ണ്ടാകും, ഇന്നുമുതൽ എല്ലാ സന്തതികളും എന്നെ ഭാഗ്യവതി എന്നു പറയും.

അതു എന്തുകൊണ്ടെന്നാൽ ശക്തിമാനായവൻ എനിക്കു മഹത്വമുള്ള കാൎയ്യങ്ങളെ ചെയ്തിരിക്കുന്നു; അവന്റെ നാമം പരിശുദ്ധമുള്ളതു ആകുന്നു.

അവന്റെ കരുണ അവനെ ഭയപ്പെടുന്നവരോടു തലമുറ തലമുറയായിട്ടു ഉണ്ടാകുന്നു.

അവൻ തന്റെ കൈ കൊണ്ടു ബലം ചെയ്തു തങ്ങളുടെ ഹൃദയങ്ങളിലെ വിചാരത്തിൽ അഹങ്കാരികളായവരെ ചിന്നിച്ചിരിക്കുന്നു.

അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽനിന്നു താഴത്താക്കുകയും താഴ്ചയുള്ളവരെ ഉയൎത്തുകയും ചെയ്തിരിക്കുന്നു.

അവൻ വിശന്നവരെ നന്മകൾ കൊണ്ടു സമ്പൂൎണ്ണന്മാരാക്കുകയും, സമ്പന്നന്മാരെ വ്യൎത്ഥമായി അയക്കുകയും ചെയ്തിരിക്കുന്നു.

അവൻ നമ്മുടെ പിതാക്കന്മാരോടു പറഞ്ഞ പ്രകാരം തന്നെ അബ്രഹാമിനോടും അവന്റെ സന്തതിയോടും എന്നേക്കും തന്റെ കരുണ ഓൎത്തുകൊണ്ടു,

തന്റെ ദാസനായ ഇസ്രായേലിനു സഹായിച്ചിരിക്കുന്നു.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും ഇപ്പോഴും എന്നെക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

¶ അല്ലെങ്കിൽ മാസത്തിൽ പത്തൊമ്പതാം തിയ്യതി കഴികെ, പിൻവരുന്ന സങ്കീൎത്തനം വായിക്കണം; എന്നാൽ ആ തിയ്യതിയിൽ ൯൮ാം സങ്കീൎത്തനം അന്നെരത്തെക്കുള്ള സങ്കീൎത്തനങ്ങളുടെ ക്രമത്തിന്നു വായിക്കുന്നതാകുന്നു.

CANTATE DOMINO. സങ്കി. ൯൮.

യഹോവായിക്കു ഒരു പുതിയ പാട്ടു പാടുവിൻ; എന്തെന്നാൽ അവൻ അത്ഭുതങ്ങളെ ചെയ്തിരിക്കുന്നു; അവന്റെ വലത്തു കൈയും, അവന്റെ ശുദ്ധമുള്ള ഭുജവും അവന്നു ജയമുണ്ടാക്കിയിരിക്കുന്നു.

യഹോവാ തന്റെ രക്ഷയെ അറിയിച്ചു; തന്റെ നീതിയെ ജാതികളുടെ മുമ്പാകെ വെളിപ്പെടുത്തി.

അവൻ ഇസ്രായെലിന്റെ കുഡുംബത്തിന്നായി തന്റെ കരുണെയെയും തന്റെ സത്യത്തെയും ഓൎത്തിരിക്കുന്നു; ഭൂമിയുടെ അറുതികൾ ഒക്കെയും നമ്മുടെ ദൈവത്തിന്റെ രക്ഷയെ കണ്ടിരിക്കുന്നു.

സകല ഭൂമിയുമായുള്ളോരെ, യഹോവായിക്കു ഘോഷിച്ചു ശബ്ദിച്ചു ആനന്ദിച്ചു പാടുവിൻ.

വീണെകൊണ്ടു യഹോവായിക്കു പാടുവിൻ; വീണെകൊണ്ടും സംഗീതത്തിന്റെ ശബ്ദം കൊണ്ടും പാടുവിൻ.

കാഹളങ്ങൾകൊണ്ടും കൊമ്പിന്റെ ശ

ശബ്ദംകൊണ്ടും രാജാവായ യഹോവായുടെ മുമ്പാകെ ഘോഷിപ്പിൻ.

സമുദ്രവും, അതിന്റെ നിറവും; ഭൂലോകവും അതിൽ വസിക്കുന്നവരും മുഴങ്ങും.

നദികൾ കൈകൊട്ടും; യഹോവായുടെ മുമ്പാകെ പൎവ്വതങ്ങളും ഒന്നിച്ചു സന്തോഷിക്കും; എന്തെന്നാൽ അവൻ ഭൂമിയെ വിധിപ്പാൻ വരുന്നു.

അവൻ ഭൂലോകത്തെ നീതിയോടും ജനങ്ങളെ നേരോടും വിധിക്കും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പോഴും എന്നേക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

¶ അതിന്റെ ശേഷം നിയമിച്ചിരിക്കുന്ന പ്രകാരം പുതിയ നിയമത്തിൽനിന്നുള്ള പാഠം. പിന്നെ താഴെയുള്ള പ്രകാരം കൎത്താവെ, നിന്റെ വചനപ്രകാരം എന്നുള്ള (ശിമെയോന്റെ) പാട്ടു.

NUNC DIMITTIS. ശു. ലൂക്കോസ്. ൨: ൨൯.

കൎത്താവെ, നിന്റെ വചനപ്രകാരം നീ ഇപ്പോൾ നിന്റെ അടിയാനെ സമാധാനത്തോടെ വിട്ടയക്കുന്നു.

അതു എന്തുകൊണ്ടെന്നാൽ പുറജാതികൾക്കു പ്രകാശിപ്പിക്കുന്നതിനു പ്രകാശവും നിന്റെ ജനമായ ഇസ്രായേലിന്നു മഹത്വവുമായി,

നീ സകല ജാതികളുടെയും മുഖത്തിന്നു മുമ്പാകെ യത്നമാക്കീട്ടുള്ള നിന്റെ രക്ഷയെ എന്റെ കണ്ണുകൾ കണ്ടു.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പോഴും, എന്നേക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

¶ അല്ലെങ്കിൽ മാസത്തിൽ പന്ത്രണ്ടാം തിയ്യതി ഒഴികെ താഴെ വരുന്ന സങ്കീൎത്തനം വേണം

DEUS MISEREATUR. സങ്കീ. ൬൭.

നിന്റെ വഴി ഭൂമിയിലും, നിന്റെ രക്ഷ സകല ജാതികളുടെ ഇടയിലും അറിയപ്പെടേണ്ടുന്നതിന്നു,

ദൈവം ഞങ്ങളോടു കരുണയുണ്ടായി, ഞങ്ങളെ അനുഗ്രഹിച്ചു, തന്റെ മുഖത്തെ ഞങ്ങളുടെ മേൽ പ്രകാശിപ്പിക്കും.

ദൈവമേ, ജനങ്ങൾ നിന്നെ സ്തുതിക്കും, സകല ജനങ്ങളും നിന്നെ സ്തുതിക്കും.

ജാതികൾ സന്തോഷിച്ചു ആനന്ദിക്കും; എന്തെന്നാൽ നീ ജനങ്ങളെ നേരോടെ വിധിച്ചു ഭൂമിയിലുള്ള ജാതികളെ ഭരിക്കും.

ദൈവമേ, ജനങ്ങൾ നിന്നെ സ്തുതിക്കും, സകല ജനങ്ങളും നിന്നെ സ്തുതിക്കും.

ഭൂമി തന്റെ ഫലം തരും; നമ്മുടെ സ്വന്ത ദൈവമായുള്ള ദൈവം നമ്മെ അനുഗ്രഹിക്കും.

ദൈവം നമ്മെ അനുഗ്രഹിക്കും; ഭൂമിയു

ടെ ആന്തരികവും ഐക്യവും, അവനെ ഭയപ്പെടുകയും ചെയ്യും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പോഴും, എന്നേക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

¶ അതിന്റെ ശേഷം ശുശ്രൂഷക്കാരും ജനങ്ങളും നിന്നുകൊണ്ട അപ്പൊസ്തൊലവിശ്വാസപ്രമാണം ചൊല്ലുകയൊ പാടുകയൊ വേണം.

സൎവ്വശക്തിയുള്ള പിതാവായി, ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു:

അവന്റെ ഏക പുത്രനായി നമ്മുടെ കൎത്താവായ യേശു മശിഹായിലും ഞാൻ വിശ്വസിക്കുന്നു; ഇവൻ പരിശുദ്ധാത്മാവിനാൽ കന്യകമറിയായിൽ ഉല്പാദിക്കപ്പെട്ടു ജനിച്ചു, പൊന്തിയൊസു പീലാത്തൊസിന്റെ കീഴിൽ കഷ്ടപ്പെട്ടു, കുരിശിൽ തറെക്കപ്പെട്ടു, മരിച്ചു അടക്കപ്പെട്ടു; അവൻ പാതാളത്തിലെക്ക ഇറങ്ങി, മൂന്നാം ദിവസം മരിച്ചവരിൽനിന്ന പിന്നെയും ഉയിൎത്തെഴുനീറ്റു; അവൻ സ്വൎഗ്ഗത്തിലെക്ക കരേറി, സൎവ്വശക്തിയുള്ള പിതാവായ ദൈവത്തിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നു; അവിടെനിന്ന അവൻ ജീവികളെയും മരിച്ചവരെയും ന്യായം വിധിപ്പാൻ വരികയും ചെയ്യും.

പരിശുദ്ധാത്മാവിലും ഞാൻ വിശ്വസിക്കുന്നു; ശുദ്ധമുള്ള കാതോലിക സഭയിലും;

ശുദ്ധിമാന്മാരുടെ സംസൎഗ്ഗത്തിലും; പാപമോചനത്തിലും; ശരീരത്തിന്റെ ഉയിൎത്തെഴുനീല്പിലും; നിത്യജീവനിലും ഞാൻ വിശ്വസിക്കുന്നു. ആമെൻ.

¶ അതു കഴിഞ്ഞ ശേഷം എല്ലാവരും ഭക്തിയോടെ മുട്ടുകുത്തിനം താഴെയുള്ള അപേക്ഷകളെ ചൊല്ലേണം; ശുശ്രൂഷകൻ മുമ്പെ ഉറക്കെ ചൊല്ലേണ്ടതു.

കൎത്താവു നിങ്ങളോടു കൂടെ ഇരിക്കട്ടെ.

പ്രതിവാക്യം. നിന്റെ ആത്മാവോടു കൂടെയും.

ശുശ്രൂഷകൻ. നാം പ്രാൎത്ഥിക്ക.

കൎത്താവേ, ഞങ്ങളോടു കരുണയുണ്ടാകേണമേ.

മശിഹായേ, ഞങ്ങളോടു കരുണയുണ്ടാകേണമേ.

കൎത്താവേ, ഞങ്ങളോടു കരുണയുണ്ടാകേണമേ.

¶ അതിൽ പിന്നെ ശുശ്രൂഷകനും ശേഷം പട്ടക്കാരും ജനങ്ങളും കൎത്താവിന്റെ പ്രാൎത്ഥന ഉറക്കെ ചൊല്ലേണം.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്ക തരേണമേ. ഞങ്ങളുടെ നേരെ കുറ്റം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതു പോലെ, ഞങ്ങളുടെ കുറ്റങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പരീക്ഷയിലേക്ക കട

ത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷി
ക്കേണമെ. ആമെൻ.

¶ അതിന്റെ ശേഷം പ്രെസ്ബിറ്റെർ നിന്നുകൊണ്ടു ചൊല്ലേണ്ടതു,

കൎത്താവെ, നിന്റെ കരുണയെ ഞങ്ങൾ
ക്കു കാട്ടേണമെ.

പ്രതിവാക്യം. നിന്റെ രക്ഷയെ ഞങ്ങൾ
ക്കു നല്കേണമെ.

പ്രെസ്ബിറ്റെർ. കൎത്താവേ, മഹാ രാജ്ഞിയെ
രക്ഷിക്കേണമെ.

പ്രതിവാക്യം. ഞങ്ങൾ നിന്നോടു അപേക്ഷി
ക്കുമ്പോൾ കൃപയോടെ കേൾക്കേണമെ.

പ്രെസ്ബിറ്റെർ. നിന്റെ ശുശ്രൂഷകന്മാർ നീ
തിയെ ധരിക്കുമാറാകേണമെ.

പ്രതിവാക്യം. നീ തെരിഞ്ഞെടുത്ത ജനങ്ങ
ളെ സന്തോഷിപ്പിക്കേണമെ.

പ്രെസ്ബിറ്റെർ. കൎത്താവേ, നിന്റെ ജനങ്ങ
ളെ രക്ഷിക്കേണമെ.

പ്രതിവാക്യം. നിന്റെ അവകാശത്തെ അനു
ഗ്രഹിക്കേണമെ.

പ്രെസ്ബിറ്റെർ. കൎത്താവേ, ഞങ്ങളുടെ കാല
ത്തിൽ സമാധാനം തരേണമെ.

പ്രതിവാക്യം. എന്തെന്നാൽ, ദൈവമേ, നീ
മാത്രമല്ലാതെ ഞങ്ങൾക്കു വേണ്ടി പൊരുതു
ന്നവൻ മറ്റൊരുത്തനുമില്ല.

പ്രെസ്ബിറ്റെർ. ദൈവമേ, ഞങ്ങളുടെ ഹൃദയ
ങ്ങളെ വെടിപ്പാക്കേണമെ.

പ്രതിവാക്യം. ഞങ്ങളിൽനിന്നു നിന്റെ പരി
ശുദ്ധാത്മാവിനെ എടുക്കയും അരുതേ.

¶ അതിന്റെ ശേഷം മൂന്ന അപേക്ഷകളെ ചൊല്ലെണം; ഒന്നാമത്തേത അന്ന ദിവസത്തിന്നുള്ളതും; രണ്ടാമത്തേത സമാധാനത്തിന്ന വേണ്ടിയുള്ളതും; മൂന്നാമത്തേത സകല ആപത്തുകൾക്കും വിരോധമായി സഹായത്തിന്ന വേണ്ടിയുള്ളതും താഴെ വരുന്ന പ്രകാരം തന്നെ ആകുന്നു: ആയവയിൽ ഒടുക്കത്തെ അപേക്ഷകൾ രണ്ടും മാറ്റം കൂടാതെ വൈകുന്നേരത്തെ പ്രാൎത്ഥനയിൽ നാൾതോറും ചൊല്ലെണം.

## വൈകുന്നേരത്തെ പ്രാൎത്ഥനയിൽ രണ്ടാമത്തെ അപേക്ഷ.

ദൈവമെ, സകല ശുദ്ധമുള്ള ആഗ്രഹങ്ങളും, സകല നല്ല ആലോചനകളും, സകല നീതിയുള്ള പ്രവൃത്തികളും നിങ്കൽനിന്നല്ലൊ വരുന്നത; നിന്റെ കല്പനകളെ അനുസരിച്ച നടപ്പാനായിട്ട ഞങ്ങളുടെ ഹൃദയങ്ങൾ ഒരുങ്ങിയിരിപ്പാനും ഞങ്ങൾ നിന്നാൽ ശത്രുഭയം കൂടാതെ രക്ഷിക്കപ്പെട്ട സുഖത്തോടും ശാന്തതയോടും ഞങ്ങളുടെ കാലംകഴിപ്പാനും ഈ ലോകത്തിന്ന തരുവാൻ കഴിയാത്ത സമാധാനം ഞങ്ങളുടെ രക്ഷിതാവായ യെശുമശിഹായുടെ യോഗ്യതകൾ മൂലം നിന്റെ ദാസരായ ഞങ്ങൾക്ക നൽകെണമെ. ആമെൻ.

## മൂന്നാമത്തെ അപേക്ഷ, സകല ആപത്തുകൾക്കും വിരോധമായി സഹായത്തിന്ന വേണ്ടിയുള്ളത.

കൎത്താവെ, ഞങ്ങളുടെ ഇരുളിനെ വെളിച്ചമാക്കി നിന്റെ മഹാ കരുണകൊണ്ട ഇന്ന രാത്രിയിലെ സകല ആപത്തുകളിൽനിന്നും അപകടങ്ങളിൽനിന്നും നിന്റെ ഏക പു

ത്രനും ഞങ്ങളുടെ രക്ഷിതാവുമായ യെശു മശിഹായുടെ സ്നേഹം നിമിത്തം ഞങ്ങളെ കാക്കെണമെന്നു ഞങ്ങൾ നിന്നൊടു അപെക്ഷിക്കുന്നു. ആമെൻ.

¶ പാട്ടുള്ള സ്ഥലങ്ങളിൽ ഇവിടെ ഒരു പാട്ടു പാടിക്കൊള്ളണം.

## മഹാ രാജ്ഞിക്ക വെണ്ടിയുള്ള പ്രാൎത്ഥന.

ഞങ്ങളുടെ പരമപിതാവായ കൎത്താവെ, നീ ഉന്നതനും, വല്ലഭനും, രാജരാജനും, കൎത്തൃകൎത്താവും ആകുന്നു. നീ മാത്രം പ്രഭുക്കൾക്ക അധിപതിയാകുന്നു; നീ നിന്റെ സിംഹാസനത്തിൽനിന്ന ഭൂമിയിൽ വസിക്കുന്ന എല്ലാവരെയും നൊക്കി കാണുന്നു; ഇന്ത്യായുടെ ചക്രവൎത്തിനിയും ഞങ്ങളുടെ മഹാ കൃപയുള്ള അധിപതിയുമായ വിക്തൊറിയാ മഹാ രാജ്ഞിയെ ദയവൊടെ നൊക്കെണമെന്നും, അവൾ എപ്പൊഴും നിന്റെ ഹിതത്തിന അനുസരണമുള്ളവളും നിന്റെ വഴിയിൽ നടക്കുന്നവളും ആയി ഇരിക്കെണ്ടതിന നിന്റെ പരിശുദ്ധാത്മാവിന്റെ കൃപകൊണ്ട അവളെ നിറെക്കെണമെന്നും ഞങ്ങൾ മനഃപൂൎവ്വമായി നിന്നൊട അപെക്ഷിക്കുന്നു; പരമ ദാനങ്ങളെ അവൾക്ക അനവധിയായി കൊടുത്തു, സൌഖ്യത്തൊടും ഐശ്വൎയ്യത്തൊടും ദീൎഘായുസ്സായിരിപ്പാൻ അവൾക്ക നല്കെണമെ; അവൾ തന്റെ ശത്രുക്കളെ എല്ലാം അടക്കി ജയിപ്പാൻ അവളെ ബലപ്പെടുത്തി, ഒടുക്കം ഇഹ ആയുസ്സ കഴിഞ്ഞശെഷം നിത്യാനന്ദവും

ഭാഗ്യവും അവൎക്കു ലഭിക്കേണ്ടതിന്നു ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം കൃപ അരുളേണമെ. ആമെൻ.

രാജകുഡുംബത്തിന്നു വേണ്ടിയുള്ള പ്രാൎത്ഥന.

സകല നന്മെക്കും ഉറവാകുന്ന സൎവ്വശക്തനായ ദൈവമെ, വെയിത്സ പ്രഭുവായ ആൽബെൎട്ട എഡ്വാൎഡിനെയും വെയിത്സ പ്രഭുവിനിയെയും രാജകുഡുംബത്തെ ഒക്കെയും അനുഗ്രഹിക്കേണമെന്നു ഞങ്ങൾ നിന്നോടു താഴ്മയായി അപേക്ഷിക്കുന്നു; നിന്റെ പരിശുദ്ധാത്മാവിനെ അവൎക്കു കൊടുത്തു, നിന്റെ പരമ കൃപയിൽ അവരെ സമ്പന്നരാക്കി, സകല ഭാഗ്യവും അവൎക്കു നല്കി, ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം നിന്റെ നിത്യരാജ്യത്തിങ്കൽ അവരെ കൊണ്ടുവരേണമെ. ആമെൻ.

പട്ടക്കാൎക്കും ജനങ്ങൾക്കും വേണ്ടിയുള്ള പ്രാൎത്ഥന.

സൎവ്വശക്തനും നിത്യനുമായ ദൈവമെ, നീ മാത്രമെ മഹാ അത്ഭുതങ്ങളെ പ്രവൃത്തിക്കുന്നുള്ളു; ഞങ്ങളുടെ എപ്പിസ്കോപ്പന്മാരുടെ മേലും പട്ടക്കാരുടെ മേലും, അവരുടെ വിചാരത്തിന്നു ഭരമേല്പിച്ചിരിക്കുന്ന സകല സഭക്കാരുടെമേലും, നിന്റെ കൃപയുടെ സുഖകരമായുള്ള ആത്മാവിനെ അയക്കേണമെ; അവർ നിന്നെ സത്യമായി പ്രസാദിപ്പിക്കേണ്ടുന്നതിന്നു അവരുടെ മേൽ നിന്റെ അനുഗ്രഹമാകുന്ന നിരന്തരമുള്ള മ

ഞ്ഞു പൊഴിയക്കണമെ. കൎത്താവെ, ഞങ്ങളു
ടെ കാൎയ്യസ്ഥനും മദ്ധ്യസ്ഥനുമായ യെശു
മശിഹായുടെ മഹത്വത്തിന്നായിട്ട ഇതിനെ
നൽകെണമെ. ആമെൻ.

## ശു. ക്രിസൊസ്തൊമിന്റെ പ്രാൎത്ഥന.

സൎവ്വശക്തിയുള്ള ദൈവമെ, ഒരു സമയ
ത്തു ഐകമത്യപ്പെട്ട ഞങ്ങളും ഞങ്ങളുടെ
പൊതുവായ അപെക്ഷകളെ കഴിപ്പാൻ നീ
ഞങ്ങൾക്ക കൃപ തന്നിരിക്കുന്നു; രണ്ടാ മൂ
ന്നൊ പെർ നിന്റെ നാമത്തിൽ കൂടുമ്പൊ
ൾ അവരുടെ അപെക്ഷകളിൻ പ്രകാരം
തരാം എന്നു വാഗ്ദത്തവും ചെയ്തിരിക്കുന്നു;
ഇപ്പൊൾ കൎത്താവെ, നിന്റെ ദാസരായ ഞ
ങ്ങളുടെ ആഗ്രഹങ്ങളെയും അപെക്ഷകളെ
യും ഞങ്ങൾക്ക എറ്റവും ഉപകാരം ആകും
വണ്ണം നിവൃത്തിവരുത്തി, ഇഹലൊകത്തിൽ
നിന്റെ സത്യജ്ഞാനത്തെയും പരലൊക
ത്തിൽ നിത്യജീവനെയും ഞങ്ങൾക്ക തരെ
ണമെ. ആമെൻ.

൨. കൊറിന്തി. ൧൩.

ഞങ്ങളുടെ കൎത്താവായ യെശു മശിഹാ
യുടെ കൃപയും, ദൈവത്തിന്റെ സ്നെഹവും,
പരിശുദ്ധാത്മാവിന്റെ സംസൎഗ്ഗവും ഞങ്ങ
ളൊട എല്ലാവരൊടും കൂടി എന്നെക്കും ഇരി
ക്കെണമെ. ആമെൻ.

സംവത്സരം മുഴുവനും വൈകുന്നേരത്തെ പ്രാൎത്ഥനാക്രമം
ഇവിടെ അവസാനിക്കുന്നു.

# THE ATHANASIAN CREED.

## കാലത്തെ പ്രാൎത്ഥനാസമയത്ത.

¶ ക്രിസ്തുമസ, മഹത്വപ്രകാശം, ശ്രു. മത്തിയാസ, പെസഹാ, സ്വൎഗ്ഗാരോഹണം, പെന്തകൊസ്ത, ശ്രു. യോഹന്നാൻ ബപ്തിസ്ത, ശ്രു. യാക്കോബ, ശ്രു. ബൎത്തൊലോമാ, ശ്രു. മത്തായി, ശ്രു. ശിമയോനും യഹൂദായും, ശ്രു. അന്ത്രയോസ, ത്രിത്വ ഞായറാഴ്ച, എന്നീ പെരുനാളുകളിൽ കാലത്തെ പ്രാൎത്ഥനാ സമയത്ത അപ്പൊസ്തല വിശ്വാസപ്രമാണത്തിന്ന പകരം ശ്രു. അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണം എന്ന പറയുന്നതായ, നമ്മുടെ ക്രിസ്തീയ വിശ്വാസ അറിയിപ്പ ശുശ്രൂഷകനും ജനങ്ങളും നിന്നുകൊണ്ട പാടുകയൊ, ചൊല്ലുകയൊ ചെയ്യെണം,

രക്ഷിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവൻ ആരൊ: അവൻ സകലത്തിന്നും മുമ്പായി കാതോലിക വിശ്വാസത്തെ കൈക്കൊള്ളുന്നത ആവശ്യമാകുന്നു.

ആ വിശ്വാസത്തെ ആരെങ്കിലും പൂൎണ്ണമായും നിഷ്കളങ്കമായും പ്രമാണിക്കാഞ്ഞാൽ: അവൻ സംശയം കൂടാതെ എന്നേക്കും നശിച്ചുപോകും.

കാതോലിക വിശ്വാസം എന്നത: നാം ഏക ദൈവത്തെ ത്രിത്വത്തിലും, ത്രിത്വത്തെ ഏകത്വത്തിലും വന്ദിക്കുന്നത തന്നെ;

മൂൎത്തികളെ സമ്മിശ്രമാക്കാതെയും: തത്വത്തെ വേൎതിരിക്കാതെയും ഇരിക്കെണം.

എന്തെന്നാൽ പിതാവു വേറെ, പുത്രൻ വേറെ: പരിശുദ്ധാത്മാവു വേറെ.

എങ്കിലും പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ദൈവത്വം ഒന്നു തന്നെ: മഹത്വം സമവും, പ്രഭാവം സമനിത്യവും ആകുന്നു.

പിതാവു ഏതുപ്രകാരമുള്ളവനോ, പുത്രനും അപ്രകാരമുള്ളവൻ: പരിശുദ്ധാത്മാവും അപ്രകാരമുള്ളവൻ.

പിതാവു സൃഷ്ടിക്കപ്പെടാത്തവൻ, പുത്രനും സൃഷ്ടിക്കപ്പെടാത്തവൻ: പരിശുദ്ധാത്മാവും സൃഷ്ടിക്കപ്പെടാത്തവൻ.

പിതാവു അഗോചരൻ, പുത്രനും അഗോചരൻ: പരിശുദ്ധാത്മാവും അഗോചരൻ.

പിതാവു നിത്യൻ, പുത്രനും നിത്യൻ: പരിശുദ്ധാത്മാവും നിത്യൻ.

എങ്കിലും മൂന്നു നിത്യന്മാരല്ല: ഒരു നിത്യനത്രെ.

അപ്രകാരം തന്നെ മൂന്നു അഗോചരന്മാരില്ല, മൂന്നു സൃഷ്ടിക്കപ്പെടാത്തവരുമില്ല: ഒരു സൃഷ്ടിക്കപ്പെടാത്തവനെയുള്ളു, ഒരു അഗോചരനെയുള്ളു.

അപ്രകാരം തന്നെ പിതാവു സൎവ്വശക്തൻ, പുത്രനും സൎവ്വശക്തൻ: പരിശുദ്ധാത്മാവും സൎവ്വശക്തൻ.

എങ്കിലും മൂന്നു സൎവ്വശക്തന്മാരല്ല: ഒരു സൎവ്വശക്തനത്രെ.

അപ്രകാരം തന്നെ പിതാവു ദൈവം, പുത്രനും ദൈവം: പരിശുദ്ധാത്മാവും ദൈവം.

എങ്കിലും മൂന്നു ദൈവങ്ങളല്ല: ഒരു ദൈവമത്രെ.

അപ്രകാരം തന്നെ പിതാവു കൎത്താവു, പുത്രനും കൎത്താവു: പരിശുദ്ധാത്മാവും കൎത്താവു.

എങ്കിലും മൂന്നു കൎത്താക്കന്മാരല്ല: ഒരു കൎത്താവത്രെ.

എന്തെന്നാൽ ഓരോ ആളും തനിയെ തന്നെ ദൈവമെന്നും, കൎത്താവെന്നും അനുസരിച്ചു പറയുന്നതിനു: ക്രിസ്തീയ സത്യം നമ്മെ ഏതുപ്രകാരം നിൎബ്ബന്ധിച്ചിരിക്കുന്നുവൊ;

അപ്രകാരം തന്നെ മൂന്നു ദൈവങ്ങളും എങ്കിലും മൂന്നു കൎത്താക്കന്മാർ എങ്കിലും ഉണ്ടു എന്നു ചൊല്ലരുതു: എന്നു കാതോലിക മതം നമ്മെ വിരോധിച്ചിരിക്കുന്നു.

പിതാവു ഒരുത്തനാലും ഉണ്ടാക്കപ്പെട്ടവനും അല്ല: സൃഷ്ടിക്കപ്പെട്ടവനും അല്ല, ജനിപ്പിക്കപ്പെട്ടവനും അല്ല.

പുത്രൻ പിതാവിൽ നിന്നുമാത്രമാകുന്നു: ഉണ്ടാക്കപ്പെട്ടവനും അല്ല, സൃഷ്ടിക്കപ്പെട്ടവനും അല്ല, ജനിപ്പിക്കപ്പെട്ടവനത്രെ.

പരിശുദ്ധാത്മാവു പിതാവിൽനിന്നും, പുത്രനിൽനിന്നും ആകുന്നു: ഉണ്ടാക്കപ്പെട്ടവനും അല്ല, സൃഷ്ടിക്കപ്പെട്ടവനും അല്ല, ജനിപ്പിക്കപ്പെട്ടവനും അല്ല, പുറപ്പെടുന്നവനത്രെ.

ആകയാൽ ഒരു പിതാവെയുള്ളു, മൂന്നു പിതാക്കന്മാരില്ല: ഒരു പുത്രനെയുള്ളു, മൂന്നു

പുത്രന്മാരില്ല: ഒരു പരിശുദ്ധാത്മാവെയുള്ളു, മൂന്നു പരിശുദ്ധാത്മാക്കളില്ല.

ഈ ത്രിത്വത്തിൽ മുമ്പനും പിമ്പനും ഇല്ല: വലിയവനും ചെറിയവനും ഇല്ല.

എന്നാൽ മൂവരും മുഴുവനും സമനിത്യന്മാരും: തമ്മിൽ സമന്മാരുമാകുന്നു.

അതുകൊണ്ടു മേൽ ചൊല്ലിയ പ്രകാരം: സകലത്തിലും ത്രിത്വത്തിൽ ഏകത്വത്തെയും ഏകത്വത്തിൽ ത്രിത്വത്തെയും വന്ദിപ്പാനുള്ളതാകുന്നു.

ആകയാൽ രക്ഷിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവൻ: ഇങ്ങിനെ ത്രിത്വത്തെ കുറിച്ചു നിരൂപിക്കണം.

അത്രയുമല്ല, അവൻ നമ്മുടെ കൎത്താവായ യേശു മശിഹായുടെ മനുഷ്യാവതാരത്തെയും ശരിയായി വിശ്വസിക്കുന്നതു: നിത്യ രക്ഷയ്ക്കു ആവശ്യമുള്ളതാകുന്നു.

എന്തെന്നാൽ ശരിയായ വിശ്വാസം: നാം ദൈവത്തിന്റെ പുത്രനായി, നമ്മുടെ കൎത്താവായ യേശു മശിഹാ ദൈവമെന്നും, മനുഷ്യനെന്നും വിശ്വസിച്ചു, അനുസരിച്ചു കൊള്ളുന്നതു ആകുന്നു.

അവൻ ലോകങ്ങൾക്കു മുമ്പെ പിതാവിന്റെ തത്വത്തിൽനിന്നു ജനിപ്പിക്കപ്പെട്ടദൈവവും: ലോകത്തിൽ തന്റെ മാതാവിന്റെ തത്വത്തിൽനിന്നു ജനിച്ച മനുഷ്യനും ആകുന്നു.

അവൻ പൂൎണ്ണ ദൈവവും ജ്ഞാന ത്തു

ത്മാവോടും മനുഷ്യശരീരത്തോടും കൂടിയ പൂൎണ്ണ മനുഷ്യനും ആകുന്നു.

തന്റെ ദൈവത്വം സംബന്ധിച്ചു പിതാവിനോടു സമനും: തന്റെ മനുഷ്യത്വം സംബന്ധിച്ചു പിതാവിനെക്കാൾ ചെറിയവനും ആകുന്നു.

അവൻ ദൈവവും മനുഷ്യനുമാകുന്നു എങ്കിലും രണ്ടല്ല, ഒരു മശിഹായത്രെ.

ദൈവത്വത്തെ മാംസമായിട്ടു മാറുകകൊണ്ടല്ല: ദൈവത്വത്തിലേക്കു മനുഷ്യത്വത്തെ ധരിക്കകൊണ്ടു തന്നെ; ഒരുവൻ.

തത്വത്തിന്റെ സമ്മിശ്രം കൊണ്ടല്ല: മൂൎത്തിയുടെ ഐക്യത്വം കൊണ്ടു ഒരുവൻ തന്നെ.

എന്തെന്നാൽ ജ്ഞാനാത്മാവും, ശരീരവും ഒരു മനുഷ്യനായിരിക്കുന്നതു പോലെ തന്നെ; ദൈവവും മനുഷ്യനും ഒരു മശിഹാ ആകുന്നു.

അവൻ നമ്മുടെ രക്ഷയ്ക്കു വേണ്ടി കഷ്ടപ്പെട്ടു, പാതാളത്തിലേക്കു ഇറങ്ങി, മരിച്ചവരിൽനിന്നു മൂന്നാം ദിവസം പിന്നെയും ഉയിൎത്തെഴുനീറ്റു.

അവൻ സ്വൎഗ്ഗത്തിലേക്കു കരേറി, സൎവ്വശക്തിയുള്ള ദൈവമായ പിതാവിന്റെ വലത്തുഭാഗത്തു ഇരിക്കുന്നു: അവിടെനിന്നു അവൻ ജീവികളെയും മരിച്ചവരെയും ന്യായംവിധിപ്പാൻ വരും.

അവന്റെ വരവിൽ സകല ജനങ്ങളും തങ്ങളുടെ ശരീരങ്ങളോടെ തിരികെ ഉയിൎത്തെഴുനീല്ക്കും; അവർ തങ്ങളുടെ സ്വന്ത പ്രവൃ

രൻ

ത്തികളെ കുറിച്ചു കണക്കു ബോധിപ്പിക്കേണ്ടി വരും.

നന്മ ചെയ്യുവർ നിത്യജീവനിലേക്കും; തിന്മ ചെയ്യുവർ നിത്യ അഗ്നിയിലേക്കും പോകയും ചെയ്യും.

കാതോലിക വിശ്വാസം ഇതാകുന്നു: ഇതിനെ ആരെങ്കിലും പരമാൎത്ഥതയോടെ വിശ്വസിക്കാഞ്ഞാൽ, അവനു രക്ഷിക്കപ്പെടുവാൻ കഴികയില്ല.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും ഇപ്പോഴും എന്നേക്കും ഉള്ളപ്രകാരം തന്നെ. ആമെൻ.

# THE LITANY.

# ലിത്താനി

¶ കാലത്തെ പ്രാൎത്ഥന കഴിഞ്ഞിട്ട ഞായറാഴ്ചയിലും, ബുധനാഴ്ചയിലും, വെള്ളിയാഴ്ചയിലും, മെലദ്ധ്യക്ഷൻ കല്പിക്കുന്ന മറ്റ സമയങ്ങളിലും ലിത്താനി എന്ന പൊതുവിലുള്ള പ്രാൎത്ഥന പാടുകയൊ, ചൊല്ലുകയൊ ചെയ്യെണ്ടതാകുന്നു.

സ്വൎഗ്ഗത്തിൽ പിതാവായ ദൈവമെ, അരിഷ്ടപാപികളായ ഞങ്ങളോടു കരുണയുണ്ടാകെണമെ.

സ്വൎഗ്ഗത്തിൽ പിതാവായ ദൈവമെ, അരിഷ്ടപാപികളായ ഞങ്ങളോടു കരുണയുണ്ടാകെണമെ.

ലോകരക്ഷകനായ പുത്രനാം ദൈവമെ, അരിഷ്ടപാപികളായ ഞങ്ങളോടു കരുണയുണ്ടാകെണമെ.

ലോകരക്ഷകനായ പുത്രനാം ദൈവമെ, അരിഷ്ടപാപികളായ ഞങ്ങളോടു കരുണയുണ്ടാകെണമെ.

പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവാം ദൈവമെ, അരിഷ്ടപാപികളായ ഞങ്ങളോടു കരുണയുണ്ടാകെണമെ.

പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവാം ദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോടു കരുണയുണ്ടാകണമെ.

പരിശുദ്ധവും, പുകഴ്ചയും, മഹത്വവുമുള്ള ത്രിത്വമെ, മൂവ്വരായ ഏകദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോടു കരുണയുണ്ടാകണമെ.

പരിശുദ്ധവും, പുകഴ്ചയും, മഹത്വവുമുള്ള ത്രിത്വമെ, മൂവ്വരായ ഏകദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോടു കരുണയുണ്ടാകണമെ.

കൎത്താവെ, ഞങ്ങളുടെ കുറ്റങ്ങളെ എങ്കിലും, ഞങ്ങളുടെ പിതാക്കന്മാരുടെ കുറ്റങ്ങളെ എങ്കിലും ഓൎക്കരുതെ; ഞങ്ങളുടെ പാപങ്ങൾക്കായിട്ടു പ്രതികാരം ചെയ്കയും അരുതെ; കൃപയുള്ള കൎത്താവെ, ഞങ്ങളോടു കനിവുണ്ടാകണമെ; നീ നിന്റെ മഹാ വിലയെറിയ രക്തം കൊണ്ടു വീണ്ടെടുത്തിരിക്കുന്നവരായ നിന്റെ ജനങ്ങളോടു കനിവുണ്ടായി ഞങ്ങളോടു എന്നേക്കും കോപിക്കയും അരുതെ.

കൃപയുള്ള കൎത്താവെ, ഞങ്ങളോടു കനിവുണ്ടാകണമെ.

സകല ദോഷത്തിൽ നിന്നും, ഉപദ്രവത്തിൽനിന്നും; പാപത്തിൽനിന്നും, പിശാചിന്റെ കൌശലങ്ങളിലും അതിക്രമങ്ങളിലും

നിന്നും; നിന്റെ ക്രോധത്തിൽനിന്നും, നിത്യ ശിക്ഷയിൽ നിന്നും,

കൃപയുള്ള കൎത്താവെ, ഞങ്ങളെ രക്ഷിക്കെണമെ.

ഹൃദയത്തിന്റെ സകല അന്ധതയിൽ നിന്നും; അഹങ്കാരത്തിൽ നിന്നും, വൃഥാഡംഭത്തിൽനിന്നും; കപടഭക്തിയിൽ നിന്നും; അസൂയയിൽ നിന്നും, പകയിൽ നിന്നും, ൟൎഷ്യയിൽ നിന്നും; സകല സ്നേഹമില്ലായ്മയിൽ നിന്നും,

കൃപയുള്ള കൎത്താവെ, ഞങ്ങളെ രക്ഷിക്കെണമെ.

വേശ്യാദോഷത്തിൽ നിന്നും, മറ്റും മരണകരമായ സകല പാപത്തിൽ നിന്നും; ലോകത്തിന്റെയും, ജഡത്തിന്റെയും, പിശാചിന്റെയും സകല വഞ്ചനകളിൽ നിന്നും,

കൃപയുള്ള കൎത്താവെ, ഞങ്ങളെ രക്ഷിക്കെണമെ.

ഇടിത്തീയിൽ നിന്നും, കൊടുങ്കാറ്റിൽ നിന്നും; വസന്തയിൽ നിന്നും, പകച്ച വ്യാധിയിൽ നിന്നും; ക്ഷാമത്തിൽ നിന്നും; യുദ്ധത്തിൽ നിന്നും, കുലയിൽ നിന്നും, പെട്ടന്നുള്ള മരണത്തിൽ നിന്നും,

കൃപയുള്ള കൎത്താവെ, ഞങ്ങളെ രക്ഷിക്കെണമെ.

സകല കലഹത്തിൽ നിന്നും, രാജമത്സരത്തിൽ നിന്നും, രഹസ്യമായുള്ള കൂട്ടുകെട്ടിൽ

നിന്നും, സകല വ്യാജ ഉപദേശത്തിൽ നിന്നും, ഘോര വിപരീതത്തിൽ നിന്നും, മതഭിന്നതയിൽ നിന്നും; ഹൃദയ കാഠിന്യത്തിൽ നിന്നും, നിന്റെ വചനത്തോടും കല്പനയോടും ഉള്ള നിന്ദയിൽ നിന്നും,

കൃപയുള്ള കർത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

നിന്റെ ശുദ്ധമുള്ള അവതാരമാകുന്ന രഹസ്യം കൊണ്ടും; നിന്റെ ശുദ്ധമുള്ള ജനനം കൊണ്ടും, ഛേദനകർമ്മം കൊണ്ടും; നിന്റെ ബെപ്തീസ്മ കൊണ്ടും, ഉപവാസം കൊണ്ടും, പരീക്ഷ കൊണ്ടും,

കൃപയുള്ള കർത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

നിന്റെ മനോവേദന കൊണ്ടും, രക്തവിയർപ്പു കൊണ്ടും; നിന്റെ കുരിശു കൊണ്ടും, കഷ്ടപ്പാടു കൊണ്ടും; നിന്റെ വിലയേറിയ മരണം കൊണ്ടും, കബറടക്കം കൊണ്ടും; നിന്റെ മഹത്വമുള്ള ഉയിരെഴുനീല്പു കൊണ്ടും, സ്വർഗ്ഗാരോഹണം കൊണ്ടും; പരിശുദ്ധാത്മാവിന്റെ വരവുകൊണ്ടും,

കൃപയുള്ള കർത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

ഞങ്ങളുടെ ദുഃഖ കാലത്തിൽ ഒക്കെയും; സുഖ കാലത്തിൽ ഒക്കെയും; മരണ സമയത്തിലും, വിധി നാളിലും,

കൃപയുള്ള കർത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

ദൈവമായ കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെന്ന പാപികളായ ഞങ്ങൾ നിന്നോട അപെക്ഷിക്കുന്നു; നിന്റെ പൊതുവിലുള്ള വിശുദ്ധ സഭയെ നെർ വഴിയിൽ ഭരിച്ചു നടത്തുവാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്ന;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

നിന്നെ നെരായി വന്ദിക്കുന്നതിലും, നീതിയും ശുദ്ധവുമുള്ള നടപ്പിലും, നിന്റെ ദാസിയും ഞങ്ങളുടെ മഹാ ദയയുള്ള അധിപതിയും ഇന്ത്യായുടെ ചക്രവൎത്തിനിയുമാകുന്ന വിക്തോറിയാ രാജ്ഞിയെ ഉറപ്പിച്ചു കാപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്ന;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

നിന്നൊടുള്ള വിശ്വാസത്തിലും, ഭയത്തിലും സ്നെഹത്തിലും അവളുടെ ഹൃദയത്തെ ഭരിപ്പാനും, അവൾ നിന്നിൽ എന്നും ആശ്രയിച്ചു, നിന്റെ ബഹുമാനത്തെയും മഹത്വത്തെയും എപ്പൊഴും അന്വെഷിപ്പാനും നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്ന;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

അവളെ കാത്തു പാലിപ്പാനും, അവളുടെ സകല ശത്രുക്കളിന്മെലും അവൾക്ക ജയം നല്കുവാനും നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്ന;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെ
വിക്കൊള്ളെണമെ.

വെയിത്സ പ്രഭുവായ ആൽബൎത്ത എഡ്വാൎഡിനെയും വെയിത്സ പ്രഭ്വിനിയെയും രാജകുഡുംബത്തെ ഒക്കെയും അനുഗ്രഹിച്ചു പാലിപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെ
വിക്കൊള്ളെണമെ.

നിന്റെ വചനത്തിലെ സത്യ അറിവും ബൊധവും കൊണ്ടു സകല ബിഷൊപ്പന്മാരെയും പ്രെസ്ബിതെറന്മാരെയും ദിയാക്കൊന്മാരെയും പ്രകാശിപ്പിപ്പാനും അപ്രകാരം അവർ തങ്ങളുടെ പ്രസംഗം കൊണ്ടും നടപ്പുകൊണ്ടും അതിനെ തെളിയിച്ചു കാട്ടുവാനും നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെ
വിക്കൊള്ളെണമെ.

രാജമന്ത്രിസംഘം സകല കൎത്താക്കന്മാൎക്കും കൃപ, ജ്ഞാനം, ബുദ്ധി, കൊടുപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെ
വിക്കൊള്ളെണമെ.

നീതിയെ നടത്തുവാനും സത്യത്തെ പാലിപ്പാനും, ന്യായാധിപതിമാൎക്ക കൃപ കൊടുത്തു, അവരെ അനുഗ്രഹിച്ചു കാപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെ
വിക്കൊള്ളെണമെ.

[വൈസരോയി, ഗവൎണ്ണർമാർ, ഈ നാട്ടിലെ ബ്രിട്ടിഷ റസിഡെണ്ടു മുതലായി ചക്രവൎത്തിനിയുടെ കീഴിൽ അധികാരമുള്ള എല്ലാവരും നിന്റെ മഹത്വത്തിന്നായിട്ടു സകലവും ചെയ്യേണ്ടതിന്ന അവൎക്കു കൃപയരുളുവാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;?

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ഈ നാട്ടിന്റെ മഹാ രാജാവിനെയും അവന്റെ കീഴിൽ അധികാരമുള്ള എല്ലാവരെയും നിന്റെ സത്യം കൊണ്ടു പ്രകാശിപ്പിച്ചു നടത്തുവാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;?

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.]

നിന്റെ സകല ജനങ്ങളെയും അനുഗ്രഹിച്ചു കാപ്പാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

സകല രാജ്യങ്ങൾക്കും ഒരുമയും സമാധാനവും യോജ്യതയും നൽകുവാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

നിന്നെ സ്നേഹിച്ചു ഭയപ്പെട്ടു, നിന്റെ കല്പനകളിൻ പ്രകാരം ഉത്സാഹത്തോടെ ന

ടപ്പാനുള്ള ഹൃദയത്തെ ഞങ്ങൾക്ക തരുവാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

നിന്റെ വചനത്തെ സൌമ്യതയോടെ കേൾപ്പാനായിട്ടും, അതിനെ നല്ല പ്രിയത്തോടെ കൈക്കൊൾവാനായിട്ടും, ആത്മാവിന്റെ ഫലങ്ങളെ തരുവാനായിട്ടും, നിന്റെ സകല ജനങ്ങൾക്കും കൃപ വൎദ്ധിപ്പിപ്പാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

തെറ്റിയവരെയും, വഞ്ചനപ്പെട്ടവരെയും എല്ലാം സത്യ വഴിയിലേക്ക തിരിച്ചുവരുത്തുവാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

നില്ക്കുന്നവരെ ബലപ്പെടുത്തുവാനും മനസ്സുറപ്പില്ലാത്തവരെ സഹായിച്ച ആശ്വസിപ്പിപ്പാനും, വീഴുന്നവരെ എഴുനീല്പിപ്പാനും, ഒടുക്കം സാത്താനെ ഞങ്ങളുടെ പാദങ്ങൾക്ക കീഴിൽ അമൎത്തുവാനും നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

ആപത്തിലും ആവശ്യത്തിലും അനൎത്ഥത്തിലും ഇരിക്കുന്ന എല്ലാവൎക്കും തുണയും

സഹായവും ആശ്വാസവും നല്കുവാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

കരയിൽ കൂടെയൊ വെള്ളത്തിൽ കൂടെയൊ സഞ്ചരിക്കുന്ന എല്ലാവരെയും, പ്രസവവെദനപ്പെടുന്ന സ്ത്രീകളെ ഒക്കെയും, സകല രോഗികളെയും, ചെറുപൈതങ്ങളെയും കാത്തു രക്ഷിപ്പാനും, എല്ലാ തടവുകാരോടും അടിമപ്പെട്ടവരോടും കരുണ ചെയ്വാനും നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

പിതാവില്ലാത്ത പൈതങ്ങളെയും, വിധവമാരെയും, നിരാധാരക്കാരെയും ഉപദ്രവപ്പെടുന്നവരെയും എല്ലാം കാത്തു പരിപാലിപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

സകല ജനങ്ങളോടും കരുണയുണ്ടാകുവാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

ഞങ്ങളുടെ ശത്രുക്കളോടും, ഉപദ്രവക്കാരോടും ദൂഷണക്കാരോടും ക്ഷമിച്ചു, അവരുടെ ഹൃദയങ്ങളെ തിരിപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

ഭൂമിയിലുള്ള ഓരോരൊ ഫലങ്ങളെ അതാത്തു സമയത്തു ഞങ്ങൾ അനുഭവിപ്പാൻ തക്കവണ്ണം ഞങ്ങളുടെ ഉപകാരത്തിന്നായിട്ടു തരുവാനും സൂക്ഷിപ്പാനും നിനക്കു ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

ഞങ്ങൾ സത്യ അനുതാപം തരുവാനും, ഞങ്ങളുടെ പാപങ്ങളും ഉപേക്ഷകളും അറിയായ്മകളും എല്ലാം ക്ഷമിപ്പാനും, നിന്റെ ശുദ്ധമുള്ള വചനപ്രകാരം ഞങ്ങളുടെ നടപ്പുകളെ നന്നാക്കുവാനായി നിന്റെ പരിശുദ്ധാത്മാവിന്റെ കൃപകൊണ്ടു ഞങ്ങളെ നിറെപ്പാനും നിനക്കു ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

ദൈവത്തിന്റെ പുത്രാ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

ദൈവത്തിന്റെ പുത്രാ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്ന ദൈവത്തിൻ കുഞ്ഞാടെ;

നിന്റെ സമാധാനം ഞങ്ങൾക്കു തരേണമെ.

ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്ന ദൈവത്തിൻ കുഞ്ഞാടെ;

ഞങ്ങളോടു കരുണ ഉണ്ടാകേണമെ.

മശിഹായെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

മശിഹായെ, ഞങ്ങളെ ചെവിക്കൊള്ളെണമെ.

കൎത്താവെ, ഞങ്ങളോട കരുണ ഉണ്ടാകെണമെ.

കൎത്താവെ, ഞങ്ങളോട കരുണ ഉണ്ടാകെണമെ.

മശിഹായെ, ഞങ്ങളോട കരുണ ഉണ്ടാകെണമെ.

മശിഹായെ, ഞങ്ങളോട കരുണ ഉണ്ടാകെണമെ.

കൎത്താവെ, ഞങ്ങളോട കരുണ ഉണ്ടാകെണമെ.

കൎത്താവെ, ഞങ്ങളോട കരുണ ഉണ്ടാകെണമെ.

¶ അതിന്റെശെഷം പ്രെസ്ബിതെരും ജനങ്ങളും കൂടെ കൎത്താവിന്റെ പ്രാൎത്ഥന ചൊല്ലണം.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ. നിന്റെ രാജ്യം വരെണമെ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടെണമെ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്ന ഞങ്ങൾക്ക തരെണമെ. ഞങ്ങളുടെ നെരെ കുറ്റം ചെയ്യുന്നവരൊട ഞങ്ങൾ ക്ഷമിക്കുന്നതുപൊലെ, ഞങ്ങളുടെ

കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കെണമെ. ഞങ്ങളെ പരീക്ഷയിലെക്ക കടത്താതെ, ഞങ്ങളെ ദോഷത്തിൽ നിന്നു രക്ഷിക്കെണമെ. ആമെൻ.

പ്രെസ്ബിറെറർ. കൎത്താവെ, ഞങ്ങളുടെ പാപങ്ങൾക്ക തക്കവണ്ണം ഞങ്ങളോട ചെയ്യരുതെ.

പ്രതിവാക്യം. ഞങ്ങളുടെ അകൃത്യങ്ങൾക്ക തക്കവണ്ണം ഞങ്ങളോട പകരം ചെയ്യുകയും അരുതെ.

നാം പ്രാൎത്ഥിക്ക.

ദുഃഖമുള്ള ഹൃദയത്തിലെ ദീൎഘശ്വാസത്തെയും, സങ്കടപ്പെട്ടവരുടെ ആഗ്രഹത്തെയും നിരസിക്കാത്ത കരുണയുള്ള പിതാവായ ദൈവമെ, ഉപദ്രവങ്ങളും അനൎത്ഥങ്ങളും ഞങ്ങളെ കഷ്ടപ്പെടുത്തുമ്പോൾ ഒക്കെയും ഞങ്ങൾ നിന്റെ മുൻപാകെ ചെയ്യുന്ന പ്രാൎത്ഥനകൾക്ക കരുണയോടെ സഹായിക്കെണമെ; പിശാചിന്റെ എങ്കിലും, മനുഷ്യന്റെ എങ്കിലും, വഞ്ചനയാലും ഉപായത്താലും ഞങ്ങൾക്ക വിരോധമായി ഉണ്ടാകുന്ന ദോഷങ്ങൾ ഇല്ലാതെയായി തീൎന്നു, നിന്റെ നന്മയുള്ള വിചാരണയാൽ ചിന്നിപ്പോകെണ്ടതിന്നും, നിന്റെ ദാസന്മാരായ ഞങ്ങൾ യാതൊരു പീഡകളാലും ഉപദ്രവിക്കപ്പെടാതെ നിന്റെ ശുദ്ധമുള്ള സഭയിൽ എപ്പോഴും നിനക്ക സ്തോത്രം ചെയ്യെണ്ടതിന്നും, ഞങ്ങളുടെ കൎത്താവായ യെശുമശിഹാമൂലം

ഞങ്ങളുടെ പ്രാൎത്ഥന കൃപയോടെ കേൾ്ക്കയും ചെയ്യേണമേ.

കൎത്താവേ, എഴുനീറ്റു, ഞങ്ങൾ്ക്ക സഹായിച്ചു, നിന്റെ നാമം നിമിത്തം ഞങ്ങളെ രക്ഷിക്കേണമേ.

ദൈവമേ, ഞങ്ങളുടെ പിതാക്കന്മാരുടെ നാളിലും, അവൎക്ക മുമ്പെയുള്ള കാലത്തിലും നീ ചെയ്ത മഹത്തായ കാൎയ്യങ്ങളെ അവർ ഞങ്ങളോടു അറിയിച്ചിരിക്കുന്നു; ഞങ്ങൾ ഞങ്ങളുടെ ചെവികൾ്കൊണ്ടു കേട്ടുമിരിക്കുന്നു.

കൎത്താവേ, എഴുനീറ്റു, ഞങ്ങൾ്ക്ക സഹായിച്ചു, നിന്റെ ബഹുമാനം നിമിത്തം ഞങ്ങളെ രക്ഷിക്കേണമേ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

പ്രതിവാക്യം. ആദിയിങ്കലും, ഇപ്പോഴും എന്നേക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

മശിഹായെ, ഞങ്ങളുടെ ശത്രുക്കളിൽനിന്നു ഞങ്ങളെ കാത്തു രക്ഷിക്കേണമേ.

ഞങ്ങളുടെ അനൎത്ഥങ്ങളെ കൃപയോടെ നോക്കേണമേ.

ഞങ്ങളുടെ ഹൃദയങ്ങളിലെ ദുഃഖങ്ങളെ കനിവോടെ നോക്കേണമേ.

നിന്റെ ജനങ്ങളുടെ പാപങ്ങളെ കരുണയോടെ ക്ഷമിക്കേണമേ.

കരുണയോടെ കടാക്ഷിച്ചു ഞങ്ങളുടെ പ്രാൎത്ഥനകളെ കേൾ്ക്കേണമേ.

ദാവീദിന്റെ പുത്രാ, ഞങ്ങളോടു കരുണയുണ്ടാകേണമേ.

മശിഹായേ, ഇപ്പോഴും, എപ്പോഴും ഞങ്ങളെ ചെവിക്കൊള്ളേണമേ.

മശിഹായേ, ഞങ്ങളെ ചെവിക്കൊള്ളേണമേ; കൃപയോടെ കൎത്താവായ മശിഹായേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

പ്രെസ്ബിറ്റെർ. കൎത്താവേ, നിന്റെ കരുണയെ ഞങ്ങളിൽ പ്രകാശിപ്പിക്കേണമേ.

പ്രതിവാക്യം. ഞങ്ങൾ നിന്നിൽ ആശ്രയിക്കുന്ന പ്രകാരം തന്നേ.

നാം പ്രാൎത്ഥിക്ക.

പിതാവേ, ഞങ്ങളുടെ ബലഹീനതകളെ കരുണയോടെ നോക്കേണമെന്നും, ഞങ്ങൾക്ക എറ്റവും ന്യായമായി വരുന്നേതായ സകല ദോഷങ്ങളെയും ഞങ്ങളിൽനിന്നു നിന്റെ നാമത്തിന്റെ മഹത്വത്തിന്നായിട്ടു അകററിക്കളയേണമെന്നും ഞങ്ങൾ നിന്നോടു താഴ്മയായി അപേക്ഷിക്കുന്നു; ഞങ്ങളുടെ സകല ഉപദ്രവങ്ങളിലും ഞങ്ങൾ ഞങ്ങളുടെ പൂൎണ്ണ ആശ്രയത്തെയും, വിശ്വാസത്തെയും നിന്റെ കരുണയിൽ വെച്ചു നിനക്കു ബഹുമാനത്തിന്നും, മഹത്വത്തിന്നുമായി ശുദ്ധതയോടും നിൎമ്മലതയോടും നടന്നു എപ്പോഴും നിന്നെ സേവിക്കേണ്ടതിന്നു, ഞങ്ങളുടെ ഏക മദ്ധ്യസ്ഥനും കാൎയ്യ

സ്ഥനും കൎത്താവുമായ യേശു മശിഹാ മൂലം കൃപ ചെയ്യേണമേ. ആമെൻ.

### ശു. ക്രിസൊസ്തൊമിന്റെ പ്രാൎത്ഥന.

സൎവ്വശക്തിയുള്ള ദൈവമേ, ൟ സമയത്തു ഏക മനസ്സോടെ ഞങ്ങൾ ഞങ്ങളുടെ പൊതുവായ അപേക്ഷകളെ കഴിപ്പാൻ നീ ഞങ്ങൾക്കു കൃപ തന്നിരിക്കുന്നു; രണ്ടു മൂന്നാ പേർ നിന്റെ നാമത്തിൽ കൂടുമ്പോൾ അവരുടെ അപേക്ഷകളിൻപ്രകാരം തരുമെന്നു വാഗ്ദത്തവും ചെയ്തിരിക്കുന്നു; ഇപ്പോൾ കൎത്താവേ, നിന്റെ ദാസരായ ഞങ്ങളുടെ ആഗ്രഹങ്ങളെയും അപേക്ഷകളെയും ഞങ്ങൾക്കു ഏറ്റവും ഉപകാരം ആകുംവണ്ണം നിവൃത്തിവരുത്തി ഇഹലോകത്തിൽ നിന്റെ സത്യജ്ഞാനത്തെയും, പരലോകത്തിൽ നിത്യജീവനെയും ഞങ്ങൾക്കു തരേണമേ. ആമെൻ.

### ൨ കൊറിന്തി ൧൩.

ഞങ്ങളുടെ കൎത്താവായ യേശു മശിഹായുടെ കൃപയും, ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ സംസൎഗ്ഗവും ഞങ്ങളോടു എല്ലാവരോടും കൂടി എന്നേക്കും ഇരിക്കേണമേ. ആമെൻ.

ഇവിടെ **ലിത്താനി** അവസാനിക്കുന്നു.

# PRAYERS AND THANKSGIVINGS,

## UPON SEVERAL OCCASIONS.

ചില പ്രത്യെക കാലങ്ങളിൽ ചെയ്യെണ്ടുന്ന

## പ്രാൎത്ഥനകളും സ്തോത്രങ്ങളും.

¶ ലിതാനിയുടെ ഒടുവിലും, കാലത്തെയും വൈകുന്നെരത്തെയും പ്രാൎത്ഥനാക്രമത്തിന്റെ ഒടുവിലും ഒടുക്കത്തെ രണ്ടു പ്രാൎത്ഥനകൾക്കു മുമ്പെ ഇവ ചൊല്ലപ്പെടെണ്ടുന്നു.

# PRAYERS.

## പ്രാൎത്ഥനകൾ.

മഴെക്കു വെണ്ടി.

ദൈവമെ, പരമപിതാവെ, നിന്റെ രാജ്യത്തെയും അതിന്റെ നീതിയെയും അന്വെഷിക്കുന്ന എല്ലാവൎക്കും ശരീരപോഷണത്തിന്നു ആവശ്യമുള്ള വസ്തുക്കളെ ഒക്കെയും നല്കുമെന്നു നിന്റെ പുത്രനായ യെശു മശിഹായെ കൊണ്ടു വാഗ്ദത്തം ചെയ്യിച്ചപ്രകാരം ഞങ്ങളുടെ ആശ്വാസത്തിന്നായിട്ടും, നിന്റെ മഹത്വത്തിന്നായിട്ടും, ഭൂമിയിലെ ഫലങ്ങളെ ഞങ്ങൾ അനുഭവിക്കത്തക്കവണ്ണം, ഞങ്ങളുടെ ഈ ആവശ്യത്തിൽ മതിയാകുന്ന മഴയെ അയക്കെണമെന്നു ഞങ്ങൾ ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം നിന്നോടു അപെക്ഷിക്കുന്നു. ആമെൻ.

മഴ തോൎച്ചെക്കായിട്ടു.

സൎവ്വശക്തിയുള്ള കൎത്താവായ ദൈവമെ, നീ മനുഷ്യന്റെ പാപം ഹേതുവായിട്ടു ഒരിക്കൽ എട്ടു ആത്മാക്കളെ ഒഴികെ, ലോകത്തെ ഒക്കെയും മുക്കി, അതിന്റെ ശേഷം ലോകത്തെ വീണ്ടും അങ്ങിനെ നശിപ്പിക്കയില്ല എന്നു നിന്റെ മഹാ കരുണകൊണ്ടു വാഗ്ദത്തം ചെയ്തിട്ടുണ്ടല്ലൊ: ഞങ്ങളുടെ അകൃത്യങ്ങൾ ഹേതുവായി മഴയാലും വെള്ളത്താലുമുള്ള ബാധെക്കു ഞങ്ങൾ ന്യായപ്രകാരം പാത്രങ്ങളായി തീൎന്നിരിക്കുന്നു എങ്കിലും, ഞങ്ങൾ നേരായി അനുതപിച്ചിട്ടു തക്ക കാലത്തു ഭൂമിയിലെ ഫലങ്ങളെ ഞങ്ങൾ അനുഭവിക്കത്തക്കവണ്ണം നീ ഞങ്ങൾക്കു നല്ല തോൎച്ചയെ തരേണമെ; നിന്റെ ശിക്ഷ കൊണ്ടു ഞങ്ങളുടെ നടപ്പുകളെ നന്നാക്കുവാനും, നിന്റെ കരുണെക്കു വേണ്ടി നിനക്കു സ്തോത്രവും സ്തുതിയും ചെയ്വാനും ഞങ്ങൾ പഠിക്കുമാറാകേണമെന്നു ഞങ്ങൾ ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം നിന്നോടു വിനയമായി അപേക്ഷിക്കുന്നു. ആമെൻ.

ധാന്യക്കുറവും ക്ഷാമവുമുള്ള കാലത്തേക്കു.

ദൈവമെ, പരമപിതാവെ, മഴ പെയ്യുകയും, ഭൂമി ഫലം തരികയും, മൃഗങ്ങൾ വൎദ്ധിക്കയും, മത്സ്യങ്ങൾ പെരുകുകയും ചെയ്യുന്നതു നിന്റെ ദാനംകൊണ്ടു ആകുന്നു. നിന്റെ ജനങ്ങളുടെ ദുഃഖങ്ങളെ നോക്കേണമെ

മെന്ന ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു; ഇപ്പോൾ ഞങ്ങൾ ഞങ്ങളുടെ അകൃത്യങ്ങൾ ഹേതുവായിട്ടു മഹാ ന്യായമായി സഹിക്കുന്ന പഞ്ഞവും ക്ഷാമവും മാറി, നിന്റെ ദയകൊണ്ടു വില സഹായമായും സുഭിക്ഷമായും തീരത്തക്കവണ്ണം, ഞങ്ങളുടെ കൎത്താവായ യെശു മശിഹായുടെ സ്നെഹം നിമിത്തം കൃപ ചെയ്യെണമെ; അവന്നു നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ സകല ബഹുമാനവും മഹത്വവും ഇപ്പൊഴും എന്നന്നേക്കും ഉണ്ടായിരിക്കുന്നവനെ. ആമെൻ.

സുഭിക്ഷത്തിൽ ഒരു പ്രാൎത്ഥന.

ദയ തന്നെയുള്ള പിതാവായ ദൈവമെ, നിന്റെ എലീശാ ദീൎഘദൎശിയുടെ കാലത്തു ശമറിയായിൽ ഉണ്ടായ മഹാ പഞ്ഞവും ക്ഷാമവും പെട്ടന്ന സുഭിക്ഷമായും വില സഹായമായും ആക്കി തീൎത്തുവല്ലൊ. ഞങ്ങളുടെ പാപങ്ങൾ ഹേതുവായിട്ടു ഇപ്പോൾ അപ്രകാരമുള്ള അനൎത്ഥംകൊണ്ടു ശിക്ഷിക്കപ്പെടുന്നവരായ ഞങ്ങൾ അപ്രകാരം തന്നെ തത്സമയത്തു വേണ്ടുന്ന സഹായം കണ്ടെത്തുവാനായിട്ടു ഞങ്ങളോടു കരുണയുണ്ടാകേണമെ; നിന്റെ പരമ അനുഗ്രഹംകൊണ്ടു ഭൂമിയിലെ ഫലങ്ങളെ വൎദ്ധിപ്പിക്കേണമെ; ഞങ്ങൾ നിന്റെ ഔദാൎയ്യമുള്ള നന്മ കൈക്കൊണ്ടിട്ടു ആയതിനെ നിനക്കു മഹത്വത്തിനും, അഗതികൾക്കു സഹായത്തിനും, ഞങ്ങൾക്കു ആശ്വാസത്തിനുമായിട്ടു ഉപയോ

ശിപ്പാൻ ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം കൃപ ചെയ്യെണമെ. ആമെൻ.

യുദ്ധവും കലഹവുമുള്ള കാലത്തെക്ക.

സകല രാജാക്കന്മാരുടെയും രാജാവായി സകലത്തിന്നും അധിപതിയായി സൎവ്വശക്തനായ ദൈവമെ, യാതൊരു സൃഷ്ടിക്കും നിന്റെ ശക്തിയൊടു മറുത്തു നില്പാൻ കഴിയുന്നതല്ല; പാപികളെ ന്യായമായി ശിക്ഷിക്കുന്നതും നെരായി അനുതാപപ്പെടുന്നവരൊടു കരുണ ചെയ്യുന്നതും നിനക്കുള്ളതാകുന്നു; ഞങ്ങളെ ഞങ്ങളുടെ ശത്രുക്കളുടെ കൈകളിൽ നിന്ന കാത്തു രക്ഷിക്കെണമെന്ന ഞങ്ങൾ നിന്നൊടു താഴ്മയായി അപെക്ഷിക്കുന്നു; അവരുടെ അഹങ്കാരത്തെ താഴ്ത്തെണമെ, അവരുടെ അസൂയയെ ശമിപ്പിച്ചു, അവരുടെ ഉപായങ്ങളെ വ്യൎത്ഥമാക്കെണമെ; ഇപ്രകാരം ഞങ്ങൾ നിന്റെ രക്ഷണത്തെ ആയുധമായി ധരിച്ചു, സകല ആപത്തുകളിൽ നിന്നും എപ്പൊഴും രക്ഷിക്കപ്പെട്ടു, സകല ജയത്തെയും നല്കുന്നവനായ നിന്നെ സ്തുതിക്കെണ്ടതിന്ന നിന്റെ എകപുത്രനും ഞങ്ങളുടെ കൎത്താവുമായ യെശു മശിഹായുടെ യൊഗ്യതകൾ മൂലം കൃപ ചെയ്യെണമെ. ആമെൻ.

പകരുന്നവ്യാധിയും പുരകെയുള്ള രൊഗവും ഉണ്ടാകുന്ന കാലത്തെക്ക.

സൎവ്വശക്തനായ ദൈവമെ, വനത്തിൽ വെച്ചു മൊശെയൊടും അഹരൊനൊടും നി

ൻെറ സ്വന്ത ജനങ്ങളും ദുശ്ശാഠ്യരായി മത്സരി ക്കകൊണ്ടു അവരുടെ മേൽ നീ നിൻെറ ക്രോധത്താൽ മഹാ വ്യാധിയെ വരുത്തി, അത്രയുമല്ല, ദാവീദുരാജാവിൻെറ കാലത്തു പകരുന്ന വ്യാധികൊണ്ടു എഴുപതിനായിരം പേരെ നീ കൊല്ലിച്ചു, എങ്കിലും നിൻെറ കരുണയെ ഓൎത്തു ശേഷമുള്ളവരെ രക്ഷിച്ചുവല്ലൊ; മഹാ രോഗം കൊണ്ടും മരണം കൊണ്ടും ഇപ്പോൾ ബാധിക്കപ്പെടുന്ന അരിഷ്ട പാപികളായ ഞങ്ങളോടു കനിവുണ്ടായി, നീ അക്കാലത്തു ഒരു പരിഹാരം കൈക്കൊണ്ടു, ശിക്ഷിക്കുന്നതിനെ നിൎത്തണമെന്നു നശിപ്പിക്കുന്ന ദൂതനോടു കല്പിച്ചതു പോലെ, ഇപ്പോഴം ഈ വസന്ത വ്യാധിയെയും കൂടപ്പുമുള്ള രോഗത്തെയും ഞങ്ങളിൽനിന്നു നീക്കിക്കളവാൻ ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഇഷ്ടമുണ്ടാകേണമെ. ആമെൻ.

¶ പട്ടം ഏല്പാനിരിക്കുന്നവൎക്കു വേണ്ടി എമ്പർ ആഴ്ചവട്ടത്തിൽ ദിവസേന ചൊല്ലേണ്ടുന്ന പ്രാൎത്ഥന.

സൎവ്വശക്തിയുള്ള ദൈവമെ, ഞങ്ങളുടെ പരമ പിതാവെ, നീ നിൻെറ പ്രിയ പുത്രൻെറ വിലയേറിയ രക്തം കൊണ്ടു നിനക്കായിട്ടു ഒരു പൊതു സഭയെ സമ്പാദിച്ചിരിക്കുന്നു; ആയതിനെ കരുണയോടെ നോക്കി, നിൻെറ ആട്ടിൻ കൂട്ടത്തിനു എപ്പിസ്കൊപ്പന്മാരും ഇടയന്മാരുമായ നിൻെറ ഭൃത്യന്മാർ ഒരുവൻെറ മേലും പെട്ടന്നു കൈകളെ വെക്കാതെ, നിൻെറ സഭയിലെ വിശുദ്ധ ശുശ്രൂഷ ചെയ്വാൻ യോഗ്യതയുള്ള ആളുകളെ വി

ശ്വാസ്യതയോടും, വിവേകത്തോടും തെരിഞ്ഞെടുക്കേണ്ടുന്നതിന്ന ഒരു സമയത്തു അവരുടെ മനസ്സുകളെ നടത്തി ഭരിക്കേണമെ; ഏതു വിശുദ്ധ സ്ഥാനത്തിന്നും നിയമിക്കപ്പെടുന്നവർ തങ്ങളുടെ നടപ്പു കൊണ്ടും ഉപദേശം കൊണ്ടും നിന്റെ മഹത്വത്തെ പ്രകാശിപ്പിച്ചു കാട്ടുവാനും സകല മനുഷ്യരുടെയും രക്ഷയ്ക്കായി പ്രയത്നം ചെയ്യാനും അവൎക്ക നിന്റെ കൃപയും പരമ അനുഗ്രഹവും ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം നല്കേണമെ. ആമെൻ.

അല്ലാകിൽ ഇതു.

സൎവ്വശക്തനായി സകല നല്ല ദാനങ്ങളെയും തരുന്നവനായ ദൈവമെ, നിന്റെ ദിവ്യവിചാരണ കൊണ്ടു നിന്റെ സഭയിൽ പല സ്ഥാനങ്ങളെയും നിയമിച്ചിരിക്കുന്നു; ആയതിൽ ഏതു സ്ഥാനത്തിന്നും ശുശ്രൂഷകരും വിളിക്കപ്പെടുവാനുള്ള എല്ലാവൎക്കും നിന്റെ കൃപ നല്കേണമെ; അവർ നിന്റെ തിരുനാമത്തിന്റെ മഹത്വത്തിന്നായിട്ടും നിന്റെ ശുദ്ധമുള്ള സഭയുടെ പ്രയോജനത്തിന്നായിട്ടും നിന്റെ മുമ്പാകെ വിശ്വാസ്യതയോടെ ശുശ്രൂഷ ചെയ്യേണ്ടതിന്നു അവരെ നിന്റെ സത്യ ഉപദേശം കൊണ്ടു നിറെച്ചു, കുററമില്ലാത്ത നടപ്പു കൊണ്ടു അവരെ അലങ്കരിക്കേണമെന്നും ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു താഴ്മയായി അപേക്ഷിക്കുന്നു. ആമെൻ.

¶ മുമ്പിലത്തെ പ്രാൎത്ഥനകളിൽ യാതൊന്നിന്റെ എങ്കിലും പിമ്പു ചൊല്ലാവുന്ന പ്രാൎത്ഥന.

എപ്പോഴും കരുണയുണ്ടാകയും ക്ഷമിക്കയും ചെയ്യുന്ന സ്വഭാവവും ലക്ഷണവുമുള്ള ദൈവമേ, ഞങ്ങളുടെ താഴ്മയുള്ള അപേക്ഷകളെ കൈക്കൊള്ളേണമേ; ഞങ്ങൾ ഞങ്ങളുടെ പാപചങ്ങലകൊണ്ടു തളച്ചു ബന്ധിക്കപ്പെട്ടവരാകുന്നു, എങ്കിലും ഞങ്ങളുടെ മദ്ധ്യസ്ഥനും കാൎയ്യസ്ഥനുമായ യേശു മശിഹായുടെ ബഹുമാനത്തിന്നായിട്ടു നിന്റെ മഹാ കരുണയോടു കൂടിയ കനിവുകൊണ്ടു ഞങ്ങളെ അഴിച്ചുവിടേണമേ. ആമെൻ.

¶ പാൎലിയമെന്തു പ്രധാന ആലോചന സംഘം കൂടിയിരിക്കുന്ന കാലങ്ങളിൽ അവൎക്കു വേണ്ടി ചൊല്ലേണ്ടുന്ന പ്രാൎത്ഥന.

മഹാ കരുണയുള്ള ദൈവമേ, ഈ രാജ്യത്തിന്നു വേണ്ടി പൊതുവിലും, ഞങ്ങളുടെ മഹാ ഭക്തിയും കൃപയുമുള്ള മഹാ രാജ്ഞിയുടെ കീഴിൽ ഈ സമയത്തു കൂടിയിരിക്കുന്ന പാൎലിയമെന്തു പ്രധാന ആലോചന സംഘത്തിന്നു വേണ്ടി പ്രത്യേകവും ഞങ്ങൾ നിന്നോടു താഴ്മയായി അപേക്ഷിക്കുന്നു; നിന്റെ മഹത്വത്തിന്നു അഭിവൃദ്ധിക്കായിട്ടും, നിന്റെ സഭെക്കു നന്മെക്കായിട്ടും, ഞങ്ങളുടെ രാജ്യാധിപതിക്കും അവരുടെ രാജ്യങ്ങൾക്കും രക്ഷണത്തിന്നായിട്ടും, ബഹുമാനത്തിന്നായിട്ടും ക്ഷേമത്തിന്നായിട്ടും അവരുടെ ആലോചനകളെ ഒക്കെയും ക്രമപ്പെടു

ത്തി സാധിപ്പിപ്പാൻ നിനക്കു ഇഷ്ടം തോന്നെണമേ; അവരുടെ പ്രയത്നങ്ങളാൽ സകല കാൎയ്യങ്ങളും മഹാ നല്ലതും മഹാ സ്ഥിരമുള്ളതുമായ അടിസ്ഥാനങ്ങളിന്മേൽ ക്രമമാക്കി ഉറപ്പിക്കപ്പെട്ടു, അതിനാൽ ഞങ്ങളുടെ ഇടയിൽ സമാധാനവും, സൌഭാഗ്യവും, നേരും, ന്യായവും, സത്യമാൎഗ്ഗവും, ദൈവഭക്തിയും, എല്ലാ തലമുറകൾക്കുമായി സ്ഥിരപ്പെടേണമേ; ഇവയെയും മറ്റും ആവശ്യമുള്ള സകലത്തെയും, അവൎക്കും, ഞങ്ങൾക്കും, നിന്റെ പൊതുവിലുള്ള സഭെക്കു മുഴുവനും, ഞങ്ങളുടെ വാഴ്ത്തപ്പെട്ട കൎത്താവും രക്ഷിതാവുമായ യേശു മശിഹായുടെ നാമത്തിലും മദ്ധ്യസ്ഥതയാലും ഞങ്ങൾ താഴ്മയോടെ യാചിക്കുന്നു. ആമെൻ.

¶ സകല വിധ മനുഷ്യൎക്കും വേണ്ടിയുള്ള പ്രാൎത്ഥന, ലിത്താനി ചൊല്ലുവാൻ നിയമിച്ചിട്ടില്ലാത്ത ദിവസങ്ങളിൽ ചൊല്ലെണ്ടുന്നതു.

സകല മനുഷ്യവൎഗ്ഗത്തിന്റെയും സൃഷ്ടാവും പരിപാലകനുമായ ദൈവമേ, സകല വിധത്തിലും അവസ്ഥയിലും ഉള്ള മനുഷ്യൎക്കു വേണ്ടി ഞങ്ങൾ നിന്നോടു താഴ്മയായി അപേക്ഷിക്കുന്നു; അവൎക്കു നിന്റെ വഴികളെയും, സകല രാജ്യക്കാൎക്കും നിന്റെ രക്ഷയെയും അറിയിപ്പാൻ നിനക്കു ഇഷ്ടമുണ്ടാകേണമേ; ഞങ്ങൾ കാതോലിക സഭയുടെ നന്മെക്കു വേണ്ടി വിശേഷാൽ പ്രാൎത്ഥിക്കുന്നു; ആയതു നിന്റെ നല്ല ആത്മാവിനാൽ നടത്തി ഭരിക്കപ്പെട്ടു, തങ്ങൾ ക്രി

സ്ത്യാനികൾ എന്നു അനുസരിച്ചു പറയുന്ന എല്ലാവരും സത്യവഴിയിലേക്കു നടത്തപ്പെട്ടു, ആത്മാവിന്റെ ഐക്യതയിലും സമാധാന ബന്ധത്തിലും, നീതിയുള്ള നടപ്പിലും വിശ്വാസത്തെ പ്രമാണിക്കുമാറാകേണമേ. ഒടുക്കം, മനസ്സിലൊ ശരീരത്തിലൊ അവസ്ഥയിലൊ, വല്ല പ്രകാരത്തിലും ദുഃഖമൊ പരവശമൊ സഹിക്കുന്ന എല്ലാവരെയും [*വിശേഷാൽ തങ്ങൾക്കു വേണ്ടി ഞങ്ങൾ പ്രാൎത്ഥിക്കേണമെന്നു ആഗ്രഹിച്ചിരിക്കുന്നവരെയും] ഞങ്ങൾ നിന്റെ പിതൃദയയിലേക്കു ഭരമേല്പിക്കുന്നു; അവരുടെ കഷ്ടതകളിൽ ക്ഷമയെയും അവരുടെ സകല ദുഃഖങ്ങളിൽനിന്നും സന്തോഷമുള്ള തീൎച്ചയെയും നല്കി, അവരുടെ പലവിധ ആവശ്യങ്ങളിൻപ്രകാരം അവരെ ആശ്വസിപ്പിച്ചു സഹായിപ്പാൻ നിനക്കു ഇഷ്ടമുണ്ടാകേണമേ. ഇപ്രകാരം ഞങ്ങൾ യേശു മശിഹാ നിമിത്തം തന്നെ യാചിക്കുന്നു. ആമെൻ

* ഇതു സഭയിലെ പ്രാൎത്ഥനകൾക്കു യാതൊരുത്തരും അപേക്ഷിച്ചിരിക്കുമ്പോൾ ചൊല്ലുവാനുള്ളതാകുന്നു.

---

[*A Prayer for the Empress and Parliament.*

ചക്രവൎത്തിനിക്കും പാൎലിയമെന്തിനും വേണ്ടിയുള്ള പ്രാൎത്ഥന.

¶ കാലത്തും വൈകുന്നേരത്തും പ്രാൎത്ഥനയിൽ മഹാ രാജ്ഞിക്കും രാജകുഡുംബത്തിന്നും പാൎലിയമെന്തിന്നും വേണ്ടിയുള്ള പ്രാൎത്ഥനകൾക്കു പകരം അനുവദിക്കപ്പെട്ടതു.

കൎത്താവേ, രാജാക്കന്മാരുടെ രാജാവും ക

ത്താക്കന്മാരുടെ കൎത്താവുമായി ഞങ്ങളുടെ
പരമ പിതാവേ, ഞങ്ങളുടെ കാരുണ്യമേറി
യ രാജ്ഞിയും ൟ രാജ്യത്തിന്റെ ചക്രവ
ൎത്തിനിയുമായ വിക്ടോറിയാ മഹാ രാ
ജ്ഞിയേയും വെയിത്സിലെ ആൽബൎട്ട എ
ഡ്വാൎഡ്ഡ പ്രഭുവിനെയും വെയിത്സ പ്രഭുവിനി
യെയും രാജകുഡുംബത്തിലുള്ള എല്ലാവരെ
യും കൃപയോടെ കടാക്ഷിക്കേണമെന്ന ഞ
ങ്ങൾ നിന്നോട മനഃപൂൎവ്വമായി അപേക്ഷി
ക്കുന്നു. പാൎലിയമെന്തു എന്ന ഹൈക്കോട
തിയെ സകല ആലോചനകളിലും നടത്തി
സഹായിക്കേണമെന്നും ഞങ്ങൾ പ്രാൎത്ഥി
ക്കുന്നു. ഇവിടെ ഇണ്ട്യായിൽ വൈസറോ
യി, ഗവൎണ്ണരന്മാർ, ജഡ്ജിമാർ, ൟ രാജ്യ
ത്തിലെ ബ്രിട്ടീഷു റെസിഡെണ്ടു മുതലായി
ഞങ്ങളുടെ ചക്രവൎത്തിനിയുടെ കീഴിൽ അ
ധികാരമുള്ള എല്ലാവരും നിന്റെ വിശുദ്ധ
നാമത്തിന്റെ ബഹുമാനത്തിനും, നിന്റെ
സഭയുടെയും ജനങ്ങളുടെയും നന്മെക്കുമായി
ട്ടു സകല കാൎയ്യങ്ങളെയും ജ്ഞാനത്തോടും,
നീതിയോടും, കരുണയോടും ക്രമപ്പെടുത്തി
നടത്തുമാറാകേണമെന്നും ഞങ്ങളുടെ ക
ൎത്താവായ യേശു-മശിഹാ മൂലം ഞങ്ങൾ
അപേക്ഷിക്കുന്നു. ആമെൻ.

### *A Prayer for the Maharajah.*

### മഹാരാജാവിന്ന വേണ്ടിയുള്ള പ്രാൎത്ഥന.

രാജാക്കന്മാൎക്കും, സകല അധികാരികൾ
ക്കും വേണ്ടി പ്രാൎത്ഥിക്കേണമെന്ന നിന്റെ
തിരുവചനത്തിൽ ഞങ്ങളോട കല്പിച്ചിരിക്കു

ന്ന സൎവ്വശക്തനായ ദൈവമേ, ഈ സമ സ്ഥാനത്തിന്റെ അധിപതിയാകുന്ന മഹാ രാജാവിനെയും, രാജ്യത്തുള്ള ഉദ്യോഗസ്ഥന്മാ രെയും കരുണയോടെ കടാക്ഷിക്കേണമേ. നിന്റെ പരമ വെളിച്ചം കൊണ്ടു രാജാവി ന്റെ ഹൃദയത്തെ പ്രകാശിപ്പിച്ചു, അവ ന്റെ ശ്രമങ്ങൾ എല്ലാം നിന്റെ മഹത്വ ത്തിനും പ്രജകളുടെ ഗുണത്തിന്നുമായി തി രുവാൻ കൃപചെയ്യേണമെന്നു ഞങ്ങളുടെ ഏക മദ്ധ്യസ്ഥനും, രക്ഷിതാവുമായ യേശു മശിഹാമൂലം ഞങ്ങൾ താഴ്മയോടെ അപേ ക്ഷിക്കുന്നു. ആമെൻ.

സുവിശേഷ പ്രസിദ്ധിക്ക വേണ്ടിയുള്ള പ്രാൎത്ഥന.

സകല മനുഷ്യരെയും ഉണ്ടാക്കിയവനും ഉണ്ടാക്കീട്ടുള്ള ഒന്നിനെയും പകെക്കാതെ, പാപി മരിക്കേണമെന്നല്ല, അവൻ മനസ്സു തിരിഞ്ഞു ജീവിക്കേണമെന്നു ആഗ്രഹിക്കു ന്നവനുമായ കരുണയുള്ള ദൈവമേ, നി ന്റെ സത്യത്തെ കുറിച്ചുള്ള അറിവു ഇല്ലാ ത്തവരായ എല്ലാവരോടും കരുണയുണ്ടായി സകല അറിയായ്മയെയും ഹൃദയ കാഠിന്യ ത്തെയും നിന്റെ വചനത്തെ കുറിച്ചുള്ള നിന്ദയെയും അവരിൽനിന്നു നീക്കിക്കളയേ ണമേ. വാഴ്ത്തപ്പെട്ട കൎത്താവേ, ഇങ്ങനെ അവർ സാക്ഷാൽ ഇസ്രായേല്ക്കാരിൽ ശേ ഷിച്ചവരോടു കൂടെ രക്ഷിക്കപ്പെട്ടു, നിന്നോ ടും പരിശുദ്ധാത്മാവിനോടും കൂടെ എന്നും ഏകദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി, ഞങ്ങളുടെ ക

ത്താവായ യേശു മശിഹായായകുന്ന ഒരു ഇ
ടയന്റെ കീഴിൽ ഒരു കൂട്ടമായി തീരേണ്ടതിന്ന
അവരെ നിന്റെ തൊഴുത്തിലേക്ക കൂട്ടി വ
രുത്തെണമേ. ആമെൻ.

അല്ലെങ്കിൽ ഇതു.

[ഭൂതലത്തിൽ എല്ലാടവും വസിപ്പാനായിട്ട
സകല മനുഷ്യജാതിയെയും ഒരു രക്തത്തി
ൽനിന്ന ഉണ്ടാക്കിയവനും ദൂരത്തുള്ളവരും
സമീപത്തുള്ളവരുമായ എല്ലാവൎക്കും സമാ
ധാനത്തെ സുവിശേഷിപ്പാനായിട്ട നി
ന്റെ വാഴ്ത്തപ്പെട്ട പുത്രനെ അയച്ചവനുമാ
യ ദൈവമേ, ൟ ദേശത്തിലെ ജനങ്ങൾ
എല്ലാവരും നിന്നെ അന്വേഷിക്കുന്നതിനും
കണ്ടെത്തുന്നതിനും കൃപ ചെയ്യേണമേ.
സൎവ്വസ്ഥനായ പിതാവേ, സകല ജന
ത്തിന്മേലും നിന്റെ ആത്മാവിനെ പകരും
എന്നുള്ള വാഗ്ദത്തത്തെ ഞങ്ങളുടെ രക്ഷി
താവായ യേശുമശിഹാ മൂലം വേഗത്തിൽ
നിവൃത്തിയാക്കേണമേ. ആമെൻ.]

---

# THANKSGIVINGS.

## സ്തോത്രങ്ങൾ.

¶ പൊതുവിലുള്ള സ്തോത്രം.

സൎവ്വശക്തിയുള്ള ദൈവമേ, സകല കരു
ണകളുടെയും പിതാവേ, നിന്റെ യോഗ്യത

കെട്ട ദാസരായ ഞങ്ങളോടും സകല മനുഷ്യരോടും [* തങ്ങളോടു പ്രത്യെകം നീ ചെയ്ത കരുണകളെ കുറിച്ചു, ഇപ്പോൾ തങ്ങളുടെ സ്തുതികളെയും സ്തോത്രങ്ങളെയും ചെയ്വാൻ ആഗ്രഹിക്കുന്നവരോടും,] നിനക്കുള്ള സകല നന്മെക്കായിട്ടും ആൎദ്രകരുണെക്കായിട്ടും ഞങ്ങൾ നിനക്ക മഹാ വിനയവും മനഃപൂൎവ്വവും ആയുള്ള സ്തോത്രം ചെയ്യുന്നു. ഞങ്ങളെ സൃഷ്ടിച്ചതിന്നും പരിപാലിക്കുന്നതിന്നും ഈ ആയുസ്സിലുള്ള സകല അനുഗ്രഹങ്ങൾക്കും വേണ്ടിയും; എല്ലാററിന്നും മേലായി ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ലോകത്തെ വീണ്ടെടുത്ത നിന്റെ വിലമതിച്ചു കൂടാത്ത സ്നേഹത്തിന്ന വേണ്ടിയും; കൃപാവഴികൾക്ക വേണ്ടിയും; മോക്ഷത്തിന്നുള്ള ആശെക്ക വേണ്ടിയും; ഞങ്ങൾ നിന്നെ സ്തുതിക്കുന്നു, ഞങ്ങളുടെ ഹൃദയങ്ങൾ മായം കൂടാതെ നന്ദിയുള്ളവയായി തീരേണ്ടതിന്നും നിന്നെ സേവിക്കുന്നതിന്ന ഞങ്ങളെ ഏല്പിച്ചു ഞങ്ങളുടെ നാളുകൾ ഒക്കെയും ശുദ്ധതയോടും നീതിയോടും നിന്റെ മുമ്പാകെ നടന്ന അങ്ങിനെ ഞങ്ങളുടെ അധരങ്ങൾകൊണ്ടു മാത്രമല്ല, ഞങ്ങളുടെ നടപ്പുകളിലും കൂടെ നിന്റെ സ്തുതിയെ പ്രസിദ്ധപ്പെടുത്തേണ്ടതിന്നും, നിന്റെ സകല കരുണകളെയും കുറിച്ചു തക്കതായ ബോധം ഞങ്ങൾക്ക തരേണമെന്നു, ഞങ്ങളുടെ കൎത്താവായ യേ

** ഇതു തങ്ങൾക്ക വേണ്ടി പ്രാൎത്ഥനകൾ ചെയ്യിച്ചിട്ടുള്ളവർ വല്ലവരും സ്തോത്രം ചെയ്വാനായിട്ട അപേക്ഷിക്കുമ്പോൾ ചൊല്ലേണ്ടുന്നതാകുന്നു.

ശ്രൂ മശിഹാ മൂലം ഞങ്ങൾ നിന്നോട്ട അപേക്ഷിക്കുന്നു; അവന്നും നിനക്കും, പരിശുദ്ധാത്മാവിന്നും സകല ബഹുമാനവും, മഹത്വവും കാലാവസാനം കൂടാതെ ഉണ്ടായിരിക്കേണമെ. ആമെൻ.

മഴക്ക വേണ്ടി.

നിന്റെ കൃപയുള്ള വിചാരണകൊണ്ടു ഭൂമി മനുഷ്യൎക്ക ഉപകാരത്തിന്നായിട്ട ഫലം തരുവാൻ തക്കവണ്ണം മുമ്പും പിമ്പുമുള്ള മഴയെ അതിൽ പെയ്യിക്കുന്ന ഞങ്ങളുടെ പരമപിതാവായ ദൈവമെ, നിന്റെ അയോഗ്യഭൃത്യന്മാരായ ഞങ്ങൾക്ക മഹാ ആശ്വാസത്തിന്നായിട്ടും, നിന്റെ വിശുദ്ധ നാമത്തിന്റെ മഹത്വത്തിന്നായിട്ടും, ഞങ്ങളുടെ ഇപ്പോഴത്തെ അത്യാവശ്യകാലത്തു ഞങ്ങളുടെ കൎത്താവായ യേശു മശിഹായിൽ നിനക്കുള്ള കരുണകൾ മൂലം നിന്റെ അവകാശത്തിന്മേൽ സന്തോഷകരമായുള്ള മഴയെ അയച്ചു, ഉണങ്ങിയ ഭൂമിയെ തണുപ്പിപ്പാൻ ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്ക വിനയമുള്ള സ്തോത്രം ചെയ്യുന്നു. ആമെൻ.

മഴ തോരുകെക്ക വേണ്ടി.

കൎത്താവായ ദൈവമെ, ഈയിടയിൽ ഉണ്ടായ അധികമായ മഴയാലും വെള്ളങ്ങളാലുമുള്ള ബാധകൊണ്ടു നീ ഞങ്ങളെ ന്യായമായി താഴ്ത്തുകയും നിന്റെ കരുണകൊണ്ടു സമയോചിതവും സുഖകരവുമായ കാലഭേദം

പരത്തുകയും ചെയ്യുതിനാൽ ഞങ്ങളുടെ മനസ്സുകളെ ശാന്തമാക്കി ആശ്വസിപ്പിച്ചിരിക്കുന്നു; നിന്റെ ഈ കരുണെക്കായിക്കൊണ്ടു ഞങ്ങൾ നിന്റെ വിശുദ്ധ നാമത്തെ സ്തുതിച്ചു മഹത്വപ്പെടുത്തുന്നു; നിന്റെ അത്ഭുതങ്ങളെയെ തലമുറ തലമുറയായി എപ്പോഴും ഞങ്ങൾ അറിയിക്കയും ചെയ്യും. ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം തന്നെ. ആമെൻ.

സുഭിക്ഷത്തിന്ന വേണ്ടി.

മഹാ കരുണെയുള്ള പിതാവേ, നീ നിന്റെ നന്മയുള്ള കൃപകൊണ്ടു നിന്റെ സഭയുടെ ഭക്തിയുള്ള പ്രാൎത്ഥനകളെ കേട്ടു; ഞങ്ങളുടെ ക്ഷാമത്തെയും പഞ്ഞത്തെയും മാററി വില സഹായമായും സുഭിക്ഷമായും ആക്കിയിരിക്കുന്നു; നിന്റെ ഈ പ്രത്യേക മനോഗുണത്തിന്ന വേണ്ടി ഞങ്ങൾ നിനക്ക വിനയമുള്ള സ്തോത്രം ചെയ്യുന്നു. നിന്റെ മഹത്വത്തിന്നും ഞങ്ങളുടെ ആശ്വാസത്തിന്നുമായിട്ടു ഞങ്ങളുടെ നാട്ടു വൎദ്ധനയോടെ ഫലങ്ങളെ തരേണ്ടുന്നതിന്നു, ഇനിമേലാൽ നിന്റെ പ്രീതികാരുണ്യത്തെ ഞങ്ങൾക്ക ഇട വിടാതെ കാണിക്കണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

സമാധാനത്തിന്നും നമ്മുടെ ശത്രുക്കളിൽ നിന്നുള്ള രക്ഷെക്കായും വേണ്ടി.

നീ നിന്റെ ഭൃത്യന്മാൎക്ക ശത്രുക്കളുടെ നേരെ രക്ഷയുടെ ബലമുള്ള കോട്ടയായിരിക്ക

ന്ന സൎവ്വശക്തനായ ദൈവമെ, കാൎയ്യപ്രകാരം ഞങ്ങളെ കുറിച്ചിരുന്ന വലിയ ആപത്തുകളിൽനിന്നു ഞങ്ങളെ രക്ഷിച്ചതിനായി ഞങ്ങൾ നിനക്ക സ്തുതിയും സ്തോത്രവും ചെയ്യുന്നു; ഞങ്ങൾ അവെയ്ക്ക ഇരയായി ഭവിക്കാഞ്ഞത്തു നിന്റെ ദയയാകുന്നു എന്നു ഞങ്ങൾ അനുസരിച്ചുകൊള്ളുന്നു; നീ ഞങ്ങളുടെ രക്ഷിതാവും ബലമുള്ള സഹായിയുമാകുന്നു എന്നു ലോകം ഒക്കെയും അറിവാൻ തക്കവണ്ണം ഇപ്രകാരമുള്ള കരുണകളെ ഇനിയും ഞങ്ങൾക്ക ഇടവിടാതെ നല്കുന്നമെന്നം ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

സ്വദേശത്തു പരസ്യമായുള്ള സമാധാനം വരുത്തിയതിന്നു വേണ്ടി.

അനാദിയായുള്ള ദൈവമെ, ഞങ്ങളുടെ പരമ പിതാവേ, നീ മാത്രമെ ഒരു ഭവനത്തിലുള്ള ജനങ്ങളെ ഐക്യമനസ്സോടെ ഇരുത്തുകയും മത്സരവും അടങ്ങാതെയുമുള്ള ജനങ്ങളുടെ ദുമ്മദത്തെ ശമിപ്പിക്കയും ചെയ്യുന്നുള്ളു; ഞങ്ങളിലുണ്ടായ മത്സര കലഹങ്ങളെ ശമിപ്പിപ്പാൻ നിനക്ക ഇഷ്ടം ഉണ്ടായതുകൊണ്ടു ഞങ്ങൾ നിന്റെ ശുദ്ധമുള്ള നാമത്തെ സ്തുതിക്കുന്നു. ഞങ്ങൾ ഇനിമേൽ നിന്റെ ശുദ്ധമുള്ള കല്പനകളിൽ കൂടി അനുസരണമായി നടക്കേണ്ടതിന്നും, പൂൎണ്ണ ഭക്തിയോടും നേരോടും ശാന്തതയും സമാധാനവു

മുള്ള് നടപ്പായി നടന്നു, നീ ഞങ്ങളോടു ചെയ്ത ഈ കരുണകൾക്കവേണ്ടി ഞങ്ങളുടെ സ്തുതിയും സ്തോത്രവുമാകുന്ന ബലിയെ ഇടവിടാതെ നിനക്ക നൽകേണ്ടതിന്നും, ഞങ്ങൾക്ക എല്ലാവൎക്കും കൃപ തരേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ മഹാ താഴ്മയായി നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

## പകരുന്ന വ്യാധിയിൽനിന്നും പരകെയുള്ള മറ്റു രോഗത്തിൽനിന്നും ഉള്ള രക്ഷെക്കവേണ്ടി.

കൎത്താവായ ദൈവമെ, ഞങ്ങളുടെ പാപങ്ങൾ നിമിത്തം ഈ ഇടയിൽ ഉണ്ടായ നിന്റെ ഭയങ്കരമായുള്ള കഠിന ദണ്ഡം കൊണ്ടു നീ ഞങ്ങളെ മുറി ഏല്പിച്ചു, ഞങ്ങളുടെ അതിക്രമങ്ങൾ ഹേതുവായിട്ടു ഞങ്ങളെ ക്ഷയിപ്പിച്ചു എങ്കിലും, ഇപ്പോൾ ന്യായവിധിക്കിടയിൽ തന്നെ കരുണയെ ഓൎത്തു, മരണത്തിന്റെ വായിൽനിന്നു ഞങ്ങളുടെ ആത്മാക്കളെ വീണ്ടെടുത്തതിനാൽ നീ രക്ഷിച്ചിരിക്കുന്ന ഞങ്ങളെ തന്നെ ഞങ്ങളുടെ ആത്മാക്കളെയും ശരീരങ്ങളെയും ദയയുള്ള പിതാവായ നിനക്ക ഞങ്ങൾ ജീവ ബലിയായിട്ടു ഏല്പിച്ചു; സഭയുടെ നടുവിൽ നിന്റെ കരുണകളെ ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം എപ്പോഴും സ്തുതിച്ചു മഹത്വപ്പെടുത്തുന്നു. ആമെൻ.

അല്ലെങ്കിൽ ഇതു.

മഹാ കരുണെയുള്ള പിതാവെ, നിന്റെ വെ ദപ്രമാണത്തിൽ ചൊല്ലപ്പെട്ടിരിക്കുന്ന ശി ക്ഷകൾ ഒക്കെയും ഞങ്ങളുടെ പല അതിക്ര മങ്ങളും ഹൃദയ കാഠിന്യവും ഹേതുവായിട്ട ന്യായപ്രകാരം ഞങ്ങളുടെ മേൽ വരേണ്ട താകുന്നു എന്നു ഞങ്ങൾ നിന്റെ മുമ്പാകെ താഴ്മയായി അനുസരിച്ചു കൊള്ളുന്നു. എ ങ്കിലും ഞങ്ങളുടെ ക്ഷീണമായും അയോഗ്യ മായുമുള്ള മനൊതാഴ്ചയെ നോക്കി ഞങ്ങളെ എത്രയും ദുഃഖിപ്പിച്ചിരുന്നതായ പകച്ചവ്യാ ധിയെ ശമിപ്പിപ്പാനും, ഞങ്ങളുടെ ഭവന ങ്ങളിൽ സന്തോഷത്തിന്റെയും സൌഖ്യ ത്തിന്റെയും ശബ്ദം തിരികെ വരുത്തുവാ നും നിന്റെ അരു കരുണെകൊണ്ടു ഇഷ്ടം തോന്നിയിരിക്കയാൽ, ഞങ്ങൾ നിന്റെ ദി വ്യ മഹത്വത്തിങ്കലേക്ക സ്തുതിയും സ്തോത്ര വുമാകുന്ന ബലിയെ കഴിച്ചു, നീ ഇപ്ര കാരം ഞങ്ങളെ പാലിച്ചു വിചാരിച്ചതിന്നു വേണ്ടി ഞങ്ങളുടെ കർത്താവായ യെശു മ ശിഹാ മൂലം നിന്റെ മഹത്വമുള്ള നാമത്തെ സ്തുതിച്ചു പുകഴ്ത്തുന്നു. ആമെൻ.

THE

# COLLECTS, EPISTLES, AND GOSPELS,

TO BE USED THROUGHOUT THE YEAR.

---

# സംവത്സരം മുഴുവനും ഉപയോഗിപ്പാനുള്ള അപേക്ഷകളും, ലേഖനങ്ങളും, സുവിശേഷങ്ങളും.

¶ എല്ലാ ഞായറാഴ്ചകളും, തലെ നാൾ്രി ദിനാനുള്ള പെരുനാളുകളും, മുൻവരുന്ന സന്ധ്യാ ശുശ്രൂഷയിൽ അതാതു ഞായറാഴ്ചക്കും പെരുനാളിന്നുമുള്ള അപേക്ഷ ചൊല്ലണം.

## † ആഗമനത്തിൽ ഒന്നാം ഞായറാഴ്ച.

അപേക്ഷ.

സർവ്വശക്തിയുള്ള ദൈവമെ, നിന്റെ പുത്രനായ യേശു മശിഹാ മഹാ വിനയത്തോടെ ഞങ്ങളെ ദർശിപ്പാൻ വന്ന ഈ മരണാവസ്ഥയിലെ കാലത്തിൽ ഞങ്ങൾ അന്ധകാര പ്രവൃത്തികളെ ഉപേക്ഷിച്ചു, പ്രകാശത്തിന്റെ ആയുധവർഗ്ഗത്തെ ധരിച്ചുകൊണ്ടു, ഒടുക്കത്തെ ദിവസം അവൻ ജീവികളെയും മരിച്ചവരെയും ന്യായം വിധിപ്പാൻ തന്റെ പ്രഭാവ മഹത്വത്തോടെ വീണ്ടും വരുമ്പോൾ, ഞങ്ങൾ മരണമില്ലാത്ത അവസ്ഥയിലേക്ക ഉയിർത്തെഴുനീല്ക്കേണ്ടതിന്നു, നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ

† ആഗമനം എന്നതു കർത്താവിന്റെ വരവിനെ കൊണ്ടാടുന്ന കാലം.

ഇപ്പോഴും എപ്പോഴും ജീവിച്ചു വാഴുന്നവൻ മൂലം ഞങ്ങൾക്കു കൃപ തരേണമേ. ആമെൻ.

¶ ക്രിസ്തുമസിനു തലേനാൾ വൈകുന്നേരം വരെയും ആഗമനത്തിൽ എല്ലാ ദിവസവും മറ്റുള്ള അപേക്ഷകളോടു കൂടെ ഈ അപേക്ഷ ചൊല്ലേണ്ടതാകുന്നു:

## ലേഖനം. റോമ. ൧൩: ൮ മുതൽ.

തമ്മിൽ തമ്മിൽ സ്നേഹിക്കുന്നതല്ലാതെ മറ്റൊന്നും ആരോടും കടംപെടരുതു; എന്തെന്നാൽ മറ്റൊരുത്തനെ സ്നേഹിക്കുന്നവൻ ന്യായപ്രമാണത്തെ നിവൃത്തിച്ചിരിക്കുന്നു. എന്തെന്നാൽ വ്യഭിചാരം ചെയ്യരുതു, കുല ചെയ്യരുതു, മോഷ്ടിക്കരുതു, കള്ളസ്സാക്ഷി പറയരുതു, മോഹിക്കരുതു എന്നുള്ളതും, മറ്റു വല്ല കല്പനയും ഉണ്ടെങ്കിൽ അതും, നിന്റെ അയല്ക്കാരനെ നിന്നെപ്പോലെ തന്നേ സ്നേഹിക്കേണമെന്നുള്ള ഈ വചനത്തിൽ അടങ്ങിയിരിക്കുന്നു. സ്നേഹം അയല്ക്കാരനു ഒരു ദോഷവും ചെയ്യുന്നില്ല; അതുകൊണ്ടു സ്നേഹം ന്യായപ്രമാണത്തിന്റെ നിവൃത്തിയാകുന്നു. വിശേഷിച്ചും ഇതു, നിദ്രയിൽനിന്നു ഉണരുവാൻ ഇപ്പോൾ സമയം ആകുന്നു എന്നു നാം കാലത്തെ അറിഞ്ഞവരാകുന്നു; എന്തുകൊണ്ടെന്നാൽ നാം വിശ്വസിച്ച സമയത്തെക്കാൾ ഇപ്പോൾ നമ്മുടെ രക്ഷ സമീപിച്ചിരിക്കുന്നു. രാത്രി ദീർഘമായി കഴിഞ്ഞു, പകൽ സമീപിച്ചിരിക്കുന്നു; ആകയാൽ നാം അന്ധകാരപ്രവൃത്തികളെ ഉപേക്ഷിച്ചു വെളിച്ചത്തിന്റെ ആയുധവർഗ്ഗത്തെ ധരിച്ചുകൊള്ളേണം. പകലിൽ എന്നപോലെ നാം മര്യാദയായി നടക്കേണം; വെറിയോടും മദ്യപാനത്തോടും അരുതു; ശയനമോഹങ്ങളോടും കാമവികാരങ്ങളോടും അരുതു; കലഹത്തോടും അസൂയയോടും അരുതു. എന്നാൽ കർത്താവായ യേശുക്രിസ്തുവിനെ ധരിച്ചുകൊൾവിൻ; ജഡത്തിന്നു മോഹങ്ങൾക്കായിട്ടു സമ്പാദ്യം ഉണ്ടാക്കയും അരുതു.

## സുവിശേഷം. ശ്രീ. മത്തായി. ൨൧: ൧ മുതൽ.

അവർ യെരുശലേമിനോടു സമീപിച്ചു ഒലിവുമലയോടെ അരികെ, ബെത്ഫാഗയിലേക്കു എത്തിയപ്പോൾ, യേശു രണ്ടു

ശിഷ്യന്മാരെ അയച്ചു, അവരോടു പറഞ്ഞതു: നിങ്ങളുടെ നേരെ ഇരിക്കുന്ന ഗ്രാമത്തിലേക്കു പോകുവിൻ; അവിടെ കെട്ടപ്പെട്ടിരിക്കുന്ന ഒരു കഴുതയെയും അതിനോടു കൂടെ ഒരു ആൺ കുട്ടിയെയും നിങ്ങൾ ഉടനെ കാണും; അവറ്റെ അഴിച്ചു എന്റെ അടുക്കൽ കൊണ്ടുവരുവിൻ. യാതൊരുത്തനെങ്കിലും നിങ്ങളോടു വല്ലതും പറഞ്ഞാൽ, കർത്താവിന്നു അവറ്റെക്കൊണ്ടു ആവശ്യമുണ്ടു എന്നു പറവിൻ; ഉടനെ അവൻ അവറ്റെ അയെക്കും എന്നു പറഞ്ഞു. കണ്ടാലും, നിന്റെ രാജാവു സൌമ്യനായും, കഴുതമേലും കഴുതയുടെ ആൺകുട്ടിമേലും ഇരിക്കുന്നവനായും നിന്റെ അടുക്കൽ വരുന്നു എന്നു നിങ്ങൾ സീയോന്റെ പുത്രിയോടു പറവിൻ, എന്നു ദീർഘദർശിയാൽ ചൊല്ലപ്പെട്ടതു നിവൃത്തിയാകേണ്ടുന്നതിന്നു ഇതു ഒക്കെയും ഉണ്ടായി. അപ്പോൾ ശിഷ്യന്മാർ പോയി, യേശു തങ്ങളോടു കല്പിച്ചപ്രകാരം ചെയ്തു, കഴുതയെയും കഴുതക്കുട്ടിയെയും കൊണ്ടുവന്നു; പിന്നെ അവർ തങ്ങളുടെ വസ്ത്രങ്ങളെ അവയുടെ മേൽ ഇട്ടു അവനെ അവയുടെ മേൽ ഇരുത്തി. അപ്പോൾ എത്രയും വളരെ പുരുഷാരം തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു; മറ്റു ചിലർ വൃക്ഷങ്ങളിൽനിന്നു കൊമ്പുകളെ വെട്ടി, വഴിയിൽ വിതറി. അത്രയുമല്ല, മുൻപെ പോകയും പിന്തുടരുകയും ചെയ്ത പുരുഷാരങ്ങൾ: ദാവീദിന്റെ പുത്രന്നു ഓശാന, കർത്താവിന്റെ നാമത്തിൽ വരുന്നവർ അനുഗ്രഹിക്കപ്പെട്ടവൻ ആകുന്നു; അത്യുന്നതങ്ങളിൽ ഓശാന എന്നു അട്ടഹാസിച്ചു പറഞ്ഞു. പിന്നെ അവൻ യെറുശലേമിലേക്കു എത്തിയപ്പോൾ, നഗരമെല്ലാം കലുങ്ങി, ഇവൻ ആരു തന്നെ? എന്നു പറഞ്ഞു. ഇവൻ ഗലിലെയായിലെ നസറെത്തിൽ നിന്നുള്ള ദീർഘദർശിയായ യേശു ആകുന്നു എന്നു പുരുഷാരം പറഞ്ഞു. പിന്നെ യേശു ദൈവാലയത്തിലേക്കു ചെന്നു ദൈവാലയത്തിൽ വില്ക്കുന്നവരെയും കൊള്ളുന്നവരെയും എല്ലാം പുറത്താക്കി, പൊൻവാണിഭക്കാരുടെ മേശപ്പലകകളെയും, പ്രാവുകളെ വില്ക്കുന്നവരുടെ പീഠങ്ങളെയും മറിച്ചുകളഞ്ഞു, എന്റെ ഭവനം പ്രാർത്ഥനാഭവനം എന്നു ചൊല്ലപ്പെടും എന്നു എഴുതിയിരിക്കുന്നു; എന്നാൽ നിങ്ങൾ അതു കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തിരിക്കുന്നു എന്നു അവരോടു പറഞ്ഞു.

## ആഗമനത്തിൽ രണ്ടാം ഞായറാഴ്ച.

### അപെക്ഷ.

ഞങ്ങളുടെ ഉപദെശത്തിനായിട്ട വിശുദ്ധ വെദവാക്യങ്ങളെ ഒക്കെയും എഴുതിച്ചവനായ വാഴ്ത്തപ്പെട്ട കൎത്താവെ, ഞങ്ങൾ അവയെ കെട്ട, വായിച്ച, വിചാരിച്ച, പഠിച്ച, ഉള്ളിൽ ധ്യാനിച്ചുകൊണ്ട നി ഞങ്ങളുടെ രക്ഷിതാവായ യെശുമശിഹായിൽ നിത്യ ജീവനെ കുറിച്ച ഞങ്ങൾക്ക തന്നിരിക്കുന്ന ഭാഗ്യമുള്ള ആശയെ ഞങ്ങൾ ക്ഷമകൊണ്ടും നിന്റെ വിശുദ്ധ വചനത്തിലെ ആശ്വാസം കൊണ്ടും തഴുകി എപ്പൊഴും മുറുകെ പിടിക്കെണ്ടതിന കൃപ ചെയ്യെണമെ. ആമെൻ.

### ലെഖനം. റോമ. ൧൫: ൪ മുതൽ.

വെദവാക്യങ്ങളുടെ ക്ഷമയാലും ആശ്വാസത്താലും നമുക്കു ആശ ഉണ്ടാകെണ്ടുന്നതിന്ന മുന്നെഴുതപ്പെട്ടവയൊക്കെയും നമ്മുടെ ഉപദെശത്തിന്നായിട്ട എഴുതപ്പെട്ടു. എന്നാൽ ക്രിസ്തു യെശുവിൻ പ്രകാരം നിങ്ങൾ തമ്മിൽ തമ്മിൽ ഏകമനസ്സായിരിപ്പാൻ ക്ഷമയുടെയും ആശ്വാസത്തിന്റെയും ദൈവം നിങ്ങൾക്കു കൃപ നല്കട്ടെ. നിങ്ങൾ ഏകമനസ്സൊടെ ഒരു വായാൽ നമ്മുടെ കൎത്താവാകുന്ന യെശു ക്രിസ്തുവിന്റെ പിതാവായ ദൈവത്തെ മഹത്വപ്പെടുത്തെണ്ടുന്നതിന്ന തന്നെ. ആകയാൽ ദൈവത്തിന്റെ മഹത്വത്തിന്നായിട്ട ക്രിസ്തു നമ്മെ ചെൎത്തുകൊണ്ടതു പൊലെ നിങ്ങളും തമ്മിൽ തമ്മിൽ ചെൎത്തുകൊൾവിൻ. പിന്നെ ഞാൻ പറയുന്നു: യെശുക്രിസ്തു ദൈവത്തിന്റെ സത്യത്തിൻ നിമിത്തം ചെലാകൎമ്മത്തിന്ന ഒരു ശുശ്രൂഷക്കാരനായി തീൎന്നു, പിതാക്കന്മാരൊടുള്ള വാഗ്ദത്തങ്ങളെ സ്ഥിരപ്പെടുത്തെണ്ടുന്നതിന്നും, പുറജാതിക്കാർ ദൈവത്തെ അവന്റെ കരുണെക്കായിട്ട പുകഴ്ത്തുവാനായിട്ടും കൂടെ ആയിതന്നു. ഇതു ഹെതുവായിട്ട ഞാൻ പുറജാതിക്കാരുടെ ഇടയിൽ നിന്നെ അറിയിച്ചു നിന്റെ നാമത്തിന്ന പാട്ടും എന്ന എഴുത

പ്പെട്ടിരിക്കുന്ന പ്രകാരം തന്നേ. പിന്നെയും പുറജാതിക്കാരേ, അവന്റെ ജനത്തോടുകൂടെ സന്തോഷിപ്പിൻ എന്നും; പിന്നെയും സകല ജാതിക്കാരുമായുള്ളോരേ, കർത്താവിനെ സ്തുതിപ്പിൻ എന്നും, സകല ജനങ്ങളുമായുള്ളോരേ, അവനെ പുകഴ്ത്തുവിൻ എന്നും അവൻ പറയുന്നു. പിന്നെയും യശായിയുടെ വേരും, പുറജാതിക്കാരെ ഭരിപ്പാനായിട്ട എഴുന്നേല്ക്കുന്നവനും ഉണ്ടാകും; അവനിൽ പുറജാതിക്കാർ ആശ്രയിക്കയും ചെയ്യും എന്ന ഏശായാ പറയുന്നു. വിശേഷിച്ചും ആശയുടെ ദൈവം, നിങ്ങൾ പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ആശയിൽ ഏററവും വർദ്ധിക്കേണ്ടുന്നതിന്ന വിശ്വസിക്കുന്നതിൽ സകല സന്തോഷംകൊണ്ടും സമാധാനംകൊണ്ടും നിങ്ങളെ നിറെക്കുമാറാകട്ടെ.

സുവിശേഷം. ശ്ലൂ. ലൂക്കോ. ൨൧: ൨൫ മുതൽ.

അത്രയുമല്ല, സൂര്യനിലും, ചന്ദ്രനിലും, നക്ഷത്രങ്ങളിലും അടയാളങ്ങളും, ഭൂമിയിലുള്ള ജാതികൾക്കു വ്യാകുലത്തോടുകൂടെ ഞെരുക്കവും ഉണ്ടാകും; സമുദ്രവും തിരകളും അലറും; ഭയംകൊണ്ടും ഭൂലോകത്തിന്മേൽ വരുന്ന കാര്യങ്ങളെ കുറിച്ചു നോക്കിപ്പാർക്കുന്നതുകൊണ്ടും മനുഷ്യർ നിർജ്ജീവന്മാരാകയും ഉണ്ടാകും; എന്തുകൊണ്ടെന്നാൽ ആകാശത്തിലെ ശക്തികൾ ഇളകപ്പെടും. അപ്പോൾ മനുഷ്യന്റെ പുത്രൻ ശക്തിയോടും വലിയ മഹത്വത്തോടുംകൂടെ മേഘത്തിൽ വരുന്നതിനെ അവർ കാണും. എന്നാൽ ഈ കാര്യങ്ങൾ ഉണ്ടായി തുടങ്ങുമ്പോൾ, നിങ്ങളുടെ ഉദ്ധാരണം സമീപമായി വരുന്നതുകൊണ്ട നിങ്ങൾ നിവിർന്ന നിങ്ങളുടെ തലകളെ ഉയർത്തുവിൻ. പിന്നെ അവൻ അവരോട ഒരു ഉപമ പറഞ്ഞു: അത്തിവൃക്ഷത്തെയും സകല വൃക്ഷങ്ങളെയും നോക്കുവിൻ. അവ തളിർക്കുമ്പോൾ തന്നെ വസന്തകാലം സമീപിച്ചിരിക്കുന്നു എന്ന നിങ്ങൾ തന്നേ കണ്ടറിയുന്നു. അപ്രകാരം തന്നേ നിങ്ങൾ ഈ കാര്യങ്ങൾ ഉണ്ടാകുന്നതു കാണുമ്പോൾ, ദൈവത്തിന്റെ രാജ്യം സമീപമായിരിക്കുന്നു എന്ന അറിഞ്ഞുകൊൾവിൻ. സകലവും ഉണ്ടാകുവോളത്തിന്ന ഈ സന്തതി കഴിഞ്ഞുപോകയില്ലെന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു. ആകാശവും ഭൂമിയും കഴിഞ്ഞുപോകും; എങ്കിലും എന്റെ വചനങ്ങൾ കഴിഞ്ഞുപോകയില്ല.

## ആഗമനത്തിൽ മൂന്നാം ഞായറാഴ്ച.

### അപേക്ഷ.

നിന്റെ ഒന്നാമത്തെ വരവിൽ നിനക്കു മുമ്പാകെ നിന്റെ വഴി ഒരുക്കുവാൻ നിന്റെ ദൂതനെ അയച്ച യേശു മശിഹാ കർത്താവെ, ലോകത്തോടു ന്യായം വിസ്തരിപ്പാൻ നിന്റെ രണ്ടാമത്തെ വരവിൽ ഞങ്ങളും, പിതാവിനോടും പരിശുദ്ധാത്മാവിനോടും കൂടെ എന്നും ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായ നിന്റെ മുമ്പാകെ, ഇഷ്ടമുള്ളോരു ജനമായി കാണപ്പെടുവാൻ തക്കവണ്ണം നിന്റെ രഹസ്യങ്ങളുടെ ശുശ്രൂഷക്കാരും കലവറക്കാരും അനുസരണമില്ലാത്തവരുടെ ഹൃദയങ്ങളെ നീതിമാന്മാരുടെ ജ്ഞാനത്തിലേക്കു തിരിക്കുന്നതിനാൽ നിന്റെ വഴി ഒരുക്കി നന്നാക്കേണ്ടുന്നതിനു കൃപ ചെയ്യേണമെ. ആമെൻ.

### ലേഖനം ൧ കൊരി. ൪: ൧ മുതൽ.

ഞങ്ങളെ, ക്രിസ്തുവിന്റെ ശുശ്രൂഷക്കാരും, ദൈവത്തിന്റെ രഹസ്യങ്ങളുടെ കലവറക്കാരും എന്നിങ്ങിനെ ഒരു മനുഷ്യൻ വിചാരിക്കട്ടെ. വിശേഷിച്ചു കലവറക്കാരിൽ വേണ്ടുന്നതു ഒരുത്തൻ വിശ്വസ്തനായി കാണപ്പെടേണം എന്നാകുന്നു. എന്നാൽ നിങ്ങളാൽ എങ്കിലും, മനുഷ്യവിധിയാൽ എങ്കിലും വിധിക്കപ്പെടുന്നതു എനിക്കു ഏറ്റവും അല്പമാകുന്നു; ഞാൻ എന്നെത്തന്നെ വിധിക്കുന്നതുമില്ല. എന്തെന്നാൽ ഞാൻ എന്നാൽ തന്നെ ഒന്നും അറിയുന്നില്ല; എങ്കിലും ഇതിനാൽ ഞാൻ നീതീകരിക്കപ്പെടുന്നില്ല; എന്നെ ന്യായം വിധിക്കുന്നവൻ കർത്താവു തന്നെ ആകുന്നു. ആയതുകൊണ്ടു കർത്താവു വരുവോളം,

കാലത്തിന്ന മുൻപെ ഒന്നും വിധിക്കരുതു; അവൻ ഇരുളിൽ മറഞ്ഞിരിക്കുന്നവയെ വെളിച്ചത്താക്കി, ഹൃദയങ്ങളുടെ ആലോചനകളെ വെളിപ്പെടുത്തും; അപ്പോൾ ഓരോരുത്തന്ന ദൈവത്തിൽനിന്ന പുകഴ്ചയുണ്ടാകും.

## സുവിശേഷം. ശ്ലീ. മത്തായി. ൧൧: ൨ മുതൽ.

എന്നാൽ കാരാഗൃഹത്തിൽ യോഹന്നാൻ ക്രിസ്തുവിന്റെ പ്രവൃത്തികളെ കേട്ടാറെ, അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടുപേരെ അയച്ചു: വരുവാനുള്ളവൻ നീയോ, ഞങ്ങൾ മറ്റൊരുത്തനായിട്ടു കാത്തിരിക്കയോ? എന്ന അവനോടു പറയിച്ചു. എന്നാറെ യേശു ഉത്തരമായിട്ടു അവരോടു: നിങ്ങൾ ചെന്ന, നിങ്ങൾ കേൾക്കയും കാണുകയും ചെയ്യുന്ന കാര്യങ്ങളെ യോഹന്നാനോടു തിരികെ അറിയിപ്പിൻ. കുരുടർ കാഴ്ച പ്രാപിക്കയും, മുടന്തർ നടക്കയും, കുഷ്ഠരോഗികൾ സ്വച്ഛരാക്കപ്പെടുകയും, ചെകിടർ കേൾക്കയും, മരിച്ചവർ എഴുന്നേല്പിക്കപ്പെടുകയും, ദരിദ്രർ എവൻഗേലിയോൻ അറിയിക്കപ്പെടുകയും ചെയ്യുന്നു. വിശേഷിച്ചും ആരെങ്കിലും എന്നിൽ വിരുദ്ധപ്പെടാതെ ഇരുന്നാൽ അവൻ ഭാഗ്യവാനാകുന്നു എന്ന പറഞ്ഞു, പിന്നെ അവർ പോയപ്പോൾ, യേശു പുരുഷാരങ്ങളോടു യോഹന്നാനെ കുറിച്ച സംസാരിച്ചു തുടങ്ങി; നിങ്ങൾ എന്തു കാണ്മാൻ വനത്തിലേക്ക പുറപ്പെട്ടു ചെന്നു? കാറ്റിനാൽ ഇളക്കപ്പെടുന്ന ഒരു ഞാങ്ങണയെയോ? എന്നാൽ, നിങ്ങൾ എന്തു കാണ്മാൻ പുറപ്പെട്ടു ചെന്നു? മൃദുവായുള്ള വസ്ത്രങ്ങളെ ധരിച്ചോരു മനുഷ്യനെയോ? കണ്ടാലും, മൃദുവായുള്ള വസ്ത്രങ്ങളെ ഉടുക്കുന്നവർ രാജധാനികളിൽ ആകുന്നു. എന്നാൽ നിങ്ങൾ എന്തു കാണ്മാൻ പുറപ്പെട്ടു ചെന്നു? ഒരു ദീർഘദർശിയെയോ? ഉവ്വ, ഒരു ദീർഘദർശിയെക്കാളും ശ്രേഷ്ഠനെ എന്ന ഞാൻ നിങ്ങളോടു പറയുന്നു. എന്തുകൊണ്ടെന്നാൽ, കണ്ടാലും, ഞാൻ എന്റെ ദൂതനെ നിന്റെ മുഖത്തിന്ന മുമ്പാകെ അയക്കുന്നു; അവൻ നിന്റെ മുമ്പിൽ നിന്റെ വഴി ഒരുക്കും എന്ന ആരെ കുറിച്ച എഴുതപ്പെട്ടിരിക്കുന്നുവോ അവൻ ഇവൻ ആകുന്നു.

## ആഗമനത്തിൽ നാലാം ഞായറാഴ്ച.

### അപെക്ഷ.

കൎത്താവെ, നിന്റെ ശക്തിയെ പ്രകാശിപ്പിച്ചു ഞങ്ങളുടെ ഇടയിൽ വന്നു, മഹാ ശക്തിയോടെ ഞങ്ങൾക്ക സഹായിക്കെണമെന്നു ഞങ്ങൾ നിന്നോടു അപെക്ഷിക്കുന്നു. ഞങ്ങൾക്കു മുമ്പാകെ വെച്ചിരിക്കുന്ന ഓട്ടത്തെ ഓടുന്നതിൽ ഞങ്ങളുടെ പാപങ്ങളും ദുഷ്ടതയും ഹെതുവായി ഞങ്ങൾ ഏററവും തടഞ്ഞു വിരോധപ്പെടുന്നതു കൊണ്ടു ഞങ്ങളുടെ കൎത്താവായ നിന്റെ പുത്രന്റെ പ്രതിശാന്തി മൂലം നിന്റെ ധാരാളമായുള്ള കൃപയും കരുണയും ഞങ്ങളെ വെഗത്തിൽ സഹായിച്ചു രക്ഷിക്കെണമെ: അവന്നും, നിനക്കും, പരിശുദ്ധാത്മാവിന്നും ബഹുമാനവും മഹത്വവും കലാവസാനം കൂടാതെ ഉണ്ടായിരിക്കെണമെ. ആമെൻ.

### ലെഖനം. ഫിലിപ്പി. ൪: ൪ മുതൽ.

കൎത്താവിൽ എപ്പൊഴും സന്തൊഷിപ്പിൻ; പിന്നെയും ഞാൻ പറയുന്നു സന്തൊഷിപ്പിൻ. നിങ്ങളുടെ അടക്കം എല്ലാ മനുഷ്യൎക്കും അറിയപ്പെടട്ടെ; കൎത്താവ സമീപത്തു ഉണ്ടു. നിങ്ങൾ ഒന്നിന്നും വിചാരപ്പെടാതെ, സകലത്തിലും നിങ്ങളുടെ യാചനകൾ സ്തൊത്രത്തൊടും കൂടെ പ്രാൎത്ഥനയാലും അപെക്ഷയാലും ദൈവത്തിന്നു അറിയിക്കപ്പെടട്ടെ. സകല ബുദ്ധിയെയും കവിയുന്ന ദൈവത്തിൻ സമാധാനം, നിങ്ങളുടെ ഹൃദയങ്ങളെയും നിങ്ങളുടെ മനസ്സുകളെയും ക്രിസ്തുയെശുവിൽ കാക്കുകയും ചെയ്യും.

### സുവിശെഷം. ശു. യൊഹ. ൧: ൧൯ മുതൽ.

നീ ആരാകുന്നു? എന്നു യൊഹന്നാനൊടു ചൊദിക്കെണ്ടുന്ന

തിനായിട്ടു യെഹൂദന്മാർ യെരുശലമിൽ നിന്നു ആചാൎയ്യന്മാരെയും ലെവിയക്കാരെയും അയച്ചപ്പോൾ, അവന്റെ സാക്ഷി ഇതു ആകുന്നു. അവൻ തള്ളിപ്പറയാതെ അനുസരിച്ചു; ഞാൻ ക്രിസ്തുവല്ല എന്നു അനുസരിച്ചു. അപ്പോൾ അവർ അവനോടു: പിന്നെ എന്തു? നീ എലിയായൊ? എന്നു ചോദിച്ചു; ഞാൻ അല്ല, എന്നു അവൻ പറയുന്നു; നീ ആ ദീൎഘദൎശിയൊ? അല്ല, എന്നു അവൻ ഉത്തരം പറഞ്ഞു. അപ്പോൾ അവർ അവനോടു: ഞങ്ങൾ ഞങ്ങളെ അയച്ചവരോടു ഉത്തരം പറയെണ്ടുന്നതിന്നു നീ ആരാകുന്നു? നിന്നെക്കുറിച്ചു തന്നെ നീ എന്തു പറയുന്നു? എന്നു പറഞ്ഞു. ഞാൻ എശായാ ദീൎഘദൎശി പറഞ്ഞ പ്രകാരം, കൎത്താവിന്റെ വഴി നേരെ ആക്കുവിൻ, എന്നു വനത്തിൽ വിളിച്ചുപറയുന്നവന്റെ ശബ്ദമാകുന്നു എന്നു അവൻ പറഞ്ഞു. അയക്കപ്പെട്ടവർ പറിശന്മാരിൽ നിന്നുള്ളവർ ആയിരുന്നു. പിന്നെ അവർ അവനോടു ചോദിച്ചു: നീ ക്രിസ്തുവെങ്കിലും, എലിയാ എങ്കിലും, ആ ദീൎഘദൎശിയെങ്കിലും അല്ല എങ്കിൽ, പിന്നെ നീ എന്തുകൊണ്ടു ജ്ഞാനസ്നാനം ചെയ്യുന്നു? എന്നു അവനോടു പറഞ്ഞു. യോഹന്നാൻ അവരോടു ഉത്തരമായിട്ടു: ഞാൻ വെള്ളംകൊണ്ടു ജ്ഞാനസ്നാനം ചെയ്യുന്നു; എന്നാൽ നിങ്ങൾ അറിയാതെയിരിക്കുന്ന ഒരുത്തൻ നിങ്ങളുടെ ഇടയിൽ നില്ക്കുന്നുണ്ടു. അവൻ എന്റെ പിന്നാലെ വന്നിട്ടു എന്റെ മുൻപായി തീൎന്നിരിക്കുന്നവൻ ആകുന്നു; അവന്റെ ചെരിപ്പുകളുടെ വാറു അഴിപ്പാൻ ഞാൻ യോഗ്യനല്ല എന്നു പറഞ്ഞു. ഈ കാൎയ്യങ്ങൾ യോൎദ്ദാന്റെ അക്കരെ യോഹന്നാൻ ജ്ഞാനസ്നാനം ചെയ്തുകൊണ്ടിരുന്ന ബെതബാറയിൽ വെച്ചു ഉണ്ടായി.

## ക്രിസ്തുമസ് നാൾ

എന്നു സാധാരണയായി വിളിക്കപ്പെടുന്ന
നമ്മുടെ കൎത്താവിന്റെ ജനനദിവസം.

അപേക്ഷ.

ഞങ്ങൾക്കുള്ള സ്വഭാവത്തെ താൻ തന്നെ എടുപ്പാനായിട്ടും ഇക്കാലത്തിൽ എന്ന പോ

ലെ ഒരു നിൎമ്മല കന്യകയിൽ ജനിപ്പാനായിട്ടും, നിന്റെ ഏകജാതനായ പുത്രനെ ഞങ്ങൾക്ക തന്നിട്ടുള്ള സൎവ്വശക്തനായ ദൈവമെ, ഞങ്ങൾ വീണ്ടുംജനിച്ചു, പുത്രസ്വീകാരംകൊണ്ടും, കൃപകൊണ്ടും നിന്റെ മക്കളായി തീൎന്നു, നിന്റെ പരിശുദ്ധാത്മാവിനാൽ ദിവസം തോറും പുതുതാക്കപ്പെടേണ്ടതിന്നു, നിന്നോടും ആ ആത്മാവിനോടും കൂടെ എന്നും ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ കൎത്താവായ ആ യേശു മശിഹാ മൂലം കൃപ ചെയ്യേണമെ. ആമെൻ.

ലേഖനം. എബ്രായ. ൧: ൧ മുതൽ.

ദൈവം പണ്ടു പലപ്പോഴും പലവിധത്തിലും ദീൎഘദൎശിമാർ മൂലം പിതാക്കന്മാരോടു സംസാരിച്ചിട്ടു, ഈ അവസാന നാളുകളിൽ തന്റെ പുത്രൻ മൂലം നമ്മോടു സംസാരിച്ചിരിക്കുന്നു, താൻ ആയവനെ സകലത്തിന്നും അവകാശിയാക്കി വെച്ചു, ആയവൻ മൂലം ലോകങ്ങളെയും ഉണ്ടാക്കി: ആയവൻ അവന്റെ മഹത്വത്തിന്റെ പ്രകാശമായും, അവന്റെ തത്വത്തിന്റെ പ്രതിഛായയായും ഇരിക്കകൊണ്ടും, സകലത്തെയും തന്റെ ശക്തിയുടെ വചനത്താൽ വഹിച്ചിരിക്കകൊണ്ടും, തന്നാൽ തന്നെ നമ്മുടെ പാപങ്ങളുടെ ശുദ്ധീകരണമുണ്ടാക്കിയതിന്റെ ശേഷം, ഉയരത്തിൽ മഹത്വത്തിന്റെ വലത്തുഭാഗത്തു ഇരുന്നു: ദൈവദൂതന്മാരെക്കാൾ എത്ര വിശേഷമുള്ള നാമത്തെ അവകാശമായി ലഭിച്ചുവൊ, അത്രയും അവൻ അവരെക്കാൾ ശ്രേഷ്ഠനായി തീൎന്നിരിക്കുന്നു. എന്തെന്നാൽ നീ എന്റെ പുത്രൻ ആകുന്നു, ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു എന്നും, പിന്നെയും ഞാൻ അവന്നു പിതാവായും, അവൻ ഇനിക്ക പുത്രനായും ഇരിക്കുമെന്നും ദൈവദൂതന്മാരിൽ ആരോടു എതിലും വല്ലപ്പോഴും പറഞ്ഞിട്ടുണ്ടോ? പിന്നെയും അവൻ ആദ്യജാതനെ ലോകത്തിലെക്ക വരുത്തുമ്പോൾ,

ദൈവദൂതന്മാർ എല്ലാവരും അവനെ വന്ദിക്കയും വേണം എന്നു പറയുന്നു. എന്നാൽ തന്റെ ദൂതന്മാരെ കാറ്റുകളായിട്ടും, തന്റെ ശുശ്രൂഷക്കാരെ അഗ്നിജ്വാലയായിട്ടും ആക്കുന്നു, എന്നു അവൻ ദൈവദൂതന്മാരെ കുറിച്ചു പറയുന്നു. എന്നാൽ അവൻ പുത്രനോടു പറയുന്നു: ദൈവമേ, നിന്റെ സിംഹാസനം എന്നെന്നേക്കുമുള്ളതു ആകുന്നു, നിന്റെ രാജ്യത്തിന്റെ ചെങ്കോൽ നേരുള്ള ചെങ്കോൽ ആകുന്നു. നീ നീതിയെ സ്നേഹിക്കയും, അന്യായത്തെ പകെക്കയും ചെയ്തു; അതുകൊണ്ടു നിന്റെ ദൈവമാകുന്ന ദൈവം നിന്റെ കൂട്ടുകാരെക്കാളും നിന്നെ ആനന്ദതൈലം കൊണ്ടു അഭിഷേകം ചെയ്തു. വിശേഷിച്ചും, കർത്താവേ, നീ ആദിയിൽ ഭൂമിയെ അടിസ്ഥാനപ്പെടുത്തി, മേൽലോകങ്ങളും നിന്റെ കൈകളുടെ ക്രിയകൾ ആകുന്നു: അവ നശിച്ചു പോകും; നീയോ നിലനില്ക്കുന്നു: അവ ഒക്കെയും ഒരു വസ്ത്രം പോലെ പഴതായി പോകും: അവയെ നീ ഒരു പുതപ്പു പോലെ ചുരുട്ടുകയും, അവ മാറിപ്പോകയും ചെയ്യും; എങ്കിലും നീ യഥാപ്രകാരമിരിക്കുന്നു, നിന്റെ സംവത്സരങ്ങൾ ഒടുങ്ങുകയുമില്ല.

സുവിശേഷം. ശു. യോഹ ൧: ൧ മുതൽ

ആദിയിൽ വചനം ഉണ്ടായിരുന്നു, ആ വചനം ദൈവത്തോടു കൂടെ ആയിരുന്നു, ആ വചനം ദൈവവും ആയിരുന്നു. ആയതു ആദിയിൽ ദൈവത്തോടു കൂടെ ആയിരുന്നു. സകലവും അവനാൽ ഉണ്ടാക്കപ്പെട്ടു; ഉണ്ടാക്കപ്പെട്ടതു ഒന്നും അവനെ കൂടാതെ ഉണ്ടാക്കപ്പെട്ടതുമില്ല. അവനിൽ ജീവൻ ഉണ്ടായിരുന്നു, ആ ജീവൻ മനുഷ്യരുടെ വെളിച്ചം ആയിരുന്നു. ആ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു, ഇരുൾ അതിനെ പരിഗ്രഹിച്ചതുമില്ല. ദൈവത്തിൽനിന്നു അയക്കപ്പെട്ട ഒരു മനുഷ്യൻ ഉണ്ടായിരുന്നു, അവന്റെ നാമം യോഹന്നാൻ എന്നു ആയിരുന്നു. ആയവൻ താൻ മൂലം എല്ലാവരും വിശ്വസിക്കേണ്ടുന്നതിന, ആ വെളിച്ചത്തെ കുറിച്ചു സാക്ഷിപ്പെടുത്തുവാനായിട്ടു സാക്ഷിയായി വന്നു. അവൻ ആ വെളിച്ചം ആയിരുന്നില്ല, ആ വെളിച്ചത്തെ കുറിച്ചു സാക്ഷിപ്പെടുത്തു

വാനായിട്ട അയക്കപ്പെട്ടവൻ അത്രെ. ലോകത്തിലേക്ക വരുന്ന മനുഷ്യനെ ഒക്കെയും പ്രകാശിപ്പിക്കുന്നതു സത്യമുള്ള വെളിച്ചം ആയിരുന്നു. അവൻ ലോകത്തിൽ ആയിരുന്നു, ലോകം അവനാൽ ഉണ്ടാക്കപ്പെട്ടു, ലോകം അവനെ അറിഞ്ഞതുമില്ല. അവൻ തന്റെ സ്വന്തത്തിലേക്ക വന്നു, അവന്റെ സ്വന്തക്കാർ അവനെ കൈക്കൊണ്ടില്ല. എന്നാൽ അവന്റെ നാമത്തിൽ വിശ്വസിക്കുന്നവരായി അവനെ കൈക്കൊണ്ടവരായവൎക്ക അത്രെയും, ദൈവത്തിന്റെ മക്കളായി തീരുന്നതിന അവൻ അധികാരം കൊടുത്തു. അവർ രക്തത്തിൽ നിന്ന എങ്കിലും, ജഡത്തിന്റെ ഇഷ്ടത്തിൽനിന്ന എങ്കിലും മനുഷ്യന്റെ ഇഷ്ടത്തിൽനിന്ന എങ്കിലും അല്ല, ദൈവത്തിൽനിന്ന തന്നെ ജനിച്ചു. ആ വചനം ജഡമായി തീരുകയും, കൃപകൊണ്ടും സത്യംകൊണ്ടും നിറെഞ്ഞതായി, നമ്മുടെ ഇടയിൽ വസിക്കയും ചെയ്തു. പിതാവിന്റെ ഏകജാതനായവന്റെ മഹത്വത്തെ പോലെ അവന്റെ മഹത്വം ഞങ്ങൾ കാണുകയും ചെയ്തു.

## ശു. സ്തെഫാനോസിന്റെ നാൾ.

### അപേക്ഷ.

കൎത്താവെ, നിന്റെ സത്യത്തിന വേണ്ടിയുള്ള സാക്ഷി നിമിത്തം ഇവിടെ ഭൂമിയിൽ ഞങ്ങൾ സഹിക്കുന്ന സകല കഷ്ടങ്ങളിലും ഞങ്ങൾ സ്വൎഗ്ഗത്തിലേക്ക മേല്പൊട്ട സൂക്ഷിച്ച നോക്കി, വെളിപ്പെടുവാനിരിക്കുന്ന മഹത്വത്തെ വിശ്വാസത്താൽ കാണേണ്ടതിന കൃപ ചെയ്യേണമെ; ഞങ്ങളുടെ ഏകമദ്ധ്യസ്ഥനും കാൎയ്യസ്ഥനുമാകുന്ന നിന്റെ നിമിത്തം കഷ്ടപ്പെടുന്ന എല്ലാവൎക്കും സഹായിപ്പാൻ, ദൈവത്തിന്റെ വലത്തുഭാഗത്തു നില്ക്കുന്ന വാഴ്ത്തപ്പെട്ട യെശുവെ, നിന്റെ ഒന്നാമത്തെ രക്തസ്സാക്ഷിക്കാരനായ ശുദ്ധ

മുമ്പ സ്തെഫാനോസ് തന്നെ കൊല ചെയ്യുവൎക്ക വേണ്ടി നിന്നോട പ്രാൎത്ഥിച്ചതു പോലെ, ഞങ്ങളും പരിശുദ്ധാത്മാവുകൊണ്ട നിറഞ്ഞവരായി ഞങ്ങളെ ഉപദ്രവിക്കുന്നവരെ സ്നേഹിപ്പാനും അനുഗ്രഹിപ്പാനും പഠിക്കേണ്ടതിന കൃപ അരുളേണമെ. ആമെൻ.

¶ ഇതിന്റെ ശേഷം ക്രിസ്തുമസിന്റെ അപെക്ഷ ചൊല്ലണം; അതു ആണ്ടുപിറപ്പിന്റെ തലെനാൾ വൈകുന്നേരം വരെ ദിവസവും ചൊല്ലണം.

## ലേഖനത്തിന്നായിട്ട. നടപ്പ. ൭: ൫൫ മുതൽ

സ്തെഫാനോസ് പരിശുദ്ധാത്മാവിനാൽ നിറഞ്ഞവനായി, സ്വൎഗ്ഗത്തിലോട്ട മേല്പോട്ട സൂക്ഷിച്ചു നോക്കി, ദൈവത്തിന്റെ മഹത്വവും, ദൈവത്തിന്റെ വലത്തു ഭാഗത്തിൽ യേശു നില്ക്കുന്നതും കണ്ടു. കണ്ടാലും, സ്വൎഗ്ഗങ്ങൾ തുറന്നിരിക്കുന്നതും, മനുഷ്യന്റെ പുത്രൻ ദൈവത്തിന്റെ വലത്തുഭാഗത്തു നില്ക്കുന്നതും ഞാൻ കാണുന്നു എന്നു പറഞ്ഞു. അപ്പോൾ അവർ ഒരു മഹാ ശബ്ദത്തോടെ നിലവിളിച്ചു, തങ്ങളുടെ ചെവികളെ പൊത്തികൊണ്ട ഏകമനസ്സോടെ അവന്റെ മേൽ പാഞ്ഞു ചെന്നു; അവനെ നഗരത്തിന്ന പുറത്തു തള്ളികളഞ്ഞു, അവനെ കല്ലെറികയും ചെയ്തു: സാക്ഷിക്കാരും തങ്ങളുടെ വസ്ത്രങ്ങളെ ശൌൽ എന്ന പേരുള്ള ഒരു ബാലകന്റെ പാദങ്ങളുടെ അരികെ വെച്ചു. കൎത്താവായ യേശുവേ, എന്റെ ആത്മാവിനെ കൈക്കൊള്ളേണമെ എന്നു പറഞ്ഞു, പ്രാൎത്ഥിക്കുന്ന സ്തെഫാനോസിനെ തന്നെ അവർ കല്ലെറിഞ്ഞു. അവൻ മുട്ടുകുത്തി, കൎത്താവെ, ഈ പാപം അവരുടെ മേൽ നിറുത്തരുതെ എന്ന ഒരു മഹാശബ്ദത്തോടെ വിളിച്ചു പറഞ്ഞു. ഇതു പറഞ്ഞിട്ട, അവൻ ഉറങ്ങിപ്പോയി.

## സുവിശേഷം. ശ്രു. മത്തായി. ൨൩: ൩൪ മുതൽ

കണ്ടാലും, ഞാൻ ദീൎഘദൎശിമാരെയും വിദ്വാന്മാരെയും ഉപാദ്ധ്യായന്മാരെയും നിങ്ങളുടെ അടുക്കൽ അയക്കുന്നു,

നിങ്ങൾ അവരിൽ ചിലരെ കൊന്നു കുരിശിൽ തറെക്കും, ചിലരെ നിങ്ങളുടെ പള്ളികളിൽ വാറുകൊണ്ടു അടിച്ചു, നഗരം തോറും പീഡിപ്പിക്കും. നീതിമാനായ ഹാബേലിന്റെ രക്തം മുതൽ നിങ്ങൾ ദൈവാലയത്തിന്നും ബലിപീഠത്തിന്നും നടുവിൽവെച്ചു കൊന്നിട്ടുള്ള ബറക്കിയായുടെ പുത്രനായ സക്കറിയായുടെ രക്തം വരെയും, ഭൂമിയിൽ ചിന്നപ്പെട്ട നീതിയുള്ള രക്തം ഒക്കെയും നിങ്ങളുടെ മേൽ വരേണ്ടുന്നതിനായിട്ടു ആകുന്നു. ഈ കാര്യങ്ങൾ ഒക്കെയും ഈ സന്തതിയുടെ മേൽ വരും എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. ദീർഘദർശിമാരെ കൊന്നു നിന്റെ അടുക്കലേക്കു അയക്കപ്പെട്ടവരെ കല്ലെറിയുന്ന യെറുശലേമേ, യെറുശലേമേ, ഒരു പിടക്കോഴി തന്റെ കുഞ്ഞുങ്ങളെ തന്റെ ചിറകുകളിൻ കീഴെ കൂട്ടി ചേർക്കുന്നതു പോലെ, നിന്റെ മക്കളെ കൂട്ടി ചേർപ്പാൻ ഇനിക്ക എത്ര പ്രാവശ്യം മനസ്സായിരുന്നു, എങ്കിലും നിങ്ങൾക്ക മനസ്സായില്ല. കണ്ടാലും, നിങ്ങളുടെ ഭവനം നിങ്ങൾക്ക പാഴായി വിടപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ കർത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ ആകുന്നു എന്നു നിങ്ങൾ പറയുവോളത്തിന്നു, ഇനി നിങ്ങൾ എന്നെ കാണുകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു:

## ശുദ്ധ: യോഹന്നാൻ എവൻഗലീസ്തന്റെ നാൾ.

അപേക്ഷ.

കാരുണ്യമുള്ള കർത്താവേ, നിന്റെ അനുഗ്രഹിക്കപ്പെട്ട അപ്പൊസ്തൊലനും സുവിശേഷകനുമായ ശുദ്ധമുള്ള യോഹന്നാന്റെ ഉപദേശത്താൽ നിന്റെ സഭ പ്രകാശിക്കപ്പെട്ടു, ഒടുക്കം നിത്യജീവനാകുന്ന പ്രകാശം ലഭിപ്പാൻ തക്കവണ്ണം, അതു നിന്റെ സത്യമെന്ന വെളിച്ചത്തിൽ നടക്കേണ്ടതിന്നു, അതിന്മേൽ നിന്റെ പ്രകാശത്തിന്റെ ശോഭയുള്ള രശ്മികളെ വീശിക്കേണമെന്നു ഞങ്ങ

കൂടെ കൎത്താവായ യെശുമശിഹാ മൂലം ഞങ്ങൾ നിന്നോടു അപെക്ഷിക്കുന്നു. ആമെൻ.

## ലെഖനം. ൧ ശു: യോഹ: ൧: ൧ മുതൽ

ആദി മുതൽ ഉള്ളതു, ഞങ്ങൾ ജീവന്റെ വചനത്തെ സംബന്ധിച്ചു കെട്ടിട്ടു, ഞങ്ങളുടെ കണ്ണുകൾ കൊണ്ടു കണ്ടിട്ടു, ഞങ്ങൾ നോക്കീട്ടും, ഞങ്ങളുടെ കൈകൾ തൊട്ടിട്ടുമുള്ളതിനെ തന്നെ ഞങ്ങൾ അറിയിക്കുന്നു; (എന്തുകൊണ്ടെന്നാൽ ജീവൻ വെളിപ്പെടുകയും, ഞങ്ങൾ അതിനെ കാണുകയും ചെയ്തു, പിതാവിനോടു കൂടെ ഉണ്ടായിരുന്നതും, ഞങ്ങൾക്ക വെളിപ്പെട്ടതുമായുള്ള ആ നിത്യജീവനെ ഞങ്ങൾ നിങ്ങൾക്ക സാക്ഷിപ്പെടുത്തുകയും അറിയിക്കയും ചെയ്യുന്നു); ഞങ്ങൾ കാണുകയും കേൾക്കയും ചെയ്തിട്ടുള്ളതിനെ നിങ്ങൾക്കും ഞങ്ങളോടു കൂടെ സംസൎഗ്ഗം ഉണ്ടാകെണ്ടുന്നതിന, ഞങ്ങൾ നിങ്ങളോടു അറിയിക്കുന്നു: ഞങ്ങളുടെ സംസൎഗ്ഗമൊ പിതാവിനോടും അവന്റെ പുത്രനായ യെശുക്രിസ്തുവിനോടും കൂടെ ആകുന്നു. നിങ്ങളുടെ സന്തോഷം പൂൎണ്ണമാകെണ്ടുന്നതിന, ഞങ്ങൾ ഈ കാൎയ്യങ്ങളെ നിങ്ങൾക്ക എഴുതുന്നു. എന്നാൽ ഞങ്ങൾ അവനിൽനിന്ന കേട്ടിട്ടുള്ളതും നിങ്ങളോടു അറിയിച്ചതുമായ ദൂത, ദൈവം പ്രകാശമാകുന്നു എന്നും, അവനിൽ ഒട്ടും അന്ധകാരമില്ല എന്നും അത്രെ. നമുക്ക അവനോടു കൂടെ സംസൎഗ്ഗം ഉണ്ടെന്ന നാം പറകയും, അന്ധകാരത്തിൽ നടക്കയും ചെയ്യുന്നു എങ്കിൽ, നാം അസത്യം പറയുന്നു, സത്യത്തെ ചെയ്യുന്നതുമില്ല. അവൻ പ്രകാശത്തിൽ ഇരിക്കുന്നതുപൊലെ തന്നെ നാം കൂടെ പ്രകാശത്തിൽ നടക്കുന്നു എങ്കിൽ, നമുക്ക തമ്മിൽ സംസൎഗ്ഗം ഉണ്ടു, അവന്റെ പുത്രനാകുന്ന യെശുക്രിസ്തുവിന്റെ രക്തം നമ്മെ സകല പാപത്തിൽനിന്നും ശുദ്ധിയാക്കുകയും ചെയ്യുന്നു. നമുക്കു പാപമില്ലെന്ന നാം പറയുന്നു എങ്കിൽ, നമ്മെ നാം വഞ്ചിക്കുന്നു, നമ്മിൽ സത്യവുമില്ല. നാം നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നു എങ്കിൽ, നമ്മുടെ പാപങ്ങളെ നമ്മോടു ക്ഷമിപ്പാനും സകല നീതികെടിൽനിന്നും നമ്മെ ശുദ്ധിയാക്കുവാനും അവൻ വിശ്വസ്തനും നീതിമാനും ആകുന്നു.

നാം പാപം ചെയ്തിട്ടില്ല എന്നു പറയുന്നു എങ്കിൽ, നാം അവനെ അസത്യവാദിയാക്കുന്നു, അവന്റെ വചനവും നമ്മിലില്ല.

## സുവിശേഷം. ശു: യോഹ. ൨൧: ൧൯ മുതൽ

യേശു പത്രൊസിനൊടു: എന്റെ പിന്നാലെ വരിക എന്നു പറഞ്ഞു. പിന്നെ പത്രൊസ് തിരിഞ്ഞിട്ടു യേശു സ്നേഹിച്ചവനും, രാത്രിഭക്ഷണത്തിൽ അവന്റെ മാറ്വിടത്തിൽ ചാരിയവനും, കൎത്താവെ, നിന്നെ ഒറ്റികൊടുക്കുന്നവൻ ആരാകുന്നു? എന്നു പറഞ്ഞവനുമായുള്ള ശിഷ്യൻ പിന്നാലെ വരുന്നതിനെ കാണുന്നു. പത്രൊസ് അവനെ കണ്ടു, യേശുവിനൊടു: കൎത്താവെ, എന്നാൽ ഇവൻ എന്തു ചെയ്യും? എന്നു പറഞ്ഞു. യേശു അവനൊടു: ഞാൻ വരുവോളത്തിന്നു ഇവൻ ഇരിപ്പാൻ എനിക്ക ഇഷ്ടമുണ്ടെങ്കിൽ അതു നിനക്ക എന്തു? നീ-എന്റെ പിന്നാലെ വരിക, എന്നു പറഞ്ഞു. അതുകൊണ്ടു ആ ശിഷ്യൻ മരിക്കയില്ല എന്നുള്ള ഈ വചനം സഹോദരന്മാരിൽ പരന്നു; എന്നാലും അവൻ മരിക്കയില്ല എന്നു യേശു അവനൊടു പറഞ്ഞില്ല; ഞാൻ വരുവോളത്തിന്ന അവൻ ഇരിപ്പാൻ എനിക്ക ഇഷ്ടമുണ്ടെങ്കിൽ അതു നിനക്ക എന്തു എന്നു മാത്രമെ പറഞ്ഞിട്ടുള്ളു. ഈ ശിഷ്യൻ ഈ കാൎയ്യങ്ങളെ കുറിച്ചു സാക്ഷിപ്പെടുത്തുന്നവനും, ഈ കാൎയ്യങ്ങളെ എഴുതിയവനും ആകുന്നു: അവന്റെ സാക്ഷി സത്യമുള്ളതാകുന്നു എന്നു ഞങ്ങൾ അറികയും ചെയ്യുന്നു. വിശേഷിച്ചും യേശു ചെയ്ത മറ്റു പല കാൎയ്യങ്ങളും ഉണ്ടു; അവ ഓരൊന്നായി എഴുതപ്പെട്ടാൽ, എഴുതപ്പെടെണ്ടും പുസ്തകങ്ങൾ ലോകത്തിൽ കൂടെ കൊള്ളുകയില്ല എന്നു ഞാൻ നിരൂപിക്കുന്നു. ആമെൻ.

## ശു: ശിശുക്കളുടെ നാൾ.

അപേക്ഷ.

കുഞ്ഞുങ്ങളുടെയും മുല കുടിക്കുന്ന ശിശുക്കളുടെയും വായ്കളിൽനിന്നു ബലം നിയമിച്ചു, കുട്ടികൾ തങ്ങളുടെ മരണംകൊണ്ടു നി

ൻൻ

## സുവിശേഷം. ശ്രു: മത്തായി ൨: ൧൩ മുതൽ

കർത്താവിന്റെ ഒരു ദൂതൻ സ്വപ്നത്തിൽ യോസെഫിന്നു കാണപ്പെട്ടു പറയുന്നു: നീ എഴുനീറ്റു ശിശുവിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ടു എജിപ്തിലെക്ക ഓടിപ്പോക, ഞാൻ നിന്നോടു പറയുന്നതുവരെ അവിടെ പാർക്കയും ചെയ്ക; എന്തുകൊണ്ടെന്നാൽ എരോദെസ് ശിശുവിനെ കൊല്ലെണ്ടുന്നതിന്നു അവനെ അന്വെഷിക്കും. അപ്പോൾ അവൻ എഴുനീറ്റു രാത്രിയിൽ ശിശുവിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ടു എജിപ്തിലെക്ക പുറപ്പെട്ടുപോയി, എരോദെസിന്റെ മരണത്തോളം അവിടെത്തന്നെ ആയിരുന്നു; അതു എജിപ്തിൽനിന്നു ഞാൻ എന്റെ പുത്രനെ വരുത്തിയിരിക്കുന്നു എന്നു ദീർഘദർശിമൂലം കർത്താവിനാൽ പറയപ്പെട്ടതു നിവൃത്തിയാകെണ്ടുന്നതിന്നു ആയിരുന്നു. പിന്നെ എരോദെസ് താൻ വിദ്വാന്മാരാൽ പരിഹസിക്കപ്പെട്ടു എന്നു കണ്ടാറെ, വളരെ കോപിച്ചു; താൻ വിദ്വാന്മാരോടു താല്പര്യമായിട്ടു ചോദിച്ച കാലപ്രകാരം, ബെതലെഹെമിലും, അതിന്റെ സകല അതിരുകളിലും രണ്ടു വയസ്സുമുതൽ താഴെയുള്ള പൈതങ്ങളെ ഒക്കെയും ആളയച്ചു കൊല്ലിക്കയും ചെയ്തു. അപ്പോൾ യറമിയാ എന്ന ദീർഘദർശിയാൽ പറയപ്പെട്ടതു നിവൃത്തിയായി. അതായതു, റാമായിൽ വിലാപവും കരച്ചിലും മഹാ ദുഃഖവുമുള്ളോരു ശബ്ദവും കേൾക്കപ്പെട്ടു; റാഹെൽ അവളുടെ മക്കളെക്കുറിച്ചു കരഞ്ഞു; അവർ ഇല്ലായ്കകൊണ്ടു ആശ്വസിക്കപ്പെടുവാൻ മനസ്സില്ലാതെയുമിരുന്നു എന്നുള്ളതാകുന്നു.

## ക്രിസ്തുമസ്സിന്റെ പിന്നത്തെ ഞായറാഴ്ച.

അപേക്ഷ.

ഞങ്ങൾക്കുള്ള സ്വഭാവത്തെ എടുപ്പാനായിട്ടും, ഇക്കാലത്തിൽ എന്നപോലെ ഒരു നിർമ്മല കന്യകയിൽ ജനിപ്പാനായിട്ടും, നിന്റെ ഏകജാതനായ പുത്രനെ ഞങ്ങൾക്കു തന്നിട്ടുള്ള സർവ്വശക്തനായ ദൈവമെ,

ഞങ്ങളും വീണ്ടും ജനിച്ച, പുത്രസ്വീകാരം കൊണ്ടും കൃപകൊണ്ടും നിന്റെ മക്കളായി തീൎന്ന, നിന്റെ പരിശുദ്ധാത്മാവിനാൽ ദിവസംതോറും പുതുതാക്കപ്പെടുന്നതിന്ന, നിന്നോടും ആ ആത്മാവിനോടും കൂടെ എന്നും ഏകദൈവമായി കാലാവസാനം കൂടാതെ ജീവിച്ച വാഴുന്നവനായി ഞങ്ങളുടെ കൎത്താവായ ആ യെശു മശിഹാ മൂലം കൃപ ചെയ്യുമാറാകെണമെ. ആമെൻ.

## ലെഖനം. ഗലാത്തി. ൪: ൧ മുതൽ

എന്നാൽ ഞാൻ പറയുന്നു: അവകാശി സകലത്തിന്നും ഉടയവനായിരിക്കിലും ബാലനായിരിക്കുന്ന കാലത്തൊക്കെയും അവനും ഒരു ദാസനും തമ്മിൽ ഒട്ടും വ്യത്യാസമില്ല. പിതാവിനാൽ നിയമിക്കപ്പെട്ട കാലത്തോളം, അവൻ ഗുരുക്കന്മാൎക്കും വിചാരകന്മാൎക്കും കീഴായി അത്രെ ഇരിക്കുന്നത. അപ്രകാരംതന്നെ നാമും ബാലകന്മാർ ആയിരുന്നപ്പോൾ, ലോകത്തിന്റെ ആദ്യപാഠങ്ങളിൻകീഴിൽ അടിമപ്പെട്ടവരായിരുന്നു. എന്നാൽ കാലത്തികവു വന്നപ്പോൾ, ദൈവം തന്റെ പുത്രനെ ഒരു സ്ത്രീയിൽനിന്ന ഉണ്ടായവനും, ന്യായപ്രമാണത്തിൻകീഴിൽ ഉണ്ടായവനുമായിട്ട നിയോഗിച്ചയച്ചു. ആയത നാം പുത്രസ്വീകാരത്തെ പ്രാപിക്കേണ്ടുന്നതിന്ന ന്യായപ്രമാണത്തിൻ കീഴിലുള്ളവരെ വീണ്ടുകൊൾവാനായിട്ട ആകുന്നു. നിങ്ങൾ പുത്രന്മാരാകകൊണ്ട അബ്ബാ പിതാവെ, എന്നു വിളിക്കുന്നവനായി തന്റെ പുത്രന്റെ ആത്മാവായവനെ ദൈവം നിങ്ങളുടെ ഹൃദയങ്ങളിലെക്ക നിയോഗിച്ച അയച്ചിരിക്കുന്നു. എന്നതുകൊണ്ട നീ ഇനി ദാസനല്ല, പുത്രനത്രെ; പുത്രനെങ്കിലോ, ക്രിസ്തുമൂലം ദൈവത്തിന്റെ അവകാശിയും ആകുന്നു.

## സുവിശെഷം. മത്തായി. ൧: ൧൮ മുതൽ

യെശുക്രിസ്തുവിന്റെ അവതാരം ഇപ്രകാരം ആയിരുന്നു; അവന്റെ മാതാവായ മറിയ യൊസെഫിന്ന വിവാഹം നിശ്ചയി

ക്കപ്പെട്ടതിന്റെ ശേഷം അവർ കൂടിവരുന്നതിന്നു മുമ്പെ, അവൾ പരിശുദ്ധാത്മാവിൽനിന്നു ഗൎഭിണിയായി കാണപ്പെട്ടു. എന്നാൽ അവളുടെ ഭൎത്താവായ യോസേഫ് നീതിമാനാകകൊണ്ടും, അവൾക്ക ലോകാപവാദം വരുത്തുവാൻ മനസ്സില്ലായ്കകൊണ്ടും, അവളെ രഹസ്യമായിട്ട ഉപേക്ഷിപ്പാൻ വിചാരിച്ചു. എന്നാറെ അവൻ ഇപ്രകാരം നിരൂപിച്ചിരിക്കുമ്പോൾ, കണ്ടാലും, കൎത്താവിന്റെ ഒരു ദൂതൻ അവന്നു സ്വപ്നത്തിൽ കാണപ്പെട്ടു പറഞ്ഞു: ദാവീദിന്റെ പുത്രനായ യോസേഫെ, നിന്റെ ഭാൎയ്യയായ മറിയയെ കൈക്കൊൾവാൻ ശങ്കിക്കേണ്ട; എന്തുകൊണ്ടെന്നാൽ അവളിൽ ഉല്പാദിക്കപ്പെട്ടിരിക്കുന്നതു പരിശുദ്ധാത്മാവിൽനിന്നു ആകുന്നു. അവൾ ഒരു പുത്രനെ പ്രസവിക്കും, നീ അവന്നു യേശു എന്നു പേരിടുകയും ചെയ്യും; എന്തുകൊണ്ടെന്നാൽ അവൻ തന്റെ ജനങ്ങളെ അവരുടെ പാപങ്ങളിൽനിന്നു രക്ഷിക്കും. എന്നാൽ ദീൎഘദൎശിമൂലം കൎത്താവിനാൽ പറയപ്പെട്ടതു നിവൃത്തിയാകേണ്ടുന്നതിന്നു ഇതു ഒക്കെയും ഉണ്ടായി. അതു, കണ്ടാലും ഒരു കന്യക ഗൎഭിണിയായി, ഒരു പുത്രനെ പ്രസവിക്കും; അവന്നു അവർ ദൈവം നമ്മോടുകൂടെ ഉണ്ടു എന്നു അൎത്ഥമുള്ള എമ്മാനുവേൽ എന്നു പേരിടുകയും ചെയ്യും എന്നുള്ളതാകുന്നു. യോസേഫ് ഉറക്കത്തിൽനിന്നു എഴുനീറ്റപ്പോൾ, കൎത്താവിന്റെ ദൂതൻ അവനോടു കല്പിച്ചപ്രകാരം ചെയ്തു അവന്റെ ഭാൎയ്യയെ കൈക്കൊണ്ടു. അവൾ അവളുടെ പ്രഥമപുത്രനെ പ്രസവിക്കുവോളത്തിന്നു അവൻ അവളെ അറിയാതെയുമിരുന്നു; അവന്നു യേശു എന്നു പേരിടുകയും ചെയ്തു.

## മശിഹായുടെ ചേലാകൎമ്മം.

അപേക്ഷ.

നിന്റെ വാഴ്ത്തപ്പെട്ട പുത്രൻ മനുഷ്യന്നു വേണ്ടി ചേലചെയ്യപ്പെടുവാനും ന്യായപ്രമാണത്തെ അനുസരിപ്പാനും ഇടവരുത്തിയ സൎവ്വശക്തനായ ദൈവമേ, ഞങ്ങളുടെ ഹൃദയങ്ങളും സകല അവയവങ്ങളും

## സുവിശേഷം. ശു. ലൂക്കാ. വ: ൨ ൰൫ മുതൽ

പിന്നെ ഉണ്ടായതു എന്തെന്നാൽ, ദൈവദൂതന്മാർ അവരെ വിട്ടു സ്വൎഗ്ഗത്തിലേക്ക പോയതിന്റെ ശേഷം, ആ ഇടയന്മാർ തമ്മിൽ തമ്മിൽ: നാം ബേതലെഹമിലോളം പോയി, കൎത്താവു നമ്മോടു അറിയിച്ചതായി, ൟ ഉണ്ടായ സംഗതി കാണ്ണെണം എന്നു പറഞ്ഞു. അവർ ബദ്ധപ്പെട്ടു വന്നു മറിയയെയും, യോസേഫിനെയും പശുത്തൊട്ടിയിൽ കിടക്കുന്ന ശിശുവിനെയും കണ്ടെത്തി. കണ്ടശേഷം, അവർ ൟ പൈതലിനെക്കുറിച്ചു തങ്ങളോടു ചൊല്ലപ്പെട്ട വചനം പ്രസിദ്ധപ്പെടുത്തി. കേട്ടവർ എല്ലാവരും ഇടയരാൽ തങ്ങളോടു ചൊല്ലപ്പെട്ട കാൎയ്യങ്ങളെക്കുറിച്ചു ആശ്ചൎയ്യപ്പെട്ടു. എന്നാൽ മറിയ ൟ വചനങ്ങളെയെല്ലാം തന്റെ ഹൃദയത്തിൽ സംഗ്രഹിച്ചു ധ്യാനിച്ചുകൊണ്ടിരുന്നു. ഇടയന്മാരും തങ്ങളോടു ചൊല്ലപ്പെട്ട പ്രകാരം തന്നെ, കേട്ടു കണ്ടിട്ടുള്ള സകല കാൎയ്യങ്ങൾക്കായിട്ടും ദൈവത്തെ പുകഴ്ത്തി സ്തുതിച്ചുകൊണ്ടു തിരിച്ചുപോയി. പിന്നെ ആ പൈതലിനു ചേലാകൎമ്മം ചെയ്വാൻ എട്ടു ദിവസം തികഞ്ഞപ്പോൾ, അവൻ ഗൎഭത്തിൽ ഉല്പാദിക്കപ്പെടുന്നതിനു മുമ്പെ ദൈവദൂതനാൽ ചൊല്ലപ്പെട്ടപ്രകാരം അവനു യേശു എന്നു പേർ വിളിക്കപ്പെട്ടു.

¶ ൟ അപേക്ഷയും ലേഖനവും സുവിശേഷവും മഹത്വപ്രകാശനാൾ വരെ ദിവസവും ചൊല്ലേണ്ടതാകുന്നു.

## മഹത്വപ്രകാശം,

അതായതു, മശിഹാ പുറജാതികൾക്കു വെളിപ്പെട്ടതു.

അപേക്ഷ.

ഒരു നക്ഷത്രത്തിന്റെ ഗതികൊണ്ടു പുറജാതികൾക്കു നിന്റെ ഏകജാതനായ പുത്രനെ വെളിപ്പെടുത്തിയ ദൈവമെ, ഇപ്പോൾ, നിന്നെ വിശ്വാസംകൊണ്ടു അറിയുന്നവരായ ഞങ്ങൾ ൟ ആയുസ്സു കഴിഞ്ഞശേ

ഷം നിന്റെ മഹിമയുള്ള ദൈവത്വത്തെ അനുഭവിപ്പാൻ ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കരുണയോടെ അനുഗ്രഹിക്കേണമെ. ആമെൻ.

## ലേഖനം. എഫെസ്യർ. ൩: ൧ മുതൽ

൧ ഈ സംഗതിക്കായിട്ട അന്യജാതിക്കാരാകുന്ന നിങ്ങൾക്ക വേണ്ടി പൌലുസായ ഞാൻ യേശുക്രിസ്തുവിന്റെ ബദ്ധനാകുന്നു. നിങ്ങൾക്കായിട്ട എനിക്ക നല്കപ്പെട്ടിരിക്കുന്ന ദൈവകൃപയുടെ വിചാരണയെക്കുറിച്ച നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ; ഞാൻ മുമ്പെ ചുരുക്കത്തിൽ എഴുതിയ പ്രകാരം അവൻ വെളിപ്പാടുകൊണ്ട എന്നെ ഈ രഹസ്യത്തെ ഗ്രഹിപ്പിച്ചിരിക്കുന്നു എന്നുള്ളതു തന്നെ. അത നിങ്ങൾ വായിക്കുമ്പോൾ ക്രിസ്തുവിന്റെ രഹസ്യത്തിൽ എനിക്കുള്ള അറിവിനെ നിങ്ങൾക്ക അറിയാം. അതായത ഇപ്പോൾ ശുദ്ധിമാന്മാരായ അപ്പൊസ്തൊലന്മാരോടും ദീൎഘദൎശിമാരോടും ആത്മാവിനാൽ വെളിപ്പെടുത്തപ്പെട്ടിരിക്കുന്ന പ്രകാരം മറ്റു തലമുറകളിൽ മനുഷ്യപുത്രന്മാരോട അറിയിക്കപ്പെട്ടിട്ടില്ല. അത അന്യജാതിക്കാർ സുവിശേഷം മൂലം കൂട്ടവകാശികളും, ഒരു ശരീരസ്ഥന്മാരും, ക്രിസ്തുവിൽ അവന്റെ വാഗ്ദത്തത്തിന്റെ ഓഹരിക്കാരും ആയി ഭവിക്കും എന്നുള്ളതു തന്നെ. ആ സുവിശേഷത്തിന അവന്റെ ശക്തിയുടെ സഫലവ്യാപാരത്താൽ എനിക്ക നല്കപ്പെട്ട ദൈവകൃപയുടെ ദാനപ്രകാരം, ഞാൻ ഒരു ശുശ്രൂഷക്കാരനായി തീൎന്നു. ശുദ്ധിമാന്മാരിൽ എല്ലാവരിലും ഏറ്റവും ചെറിയവനിൽ അതിചെറിയവനാകുന്ന എനിക്ക ഈ കൃപ നല്കപ്പെട്ടിരിക്കുന്നത ക്രിസ്തുവിന്റെ അപ്രമേയ ധനത്തെ ഞാൻ പുറജാതികളുടെ ഇടയിൽ പ്രസംഗിക്കേണ്ടുന്നതിന്നും, യേശു ക്രിസ്തുവിനെക്കൊണ്ട സകലത്തെയും സൃഷ്ടിച്ചിരിക്കുന്ന ദൈവത്തിൽ ലോകത്തിന്റെ ആരംഭം മുതൽ മറഞ്ഞിരുന്ന രഹസ്യത്തിന്റെ സംസൎഗ്ഗം ഇന്നതാകുന്നു എന്ന സകല മനുഷ്യൎക്കും പ്രകാശിപ്പിക്കേണ്ടുന്നതിന്നും, സ്വൎഗ്ഗസ്ഥലങ്ങളിലുള്ള അധിപത്യങ്ങൾക്കും അധികാരങ്ങൾക്കും ദൈവത്തിന്റെ നാനാ

വിധമായുള്ള ജ്ഞാനം, അവൻ നമ്മുടെ കർത്താവായ ക്രിസ്തു യേശുവിൽ നിൎണ്ണയിച്ച നിത്യനിൎണ്ണയപ്രകാരം, സഭയാൽ ഇപ്പോൾ അറിയപ്പെടുവാനായിട്ടു ആകുന്നു. അവനിൽ നമുക്കു ധൈൎയ്യവും ഉറപ്പോടുകൂടിയ ഉപഗമനവും അവനിലുള്ള വിശ്വാസമൂലം ഉണ്ടു.

## സുവിശേഷം. ശ്രു: മത്താ. ൨: ൧ മുതൽ

എറോദേസ് രാജാവിന്റെ നാളുകളിൽ യെഹൂദിയായിലെ ബേത്ലെഹേമിൽ യേശു അവതരിച്ചതിന്റെ ശേഷം, കണ്ടാലും, വിദ്വാന്മാർ കിഴക്കുനിന്നു യെരുശലേമിലേക്കു വന്നു, യെഹൂദന്മാരുടെ രാജാവായി അവതരിച്ചിരിക്കുന്നവൻ എവിടെ ആകുന്നു? എന്തുകൊണ്ടെന്നാൽ ഞങ്ങൾ അവന്റെ നക്ഷത്രത്തെ കിഴക്കു കണ്ടു അവനെ വന്ദിപ്പാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു. എറോദേസ് രാജാവു ഇതിനെ കേട്ടാറെ അവനും അവനോടുകൂടെ യെരുശലേം ഒക്കെയും ചഞ്ചലപ്പെട്ടു. പിന്നെ അവൻ പ്രധാനാചാൎയ്യന്മാരെയും ജനത്തിന്റെ ഉപാദ്ധ്യായന്മാരെയും എല്ലാം കൂട്ടി വരുത്തി, ക്രിസ്തു എവിടെ ജനിക്കും എന്നു അവരോടു ചോദിച്ചു. എന്നാറെ അവർ അവനോടു പറഞ്ഞു: യെഹൂദിയായിലെ ബേത്ലെഹേമിൽ തന്നെ, എന്തുകൊണ്ടെന്നാൽ ഇപ്രകാരം ദീൎഘദൎശിയാൽ എഴുതപ്പെട്ടിരിക്കുന്നു. യെഹൂദാദേശത്തുള്ള ബേത്ലെഹേമെ, നീ യെഹൂദായുടെ പ്രഭുക്കളിൽ ഒട്ടും ചെറുതല്ല; എന്തുകൊണ്ടെന്നാൽ എന്റെ ജനമാകുന്ന ഇസ്രായേലിനെ പരിപാലിപ്പാനുള്ള ഒരു പ്രഭു നിന്നിൽനിന്നു വരും. അപ്പോൾ എറോദേസ് ആ വിദ്വാന്മാരെ രഹസ്യമായി വിളിച്ചിട്ടു നക്ഷത്രം കാണപ്പെട്ട സമയത്തെ അവരോടു താല്പൎയ്യമായിട്ടു ചോദിച്ചു. പിന്നെ അവൻ അവരെ ബേത്ലെഹേമിലേക്കു പറഞ്ഞയച്ചു നിങ്ങൾ ചെന്നു ശിശുവിന്റെ വസ്തുത താല്പൎയ്യമായിട്ടു അന്വേഷിപ്പിൻ; നിങ്ങൾ അവനെ കണ്ടെത്തിയാൽ, ഞാനും വന്നു അവനെ വന്ദിപ്പാൻ തക്കവണ്ണം എന്നോടു അറിയിക്കയും ചെയ്യിൻ എന്നു പറഞ്ഞു. ഇപ്രകാരം രാജാവിൽനിന്നു കേട്ടാറെ അവർ യാത്ര പുറപ്പെട്ടു; കണ്ടാലും അവർ കിഴക്കു കണ്ട നക്ഷത്രം ശിശു ഇരുന്ന സ്ഥലത്തു മേൽഭാഗത്തു വന്നു നില്ക്കു

പോലും അവരുടെ മുമ്പായിട്ടു പോയി. അവർ നക്ഷത്രത്തെ കണ്ടാറെ, എത്രയും വലിയ പ്രസാദത്തോടുംകൂടെ സന്തോഷിച്ചു. പിന്നെ അവർ വീട്ടിലേക്കു വന്നപ്പോൾ, ശിശുവിനെ അവന്റെ മാതാവായ മറിയയോടുംകൂടെ കണ്ടു നിലത്തു വീണു അവനെ വന്ദിച്ചു; തങ്ങളുടെ നിക്ഷേപപാത്രങ്ങളെ തുറന്നു അവർ പൊന്നും, കുന്തുരുക്കവും, മൂരും, അവന്നു കാഴ്ചകളായി വെക്കയും ചെയ്തു. അവർ എറോദെസിന്റെ അടുക്കലേക്കു തിരിച്ചു പോകരുതെന്നു അവൎക്കു സ്വപ്നത്തിൽ ദൈവനിയോഗം ഉണ്ടായതുകൊണ്ടു അവർ മറ്റൊരു വഴിയായി തങ്ങളുടെ സ്വദേശത്തിലേക്കു പുറപ്പെട്ടു പോകയും ചെയ്തു.

## മഹത്വപ്രകാശത്തിനു പിമ്പു ഒന്നാം ഞായറാഴ്ച.

### അപേക്ഷ.

കർത്താവെ, നിന്നെ നോക്കി വിളിക്കുന്നവരായ നിന്റെ ജനങ്ങളുടെ പ്രാർത്ഥനകളെ കരുണയോടെ കൈക്കൊള്ളേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു; ഇന്നിന്ന കാര്യങ്ങളെ ചെയ്യേണ്ടതാകുന്നു എന്നു അവർ കണ്ടു അറിവാനും, അവയെ വിശ്വസ്തതയോടെ നിവൃത്തിപ്പാൻ അവൎക്കു കൃപയും ശക്തിയും ഉണ്ടാകുവാനും ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം കൃപ ചെയ്യേണമെ. ആമെൻ.

### ലേഖനം. റോമാ. ൧൨: ൧ മുതൽ

ആകയാൽ സഹോദരന്മാരെ, നിങ്ങൾ നിങ്ങളുടെ ശരീരങ്ങളെ ജീവനും, ശുദ്ധവും, ദൈവത്തിനു ഇഷ്ടവുമുള്ള ഒരു ബലിയായിട്ടു കൊടുക്കേണമെന്നു ഞാൻ ദൈവത്തിന്റെ മനസ്സലിവുകളാൽ നിങ്ങളോടു അപേക്ഷിക്കുന്നു; ഇതു നിങ്ങളുടെ

ന്യായമുള്ള ശുശ്രൂഷ ആകുന്നു. നിങ്ങൾ ഈ ലോകത്തിന്ന അനുരൂപപ്പെടാതെ, ദൈവത്തിന്റെ നന്മയും, ഇഷ്ടവും, പൂൎണ്ണതയുമുള്ള ഹിതം ഇന്നതാകുന്നു എന്ന തിട്ടപ്പെടുത്തേണ്ടുന്നതിന്ന നിങ്ങളുടെ മനസ്സിന്റെ പുതുക്കത്താൽ മറുരൂപപ്പെട്ടുവിൻ. എന്തെന്നാൽ ഓരോരുത്തൻ, താൻ തന്നെക്കുറിച്ചു വിചാരിക്കേണ്ടുന്നതിനെക്കാൾ അധികം വിചാരിക്കാതെ, അവനവന്ന വിശ്വാസത്തിന്റെ അളവിനെ ദൈവം പകുതിട്ടപ്രകാരം സുബോധത്തോടെ വിചാരിക്കേണമെന്ന നിങ്ങളിൽ ഓരോരുത്തനോട ഞാൻ, എനിക്ക നല്കപ്പെട്ട കൃപയാൽ പറയുന്നു. എന്തെന്നാൽ നമുക്ക ഒരു ശരീരത്തിൽ അനേകം അവയവങ്ങൾ ഉണ്ടായിരിക്കയും, എല്ലാ അവയവങ്ങൾക്കും പ്രവൃത്തി ഒന്നല്ലാതെയിരിക്കയും ചെയ്യുന്നപ്രകാരം തന്നെ; പലരായ നാമും ക്രിസ്തുവിൽ ഏകശരീരവും, തമ്മിൽ തമ്മിൽ അവയവങ്ങളും ആകുന്നു.

## സുവിശേഷം. ശു. ലൂക്കോ. ൨: ൪൧ മുതൽ.

വിശേഷിച്ചു അവന്റെ അമ്മയപ്പന്മാർ പെസഹാ ഉത്സവത്തിന്ന ആണ്ടുതോറും യെറുശലേമിലേക്ക പോകുന്നവരായിരുന്നു. അവന്ന പന്ത്രണ്ട വയസ്സായപ്പോൾ, അവർ ഉത്സവത്തിന്റെ മൎയ്യാദപ്രകാരം യെറുശലേമിലേക്ക പോയി, പിന്നെ ആ ദിവസങ്ങളെ കഴിച്ചതിന്റെ ശേഷം, അവർ തിരിച്ചുവരുമ്പോൾ, പൈതലായ യേശു യെറുശലേമിൽ തന്നെ താമസിച്ചു; അതയോസേഫും അവന്റെ അമ്മയും അറിഞ്ഞില്ല. അവൻ വഴിയാത്രക്കാരുടെ കൂട്ടത്തിൽ ഉണ്ടായിരിക്കുമെന്ന അവർ നിരൂപിച്ചിട്ട ഒരു ദിവസത്തെ വഴി പോന്നു; അപ്പോൾ അവർ തങ്ങളുടെ ചാൎച്ചക്കാരുടെ ഇടയിലും മുഖപരിചയമുള്ളവരുടെ ഇടയിലും അവനെ അന്വേഷിച്ചു. അവനെ കാണായ്കയാൽ, അവർ അവനെ അന്വേഷിച്ചുകൊണ്ട യെറുശലേമിലേക്ക തിരിച്ചുപോയി. പിന്നെ ഉണ്ടായതു എന്തെന്നാൽ, മൂന്ന ദിവസങ്ങളുടെ ശേഷം അവൻ ദൈവാലയത്തിൽ ഗുരുക്കന്മാരുടെ നടുവിൽ ഇരിക്കുന്നതും അവരോട കേൾക്കയും, അവരോട ചോദിക്കയും ചെയ്യുന്നതും അവർ കണ്ടു. അവനെ കേട്ടവർ എല്ലാവരും അവന്റെ ബുദ്ധിയെയും ഉത്തരങ്ങളെയും കുറിച്ചു വിസ്മയപ്പെട്ടു. അവർ അവനെ ക

ണ്ടപ്പോൾ, അതിശയപ്പെട്ടു, അവന്റെ അമ്മ അവനോടു: മകനെ, നീ എന്തുകൊണ്ടു ഞങ്ങളോടു ഇപ്രകാരം ചെയ്തു? നിന്റെ അപ്പനും ഞാനും വ്യസനപ്പെട്ടു നിന്നെ അന്വെഷിച്ചു എന്നു പറഞ്ഞു. എന്നാറെ അവൻ അവരോടു: നിങ്ങൾ എന്തിന എന്നെ അന്വെഷിച്ചു? ഞാൻ എന്റെ പിതാവിന്റെ കാൎയ്യങ്ങളിൽ ആയിരിക്കെണ്ടുന്നതാകുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? എന്നു പറഞ്ഞു. എന്നാൽ അവൻ തങ്ങളൊടു പറഞ്ഞ വാക്ക അവർ തിരിച്ചറിഞ്ഞില്ല. പിന്നെ അവൻ അവരോടുകൂടെ ഇറങ്ങി, നസറെത്തിന വന്നു അവരെ അനുസരിച്ചിരുന്നു; ഈ കാൎയ്യങ്ങളെ ഒക്കെയും അവന്റെ അമ്മ തന്റെ ഹൃദയത്തിൽ സംഗ്രഹിക്കയും ചെയ്തു. എന്നാൽ യെശു ജ്ഞാനത്തിലും വളൎച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും വൎദ്ധിച്ചു.

## മഹത്വ പ്രകാശത്തിന പിമ്പ രണ്ടാം ഞായറാഴ്ച.

അപെക്ഷ.

സ്വൎഗ്ഗത്തിലും ഭൂമിയിലും ഉള്ള സകലത്തെയും ഭരിക്കുന്ന സൎവ്വശക്തനും നിത്യനുമായ ദൈവമെ, നിന്റെ ജനങ്ങളുടെ അപെക്ഷകളെ കരുണയൊടെ കെട്ടു, ഞങ്ങളുടെ ആയുസ്സുള്ള നാളുകളിൽ ഒക്കെയും നിന്റെ സമാധാനത്തെ ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾക്ക തരെണമെ. ആമെൻ.

ലെഖനം. രോമാ. ൧൨: ൬ മുതൽ.

ആകയാൽ നമുക്കു നല്കപ്പെട്ട കൃപയിൻപ്രകാരം, നമുക്കു പലവിധ വരങ്ങൾ ഉണ്ടാകകൊണ്ടു അതു ദീൎഘദൎശനമെങ്കിൽ, വിശ്വാസത്തിന്റെ അളവുപ്രകാരം ആകട്ടെ. ശുശ്രൂഷയെ

തിൽ, ശുശ്രൂഷയിലും; പഠിപ്പിക്കുന്നവനെങ്കിൽ, പഠിപ്പിക്കുന്നതിലും; ബുദ്ധിയുപദേശിക്കുന്നവൻ എങ്കിൽ, ബുദ്ധിയുപദേശത്തിലും; ദാനം ചെയ്യുന്നവൻ പരമാൎത്ഥതയോടും; അധികാരം ചെയ്യുന്നവൻ ജാഗ്രതയോടും; കരുണ ചെയ്യുന്നവൻ സന്തോഷത്തോടും ആകട്ടെ. സ്നേഹം കപടമില്ലാത്തതാകട്ടെ; ദോഷമായുള്ളതിനെ വെറുത്തു ഗുണമുള്ളതിനോടു ചേരുവിൻ. സഹോദരസ്നേഹത്തിൽ തമ്മിൽ തമ്മിൽ നല്ല പ്രിയമുള്ളവരായിരിപ്പിൻ; ബഹുമാനിക്കുന്നതിൽ തമ്മിൽ തമ്മിൽ മുൻപിടുന്നവരായി, പ്രവൃത്തിയിൽ മടിയില്ലാത്തവരായി, ആത്മാവിൽ ശുഷ്കാന്തിയുള്ളവരായി, കൎത്താവിനെ സേവിക്കുന്നവരായി, ആശയിൽ സന്തോഷിക്കുന്നവരായി, ഉപദ്രവത്തിൽ സഹിക്കുന്നവരായി, പ്രാൎത്ഥനയിൽ സ്ഥിരപ്പെടുന്നവരായി, വിശുദ്ധിമാന്മാരുടെ ആവശ്യങ്ങൾക്കു സഹായിക്കുന്നവരായി, അതിഥിസല്ക്കാരം ചെയ്യുന്നവരായി ഇരിപ്പിൻ. നിങ്ങളെ പീഡിപ്പിക്കുന്നവരെ അനുഗ്രഹിപ്പിൻ; അനുഗ്രഹിപ്പിൻ, ശപിക്കയുമരുതു. സന്തോഷിക്കുന്നവരോടുകൂടെ സന്തോഷിപ്പിൻ; കരയുന്നവരോടുകൂടെ കരകയും ചെയ്വിൻ. തമ്മിൽ തമ്മിൽ ഐകമത്യമുള്ളവരായിരിപ്പിൻ; ഉയൎന്ന കാൎയ്യങ്ങളെ നിരൂപിക്കാതെ, താണവരോടു അനുകൂലപ്പെടുവിൻ.

## സുവിശേഷം. ശു. യോഹ. ൨: ൧ മുതൽ.

പിന്നെ മൂന്നാം ദിവസത്തിൽ ഗലിലെയായിലെ കാനായിൽ ഒരു വിവാഹവിരുന്നു ഉണ്ടായിരുന്നു; യേശുവിന്റെ അമ്മയും അവിടെ ഉണ്ടായിരുന്നു. വിശേഷിച്ചും യേശുവും അവന്റെ ശിഷ്യന്മാരും കല്യാണത്തിന്നു വിളിക്കപ്പെട്ടിരുന്നു. എന്നാറെ വീഞ്ഞു കുറവായപ്പോൾ, യേശുവിന്റെ അമ്മ അവനോടു: അവൎക്കു വീഞ്ഞില്ല എന്നു പറയുന്നു. യേശു അവളോടു: സ്ത്രീയെ, ഞാനും നീയും തമ്മിൽ എന്തു? എന്റെ സമയം ഇതുവരെയും വന്നിട്ടില്ല എന്നു പറയുന്നു. അവന്റെ അമ്മ ശുശ്രൂഷക്കാരോടു: അവൻ നിങ്ങളോടു പറയുന്നപ്രകാരം ചെയ്വിൻ എന്നു പറയുന്നു. അവിടെ യെഹൂദന്മാരുടെ ശുദ്ധീകരണത്തിന്റെ മൎയ്യാദപ്രകാരം, ഓരോന്നിൽ രണ്ടും മൂന്നും കുടം കൊള്ളുന്ന ആറു കല്പാത്രങ്ങൾ വെക്കപ്പെട്ടിരുന്നു. യേശു

അവരോടു: കല്പാത്രങ്ങളെ വെള്ളംകൊണ്ടു നിറെപ്പിൻ എന്നു പറഞ്ഞു; അവർ അവയെ വക്കോളം നിറെക്കയും ചെയ്തു. പിന്നെ അവൻ അവരോടു: കോരി, വിരുന്നുപ്രമാണിയുടെ അടുക്കലേക്കു കൊണ്ടുപോകുവിൻ, എന്നു പറഞ്ഞു; അവർ കൊണ്ടുപോയി. എന്നാറെ വീഞ്ഞാകപ്പെട്ട വെള്ളത്തെ വിരുന്നു പ്രമാണി തചിനോക്കീട്ടു അതു എവിടെനിന്നു ഉണ്ടായി എന്നു അറിയാതെ ഇരിക്കുമ്പോൾ, (എന്നാൽ വെള്ളം കോരിയ ശുശ്രൂഷക്കാർ അറിഞ്ഞിരുന്നു); വിരുന്നുപ്രമാണി മണവാളനെ വിളിച്ചു, അവനോടു: എല്ലാവനും മുൻപെ നല്ല വീഞ്ഞും, ജനങ്ങൾ നല്ലവണ്ണം കുടിച്ചതിന്റെ ശേഷം പിന്നെ ഇളപ്പമായുള്ളതും വെക്കുന്നു; എന്നിട്ടും നീ നല്ല വീഞ്ഞു ഇതുവരെയും സംഗ്രഹിച്ചുവെച്ചല്ലൊ എന്നു പറയുന്നു. അത്ഭുതങ്ങളുടെ ഈ ആരംഭം യേശു ഗലീലെയായിലെ കാനായിൽ വെച്ചു ചെയ്തു തന്റെ മഹത്വം വെളിപ്പെടുത്തി; അവന്റെ ശിഷ്യന്മാർ അവനിൽ വിശ്വസിക്കയും ചെയ്തു.

## മഹത്വ പ്രകാശത്തിന്റെ പിമ്പു മൂന്നാം ഞായറാഴ്ച.

### അപേക്ഷ.

സർവ്വശക്തനും നിത്യനുമായ ദൈവമേ, ഞങ്ങളുടെ ബലഹീനതകളിൽ കരുണയോടെ കടാക്ഷിച്ചു, ഞങ്ങളുടെ എല്ലാ ആപത്തുകളിലും ആവശ്യങ്ങളിലും ഞങ്ങളെ സഹായിച്ചു, കാത്തുകൊൾവാൻ ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം നിന്റെ വലത്തു കൈ നീട്ടേണമേ. ആമെൻ.

### ലേഖനം. രോമാ. ൧൨: ൧൬ മുതൽ.

നിങ്ങൾ ബുദ്ധിമാന്മാരെന്നു നിങ്ങൾതന്നേ വിചാരിക്കരുതു. ഒരുത്തനോടും ദോഷത്തിന്നു പകരം ദോഷംചെയ്യരുതു; സകല മനുഷ്യരുടെയും മുൻപാകെ യോഗ്യമായുള്ള കാൎയ്യങ്ങ

ളെ കരുതുവിൻ. കഴിയുമെങ്കിൽ, നിങ്ങളാൽ ആകുന്നെടത്തോളം, സകല മനുഷ്യരോടും സമാധാനമായിരിപ്പിൻ. പ്രിയമുള്ളവരേ, നിങ്ങൾതന്നേ പ്രതികാരം ചെയ്യാതെ, കോപത്തിന സ്ഥലം കൊടുപ്പിൻ; എന്തുകൊണ്ടെന്നാൽ പ്രതികാരം എനിക്കുള്ളതാകുന്നു, ഞാൻ പകരംവീട്ടും എന്നു കൎത്താവു പറയുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു. ആകയാൽ നിന്റെ ശത്രുവിന്നു വിശക്കുന്നുയെങ്കിൽ, അവനെ പോഷിക്ക; അവന്നു ദാഹിക്കുന്നു എങ്കിൽ, അവനെ കുടിപ്പിക്ക; എന്തുകൊണ്ടെന്നാൽ നീ ഇപ്രകാരം ചെയ്യുന്നതിനാൽ അവന്റെ തലമേൽ തീക്കനൽകളെ കൂട്ടും. ദോഷത്താൽ ജയിക്കപ്പെടാതെ ഗുണംകൊണ്ടു ദോഷത്തെ ജയിക്ക.

## സുവിശേഷം. ശ്രു. മത്താ. വ്യ: ൮ മുതൽ.

അവൻ മലയിൽനിന്നു ഇറങ്ങി വരുമ്പോൾ വളരെ പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു. അപ്പോൾ കണ്ടാലും, ഒരു കുഷ്ഠരോഗി വന്നു അവനെ വന്ദിച്ചു: കൎത്താവേ, നിനക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്ക കഴിയും എന്നു പറഞ്ഞു. എന്നാറെ യേശു തന്റെ കൈ നീട്ടി അവനെ തൊട്ടു, എനിക്ക മനസ്സുണ്ടു, നീ ശുദ്ധനായി വരിക എന്നു പറഞ്ഞു; ഉടനെ അവന്റെ കുഷ്ഠരോഗം ശുദ്ധമാകയും ചെയ്തു. പിന്നെ യേശു അവനോടു: നോക്ക, നീ ഇതിനെ ഒരുത്തനോടും പറയരുതു; എന്നാൽ നീ ചെന്നു ആചാൎയ്യന്നു നിന്നെത്തന്നെ കാണിച്ചു അവൎക്ക സാക്ഷിയായിട്ടു മോശ കല്പിച്ചിട്ടുള്ള വഴിപാടു കഴിക്ക എന്നു പറഞ്ഞു. പിന്നെ യേശു കപ്പൎന്നഹോമിലേക്ക കടന്നപ്പോൾ, ഒരു ശതാധിപൻ അവന്റെ അടുക്കൽ വന്നു അവനോടു അപേക്ഷിച്ചു: കൎത്താവേ, എന്റെ വേലക്കാരൻ പക്ഷവാതം പിടിച്ചു മഹാ വേദനപ്പെട്ടു വീട്ടിൽ കിടക്കുന്നു എന്നു പറഞ്ഞു. എന്നാറെ യേശു അവനോടു: ഞാൻ വന്നു അവനെ സൌഖ്യമാക്കും എന്നു പറഞ്ഞു. ശതാധിപൻ ഉത്തരമായിട്ടു: കൎത്താവേ, നീ എന്റെ പുരെക്കകത്തു വരുവാൻ ഞാൻ യോഗ്യനല്ല; എന്നാൽ നീ ഒരു വചനം മാത്രം

പറക; അപ്പോൾ എന്റെ വേലക്കാരൻ സൌഖ്യമാക്കപ്പെടും. എന്തുകൊണ്ടെന്നാൽ ഞാനും അധികാരത്തിൻ കീഴുള്ള ഒരു മനുഷ്യൻ ആകുന്നു; എന്റെ കീഴിൽ പട്ടാളക്കാരും ഉണ്ടു; ഞാൻ ഇവനോടു പോക എന്നു പറയുന്നു, അവൻ പോകുന്നു; ഞാൻ മറ്റൊരുത്തനോടു വരിക എന്നു പറയുന്നു, അവൻ വരുന്നു; ഞാൻ എന്റെ വേലക്കാരനോടു ഇതു ചെയ്ക, എന്നു പറയുന്നു, അവൻ അതു ചെയ്യുന്നു, എന്നു പറഞ്ഞു. യേശു ഇതു കേട്ടാറെ, ആശ്ചര്യപ്പെട്ടു പിന്നാലെ വരുന്നവരോടു: ഞാൻ ഇപ്രകാരമുള്ള വിശ്വാസത്തെ ഇസ്രായേലിലും കണ്ടിട്ടില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. പിന്നെയും ഞാൻ നിങ്ങളോടു പറയുന്നു, പലർ കിഴക്കുനിന്നും പടിഞ്ഞാറുനിന്നും വന്നു അബ്രഹാമിനോടും ഇസ്സാക്കിനോടും, യാക്കോബിനോടുംകൂടെ സ്വർഗ്ഗരാജ്യത്തിൽ ഇരിക്കും. രാജ്യത്തിലെ പുത്രന്മാർ ഏററം പുറത്തുള്ള ഇരുട്ടിലേക്കു തള്ളപ്പെടും താനും; അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും എന്നു പറഞ്ഞു. പിന്നെ യേശു ശതാധിപനോടു: നീ പൊയ്ക്കൊൾക; നീ വിശ്വസിച്ചപ്രകാരം നിനക്കു ഭവിക്കട്ടെ എന്നു പറഞ്ഞു; ആ നാഴികയിൽതന്നെ അവന്റെ വേലക്കാരൻ സൌഖ്യവാനാകയും ചെയ്തു.

## മഹത്വ പ്രകാശത്തിനു പിമ്പു നാലാം ഞായറാഴ്ച.

### അപേക്ഷ.

ഞങ്ങളുടെ സ്വഭാവ ക്ഷീണത ഹേതുവായി എല്ലായ്പോഴും നേരെ നില്പാൻ കഴിയാതവണ്ണം ഞങ്ങൾ പല വലിയ ആപത്തുകളുടെ ഇടയിൽ അകപ്പെട്ടിരിക്കുന്നു എന്നു അറിയുന്ന ദൈവമേ, സകല അപകടങ്ങളിലും ഞങ്ങളെ താങ്ങി, ഞങ്ങൾ സകല പരീക്ഷകളിലും കൂടി കടക്കേണ്ടുന്ന ശക്തിയെയും രക്ഷണത്തെയും ഞങ്ങളുടെ കർത്താവാ

യ യെശു മശിഹാ മൂലം ഞങ്ങൾക്ക നൽകെണമെ. ആമെൻ.

## ലെഖനം. രൊമാ. ൧൩: ൧ മുതൽ.

സകല ദേഹിയും മേലധികാരങ്ങൾക്ക കീഴ്പെട്ടിരിക്കെണം; എന്തുകൊണ്ടെന്നാൽ ദൈവത്തിൽ നിന്നല്ലാതെ ഒരു അധികാരവും ഇല്ല; ഉള്ള അധികാരങ്ങൾ ദൈവത്താൽ നിയമിക്കപ്പെട്ടവയാകുന്നു. ആകയാൽ അധികാരത്തോട മറുക്കുന്നവൻ ദൈവത്തിന്റെ നിയമത്തോട മറുക്കുന്നു; മറുക്കുന്നവർ തങ്ങൾക്ക തന്നെ ശിക്ഷാവിധി പ്രാപിക്കയും ചെയ്യും. എന്തെന്നാൽ അധികാരികൾ നല്ല പ്രവൃത്തികൾക്ക അല്ല, ദുഷ്പ്രവൃത്തികൾക്കത്രെ ഭയങ്കരം ആകുന്നു; ആകയാൽ അധികാരത്തെ ഭയപ്പെടാതെയിരിപ്പാൻ നീ ഇച്ഛിക്കുന്നുവൊ? നല്ലതിനെ ചെയ്ക; എന്നാൽ അതിൽനിന്ന നിനക്ക പുകഴ്ചയുണ്ടാകും. നിനക്ക നന്മെക്കായിട്ട അവൻ ദൈവത്തിന്റെ ശുശ്രൂഷക്കാരൻ ആകുന്നു; എന്നാൽ നീ ദോഷംചെയ്യുന്നു എങ്കിൽ ഭയപ്പെടുക; എന്തെന്നാൽ അവൻ വെറുതെ അല്ലല്ലൊ വാളിനെ വഹിക്കുന്നത; എന്തെന്നാൽ അവൻ ദോഷം ചെയ്യുന്നവന്റെ മേൽ പക വീട്ടുന്ന ദൈവ ശുശ്രൂഷക്കാരൻ ആകുന്നു. ആകയാൽ കോപത്തിൻനിമിത്തം മാത്രമല്ല, മനസ്സാക്ഷിയിൻനിമിത്തം കൂടെ കീഴ്പെടുവാൻ ആവശ്യം ആകുന്നു. ഇതുകൊണ്ടുതന്നെ നിങ്ങൾ കരവും കൊടുക്കുന്നു; എന്തുകൊണ്ടെന്നാൽ അവർ ഈ കാൎയ്യത്തെതന്നെ ഇടവിടാതെ വിചാരിക്കുന്ന ദൈവ ശുശ്രൂഷക്കാർ ആകുന്നു. ആകയാൽ എല്ലാവൎക്കും കൊടുക്കെണ്ടുന്നതിനെ കൊടുപ്പിൻ; ആൎക്ക കരമൊ, അവന കരത്തെയും; ആൎക്ക ചുങ്കമൊ, അവന ചുങ്കത്തെയും; ആൎക്ക ഭയമൊ അവന ഭയത്തെയും; ആൎക്ക ബഹുമാനമൊ, അവന ബഹുമാനത്തെയും തന്നെ.

## സുവിശെഷം. ശു. മത്താ. ൮: ൨൩ മുതൽ.

പിന്നെ അവൻ ഒരു പടവിൽ കരെറിയപ്പോൾ, അവന്റെ ശിഷ്യന്മാർ അവന്റെ പിന്നാലെ ചെന്നു. കണ്ടാ

ബുദ്ധിയുപദേശിക്കയും, നിങ്ങളുടെ ഹൃദയത്തിൽ കൃപയോടെ കർത്താവിനു പാടുകയും ചെയ്തുകൊണ്ടിരിപ്പിൻ. വിശേഷിച്ചും, നിങ്ങൾ വാക്കിലെങ്കിലും ക്രിയയിലെങ്കിലും യാതൊന്നിനെയും ചെയ്യാൽ അതിനെയൊക്കെയും കർത്താവായ യേശുവിന്റെ നാമത്തിൽ ചെയ്തു അവൻ മൂലമായി ദൈവവും പിതാവുമായവന്നു സ്തോത്രം ചെയ്തുകൊണ്ടു ഇരിപ്പിൻ.

## സുവിശേഷം. ശ്രു. മത്താ. ൧൩: ൨൪ മുതൽ.

സ്വർഗ്ഗരാജ്യം തന്റെ വയലിൽ നല്ല വിത്തു വിതെച്ചിട്ടുള്ള ഒരു മനുഷ്യന്നു സദൃശമായിരിക്കുന്നു. എന്നാൽ മനുഷ്യർ ഉറങ്ങിക്കിടക്കുമ്പോൾ അവന്റെ ശത്രു വന്നു കോതമ്പിന്റെ ഇടയിൽ കളകളെ വിതെച്ചുംവെച്ചു പൊയ്ക്കളഞ്ഞു. എന്നാറെ ഞാറു വളൎന്നു ഫലം ചെയ്തപ്പോൾ തന്നെ, കളകളും കൂടെ കാണപ്പെട്ടു. അപ്പോൾ വീട്ടെജമാനന്റെ വേലക്കാർ അടുക്കൽ വന്നു പറഞ്ഞു: യജമാനനേ, നീ നിന്റെ വയലിൽ നല്ല വിത്തു വിതെച്ചില്ലയോ? പിന്നെ അതിൽ കളകൾ എവിടെനിന്നു ഉണ്ടായി? അവൻ അവരോടു: ശത്രുവായ ഒരുത്തൻ ഇതു ചെയ്തു എന്നു പറഞ്ഞു; അപ്പോൾ വേലക്കാർ അവനോടു പറഞ്ഞു: എന്നാൽ ഞങ്ങൾ ചെന്നു അവയെ പറിച്ചുകളവാൻ നിനക്കു മനസ്സുണ്ടോ? എന്നാറെ അവൻ പറഞ്ഞു: ഇല്ല, നിങ്ങൾ കളകളെ പറിക്കുമ്പോൾ അവയോടുകൂടെ കോതമ്പും വേരോടെ പറിച്ചുകളയാതെ കണ്ടു രണ്ടുംകൂടെ കൊയിത്തോളം വളരട്ടെ; അപ്പോൾ കൊയിത്തു കാലത്തിൽ ഞാൻ കൊയിത്തുകാരോടു: മുമ്പെ കളകളെ പറിച്ചു അവയെ ചുട്ടുകളയുന്നതിന്നു കെട്ടുകളായി കെട്ടുവിൻ; എന്നാൽ കോതമ്പു എന്റെ കളപ്പുരയിൽ കൂട്ടുവിൻ എന്നു പറയും.

## മഹത്വ പ്രകാശത്തിന്ന പിമ്പു ആറാം ഞായറാഴ്ച.

### അൎപ്പണ.

ദൈവമേ, പിശാചിന്റെ ക്രിയകളെ നശിപ്പിപ്പാനായിട്ടും, ഞങ്ങളെ ദൈവത്തി

ന്റെ പുത്രന്മാരായും നിത്യജീവനു അവകാശികളായും ആക്കുവാനായിട്ടു നിന്റെ വാഴ്ത്തപ്പെട്ട പുത്രൻ വെളിപ്പെട്ടു; ഞങ്ങൾക്കു ഈ ആശ ഉണ്ടാകകൊണ്ടു അവൻ ശക്തിയോടും വളരെ മഹത്വത്തോടും പിന്നെയും വെളിപ്പെടുമ്പോൾ ഞങ്ങൾ അവന്റെ നിത്യതയും മഹത്വവുമുള്ള രാജ്യത്തിൽ അവനെപോലെ ആയിത്തീരുവാനായിട്ടു, അവൻ ശുദ്ധമുള്ളവനായിരിക്കുന്നതു പോലെ തന്നെ ഞങ്ങളെ ശുദ്ധീകരിപ്പാൻ ഞങ്ങൾക്കു കൃപ നൽകേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. അവിടെ, പിതാവേ, നിന്നോടും പരിശുദ്ധാത്മാവേ, നിന്നോടും കൂടെ അവൻ എന്നും ഏക ദൈവമായി കലാവസാനം കൂടാതെ ജീവിച്ചു വാഴുന്നു. ആമെൻ.

ലേഖനം ൧ ശ്ലൊ. യോഹ. ൩: ൧ മുതൽ.

നാം ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടേണ്ടുന്നതിനു പിതാവു നമുക്കു എത്ര വലിയ സ്നേഹത്തെ നല്കിയിരിക്കുന്നു എന്നു നോക്കുവിൻ; ഇതു ഹേതുവായിട്ടു ലോകം നമ്മെ അറിയുന്നില്ല; അതു അവനെ അറിയായ്കകൊണ്ടു തന്നെ. പ്രിയമുള്ളവരേ, ഇപ്പോൾ നാം ദൈവത്തിന്റെ പുത്രന്മാർ ആകുന്നു; നാം ഇന്നതാകും എന്നു ഇതുവരെയും പ്രസിദ്ധമായിട്ടില്ല; എന്നാൽ അവൻ കാണപ്പെടുമ്പോൾ, നാം അവനോടു സദൃശന്മാരാകുമെന്നു നാം അറിയുന്നു; അതെന്തുകൊണ്ടെന്നാൽ അവൻ ഇരിക്കുന്നപ്രകാരം തന്നെ അവനെ നാം കാണും. അവനിൽ ഈ ആശയുള്ളവനെല്ലാം അവൻ പരിശുദ്ധനായിരിക്കുന്നപ്രകാരം തന്നെ, തന്നെത്താൻ ശുദ്ധമാക്കിക്കൊള്ളുന്നു. പാപം ചെയ്യുന്നവനെല്ലാം ന്യായപ്രമാണലംഘനത്തെയും ചെയ്യുന്നു; എന്തെന്നാൽ പാപം ന്യായപ്രമാണലംഘനമല്ലോ ആകുന്നു. നമ്മുടെ പാപങ്ങളെ നീ

നീക്കുവാനായിട്ട അവൻ വെളിപ്പെട്ടു എന്ന നിങ്ങൾ അറിയുന്നു; അവനിൽ പാപവുമില്ല. അവനിൽ വസിക്കുന്ന ഒരുത്തനും പാപം ചെയ്യുന്നില്ല; പാപം ചെയ്യുന്ന ഒരുത്തനും അവനെ കണ്ടിട്ടുമില്ല, അറിഞ്ഞിട്ടുമില്ല. കുഞ്ഞുങ്ങളെ, ഒരുത്തനും നിങ്ങളെ വഞ്ചിക്കരുത; അവൻ നീതിമാനായിരിക്കുന്നപ്രകാരം തന്നെ, നീതിയെ ചെയ്യുന്നവൻ നീതിമാനാകുന്നു. പാപം ചെയ്യുന്നവൻ പിശാചിൽനിന്ന ആകുന്നു; എന്തുകൊണ്ടെന്നാൽ പിശാച ആദിമുതൽ പാപം ചെയ്യുന്നു; പിശാചിന്റെ പ്രവൃത്തികളെ നശിപ്പിക്കേണ്ടുന്നതിനായിട്ട തന്നെ ദൈവത്തിന്റെ പുത്രൻ വെളിപ്പെട്ടു.

## സുവിശേഷം. ശു. മത്താ. ൨൪: ൨൩ മുതൽ.

യാതൊരുത്തനും അക്കാലത്തിൽ, കണ്ടാലും, ക്രിസ്തു ഇവിടെ, അല്ലെങ്കിൽ അവിടെ, എന്ന നിങ്ങളോട പറഞ്ഞാൽ വിശ്വസിക്കരുത. എന്തുകൊണ്ടെന്നാൽ കള്ള ക്രിസ്തുക്കളും കള്ള ദീൎഘദൎശിമാരും വന്ന കഴിയുന്നതായിരുന്നാൽ തെരിഞ്ഞെടുക്കപ്പെട്ടവരെയും വഞ്ചിപ്പാൻ തക്കവണ്ണം വലുതായിട്ടുള്ള അടയാളങ്ങളെയും അത്ഭുതങ്ങളെയും കാട്ടും. കണ്ടാലും ഞാൻ നിങ്ങളോട മുമ്പുകൂട്ടി അറിയിച്ചിരിക്കുന്നു. ആകയാൽ കണ്ടാലും, അവൻ വനത്തിൽ ആകുന്നു എന്ന അവർ നിങ്ങളോട പറഞ്ഞാൽ, പുറപ്പെട്ടുപോകരുത; കണ്ടാലും അവൻ മുറികളിൽ ആകുന്നു, എന്നാൽ അതു വിശ്വസിക്കരുത. എന്തുകൊണ്ടെന്നാൽ മിന്നൽ എതുപ്രകാരം കിഴക്കുനിന്നു പുറപ്പെട്ട പടിഞ്ഞാറോളം പ്രകാശിക്കുന്നുവോ, അപ്രകാരം തന്നെ മനുഷ്യന്റെ പുത്രന്റെ വരവും ആകും. ശവം എവിടെയാകുന്നുവോ, അവിടെ കഴുകന്മാർ വന്നുകൂട്ടമെല്ലോ. ആ നാളുകളിലെ ഉപദ്രവത്തിന്റെ ശേഷം ഉടനെ സൂൎയ്യൻ ഇരുട്ടാക്കപ്പെടും; ചന്ദ്രൻ തന്റെ പ്രകാശം തരാതെ ഇരിക്കും; നക്ഷത്രങ്ങൾ ആകാശത്തിൽനിന്ന വീഴും; ആകാശത്തിലെ ശക്തികളും ഇളക്കപ്പെടും. അപ്പോൾ മനുഷ്യന്റെ പുത്രന്റെ അടയാളം ആകാശത്തിൽ കാണപ്പെടും; അത്രയുമല്ല, അപ്പോൾ ഭൂമിയിലുള്ള ഗോത്രങ്ങൾ ഒക്കെയും പ്രലാപിച്ചു

മനുഷ്യന്റെ പുത്രൻ ശക്തിയോടും വലുതെ മഹത്വത്തോടും കൂടെ ആകാശത്തിലെ മേഘങ്ങളിൽ വരുന്നതിനെ അവർ കാണും. അപ്പോൾ അവൻ തന്റെ ദൂതന്മാരെ മഹാശബ്ദമുള്ള കാഹളത്തോടും കൂടെ അയെക്കും; ഇവർ ആകാശത്തിന്റെ ഒരു ഭാഗം മുതൽ, മറേറ ഭാഗത്തോളം നാലു കാററുകളിൽനിന്നു അവനാൽ തെരിഞ്ഞെടുക്കപ്പെട്ടവരെ കൂട്ടി ചേൎക്കയും ചെയ്യും.

## എഴുപതാം നാളാകുന്ന ഞായറാഴ്ച,

### അല്ലെങ്കിൽ നോമ്പിനു മുമ്പെയുള്ള മൂന്നാം ഞായറാഴ്ച.

അപേക്ഷ.

കൎത്താവെ, നിന്റെ ജനങ്ങളുടെ പ്രാൎത്ഥനകളെ ദയയോടെ കേട്ടു, ഞങ്ങളുടെ കുററങ്ങൾ നിമിത്തം ന്യായമായി ശിക്ഷിക്കപ്പെടുന്ന ഞങ്ങൾ നിന്റെ നാമത്തിന്റെ മഹത്വത്തിനായിട്ടു നിന്റെ നന്മയാൽ കരുണയോടെ വിടുവിക്കപ്പെടേണമെന്നു, നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ, എന്നും ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ രക്ഷിതാവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. ൧ കോറി. ൯: ൨൪ മുതൽ.

ഓട്ടക്കളത്തിൽ ഓടുന്നവർ എല്ലാവരും ഓടുന്നു എങ്കിലും, ഒരുത്തനെ വിരുതു കിട്ടുന്നുള്ളു എന്നു നിങ്ങൾ അറിയുന്നില്ലയോ? ഇപ്രകാരം നിങ്ങൾക്കു ലഭിക്കത്തക്കവണ്ണം ഓടുവിൻ. പിന്നെയും പോരാടുന്നവരൊക്കെയും സകലത്തിലും മിതത്തോടെ ഇരിക്കുന്നു; എന്നാൽ അവർ അഴിവുള്ളൊരു കിരീടവും, നാമോ അഴിവില്ലാത്തതും പ്രാപിക്കേണ്ടുന്നതിനു തന്നേ. ആയതുകൊണ്ടു ഞാൻ ഒരുവണ്ണം ഓടുന്നു, നിശ്ചയ

കൂടാതെയല്ല; ഇവ്വണ്ണം ഞാൻ മുഷ്ടിയുദ്ധം ചെയ്യുന്നു, ആകാശത്തെ അടിക്കുന്നവൻ എന്നപോലെ അല്ല; എന്നാൽ, മറ്റുള്ളവരോടു പ്രസംഗിച്ചിട്ടു ഞാൻതന്നെ ഒരു പ്രകാരത്തിലും ഉപേക്ഷിതനാകാതെയിരിപ്പാനായിട്ടു ഞാൻ എന്റെ ശരീരത്തെ ഒതുക്കി കീഴ്പെടുത്തുന്നു.

## സുവിശേഷം. ശു. മത്താ. ൨൦: ൧ മുതൽ.

സ്വർഗ്ഗരാജ്യം വീട്ടുടമസ്ഥനായ ഒരു മനുഷ്യനോടു സദൃശമാകുന്നു; അവൻ തന്റെ മുന്തിരിങ്ങാത്തോട്ടത്തിലേക്കു വേലക്കാരെ കൂലിക്കു വിളിപ്പാൻ അതികാലത്തു പുറപ്പെട്ടു. എന്നാറെ അവൻ വേലക്കാരോടു നാളൊന്നിനു ഓരോ പണം വീതം പറഞ്ഞൊത്തിട്ടു അവരെ തന്റെ മുന്തിരിങ്ങാത്തോട്ടത്തിലേക്കു അയച്ചു. പിന്നെ അവൻ മൂന്നാം മണിനേരത്തു പുറപ്പെട്ടു ചെന്നു ചന്തസ്ഥലത്തു മിനക്കെട്ടു നില്ക്കുന്ന വേറെ ചിലരെ കണ്ടു - നിങ്ങളും മുന്തിരിങ്ങാത്തോട്ടത്തിലേക്കു പോകുവിൻ; ന്യായപ്രകാരമുള്ളതിനെ ഞാൻ നിങ്ങൾക്കു തരാം എന്നു അവരോടു പറഞ്ഞു; അവർ പോകയും ചെയ്തു. ആറാമത്തെയും ഒമ്പതാമത്തെയും മണിനേരത്തു അവൻ പിന്നെയും പുറപ്പെട്ടു അപ്രകാരം തന്നെ ചെയ്തു. പിന്നെ പതിനൊന്നാം മണിനേരത്തു അവൻ പുറപ്പെട്ടു ചെന്നു മിനക്കെട്ടു നില്ക്കുന്ന മറ്റു ചിലരെ കണ്ടു അവരോടും - നിങ്ങൾ പകൽ മുഴുവനും ഇവിടെ എന്തിനു മിനക്കെട്ടു നില്ക്കുന്നു? എന്നു പറഞ്ഞു. ആരും ഞങ്ങളെ കൂലിക്കു വിളിക്കായ്കകൊണ്ടു എന്നു അവർ അവനോടു പറയുന്നു; അവൻ അവരോടു: നിങ്ങളും മുന്തിരിങ്ങാത്തോട്ടത്തിലേക്കു പോകുവിൻ; ന്യായമുള്ളപ്രകാരം നിങ്ങൾക്കു കിട്ടുമെന്നു പറയുന്നു. പിന്നെ വൈകുന്നേരമായപ്പോൾ, മുന്തിരിങ്ങാത്തോട്ടത്തിന്റെ ഉടയക്കാരൻ, തന്റെ കലവറക്കാരനോടു: നീ വേലക്കാരെ വിളിച്ചു പിൻപന്മാർ മുതൽ തുടങ്ങി മുൻപന്മാർ വരെയും അവർക്കു കൂലി കൊടുക്ക എന്നു പറഞ്ഞു. അപ്രകാരം പതിനൊന്നാം മണിനേരത്തു വിളിക്കപ്പെട്ടവർ വന്നപ്പോൾ, ഓരോ പണം വാങ്ങി. എന്നാൽ മുൻപന്മാർ വന്നപ്പോൾ, തങ്ങൾക്കു അധികം കിട്ടുമെന്നു നിരൂപിച്ചു; അവരും അപ്രകാ

രം തന്നെ ഓരൊ പണം വാങ്ങി. അതു വാങ്ങീട്ടു, അവർ വീട്ടെജമാനന്റെ നേരെ പിറുപിറുത്തു: ഈ പിൻപന്മാർ ഒരു മണിനേരം മാത്രം വേല ചെയ്തു; നീ ഇവരെ, പകലത്തെ ഭാരവും ഉഷ്ണവും സഹിച്ചിട്ടുള്ള ഞങ്ങളോടു സമമാക്കിയെല്ലൊ എന്നു പറഞ്ഞു. എന്നാറെ അവൻ ഉത്തരമായിട്ടു അവരിൽ ഒരുത്തനോടു: സ്നേഹിതാ, ഞാൻ നിന്നോടു അന്യായം ചെയ്യുന്നില്ല, നീ എന്നോടു ഒരു പണം കൂലിക്കു സമ്മതിച്ചില്ലയോ? നിനക്കുള്ളതു നീ വാങ്ങിക്കൊണ്ടു പൊയ്ക്കൊൾക; ഞാൻ നിനക്കു തന്നതുപോലെ തന്നെ ഈ പിൻപനും കൊടുപ്പാൻ എനിക്കു മനസ്സുണ്ടു. എനിക്കുള്ളവയെക്കൊണ്ടു ഞാൻ ഇച്ശിക്കുന്നപ്രകാരം ചെയ്വാൻ എനിക്കു ന്യായമില്ലയോ? ഞാൻ നല്ലവനാകകൊണ്ടു നിന്റെ കണ്ണു ദോഷമുള്ളതാകുന്നുവോ? എന്നു പറഞ്ഞു. ഇപ്രകാരം പിൻപന്മാർ മുൻപന്മാരായും, മുൻപന്മാർ പിൻപന്മാരായും ഇരിക്കും; എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടവർ പലരാകുന്നു, തെരിഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കമാകുന്നു.

## അറുപതാം നാളാകുന്ന ഞായറാഴ്ച,
### അല്ലെങ്കിൽ നോമ്പിനു മുമ്പെയുള്ള രണ്ടാം ഞായറാഴ്ച.

അപേക്ഷ:

ഞങ്ങൾ ചെയ്യുന്ന യാതൊരു കാര്യത്തിലും ഞങ്ങളുടെ ആശ്രയത്തെ വെക്കുന്നില്ല എന്നു കാണുന്ന കർത്താവായ ദൈവമേ, ഞങ്ങൾ നിന്റെ ശക്തിയാൽ സകല ഉപദ്രവത്തിൽനിന്നും കാക്കപ്പെടേണ്ടതിന്നു ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം കരുണയോടെ അരുളേണമേ. ആമെൻ.

ലേഖനം. ൨ കോറി, ൧൧: ൧൯ മുതൽ.

നിങ്ങൾ ബുദ്ധിമാന്മാരാകകൊണ്ടു നിങ്ങൾ ബുദ്ധിയില്ലാത്തവരെ സന്തോഷത്തോടെ സഹിക്കുന്നു, നിങ്ങളെ ഒരുത്ത

ൻ അടിമപ്പെടുത്തുന്നു എങ്കിൽ, ഒരുത്തൻ നിങ്ങളെ ഭക്ഷിച്ചുകളയുന്നു എങ്കിൽ, ഒരുത്തൻ എടുത്തുകൊള്ളുന്നു എങ്കിൽ, ഒരുത്തൻ തന്നെത്താൻ ഉയൎത്തുന്നു എങ്കിൽ, ഒരുത്തൻ നിങ്ങളെ മുഖത്തു അടിക്കുന്നു എങ്കിൽ, നിങ്ങൾ സഹിക്കുന്നവരല്ലൊ. ഞങ്ങൾ ബലഹീനന്മാരായിരുന്നു എന്നപോലെ ഞാൻ അപമാനത്തെക്കുറിച്ചു പറയുന്നു; എന്നാൽ ഒരുത്തൻ ധൈൎയ്യപ്പെടുന്നതിൽ ഞാനും ധൈൎയ്യപ്പെടുന്നു; ഞാൻ ബുദ്ധിഹീനനായി പറയുന്നു. അവർ എബ്രായക്കാരൊ? ഞാനും അതെ; അവർ ഇസ്രായേല്യരൊ? ഞാനും അതെ; അവർ അബ്രഹാമിന്റെ സന്തതിയൊ? ഞാനും അതെ; അവർ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരൊ? (ഞാൻ ബുദ്ധിഹീനനായി പറയുന്നു); ഞാൻ അധികം ആകുന്നു; അദ്ധ്വാനങ്ങളിൽ ഏറ്റം അധികം, അടികളിൽ അളവില്ലാതെ, കാരാഗൃഹങ്ങളിൽ ഏറ്റം അധികം, മരണങ്ങളിൽ പല പ്രാവശ്യം. യെഹൂദന്മാരാൽ ഞാൻ ഒന്നുകുറെ നാല്പതു അടി അഞ്ചു പ്രാവശ്യം കൊണ്ടു; ഞാൻ മൂന്നു പ്രാവശ്യം ചൂരലുകൾകൊണ്ടു അടിക്കപ്പെട്ടു; ഒരു പ്രാവശ്യം ഞാൻ കല്ലേറു കൊണ്ടു; മൂന്നു പ്രാവശ്യം ഞാൻ കപ്പൽഭംഗത്തിൽ അകപ്പെട്ടു; ഒരു രാപ്പകൽ ഞാൻ ആഴത്തിൽ കഴിച്ചു. ഏറിയ പ്രാവശ്യം വഴിയാത്രകളിലും, ആറുകളിലെ അപകടങ്ങളിലും, കള്ളന്മാരിലെ അപകടങ്ങളിലും, സ്വജാതിക്കാരിലെ അപകടങ്ങളിലും, പുറജാതിക്കാരിലെ അപകടങ്ങളിലും, നഗരത്തിലെ അപകടങ്ങളിലും, വനത്തിലെ അപകടങ്ങളിലും, സമുദ്രത്തിലെ അപകടങ്ങളിലും, കള്ള സഹോദരന്മാരിലെ അപകടങ്ങളിലും, പ്രയത്നത്തിലും, വേദനയിലും, പലപ്രാവശ്യം ജാഗരണങ്ങളിലും, വിശപ്പിലും, ദാഹത്തിലും, പലപ്രാവശ്യം പട്ടിണികളിലും, കുളിരിലും, നഗ്നതയിലും തന്നെ. പുറമെയുള്ള കാൎയ്യങ്ങൾ കൂടാതെ, എല്ലാ സഭകളെയും കുറിച്ചുള്ള വിചാരം ദിനംപ്രതിയും എന്നെ ഞെരുക്കുന്നു. ആരു ക്ഷീണിച്ചിട്ടു ഞാൻ ക്ഷീണിക്കാതെയിരിക്കുന്നു? ആരു വിഘ്നപ്പെട്ടിട്ടു ഞാൻ ജ്വലിക്കാതെയിരിക്കുന്നു? ഞാൻ പുകഴേണമെങ്കിൽ, എന്റെ ശക്തിഹീനതെക്കടുത്ത കാൎയ്യങ്ങളെക്കുറിച്ചു പുകഴും. എന്നെന്നേക്കും വാഴ്ത്തപ്പെട്ടിരിക്കുന്ന ദൈവ

റ്റും നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിന്റെ പിതാവുമായ വാൻ ഞാൻ കള്ളം പറയുന്നില്ല എന്ന അറിയുന്നു.

## സുവിശേഷം. ശു. ലൂക്കാ. വ്യ: ൮ ദൂതൽ.

വളരെ ജനങ്ങൾ കൂടി, ഓരോരോ നഗരത്തിൽനിന്ന അവന്റെ അടുക്കൽ വന്നപ്പോൾ, അവൻ ഉപമയായിട്ട പറഞ്ഞു. വിതെക്കുന്നവൻ തന്റെ വിത്തു വിതെപ്പാനായിട്ട പുറപ്പെട്ടു; അവൻ വിതെക്കുമ്പോൾ ചിലതു വഴിയരികെ വീണു; അതു ചവിട്ടപ്പെട്ടു, ആകാശത്തിലുള്ള പക്ഷികൾ അതിനെ തിന്നുകളകയും ചെയ്തു. മറ്റ ചിലതു പാറയിന്മേൽ വീണു; അതു മുളച്ചതിന്റെ ശേഷം അതിന്ന ഈൎപ്പം ഇല്ലായ്കകൊണ്ടു വാടിപ്പോയി. മറ്റ ചിലതു മുള്ളുകളുടെ ഇടയിൽ വീണു; മുള്ളുകൾ കൂടി മുളെച്ചു അതിനെ ഞെരുക്കികളഞ്ഞു. മറ്റ ചിലതു നല്ല നിലത്തിൽ വീണു; അതു മുളച്ചു, നൂറ വിതം ഫലം തരികയും ചെയ്തു. ഈ കാൎയ്യങ്ങളെ പറഞ്ഞപ്പോൾ, അവൻ കേൾപ്പാൻ ചെവികളുള്ളവൻ കേൾക്കട്ടെ എന്ന വിളിച്ചു പറഞ്ഞു. അപ്പോൾ അവന്റെ ശിഷ്യന്മാർ ഈ ഉപമ എന്താകുന്നു? എന്ന അവനോട ചോദിച്ചു. അവൻ പറഞ്ഞു: ദൈവത്തിന്റെ രാജ്യത്തെക്കുറിച്ചുള്ള രഹസ്യങ്ങളെ അറിവാനായിട്ട നിങ്ങൾക്ക നല്കപ്പെട്ടതാകുന്നു; എന്നാൽ ശേഷമുള്ളവൎക്ക, അവർ കണ്ടിട്ടും കാണാതെയും കേട്ടിട്ടും തിരിച്ചറിയാതെയും ഇരിപ്പാനായിട്ട അവൎക്ക ഉപമകളായിട്ട ആകുന്നു. എന്നാൽ ഉപമ ഇതാകുന്നു; വിത്തു ദൈവത്തിന്റെ വചനമാകുന്നു. വഴിയരികെയുള്ളവർ കേൾക്കുന്നവരാകുന്നു; എന്നാൽ അവർ വിശ്വസിച്ചു രക്ഷിക്കപ്പെടാതെയിരിപ്പാനായിട്ട പിശാച വന്ന അവരുടെ ഹൃദയത്തിൽനിന്ന വചനത്തെ എടുത്തുകളയുന്നു. പിന്നെ പാറമേലുള്ളവർ കേൾക്കുമ്പോൾ സന്തോഷത്തോടെ വചനം കൈക്കൊള്ളുന്നവരാകുന്നു; എന്നാൽ ഇവൎക്ക വേരില്ല; അവർ കുറെ കാലത്തേക്ക വിശ്വസിക്കുന്നു; പരീക്ഷ സമയത്തു പിന്മാങ്ങിപ്പോകയും ചെയ്യുന്നു. പിന്നെ മുള്ളുകളുടെ ഇടയിൽ വീണു താങ്ങൾ കേട്ടതിന്റെ ശേഷം പുറപ്പെട്ട പോയിട്ട വി

.ചാരങ്ങളാലും സമ്പത്തുകളാലും ഈ ജീവനിലെ ഭോഗങ്ങളാലും ഞെരുക്കപ്പെട്ട പൂർണ്ണഫലം കൊടുക്കാതെയിരിക്കുന്നു. എന്നാൽ നല്ല നിലത്തിലുള്ളതു വചനം കേട്ടിട്ട നല്ലതും ഉത്തമവുമായുള്ള ഹൃദയത്തിൽ അതിനെ കാത്തു ക്ഷമയോടെ ഫലം തരുന്നവരാകുന്നു.

## അമ്പതാം നാളാകുന്ന ഞായറാഴ്ച,

### അമ്പതിൽ നോമ്പിനു മുമ്പിലത്തെ ഞായറാഴ്ച.

അപേക്ഷ.

സ്നേഹം കൂടാതെ ഞങ്ങൾ ചെയ്യുന്ന ക്രിയകളൊക്കെയും പ്രയോജനമില്ലാത്തവയാകുന്നു എന്ന ഞങ്ങൾക്ക ഉപദേശിച്ചിരിക്കുന്ന കർത്താവെ, സ്നേഹം, സമാധാനത്തിന്റെയും സകല സുകൃതങ്ങളുടെയും സാക്ഷാൽ ബന്ധനമാകകൊണ്ടും, ഇത കൂടാതെ ജീവിച്ചിരിക്കുന്നവൻ ആരായാലും നിന്റെ മുമ്പാകെ മരിച്ചവനെന്ന എണ്ണപ്പെട്ടിരുന്നതുകൊണ്ടും, നിന്റെ പരിശുദ്ധാത്മാവിനെ അയച്ച, സ്നേഹമെന്ന മഹാ ശ്രേഷ്ഠദാനത്തെ ഞങ്ങളുടെ ഹൃദയങ്ങളിലേക്ക പകരേണമെ. നിന്റെ ഏക പുത്രനായ യേശു മശിഹാ നിമിത്തം ഇതിനെ ചെയ്യേണമെ. ആമെൻ.

ലേഖനം. ൧ കൊറി. ൧൩. ൧ മുതൽ.

ഞാൻ മനുഷ്യരുടെയും ദൈവദൂതന്മാരുടെയും നാവുകളാൽ സംസാരിച്ചാലും, ഇനിക്ക സ്നേഹമില്ല എങ്കിൽ, ഞാൻ മുഴങ്ങുന്ന ഓട്ടെങ്കിലും, ചിലമ്പുന്ന ഒരു കൈമണിയാകുന്നെങ്കിലും ആയി ചമഞ്ഞു. ഞാൻ ദീർഘദർശനം പറഞ്ഞാലും, സകല രഹസ്യങ്ങളെയും സകല അറിവിനെയും അറിഞ്ഞാലും, പൂർ

ങ്ങളെ നീക്കുവാൻ തക്കവണ്ണം സകല വിശ്വാസവും ഉണ്ടായാലും, എനിക്ക സ്നേഹമില്ല എങ്കിൽ, ഞാൻ ഏതുമില്ല. ഞാൻ എന്റെ ദ്രവ്യങ്ങളെയൊക്കെയും ദരിദ്രക്കാരെ പോഷിപ്പിപ്പാനായിട്ട കൊടുത്താലും, ചുട്ടുകളുവാനായിട്ട ഞാൻ എന്റെ ശരീരത്തെ ഏല്പിച്ചാലും, എനിക്ക സ്നേഹമില്ല എങ്കിൽ, എനിക്ക ഒരു പ്രയോജനവുമില്ല. സ്നേഹം ദീർഘമായി ക്ഷമിക്കുന്നതും, ദയയുള്ളതും ആകുന്നു; സ്നേഹം അസൂയപ്പെടുന്നില്ല, സ്നേഹം തന്നെത്താൻ പ്രശംസിക്കുന്നില്ല, വീർക്കുന്നില്ല, അവലക്ഷണമായി നടക്കുന്നില്ല, സ്വകാര്യം അന്വേഷിക്കുന്നില്ല, എളുപ്പത്തിൽ കോപപ്പെടുന്നില്ല, ദോഷം നിരൂപിക്കുന്നില്ല, അന്യായത്തിൽ സന്തോഷപ്പെടാതെ, സത്യത്തിൽ സന്തോഷപ്പെടുന്നു, സകലവും മൂടുന്നു, സകലവും വിശ്വസിക്കുന്നു, സകലവും ആശപ്പെടുന്നു, സകലവും സഹിക്കുന്നു, സ്നേഹം ഒരുനാളും ക്ഷയിക്കുന്നില്ല, എന്നാൽ ദീർഘദർശനങ്ങളൊ, അവ ക്ഷയിച്ചുപോകും; ഭാഷകളൊ, അവ നിന്നുപോകും; അറിവൊ, അതു മാഞ്ഞുപോകും. എന്തുകൊണ്ടെന്നാൽ കുറഞ്ഞൊന്നു നാം അറിയുന്നു, കുറഞ്ഞൊന്നു നാം ദീർഘദർശനം പറകയും ചെയ്യുന്നു. എന്നാൽ തികവായുള്ളതു വരുമ്പോഴൊ, അംശമായുള്ളതു മാഞ്ഞുപോകും. ഞാൻ ബാലകനായിരുന്നപ്പോൾ, ഞാൻ ബാലകനെപ്പോലെ സംസാരിച്ചു, ബാലകനെപ്പോലെ തിരിച്ചറിഞ്ഞു, ബാലകനെപ്പോലെ ചിന്തിച്ചു; ഞാൻ പുരുഷനായപ്പോൾ, ബാല്യകാര്യങ്ങളെ ഉപേക്ഷിച്ചു; എന്തെന്നാൽ ഇപ്പോൾ നാം ഒരു കണ്ണാടിയിൽ കൂടെ മറവായിട്ട കാണുന്നു; അപ്പോൾ മുഖത്തോടുമുഖം തന്നെ; ഇപ്പോൾ ഞാൻ കുറഞ്ഞൊന്നു അറിയുന്നു, എന്നാൽ അപ്പോൾ ഞാനും അറിയപ്പെടുന്ന പ്രകാരം തന്നെ, അറികയും ചെയ്യും. എന്നാൽ ഇപ്പോൾ വിശ്വാസം, ആശാബന്ധം, സ്നേഹം ഇവ മൂന്നും നില്ക്കുന്നു; ഇവയിൽ വലിയതു സ്നേഹം തന്നെ.

## സുവിശേഷം. ശുദ്ധ. ലൂക്കൊ. ൧൮: ൩൧ മുതൽ.

പിന്നെ യേശു പന്തിരുവരെ കൂട്ടിക്കൊണ്ടു അവരോടു: കണ്ടാലും, നാം യെറുശലേമിലേക്കു പോകുന്നു, മനുഷ്യന്റെ

പുത്രനെക്കുറിച്ച ദീൎഘദൎശിമാരാൽ എഴുതപ്പെട്ടിരിക്കുന്ന കാൎയ്യങ്ങൾ ഒക്കെയും നിവൃത്തിയാകും. എന്തുകൊണ്ടെന്നാൽ അവൻ പുറജാതികളുടെ കൈകളിൽ ഏല്പിക്കപ്പെടുകയും, പരിഹസിക്കപ്പെടുകയും, നിന്ദിക്കപ്പെടുകയും, തുപ്പപ്പെടുകയും ചെയ്യും. അത്രയുമല്ല, അവർ അവനെ വാറുകൊണ്ട അടിച്ചു, കൊല്ലും; പിന്നെ മൂന്നാം ദിവസത്തിൽ അവൻ തിരികെ ഉയിൎത്തെഴുനീല്ക്കും എന്ന പറഞ്ഞു. എന്നാറെ അവർ ഈ കാൎയ്യങ്ങളിൽ ഒന്നും തിരിച്ചറിഞ്ഞില്ല; ഈ വചനവും അവൎക്ക മറവായിരുന്നു; ചൊല്ലപ്പെട്ട കാൎയ്യങ്ങളെ അവർ അറിഞ്ഞതുമില്ല. പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ യെറിഖോയിക്ക സമീപിച്ചപ്പോൾ, വഴിയരികെ ഒരു കുരുടൻ ഭിക്ഷയാചിച്ചുകൊണ്ട ഇരിക്കുന്നുണ്ടായിരുന്നു. അവൻ പുരുഷാരം കടന്നുപോകുന്നത കേട്ടാറെ, ഇത എന്തൊന്ന? എന്ന ചോദിച്ചു. അവർ അവനോട: നസറായക്കാരനായ യേശു കടന്നുപോകയാകുന്നു എന്ന അറിയിച്ചു. അപ്പോൾ അവൻ: യേശുവേ, ദാവീദിന്റെ പുത്രാ, എന്നോട കരുണയുണ്ടാകേണമെന്ന ഉറക്കെ വിളിച്ചു പറഞ്ഞു. അവൻ മിണ്ടാതെയിരിപ്പാനായിട്ട മുമ്പെ പോകുന്നവർ അവനെ വിലക്കി; എന്നാറെ അവൻ, ദാവീദിന്റെ പുത്രാ, എന്നോട കരുണയുണ്ടാകേണമെന്ന അധികമധികമായി നിലവിളിച്ചു. അപ്പോൾ യേശു നിന്ന, അവനെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു; അവൻ അടുത്തു വന്നപ്പോൾ, അവൻ അവനോട: ഞാൻ നിനക്ക എന്ത ചെയ്യേണമെന്ന നീ ആഗ്രഹിക്കുന്നു? എന്ന ചോദിച്ചു. അപ്പോൾ അവൻ: കൎത്താവേ, ഞാൻ കാഴ്ചപ്രാപിക്കേണമെന്നാകുന്നു എന്ന പറഞ്ഞു. അപ്പോൾ യേശു അവനോട: നീ കാഴ്ച പ്രാപിക്ക; നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു എന്ന പറഞ്ഞു: ഉടനെ അവൻ കാഴ്ച പ്രാപിച്ചു; ദൈവത്തെ സ്തുതിച്ചുകൊണ്ട അവന്റെ പിന്നാലെ പോയി; ജനങ്ങളൊക്കെയും കണ്ട ദൈവത്തെ സ്തുതിക്കയും ചെയ്തു.

## ചാമ്പൽ ബുധനാഴ്ച

എന്നു സാധാരണ പറഞ്ഞുവരുന്നതായി

## നോമ്പിൽ ഒന്നാം ദിവസം.

അപേക്ഷ.

നീ ഉണ്ടാക്കീട്ടുള്ള ഒന്നിനെയും പകെക്കാതെ അനുതപിക്കുന്ന എല്ലാവരുടെയും പാപങ്ങളെ ക്ഷമിക്കുന്ന സൎവ്വശക്തനും നിത്യനുമായ ദൈവമെ, ഞങ്ങൾ ഞങ്ങളുടെ പാപങ്ങളെ കുറിച്ചു യോഗ്യമായി സങ്കടപ്പെട്ടു, ഞങ്ങളുടെ കഷ്ടതയെയും ഏറ്റുപറഞ്ഞു സകല കരുണയുമുള്ള ദൈവമാകുന്ന നിന്നിൽനിന്നു പൂൎണ്ണമോചനവും മാപ്പും ലഭിക്കേണ്ടതിന്നു, ഞങ്ങളിൽ പുതുതായും ദുഃഖിതമായുമുള്ള ഹൃദയങ്ങളെ ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം സൃഷ്ടിക്കേണമെ. ആമെൻ.

¶ ഈ അപേക്ഷ നോമ്പിൽ എല്ലാ ദിവസവും അന്നു നിയമിച്ചിരിക്കുന്ന അപേക്ഷെക്കു പിമ്പു ചൊല്ലുവാനുള്ളതാകുന്നു.

### ലേഖനമായിട്ടു. യോവേൽ. ൨: ൧൨ മുതൽ.

ഇപ്പോൾ നിങ്ങൾ പൂൎണ്ണഹൃദയത്തോടെ ഉപവാസത്തോടും കരച്ചിലോടും, വിലാപത്തോടും എന്റെ അടുക്കലേക്കു തന്നെ തിരിവിൻ എന്നു യഹോവാ പറയുന്നു. നിങ്ങൾ നിങ്ങളുടെ വസ്ത്രങ്ങളെ അല്ല, നിങ്ങളുടെ ഹൃദയങ്ങളെ ചീന്തി, നിങ്ങളുടെ ദൈവമായ യഹോവായുടെ അടുക്കലേക്കു തിരിവിൻ; എന്തെന്നാൽ അവൻ കൃപയും, കരുണയും, കോപത്തിൽ സാവധാനവും, മഹാ ദാക്ഷിണ്യവും ഉള്ളവനും, ദോഷത്തിങ്കൽ അനുതാപപ്പെടുന്നവനും ആകുന്നു. അവ

ൻ തിരിഞ്ഞു അനുതാപപ്പെട്ടു നിങ്ങളുടെ ദൈവമായ യഹോവായിക്കു ആഹാരകാഴ്ചയും പാനീയ കാഴ്ചയുമായുള്ള അനുഗ്രഹത്തെ വെച്ചേക്കും, ആരറിയാം? നിങ്ങൾ സീയോനിൽ കാഹളം ഊതുവിൻ; ഉപവാസത്തെ ശുദ്ധീകരിപ്പിൻ, ഒരു സമയോഗത്തെ വിളിപ്പിൻ. ജനത്തെ കൂട്ടുവിൻ; സഭയെ ശുദ്ധീകരിപ്പിൻ, മൂപ്പന്മാരെ കൂട്ടി വരുത്തുവിൻ, പൈതങ്ങളെയും മുലകുടിക്കുന്നവരെയും കൂട്ടുവിൻ; മണവാളൻ തന്റെ മണിയറയെയും, മണവാട്ടി തന്റെ അറയെയും വിട്ടു പുറപ്പെടട്ടെ. യഹോവായുടെ ശുശ്രൂഷക്കാരായ ആചാര്യന്മാർ പൂമുഖത്തിന്റെയും ബലിപീഠത്തിന്റെയും നടുവിൽ കരയട്ടെ, യഹോവായേ, നിന്റെ ജനത്തോടു ക്ഷമിച്ചു പുറജാതിക്കാർ അവരുടെ മേൽ വാഴുന്നതിനായിട്ടു നിന്റെ അവകാശത്തെ നിന്ദെക്കു ഏല്പിക്കാതെയിരിക്കേണമെന്നും, അവരുടെ ദൈവം എവിടെ? എന്നു ജനങ്ങളുടെ ഇടയിൽ അവർ എന്തിന്നു പറയും എന്നും അവർ പറയട്ടെ.

## സുവിശേഷം. ശ്രു. മത്താ. ൬: ൧൬ മുതൽ.

നിങ്ങൾ ഉപോഷിക്കുമ്പോൾ, കപടഭക്തിക്കാർ എന്നപോലെ മുഖവാട്ടത്തോടെ ഇരിക്കരുതു; എന്തുകൊണ്ടെന്നാൽ അവർ ഉപോഷിക്കുന്നവരായി മനുഷ്യൎക്കു കാണപ്പെടുവാനായി കൊണ്ടു അവർ തങ്ങളുടെ മുഖങ്ങളെ വിരൂപമാക്കുന്നു; അവർ തങ്ങളുടെ പ്രതിഫലം കിട്ടിയിരിക്കുന്നു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. എന്നാൽ നീ ഉപോഷിക്കുമ്പോൾ, നീ ഉപോഷിക്കുന്നവനായി മനുഷ്യൎക്കു, രഹസ്യത്തിൽ ഇരിക്കുന്നവനായി നിനക്കുള്ള പിതാവിനു തന്നേ കാണപ്പെടുവാനായിട്ടു നിന്റെ തലയിൽ തൈലം പൂശി, നിന്റെ മുഖത്തെ കഴുക, അപ്പോൾ രഹസ്യത്തിൽ കാണുന്നവനായി നിനക്കുള്ള പിതാവു നിനക്കു പരസ്യമായി പ്രതിഫലം നല്കും. ഭൂമിയിൽ നിങ്ങൾക്കു നിക്ഷേപങ്ങളെ കൂട്ടിവെക്കരുതു; അവിടെ പുഴുവും തുരുമ്പും കെടുക്കുന്നു, അവിടെ കള്ളന്മാർ തുരന്നു മോഷ്ടിക്കയും ചെയ്യുന്നു. എന്നാൽ സ്വൎഗ്ഗത്തിൽ നിങ്ങൾക്കു നിക്ഷേപങ്ങളെ കൂ

ട്ടിവെപ്പിൻ; അവിടെ ഉറപ്പുഴുവെങ്കിലും തുരുമ്പെങ്കിലും കെടുക്കുന്നില്ല, അവിടെ കള്ളന്മാർ തുരന്നു മോഷ്ടിക്കുന്നതുമില്ല. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നിക്ഷേപം എവിടെ ഇരിക്കുന്നുവോ, അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കും.

## നോമ്പിൽ ഒന്നാം ഞായറാഴ്ച.

### അപേക്ഷ.

ഞങ്ങൾക്ക വേണ്ടി നാല്പതു പകലും നാല്പതു രാവും ഉപോഷിച്ചവനായ കർത്താവേ, ഞങ്ങളുടെ ജഡം ആത്മാവിന്നു കീഴടക്കപ്പെട്ടു, നീതിയിലും സത്യ വിശുദ്ധിയിലും നിനക്കു ബഹുമാനത്തിന്നും മഹത്വത്തിന്നുമായി നിന്റെ ദിവ്യ തോന്നിപ്പുകളെ എപ്പോഴും അനുസരിച്ചു നടപ്പാൻ തക്കവണ്ണമുള്ള നോമ്പു നോല്ക്കേണ്ടതിന്നു ഞങ്ങൾക്ക കൃപ നല്കേണമെന്നു, പിതാവിനോടും പരിശുദ്ധാത്മാവിനോടും കൂടെ കാലാവസാനം കൂടാതെ ഏക ദൈവമായി ജീവിച്ചുവാഴുന്ന നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. ൨ കൊരി: ൬: ൧ മുതൽ.

പിന്നെയും നിങ്ങൾ ദൈവത്തിന്റെ കൃപയെ വ്യർത്ഥമായി പ്രാപിക്കരുതെന്നു അവന്റെ കൂട്ടുപ്രവൃത്തിക്കാരായി ഞങ്ങൾ നിങ്ങളോടു അപേക്ഷിക്കുന്നു. എന്തെന്നാൽ അവൻ പറയുന്നു; (ഒരു ഇഷ്ടകാലത്തിൽ ഞാൻ നിന്നെ ചെവിക്കൊൾകയും രക്ഷയുടെ നാളിൽ നിനക്ക സഹായിക്കയും ചെയ്തു; കണ്ടാലും, ഇപ്പോൾ അതു ഇഷ്ടകാലം, കണ്ടാലും, ഇപ്പോൾ അതു രക്ഷയുടെ നാൾ); ശുശ്രൂഷ ആക്ഷേപിക്കപ്പെടാതെയിരിപ്പാൻ ഒന്നിലും ഒരു വിഘ്നത്തെയും ഉണ്ടാക്കാതെ, ഞങ്ങൾ

# നോമ്പിൽ ഒന്നാം ഞായറാഴ്ച.

സകലത്തിലും ഞങ്ങളെത്തന്നെ ദൈവത്തിന്റെ ശുശ്രൂഷക്കാരായി വിശേഷമാക്കപ്പെടുത്തുന്നു; വളരെ ക്ഷമയിലും, ഉപദ്രവങ്ങളിലും, ആവശ്യങ്ങളിലും, ഞെരുക്കങ്ങളിലും, അടികളിലും, കാവലുകളിലും, കലഹങ്ങളിലും, അദ്ധ്വാനങ്ങളിലും, ജാഗരണങ്ങളിലും, പട്ടിണികളിലും, ശുദ്ധിയാലും, അറിവിനാലും, ദീർഘക്ഷമയാലും, ദയയാലും, പരിശുദ്ധാത്മാവിനാലും കപടമില്ലാത്ത സ്നേഹത്താലും, സത്യത്തിന്റെ വചനത്താലും, ദൈവത്തിന്റെ ശക്തിയാലും, വലത്തു ഭാഗത്തും ഇടത്തു ഭാഗത്തും നീതിയുടെ ആയുധങ്ങളാലും, മാനത്താലും അവമാനത്താലും, ദുഷ്കീർത്തിയാലും, സൽക്കീർത്തിയാലും, വഞ്ചകന്മാരെന്നപോലെ എങ്കിലും, സത്യമുള്ളവർ; അറിയപ്പെടാത്തവർ എന്നപോലെ, എങ്കിലും നല്ലവണ്ണം അറിയപ്പെട്ടവർ; മരിക്കുന്നവർ എന്നപോലെ എങ്കിലും, കണ്ടാലും, ഞങ്ങൾ ജീവിക്കുന്നു; ശിക്ഷിക്കപ്പെട്ടവർ എന്നപോലെ എങ്കിലും, കൊല്ലപ്പെടാതെയിരിക്കുന്നു. ദുഃഖപ്പെടുന്നവർ എന്നപോലെ, എങ്കിലും, എല്ലായ്പോഴും സന്തോഷപ്പെടുന്നു; ദരിദ്രരെന്നപോലെ, എങ്കിലും പലരേയും സമ്പന്നന്മാരാക്കുന്നു; ഒന്നുമില്ലാത്തവർ എന്നപോലെ, എങ്കിലും സകലത്തെയും അനുഭവിക്കുന്നു.

## സുവിശേഷം ശു. മത്താ. ൪: ൧ മുതൽ.

അപ്പോൾ യേശു പിശാചിനാൽ പരീക്ഷിക്കപ്പെടുവാനായിട്ട ആത്മാവിനാൽ വനപ്രദേശത്തിലേക്ക കൂട്ടിക്കൊണ്ടുപോകപ്പെട്ടു. അവിടെ അവൻ നാല്പതു പകലും നാല്പതു രാവും ഉപവാസിച്ചാറെ, അവന്നു പിന്നത്തേതിൽ വിശന്നു. അപ്പോൾ പരീക്ഷക്കാരൻ അവന്റെ അടുക്കൽ വന്നു നീ ദൈവത്തിന്റെ പുത്രൻ ആകുന്നു എങ്കിൽ, ഈ കല്ലുകൾ അപ്പങ്ങളായി തീരേണം എന്നു കല്പിക്ക എന്നു പറഞ്ഞു. എന്നാറെ അവൻ ഉത്തരമായിട്ടു: മനുഷ്യൻ ജീവിക്കുന്നതു അപ്പംകൊണ്ടു മാത്രമല്ല, ദൈവത്തിന്റെ വായിൽനിന്നു പുറപ്പെടുന്ന സകല വചനംകൊണ്ടും ആകുന്നു എന്നു എഴുതിയിരിക്കുന്നു എന്നു പറഞ്ഞു. അപ്പോൾ പിശാചു അവനെ

ശുദ്ധമുള്ള നഗരത്തിലേക്ക കൊണ്ടുപോയി, അവനെ ദൈവാലയത്തിന്റെ മുകൾ പ്രാസാദത്തിന്മേൽ നിൎത്തി, അവനോട: നീ ദൈവത്തിന്റെ പുത്രനാകുന്നു എങ്കിൽ, താഴത്തൊട്ട ചാടുക; എന്തുകൊണ്ടെന്നാൽ അവൻ തന്റെ ദൂതന്മാൎക്ക നിന്നെക്കുറിച്ച കല്പന കൊടുക്കുമെന്നും, നിന്റെ പാദം എപ്പോഴെങ്കിലും ഒരു കല്ലിന്മേൽ ഉരസാതെ ഇരിക്കേണ്ടുന്നതിന്ന അവർ തങ്ങളുടെ കൈകളിൽ നിന്നെ താങ്ങുമെന്നും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു. യേശു അവനോട: നീ നിന്റെ ദൈവമായ കൎത്താവിനെ പരീക്ഷിക്കരുത എന്ന പിന്നെയും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു. പിന്നെ പിശാച അവനെ എത്രയും ഉയൎന്ന ഒരു പൎവ്വതത്തിന്മേൽ കൂട്ടികൊണ്ടു പോയി, ഭൂലോകത്തിലുള്ള സകല രാജ്യങ്ങളെയും അവയുടെ മഹത്വങ്ങളെയും അവന കാണിക്കുന്നു; നീ വീണ എന്നെ വന്ദിച്ചാൽ, ഇവ ഒക്കെയും ഞാൻ നിനക്ക തരാം എന്ന അവനോട പറകയും ചെയ്യുന്നു. അപ്പോൾ യേശു അവനോട: സാത്താനേ, ഇവിടെനിന്ന പോക; എന്തുകൊണ്ടെന്നാൽ നീ നിന്റെ ദൈവമായ കൎത്താവിനെ വന്ദിക്കേണമെന്നും അവനെ മാത്രമെ സേവിക്കാവു എന്നും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു. അപ്പോൾ പിശാച അവനെ വിട്ട പോകുന്നു; പിന്നെ കണ്ടാലും, ദൈവദൂതന്മാർ വന്ന അവന ശുശ്രൂഷ ചെയ്തു.

## നൊമ്പിൽ രണ്ടാം ഞായറാഴ്ച.

### അപെക്ഷ.

ഞങ്ങളാൽ തന്നെ ഞങ്ങൾക്ക സഹായിപ്പാൻ ഒട്ടും ബലമില്ലെന്ന കാണുന്ന സൎവ്വശക്തനായ ദൈവമെ, ശരീരത്തിന്ന ഉണ്ടാകുന്ന സകല അനൎത്ഥങ്ങളിൽനിന്നും, ആത്മാവിനെ ആക്രമിച്ച ഉപദ്രവിക്കുന്ന സകല ദുശ്ചിന്തകളിൽനിന്നും, ഞങ്ങൾ കാക്കപ്പെടേണ്ടതിന്ന, പുറമെ ഞങ്ങളുടെ ശരീ

ദേശങ്ങളിൽ, കനാനായക്കാരത്തിയായ ഒരു സ്ത്രീ, ആ അതൃത്തികളിൽനിന്നു വന്നു കൎത്താവേ, ദാവീദിന്റെ പുത്രാ, എന്റെ മേൽ കരുണയുണ്ടാകേണമേ, എന്റെ മകൾ പിശാചിനാൽ കഠിനമായിട്ടു ബാധിക്കപ്പെട്ടിരിക്കുന്നു എന്നു അവനോടു പറഞ്ഞു നിലവിളിച്ചു. എന്നാറെ അവൻ അവളോടു ഒരു വാക്കും ഉത്തരമായിട്ടു പറഞ്ഞില്ല; അപ്പോൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്നു അവൾ നമ്മുടെ പിന്നാലെ നിലവിളിക്കുന്നതുകൊണ്ടു അവളെ പറഞ്ഞയക്കേണമെന്നു അവനോടു അപേക്ഷിച്ചു. എന്നാൽ അവൻ ഉത്തരമായിട്ടു: ഇസ്രായേൽ ഭവനത്തിലെ കാണാതെ പോയ ആടുകളുടെ അടുക്കൽ അല്ലാതെ ഞാൻ അയക്കപ്പെട്ടിട്ടില്ല എന്നു പറഞ്ഞു. അപ്പോൾ അവൾ വന്നു കൎത്താവേ, എനിക്കു സഹായിക്കേണമെന്നു പറഞ്ഞു അവനെ വന്ദിച്ചു. എന്നാറെ അവൻ ഉത്തരമായിട്ടു: പൈതങ്ങളുടെ അപ്പം എടുത്തു നായിക്കൾക്കു കൊടുത്തുകളയുന്നതു നന്നല്ല എന്നു പറഞ്ഞു. എന്നാൽ അവൾ, സത്യംതന്നെ, കൎത്താവേ, എന്നിട്ടും നായിക്കൾ തങ്ങളുടെ യജമാനന്മാരുടെ മേശപ്പലകയിൽനിന്നു വീഴുന്ന കഷണങ്ങളിൽനിന്നു തിന്നുന്നുണ്ടല്ലോ എന്നു പറഞ്ഞു. അപ്പോൾ യേശു ഉത്തരമായിട്ടു: ഹേ സ്ത്രീ, നിന്റെ വിശ്വാസം വലിയതാകുന്നു; നിന്റെ ഇഷ്ടപ്രകാരം നിനക്കു ഉണ്ടാകട്ടെ എന്നു അവളോടു പറഞ്ഞു. അന്നേരം മുതല്ക്കുതന്നെ അവളുടെ മകൾ സൌഖ്യമായി.

## നോമ്പിൽ മൂന്നാം ഞായറാഴ്ച.

### അപേക്ഷ.

സൎവ്വശക്തിയുള്ള ദൈവമേ, നിന്റെ വിനയമുള്ള ഭൃത്യന്മാരുടെ മനഃപൂൎവ്വമായുള്ള ആഗ്രഹങ്ങളെ നോക്കി കാണേണമെന്നും, ഞങ്ങളുടെ സകല ശത്രുക്കൾക്കും വിരോധമായി ഞങ്ങൾക്കു കാവലാകുവാൻ നിന്റെ മഹത്വമുള്ള വലത്തു കൈ നീട്ടേണമെന്നും

ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

## ലേഖനം. എഫെസ്സി. ൫: ൧ മുതൽ.

ആകയാൽ നിങ്ങൾ പ്രിയമുള്ള മക്കളെപ്പോലെ ദൈവത്തെ പിന്തുടരുന്നവരാകുവിൻ. ക്രിസ്തു നമ്മെ സ്നേഹിക്കയും, സുഗന്ധവാസനയായി നമുക്കുവേണ്ടി തന്നെത്താൻ ദൈവത്തിന്നു ഒരു കാഴ്ചയും, ബലിയും ആയിട്ടു ഏല്പിക്കയും ചെയ്തതുപോലെ തന്നെ, നിങ്ങളും സ്നേഹത്തിൽ നടപ്പിൻ. എന്നാൽ വേശ്യാദോഷവും, സകല അശുദ്ധിയും ആകട്ടെ, അത്യാഗ്രഹം ആകട്ടെ, പരിശുദ്ധന്മാർക്കു യോഗ്യമാകുന്നപ്രകാരം നിങ്ങളുടെ ഇടയിൽ പേർ പറയപ്പെടുകപോലും അരുതു. മലിനതയും അരുതു; മൂഢസംസാരവും അരുതു; പരിഹാസവും അരുതു; ഇവ യോഗ്യമല്ലാത്തവയാകുന്നു; സ്തോത്രമത്രെ വേണ്ടുന്നതു. എന്തുകൊണ്ടെന്നാൽ യാതൊരു വേശ്യാദോഷക്കാരന്നു എങ്കിലും അശുദ്ധന്നു എങ്കിലും, വിഗ്രഹാരാധിയാകുന്ന ദ്രവ്യാഗ്രഹിക്കു എങ്കിലും, ക്രിസ്തുവിന്റെയും ദൈവത്തിന്റെയും രാജ്യത്തിൽ ഒരു അവകാശവുമില്ല എന്നതിനെ നിങ്ങൾ അറിഞ്ഞിരിക്കുന്നു. ഒരുത്തനും നിങ്ങളെ വ്യർത്ഥവാക്കുകളെ കൊണ്ടു വഞ്ചിക്കരുതു; എന്തെന്നാൽ ഇവയുടെ നിമിത്തം ദൈവത്തിന്റെ കോപം അനുസരണക്കേടിന്റെ മക്കളുടെ മേൽ വരുന്നു. അതുകൊണ്ടു നിങ്ങൾ അവരോടു കൂടെ പങ്കാളികളാകരുതു. എന്തുകൊണ്ടെന്നാൽ നിങ്ങൾ മുൻകാലത്തിൽ അന്ധകാരമായിരുന്നു; എന്നാൽ ഇപ്പോൾ നിങ്ങൾ കർത്താവിൽ പ്രകാശമാകുന്നു; പ്രകാശത്തിന്റെ മക്കൾ എന്നപോലെ നടപ്പിൻ. എന്തെന്നാൽ ആത്മാവിന്റെ ഫലം സകല നന്മയിലും നീതിയിലും സത്യത്തിലും ആകുന്നു. കർത്താവിന്നു ഇഷ്ടമുള്ളതു എന്തെന്നു നിങ്ങൾ പരീക്ഷിച്ചു ശോധിച്ചുകൊണ്ടിരിപ്പിൻ. അന്ധകാരത്തിന്റെ നിഷ്ഫലക്രിയകളിൽ കൂട്ടാളികൾ ആകരുതു; അവയെ ശാസിക്കയത്രെ ചെയ്വിൻ. എന്തെന്നാൽ അവരാൽ രഹസ്യമായിട്ടു ചെയ്യപ്പെടുന്ന കാര്യങ്ങളെ

പറവാൻ പോലും ലജ്ജയാകുന്നു. എന്നാൽ ശാസിക്കപ്പെട്ടന്നവയൊക്കെയും വെളിച്ചത്താൽ പ്രകാശിപ്പിക്കപ്പെട്ടു; എന്തെന്നാൽ പ്രകാശിപ്പിക്കുന്നതൊക്കെയും വെളിച്ചം ആകുന്നു. ആയതുകൊണ്ടു അവൻ പറയുന്നു: ഉറങ്ങുന്ന നീ ഉണൎന്നു മരിച്ചവരിൽനിന്നു എഴുനീല്ക്ക; എന്നാൽ ക്രിസ്തു നിനക്കു പ്രകാശം തരും.

## സുവിശേഷം. വി. ലൂക്കാ. ൧൧: ൧൪ മുതൽ.

യേശു ഊമയായിരിക്കുന്ന ഒരു പിശാചിനെ പുറത്താക്കി. എന്നാറെ ഉണ്ടായതു എന്തെന്നാൽ, പിശാചു പുറത്തുപോയതിന്റെ ശേഷം ഊമയായവൻ സംസാരിച്ചു; ജനങ്ങളും ആശ്ചൎയ്യപ്പെട്ടു. എങ്കിലും അവരിൽ ചിലർ: ഇവൻ പിശാചുകളുടെ പ്രമാണിയായ ബെയെത്സബൂബിനെക്കൊണ്ടു പിശാചുകളെ പുറത്താക്കുന്നു എന്നു പറഞ്ഞു. മറ്റു ചിലർ അവനെ പരീക്ഷിച്ചുകൊണ്ടു ആകാശത്തുനിന്നു ഒരു അടയാളം അവനിൽനിന്നു ചോദിച്ചു. അപ്പോൾ അവൻ അവരുടെ ചിന്തകളെ അറിഞ്ഞു അവരോടു പറഞ്ഞു: തനിക്കു താൻ വിരോധമായി പിരിഞ്ഞിരിക്കുന്ന രാജ്യമൊക്കെയും നശിച്ചുപോകുന്നു; വീട്ടിനു വിരോധമായി പിരിഞ്ഞിരിക്കുന്ന വീടും വീണുപോകുന്നു. അപ്രകാരം സാത്താനും തനിക്കു താൻ വിരോധമായി പിരിഞ്ഞിരിക്കുന്നു എങ്കിൽ, അവന്റെ രാജ്യം എങ്ങിനെ നില്ക്കും? ഞാൻ ബെയെത്സബൂബിനെക്കൊണ്ടു പിശാചുകളെ പുറത്താക്കുന്നു എന്നു നിങ്ങൾ പറയുന്നുവല്ലൊ. ഞാൻ ബെയെത്സബൂബിനെക്കൊണ്ടു പിശാചുകളെ പുറത്താക്കുന്നു എങ്കിൽ, നിങ്ങളുടെ പുത്രന്മാർ ആരെക്കൊണ്ടു പുറത്താക്കുന്നു? അതുകൊണ്ടു അവർ നിങ്ങളുടെ ന്യായാധിപതിമാരായി തീരും. എന്നാൽ ഞാൻ ദൈവത്തിന്റെ കൈവിരൽ കൊണ്ടു പിശാചുകളെ പുറത്താക്കുന്നു എങ്കിൽ, ദൈവത്തിന്റെ രാജ്യം നിങ്ങളിലേക്കു വന്നിരിക്കുന്നു നിശ്ചയം. ആയുധം ധരിച്ചോരു ബലവാൻ തന്റെ അരമനയെ കാക്കുമ്പോൾ, അവന്റെ വസ്തുക്കൾ ക്ഷേമത്തോടിരിക്കുന്നു. എന്നാൽ അവനെക്കാൾ ബലവാൻ അവന്റെ നേരെ വന്നു അ

യേശു മശിഹാ മൂലം ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമേൻ.

## ലേഖനം. ഗലാ. ൪: ൨൧ മുതൽ.

ന്യായപ്രമാണത്തിൻ കീഴിൽ ഇരിപ്പാൻ ഇച്ഛിക്കുന്ന നിങ്ങൾ ന്യായപ്രമാണത്തെ കേൾക്കുന്നില്ലയൊ? എന്നോട പറവിൻ; അതെന്തുകൊണ്ടെന്നാൽ അബ്രഹാമിന്ന രണ്ടു പുത്രന്മാർ ഉണ്ടായിരുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു; ദാസിയിൽനിന്നു ഒരുത്തൻ, സ്വാതന്ത്ര്യക്കാരിയിൽനിന്നു ഒരുത്തൻ. എന്നാൽ ദാസിയിൽനിന്നുള്ളവൻ ജഡപ്രകാരം ജനിച്ചു; സ്വാതന്ത്ര്യക്കാരിയിൽനിന്നുള്ളവൻ വാഗ്ദത്തത്താലത്രെ ഉണ്ടായത. ഈ കാൎയ്യങ്ങൾ ഒരു സാദൃശവാക്ക ആകുന്നു; എന്തെന്നാൽ ഇവർ രണ്ടു നിയമങ്ങളായവ ആകുന്നു; ഒന്നു സീനായി പൎവ്വതത്തിൽ നിന്നുള്ളതായി, അടിമയിലെക്ക ജനിപ്പിക്കുന്നതു; അയ്യതു ഹാഗാർ ആകുന്നു. എന്തെന്നാൽ ഈ ഹാഗാർ അറാബിയായിലുള്ള സീനായി പൎവ്വതം ആകുന്നു; അതു ഇപ്പൊഴത്തെ യെറുശലെമിനോട ഒക്കുന്നു; അതു തന്റെ മക്കളോട കൂടെ അടിമപ്പെട്ടുമിരിക്കുന്നു. എന്നാൽ മേലായുള്ള യെറുശലേം സ്വാതന്ത്ര്യമുള്ളതാകുന്നു, അതു നമ്മുടെ എല്ലാവരുടെയും മാതാവു ആകുന്നു. എന്തെന്നാൽ പ്രസവിക്കാത്ത മച്ചീ, സന്തോഷിക്ക; പ്രസവവേദനപ്പെടാത്തവളെ, ആൎത്തു ശബ്ദിക്ക; അതെന്തുകൊണ്ടെന്നാൽ ത്യജിക്കപ്പെട്ടവൾക്ക, പുരുഷനുള്ളവളെക്കാളും അധികം മക്കളുണ്ട എന്നു എഴുതപ്പെട്ടിരിക്കുന്നു. നാമൊ, സഹോദരന്മാരെ, ഇസ്സാക്കിനെ പോലെ വാഗ്ദത്തത്താലുള്ള മക്കൾ ആകുന്നു. എന്നാൽ അന്നു ജഡപ്രകാരം ജനിച്ചവൻ ആത്മാവിൻപ്രകാരം ജനിച്ചവനെ പീഡിപ്പിച്ചതു പോലെതന്നെ ഇപ്പോഴും ഉണ്ടു. എന്നാൽ വേദവാക്യം എന്തു പറയുന്നു? ദാസിയെയും അവളുടെ പുത്രനെയും പുറത്താക്കിക്കളക; എന്തുകൊണ്ടെന്നാൽ ദാസിയുടെ പുത്രൻ സ്വാതന്ത്ര്യക്കാരിയുടെ പുത്രനോട കൂടി അവകാശിയായിരിക്കയില്ല. ആകയാൽ സഹോദരന്മാരെ, നാം ദാസിയുടെ മക്കളല്ല, സ്വാതന്ത്ര്യക്കാരിയുടെ അത്രെ ആകുന്നതു.

## സുവിശേഷം. ശ്രു. യോഹ. ൬: ൧ മുതൽ.

യേശു തിബെറിയോസ് കടലാകുന്ന ഗലീലെയാകടലിന്റെ അക്കരെക്കു പോയി. ഒരു വലിയ പുരുഷാരവും അവൻ രോഗികളിൽ ചെയ്ത അതിശയങ്ങളെ കണ്ടതുകൊണ്ടു അവന്റെ പിന്നാലെ ചെന്നു. എന്നാൽ യേശു ഒരു മലയിന്മേൽ കയറി, അവിടെ തന്റെ ശിഷ്യന്മാരോടുകൂടെ ഇരുന്നു. യെഹൂദന്മാരുടെ ഉത്സവമാകുന്ന പെസഹാ അടുത്തിരുന്നു. അപ്പോൾ യേശു തന്റെ കണ്ണുകളെ ഉയൎത്തി, വലിയ പുരുഷാരം തന്റെ അടുക്കൽ വരുന്നതു കണ്ടാറെ, ഫീലിപ്പോസിനോടു: ഇവർ ഭക്ഷിക്കേണ്ടുന്നതിനു നാം എവിടെ നിന്നു അപ്പങ്ങളെ കൊള്ളേണ്ടു? എന്നു പറഞ്ഞു. എന്നാൽ അവൻ അവനെ പരീക്ഷിച്ചുകൊണ്ടു ഇതു പറഞ്ഞു; എന്തുകൊണ്ടെന്നാൽ താൻ ഇന്നതു ചെയ്വാൻ ഇരിക്കുന്നു എന്നു അവൻ അറിഞ്ഞിരുന്നു. ഫീലിപ്പോസ് അവനോടു ഉത്തരമായിട്ടു: അവരിൽ ഓരോരുത്തനു അല്പം അല്പം കിട്ടുവാനായിട്ടു ഇരുനൂറു പണത്തിന്റെ അപ്പങ്ങളും അവൎക്കു മതിയാകയില്ല എന്നു പറഞ്ഞു. അവന്റെ ശിഷ്യന്മാരിൽ ശിമോൻ പത്രൊസിന്റെ സഹോദരനായ അന്ത്രെയോസ് എന്നു ഒരുത്തൻ അവനോടു: ഇവിടെ ഒരു ബാല്യക്കാരൻ ഉണ്ടു, അവന്റെ അടുക്കൽ അഞ്ചു യവയപ്പങ്ങളും രണ്ടു ചെറിയ മീനും ഉണ്ടു; എന്നാലും അവ ഇത്ര ആളുകൾക്കു എന്തുള്ളു? എന്നു പറയുന്നു. അപ്പോൾ മനുഷ്യരെ ഇരുത്തുവിൻ എന്നു യേശു പറഞ്ഞു; എന്നാൽ ആ സ്ഥലത്തു വളരെ പുല്ലുണ്ടായിരുന്നു, അപ്പോൾ എണ്ണത്തിൽ ഏകദേശം അയ്യായിരം പുരുഷന്മാർ ഇരുന്നു. പിന്നെ യേശു ആ അപ്പങ്ങളെ എടുത്തു, വാഴ്ത്തി, ശിഷ്യന്മാൎക്കു കൊടുത്തു, ശിഷ്യന്മാർ ഇരുന്നവൎക്കു കൊടുത്തു, അപ്രകാരം തന്നെ മീനുകളിൽനിന്നും അവൎക്കു വേണ്ടുന്നേടത്തോളം കൊടുത്തു. അവർ തൃപ്തന്മാരായതിന്റെ ശേഷം, അവൻ തന്റെ ശിഷ്യന്മാരോടു: ശേഷിച്ചിരിക്കുന്ന കഷണങ്ങളെ ഒന്നും നഷ്ടമാകാതെ ഒന്നിച്ചു കൂട്ടുവിൻ എന്നു പറഞ്ഞു. ആകയാൽ അവർ അവയെ ഒന്നിച്ചു കൂട്ടി; അഞ്ചു യവയപ്പങ്ങളിൽനിന്നു ഭക്ഷിച്ചവൎക്കു ശേഷിപ്പായ കഷണങ്ങൾ കൊണ്ടു പന്ത്രണ്ടു കൊട്ട നിറെച്ചു. അപ്പോൾ യേശു ചെയ്ത അതിശയം ആ മനു

ഷ്യർ കണ്ടാറെ, ഇവൻ ലോകത്തിലേക്ക വരുവാനുള്ള ദീൎഘദൎശിയാകുന്ന സത്യം എന്ന അവർ പറഞ്ഞു.

## നോമ്പിൽ അഞ്ചാം ഞായറാഴ്ച.

### അപേക്ഷ.

സൎവ്വശക്തനായ ദൈവമേ, നിന്റെ ജനങ്ങളെ കരുണയോടെ നോക്കി, നിന്റെ മഹാ നന്മകൊണ്ടു അവരെ ശരീരത്തിലും ആത്മാവിലും എപ്പോഴും ഭരിച്ചു കാക്കേണമെന്ന, ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. എബ്രാ. ൯: ൧൧ മുതൽ.

ക്രിസ്തു വരുവാനുള്ള നന്മകളുടെ ഒരു പ്രധാനാചാൎയ്യനായി വന്നിട്ടു കൈവേലയല്ലാത്ത, എന്നവെച്ചാൽ ഈ സൃഷ്ടിയില്ലാത്തതായി അധിക വലിപ്പവും തികവുമുള്ളതായ കൂടാരത്താൽ, കോലാടുകളുടെയും പശുക്കുട്ടികളുടെയും രക്തത്താലല്ല, തന്റെ സ്വന്ത രക്തത്താൽ തന്നെ ഒരിക്കൽ വിശുദ്ധ സ്ഥലത്തിലേക്ക നമുക്കവേണ്ടി നിത്യമായുള്ള വീണ്ടെടുപ്പിനെ ലഭിച്ചുകൊണ്ടു പ്രവേശിച്ചു. എന്തുകൊണ്ടെന്നാൽ കാളകളുടെയും കോലാടുകളുടെയും രക്തവും, അശുദ്ധിയുള്ളവരുടെ മേൽ വിതറപ്പെടുന്ന പശുക്കിടാവിന്റെ ചാമ്പലും മാംസത്തിന്റെ ശുചീകരണത്തിന്ന ശുദ്ധീകരിക്കുന്ന എങ്കിൽ, നിത്യാത്മാവു മൂലം തന്നെത്താൻ കളങ്കമില്ലാത്തവനായി ദൈവത്തിന ബലി കൊടുത്തവനായ ക്രിസ്തുവിന്റെ രക്തം, നിങ്ങൾ ജീവനുള്ള ദൈവത്തെ സേവിക്കേണ്ടുന്നതിനായിട്ടു നിങ്ങളുടെ മനസ്സാക്ഷിയെ മരണക്രിയകളിൽനിന്ന എത്രയധികം ശുദ്ധമാക്കും? ഇതുനിമിത്തം അവൻ പുതിയ നിയമത്തിന്റെ മദ്ധ്യസ്ഥൻ ആകുന്നു; അതിന്റെ ഒന്നാമത്തെ നിയമത്തിലുൾപ്പെട്ട ലംഘനങ്ങ

കൂടെ വീണ്ടെടുപ്പിനായി മരണം ഉണ്ടായിട്ടു വിളിക്കപ്പെട്ടവർ, നിത്യാവകാശത്തിന്റെ വാഗ്ദത്തം ലഭിക്കേണ്ടുന്നതിന്ന തന്നേ.

## സുവിശേഷം. ശു. യോഹ. വ്യ: ൮ ൪൬ മുതൽ.

യേശു പറഞ്ഞതു: നിങ്ങളിൽ ആരു എന്നെ പാപത്തെക്കുറിച്ചു ബോധംവരുത്തുന്നു? എന്നാൽ ഞാൻ സത്യം പറയുന്നു എങ്കിൽ, നിങ്ങൾ എന്തുകൊണ്ടു എന്നെ വിശ്വസിക്കാത്തതു? ദൈവത്തിൽനിന്നുള്ളവൻ ദൈവത്തിന്റെ വചനങ്ങളെ കേൾക്കുന്നു; ഇതു ഹേതുവായിട്ടു നിങ്ങൾ ദൈവത്തിൽനിന്നുള്ളവരല്ലായ്കകൊണ്ടു അവയെ കേൾക്കുന്നില്ല. അപ്പോൾ യെഹൂദന്മാർ ഉത്തരമായിട്ടു അവനോടു: നീ ഒരു ശമറിയാക്കാരൻ ആകുന്നു എന്നും, നിനക്ക ഒരു പിശാചു ഉണ്ടെന്നും ഞങ്ങൾ പറയുന്നതു ശരിയല്ലയോ? എന്നു പറഞ്ഞു. യേശു ഉത്തരമായിട്ടു: എനിക്ക പിശാചില്ല; ഞാൻ എന്റെ പിതാവിനെ ബഹുമാനിക്കമാത്രം ചെയ്യുന്നതു; നിങ്ങളോ, എന്നെ അവമാനിക്കുന്നു. എന്നാൽ ഞാൻ എന്റെ മഹത്വത്തെ തന്നെ അന്വേഷിക്കുന്നില്ല; അന്വേഷിച്ചു വിധിക്കുന്നവൻ ഒരുത്തൻ ഉണ്ടു. ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു: ഒരുത്തൻ എന്റെ വചനം കാത്തുകൊണ്ടാൽ, അവൻ എന്നെന്നേക്കും മരണം കാണുകയില്ല എന്നു പറഞ്ഞു. അപ്പോൾ യെഹൂദന്മാർ അവനോടു: നിനക്ക ഒരു പിശാചു ഉണ്ടു എന്നു ഇപ്പോൾ ഞങ്ങൾ അറിയുന്നു; അബ്രഹാമും ദീർഘദർശിമാരും മരിച്ചു; എങ്കിലും ഒരുത്തൻ എന്റെ വചനം കാത്തുകൊണ്ടാൽ അവൻ എന്നെന്നേക്കും മരണം ആസ്വദിക്കയില്ല എന്നു നീ പറയുന്നു. ഞങ്ങളുടെ പിതാവായ അബ്രഹാമിനെക്കാൾ നീ വലിയവൻ ആകുന്നുവോ? അവൻ മരിച്ചു, ദീർഘദർശിമാരും മരിച്ചു, നിന്നെ നീ ആരാക്കിത്തീർക്കുന്നു? എന്നു പറഞ്ഞു. യേശു ഉത്തരമായിട്ടു: എന്നെത്തന്നെ ഞാൻ മഹത്വപ്പെടുത്തുന്നു എങ്കിൽ, എന്റെ മഹത്വം ഏതുമില്ല; എന്നെ മഹത്വപ്പെടുത്തുന്നവൻ എന്റെ പിതാവാകുന്നു; അവൻ നിങ്ങളുടെ ദൈവമാകുന്നു എന്നു അവനെക്കുറിച്ചു നിങ്ങൾ പറയുന്നുവല്ലൊ. എന്നി

ല്ലം നിങ്ങൾ അവനെ അറിഞ്ഞിട്ടില്ല; ഞാൻ അവനെ അറിയുന്നു താനും; വിശെഷിച്ചും ഞാൻ അവനെ അറിയുന്നില്ല എന്നു പറഞ്ഞാൽ, ഞാൻ നിങ്ങളെപൊലെ ഒരു അസത്യവാദിയാകും; എങ്കിലൊ, ഞാൻ അവനെ അറിഞ്ഞു അവന്റെ വചനം കാത്തുകൊണ്ടിരിക്കുന്നു. നിങ്ങളുടെ പിതാവായ അബ്രഹാം എന്റെ ദിവസം കാണ്മാൻ ആനന്ദിച്ചു; അവൻ കണ്ടു സന്തൊഷപ്പെടുകയും ചെയ്തു എന്നു പറഞ്ഞു. അപ്പൊൾ യെഹൂദന്മാർ അവനൊടു: നിനക്കു ഇതുവരെയും അൻപതു വയസ്സായിട്ടില്ല; നീ അബ്രഹാമിനെയും കണ്ടിട്ടുണ്ടൊ? എന്നു പറഞ്ഞു. യെശു അവരൊടു: അബ്രഹാം ഉണ്ടായതിന്നു മുൻപെ ഞാൻ ആകുന്നു എന്നു ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളൊടു പറയുന്നു എന്നു പറഞ്ഞു. അപ്പൊൾ അവരെ എറിവാൻ അവർ കല്ലുകളെ എടുത്തു; എന്നാൽ യെശു മറഞ്ഞു ദൈവാലയത്തിൽനിന്നു പുറപ്പെട്ടു.

## പെസഹായിക്കു തലെ ഞായറാഴ്ച.

### അപെക്ഷ.

മാനുഷവർഗ്ഗത്തൊടുള്ള നിന്റെ അത്യന്ത സ്നെഹം കൊണ്ടു നിന്റെ പുത്രനും ഞങ്ങളുടെ രക്ഷിതാവുമായ യെശു മശിഹായെ, എല്ലാ മനുഷ്യരും അവന്റെ വലിയ താഴ്മയുടെ ദൃഷ്ടാന്തത്തെ പിന്തുടരെണ്ടതിന്നു ഞങ്ങളുടെ ജഡത്തെ ധരിപ്പാനും കുരിശിന്മെൽ മരണം സഹിപ്പാനും അയച്ചവനായി സർവ്വശക്തനും നിത്യനുമായ ദൈവമെ, ഞങ്ങൾ അവന്റെ ക്ഷമയുടെ ദൃഷ്ടാന്തത്തെ പിന്തുടരുവാനും അവന്റെ ഉയിർത്തെഴുനീല്പിൽ പങ്കുള്ളവരായി തീരുവാനും ഞങ്ങളുടെ കർത്താവായ ആ യെശു മശിഹാ മൂലം കൃപ ചെയ്യെണമെ. ആമെൻ.

# പെസഹായിക്കു തലെ ഞായറാഴ്ച.

## ലേഖനം. ഫിലിപ്പി. ൨: ൫ മുതൽ.

ക്രിസ്തുയേശുവിൽ ഉണ്ടായിരുന്ന ഭാവം ചിന്ത തന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ. അവൻ ദൈവത്തിന്റെ സ്വരൂപത്തോടെ ഇരിക്കകൊണ്ടു ദൈവത്തോടു സമമായിരിക്കുന്നതു കവൎച്ചയെന്നു നിരൂപിച്ചില്ല. എന്നാലോ തന്നെത്താൻ വെറുമയാക്കി, ഒരു ദാസന്റെ രൂപം പൂണ്ടു മനുഷ്യരുടെ സാദൃശ്യത്തിൽ ചമയുകയും, ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു തന്നെത്താൻ താഴ്ത്തി, കുരിശിലെ മരണമാകുന്ന മരണത്തോളംതന്നെ അനുസരണമുള്ളവനായിത്തീരുകയും ചെയ്തു. അതുകൊണ്ടു ദൈവവും അവനെ ഏറ്റവും ഉന്നതപ്പെടുത്തി; സകല നാമത്തിനും മേലായി ഒരു നാമത്തെ അവനു കൊടുക്കയും ചെയ്തു. യേശുവിന്റെ നാമത്തിൽ സ്വൎഗ്ഗത്തിലുള്ളവരുടെയും, ഭൂമിയിലുള്ളവരുടെയും ഭൂമിക്കു കീഴുള്ളവരുടെയും മുഴങ്കാലൊക്കയും മടങ്ങേണ്ടുന്നതിന്നും, സകല നാവും യേശുക്രിസ്തു കൎത്താവാകുന്നു എന്നു പിതാവായ ദൈവത്തിന്റെ മഹത്വത്തിന്നു അനുസരിച്ചു പറയേണ്ടുന്നതിന്നും തന്നെ.

## സുവിശേഷം. ശ്ലീ. മത്താ. ൨൭: ൧ മുതൽ.

ഉഷഃകാലമായപ്പോൾ പ്രധാനാചാൎയ്യന്മാർ എല്ലാവരും ജനത്തിന്റെ മൂപ്പന്മാരും യേശുവിനെ കൊല്ലേണ്ടുന്നതിന്നു അവന്നു വിരോധമായിട്ടു കൂടി വിചാരിച്ചു. പിന്നെ അവർ അവനെ കെട്ടിക്കൊണ്ടുപോയി, അവനെ നാടുവാഴിയായ പൊന്തിയോസ് പീലാത്തോസിന്റെ അടുക്കൽ ഏല്പിച്ചു. അപ്പോൾ അവൻ ശിക്ഷെക്കു വിധിക്കപ്പെട്ടു എന്നു അവനെ ഒറ്റിക്കൊടുത്തിട്ടുള്ള യെഹൂദാ കണ്ടാറെ, അവൻ അനുതാപപ്പെട്ടു ആ മുപ്പതു വെള്ളിക്കാശു പ്രധാനാചാൎയ്യന്മാൎക്കും മൂപ്പന്മാൎക്കും തിരികെ കൊണ്ടുവന്നു, ഞാൻ കുറ്റമില്ലാത്ത രക്തം ഒറ്റിക്കൊടുത്തതുകൊണ്ടു ഞാൻ പാപം ചെയ്തു എന്നു പറഞ്ഞു; എന്നാറെ, അവർ, അതു ഞങ്ങൾക്കു എന്തു? നീ തന്നെ നോക്കിക്കൊൾക എന്നു പറഞ്ഞു. അപ്പോൾ അവൻ ആ വെള്ളിക്കാശു ദൈവാലയത്തിൽ ഇട്ടുംകളഞ്ഞു പുറപ്പെട്ടുപോയി, തന്നെത്താൻ കെട്ടിഞാലുകയും ചെയ്തു. എന്നാറെ പ്രധാനാചാൎയ്യന്മാർ ആ

വെള്ളിക്കാശു എടുത്തു ഇതു രക്തത്തിന്റെ വില ആകകൊണ്ടു ഇതു വഴിപാടു പെട്ടകത്തിലെക്കു ഇടുന്നതു ന്യായമല്ല എന്നു പറഞ്ഞു. പിന്നെ അവർ ആലോചന ചെയ്തിട്ടു അവയെകൊണ്ടു പരദേശികളെ കുഴിച്ചിടുന്നതിന്നു കുശവന്റെ നിലം കൊണ്ടു. ഇതു കാരണത്താൽ ആ നിലം ഇന്നുവരെയും രക്തനിലം എന്നു ചൊല്ലപ്പെടുന്നു. അപ്പോൾ ഇസ്രാഎലിന്റെ പുത്രന്മാരിൽനിന്നു അവർ വിലമതിച്ചവനായി, വിലമതിക്കപ്പെട്ടവന്റെ വിലയാകുന്ന മുപ്പതു വെള്ളിക്കാശു അവർ എടുത്തു, കൎത്താവു എന്നോടു കല്പിച്ചപ്രകാരം അവ കുശവന്റെ നിലത്തിന്നായിട്ടു കൊടുത്തു എന്നു യറമിയാ ദീൎഘദൎശിയാൽ പറയപ്പെട്ടതു നിവൃത്തിയായി. പിന്നെ യേശു നാടുവാഴിയുടെ മുൻപാകെ നിന്നു; അപ്പോൾ നാടുവാഴി അവനോടു: നീ യെഹൂദന്മാരുടെ രാജാവു ആകുന്നുവൊ? എന്നു ചോദിച്ചു; എന്നാറെ യേശു അവനോടു: നീ പറയുന്നുവെല്ലൊ, എന്നു പറഞ്ഞു. പിന്നെ അവൻ പ്രധാനാചാൎയ്യന്മാരാലും മൂപ്പന്മാരാലും കുററം ചുമത്തപ്പെട്ടപ്പോൾ അവൻ ഒന്നും ഉത്തരം പറഞ്ഞില്ല. അപ്പോൾ പീലാത്തൊസ് അവനോടു: അവർ എത്ര കാൎയ്യങ്ങളെ നിന്റെ നേരെ സാക്ഷിപ്പെടുത്തുന്നു എന്നു നീ കേൾക്കുന്നില്ലയൊ? എന്നു പറഞ്ഞു. എന്നാറെ അവൻ ഒരു വാക്കിന്നെങ്കിലും അവനോടു ഉത്തരം പറഞ്ഞില്ല എന്നതുകൊണ്ടു നാടുവാഴി വളരെ ആശ്ചൎയ്യപ്പെട്ടു. എന്നാൽ ആ ഉത്സവത്തിൽ കാവല്പെട്ടവരിൽ എവനെ ജനങ്ങൾ ചോദിച്ചുവൊ, അവനെ അവൎക്കു നാടുവാഴി വിട്ടുവിക്കുന്നതു മൎയ്യാദയായിരുന്നു. അത്രയുമല്ല, അപ്പോൾ, ബറബ്ബാസ് എന്നു പേരുള്ളവനായി കീൎത്തിപെട്ട ഒരു കാവല്പെട്ടവൻ ഉണ്ടായിരുന്നു. ആകയാൽ അവർ വന്നു കൂടിയപ്പോൾ പീലാത്തൊസ് അവരോടു: ഞാൻ എവനെ നിങ്ങൾക്കു വിട്ടുവിക്കെണമെന്നു നിങ്ങൾക്കു മനസ്സായിരിക്കുന്നു? ബറബ്ബാസിനെയൊ ക്രിസ്തു എന്നു വിളിക്കപ്പെടുന്ന യേശുവിനെയൊ? എന്നു പറഞ്ഞു. എന്തെന്നാൽ അവർ അസൂയകൊണ്ടു അവനെ ഏല്പിച്ചു എന്നു അവൻ അറിഞ്ഞിരുന്നു. പിന്നെ അവൻ ന്യായാസനത്തിൽ ഇരുന്നപ്പൊൾ അവന്റെ ഭാൎയ്യ അവന്റെ അടുക്കൽ ആളയച്ചു നിനക്കു ആ നീതിമാനോടു ഒരു കാൎയ്യവും വേണ്ടാ, എന്തുകൊണ്ടെ

ന്റെ മേൽ ഇട്ടു, ഒരു കോൽ എടുത്തു അവനെ തലയിൽ അടിച്ചു. അവർ അവനെ പരിഹസിച്ചതിന്റെ ശേഷം, അവനിൽനിന്നു ആ മേലങ്കി നീക്കി, അവന്റെ സ്വന്ത വസ്ത്രങ്ങളെ അവനെ ഉടുപ്പിച്ചു അവനെ കുരിശിൽ തറെക്കേണ്ടുന്നതിന്നു കൊണ്ടുപോയി. പുറപ്പെട്ടു പോകുമ്പോൾ അവർ കുറേനെയക്കാരനായ ശിമോനെന്നു പേരുള്ള ഒരു മനുഷ്യനെ കണ്ടു; അവർ ഇവനെ ബലാല്ക്കാരം ചെയ്തു അവന്റെ കുരിശു ചുമപ്പിച്ചു. പിന്നെ അവർ തലയോടിടമെന്നു അൎത്ഥമുള്ള ഗോൽഗോഥാ എന്നു ചൊല്ലപ്പെട്ട സ്ഥലത്തിലേക്കു വന്നപ്പോൾ, കൈപ്പു കൂടി കലൎന്നിട്ടുള്ള കാടി അവന്നു കുടിപ്പാൻ കൊടുത്തു; എന്നാറെ അവൻ അതു രുചി നോക്കിയാറെ, കുടിപ്പാൻ മനസ്സില്ലാതെ ഇരുന്നു. അവർ അവനെ കുരിശിൽ തറെച്ചതിന്റെ ശേഷം അവന്റെ വസ്ത്രങ്ങളെ ചിട്ടിയിട്ടു പകുതി ചെയ്തു; അതു അവർ എന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയിൽ പകുതിചെയ്തു; എന്റെ ഉടുപ്പിന്മേൽ ചിട്ടിയിട്ടു എന്നു ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടതു നിവൃത്തിയാകേണ്ടുന്നതിന്നു ആയിരുന്നു. പിന്നെ അവർ ഇരുന്നിട്ടു അവിടെ അവനെ കാത്തിരുന്നു. അത്രയുമല്ല, **ഇവൻ യെഹൂദന്മാരുടെ രാജാവായ യേശു ആകുന്നു** എന്നു അവർ അവന്റെ കുറ്റം എഴുതി അവന്റെ തലെക്കു മേലെ വെച്ചു. അപ്പോൾ വലത്തു ഭാഗത്തു ഒരുത്തനും, ഇടത്തു ഭാഗത്തു ഒരുത്തനും, ഇങ്ങിനെ രണ്ടു കള്ളന്മാർ അവനോടുകൂടെ കുരിശിൽ തറെക്കപ്പെട്ടു. പിന്നെ അരികെ കൂടന്നു പോകുന്നവർ തങ്ങളുടെ തലകളെ കുലുക്കികൊണ്ടും, ദൈവാലയം ഇടിച്ചു മൂന്നു ദിവസത്തിന്നകം അതു പണിചെയ്യുന്നവനേ, നിന്നെത്തന്നെ നീ രക്ഷിക്ക; നീ ദൈവത്തിന്റെ പുത്രൻ ആകുന്നു എങ്കിൽ, കുരിശിൽനിന്നു ഇറങ്ങി വാ, എന്നു പറഞ്ഞുകൊണ്ടും അവനെ ദുഷിച്ചു. അതിന്മണ്ണം തന്നെ പ്രധാനാചാൎയ്യന്മാരും, ഉപാദ്ധ്യായന്മാരും മൂപ്പന്മാരും, അവനെ പരിഹസിച്ചു പറഞ്ഞു: ഇവൻ മറ്റുള്ളവരെ രക്ഷിച്ചു; തന്നെത്താൻ രക്ഷിപ്പാൻ കഴികയില്ല; ഇവൻ ഇസ്രായേലിന്റെ രാജാവു ആകുന്നു എങ്കിൽ, ഇപ്പോൾ കുരിശിൽനിന്നു ഇറങ്ങി വരട്ടെ, അപ്പോൾ ഞങ്ങൾ ഇവനെ വിശ്വസിക്കും. ഇവൻ ദൈവത്തിന്മേൽ ആശ്രയിച്ചിരുന്നുവെ

ല്ലൊ, അവൻ ഇവനിൽ ഇഷ്ടപ്പെടുന്നു എങ്കിൽ, ഇപ്പോൾ ഇവനെ രക്ഷിക്കട്ടെ, എന്തുകൊണ്ടെന്നാൽ ഞാൻ ദൈവത്തിന്റെ പുത്രനാകുന്നു എന്നു ഇവൻ പറഞ്ഞുവെല്ലൊ. അപ്രകാരം തന്നെ അവനോടു കൂടെ കുരിശുകളിൽ തറെക്കപ്പെട്ട കള്ളന്മാരും അവനെ നിന്ദിച്ചു. അപ്പോൾ ആറാം മണിനേരം മുതൽ ഒൻപതാം മണിനേരത്തോളം ഭൂമിയിൽ ഒക്കെയും അന്ധകാരം ഉണ്ടായി. പിന്നെ ഏകദേശം ഒൻപതാം മണിനേരത്തു യെശു, എലി, എലി, ലാമാശബക്താനി? എന്നു ഒരു മഹാ ശബ്ദത്തൊടെ വിളിച്ചു പറഞ്ഞു; ആയതിനു എന്റെ ദൈവമെ, എന്റെ ദൈവമെ, എന്തുകൊണ്ടു നീ എന്നെ കൈവിട്ടു? എന്നു അൎത്ഥമാകുന്നു. അവിടെ നിന്നവരിൽ ചിലർ അതു കേട്ടാറെ, ഇവൻ എലിയായെ വിളിക്കുന്നു എന്നു പറഞ്ഞു. ഉടൻതന്നെ അവരിൽ ഒരുത്തൻ ഓടി, ഒരു സ്പൊങ്ങിനെ എടുത്തു കാടികൊണ്ടു നിറെച്ചു ഒരു കോലിൽ കെട്ടി, അവന്നു കുടിപ്പാൻ കൊടുത്തു. എന്നാറെ ശെഷിക്കട്ടെ, എലിയാ ഇവനെ രക്ഷിപ്പാൻ വരുമൊ എന്നു നാം കാണെണം എന്നും ശെഷം പെർ പറഞ്ഞു. യെശു പിന്നെയും ഒരു മഹാ ശബ്ദത്തൊടെ നിലവിളിച്ചു പ്രാണനെ വിട്ടു. അപ്പോൾ, കണ്ടാലും, ദൈവാലയത്തിലെ തിരശ്ശീല മെലിൽനിന്നു താഴത്തോളം രണ്ടായി ചീന്തിപ്പോയി, ഭൂമി ഇളകി, കല്ലുകൾ പിളൎന്നു, ശവക്കല്ലറകൾ തുറന്നു, ഉറങ്ങിയിരുന്ന പരിശുദ്ധന്മാരുടെ എറിയ ശരീരങ്ങളും എഴുനീറ്റു. പിന്നെ അവന്റെ ഉയിൎപ്പിന്റെ ശെഷം ശവക്കല്ലറകളിൽനിന്നു പുറപ്പെട്ടു ശുദ്ധമുള്ള പട്ടണത്തിലെക്കു ചെന്നു പലൎക്കും പ്രത്യക്ഷമായി. എന്നാറെ ശതാധിപനും അവനോടുകൂടെ യെശുവിനെ കാത്തിരുന്നവരും ഭൂകമ്പവും ഉണ്ടായ കാൎയ്യങ്ങളും കണ്ടാറെ, എറ്റവും ഭയപ്പെട്ടു ഇവൻ ദൈവത്തിന്റെ പുത്രൻ ആയിരുന്നു സത്യം എന്നു പറഞ്ഞു.

## പെസഹായിക്കു തലെ തിങ്കളാഴ്ച.

### ലെഖനമായിട്ടു. ഏശാ. ൬൩: ൧ മുതൽ.

ബൊസ്രായിൽനിന്നു ചായമിടപ്പെട്ട വസ്ത്രങ്ങളൊടു കൂടെ എദൊമിൽനിന്നു വരുന്ന ഇവൻ, തന്റെ ഉടുപ്പുകൊണ്ടു അല

കരിക്കപ്പെട്ടവനായി, തന്റെ ശക്തിയുടെ വലിപ്പത്തോടെ സഞ്ചരിക്കുന്നവനായ ഇവൻ ആര? നീതിയോടെ സംസാരിച്ചു രക്ഷിപ്പാൻ വല്ലഭനായ ഞാൻ. നീ നിന്റെ ഉടുപ്പിൽ ചുവന്നും, നിന്റെ വസ്ത്രങ്ങൾ മുന്തിരിങ്ങാച്ചക്കിൽ ചവിട്ടുന്നവനെ പോലെയും ഇരിക്കുന്നതു എന്തിന? ഞാൻ ഏകനായി മുന്തിരിങ്ങാച്ചക്കിനെ ചവിട്ടി, ജനങ്ങളിൽ ഒരുത്തനും എന്നോടുകൂടെ ഉണ്ടായിരുന്നില്ല; എന്തെന്നാൽ ഞാൻ അവരെ എന്റെ കോപത്തിൽ ചവിട്ടി, അവരെ എന്റെ ക്രോധത്തിൽ മെതിക്കും; അവരുടെ രക്തം എന്റെ വസ്ത്രങ്ങളുടെ മേൽ തളിക്കപ്പെട്ടും, ഞാൻ എന്റെ വസ്ത്രത്തെ ഒക്കെയും കറപ്പെടുത്തുകയും ചെയ്യും. എന്തെന്നാൽ പ്രതിക്രിയയുടെ ദിവസം എന്റെ ഹൃദയത്തിൽ ഇരിക്കുന്നു; എന്റെ വീണ്ടെടുക്കപ്പെട്ടവരുടെ സംവത്സരവും വന്നിരിക്കുന്നു. അപ്പോൾ ഞാൻ നോക്കി, ഒരു സഹായക്കാരനും ഇല്ലാഞ്ഞു; താങ്ങുവാൻ ഒരുത്തനും ഇല്ലായ്കകൊണ്ടു ഞാൻ ആശ്ചര്യപ്പെട്ടു; ആയതുകൊണ്ടു എന്റെ ഭുജം തന്നെ എനിക്ക രക്ഷയെ വരുത്തി; എന്റെ ക്രോധം തന്നെ എന്നെ താങ്ങി. വിശേഷിച്ചും, ഞാൻ എന്റെ കോപത്തിൽ ജനങ്ങളെ ചവിട്ടിക്കളഞ്ഞു, എന്റെ ക്രോധത്തിൽ അവരെ മത്തന്മാരാക്കും, അവരുടെ ശക്തിയെ ഭൂമിയിലേക്ക താഴ്ത്തുകയും ചെയ്യും. യഹോവാ നമുക്ക നല്കീട്ടുള്ള പ്രകാരമൊക്കെയും, യഹോവായുടെ പ്രീതിവാത്സല്യങ്ങളെയും, യഹോവായുടെ സ്തുതികളെയും, അവന്റെ കാരുണ്യങ്ങളിൻപ്രകാരവും അവന്റെ പ്രീതിവാത്സല്യത്തിന്റെ പെരുപ്പത്തിൻപ്രകാരവും ഇസ്രായേൽ ഭവനക്കാൎക്ക അവൻ ചെയ്തിട്ടുള്ള മഹാ നന്മയെയും ഞാൻ ഓൎപ്പിക്കും. എന്തെന്നാൽ അവൻ പറഞ്ഞു: അവർ എന്റെ ജനങ്ങളും ഭോഷ്ക പറയാത്ത പുത്രന്മാരും ആകുന്നു നിശ്ചയം; അപ്രകാരം അവൻ അവരുടെ രക്ഷിതാവും ആയിരുന്നു. അവരുടെ സകല ദുഃഖത്തിലും അവൻ ദുഃഖിച്ചു; അവന്റെ സന്നിധിയിലുള്ള ദൂതൻ അവരെ രക്ഷിച്ചു; അവന്റെ സ്നേഹത്തിലും അവന്റെ ദയയിലും അവൻ അവരെ വീണ്ടുകൊണ്ടു; അവൻ അവരെ വഹിച്ചു; പണ്ടത്തെ ദിവസങ്ങളിലൊക്കെയും അവരെ ചുമന്നു കൊണ്ടുപോയി. എങ്കിലും അവർ ദ്രോഹം ചെയ്തു അവന്റെ പരിശുദ്ധാത്മാവിനെ വ്യ

ഖപ്പെടുത്തി; അതുകൊണ്ട അവൻ അവരുടെ ശത്രുവായി തിരിഞ്ഞു; അവൻ അവൎക്ക വിരോധമായി യുദ്ധം ചെയ്തു. അപ്പോൾ അവൻ പണ്ടത്തെ ദിവസങ്ങളെയും, മോശയെയും, തന്റെ ജനങ്ങളെയും ഓൎത്ത പറഞ്ഞു: തന്റെ ആട്ടിന്റെ ഇടയന്മാരോടുകൂടെ സമുദ്രത്തിൽനിന്ന അവരെ കരെറുമാറാക്കിയവൻ എവിടെ? അവരുടെ ഉള്ളിൽ തന്റെ പരിശുദ്ധാത്മാവിനെ ആക്കിയവൻ എവിടെ? തനിക്ക നിത്യമായുള്ള നാമത്തെ ഉണ്ടാക്കുവാനായിട്ട അവരുടെ മുൻപാകെ വെള്ളത്തെ വിഭാഗിച്ച തന്റെ മഹത്വമുള്ള ഭുജംകൊണ്ട മോശയുടെ വലത്തുകൈ പ്രകാരം അവരെ നടത്തിയവനായി, അവർ ഇടറാതെയിരിക്കേണ്ടുന്നതിന്ന വനത്തിൽ ഒരു കുതിരയെ എന്നപോലെ അഗാധത്തിൽ കൂടി അവരെ കൊണ്ടുപോയവനായവൻ എവിടെ? ഒരു മൃഗം താഴ്വരയിലേക്ക ഇറങ്ങിപ്പോകുന്നപ്രകാരം യഹോവായുടെ ആത്മാവ അവനെ വിശ്രമിപ്പിച്ചു; അപ്രകാരം നീ നിനക്ക മഹത്വമുള്ള നാമത്തെ ഉണ്ടാക്കുവാനായിട്ട നിന്റെ ജനങ്ങളെ നടത്തി. സ്വൎഗ്ഗത്തിൽനിന്ന നോക്കി, നിന്റെ ശുദ്ധതയുടെയും നിന്റെ മഹത്വത്തിന്റെയും വാസസ്ഥലത്തിൽനിന്ന കാണണമെ; നിന്റെ ശുഷ്കാന്തിയും നിന്റെ ശക്തിയും, നിന്റെ കുടലുകളുടെയും എന്റെ നേരെയുള്ള നിന്റെ കരുണകളുടെയും ശബ്ദവും എവിടെ? അവ അടക്കപ്പെട്ടിരിക്കുന്നുവൊ? അബ്രഹാം ഞങ്ങളെ അറിയാതിരിക്കയും, ഇസ്രായേൽ ഞങ്ങളെ അറിയാതെ ഇരിക്കയും ചെയ്യുന്നു, എങ്കിലും, നീ ഞങ്ങളുടെ പിതാവ ആകുന്നു നിശ്ചയം; യഹോവായെ, നീ ഞങ്ങളുടെ പിതാവും ഞങ്ങളുടെ വീണ്ടെടുപ്പുകാരനും ആകുന്നു, നിന്റെ നാമം എന്നേക്കും ഉള്ളതാകുന്നു. യഹോവായെ, നീ ഞങ്ങളെ നിന്റെ വഴികളിൽനിന്ന തെറ്റുമാറാക്കിയതും നിന്റെ ഭയത്തിൽനിന്ന ഞങ്ങളുടെ ഹൃദയത്തെ കഠിനമാക്കിയതും എന്തിന? നിന്റെ അവകാശത്തിന്റെ ഗോത്രങ്ങളായ നിന്റെ ദാസന്മാരുടെ നിമിത്തം തിരിച്ചുവരേണമെ. നിന്റെ ശുദ്ധതയുടെ ജനങ്ങൾ അല്പകാലത്തേക്ക അതിനെ അനുഭവിച്ചിട്ടുള്ളു; ഞങ്ങളുടെ ശത്രുക്കൾ നിന്റെ ശുദ്ധസ്ഥലത്തെ ചവിട്ടികളഞ്ഞു. ഞങ്ങൾ നിനക്കുള്ളവർ ആകുന്നു; നീ അവരുടെ മേ

ൽ ഒരുനാളും അധികാരം ചെയ്യിട്ടില്ല; അവൎക്കു നിന്റെ നാമംകൊണ്ടു പേർ ഇടപ്പെട്ടിട്ടില്ല.

## സുവിശേഷം. ശ്രു. മൎക്കൊ. ൧൪: ൧ മുതൽ.

രണ്ടു നാൾക്കു പിൻപു പെസഹായുടെയും പുളിപ്പില്ലാത്ത അപ്പങ്ങളുടെയും പെരുനാൾ ആയിരുന്നു; അപ്പോൾ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അവനെ എങ്ങിനെ ഉപായംകൊണ്ടു പിടിച്ചു കൊല്ലേണ്ടു എന്നു അന്വേഷിച്ചു. എന്നാൽ ജനങ്ങളിൽ കലഹം ഉണ്ടാകാതെയിരിപ്പാൻ പെരുനാളിൽ വേണ്ടാ എന്നു അവർ പറഞ്ഞു; പിന്നെ അവൻ ബെതാനിയായിൽ കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽ ഭക്ഷണത്തിനു ഇരിക്കുമ്പോൾ നറദ എന്ന വിലയേറിയ പരിമളതൈലമുള്ള ഒരു വെള്ളക്കൽഭരണിയും കൊണ്ടു ഒരു സ്ത്രീ വന്നു ഭരണി പൊട്ടിച്ചു അവന്റെ തലയിന്മേൽ ഒഴിച്ചു. അപ്പോൾ ചിലർ തങ്ങളുടെ ഉള്ളിൽ നീരസപ്പെട്ടു, തൈലത്തിന്റെ ഈ ചേതം എന്തിന്നായിട്ടു ഉണ്ടായി? ഇതു മുന്നൂറു പണത്തിൽ അധികം വിലെക്കു വില്ക്കപ്പെട്ടു ദരിദ്രന്മാൎക്കു കൊടുക്കപ്പെടാമായിരുന്നുവല്ലൊ എന്നു പറഞ്ഞു അവർ അവളുടെ നേരെ പിറുപിറുത്തു. എന്നാറെ യേശു പറഞ്ഞു: ഇവളെ വിടുവിൻ; നിങ്ങൾ എന്തിനു ഇവൾക്കു വരുത്തമുണ്ടാക്കുന്നു? ഇവൾ ഒരു നല്ല ക്രിയ എന്നിൽ പ്രവൃത്തിച്ചു. എന്തുകൊണ്ടെന്നാൽ നിങ്ങൾക്കു ദരിദ്രന്മാർ എല്ലായ്പോഴും നിങ്ങളോടുകൂടെ ഉണ്ടു; മനസ്സുള്ളപ്പോൾ അവൎക്കു നന്മചെയ്വാൻ നിങ്ങൾക്കു കഴിയും; എന്നാൽ ഞാൻ എല്ലായ്പോഴും നിങ്ങളോടു കൂടെ ഇരിക്കുന്നില്ല. ഇവൾ തന്നാൽ കഴിയുന്നതു ചെയ്തു; ഇവൾ എന്റെ ശരീരത്തെ ശവക്കല്ലറയിലുള്ള അടക്കത്തിന്നായിട്ടു സുഗന്ധവൎഗ്ഗം പൂശുവാൻ മുൻപിൽകൂട്ടി വന്നു. ഈ എവൻഗെലിയോൻ ഭൂലോകത്തിൽ ഒക്കെയും എവിടെയെങ്കിലും പ്രസംഗിക്കപ്പെടുമൊ, അവിടെ ഇവളുടെ ഓൎമ്മെക്കായിട്ടു ഇവൾ ചെയ്തതും ചൊല്ലപ്പെടുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. പിന്നെ പന്തിരുപേരിൽ ഒരുത്തനായ യെഹൂദാ ഇസ്കറിയോത്ത്, പ്രധാനാചാൎയ്യന്മാൎക്കു അവനെ ഒറ്റിക്കൊടുപ്പാനായിട്ടു

അവരുടെ അടുക്കൽ ചെന്നു. അവർ അതു കേട്ടാറെ, സന്തൊഷപ്പെട്ടു അവന്നു ദ്രവ്യം കൊടുക്കാമെന്നു വാഗ്ദത്തം ചെയ്തു; പിന്നെ അവൻ അവനെ കാറ്റിക്കൊടുക്കേണ്ടുന്നതിന്നു നല്ല സമയം അന്വേഷിച്ചു. പിന്നെ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാം ദിവസത്തിൽ പെസഹാ ബലിയായിട്ടു കൊല്ലപ്പെട്ടപ്പോൾ, അവന്റെ ശിഷ്യന്മാർ അവനോടു പറഞ്ഞു: നീ പെസഹാ ഭക്ഷിപ്പാനായിട്ടു ഞങ്ങൾ എവിടെ പോയി ഒരുക്കേണമെന്നു നിനക്കു മനസ്സായിരിക്കുന്നു? അപ്പോൾ അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടു പേരെ അയച്ചു അവരോടു: നിങ്ങൾ നഗരത്തിലേക്കു പോകുവിൻ, അവിടെ ഒരു കുടം വെള്ളം ചുമക്കുന്ന ഒരു മനുഷ്യൻ നിങ്ങളെ എതിരേല്ക്കും, അവന്റെ പിന്നാലെ പോകുവിൻ. വിശേഷിച്ചു അവൻ എവിടെയെങ്കിലും അകത്തു ചെന്നാൽ, നിങ്ങൾ ആ വീട്ടിന്റെ യജമാനനോടു: ഞാൻ എന്റെ ശിഷ്യന്മാരോടു കൂടി പെസഹാ ഭക്ഷിപ്പാനുള്ള വിരുന്നുമുറി എവിടെയാകുന്നു? എന്നു ഗുരു പറയുന്നു എന്നു പറവിൻ. പിന്നെ അവൻ അലങ്കരിക്കപ്പെട്ടും ചമയപ്പെട്ടുമായുള്ള ഒരു വലിയ മാളികമുറി നിങ്ങൾക്കു കാണിക്കും, അവിടെ നമുക്കു ഒരുക്കിക്കൊൾവിൻ എന്നു പറഞ്ഞു. അപ്പോൾ അവന്റെ ശിഷ്യന്മാർ പുറപ്പെട്ടു നഗരത്തിൽ വന്നു അവൻ തങ്ങളോടു പറഞ്ഞപ്രകാരം കണ്ടെത്തി; പെസഹാ ഒരുക്കുകയും ചെയ്തു. പിന്നെ വൈകുന്നേരമായപ്പോൾ അവൻ പന്തിരുപേരോടു കൂടെ അവിടെ വന്നു. അവർ ഇരുന്നു ഭക്ഷിക്കുമ്പോൾ, യേശു: എന്നോടു കൂടെ ഭക്ഷിക്കുന്ന നിങ്ങളിൽ ഒരുത്തൻ എന്നെ കാറ്റിക്കൊടുക്കും എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു. അപ്പോൾ അവർ ദുഃഖപ്പെട്ടു ഓരോരുത്തനായിട്ടു അവനോടു, ഞാനോ? എന്നും, മറ്റൊരുത്തൻ ഞാനോ? എന്നും ചോദിച്ചു തുടങ്ങി. എന്നാറെ അവൻ ഉത്തരമായിട്ടു അവരോടു: പന്തിരുവരിൽ ഒരുത്തൻ, എന്നോടുകൂടെ താലത്തിൽ കൈ മുക്കുന്നവൻ തന്നേ ആകുന്നു. മനുഷ്യന്റെ പുത്രൻ തന്നെക്കുറിച്ചു എഴുതിയിരിക്കുന്ന പ്രകാരം പോകുന്നു സത്യം; എന്നാൽ മനുഷ്യന്റെ പുത്രൻ ആരാൽ കാറ്റിക്കൊടുക്കപ്പെടുന്നുവോ, ആ മനുഷ്യന്നു ഹാ കഷ്ടം! ആ മനുഷ്യൻ ജനിക്കാ

തെയിരുന്നാൽ, അവന്നു നന്നായിരുന്നു എന്നു പറഞ്ഞു; വിശേഷിച്ചും അവർ ഭക്ഷിക്കുമ്പോൾ യേശു അപ്പം എടുത്തു വാഴ്ത്തി അതിനെ മുറിച്ചു അവൎക്കു കൊടുത്തു, നിങ്ങൾ വാങ്ങി, ഭക്ഷിപ്പിൻ, ഇതു എന്റെ ശരീരമാകുന്നു എന്നു പറഞ്ഞു. പിന്നെ അവൻ പാനപാത്രം എടുത്തു സ്തോത്രം ചെയ്തു അതിനെ അവൎക്കു കൊടുത്തു; അവർ എല്ലാവരും അതിൽനിന്നു കുടിച്ചു. പിന്നെ അവൻ അവരോടു: ഇതു പുതിയനിയമത്തിന്റെ എന്റെ രക്തം, പലൎക്കും വേണ്ടി ചൊരിയപ്പെട്ടതാകുന്നു; ദൈവത്തിന്റെ രാജ്യത്തിൽ ഞാൻ മുന്തിരിങ്ങായുടെ രസം പുതിയതായിട്ടു കുടിക്കുന്ന ആ ദിവസത്തോളം, ഇതു ഞാൻ പിന്നെയും കുടിക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു. പിന്നെ അവർ ഒരു സങ്കീൎത്തനം പാടിയതിന്റെ ശേഷം ഒലിവുമലെക്കു പുറപ്പെട്ടു പോയി. അപ്പോൾ യേശു അവരോടു: ഞാൻ ഇടയനെ അടിക്കും, അപ്പോൾ ആടുകൾ ചിന്നപ്പെട്ടുപോകും എന്നു എഴുതപ്പെട്ടിരിക്കകൊണ്ടു നിങ്ങൾ എല്ലാവരും ഈ രാത്രിയിൽ എന്നെക്കുറിച്ചു വിരുദ്ധപ്പെടും. എന്നാൽ ഞാൻ ഉയിൎത്തെഴുന്നേറ്റതിന്റെ ശേഷം, നിങ്ങൾക്കു മുമ്പെ ഗലിലെയായിലേക്കു പോകും എന്നു പറഞ്ഞു. എന്നാറെ പത്രൊസ് അവനോടു: എല്ലാവരും വിരുദ്ധപ്പെട്ടാലും, ഞാൻ വിരുദ്ധപ്പെടുകയില്ല എന്നു പറഞ്ഞു. അപ്പോൾ യേശു അവനോടു: ഇന്നു ഈ രാത്രിയിൽതന്നെ പൂവൻകോഴി രണ്ടുപ്രാവശ്യം കൂകുന്നതിന്നു മുമ്പെ, നീ മൂന്നു പ്രാവശ്യം എന്നെ ഉപേക്ഷിക്കുമെന്നു ഞാൻ സത്യമായിട്ടു നിന്നോടു പറയുന്നു എന്നു പറഞ്ഞു. എന്നാൽ അവൻ: ഞാൻ നിന്നോടുകൂടെ മരിക്കേണ്ടിയിരുന്നാലും, ഒരു പ്രകാരത്തിലും നിന്നെ ഉപേക്ഷിക്കയില്ല എന്നു അധികം ഉറപ്പായിട്ടു പറഞ്ഞു; അവർ എല്ലാവരും അപ്രകാരം തന്നെ പറഞ്ഞു. പിന്നെ അവർ ഗെതസേമനെ എന്നു പേരുള്ള സ്ഥലത്തിലേക്കു വന്നു; അപ്പോൾ അവൻ തന്റെ ശിഷ്യന്മാരോടു: ഞാൻ പ്രാൎത്ഥിക്കുമ്പോളത്തിന്നു നിങ്ങൾ ഇവിടെ ഇരുന്നുകൊൾവിൻ എന്നു പറഞ്ഞു. പിന്നെ അവൻ പത്രൊസിനെയും, യാക്കോബിനെയും, യോഹന്നാനെയും തന്നോടുകൂടെ കൊണ്ടുപോയി, ഏറ്റവും വിഷാദപ്പെട്ടു, വളരെ വ്യസനപ്പെട്ടു തുട

ങ്ങി. അപ്പോൾ അവൻ അവരോടു: എന്റെ ആത്മാവു മരണംവരെ മഹാ ദുഃഖപ്പെട്ടിരിക്കുന്നു; നിങ്ങൾ ഇവിടെ പാർത്തു ഉണർന്നുകൊൾവിൻ എന്നു പറഞ്ഞു. പിന്നെ അവൻ കുറെ ദൂരം പോയിട്ടു, നിലത്തു വീണു, കഴിയുന്നതായിരുന്നാൽ, ആ സമയം തന്നിൽനിന്നു നീങ്ങിപ്പോകേണമെന്നു പ്രാർത്ഥിച്ചു. അബ്ബാ, പിതാവേ, നിന്നാൽ എല്ലാ കാര്യവും കഴിയുന്നതാകുന്നു; ഈ പാനപാത്രം എന്നിൽനിന്നു നീക്കിക്കൊള്ളണമേ; എങ്കിലും ഞാൻ ഇച്ഛിക്കുന്നതല്ല; നീ ഇച്ഛിക്കുന്നതു തന്നെ ആകട്ടെ എന്നു പറഞ്ഞു. പിന്നെ അവൻ വന്നു അവർ ഉറങ്ങുന്നതു കണ്ടു, പത്രൊസിനോടു: ശിമോനെ, നീ ഉറങ്ങുന്നുവോ? നിനക്കു ഒരു മണിനേരം ഉണർന്നുകൊൾവാൻ കഴിഞ്ഞില്ലയോ? നിങ്ങൾ പരീക്ഷയിലകപ്പെടാതെയിരിപ്പാനായിട്ടു ഉണർന്നുകൊണ്ടു പ്രാർത്ഥിപ്പിൻ; ആത്മാവു മനസ്സുള്ളതു തന്നെ, എങ്കിലും ദേഹം ബലഹീനമുള്ളതാകുന്നു എന്നു പറഞ്ഞു. അവൻ പിന്നെയും പോയി, ആ വചനം തന്നെ പറഞ്ഞു പ്രാർത്ഥിച്ചു. പിന്നെ അവൻ തിരിച്ചു വന്നപ്പോൾ അവരുടെ കണ്ണുകൾ നിദ്രാഭാരമുള്ളവ ആയിരുന്നതുകൊണ്ടു അവർ പിന്നെയും ഉറങ്ങുന്നതു കണ്ടു; അവർ അവനോടു എന്തു ഉത്തരമായിട്ടു പറയേണമെന്നു അറിഞ്ഞതുമില്ല. പിന്നെ അവൻ മൂന്നാം പ്രാവശ്യം വന്നു അവരോടു: നിങ്ങൾ ഇനി ഉറങ്ങി, ആശ്വാസപ്പെടുവിൻ; മതി; സമയം വന്നിരിക്കുന്നു; കണ്ടാലും, മനുഷ്യന്റെ പുത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുന്നു. എഴുനീല്പിൻ, നാം പോക; കണ്ടാലും, എന്നെ ഒറ്റിക്കൊടുക്കുന്നവൻ സമീപിച്ചിരിക്കുന്നു എന്നു പറഞ്ഞു. പിന്നെ ഉടനെ അവൻ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ, പന്തിരുവരിൽ ഒരുത്തനായ യെഹൂദാവും, അവരോടുകൂടെ പ്രധാനാചാര്യന്മാരിൽനിന്നും, ഉപാദ്ധ്യായന്മാരിൽനിന്നും, മൂപ്പന്മാരിൽനിന്നും വാളുകളോടും വടികളോടും കൂടെ വളരെ പുരുഷാരവും വന്നു. എന്നാൽ അവനെ ഒറ്റിക്കൊടുത്തവൻ, ഞാൻ ഏവനെ ചുംബനം ചെയ്യുമോ, ആയവൻ അവൻ തന്നെയാകുന്നു; അവനെ പിടിച്ചു, സൂക്ഷത്തോടെ കൊണ്ടുപോകുവിൻ എന്നു അവർക്കു അടയാളമായി പറഞ്ഞിരുന്നു. പിന്നെ അവൻ വന്ന ഉടനെ, അ

വന്റെ അടുക്കൽ ചെന്ന റബ്ബീ, റബ്ബീ, എന്ന പറഞ്ഞു അവ നെ ചുംബനം ചെയ്തു. അപ്പോൾ അവർ അവന്റെ മേൽ തങ്ങളുടെ കൈകളെ വെച്ചു, അവനെ പിടിച്ചു. എന്നാൽ അ രികെ നിന്നവരിൽ ഒരുത്തൻ ഒരു വാൾ ഊരി, പ്രധാനാചാ ൎയ്യന്റെ വേലക്കാരനെ വെട്ടി, അവന്റെ ചെവി മുറിച്ചുകള ഞ്ഞു. അപ്പോൾ യേശു ഉത്തരമായിട്ട അവരോട്ട: നിങ്ങൾ ഒരു കള്ളന്റെ നേരെ എന്നപോലെ, വാളുകളോട്ടും വടിക ളോട്ടും കൂടെ എന്നെ പിടിപ്പാൻ പുറപ്പെട്ട വന്നുവോ? ഞാ ൻ ദിനംപ്രതിയും നിങ്ങളോട്ടുകൂടെ ദൈവാലയത്തിൽ പഠി പ്പിച്ചുകൊണ്ടിരുന്നു; അപ്പോൾ നിങ്ങൾ എന്നെ പിടിച്ചില്ല; എന്നാലും വേദവാക്യങ്ങൾ നിവൃത്തിയാകേണ്ടുന്നതിന്നാകുന്നു എന്ന പറഞ്ഞു. അപ്പോൾ എല്ലാവരും അവനെ വിട്ടു, ഓടി പ്പോയി. വിശേഷിച്ച തന്റെ നഗ്നശരീരത്തിൽ ഒരു പുത പ്പുകൊണ്ട പുതച്ചിരുന്നവനായ ഒരു യൌവനമുള്ളവൻ അവ ന്റെ പിന്നാലെ ചെന്നു; യൌവനമുള്ളവരും അവനെ പി ടിച്ചു. എന്നാൽ അവൻ പുതപ്പ വിട്ട നഗ്നനായി അവരിൽ നിന്ന ഓടിപ്പോയി. പിന്നെ അവർ യേശുവിനെ പ്രധാ നാചാൎയ്യന്റെ അടുക്കൽ കൊണ്ടുപോയി; അവിടെ അവനോ ട്ടുകൂടെ എല്ലാ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും ഉപാദ്ധ്യായ ന്മാരും ഒന്നിച്ചു കൂടിയിരുന്നു. എന്നാൽ പത്രൊസ ദൂരവെ അവന്റെ പിന്നാലെ പ്രധാനാചാൎയ്യന്റെ അരമനെക്ക അ കത്തോളവും ചെന്നു; അവൻ സേവകന്മാരോട്ട കൂടെ ഇരു ന്ന, തീ കാഞ്ഞുകൊണ്ടിരുന്നു. അപ്പോൾ പ്രധാനാചാൎയ്യന്മാ രും വിസ്താരസംഘം ഒക്കെയും യേശുവിനെ കൊല്ലേണ്ടുന്നതി ന്ന അവന്ന വിരോധമായി സാക്ഷി അന്വെഷിച്ചു; എങ്കിലും കണ്ടെത്തിയതുമില്ല. പലരും അവന്ന വിരോധമായിട്ട ക ള്ളസ്സാക്ഷി പറഞ്ഞിട്ടും ആ സാക്ഷികൾ ചേൎന്നില്ല. പിന്നെ ചിലർ എഴുനീറ്റ അവന്ന വിരോധമായിട്ട കള്ളസ്സാക്ഷി ബോധിപ്പിച്ചു. ഇവൻ, ഞാൻ കൈവേലയായുള്ള ഈ ദൈ വാലയം പൊളിച്ചുകളഞ്ഞു, പിന്നെ മൂന്ന ദിവസത്തിന്നകം കൈവേലകൂടാതെ മറ്റൊന്ന പണി ചെയ്യും എന്ന പറ യുന്നത ഞങ്ങൾ കേട്ടു എന്ന പറഞ്ഞു. ഇപ്രകാരം തന്നെ അ വരുടെ സാക്ഷി ചേരാതെ ഇരുന്നു. അപ്പോൾ പ്രധാനാചാ

ഷ്ടൻ നടുവിൽ എഴുന്നേറ്റു നിന്നു യേശുവിനോടു: നീ ഒന്നും ഉത്തരം പറയുന്നില്ലയോ? ഇവർ നിന്റെ നേരെ സാക്ഷിപ്പെടുത്തുന്നതു എന്തു? എന്നു ചോദിച്ചു. എന്നാറെ അവൻ മിണ്ടാതെയിരുന്നു, ഒന്നും ഉത്തരം പറഞ്ഞതുമില്ല; പ്രധാനാചാൎയ്യൻ പിന്നെയും അവനോടു ചോദിച്ചു, അവനോടു: നീ സ്തോത്രം ചെയ്യപ്പെട്ടവന്റെ പുത്രനായ ക്രിസ്തു ആകുന്നുവോ? എന്നു പറഞ്ഞു. എന്നാറെ യേശു, ഞാൻ ആകുന്നു; അത്രയുമല്ല, മനുഷ്യന്റെ പുത്രൻ വല്ലഭത്വത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നതിനെയും, ആകാശത്തിലെ മേഘങ്ങളിൽ വരുന്നതിനെയും നിങ്ങൾ കാണും എന്നു പറഞ്ഞു. അപ്പോൾ പ്രധാനാചാൎയ്യൻ തന്റെ വസ്ത്രങ്ങളെ കീറിക്കൊണ്ടു പറഞ്ഞു: ഇനി നമുക്കു സാക്ഷികളെക്കൊണ്ടു എന്തു ആവശ്യം? നിങ്ങൾ ഒരു ദൈവദൂഷണം കേട്ടുവല്ലോ; നിങ്ങൾക്കു എന്തു തോന്നുന്നു? എന്നു പറഞ്ഞു; അവർ എല്ലാവരും അവൻ മരണശിക്ഷെക്കു യോഗ്യനാകുന്നു എന്നു കുറ്റം വിധിച്ചു. അപ്പോൾ ചിലർ അവന്റെ മേൽ തുപ്പി, അവന്റെ മുഖത്തെ മൂടി, അവനെ കൈകൊണ്ടു അടിച്ചു അവനോടു: ജ്ഞാനദൃഷ്ടികൊണ്ടു പറക, എന്നു പറഞ്ഞുതുടങ്ങി; അത്രയുമല്ല, സേവകന്മാർ അവനെ ഉള്ളംകൈകൾകൊണ്ടു അടിച്ചു. എന്നാൽ പത്രൊസ് അരമനയിൽ താഴെ ഇരിക്കുമ്പോൾ, പ്രധാനാചാൎയ്യന്റെ വേലക്കാരത്തികളിൽ ഒരുത്തി വരുന്നു; അവൾ തീ കാഞ്ഞുകൊണ്ടിരിക്കുന്ന പത്രൊസിനെ കണ്ടാറെ, അവനെ സൂക്ഷിച്ചുനോക്കി, നീയും നസറായക്കാരനായ യേശുവിനോടുകൂടെ ആയിരുന്നു എന്നു പറഞ്ഞു. എന്നാറെ അവൻ: ഞാൻ അറിയുന്നില്ല, നീ പറയുന്നതും ഞാൻ തിരിച്ചറിയുന്നില്ല, എന്നു മറുത്തു പറഞ്ഞു; പിന്നെ അവൻ പുറത്തു പൂമുഖത്തിലേക്കു പുറപ്പെട്ടു പോയി, അപ്പോൾ പൂവൻകോഴി കൂകി. പിന്നെ ആ വേലക്കാരത്തി അവനെ പിന്നെയും കണ്ടു, അരികെ നില്ക്കുന്നവരോടു: ഇവൻ അവരിൽ ഉള്ളവനാകുന്നു എന്നു പറഞ്ഞുതുടങ്ങി. അവൻ പിന്നെയും മറുത്തു പറഞ്ഞു. പിന്നെ കുറെ നേരം കഴിഞ്ഞശേഷം അരികെ നിന്നവർ പിന്നെയും പത്രൊസിനോടു: നീ അവരിൽ ഉള്ളവനാകുന്നു സത്യം; നീ ഗലിലെയക്കാരൻ ആകുന്നുവല്ലൊ, നിന്റെ

വാക്കും അതിനോട്ട ഒത്തിരിക്കുന്നു എന്നു പറഞ്ഞു. എന്നാറെ അവൻ: നിങ്ങൾ പറയുന്ന ഈ മനുഷ്യനെ ഞാൻ അറിയുന്നില്ല എന്നു പറഞ്ഞു ശപിക്കയും ആണയിടുകയും ചെയ്തു തുടങ്ങി. അപ്പോൾ പൂവൻകോഴി രണ്ടാം പ്രാവശ്യം കൂകി; എന്നാറെ പേത്രൊസ്, പൂവൻകോഴി രണ്ടു പ്രാവശ്യം കൂകുന്നതിന്നു മുമ്പെ നീ മൂന്നു പ്രാവശ്യം എന്നെ മറുത്തുപറയും എന്നു യേശു തന്നോട്ട പറഞ്ഞ വചനം ഓൎത്തു. പിന്നെ അവൻ അതിനെ നിരൂപിച്ചുകൊണ്ടു കരഞ്ഞു.

## പെസഹായിക്കു തലെ ചൊവ്വാഴ്ച.

### ലേഖനമായിട്ട. എശാ. ൫൰: ൫ മുതൽ.

ദൈവമായ കൎത്താവു എന്റെ ചെവിയെ തുറന്നു, ഞാൻ മത്സരമുള്ളവനായിരുന്നില്ല, പിൻ തിരിഞ്ഞതുമില്ല. ഞാൻ എന്റെ മുതുകിനെ അടിക്കുന്നവൎക്കും എന്റെ ചെകിടുകളെ രോമം പറിക്കുന്നവൎക്കും കൊടുത്തു; ഞാൻ എന്റെ മുഖത്തെ ലജ്ജയിൽനിന്നും തുപ്പലിൽനിന്നും മറച്ചിട്ടില്ല. എന്തെന്നാൽ ദൈവമായ കൎത്താവു എനിക്ക സഹായിക്കും; അതുകൊണ്ടു ഞാൻ ലജ്ജിക്കപ്പെടുകയില്ല; അതുകൊണ്ടു ഞാൻ എന്റെ മുഖത്തെ തീക്കല്ലിനെപ്പോലെ ആക്കി, ഞാൻ ലജ്ജിക്കപ്പെടുകയില്ല എന്നും ഞാൻ അറിയുന്നു. എന്നെ നീതീകരിക്കുന്നവൻ സമീപത്തിരിക്കുന്നു; എന്നോട്ട വാദിക്കുന്നവൻ ആർ? നാം ഒന്നിച്ചു നില്ക്കാം; എന്റെ പ്രതിക്കാരൻ ആർ? അവൻ എന്റെ അടുക്കൽ വരട്ടെ. ഇതാ, ദൈവമായ കൎത്താവു എനിക്ക സഹായിക്കും; എന്നെ കുറ്റക്കാരനാക്കുന്നവൻ ആർ? ഇതാ, അവർ എല്ലാവരും ഒരു വസ്ത്രംപോലെ പഴകിപ്പോകും; പുഴു അവരെ ഭക്ഷിച്ചുകളയും. നിങ്ങളിൽ യഹോവായെ ഭയപ്പെടുന്നവനും, അവന്റെ ദാസന്റെ ശബ്ദത്തെ അനുസരിക്കുന്നവനും, പ്രകാശം ഇല്ലാതെ അന്ധകാരത്തിൽ നടക്കുന്നവനും ആരുള്ളു? അവൻ യഹോവായുടെ നാമത്തിൽ ആശ്രയിച്ചു തന്റെ ദൈവത്തിങ്കൽ ശരണപ്പെടട്ടെ. ഇതാ, തീ കത്തിച്ചു തീപ്പൊരികൾകൊണ്ടു വളഞ്ഞിരിക്കുന്നവരായ നിങ്ങൾ എല്ലാവരും നിങ്ങളുടെ തീയുടെ പ്രകാശത്തിലും, നിങ്ങൾ കത്തി

പുരുഷാരത്തെ ഉത്സാഹിപ്പിച്ചു. പിന്നെ പീലാത്തോസ് ഉത്തരമായിട്ട വീണ്ടും അവരോട പറഞ്ഞു: എന്നാൽ യെഹൂദന്മാരുടെ രാജാവു എന്ന നിങ്ങൾ ചൊല്ലുന്നവനോട ഞാൻ എന്തു ചെയ്യേണമെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നു? അവനെ കുരിശിൽ തറെക്കെണം, എന്ന അവർ പിന്നെയും നിലവിളിച്ചു പറഞ്ഞു. അപ്പോൾ പീലാത്തോസ് അവരോട: എന്തിന, അവൻ എന്തു ദോഷം ചെയ്തു എന്ന പറഞ്ഞു; എന്നാറെ അവർ: അവനെ കുരിശിൽ തറെക്കേണമെന്ന അധികമായിട്ട നിലവിളിച്ചു പറഞ്ഞു. അപ്പോൾ പീലാത്തോസ് ജനങ്ങളെ സമ്മതപ്പെടുത്തുവാൻ മനസ്സുണ്ടായിട്ട അവൎക്കു ബറബ്ബാസിനെ വിട്ടുവിച്ചു, യെശുവിനെ ചമ്മട്ടികൊണ്ട അടിപ്പിച്ചിട്ട കുരിശിൽ തറെക്കപ്പെടുന്നതിന്ന അവനെ ഏല്പിച്ചു. അപ്പോൾ യുദ്ധക്കാർ അവനെ അധികാരസ്ഥലമായ അരമനെക്ക അകത്തു കൊണ്ടുപോയി; യുദ്ധക്കാരുടെ കൂട്ടമെല്ലാം കൂട്ടിവിളിച്ചു. പിന്നെ അവർ ഒരു ധൂമ്ര കുപ്പായം അവനെ ഉടുപ്പിച്ചു, മുള്ളുകൾകൊണ്ട ഒരു കിരീടം മടഞ്ഞിട്ട അവന്റെ തലയിന്മേൽ വെച്ചു, യെഹൂദന്മാരുടെ രാജാവെ, വാഴുക, എന്ന അവനെ വന്ദിച്ചു തുടങ്ങി. പിന്നെ അവർ ഒരു കോൽകൊണ്ട അവന്റെ തലയിൽ അടിച്ചു, അവന്റെ മേൽ തുപ്പി, മുട്ടുകുത്തികൊണ്ട അവനെ വന്ദിച്ചു. ഇങ്ങിനെ അവർ അവനെ പരിഹസിച്ചതിന്റെ ശേഷം, അവർ ആ ധൂമ്ര കുപ്പായം അവനിൽനിന്ന നീക്കി, അവന്റെ സ്വന്ത വസ്ത്രങ്ങളെ അവനെ ഉടുപ്പിച്ചു അവനെ കുരിശിൽ തറെക്കേണ്ടുന്നതിന്ന അവനെ പുറത്തു കൊണ്ടുപോയി. പിന്നെ അലക്ക്സന്ത്രയോസിന്റെയും രൂഫോസിന്റെയും അപ്പനായി, കുറെനായക്കാരനായുള്ള ശിമൊനെന്ന ഒരുത്തൻ നാട്ടിൽനിന്ന വന്ന കടന്നുപോകുമ്പോൾ, അവൻ അവന്റെ കുരിശു ചുമപ്പാനായിട്ട അവനെ അവർ ബലാല്ക്കാരം ചെയ്യുന്നു. പിന്നെ അവർ അവനെ തലയോടിടം എന്ന അൎത്ഥമുള്ള ഗൊല്ഗൊഥാ എന്ന സ്ഥലത്തിലേക്ക കൊണ്ടുപോയി. മൂറ കൂട്ടികലൎന്ന വീഞ്ഞു അവന്ന കുടിപ്പാൻ കൊടുത്തു; എന്നാറെ അവൻ അതു വാങ്ങിയില്ല. പിന്നെ അവർ അവനെ കുരിശിൽ തറെച്ചതിന്റെ ശേഷം, അവർ അവന്റെ വസ്ത്രങ്ങളെ പകുത്തു ഓരോ

ത്തൻ ഇന്നതു എടുക്കേണമെന്നു അവയിൽ ചീട്ടിട്ടു. അവർ അവനെ കുരിശിൽ തറെച്ചപ്പോൾ, മൂന്നാം മണിനേരം ആയിരുന്നു. വിശേഷിച്ചു **ഇവൻ യെഹൂദന്മാരുടെ രാജാവു** എന്നു അവന്റെ കുറ്റത്തിന്റെ മേലെഴുത്തു മേലെ എഴുതിയിരുന്നു. അത്രയുമല്ല, അവന്റെ വലത്തു ഭാഗത്തു ഒരുത്തനും, അവന്റെ ഇടത്തു ഭാഗത്തു ഒരുത്തനും ഇങ്ങിനെ രണ്ടു കള്ളന്മാരെ അവർ അവനോടുകൂടെ കുരിശുകളിൽ തറെച്ചു. അപ്പോൾ അവൻ അതിക്രമക്കാരോടുകൂടി എണ്ണപ്പെട്ടു എന്നു ചൊല്ലുന്ന വേദവാക്യം നിവൃത്തിയായി. വിശേഷിച്ചു അരികെ കടന്നു പോകുന്നവർ തങ്ങളുടെ തലകളെ കുലുക്കികൊണ്ടും, ഹാ ദൈവാലയം ഇടിച്ചുകളഞ്ഞു മൂന്നു ദിവസങ്ങളിൽ അതു പണി ചെയ്യുന്നവനെ, നിന്നെത്തന്നെ നീ രക്ഷിച്ചു കുരിശിൽനിന്നു ഇറങ്ങിവാ, എന്നു പറഞ്ഞുകൊണ്ടും അവനെ ദുഷിച്ചു. അപ്രകാരംതന്നെ പ്രധാനാചാര്യന്മാരും ഉപാദ്ധ്യായന്മാരോടുകൂടെ തമ്മിൽ തമ്മിൽ: ഇവൻ മറ്റവരെ രക്ഷിച്ചു; തന്നെത്താൻ രക്ഷിപ്പാൻ കഴികയില്ല. നാം കണ്ടു വിശ്വസിക്കേണ്ടുന്നതിന്നു ഇസ്രായേലിന്റെ രാജാവായ ക്രിസ്തു ഇപ്പോൾ കുരിശിൽനിന്നു ഇറങ്ങിവരട്ടെ എന്നു പരിഹസിച്ചു പറഞ്ഞു; അവനോടുകൂടെ കുരിശുകളിൽ തറെക്കപ്പെട്ടവരും അവനെ നിന്ദിച്ചു. പിന്നെ ആറാം മണിനേരമായപ്പോൾ, ഒമ്പതാം മണിനേരത്തോളം നാട്ടിൽ എല്ലാടവും അന്ധകാരം ഉണ്ടായി. ഒമ്പതാം മണിനേരത്തിൽ യേശു: എലോയി, എലോയി, ലാമാ സബക്താനി? എന്നു ഒരു മഹാ ശബ്ദത്തോടെ വിളിച്ചു പറഞ്ഞു; അതിന്നു എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്തിന്നു എന്നെ കൈവിട്ടു? എന്നതാകുന്നു. അരികെ നിന്നവരിൽ ചിലർ അതു കേട്ടാറെ, കണ്ടൊല്ലും, ഇവൻ എലിയാവെ വിളിക്കുന്നു എന്നു പറഞ്ഞു. അപ്പോൾ ഒരുത്തൻ: ക്ഷമിപ്പിൻ, എലിയാ അവനെ ഇറക്കുവാൻ വരുമോ, എന്നു നാം കാണേണമെന്നു പറഞ്ഞു, ഓടി, ഒരു സ്പോംഗിനെ കാടികൊണ്ടു നിറച്ചു ഒരു കോലിൽ കെട്ടി, അവന്നു കുടിപ്പാൻ കൊടുത്തു. പിന്നെ യേശു ഒരു മഹാ ശബ്ദമിട്ടു പ്രാണനെ വിട്ടു. അപ്പോൾ ദൈവാലയത്തിലെ തിരശ്ശീല മേലിൽനിന്നു കീഴോളം രണ്ടായി ചീന്തിപ്പോയി. വി

ശേഷിച്ചു അവന്റെ നേരെ അരികെ നിന്നിട്ടുള്ള ശതാധിപൻ, അവൻ ഇന്നപ്രകാരം നിലവിളിച്ചു പ്രാണനെ വിട്ടു എന്നു കണ്ടാറെ, അവൻ, ഈ മനുഷ്യൻ ദൈവത്തിന്റെ പുത്രൻ ആയിരുന്നു സത്യം, എന്നു പറഞ്ഞു.

## പെസഹായിക്കു മുമ്പിലെ ബുധനാഴ്ച.

### ലേഖനം. എബ്രാ. ൯: ൧൬ മുതൽ.

മരണപത്രിക എവിടെയാകുന്നുവോ, അവിടെ പത്രികക്കാരന്റെ മരണമുണ്ടാകുവാൻ ആവശ്യമുണ്ടല്ലൊ; എന്തുകൊണ്ടെന്നാൽ മനുഷ്യർ മരിച്ചതിന്റെ ശേഷം മരണപത്രിക ബലമുള്ളതാകുന്നു; എന്നാൽ പത്രികക്കാരൻ ജീവനോടിരിക്കുമ്പോൾ അതു ഒട്ടും ബലമില്ലാത്തതാകുന്നു. അതുകൊണ്ടു ഒന്നാമത്തെ നിയമവും, രക്തംകൂടാതെ പ്രതിഷ്ഠിക്കപ്പെട്ടില്ല. എന്തെന്നാൽ മോശ ന്യായപ്രമാണത്തിൻപ്രകാരം കല്പനയെ ഒക്കെയും സകല ജനത്തോടും പറഞ്ഞതിന്റെ ശേഷം, അവൻ പശുക്കുട്ടികളുടെയും കോലാടുകളുടെയും രക്തത്തെ വെള്ളത്തോടും, ചുവന്ന ആട്ടുരോമത്തോടും, ഹിസോപ്പിനോടുംകൂടെ എടുത്തു പുസ്തകത്തിന്മേലും സകല ജനത്തിന്മേലും തളിച്ചു, ഇതു ദൈവം നിങ്ങൾക്കു കല്പിച്ച നിയമത്തിലെ രക്തമാകുന്നു എന്നു പറഞ്ഞു. അപ്രകാരം തന്നെ അവൻ കൂടാരത്തിന്മേലും, ശുശ്രൂഷെക്കുള്ള സകല പാത്രങ്ങളിന്മേലും രക്തം തളിച്ചു. ന്യായപ്രമാണത്തിൻപ്രകാരം മിക്കവാറും സകലവും രക്തംകൊണ്ടു ശുദ്ധിയാക്കപ്പെടുന്നു; രക്തച്ചൊരിച്ചിൽ കൂടാതെ വിമോചനവുമില്ല. ആകയാൽ സ്വർഗ്ഗങ്ങളിലുള്ളവയുടെ മാതൃകകൾ ഇവയെക്കൊണ്ടു ശുദ്ധിയാക്കപ്പെടുന്നതു ആവശ്യമായിരുന്നു; സ്വർഗ്ഗകാര്യങ്ങളോ, അവ ഇവയെക്കാൾ നല്ല ബലികളെ കൊണ്ടത്രെ. എന്തെന്നാൽ സാക്ഷാലുള്ളതിന്റെ പ്രതിബിംബമായി കൈവേലയായുള്ള വിശുദ്ധസ്ഥലത്തിലേക്കു അല്ല ക്രിസ്തു പ്രവേശിച്ചിരിക്കുന്നതു; ഇപ്പോൾ ദൈവത്തിന്റെ സന്നിധാനത്തിൽ നമുക്കുവേണ്ടി പ്രത്യക്ഷനാകുവാൻ സ്വർഗ്ഗത്തിലേക്കത്രെ. പ്രധാനാചാര്യൻ അന്യരക്തത്തോടുംകൂടെ സംവത്സരംതോറും ശുദ്ധസ്ഥല

തിരുസ്ഥലത്തു പ്രവേശിക്കുന്നതുപോലെ, ഇവൻ പലപ്പോഴും തന്നെത്താൻ ബലി കഴിക്കേണ്ടുന്നതിനല്ല. അപ്രകാരമായാൽ അവൻ ലോകത്തിന്റെ അടിസ്ഥാനമാദി മുതൽ പലപ്പോഴും കഷ്ടപ്പെടേണ്ടിയിരിക്കുന്നുവല്ലോ; എന്നാൽ ഇപ്പോൾ യുഗങ്ങളുടെ ലോകാവസാനത്തിങ്കൽ അവൻ തന്റെ ബലിയെക്കൊണ്ടു പാപത്തെ നീക്കുവാനായിട്ടു പ്രത്യക്ഷനായി. വിശേഷിച്ചും ഒരിക്കൽ മരിക്കയും, അതിന്റെ ശേഷം വിധിയും എപ്രകാരം മനുഷ്യർക്കു നിയമിക്കപ്പെട്ടിരിക്കുന്നുവോ, അപ്രകാരം തന്നെ ക്രിസ്തുവും പലരുടെയും പാപങ്ങളെ വഹിപ്പാൻ ഒരിക്കൽ ബലി കഴിക്കപ്പെട്ടു; അവനെ നോക്കിപ്പാർക്കുന്നവർക്കു രക്ഷക്കായി അവൻ പാപം കൂടാതെ രണ്ടാം പ്രാവശ്യം പ്രത്യക്ഷനാകയും ചെയ്യും.

## സുവിശേഷം. ശ്രീ. ലൂക്കാ. ൨൨: ൧ മുതൽ.

പിന്നെ പെസഹാ എന്നു പറയപ്പെടുന്ന പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഉത്സവം സമീപിച്ചു. അപ്പോൾ പ്രധാനാചാര്യന്മാരും ഉപാദ്ധ്യായന്മാരും അവനെ എപ്രകാരം കൊല്ലേണ്ടു എന്ന അന്വേഷിച്ചു; എന്തുകൊണ്ടെന്നാൽ അവർ ജനങ്ങളെ ഭയപ്പെട്ടു. എന്നാൽ പന്തിരുവരുടെ സംഖ്യയിലുള്ളവനായ സ്കറിയോത്ത് എന്ന മറുനാമമുള്ള യൂദായിൽ സാത്താൻ പ്രവേശിച്ചു. പിന്നെ അവൻ പുറപ്പെട്ടുപോയി, പ്രധാനാചാര്യന്മാരോടും സേനാപതികളോടും അവനെ ഏതുപ്രകാരം ഒറ്റിക്കൊടുക്കാമെന്ന അവരോടുകൂടി സംസാരിച്ചു. എന്നാറെ അവർ സന്തോഷപ്പെട്ടു അവന്നു ദ്രവ്യം കൊടുക്കാമെന്ന ഉറച്ചു. അവനും സമ്മതപ്പെട്ടു പുരുഷാരമില്ലാത്തപ്പോൾ അവനെ അവർക്ക് ഒറ്റിക്കൊടുപ്പാനായിട്ടു തക്ക സമയം അന്വേഷിച്ചുകൊണ്ടിരുന്നു. പിന്നെ പെസഹാ കൊല്ലപ്പെടേണ്ടുന്ന പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസം ആയി. അപ്പോൾ അവൻ പത്രോസിനെയും യോഹന്നാനെയും അയച്ചു നാം പെസഹാ ഭക്ഷിപ്പാനായിട്ടു നിങ്ങൾ പോയി, അതിനെ നമുക്കായിട്ടു ഒരുക്കുവിൻ എന്ന പറഞ്ഞു. എന്നാറെ അവർ അവനോടു പറഞ്ഞു: ഞങ്ങൾ എവിടെ

ഒരുക്കുന്നോമെന്നു നിനക്കു മനസ്സായിരിക്കുന്നു? അവൻ അവരോടു: കണ്ടാലും, നിങ്ങൾ നഗരത്തിലേക്കു കടക്കുമ്പോൾ ഒരു കുടം വെള്ളം ചുമന്നുകൊണ്ടു ഒരു മനുഷ്യൻ നിങ്ങളുടെ നേരെ വരും; അവൻ പ്രവേശിക്കുന്ന വീട്ടിലേക്കു നിങ്ങൾ അവന്റെ പിന്നാലെ ചെന്നു ആ വീട്ടിന്റെ യജമാനനോടു: ഞാൻ എന്റെ ശിഷ്യന്മാരോടു കൂടെ പെസഹാ ഭക്ഷിപ്പാനുള്ള വിരുന്നുമുറി എവിടെയാകുന്നു? എന്നു ഗുരു നിന്നോടു പറയുന്നു എന്നു പറയെണം. അപ്പോൾ അവൻ അലങ്കരിക്കപ്പെട്ടതായുള്ള ഒരു വലിയ മാളികമുറി നിങ്ങൾക്കു കാണിച്ചുതരും; അവിടെ ഒരുക്കിക്കൊൾവിൻ എന്നു പറഞ്ഞു. പിന്നെ അവർ പോയി, അവൻ തങ്ങളോടു പറഞ്ഞപ്രകാരം കണ്ടു; പെസഹായും ഒരുക്കി. പിന്നെ സമയം ആയപ്പോൾ അവനും അവനോടുകൂടെ പന്ത്രണ്ടു അപ്പൊസ്തൊലന്മാരും ഇരുന്നു. അപ്പോൾ അവൻ അവരോടു: ഞാൻ കഷ്ടപ്പെടുന്നതിനു മുമ്പെ ഈ പെസഹാ നിങ്ങളോടുകൂടെ ഭക്ഷിപ്പാൻ ഞാൻ ആഗ്രഹിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അതു ദൈവത്തിന്റെ രാജ്യത്തിൽ നിവൃത്തിയാകുവോളം ഞാൻ ഇനിയും അതിൽനിന്നു ഭക്ഷിക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു. പിന്നെ അവൻ പാനപാത്രം എടുത്തു സ്തോത്രം ചെയ്തു പറഞ്ഞു: ഇതു വാങ്ങി നിങ്ങൾ തമ്മിൽ പങ്കിട്ടുകൊൾവിൻ; എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം വരുവോളം ഞാൻ മുന്തിരിങ്ങാരസത്തിൽനിന്നു കുടിക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു. പിന്നെ അവൻ അപ്പം എടുത്തു വാഴ്ത്തി, മുറിച്ചു, അവൎക്കു കൊടുത്തു: ഇതു നിങ്ങൾക്കു വേണ്ടി കൊടുക്കപ്പെടുന്ന എന്റെ ശരീരം ആകുന്നു; ഇതു എന്നെക്കുറിച്ചുള്ള ഓൎമ്മക്കായിട്ടു ചെയ്വിൻ. അത്താഴം കഴിഞ്ഞതിന്റെ ശേഷം അവൻ അപ്രകാരം തന്നെ പാനപാത്രവും കൊടുത്തു: ഈ പാനപാത്രം നിങ്ങൾക്കുവേണ്ടി ചിന്നപ്പെട്ടതായുള്ള എന്റെ രക്തത്തിൽ പുതിയ നിയമമാകുന്നു എന്നു പറഞ്ഞു. പിന്നെ അവൻ പറഞ്ഞു: ഇതാ, എന്നെ ഒററിക്കൊടുക്കുന്നവന്റെ കൈ എന്നോടുകൂടെ മേശയിൽ ഇരിക്കുന്നു. നിശ്ചയിക്കപ്പെട്ടപ്രകാരം തന്നെ മനുഷ്യന്റെ പുത്രൻ പോകുന്നു സത്യം; എന്നാ

ല്ലാ അവൻ ആരാൽ കാണിച്ചുകൊടുക്കപ്പെടുന്നുവൊ, ആ മനുഷ്യന ഹാ കഷ്ടം! അപ്പോൾ തങ്ങളിൽ ആർ ഇത ചെയ്യുവാനിരിക്കുന്നവൻ എന്ന അവർ തങ്ങളിൽ തമ്മിൽ വിചാരിച്ചു തുടങ്ങി. എന്നാൽ അവരിൽ ആർ വലിയവനായി വിചാരിക്കപ്പെടുമെന്ന അവരുടെ ഇടയിൽ ഒരു വിവാദം ഉണ്ടായി. എന്നാറെ അവൻ അവരോടു പറഞ്ഞു: ജാതികളുടെ രാജാക്കന്മാർ അവരുടെ മേൽ കൎത്തൃത്വം ചെയ്യുന്നു; അത്രയുമല്ല, അവരുടെ മേൽ അധികാരം ചെയ്യുന്നവർ ഉപകാരികൾ എന്ന വിളിക്കപ്പെടുന്നു. എന്നാൽ നിങ്ങൾ ഇപ്രകാരം അരുതു; നിങ്ങളിൽ വലിയവൻ ഇളയവനെ പോലെയും പ്രമാണി ശുശ്രൂഷക്കാരനെ പോലെയും ഇരിക്കട്ടെ. എന്തുകൊണ്ടെന്നാൽ ആർ വലിയവൻ; ഭക്ഷണത്തിന ഇരിക്കുന്നവനോ, ശുശ്രൂഷ ചെയ്യുന്നവനോ? ഭക്ഷണത്തിന്നിരിക്കുന്നവനല്ലയോ? എങ്കിലും ഞാൻ നിങ്ങളുടെ നടുവിൽ ശുശ്രൂഷ ചെയ്യുന്നവനെ പോലെ ആകുന്നു. നിങ്ങൾ എന്റെ പരീക്ഷകളിൽ എന്നോടുകൂടെ പാൎത്തവർ ആകുന്നു. എന്റെ പിതാവു എനിക്ക ഒരു രാജ്യം നിയമിച്ചതു പോലെ തന്നെ, നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിൽ ഭക്ഷിക്കയും കുടിക്കയും, ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങളെ വിധിക്കുന്നവരായി സിംഹാസനങ്ങളിന്മേൽ ഇരിക്കയും ചെയ്യേണ്ടുന്നതിന്നായിട്ടു ഞാൻ നിങ്ങൾക്കും നിയമിക്കുന്നു. പിന്നെയും കൎത്താവു പറഞ്ഞു: ശിമോനേ, ശിമോനേ, കണ്ടാലും, നിങ്ങളെ ഗോതമ്പിനെ പോലെ അരിപ്പാനായിട്ടു സാത്താൻ ചോദിച്ചു. എന്നാൽ നിന്റെ വിശ്വാസം ക്ഷയിക്കാതെയിരിപ്പാൻ ഞാൻ നിനക്ക വേണ്ടി പ്രാൎത്ഥിച്ചിട്ടുണ്ടു; പിന്നെ നീ മനസ്സുതിരിയപ്പെട്ടതിന്റെ ശേഷം നിന്റെ സഹോദരന്മാരെ ഉറപ്പിച്ചുകൊൾക. എന്നാറെ അവൻ അവനോടു: കൎത്താവെ, നിന്നോടു കൂടെ ഞാൻ കാരാഗൃഹത്തിലേക്കും, മരണത്തിലേക്കും പോകുന്നതിന ഒരുങ്ങിയിരിക്കുന്നു എന്ന പറഞ്ഞു. അവൻ, പെത്രൊസെ, എന്നെ അറിയുന്നില്ല എന്ന നീ മൂന്ന പ്രാവശ്യം തള്ളിപ്പറയുന്നതിന മുമ്പെ, ഇന്ന പൂവൻകോഴി കൂകയില്ല എന്ന ഞാൻ നിന്നോടു പറയുന്നു എന്ന പറഞ്ഞു. പിന്നെ അവൻ അവരോടു പറഞ്ഞു: ഞാൻ നിങ്ങളെ മടിശ്ശീലയും,

പൊക്കണവും, ചെരിപ്പുകളും കൂടാതെ അയച്ചപ്പോൾ നിങ്ങൾക്ക യാതൊന്നെങ്കിലും കുറവുണ്ടായോ? ഒന്നും ഉണ്ടായില്ല എന്ന അവർ പറഞ്ഞു. അപ്പോൾ അവൻ അവരോട: എങ്കിലൊ ഇപ്പോൾ മടിശ്ശീലയുള്ളവൻ അതും; അപ്രകാരം തന്നെ പൊക്കണവും എടുക്കട്ടെ; വാളില്ലാത്തവനും തന്റെ വസ്ത്രം വിറ്റു ഒന്ന കൊള്ളട്ടെ. എന്തുകൊണ്ടെന്നാൽ അവൻ അക്രമക്കാരോട കൂടെ എണ്ണപ്പെടുകയും ചെയ്തു എന്ന എഴുതിയിരിക്കുന്നത ഇനി എങ്കൽ നിവൃത്തിയാകെണ്ടുന്നതാകുന്നു എന്ന ഞാൻ നിങ്ങളോട പറയുന്നു; എന്തെന്നാൽ എന്നെക്കുറിച്ചുള്ള കാൎയ്യങ്ങൾക്ക അവസാനം ഉണ്ട എന്ന പറഞ്ഞു. പിന്നെ അവർ: കൎത്താവെ, കണ്ടാലും, രണ്ട വാൾ ഇവിടെ ഉണ്ട എന്ന പറഞ്ഞു; മതി എന്ന അവൻ അവരോട പറഞ്ഞു. പിന്നെ അവൻ പുറപ്പെട്ട അവന്റെ മൎയ്യാദപ്രകാരം ഒലിവുമലയിലേക്ക പോയി; അവന്റെ ശിഷ്യന്മാരും അവന്റെ പിന്നാലെ ചെന്നു. പിന്നെ അവൻ ആ സ്ഥലത്തു വന്നപ്പോൾ, അവരോട പറഞ്ഞു: നിങ്ങൾ പരീക്ഷയിലേക്ക പ്രവേശിക്കാതെ ഇരിക്കേണ്ടുന്നതിന്ന പ്രാൎത്ഥിപ്പിൻ. പിന്നെ അവൻ ഏകദേശം ഒരു കല്ലെറുദൂരം അവരിൽനിന്ന വാങ്ങിപ്പോയി, മുട്ടുകുത്തി, പിതാവെ, ഈ പാനപാത്രം എങ്കൽനിന്ന നീക്കുവാൻ നിനക്ക മനസ്സുണ്ടെങ്കിൽ, എന്നാലും എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം തന്നെ ആകട്ടെ എന്ന പറഞ്ഞു പ്രാൎത്ഥിച്ചു. അപ്പോൾ അവനെ ശക്തിപ്പെടുത്തുന്ന ഒരു ദൈവദൂതൻ സ്വൎഗ്ഗത്തിൽനിന്ന അവന്ന പ്രത്യക്ഷനായി. പിന്നെ അവൻ മഹാ വ്യസനത്തിൽ ആകകൊണ്ട ഏറ്റവും ശ്രദ്ധയോടെ പ്രാൎത്ഥിച്ചു; അവന്റെ വിയൎപ്പ വലിയ രക്തത്തുള്ളികൾ പോലെ ആയി നിലത്തു വീണു. അവൻ പ്രാൎത്ഥനയിൽനിന്ന എഴുനീറ്റു ശിഷ്യന്മാരുടെ അടുക്കൽ വന്നാറെ, അവർ ദുഃഖംകൊണ്ട ഉറങ്ങുന്നത കണ്ട, അവരോട: നിങ്ങൾ ഉറങ്ങുന്നത എന്തുകൊണ്ട? പരീക്ഷയിലേക്ക പ്രവേശിക്കാതെയിരിപ്പാനായിട്ട എഴുനീറ്റു പ്രാൎത്ഥിപ്പിൻ എന്ന പറഞ്ഞു. അവൻ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ ഒരു പുരുഷാരം വന്നു; പന്തിരുവരിൽ ഒരുത്തനായ യെഹൂദാ എന്ന പറയപ്പെട്ടവനും അവരുടെ മുമ്പെ വന്ന യേശുവി

നെ പൂവൻകോഴി കൂകി. അപ്പോൾ കൎത്താവു തിരിഞ്ഞു പേത്രൊസിനെ നോക്കി; ഉടനെ പേത്രൊസ് പൂവൻകോഴി കൂകുന്നതിന്നു മുമ്പെ നീ മൂന്നുപ്രാവശ്യം എന്നെ തള്ളിപ്പറയും എന്നു തന്നോടു പറഞ്ഞപ്രകാരം കൎത്താവിന്റെ വചനം ഓൎത്തു. പേത്രൊസ് പുറത്തുപോയിട്ടു ഉഗ്രമായി കരകയും ചെയ്തു. പിന്നെ യേശുവിനെ പിടിച്ചിരുന്ന മാനുഷർ അവനെ അടിച്ചുകൊണ്ടു പരിഹസിച്ചു, അവനെ കണ്ണു കെട്ടി, അവന്റെ മുഖത്തു അടിച്ചു: നിന്നെ അടിച്ചവൻ ആര? എന്നു ജ്ഞാനദൃഷ്ടികൊണ്ടു പറക, എന്നു അവനോടു ചോദിച്ചു. അവർ മറ്റു പല കാൎയ്യങ്ങളെയും അവന്റെ നേരെ ദൂഷണമായി പറഞ്ഞു. പിന്നെ ഉഷഃകാലമായപ്പൊൾ, ജനത്തിന്റെ മൂപ്പന്മാരും പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും വന്നുകൂടി; തങ്ങളുടെ വിസ്താരസഭയിൽ അവനെ കൂട്ടിക്കൊണ്ടു ചെന്നു, നീ ക്രിസ്തു തന്നെയൊ? ഞങ്ങളോടു പറക എന്നു പറഞ്ഞു; എന്നാറെ അവൻ അവരോടു: ഞാൻ നിങ്ങളോടു പറഞ്ഞാൽ, നിങ്ങൾ വിശ്വസിക്കയില്ല; നിങ്ങളോടു ചോദിച്ചാൽ, നിങ്ങൾ എന്നോടു ഉത്തരം പറകയുമില്ല; എന്നെ വിട്ടയക്കയുമില്ല. ഇതു മുതൽ മനുഷ്യന്റെ പുത്രൻ ദൈവത്തിന്റെ വല്ലഭത്വത്തിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നവനാകും എന്നു പറഞ്ഞു. അപ്പോൾ അവർ എല്ലാവരും പറഞ്ഞു: എന്നാൽ നീ ദൈവത്തിന്റെ പുത്രൻ ആകുന്നുവൊ? അവൻ അവരോടു: ഞാൻ ആകുന്നു എന്നു നിങ്ങൾ പറയുന്നുവല്ലൊ എന്നു പറഞ്ഞു. അപ്പോൾ അവർ: ഇനി സാക്ഷിയെക്കൊണ്ടു നമുക്കു എന്തു ആവശ്യം? നാം തന്നെ അവന്റെ വായിൽനിന്നു കേട്ടുവല്ലൊ എന്നു പറഞ്ഞു.

## പെസഹായിക്കു തലെ വ്യാഴാഴ്ച.

### ലേഖനം. ൧ കൊരി. ൧൧: ൧൭ മുതൽ.

നിങ്ങൾ ഒന്നിച്ചുകൂടുന്നതു ഏറെ നന്മെക്കായിട്ടല്ല, ഏറെ തിന്മെക്കായിട്ടത്രെ എന്നു ഞാൻ അറിയിക്കുന്ന ഈ കാൎയ്യത്തിൽ നിങ്ങളെ പുകഴ്ത്തുന്നില്ല. എന്തെന്നാൽ ആദ്യം നിങ്ങൾ പള്ളിയിൽ വന്നുകൂടുമ്പോൾ, നിങ്ങളിൽ ഭിന്നതകൾ ഉണ്ടെന്നു

ഞാൻ കേൾക്കുന്നു; കുറെ വിശ്വസിക്കയും ചെയ്യുന്നു. എന്തെന്നാൽ നിങ്ങളിൽ ഉത്തമന്മാർ പ്രസിദ്ധന്മാരാകേണ്ടുന്നതിന്ന നിങ്ങളിൽ മതഭേദങ്ങളും ഉണ്ടാകെണം. എന്നാൽ നിങ്ങൾ ഒരു സ്ഥലത്തു കൂടിവരുമ്പോൾ, അതു കർത്താവിന്റെ അത്താഴത്തെ ഭക്ഷിപ്പാനായിട്ടല്ല. എന്തെന്നാൽ ഭക്ഷിക്കുമ്പോൾ ഓരോരുത്തൻ തന്റെ തന്റെ അത്താഴത്തെ മുൻകൂട്ടി കഴിക്കുന്നു; അപ്രകാരം ഒരുത്തൻ വിശക്കുന്നു, മറ്റൊരുത്തൻ മദ്യപാനം ചെയ്തു മദിക്കുന്നു. എന്തു, ഭക്ഷിപ്പാനും കുടിപ്പാനും നിങ്ങൾക്കു വീടുകൾ ഇല്ലയൊ? അല്ലെങ്കിൽ നിങ്ങൾ ദൈവത്തിന്റെ സഭയെ നിന്ദിച്ചു ഇല്ലാത്തവരെ ലജ്ജിപ്പിക്കുന്നുവൊ? ഞാൻ നിങ്ങളോടു എന്തു പറയേണ്ടു? ഇതിൽ ഞാൻ നിങ്ങളെ പുകഴ്ത്തുമോ? ഞാൻ പുകഴ്ത്തുന്നില്ല. എന്തെന്നാൽ ഞാൻ നിങ്ങൾക്കു ഏല്പിച്ചിട്ടുള്ളതിനെ ഞാൻ കർത്താവിൽനിന്നു കൈക്കൊണ്ടു; അതു എന്തെന്നാൽ, കർത്താവായ യേശു, താൻ കാണിച്ചുകൊടുക്കപ്പെട്ട രാത്രിയിൽതന്നെ, അപ്പത്തെ എടുത്തു, സ്തോത്രം ചെയ്തിട്ടു അതിനെ നുറുക്കി, പറഞ്ഞു: വാങ്ങി ഭക്ഷിപ്പിൻ; ഇതു നിങ്ങൾക്കുവേണ്ടി നുറുക്കപ്പെടുന്ന എന്റെ ശരീരം ആകുന്നു; എന്റെ ഓർമ്മയായിട്ടു ഇതിനെ ചെയ്വിൻ; അപ്രകാരംതന്നെ അത്താഴം കഴിഞ്ഞതിന്റെ ശേഷം, അവൻ പാനപാത്രത്തെയും എടുത്തു പറഞ്ഞു: ഈ പാനപാത്രം എന്റെ രക്തത്തിൽ പുതിയനിയമം ആകുന്നു; ഇതിനെ നിങ്ങൾ കുടിക്കുമ്പോഴൊക്കെയും എന്റെ ഓർമ്മയായിട്ടു ചെയ്വിൻ. എന്തെന്നാൽ നിങ്ങൾ ഈ അപ്പത്തെ ഭക്ഷിക്കയും, ഈ പാനപാത്രത്തെ കുടിക്കയും ചെയ്യുമ്പോഴൊക്കെയും, നിങ്ങൾ കർത്താവിന്റെ മരണത്തെ അവൻ വരുവോളത്തിന്ന അറിയിക്കുന്നു. അതുകൊണ്ടു ആരെങ്കിലും അയോഗ്യതയായി ഈ അപ്പത്തെ ഭക്ഷിക്കയും, കർത്താവിന്റെ പാനപാത്രത്തെ കുടിക്കയും ചെയ്താൽ, അവൻ കർത്താവിന്റെ ശരീരത്തിന്നും രക്തത്തിന്നും കുറ്റക്കാരൻ ആകും. ആകയാൽ ഒരു മനുഷ്യൻ തന്നെത്താൻ ശോധന ചെയ്യട്ടെ, അങ്ങിനെ ഈ അപ്പത്തിൽനിന്നു ഭക്ഷിക്കയും, ഈ പാനപാത്രത്തിൽനിന്നു കുടിക്കയും വേണം. എന്തെന്നാൽ അയോഗ്യതയായി ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നവൻ, കർത്താവിന്റെ ശ

ശരീരത്തെ വിവേചിക്കാതെ, തനിക്കായിതന്നെ ശിക്ഷാവിധിയെ ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നു. ഇതു ഹേതുവായിട്ടു നിങ്ങളിൽ പലരും ക്ഷീണന്മാരും രോഗികളും ആകുന്നു; പലർ ഉറങ്ങുകയും ചെയ്യുന്നു. എന്തെന്നാൽ നമ്മെ നാം തന്നെ വിധിച്ചാൽ, നാം വിധിക്കപ്പെടുകയില്ല. എന്നാൽ നാം വിധിക്കപ്പെടുമ്പോൾ, നാം ലോകത്തോടുകൂടെ ശിക്ഷെക്കായി വിധിക്കപ്പെടാതെയിരിക്കേണ്ടുന്നതിന്നു കർത്താവിനാൽ ശിക്ഷിക്കപ്പെടുന്നു. അതുകൊണ്ടു എന്റെ സഹോദരന്മാരേ, നിങ്ങൾ ഭക്ഷിപ്പാൻ ഒന്നിച്ചുവരുമ്പോൾ, ഒരുത്തന്നുവേണ്ടി ഒരുത്തൻ താമസിച്ചിരിപ്പിൻ. എന്നാൽ ഒരുത്തന്നു വിശപ്പുണ്ടെങ്കിൽ, നിങ്ങൾ വന്നുകൂടുന്നതു ശിക്ഷാവിധിക്കു ആകാതെയിരിപ്പാൻ, അവൻ വീട്ടിൽ ഭക്ഷിക്കട്ടെ. ശേഷം കാര്യങ്ങളെ ഞാൻ വരുമ്പോൾ ക്രമപ്പെടുത്തുകയും ചെയ്യും.

### സുവിശേഷം. ശ്രീ. ലൂക്കോ. ൨൩: ൧ മുതൽ.

അവരുടെ കൂട്ടമെല്ലാം എഴുനീററു അവനെ പീലാത്തോസിന്റെ അടുക്കൽ കൊണ്ടുപോയി. ഇവൻ താൻതന്നെ രാജാവായ ക്രിസ്തുവാകുന്നു എന്നു പറഞ്ഞു ജനത്തെ വിപരീതപ്പെടുത്തുകയും, കൈസറിന്നു വരിപ്പണം കൊടുക്കുന്നതിനെ വിരോധിക്കയും ചെയ്യുന്നതു ഞങ്ങൾ കണ്ടു എന്നു പറഞ്ഞു അവനോടു കുററം ചുമത്തിത്തുടങ്ങി. അപ്പോൾ പീലാത്തോസ് അവനോടു: നീ യെഹൂദന്മാരുടെ രാജാവോ? എന്നു ചോദിച്ചു; അവൻ അവനോടു ഉത്തരമായിട്ടു: നീ പറയുന്നുവല്ലൊ എന്നു പറഞ്ഞു. അപ്പോൾ പീലാത്തോസ് പ്രധാനാചാര്യന്മാരോടും ജനങ്ങളോടും, ഞാൻ ഈ മനുഷ്യനിൽ ഒരു കുററവും കാണുന്നില്ല എന്നു പറഞ്ഞു. എന്നാറെ അവർ അധികം ഉഗ്രതപ്പെട്ടു ഇവൻ ഗലിലെയായിൽനിന്നു തുടങ്ങി ഇവിടം വരെക്കും, യെഹൂദിയായിലൊക്കെയും പഠിപ്പിച്ചു ജനങ്ങളെ ഇളക്കുന്നു എന്നു പറഞ്ഞു. ഗലിലെയാ എന്നു പീലാത്തോസ് കേട്ടപ്പോൾ, ഈ മനുഷ്യൻ ഗലിലെയാക്കാരനോ? എന്നു ചോദിച്ചു. പിന്നെ അവൻ എറോദേസിന്റെ അധികാരത്തിലുള്ളവനാകുന്നു എന്നു അറിഞ്ഞപ്പോൾ, ആ നാളുകളിൽ

എറോൻ

യെറുശലേമിൽ തന്നെ ഉണ്ടായിരുന്നവനായ എറോദേസി ന്റെ അടുക്കൽ അവനെ അയച്ചു. എറോദേസ് യെശുവിനെ കണ്ടപ്പോൾ വളരെ സന്തോഷിച്ചു; എന്തുകൊണ്ടെന്നാൽ അവൻ അവനെ പറ്റി വളരെ കാൎയ്യങ്ങളെ കെട്ടുകൊണ്ടു വളരെ കാലമായി അവനെ കാണ്മാൻ ആഗ്രഹിച്ചിരുന്നു; അവനാൽ ചെയ്യപ്പെടുന്ന വല്ലതുമൊരു അത്ഭുതം കാണ്മാം എന്നും വിചാരിച്ചു. അവൻ അവനോടു അനെകം വാക്കുകളായി ചൊദിച്ചു; എന്നാൽ അവൻ അവനോടു ഒന്നും ഉത്തരം പറഞ്ഞില്ല. പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അവനെ ഉഗ്രതയോടെ കുററം ചുമത്തിക്കൊണ്ടു നിന്നു. അപ്പോൾ എറോദേസ് തന്റെ ആയുധക്കാരോടു കൂടെ അവനെ നിസ്സാരനാക്കി, പരിഹസിച്ചു വെള്ളയായുള്ള വസ്ത്രം അവനെ ഉടുപ്പിച്ചു അവനെ തിരികെ പീലാത്തോസിന്റെ അടുക്കൽ അയച്ചു. ആ ദിവസത്തിൽ തന്നെ പീലാത്തോസും എറോദേസും തമ്മിൽ സ്നേഹിതന്മാരായി തീൎന്നു; എന്തുകൊണ്ടെന്നാൽ അവർ മുൻപെ തമ്മിൽ വൈരത്തോടിരുന്നു. പിന്നെ പീലാത്തോസ് പ്രധാനാചാൎയ്യന്മാരെയും പ്രമാണികളെയും ജനങ്ങളെയും കൂട്ടിവരുത്തി അവരോടു പറഞ്ഞു; ജനങ്ങളെ വിപരീതപ്പെടുത്തുന്നവനെന്നു ചൊല്ലി ഈ മനുഷ്യനെ നിങ്ങൾ എന്റെ അടുക്കൽ കൊണ്ടുവന്നുവല്ലൊ; കണ്ടാലും ഞാൻ നിങ്ങളുടെ മുൻപാകെ വിസ്തരിച്ചാറെ, നിങ്ങൾ ഈ മനുഷ്യന്റെ മെൽ ചുമത്തുന്ന കുററങ്ങളിൽ ഒന്നും കണ്ടില്ല, എറോദേസും കണ്ടില്ല, ഞാൻ നിങ്ങളെ അവന്റെ അടുക്കൽ അയച്ചുവല്ലൊ; കണ്ടാലും, മരണത്തിന്നു യൊഗ്യമായിട്ടുള്ള ഒന്നും അവനാൽ ചെയ്യപ്പെട്ടിട്ടില്ല. അതുകൊണ്ടു ഞാൻ അവനെ ശിക്ഷിച്ചു വിട്ടയക്കും എന്നു പറഞ്ഞു. (എന്തുകൊണ്ടെന്നാൽ അവൻ ആ ഉത്സവത്തിൽ അവൎക്കു ഒരുത്തനെ വിട്ടുകൊടുപ്പാൻ ആവശ്യമുണ്ടായിരുന്നു). അപ്പോൾ പുരുഷാരമെല്ലാം ഒന്നിച്ചു നിലവിളിച്ചു പറഞ്ഞു: ഇവനെ നീക്കുക, ബറബ്ബാസിനെ ഞങ്ങൾക്കു വിട്ടയക്കുക. (ഇവൻ നഗരത്തിൽ ഉണ്ടായ ഒരു കലഹസംഗതിക്കായിട്ടും, കുലപാതക സംഗതിക്കായിട്ടും കാരാഗൃഹത്തിൽ ഇടപ്പെട്ടവനായിരുന്നു). ആകയാൽ പീലാത്തോസ് യെശുവിനെ വിട്ടയപ്പാൻ ആഗ്രഹി

ച്ചു പിന്നെയും അവരോടു സംസാരിച്ചു; എന്നാറെ അവർ: ഇവനെ കുരിശിൽ തറെക്ക, ഇവനെ കുരിശിൽ തറെക്ക, എന്നു നിലവിളിച്ചു പറഞ്ഞു. പിന്നെ അവൻ മൂന്നാം പ്രാവശ്യം അവരോടു: ഇവൻ എന്തു ദോഷം ചെയ്തു? മരണത്തിന്നു ഒരു ഹേതുവും ഞാൻ ഇവനിൽ കണ്ടിട്ടില്ല; അതുകൊണ്ടു ഞാൻ ഇവനെ ശിക്ഷിച്ചു വിട്ടയക്കും എന്നു പറഞ്ഞു. എന്നാറെ അവൻ കുരിശിൽ തറെക്കപ്പെടേണം എന്നു ചോദിച്ചുകൊണ്ടു അവർ മഹാ ശബ്ദങ്ങളോടു കൂടെ നിർബന്ധിച്ചു; അവരുടെയും പ്രധാനാചാൎയ്യന്മാരുടെയും ശബ്ദങ്ങൾ ബലപ്പെടുകയും ചെയ്തു. അപ്പോൾ പീലാത്തോസ് അവരുടെ അപേക്ഷപ്രകാരം ആകട്ടെ എന്നു വിധിച്ചു. കലഹത്തിന്റെയും കുലപാതകത്തിന്റെയും നിമിത്തമായിട്ടു കാരാഗ്രഹത്തിൽ ആക്കപ്പെട്ടിരുന്നവനായി, അവർ അപേക്ഷിച്ചവനെ അവൻ അവൎക്കു വിട്ടുകൊടുത്തു; എന്നാൽ അവൻ യേശുവിനെ അവരുടെ ഇഷ്ടത്തിന്നു ഏല്പിച്ചു. പിന്നെ അവർ അവനെ കൊണ്ടുപോകുമ്പോൾ; നാട്ടുപുറത്തിൽനിന്നു വരുന്നവനായി, കുറെനായക്കാരനായ ശിമോൻ എന്ന ഒരുത്തനെ അവർ പിടിച്ചു കുരിശു യേശുവിന്റെ പിന്നാലെ ചുമക്കേണ്ടുന്നതിന്നായിട്ടു അതു അവന്റെ മേൽ വെച്ചു. ജനങ്ങളുടെയും അവനെ കുറിച്ചു വിശേഷാൽ കരഞ്ഞു മുറയിട്ടുകൊണ്ടിരുന്ന സ്ത്രീകളുടെയും വളരെ കൂട്ടം അവന്റെ പിന്നാലെ ചെന്നു. എന്നാൽ യേശു അവരുടെ നേരെ തിരിഞ്ഞു പറഞ്ഞു: യെറുശലേമിന്റെ പുത്രിമാരേ; നിങ്ങൾ എന്നെകുറിച്ചു കരയേണ്ടാ; നിങ്ങളെ കുറിച്ചും നിങ്ങളുടെ മക്കളെ കുറിച്ചും തന്നേ കരവിൻ. എന്തുകൊണ്ടെന്നാൽ, കണ്ടാലും, മച്ചികളും ഉല്പാദിക്കാത്ത ഗൎഭപാത്രങ്ങളും, കുടിപ്പിക്കാത്ത മുലകളും ഭാഗ്യമുള്ളവ എന്നു അവർ ചൊല്ലുന്ന നാളുകൾ വരുന്നു. അപ്പോൾ അവർ മലകളോടു, ഞങ്ങളുടെ മേൽ വീഴുവിൻ എന്നും, കുന്നുകളോടു ഞങ്ങളെ മറെപ്പിൻ എന്നും പറഞ്ഞു തുടങ്ങും. അതെന്തുകൊണ്ടെന്നാൽ, അവർ പച്ചവൃക്ഷത്തിൽ ഇവ കാൎയ്യങ്ങളെ ചെയ്യുന്നു എങ്കിൽ, ഉണങ്ങിയതിൽ എന്തു ചെയ്യപ്പെടും? കുറ്റക്കാരായ മറ്റു രണ്ടുപേരും അവനോടുകൂടെ കൊല്ലപ്പെടുവാനായിട്ടു കൊണ്ടുപോകപ്പെട്ടു. അവർ തലയോടിടം എന്നു പേരുള്ള സ്ഥല

ത്തു എത്തിയപ്പോൾ, അവിടെ അവനെയും, ആ കാറക്കാരെയും കുരിശുകളിൽ തറെച്ചു; ഒരുത്തനെ വലത്തു ഭാഗത്തും, ഒരുത്തനെ ഇടത്തു ഭാഗത്തും. അപ്പോൾ യേശു: പിതാവേ, ഇവർ തങ്ങൾ ചെയ്യുന്നതു ഇന്നതെന്ന അറിയായ്കകൊണ്ടു ഇവരോട്ട ക്ഷമിച്ചുകൊള്ളണമെന്ന പറഞ്ഞു. അവന്റെ വസ്ത്രങ്ങളെ അവർ പകുതിചെയ്തു ചീട്ടിടുകയും ചെയ്തു. പിന്നെ ജനങ്ങൾ നോക്കികൊണ്ടു നിന്നു; അവരോട്ടകൂടെ പ്രമാണികളും അപഹസിച്ചു: ഇവൻ മറ്റുള്ളവരെ രക്ഷിച്ചുവെല്ലൊ, ഇവൻ ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ട ക്രിസ്തുവാകുന്ന എങ്കിൽ, തന്നെത്താൻ രക്ഷിക്കട്ടെ എന്ന പറഞ്ഞു. ആയുധക്കാരും കൂടെ അവനെ പരിഹസിച്ചു, അടുക്കൽ ചെന്ന അവന്നു കാടി കാണിച്ചു: നീ യെഹൂദന്മാരുടെ രാജാവു ആകുന്ന എങ്കിൽ, നിന്നെത്തന്നെ രക്ഷിക്ക എന്ന പറഞ്ഞു. വിശേഷിച്ചു അവന്റെ മേലായി, **ഇവൻ യെഹൂദന്മാരുടെ രാജാവു ആകുന്ന** എന്ന ഒരു മേലെഴുത്തു ഗ്രെക്കു, ലത്തീൻ, എബ്രായി എന്ന ഭാഷകളിൽ എഴുതപ്പെട്ടിരുന്നു. അപ്പൊൾ തൂക്കപ്പെട്ട കാറക്കാരിൽ ഒരുത്തൻ അവനെ ദുഷിച്ചു: നീ ക്രിസ്തു ആകുന്ന എങ്കിൽ, നിന്നെത്തന്നെയും ഞങ്ങളെയും കൂടെ രക്ഷിക്ക എന്ന പറഞ്ഞു. എന്നാൽ മറ്റവൻ ഉത്തരമായിട്ട അവനെ ശാസിച്ചു: നീ ഒരു ശിക്ഷാവിധിയിൽ തന്നെ ആകപ്പെട്ടിരിക്കുമ്പോൾ, നീ ദൈവത്തെ ഭയപ്പെടുന്നില്ലയൊ? നാമോ, ന്യായപ്രകാരം തന്നെ, നാം ചെയ്തിരിക്കുന്ന ക്രിയകൾക്കു തക്കവണ്ണം നാം അനുഭവിക്കുന്നു; എന്നാൽ ഇവൻ തെറ്റായിട്ടുള്ളതു ഒന്നും ചെയ്തിട്ടില്ല എന്ന പറഞ്ഞു. പിന്നെ അവൻ യേശുവിനോട്ട പറഞ്ഞു: കർത്താവെ, നീ നിന്റെ രാജ്യത്തിലേക്കു വരുമ്പോൾ, എന്നെ ഓൎത്തുകൊള്ളണമെ. യേശു അവനോട്ട: ഇന്ന നീ എന്നോട്ട കൂടെ പറുദീസായിൽ ഇരിക്കും എന്ന ഞാൻ സത്യമായിട്ട നിന്നോട്ട പറയുന്നു എന്ന പറഞ്ഞു. എന്നാൽ ഏകദേശം ആറാംമണി നേരമായി, ഒൻപതാം മണി നേരത്തോളം ആ നാട്ടിൽ എല്ലാടവും അന്ധകാരം ഉണ്ടായി; സൂൎയ്യൻ ഇരുട്ടപ്പെട്ടു; ദൈവാലയത്തിലെ തിരശ്ശീലയും നടുവെ ചീന്തിപ്പോയി. വിശേഷിച്ചും യേശു, പിതാവേ, നിന്റെ കൈകളിൽ ഞാൻ എന്റെ ആത്മാവിനെ

ഏല്പിക്കുന്നു, എന്നു ഒരു മഹാ ശബ്ദത്തോടെ വിളിച്ചുപറഞ്ഞു; ഇപ്രകാരം പറഞ്ഞിട്ടു അവൻ ജീവനെ വിട്ടു. ഇപ്രകാരം ഉണ്ടായതു ശതാധിപൻ കണ്ടാറെ, ഈ മനുഷ്യൻ നീതിമാൻ ആയിരുന്നു സത്യം എന്നു പറഞ്ഞു ദൈവത്തെ മഹത്വപ്പെടുത്തി. അത്രയുമല്ല, ആ സംഗതി കാണ്മാൻ കൂടിയിരുന്ന ജനങ്ങളൊക്കെയും ഉണ്ടായ കാൎയ്യങ്ങളെ കണ്ടിട്ടു തങ്ങളുടെ നെഞ്ചെത്തു അടിച്ചുകൊണ്ടു തിരിച്ചുപോയി. വിശേഷിച്ചും, അവന്നു മുഖപരിചയമുള്ളവർ എല്ലാവരും, ഗലിലെയായിൽനിന്നു അവന്റെ പിന്നാലെ ചെന്ന സ്ത്രീകളും, ഈ കാൎയ്യങ്ങളെ നോക്കിക്കൊണ്ടു ദൂരത്തു നിന്നു.

## വലിയ വെള്ളിയാഴ്ച.

### അപേക്ഷ.

സൎവ്വശക്തനായ ദൈവമേ, നിന്റെ കുഡുംബത്തെ കൃപയോടെ നോക്കേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ഇതിന്നു വേണ്ടി ഞങ്ങളുടെ കൎത്താവായ യേശു മശിഹാ ഒററിക്കൊടുക്കപ്പെടുവാനും ദുഷ്ടന്മാരുടെ കൈകളിലേക്കു ഏല്പിക്കപ്പെടുവാനും കുരിശിന്മേൽ മരണം സഹിപ്പാനും സമ്മതിച്ചുവല്ലോ; അവൻ ഇപ്പോൾ നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ എന്നും ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നു. ആമെൻ.

സൎവ്വശക്തനും നിത്യനുമായ ദൈവമേ, നിന്റെ ആത്മാവിനാൽ സഭ മുഴുവനും ഭരിക്കപ്പെട്ടു ശുദ്ധീകരിക്കപ്പെടുന്നു; നിന്റെ ശുദ്ധമുള്ള സഭയിലെ എല്ലാ വിധത്തിലുമുള്ള ജനങ്ങൾക്കും വേണ്ടി, അതിലുള്ള ഓരോരുത്ത

ൻ അവനവന്റെ അവസ്ഥയിലും ശുശ്രൂഷയിലും നിന്നെ സത്യമായും ദൈവഭക്തിയോടും സേവിക്കേണ്ടതിനു ഞങ്ങൾ നിന്റെ മുമ്പാകെ കഴിക്കുന്ന അപേക്ഷകളെയും പ്രാൎത്ഥനകളെയും ഞങ്ങളുടെ കൎത്താവും രക്ഷിതാവുമായ യേശുമശിഹാ മൂലം കൈക്കൊള്ളേണമേ. ആമെൻ.

സകല മനുഷ്യരെയും ഉണ്ടാക്കിയവനും ഉണ്ടാക്കീട്ടുള്ള ഒന്നിനെയും പകെക്കാതെ പാപി മരിക്കേണമെന്നല്ല, അവൻ മനസ്സുതിരിഞ്ഞു ജീവിക്കേണമെന്നു ആഗ്രഹിക്കുന്നവനുമായ കരുണയുള്ള ദൈവമേ, സകല യെഹൂദന്മാരോടും, മഹമ്മദുകാരോടും, അവിശ്വാസികളോടും, മതവിപരീതക്കാരോടും കരുണയുണ്ടായി, സകല അറിയാഴ്മയെയും ഹൃദയ കാഠിന്യത്തെയും, നിന്റെ വചനത്തോടുള്ള നിന്ദയെയും അവരിൽ നിന്നു നീക്കിക്കളയേണമേ; വാഴ്ത്തപ്പെട്ട കൎത്താവെ, ഇങ്ങിനെ അവർ സത്യ ഇസ്രായേല്യരിലുള്ള ശേഷിപ്പോടുകൂടെ രക്ഷിക്കപ്പെട്ടു, നിന്നോടും പരിശുദ്ധാത്മാവിനോടുംകൂടെ ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി, ഞങ്ങളുടെ കൎത്താവായ യേശുമശിഹായാകുന്ന ഒരു ഇടയന്റെ കീഴിൽ ഒരു കൂട്ടമായി തീരുവാൻ, അവരെ നിന്റെ തൊഴുത്തിലേക്കു കൂട്ടി വരുത്തേണമേ. ആമെൻ.

## ലേഖനം. എബ്രായ. ൧൦: ൧ മുതൽ.

ന്യായപ്രമാണം വരുവാനുള്ള നന്മകളുടെ നിഴലല്ലാതെ കാൎയ്യങ്ങളുടെ സാക്ഷാൽ പ്രതിമ ഇല്ലാത്തതുകൊണ്ടു അവർ ആണ്ടുതോറും മുടങ്ങാതെ കഴിച്ച ബലികളെകൊണ്ടു അടുത്തുവരുന്നവരെ പൂൎണ്ണന്മാരാക്കുവാൻ അതിന്നു ഒരുനാളും കഴികയില്ല. അല്ലെങ്കിൽ അവ കഴിക്കപ്പെടുന്നതു നിന്നുപോകയില്ലയൊ? അതെന്തുകൊണ്ടെന്നാൽ ആരാധനക്കാർ ഒരിക്കൽ ശുദ്ധീകരിക്കപ്പെട്ടതിന്റെ ശേഷം അവൎക്കു പിന്നെ ഒരിക്കലും പാപങ്ങളുടെ മനോബോധം ഉണ്ടാകുന്നതായിരുന്നില്ല. എന്നാൽ ആ ബലികളിൽ സംവത്സരംതോറും വീണ്ടും പാപങ്ങളെ കുറിച്ചുള്ള ഓൎമ്മ ഉണ്ടാകുന്നു. എന്തെന്നാൽ കാളകളുടെയും കോലാടുകളുടെയും രക്തം പാപങ്ങളെ നീക്കിക്കളവാൻ കഴിയുന്നതല്ല. അതുകൊണ്ടു അവൻ ലോകത്തിലേക്കു വരുമ്പോൾ പറയുന്നു: ബലിയെയും വഴിപാടിനെയും നീ ഇച്ശിച്ചില്ല, എന്നാൽ നീ ഒരു ദേഹത്തെ എനിക്കു ഒരുക്കീട്ടുണ്ടു. ഹോമങ്ങളിലും പാപബലികളിലും നിനക്കു ഇഷ്ടമുണ്ടായിട്ടില്ല. അപ്പോൾ ഞാൻ പറഞ്ഞു: (പുസ്തകച്ചുരുളിൽ എന്നെകുറിച്ചു എഴുതിയിരിക്കുന്നു); കണ്ടാലും, ദൈവമെ, ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്വാൻ വരുന്നു. ന്യായപ്രമാണപ്രകാരം കഴിക്കപ്പെടുന്നവയായുള്ള ബലിയെയും വഴിപാടിനെയും ഹോമങ്ങളെയും പാപബലികളെയും നീ ഇച്ശിച്ചിട്ടില്ല; അവയിൽ നിനക്കു ഇഷ്ടമുണ്ടായിട്ടുമില്ല എന്നു മേൽ പറഞ്ഞ ശേഷം. പിന്നെ അവൻ പറഞ്ഞു: കണ്ടാലും, ദൈവമെ, ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്വാൻ വരുന്നു; അവൻ രണ്ടാമത്തതിനെ സ്ഥിരപ്പെടുത്തുവാനായിട്ടു ഒന്നാമത്തേതിനെ നീക്കിക്കളയുന്നു. ആ ഇഷ്ടത്താൽ യേശുക്രിസ്തുവിന്റെ ശരീരം ഒരിക്കൽ ബലികഴിക്കപ്പെട്ടതുമൂലം നാം ശുദ്ധമാക്കപ്പെട്ടവരാകുന്നു. പിന്നെ എല്ലാ ആചാൎയ്യനും ദിനംപ്രതിയും ശുശ്രൂഷ ചെയ്തുകൊണ്ടും പാപങ്ങളെ ഒരുനാളും നീക്കിക്കളവാൻ വഹിയാത്ത ഒരുതരം ബലികളെത്തന്നേ പലപ്പോഴും കഴിച്ചുകൊണ്ടും നില്ക്കുന്നു. ഇവനോ, താൻ പാപങ്ങൾക്കുവേണ്ടി ഒരു ബലിയെ കഴിച്ചതിന്റെ ശേഷം, എന്നെന്നേക്കുമായി ദൈവത്തിന്റെ വലത്തുഭാഗത്തു ഇരുന്നു. ഇനിമേലാൽ തന്റെ ശത്രുക്കൾ തന്റെ

## വലിയ വെള്ളിയാഴ്ച.

പാദപീഠമാക്കപ്പെടുവോളത്തിന്നു കാത്തുകൊണ്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഏകബലിയാൽ അവൻ ശുദ്ധീകരിക്കപ്പെടുന്നവരെ എന്നേക്കും പൂൎണ്ണന്മാരാക്കിയിരിക്കുന്നു. അതിന്നു പരിശുദ്ധാത്മാവും നമുക്കു സാക്ഷീകരിക്കുന്നു. ആ ദിവസങ്ങളുടെശേഷം ഞാൻ അവരോടു നിയമിക്കുന്ന നിയമം ഇതാകുന്നു എന്നു മുൻപെ പറഞ്ഞതിന്റെ ശേഷമായി, ഞാൻ എന്റെ ന്യായപ്രമാണങ്ങളെ അവരുടെ ഹൃദയങ്ങളിൽ ആക്കി, അവയെ അവരുടെ മനസ്സുകളിൽ എഴുതും. അവരുടെ പാപങ്ങളെയും അവരുടെ അകൃത്യങ്ങളെയും ഇനി ഞാൻ ഓൎക്കയുമില്ല എന്നു കൎത്താവു പറയുന്നു. എന്നാൽ ഇവയുടെ മോചനം എവിടെയാകുന്നുവോ, അവിടെ ഇനി ഒരു പാപബലിയുമില്ല. അതുകൊണ്ടു സഹോദരന്മാരെ, യേശുവിന്റെ രക്തം മൂലം മഹാ ശുദ്ധസ്ഥലത്തിലേക്കു, അവന്റെ ജഡമെന്ന പൊതുവായുള്ള തിരശ്ശീലയാൽ അവൻ നമുക്കു പ്രതിഷ്ഠിക്കപ്പെടുത്തിയ പുതിയതും ജീവനുള്ളതുമാകുന്ന വഴിയായി പ്രവേശിപ്പാൻ നമുക്കു ധൈൎയ്യവും, ദൈവത്തിന്റെ ഭവനത്തിന്മേൽ ഒരു പ്രധാനാചാൎയ്യനും ഉണ്ടാകകൊണ്ടു നാം ദുൎമ്മനസ്സാക്ഷിയിൽനിന്നു തളിച്ചു ശുദ്ധീകരിക്കപ്പെട്ട ഹൃദയങ്ങളും, ശുദ്ധവെള്ളംകൊണ്ടു കഴുകപ്പെട്ട ശരീരവും ഉള്ളവരായി, സത്യമുള്ള ഹൃദയത്തോടെ വിശ്വാസത്തിന്റെ പൂൎണ്ണനിശ്ചയത്തിൽ അടുത്തുചെല്ലേണം. നാം ചഞ്ചലം കൂടാതെ നമ്മുടെ ആശാവേദത്തിന്റെ അനുസരണവാക്കിനെ മുറുകെപ്പിടിക്കേണം; (എന്തെന്നാൽ വാഗ്ദത്തം ചെയ്തവൻ വിശ്വസ്തനാകുന്നു.) സ്നേഹത്തിന്നും നല്ലപ്രവൃത്തികൾക്കും ഉത്സാഹിപ്പിക്കേണ്ടുന്നതിന്നു നാം തമ്മിൽ തമ്മിൽ വിചാരിച്ചുകൊള്ളേണം. നാം സഭക്കൂട്ടത്തിന്റെ ചിലൎക്കുള്ള മൎയ്യാദപ്രകാരം വിട്ടുകളയാതെ, നാൾ സമീപിക്കുന്നു എന്നു കാണുന്തോറും, അധികമധികം തമ്മിൽ തമ്മിൽ ബുദ്ധിയുപദേശിക്കേണം.

### സുവിശേഷം. ശു. യോഹ. ൧൯: ൧ മുതൽ.

ആകയാൽ പീലാത്തോസ് യേശുവിനെ വരുത്തി, ചമ്മട്ടികൾകൊണ്ടു അടിപ്പിച്ചു. ആയുധക്കാരും മുള്ളുകൾകൊണ്ടു ഒരു

കിരീടം മുടഞ്ഞിട്ടു അതു അവന്റെ തലയിന്മേൽ വെക്കയും, ഒരു ചുവന്ന കുപ്പായം അവനെ ഉടുപ്പിക്കയും, യെഹൂദന്മാരുടെ രാജാവേ, വാഴ്ക, എന്നു പറഞ്ഞു അവന്നു അടികൾ കൊടുക്കയും ചെയ്തു. അപ്പോൾ പീലാത്തോസ് പിന്നെയും പുറത്തുവന്നു അവരോടു: കണ്ടാലും, ഞാൻ അവനിൽ ഒരു കുററവും കാണുന്നില്ല, എന്നു നിങ്ങൾ അറിയേണ്ടുന്നതിന്നു ഞാൻ അവനെ നിങ്ങളുടെ അടുക്കൽ പുറത്തു കൊണ്ടുവരുന്നു എന്നു പറയുന്നു. അപ്പോൾ യേശു മുള്ളുകൾ കൊണ്ടുള്ള കിരീടവും ചുവന്ന കുപ്പായവും ധരിച്ചവനായി പുറത്തു വന്നു; അപ്പോൾ പീലാത്തോസ് അവരോടു: ആ മനുഷ്യൻ ഇതാ, എന്നു പറയുന്നു. അതുകൊണ്ടു പ്രധാനാചാൎയ്യന്മാരും സേവകന്മാരും അവനെ കണ്ടപ്പോൾ, അവനെ കുരിശിൽ തറെക്ക, കുരിശിൽ തറെക്ക, എന്നു ഉറക്കെ വിളിച്ചു പറഞ്ഞു; പീലാത്തോസ് അവരോടു: നിങ്ങൾ അവനെ കൊണ്ടുപോയി കുരിശിൽ തറെപ്പിൻ; എന്തുകൊണ്ടെന്നാൽ ഞാൻ അവനിൽ ഒരു കുററവും കാണുന്നില്ല എന്നു പറയുന്നു. യെഹൂദന്മാർ അവനോടു ഉത്തരമായിട്ടു: ഞങ്ങൾക്കു ഒരു ന്യായപ്രമാണം ഉണ്ടു; അവൻ തന്നെത്താൻ ദൈവത്തിന്റെ പുത്രനാക്കിയതുകൊണ്ടു ഞങ്ങളുടെ ന്യായപ്രമാണപ്രകാരം അവൻ മരിപ്പാൻ യോഗ്യനാകുന്നു എന്നു പറഞ്ഞു. അതുകൊണ്ടു പീലാത്തോസ് ഈ വചനം കേട്ടപ്പോൾ, ഏററവും ഭയപ്പെട്ടു. അവൻ പിന്നെയും ന്യായസ്ഥലത്തിലേക്കു ചെന്നു യേശുവിനോടു: നീ എവിടെ നിന്നാകുന്നു? എന്നു പറയുന്നു; എന്നാറെ യേശു അവന്നു ഉത്തരം കൊടുത്തില്ല. അപ്പോൾ പീലാത്തോസ് അവനോടു: നീ എന്നോടു പറയുന്നില്ലയോ? നിന്നെ കുരിശിൽ തറെപ്പാൻ ഇനിക്കു അധികാരമുണ്ടെന്നും, നിന്നെ വിട്ടുവിപ്പാൻ അധികാരമുണ്ടെന്നും നീ അറിയുന്നില്ലയോ? എന്നു പറയുന്നു. യേശു ഉത്തരമായിട്ടു: മേലിൽനിന്നു നിനക്കു തരപ്പെട്ടിരുന്നില്ല എങ്കിൽ, ഇനിക്കു വിരോധമായി ഒരു അധികാരവും നിനക്കു ഉണ്ടാകയില്ല; അതുകൊണ്ടു എന്നെ നിന്റെ കൈയ്യിൽ ഏല്പിച്ചവന്നു അധികം പാപം ഉണ്ടു എന്നു പറഞ്ഞു. ഇതുമുതൽ പീലാത്തോസ് അവനെ വിട്ടുവിപ്പാൻ അന്വേഷിച്ചു; എന്നാറെ യെഹൂദന്മാർ: നീ ഇവനെ വിട്ടുവിച്ചാ

ൽ നീ കൈസറിന്റെ സ്നേഹിതനല്ല; തന്നെത്താൻ രാജാവാക്കുന്നവനെല്ലാം കൈസറിന്നു വിരോധമായി പറയുന്നു എന്നു ഉറക്കെ വിളിച്ചു പറഞ്ഞു. ഇതുകൊണ്ടു പീലാത്തൊസ് ഈ വചനം കേട്ടപ്പോൾ യേശുവിനെ പുറത്തു കൊണ്ടുവന്നു കൽത്തളം എന്നും, എബ്രായഭാഷയിൽ ഗബ്ബഥാ എന്നും പറയപ്പെടുന്ന സ്ഥലത്തു ന്യായാസനത്തിൽ ഇരുന്നു. എന്നാൽ പെസഹായിക്കു പ്രാരംഭവും ഏകദേശം ആറാം മണി നേരവും ആയിരുന്നു; വിശേഷിച്ചു അവൻ യെഹൂദന്മാരോടു: നിങ്ങളുടെ രാജാവു ഇതാ, എന്നു പറയുന്നു. എന്നാറെ അവനെ നീക്കിക്കളക, അവനെ നീക്കിക്കളക, അവനെ കുരിശിൽ തറെക്ക, എന്നു അവർ ഉറക്കെ വിളിച്ചു പറഞ്ഞു; പീലാത്തോസ് അവരോടു: ഞാൻ നിങ്ങളുടെ രാജാവിനെ കുരിശിൽ തറെക്കണമോ? എന്നു പറയുന്നു; പ്രധാനാചാര്യന്മാർ ഉത്തരമായിട്ടു: കൈസർ അല്ലാതെ ഞങ്ങൾക്കു മറ്റൊരു രാജാവില്ല; എന്നു പറഞ്ഞു. ആകയാൽ അപ്പോൾ കുരിശിൽ തറെക്കപ്പെടുവാനായിട്ടു അവൻ അവനെ അവരുടെ കൈകളിൽ ഏല്പിച്ചു; പിന്നെ അവർ യേശുവിനെ പിടിച്ചു കൊണ്ടുപോയി. വിശേഷിച്ചും അവൻ തന്റെ കുരിശു ചുമന്നുകൊണ്ടു എബ്രായഭാഷയിൽ ഗോൽഗോത്താ എന്നു പറയപ്പെടുന്ന തലയോട്ടിടമെന്നു പേരുള്ള സ്ഥലത്തിന്നു പുറപ്പെട്ടുപോയി, അവിടെ അവർ അവനെയും, അവനോടുകൂടെ മറ്റു രണ്ടാളുകളെയും, ഓരോരുത്തനെ ഓരോ ഭാഗത്തായിട്ടും, യേശുവിനെ നടുവിലായിട്ടും കുരിശുകളിൽ തറെച്ചു. അത്രയുമല്ല, പീലാത്തൊസ് ഒരു സ്ഥാനപ്പേർ എഴുതി കുരിശിന്മേൽ പതിച്ചു. **നസറായക്കാരനായ യേശു യെഹൂദന്മാരുടെ രാജാവു** എന്നു എഴുതപ്പെട്ടിരുന്നു. ആകയാൽ യേശു കുരിശിൽ തറെക്കപ്പെട്ട സ്ഥലം നഗരത്തിന്നു സമീപമായിരുന്നതുകൊണ്ടു യെഹൂദന്മാരിൽ പലരും ഈ സ്ഥാനപ്പേർ വായിച്ചു; അതു എബ്രായയിലും, യവനയിലും, ലത്തീനിലും എഴുതപ്പെട്ടിരുന്നു. അപ്പോൾ യെഹൂദന്മാരുടെ പ്രധാനാചാര്യന്മാർ പീലാത്തോസിനോടു: യെഹൂദന്മാരുടെ രാജാവു എന്നല്ല, ഞാൻ യെഹൂദന്മാരുടെ രാജാവാകുന്നു എന്നു അവൻ പറഞ്ഞപ്രകാരം തന്നേ എഴുതുക, എന്നു പറഞ്ഞു. പീലാത്തോസ് ഉത്ത

ന്മായിട്ടു: ഞാൻ എഴുതിയതു എഴുതി എന്നു പറഞ്ഞു. പിന്നെ ആയുധക്കാർ യേശുവിനെ കുരിശിൽ തറെച്ചതിന്റെ ശേഷം, അവർ അവന്റെ വസ്ത്രങ്ങളെ എടുത്തു ഓരോരു ആയുധക്കാരന്നു ഓരോരോ പങ്കായി നാലു പങ്കാക്കി; അവന്റെ അങ്കിയെയും എടുത്തു; എന്നാൽ അങ്കി തൈപ്പു കൂടാതെ മേലിൽനിന്നു തുടങ്ങി മുഴുവനും നെയ്യപ്പെട്ടതായിരുന്നു. അതുകൊണ്ടു അവർ തമ്മിൽ തമ്മിൽ: നാം അതു കീറരുതു; ആൎക്കു വരുമെന്നു അതിന്നായിട്ടു ചിട്ടിയിടെണം എന്നു പറഞ്ഞു. അവർ എന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയിൽ പങ്കിട്ടു, എന്റെ കുപ്പായത്തിന്നായിട്ടു ചിട്ടിയിട്ടു, എന്നു പറയുന്ന വേദവാക്യം നിവൃത്തിയാകെണ്ടുന്നതിനു ആയിരുന്നു. ആകയാൽ ആയുധക്കാർ ഇവ കാൎയ്യങ്ങൾ ചെയ്തു. അത്രയുമല്ല, യേശുവിന്റെ കുരിശിന്റെ അരികെ അവന്റെ അമ്മയും, അവന്റെ അമ്മയുടെ സഹോദരിയായി ക്ലെയൊപ്പാസിന്റെ ഭാൎയ്യ മറിയയും, മഗ്ദലെന്നെ മറിയയും നിന്നിരുന്നു. അതുകൊണ്ടു യേശു തന്റെ അമ്മയും, താൻ സ്നേഹിച്ചിട്ടുള്ള ശിഷ്യനും അരികെ നില്ക്കുന്നതു കണ്ടാറെ, അവൻ തന്റെ അമ്മയോടു: സ്ത്രീയെ, ഇതാ, നിന്റെ മകൻ, എന്നു പറയുന്നു. പിന്നെ അവൻ ശിഷ്യനോടു: ഇതാ നിന്റെ അമ്മ, എന്നു പറയുന്നു. അന്നേരം മുതൽ ആ ശിഷ്യൻ അവളെ തന്റെ വീട്ടിലെക്കു കൈക്കൊള്ളുകയും ചെയ്തു. ഇതിന്റെ ശേഷം യേശു: സകലവും ഇപ്പോൾ നിവൃത്തിയായി എന്നു അറിഞ്ഞിട്ടു വേദവാക്യം നിവൃത്തിയാകെണ്ടുന്നതിന്നായിട്ടു, എനിക്കു ദാഹിക്കുന്നു എന്നു പറയുന്നു. എന്നാൽ അവിടെ കാടികൊണ്ടു നിറഞ്ഞൊരു പാത്രം വെക്കപ്പെട്ടിരുന്നു; അവർ ഒരു സ്പോംഗിനെ കാടികൊണ്ടു നിറെച്ചു ഇസോപ്പിൽ കെട്ടി അവന്റെ വായുടെ അടുക്കൽ നീട്ടി വെച്ചു. അതുകൊണ്ടു യേശു കാടി വാങ്ങിയപ്പോൾ: നിവൃത്തിയായി, എന്നു പറഞ്ഞു; തന്റെ തല ചായിച്ചു ആത്മാവിനെ ഏല്പിക്കയും ചെയ്തു. ആകയാൽ അതു യത്നസമയമാകകൊണ്ടു ശരീരങ്ങൾ ശാബത ദിവസം, (ആ ശാബത ദിവസം വലിയ ദിവസമായിരുന്നതുകൊണ്ടു) കുരിശിന്മേൽ ഇരിക്കരുതു എന്നുവെച്ചു അവരുടെ കാലുകൾ ഒടിക്കപ്പെടെണമെന്നും, അവർ എടുത്തുകൊണ്ടുപോകപ്പെടെണമെന്നും യെഹൂ

ദന്മാർ പീലാത്തോസിനോടു അപേക്ഷിച്ചു. അപ്പോൾ ആയുധക്കാർ വന്നു ഒന്നാമത്തവന്റെയും, അവനോടുകൂടെ കുരിശിൽ തറെക്കപ്പെട്ടു മറ്റവന്റെയും കാലുകളെ ഒടിച്ചു. പിന്നെ അവർ ഈശോയുടെ അടുക്കൽ വന്നു, അവൻ മരിച്ചുകഴിഞ്ഞു എന്നു കണ്ടപ്പോൾ, അവന്റെ കാലുകളെ ഒടിച്ചില്ല. എന്നാലും ആയുധക്കാരിൽ ഒരുത്തൻ ഒരു കുന്തം കൊണ്ടു അവന്റെ വിലാപ്പുറത്തു കുത്തി; ഉടനെ രക്തവും വെള്ളവും പുറപ്പെട്ടു. വിശേഷിച്ചും അതിനെ കണ്ടവൻ സാക്ഷിപ്പെടുത്തി; അവന്റെ സാക്ഷിയും സത്യമുള്ളതാകുന്നു; നിങ്ങൾ വിശ്വസിക്കേണ്ടുന്നതിനു അവൻ സത്യം പറയുന്നു എന്നും അവൻ അറിയുന്നു. എന്നാൽ ഈ കാൎയ്യങ്ങൾ ഉണ്ടായതു അവന്റെ ഒരു അസ്ഥിപോലും ഒടിക്കപ്പെടുകയില്ല എന്നുള്ള വേദവാക്യം നിവൃത്തിയാകേണ്ടുന്നതിനു ആയിരുന്നു. പിന്നെയും അവർ താങ്ങൾ കുത്തിയവനിൽ നോക്കും എന്നും മറ്റൊരു വേദവാക്യം പറയുന്നു.

## പെസഹായിക്കത്തലെനാൾ വൈകുന്നേരത്തെ

### അപേക്ഷ.

സൎവ്വേശ്വരാ, നിന്റെ വാഴ്ത്തപ്പെട്ട പുത്രനായി ഞങ്ങളുടെ രക്ഷിതാവായ ഈശോമശിഹായുടെ മരണത്തിങ്കലെക്ക ഞങ്ങൾ ബപ്തിസ്മ കഴിഞ്ഞ പ്രകാരം തന്നെ, ഞങ്ങളുടെ ദുൎവ്വികാരങ്ങളെ ഇടവിടാതെ മരിപ്പിച്ചു അവനോടു കൂടെ അടക്കപ്പെടേണ്ടതിനും; ശവക്കുഴിയിലും മരണവാതിലിലും കൂടി ഞങ്ങളുടെ സന്തോഷ ഉയിൎപ്പിലേക്ക കടക്കേണ്ടതിനും, ഞങ്ങൾക്ക വേണ്ടി മരിച്ചു അടക്കപ്പെട്ടു തിരികെ ഉയിൎത്തെഴുനീറ്റവനായി, നിന്റെ പുത്രനും ഞങ്ങളുടെ കൎത്താവുമായ ഈശോമശിഹായുടെ യോഗ്യതകൾ മൂലം കൃപ ചെയ്യേണമെ. ആമെൻ.

### ലേഖനം. ൧ ശ്രു. പത്രൊ. ൩: ൧൭. മുതൽ.

നിങ്ങൾ ദോഷം ചെയ്തിട്ടു കഷ്ടമനുഭവിക്കുന്നതിനെക്കാൾ ദൈവത്തിനു ഇഷ്ടമുണ്ടെങ്കിൽ ഗുണം ചെയ്തിട്ടു കഷ്ടമനുഭവിക്കുന്നതു ഏറ്റവും നല്ലതു ആകുന്നു. അതെന്തുകൊണ്ടെന്നാൽ ഒരിക്കൽ പാപങ്ങളുടെ നിമിത്തം ക്രിസ്തുവും കഷ്ടമനുഭവിച്ചു; താൻ നമ്മെ ദൈവത്തിന്റെ അടുക്കൽ വരുത്തുവാനായിട്ടു നീതിമാൻ നീതികെട്ടവൎക്കു വേണ്ടി കഷ്ടപ്പെട്ടു; അവൻ ജഡത്തിൽ കൊല്ലപ്പെടുകയും, ആത്മാവിനാൽ ജീവിപ്പിക്കപ്പെടുകയും ചെയ്തു. അതിനാൽത്തന്നെ അവൻ പോയി കാരാഗൃഹത്തിലുള്ള ആത്മാക്കളോടു പ്രസംഗിച്ചു. പണ്ടു നോഹയുടെ നാളുകളിൽ പെട്ടകം ഒരുക്കപ്പെടുകയിൽ, ദൈവത്തിന്റെ ദീൎഘക്ഷമ ഒരിക്കൽ കാത്തിരുന്നപ്പോൾ, അനുസരിക്കാതിരുന്നവരോടു തന്നേ; ആ പെട്ടകത്തിൽ അല്പ ജനമായ എട്ടു ആത്മാക്കൾ വെള്ളത്തൂടെ രക്ഷപെട്ടു. അതിന്നു പ്രതിമയാകുന്ന ജ്ഞാനസ്നാനം (ജഡത്തിന്റെ അഴുക്കിനെ കളയുന്നതു എന്നല്ല, ദൈവത്തോടുള്ള നല്ല മനസ്സാക്ഷിയുടെ ഉത്തരമത്രെ), യേശുക്രിസ്തുവിന്റെ ഉയിൎപ്പിനാൽ ഇപ്പോൾ നമ്മെയും രക്ഷിക്കുന്നു. അവൻ സ്വൎഗ്ഗത്തിലേക്കു ചെന്നു ദൈവത്തിന്റെ വലത്തു ഭാഗത്തിരിക്കുന്നു; അവന്നു ദൈവദൂതന്മാരും അധികാരികളും ശക്തികളും കീഴടങ്ങിയിരിക്കുന്നു.

### സുവിശേഷം. ശ്രു. മത്താ. ൨൭: ൫൭ മുതൽ:

പിന്നെ സന്ധ്യയായപ്പോൾ, അറിമത്യായിൽനിന്നുള്ള ധനവാനും യേശുവിന്നു ശിഷ്യനുമായ യോസേഫ് എന്നു പേരുള്ള ഒരു മനുഷ്യൻ വന്നു. ആയവൻ പീലാത്തൊസിന്റെ അടുക്കൽ പോയി, യേശുവിന്റെ ശരീരം ചോദിച്ചു. അപ്പോൾ ശരീരം അവന്നു ഏല്പിക്കപ്പെടുവാൻ പീലാത്തൊസ് കല്പിച്ചു. പിന്നെ യോസേഫ് ശരീരം എടുത്തു അതു നിൎമ്മലതയുള്ള ഒരു മെനെത്ത ശീലയിൽ പൊതിഞ്ഞു താൻ ഒരു കന്മലയിൽ വെട്ടിച്ചിരുന്ന തന്റെ പുതിയ ശവക്കല്ലറയിൽ അതിനെ വെച്ചു; ആ ശവക്കല്ലറയുടെ വാതുക്കൽ ഒരു വലിയ കല്ലു ഉരുട്ടിവെച്ചിട്ടു പോകയും ചെയ്തു. അപ്പോൾ അവി

ഇനി അവനെ കൎത്തവ്യപ്പെടുത്തുകയില്ല.

എന്തെന്നാൽ അവൻ മരിച്ചതൊ, പാപത്തിന്ന ഒരിക്കൽ മരിച്ചു, അവൻ ജീവിക്കുന്നതൊ ദൈവത്തിങ്കലെക്ക ജീവിക്കുന്നു.

അപ്രകാരം നിങ്ങളും പാപത്തിന്ന മരിച്ചവരെന്നും നമ്മുടെ കൎത്താവായ യെശുക്രിസ്തുവിനാൽ ദൈവത്തിന്ന ജീവിക്കുന്നവരെന്നും നിങ്ങളെത്തന്നെ എണ്ണുവിൻ.
റോമാ. ൬: ൯.

ക്രിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററു, ഉറങ്ങിപ്പോയവരിൽ ആദ്യ വിളവായി തീൎന്നിരിക്കുന്നു.

എന്തെന്നാൽ മനുഷ്യനാൽ മരണമുണ്ടായ പ്രകാരം തന്നെ മനുഷ്യനാൽ മരിച്ചവരുടെ ഉയിൎത്തെഴുനീല്പും ഉണ്ടായി.

എന്തെന്നാൽ ആദാമിൽ എല്ലാവരും മരിക്കുന്ന പ്രകാരം തന്നെ ക്രിസ്തുവിൽ എല്ലാവരും ജീവിപ്പിക്കപ്പെടും. ൧ കൊറി. ൧൫: ൨൦.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും ഇപ്പൊഴും എന്നെക്കും ഉള്ള പ്രകാരം തന്നെ. ആമെൻ.

അപെക്ഷ.

നിന്റെ ഏക ജാതനാം പുത്രനായ യെശുമശിഹാ മൂലം മരണത്തെ ജയിച്ചു നിത്യ

ജീവന്റെ വാതിലിനെ ഞങ്ങൾക്കു തുറന്നിരിക്കുന്ന സൎവ്വശക്തനായ ദൈവമെ, ഞങ്ങളെ മുമ്പിടുന്ന നിന്റെ പ്രത്യേക കൃപയാൽ നീ നല്ല ആഗ്രഹങ്ങളെ ഞങ്ങളുടെ മനസ്സുകളിൽ ഉണ്ടാക്കുന്ന പ്രകാരം തന്നെ, നിന്റെ ഇടവിടാതുള്ള സഹായത്താൽ ഞങ്ങൾ ആയവയെ നല്ല ഫലത്തിൽ ആക്കുമാറാകേണമെന്നു നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ എന്നും ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു. ആമെൻ.

ലേഖനം. കൊലൊ. ൩: ൧ മുതൽ.

എന്നാൽ നിങ്ങൾ ക്രിസ്തുവിനോടു കൂടെ ഉയിൎത്തെഴുനീറ്റിരിക്കുന്നു എങ്കിൽ, ക്രിസ്തു ദൈവത്തിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നിടത്തുള്ള മേലായ കാൎയ്യങ്ങളെ അന്വേഷിപ്പിൻ. ഭൂമിയിലുള്ളവയെ അല്ല, മേലായുള്ളവയെ തന്നെ വിചാരിപ്പിൻ. എന്തുകൊണ്ടെന്നാൽ നിങ്ങൾ മരിച്ചു; നിങ്ങളുടെ ജീവൻ ക്രിസ്തുവിനോടു കൂടെ ദൈവത്തിൽ ഒളിച്ചു വെക്കപ്പെട്ടിരിക്കുന്നു. നമ്മുടെ ജീവനാകുന്ന ക്രിസ്തു എപ്പോൾ കാണപ്പെടുമൊ, അപ്പോൾ നിങ്ങളും അവനോടു കൂടെ മഹത്വത്തിൽ കാണപ്പെടും. ആകയാൽ നിങ്ങളുടെ ഭൂമിസംബന്ധ അവയവങ്ങളാകുന്ന വേശ്യാദോഷത്തെയും, അശുദ്ധിയെയും, ദുൎവ്വികാരത്തെയും, ദുൎമ്മോഹത്തെയും, വിഗ്രഹാരാധനയാകുന്ന ദ്രവ്യാഗ്രഹത്തെയും മരിപ്പിപ്പിൻ. ഇവയുടെ നിമിത്തം ദൈവത്തിന്റെ കോപം അനുസരണക്കേടിന്റെ മക്കളുടെ മേൽ വരുന്നു. നിങ്ങളും അവയിൽ ജീവിച്ചിരിക്കുമ്പോൾ, അവയിൽ മുൻപെ നടന്നിരുന്നു.

## സുവിശേഷം. ശ്രു. യോഹ. ൨൰: ൧ മുതൽ.

പിന്നെ ആഴ്ചവട്ടത്തിൻറ ഒന്നാം ദിവസത്തിൽ പ്രഭാത കാലത്തു ഇരുട്ടുള്ളപ്പോൾ തന്നേ, മഗ്ദലനെമറിയ ശവകല്ലറയുടെ അടുക്കൽ വന്നു ശവക്കല്ലറയിൽനിന്നു കല്ലു നീക്കികളയപ്പെട്ടതു കാണുന്നു. അപ്പോൾ അവൾ ഓടി, ശിമോൻ പത്രോസിൻറ അടുക്കലും, യെശു സ്നെഹിച്ചിട്ടുള്ള മറെറ ശിഷ്യൻറ അടുക്കലും പോയി, അവരോടു: അവർ കർത്താവിനെ ശവക്കല്ലറയിൽനിന്നു എടുത്തു കൊണ്ടു പോയി, അവനെ എവിടെ വെച്ചു എന്നു ഞങ്ങൾ അറിയുന്നില്ല എന്നു പറയുന്നു. ആകയാൽ പത്രോസും, മറെറ ശിഷ്യനും പുറപ്പെട്ടു കല്ലറയുടെ അടുക്കൽ പോയി. ഇരുവരും ഒന്നിച്ചു ഓടി; ആ മറെറ ശിഷ്യൻ പത്രോസിനെക്കാൾ ശീഘ്രമായി ഓടി, മുൻപെ കല്ലറയുടെ അടുക്കൽ വന്നു. പിന്നെ അവൻ കുനിഞ്ഞു അകത്തേക്കു നോക്കി, ശീലകൾ കിടക്കുന്നതു കണ്ടു; എങ്കിലും അകത്തു പോയില്ല. അപ്പോൾ ശിമോൻ പത്രോസും അവൻറ പിന്നാലെ വന്നു എത്തി; ശവക്കല്ലറയിലെക്കു കടന്നു വസ്ത്രങ്ങൾ കിടക്കുന്നതും, അവൻറ തലയിൽ ഉണ്ടായിരുന്ന ശീല, വസ്ത്രങ്ങളോടു കൂടെ കിടക്കാതെ, വേറിട്ടു ഒരു സ്ഥലത്തു ചുരുട്ടി വെച്ചിരിക്കുന്നതും കാണുന്നു. അപ്പോൾ ശവക്കല്ലറയുടെ അടുക്കൽ മുൻപെ വന്ന ആ മറെറ ശിഷ്യനും അകത്തു ചെന്നു, അവനും കണ്ടു, വിശ്വസിച്ചു. എന്തെന്നാൽ അവൻ മരിച്ചവരിൽനിന്നു ഉയിർത്തെഴുനീല്ക്കേണ്ടതാകുന്നു എന്നുള്ള വേദവാക്യം അവർ അതുവരെയും അറിഞ്ഞില്ല. അപ്പോൾ ആ ശിഷ്യന്മാർ പിന്നെയും തങ്ങളുടെ സ്ഥലത്തേക്കു പോയി.

## പെസഹാ നാളിൻറ പിന്നത്തെ തിങ്കളാഴ്ച.

അപേക്ഷ.

നിൻറ ഏക ജാതനാം പുത്രനായ യേശു മശിഹാ മൂലം മരണത്തെ ജയിച്ചു നിത്യജീവൻറ വാതിലിനെ ഞങ്ങൾക്കു തു

ന്നിരിക്കുന്ന സൎവ്വശക്തനായ ദൈവമെ, ഞങ്ങളെ മുമ്പിടുന്ന നിന്റെ പ്രത്യേക കൃപയാൽ നീ നല്ല ആഗ്രഹങ്ങളെ ഞങ്ങളുടെ മനസ്സുകളിൽ ഉണ്ടാക്കുന്ന പ്രകാരം തന്നെ, നിന്റെ ഇടവിടാത്തുള്ള സഹായത്താൽ ഞങ്ങൾ ആയവയെ നല്ല ഫലത്തിൽ ആക്കുമാറാകേണമെന്നു നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ എന്നും ഏക ദൈവമായി, കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു. ആമെൻ.

ലേഖനമായിട്ടു. നടപ്പു. ൧൦: ൩൪ മുതൽ.

പത്രൊസ് തന്റെ വായെ തുറന്നു പറഞ്ഞു: ദൈവം പക്ഷഭേദമുള്ളവനല്ല എന്നു ഞാൻ സത്യമായിട്ടു ഗ്രഹിക്കുന്നു. എന്നാലൊ, സകല ജാതിയിലും തന്നെ ഭയപ്പെടുകയും നീതിയെ പ്രവൃത്തിക്കയും ചെയ്യുന്നവൻ അവനാൽ കൈക്കൊള്ളപ്പെടുവാൻ ആകുന്നു. എല്ലാവരുടെയും കൎത്താവായവനാകുന്ന യേശുക്രിസ്തു മൂലമായി സമാധാനം നല്ല വൎത്തമാനമായിട്ടു പ്രസംഗിച്ചുകൊണ്ടു ദൈവം ഇസ്രായേൽ പുത്രന്മാൎക്ക അയച്ച വചനം; യോഹന്നാൻ പ്രസംഗിച്ച ജ്ഞാനസ്നാനത്തിന്റെ ശേഷം ഗലിലെയായിൽനിന്നു തുടങ്ങി യെഹൂദിയായിൽ ഒക്കെയും ഉണ്ടായ വൎത്തമാനം നിങ്ങൾ അറിയുന്നു. നസറായക്കാരനായ യേശുവിനെ ദൈവം പരിശുദ്ധാത്മാവുകൊണ്ടും ശക്തികൊണ്ടും അഭിഷേകം ചെയ്തപ്രകാരം തന്നെ, ദൈവം അവനോടു കൂടെ ഉണ്ടായിരുന്നതുകൊണ്ടു അവൻ നന്മ ചെയ്തുകൊണ്ടും, പിശാചിനാൽ ബാധിക്കപ്പെട്ടവരെ എല്ലാവരെയും സൌഖ്യമാക്കികൊണ്ടും സഞ്ചരിച്ചു. അവൻ യെഹൂദന്മാരുടെ ദേശത്തിലും യെരുശലേമിലും ചെയ്തിട്ടുള്ള

കാൎയ്യങ്ങൾക്കെല്ലാം ഞങ്ങൾ സാക്ഷികളാകുന്നു; അവനെ അവർ ഒരു മരത്തിന്മേൽ തൂക്കികൊന്നു. അവനെ ദൈവം മൂന്നാം ദിവസത്തിൽ ഉയിൎത്തെഴുനീല്പിക്കയും, സകല ജനത്തിനുമല്ല, ദൈവത്താൽ മുൻ നിയമിക്കപ്പെട്ട സാക്ഷികളായി, അവൻ മരിച്ചവരിൽനിന്നു ഉയിൎത്തെഴുനീറ്റതിന്റെ ശേഷം അവനോടുകൂടെ ഭക്ഷിക്കയും കുടിക്കയും ചെയ്തുവരായ ഞങ്ങൾക്ക തന്നെ അവനെ പ്രത്യക്ഷമായി കാട്ടിത്തരികയും ചെയ്തു. വിശേഷിച്ചും അവൻ ജീവനുള്ളവരുടെയും മരിച്ചവരുടെയും ന്യായാധിപതിയായിരിപ്പാൻ ദൈവത്താൽ നിയമിക്കപ്പെട്ടവൻ ആകുന്നു എന്നു ജനത്തോടു പ്രസംഗിച്ചു സാക്ഷിപ്പെടുത്തേണമെന്നു അവൻ ഞങ്ങളോടു കല്പിച്ചു. അവനിൽ വിശ്വസിക്കുന്നവനെല്ലാം അവന്റെ നാമം മൂലമായി പാപങ്ങളുടെ മോചനം പ്രാപിക്കും എന്നു സകല ദീൎഘദൎശിമാരും അവനെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നു.

## സുവിശേഷം. ശു. ലൂക്കൊ. ൨൪: ൧൩ മുതൽ.

കണ്ടാലും, ആ ദിവസം തന്നെ അവന്റെ ശിഷ്യന്മാരിൽ രണ്ടുപേർ, യെറുശലേമിൽ നിന്നു അറുപതു സ്താദി ദൂരമായിരിക്കുന്ന എമ്മയുസ് എന്നു പേരുള്ളൊരു ഗ്രാമത്തിലേക്ക പോകുന്നവരായിരുന്നു. അപ്പോൾ ഈ ഉണ്ടായ സകല കാൎയ്യങ്ങളെയും കുറിച്ചു അവർ തമ്മിൽ സംസാരിച്ചു. ഇങ്ങിനെ അവർ തമ്മിൽ സംസാരിക്കയും വ്യവഹരിക്കയും ചെയ്തുകൊണ്ടിരിക്കുമ്പോൾ ഉണ്ടായതു എന്തെന്നാൽ, യേശുവും അടുത്തുചെന്നു അവരോടു കൂടെ നടന്നു. എന്നാൽ അവർ അവനെ അറിയാതെയിരിപ്പാനായിട്ടു അവരുടെ കണ്ണുകൾ അടെക്കപ്പെട്ടിരുന്നു. അവൻ അവരോടു പറഞ്ഞു: നിങ്ങൾ ദുഃഖമുള്ളവരായി വഴി നടന്നു തമ്മിൽ സംസാരിക്കുന്ന ഈ കാൎയ്യങ്ങൾ എന്തു? അവരിൽ ക്ലെയോപ്പാസ് എന്നു പേരുള്ള ഒരുത്തൻ അവനോടു ഉത്തരമായിട്ടു: നീ മാത്രം യെറുശലേമിൽ ഒരു പരദേശിയായി, ഈ നാളുകളിൽ അവിടെ ഉണ്ടായ കാൎയ്യങ്ങളെ അറിയാതെയിരിക്കുന്നുവോ? എന്നു പറഞ്ഞു. അവൻ അവരോടു പറഞ്ഞു: ഏതു കാൎയ്യങ്ങൾ? അവർ അവ

രൊടു: ദൈവത്തിന്റെയും സകല ജനങ്ങളുടെയും മുമ്പാകെ, പ്രവൃത്തിയിലും വചനത്തിലും ശക്തിയുള്ള ദീർഘദർശിയായിരുന്ന നസറായക്കാരനായ യെശുവിനെക്കുറിച്ചുള്ള കാര്യങ്ങളും, നമ്മുടെ പ്രധാനാചാര്യന്മാരും പ്രമാണികളും അവനെ മരണവിധിയിലെക്ക ഏല്പിച്ചു കുരിശിൽ തറെച്ചപ്രകാരവും തന്നെ. എന്നാൽ ഇസ്രാഎലിനെ ഉദ്ധാരണം ചെയ്വാനിരിക്കുന്നവൻ അവൻ തന്നെ എന്ന ഞങ്ങൾ വിശ്വസിച്ചിരുന്നു; ഇതൊക്കെയും കൂടാതെ ഈ കാര്യങ്ങൾ ഉണ്ടായിട്ട ഇന്ന മൂന്നാം ദിവസം ആകുന്നു. അതുമല്ല, ഞങ്ങളുടെ കൂട്ടത്തിൽ ചില സ്ത്രീകളും പ്രഭാതകാലത്ത ശവക്കല്ലറയുടെ അടുക്കൽ പൊയി അവന്റെ ശരീരം കണ്ടെത്താതെ അവർ വന്ന അവൻ ജീവനൊടിരിക്കുന്നു എന്ന പറഞ്ഞ ദൈവദൂതന്മാരുടെ ഒരു ദർശനം കണ്ടു എന്ന പറഞ്ഞു ഞങ്ങളെ ഭ്രമിപ്പിച്ചു. അപ്പൊൾ ഞങ്ങളൊടുകൂടെ ഉണ്ടായിരുന്നവരിൽ ചിലർ ശവക്കല്ലറയുടെ അടുക്കൽ പൊയി, സ്ത്രീകൾ പറഞ്ഞപ്രകാരം തന്നെ കണ്ടു; അവർ അവനെ കണ്ടില്ല താനും എന്നും പറഞ്ഞു. അപ്പൊൾ അവൻ അവരൊടു പറഞ്ഞു: ദീർഘദർശിമാർ പറഞ്ഞ കാര്യങ്ങളെ ഒക്കെയും വിശ്വസിക്കുന്നതിന്ന ബുദ്ധിയില്ലാത്തവരായും മന്ദഹൃദയമുള്ളവരായും ഉള്ളവരെ, ക്രിസ്തു ഇപ്രകാരം കഷ്ടമനുഭവിച്ചിട്ട തന്റെ മഹത്വത്തിലെക്ക പ്രവെശിക്കെണ്ടുന്നത ആയിരുന്നില്ലയൊ? പിന്നെ അവൻ മോശയിൽനിന്നും സകല ദീർഘദർശികളിൽനിന്നും തുടങ്ങി, സകല വെദവാക്യങ്ങളിലും തന്നെക്കുറിച്ചുള്ള കാര്യങ്ങളെ അവരൊടു വിസ്തരിച്ചു പറഞ്ഞു. പിന്നെ അവർ പൊകുന്ന ഗ്രാമത്തിന്ന സമീപിച്ചു; അപ്പൊൾ അവൻ അപ്പുറം പൊകുന്നു എന്നപൊലെ ഭാവിച്ചു. എന്നാറെ അവർ: സന്ധ്യാകാലമായല്ലൊ, നെരവും അസ്തമിപ്പാറായി, ഞങ്ങളൊടുകൂടെ പാർക്കെണം എന്ന പറഞ്ഞ അവനൊട വളരെ അപെക്ഷിച്ചു; അവൻ അവരൊടുകൂടെ പാർപ്പാൻ അകത്ത ചെല്ലുകയും ചെയ്തു. പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ അവരൊടുകൂടെ ഭക്ഷണത്തിന്നിരിക്കുമ്പൊൾ, അവൻ അപ്പം എടുത്ത വാഴ്ത്തി, മുറിച്ചു, അവൎക്ക കൊടുത്തു. അപ്പൊൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ട അവർ അവനെ അറി

ഞ്ഞു; എന്നാറെ അവൻ അവരിൽനിന്ന അപ്രത്യക്ഷനായി. അപ്പോൾ അവർ തമ്മിൽ തമ്മിൽ പറഞ്ഞു: അവൻ വഴിയിൽവെച്ച നമ്മോടുകൂടെ സംസാരിക്കയും വേദവാക്യങ്ങളെ നമുക്ക തെളിയിച്ചുതരികയും ചെയ്തപ്പോൾ, നമ്മുടെ ഉള്ളിൽ നമ്മുടെ ഹൃദയം ജ്വലിച്ചിരുന്നില്ലയോ? അവർ ആ സമയത്തുതന്നെ എഴുനീറ്റ യെറുശലേമിലെക്ക തിരിച്ചുപോന്നു. കർത്താവു സത്യമായിട്ട ഉയിർത്തെഴുനീറ്റ ശിമോനു പ്രത്യക്ഷനായി എന്ന പറഞ്ഞുകൊണ്ട ഒന്നിച്ച കൂടിയിരുന്ന പതിനൊന്ന പെരായവരെയും അവരൊടു കൂടെയുള്ളവരെയും കണ്ടു. പിന്നെ വഴിയിൽ ഉണ്ടായ കാൎയ്യങ്ങളെയും, അവൻ അപ്പം മുറിക്കുമ്പോൾ തങ്ങൾക്ക അറിയപ്പെട്ടപ്രകാരവും അവർ അറിയിക്കയും ചെയ്തു.

## പെസഹാ നാളിന്റെ പിന്നത്തെ ചൊവ്വാഴ്ച.

### അപേക്ഷ.

നിന്റെ ഏകജാതനാം പുത്രനായ യേശുമശിഹാ മൂലം മരണത്തെ ജയിച്ച നിത്യജീവന്റെ വാതിലിനെ ഞങ്ങൾക്ക തുറന്നിരിക്കുന്ന സൎവ്വശക്തനായ ദൈവമെ, ഞങ്ങളെ മുമ്പിടുന്ന നിന്റെ പ്രത്യേക കൃപയാൽ നീ നല്ല ആഗ്രഹങ്ങളെ ഞങ്ങളുടെ മനസ്സുകളിൽ ഉണ്ടാക്കുന്ന പ്രകാരം തന്നെ, നിന്റെ ഇടവിടാതുള്ള സഹായത്താൽ ഞങ്ങൾ ആയവയെ നല്ല ഫലത്തോളം ആക്കുമാറാകേണമെന്ന നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ എന്നും ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ച വാഴുന്നവനായി, ഞങ്ങളുടെ കൎത്താവായ യേശുമശിഹാമൂലം ഞങ്ങൾ നിന്നോട വിനയമായി അപേക്ഷിക്കുന്നു. ആമെൻ.

൪൩. അവൻ അതു വാങ്ങി, അവരുടെ മുമ്പാകെ ഭക്ഷിച്ചു. പിന്നെ അവൻ അവരോടു: മോശയുടെ വേദപ്രമാണത്തിലും ദീർഘദർശികളിലും, സങ്കീർത്തനങ്ങളിലും എന്നെക്കുറിച്ച എഴുതിയിരിക്കുന്ന കാര്യങ്ങളെല്ലാമും നിവൃത്തിയാകേണ്ടുന്നതാകുന്നു എന്നു ഞാൻ നിങ്ങളോടുകൂടെ തന്നെ ഇരുന്നപ്പോൾ, നിങ്ങളോടു സംസാരിച്ച വചനങ്ങൾ ഇവ തന്നെ എന്നു പറഞ്ഞു. അപ്പോൾ വേദവാക്യങ്ങളെ തിരിച്ചറിയേണ്ടുന്നതിന്നായിട്ട അവൻ അവരുടെ ബുദ്ധിയെ തുറന്നു അവരോടു പറഞ്ഞു: ഇപ്രകാരം എഴുതിയിരിക്കുന്നു, ഇപ്രകാരവും ക്രിസ്തു കഷ്ടമനുഭവിക്കയും, മൂന്നാം ദിവസത്തിൽ മരിച്ചവരിൽനിന്ന ഉയിർത്തെഴുനീല്ക്കയും, യെറുശലേമിൽ തുടങ്ങി, സകല ജാതികളുടെ ഇടയിലും അവന്റെ നാമത്തിൽ അനുതാപവും പാപമോചനവും പ്രസംഗിക്കപ്പെടുകയും വേണ്ടുന്നതായിരുന്നു. വിശേഷിച്ച നിങ്ങൾ ഇവ കാര്യങ്ങൾക്ക സാക്ഷികൾ ആകുന്നു.

## പെസഹായിക്ക പിൻ വരുന്ന ഒന്നാം ഞായറാഴ്ച.

അപേക്ഷ.

ഞങ്ങളുടെ പാപങ്ങൾക്ക വേണ്ടി മരിപ്പാനും, ഞങ്ങളുടെ നീതീകരണത്തിന്ന വേണ്ടി ഉയിർത്തെഴുനീല്പാനും നിന്റെ ഏകപുത്രനെ തന്നിട്ടുള്ള സർവ്വശക്തനായ പിതാവെ, ഞങ്ങൾ ഈർഷ്യയും ദുഷ്ടതയുമാകുന്ന പുളിമാവിനെ നീക്കിക്കളഞ്ഞു, ശുദ്ധമുള്ള നടപ്പോടും സത്യത്തോടും നിന്നെ എപ്പോഴും സേവിക്കേണ്ടതിന്ന, നിന്റെ ആ പുത്രനും ഞങ്ങളുടെ കർത്താവുമായ യേശു മശിഹായുടെ യോഗ്യതകൾ മൂലം ഞങ്ങൾക്ക കൃപ തരേണമെ. ആമെൻ.

## ലേഖനം. ൧ ശ്രു. യോഹ. ൫: ൪ മുതൽ.

ദൈവത്തിൽനിന്ന ജനിച്ചതൊക്കെയും ലോകത്തെ ജയിക്കുന്നു; ലോകത്തെ ജയിക്കുന്ന ജയം നമ്മുടെ വിശ്വാസം തന്നെ ആകുന്നു. യേശു ദൈവത്തിന്റെ പുത്രൻ ആകുന്നു എന്നു വിശ്വസിക്കുന്നവനല്ലാതെ പിന്നെ ലോകത്തെ ജയിക്കുന്നവൻ ആരാകുന്നു? വെള്ളത്താലും രക്തത്താലും വന്നവൻ ഇവനാകുന്നു; യേശുക്രിസ്തു തന്നെ; വെള്ളത്താൽ മാത്രമല്ല, വെള്ളത്താലും രക്തത്താലും തന്നെ. ആത്മാവു സത്യംതന്നെ ആകകൊണ്ടു സാക്ഷിപ്പെടുത്തുന്നവൻ ആത്മാവു ആകുന്നു. അതെന്തുകൊണ്ടെന്നാൽ സ്വർഗ്ഗത്തിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നുപേർ: പിതാവും, വചനവും, പരിശുദ്ധാത്മാവും; ഈ മൂവരും ഒന്നു ആകുന്നു. ഭൂമിയിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നു ആകുന്നു: ആത്മാവും, വെള്ളവും, രക്തവും; ഈ മൂവരും ഒന്നിൽ ചേരുന്നു. നാം മനുഷ്യരുടെ സാക്ഷിയെ കൈക്കൊള്ളുന്നു എങ്കിൽ, ദൈവത്തിന്റെ സാക്ഷി അധികം വലിയതാകുന്നു; അതെന്തുകൊണ്ടെന്നാൽ ദൈവം തന്റെ പുത്രനെക്കുറിച്ചു സാക്ഷീകരിച്ചിട്ടുള്ള സാക്ഷി ഇതാകുന്നു. ദൈവത്തിന്റെ പുത്രനിൽ വിശ്വസിക്കുന്നവന്നു സാക്ഷി തന്നിൽതന്നെ ഉണ്ടു; ദൈവത്തെ വിശ്വസിക്കാത്തവൻ അവനെ അസത്യവാദിയാക്കിയിരിക്കുന്നു; അതെന്തുകൊണ്ടെന്നാൽ ദൈവം തന്റെ പുത്രനെക്കുറിച്ചു സാക്ഷിപ്പെടുത്തിയ സാക്ഷിയെ അവൻ വിശ്വസിക്കുന്നില്ല. ആ സാക്ഷി ഇതാകുന്നു: ദൈവം നമുക്കു നിത്യജീവനെ തന്നു എന്നുള്ളതു തന്നെ. ഈ ജീവൻ അവന്റെ പുത്രനിൽ ആകുന്നു. പുത്രനുള്ളവന്നു ജീവൻ ഉണ്ടു; ദൈവത്തിന്റെ പുത്രനില്ലാത്തവന്നു ജീവനില്ല.

## സുവിശേഷം. ശ്രു. യോഹ. ൨൰: ൧൯ മുതൽ.

ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമായ ആ ദിവസം തന്നെ സന്ധ്യനേരത്തു ശിഷ്യന്മാർ കൂടിയിരുന്ന സ്ഥലത്തിൽ, യെഹൂദന്മാരെക്കുറിച്ചുള്ള ഭയംകൊണ്ടു വാതിലുകൾ അടച്ചിരിക്കുമ്പോൾ, യേശു വന്നു നടുവിൽ നിന്നുകൊണ്ടു അവരോടു: നിങ്ങൾക്കു സമാധാനം എന്നു പറയുന്നു. ഇതു പറഞ്ഞിട്ടു അ

അതുതന്നെ സ്തുത്യമാകുന്നു. എന്തെന്നാൽ നിങ്ങൾ കുററം ചെയ്തിട്ടു അടികൊള്ളുമ്പോൾ ക്ഷമിച്ചാൽ, എന്തൊരു പുകഴ്ച യുള്ളു? എന്നാൽ നിങ്ങൾ ഗുണം ചെയ്തിട്ടു കഷ്ടമനുഭവിക്കുമ്പോൾ ക്ഷമിച്ചാൽ, അതുതന്നേ ദൈവത്തിന്റെ സന്നിധിയിൽ സ്തുത്യമാകുന്നു. എന്തെന്നാൽ ഇതിന്നു നിങ്ങൾ വിളിക്കപ്പെട്ടവരല്ലോ. അതു എന്തുകൊണ്ടെന്നാൽ ക്രിസ്തുവും നമുക്കായിട്ടു കഷ്ടമനുഭവിച്ചു, നാം അവന്റെ കാലടികളെ പിന്തുടരുവാനായിട്ടു നമുക്കു ഒരു പ്രമാണം വെച്ചിരിക്കുന്നു. അവൻ പാപം ചെയ്തിട്ടില്ല, അവന്റെ വായിൽ വഞ്ചന കണ്ടെത്തപ്പെട്ടതുമില്ല. അവൻ ദുഷിക്കപ്പെട്ടപ്പോൾ പകരം ദുഷിക്കാതെയും, കഷ്ടമനുഭവിച്ചപ്പോൾ ശാസിക്കാതെയും, നേരോടെ വിധിക്കുന്നവന്നു തന്നെത്തന്നെ ഏല്പിക്കയും ചെയ്തു. നാം പാപങ്ങൾക്കു മരിച്ചു, നീതിക്കായിട്ടു ജീവിക്കേണ്ടുന്നതിന്നു നമ്മുടെ പാപങ്ങളെ അവൻതന്നെ മരത്തിന്മേൽ തന്റെ ശരീരത്തിൽ വഹിച്ചു; അവന്റെ കൊണ്ട അടികളാൽ നിങ്ങൾ സൌഖ്യപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നിങ്ങൾ ചിന്നപ്പെട്ട ആടുകൾപോലെ ആയിരുന്നു; എന്നാൽ ഇപ്പോൾ നിങ്ങളുടെ ആത്മാക്കളുടെ ഇടയനും അദ്ധ്യക്ഷനുമായവന്റെ അടുക്കലേക്കു നിങ്ങൾ തിരിഞ്ഞു ചേൎന്നിരിക്കുന്നവരാകുന്നു

## സുവിശേഷം. ശു. യോഹ. ൧൦: ൧൧ മുതൽ.

യേശു പറഞ്ഞു: ഞാൻ നല്ല ഇടയൻ ആകുന്നു; നല്ല ഇടയൻ തന്റെ ജീവനെ ആടുകൾക്കു വേണ്ടി നല്കുന്നു. എന്നാൽ ഇടയനല്ലാതെയും, ആടുകൾ തനിക്കു സ്വന്തമല്ലാതെയുമിരിക്കുന്ന കൂലിക്കാരൻ, ചെന്നായ വരുന്നതിനെ കണ്ടു ആടുകളെ വിട്ടു ഓടിപ്പോകുന്നു; അപ്പോൾ ചെന്നായ ആടുകളെ പിടിച്ചു അവയെ ചിന്നിക്കയും ചെയ്യുന്നു. എന്നാൽ കൂലിക്കാരൻ, അവൻ കൂലിക്കാരനാകകൊണ്ടും, ആടുകൾക്കു വേണ്ടി വിചാരപ്പെടായ്കകൊണ്ടും ഓടിപ്പോകുന്നു. ഞാൻ നല്ല ഇടയൻ ആകുന്നു; പിതാവു എന്നെ അറിയുന്നതുപോലെയും, ഞാൻ പിതാവിനെ അറിയുന്നതുപോലെയും, ഞാൻ എനിക്കുള്ള ആടുകളെ അറിയുന്നവനും, എനിക്കുള്ളവയാൽ അറിയപ്പെട്ടവ

നം ആകുന്നു. ഞാൻ എന്റെ ജീവനെ ആടുകൾക്കു വേണ്ടി വെക്കുന്നു. വിശേഷിച്ചും, ഈ തൊഴുത്തിലുള്ളവയല്ലാതെ മറ്റു ആടുകൾ എനിക്കു ഉണ്ടു; അവയെയും ഞാൻ കൊണ്ടുവരേണ്ടുന്നതാകുന്നു; അവയും എന്റെ ശബ്ദം കേൾക്കും; ഒരു ആട്ടിൻകൂട്ടവും ഒരു ഇടയനും ആകും.

## പെസഹായിക്കു പിൻ വരുന്ന മൂന്നാം ഞായറാഴ്ച.

### അപേക്ഷ.

തെറ്റിൽ അകപ്പെട്ടവർ നീതിയുടെ വഴിയിലേക്കു തിരിയേണ്ടതിന്നായിട്ടു, നിന്റെ സത്യത്തിന്റെ വെളിച്ചം കാട്ടുന്ന സർവ്വശക്തനായ ദൈവമേ, മശിഹായുടെ മാർഗ്ഗത്തിൻ കൂട്ടായ്മയിലേക്കു കൈക്കൊള്ളപ്പെട്ടവരെല്ലാവരും തങ്ങളുടെ വിശ്വാസക്രമത്തിന്നു വിപരീതമുള്ള കാര്യങ്ങളെ അകറ്റിക്കളവാനും, ആയതിനോടു ചേരുന്നവ എല്ലാം പിന്തുടരുവാനും ഞങ്ങളുടെ കർത്താവായ യേശു മശിഹാമൂലം അവർക്കു കൃപ ചെയ്യേണമേ. ആമെൻ.

### ലേഖനം. ൧ ശ്ലീ. പത്രോ. ൨: ൧൧ മുതൽ.

എത്രയും ഇഷ്ടന്മാരേ, നിങ്ങൾ പരദേശികളും അന്യന്മാരും എന്നുവെച്ചു ആത്മാവിന്റെ നേരെ പൊരുതുന്ന മോഹങ്ങളെ വിട്ടൊഴിഞ്ഞു പുറജാതിക്കാരുടെ ഇടയിൽ നിങ്ങളുടെ നടപ്പു നന്നായിരിക്കേണമെന്നു ഞാൻ നിങ്ങളോടു ബുദ്ധി പറയുന്നു. അവർ നിങ്ങളെ ദുഷ്പ്രവൃത്തിക്കാർ എന്നുവെച്ചു ദുഷിച്ചു പറയുന്നതിൽ, നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടു ദർശനദിവസത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവാനായിട്ടു തന്നെ. സകല മനുഷ്യ കല്പനെക്കും കർത്താവിന്റെ നിമിത്തം കീഴടങ്ങുവിൻ; ശ്രേഷ്ഠാധികാരി എന്നുവെച്ചു രാജാവിന്നും,

ദുഷ്പ്രവൃത്തിക്കാരുടെ ശിക്ഷെക്കായിട്ടും, സൽപ്രവൃത്തിക്കാരുടെ സ്തുതിക്കായിട്ടും, അവനാൽ അയെക്കപ്പെട്ടവർ എന്നുവെച്ചു നാടുവാഴികൾക്കും കീഴടങ്ങുവിൻ. അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ഗുണം ചെയ്യുന്നതിനാൽ ബുദ്ധിയില്ലാത്ത മനുഷ്യരുടെ അറിയായ്മയെ മിണ്ടാതാക്കേണം എന്നിങ്ങനെ ദൈവത്തിന്റെ ഇഷ്ടമാകുന്നു. സ്വാതന്ത്ര്യമുള്ളവരായും, നിങ്ങളുടെ സ്വാതന്ത്ര്യത്തെ ദുർവ്വാസനത്തിന്നു ഒരു മറയായിട്ടു ആക്കാതെ, ദൈവത്തിന്റെ ദാസന്മാരായും ഇരിപ്പിൻ. എല്ലാവരെയും ബഹുമാനിപ്പിൻ. സഹോദരത്വത്തെ സ്നേഹിപ്പിൻ. ദൈവത്തെ ഭയപ്പെടുവിൻ. രാജാവിനെ ബഹുമാനിപ്പിൻ.

## സുവിശേഷം. ശ്രു. യോഹ. ൧൬: ൧൬ മുതൽ.

യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞു: കുറഞ്ഞോരു നേരം കഴിഞ്ഞിട്ടു നിങ്ങൾ എന്നെ കാണുകയില്ല; പിന്നെ ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നതുകൊണ്ടു കുറഞ്ഞോരു നേരം കഴിഞ്ഞിട്ടു നിങ്ങൾ എന്നെ കാണും. അപ്പോൾ അവന്റെ ശിഷ്യന്മാരിൽ ചിലർ തമ്മിൽ തമ്മിൽ പറഞ്ഞു: കുറഞ്ഞോരു നേരം കഴിഞ്ഞിട്ടു നിങ്ങൾ എന്നെ കാണുകയില്ല, പിന്നെയും, കുറഞ്ഞോരു നേരം കഴിഞ്ഞിട്ടു നിങ്ങൾ എന്നെ കാണുമെന്നും, ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നതുകൊണ്ടു എന്നും, അവൻ നമ്മോടു പറയുന്ന ഇതു എന്താകുന്നു? അതുകൊണ്ടു അവർ പറഞ്ഞു: കുറഞ്ഞോരു നേരം എന്നു അവൻ പറയുന്ന ഇതു എന്താകുന്നു? അവൻ എന്തു പറയുന്നു എന്നു നാം അറിയുന്നില്ല. ആകയാൽ തന്നോടു ചോദിപ്പാൻ അവർ ആഗ്രഹിച്ചു എന്നു യേശു അറിഞ്ഞു അവരോടു പറഞ്ഞു: *കുറഞ്ഞോരു നേരം കഴിഞ്ഞിട്ടു നിങ്ങൾ എന്നെ കാണുകയില്ല* എന്നും, പിന്നെയും കുറഞ്ഞോരു നേരം കഴിഞ്ഞിട്ടു എന്നെ കാണുമെന്നും ഞാൻ നിങ്ങളോടു പറഞ്ഞതിനെക്കുറിച്ചു നിങ്ങൾ തമ്മിൽ തമ്മിൽ തിരക്കുന്നുവോ? നിങ്ങൾ കരഞ്ഞു പ്രലാപിക്കും, എന്നാൽ ലോകം സന്തോഷപ്പെടുമെന്നും; നിങ്ങൾ ദുഃഖിക്കും, എന്നാലും നിങ്ങളുടെ ദുഃഖം സന്തോഷമായി തീരുമെന്നും ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയു

൨൧. ഒരു സ്ത്രീ പ്രസവവേദനയോടിരിക്കുമ്പോൾ, അവളുടെ സമയം വന്നതുകൊണ്ടു അവൾക്കു ദുഃഖം ഉണ്ടു; എന്നാൽ അവൾ പൈതലിനെ പ്രസവിച്ചതിന്റെ ശേഷം, ലോകത്തിലേക്കു ഒരു മനുഷ്യൻ ജനിച്ചു എന്നുള്ള സന്തോഷംകൊണ്ടു അവൾ പിന്നെ ആ വേദന ഓൎക്കുന്നില്ല. അതുകൊണ്ടു നിങ്ങൾക്കും ഇപ്പോൾ ദുഃഖം ഉണ്ടു; എന്നാൽ ഞാൻ പിന്നെയും നിങ്ങളെ കാണും; അപ്പോൾ നിങ്ങളുടെ ഹൃദയം സന്തോഷപ്പെടും; അത്രയുമല്ല, നിങ്ങളുടെ സന്തോഷം ഒരുത്തനും നിങ്ങളിൽനിന്നു എടുത്തുകളകയില്ല.

## പെസഹായിക്കു പിൻ വരുന്ന നാലാം ഞായറാഴ്ച.

### അപേക്ഷ.

സൎവ്വശക്തനായ ദൈവമേ, പാപികളാകുന്ന മനുഷ്യരുടെ വഴങ്ങാത്ത മനസ്സുകളെയും ഇച്ഛകളെയും ക്രമപ്പെടുത്തുവാൻ കഴിയുന്നവൻ നീ മാത്രമല്ലൊ; നിന്റെ ജനങ്ങൾ നീ കല്പിക്കുന്ന കാൎയ്യത്തിൽ പ്രിയപ്പെടുകയും, നീ വാഗ്ദത്തം ചെയ്യുന്നതിനെ ആഗ്രഹിക്കയും ചെയ്വാൻ, അങ്ങിനെ ഈ ഐഹികലോകത്തിലെ പലവിധമായുള്ള വരുന്ന മാറ്റങ്ങളുടെ ഇടയിൽ ഞങ്ങളുടെ ഹൃദയങ്ങൾ സത്യ സന്തോഷങ്ങൾ കണ്ടെത്തപ്പെടുന്ന ഇടത്തു സ്ഥിരമായി ഉറപ്പിക്കപ്പെടുവാനായിട്ടു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കൃപ ചെയ്യേണമേ. ആമെൻ.

### ലേഖനം. ശ്രു. യാക്കോബ് ൧: ൧൭ മുതൽ.

സകല നല്ല ദാനവും സകല പൂൎണ്ണ വരവും ഉയരത്തിൽ നിന്നു ഉണ്ടായി, വെളിച്ചങ്ങളുടെ പിതാവിൽനിന്നു ഇറങ്ങിവരു

ന്നതാകുന്നു; അവന്റെ പക്കൽ ഒരു വികാരമെങ്കിലും മറിച്ചിലിന്റെ ഒരു നിഴലെങ്കിലും ഇല്ല. നാം അവന്റെ സൃഷ്ടികളിൽ ഒരു വിധം ആദ്യവിളവു ആകെണ്ടുന്നതിന്നു അവൻ തന്റെ ഇഷ്ടപ്രകാരം നമ്മെ സത്യത്തിന്റെ വചനത്താൽ ജനിപ്പിച്ചു. എന്നതുകൊണ്ടു എന്റെ പ്രിയ സഹോദരന്മാരേ, ഓരോ മനുഷ്യൻ കേൾക്കുന്നതിന്നു ചുറുക്കം, പറയുന്നതിന്നു താമസവും, കോപത്തിന്നു താമസവുമുള്ളവനാകട്ടെ. എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ കോപം ദൈവത്തിന്റെ നീതിയെ നടത്തുന്നില്ല. ആയതുകൊണ്ടു നിങ്ങൾ സകല മ്ലേഛതയെയും, വേണ്ടാതനത്തിന്റെ അധികത്വത്തെയും വിട്ടുംകളഞ്ഞു, നിങ്ങളുടെ ആത്മാക്കളെ രക്ഷിപ്പാൻ ശക്തിയുള്ളതായി, ഉള്ളിൽ നടപ്പെട്ടതായുള്ള വചനത്തെ സൌമ്യതയോടെ കൈക്കൊൾവിൻ.

## സുവിശേഷം. ശു. യോഹ. ൧൬: ൫ മുതൽ.

യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞു: ഇപ്പോൾ ഞാൻ എന്നെ അയച്ചവന്റെ അടുക്കൽ പോകുന്നു; എങ്കിലും നീ എവിടേക്കു പോകുന്നു? എന്നു നിങ്ങളിൽ ഒരുത്തരും എന്നോടു ചോദിക്കുന്നില്ല. എന്നാൽ ഞാൻ ഈ കാൎയ്യങ്ങളെ നിങ്ങളോടു പറഞ്ഞതുകൊണ്ടു ദുഃഖം നിങ്ങളുടെ ഹൃദയത്തിൽ നിറഞ്ഞിരിക്കുന്നു. എങ്കിലും ഞാൻ സത്യം നിങ്ങളോടു പറയുന്നു, ഞാൻ പോകുന്നതു നിങ്ങൾക്കു പ്രയോജനമാകുന്നു; എന്തുകൊണ്ടെന്നാൽ ഞാൻ പോകുന്നില്ലെങ്കിൽ, ആശ്വാസപ്രദൻ നിങ്ങളുടെ അടുക്കൽ വരികയില്ല; എന്നാൽ ഞാൻ പോയാൽ, ഞാൻ അവനെ നിങ്ങളുടെ അടുക്കൽ അയെക്കും. അവൻ വരുമ്പോൾ, ലോകത്തെ പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ബോധം വരുത്തും. അവർ എന്നിൽ വിശ്വസിക്കായ്കകൊണ്ടു പാപത്തെക്കുറിച്ചും, ഞാൻ എന്റെ പിതാവിന്റെ അടുക്കൽ പോയി, നിങ്ങൾ ഇനിമേൽ എന്നെ കാണാതെ ഇരിക്കുന്നതുകൊണ്ടു നീതിയെക്കുറിച്ചും, ഇഹലോകത്തിന്റെ പ്രഭു വിധിക്കപ്പെട്ടവനാകകൊണ്ടു ന്യായവിധിയെക്കുറിച്ചും. ഇനിയും ഇനിക്കു അനേകം കാൎയ്യങ്ങളെ

നിങ്ങളോടു പറവാനുണ്ടു; എന്നാൽ നിങ്ങൾക്കു അവയെ ഇപ്പോൾ വഹിപ്പാൻ കഴികയില്ല. എന്നാൽ സത്യാത്മാവായവൻ വരുമ്പോൾ, അവൻ നിങ്ങളെ സത്യത്തിൽ ഒക്കെയും നടത്തും; എന്തുകൊണ്ടെന്നാൽ അവൻ തന്റെ സ്വന്തമായിട്ടു പറയാതെ, താൻ എത്ര കാൎയ്യങ്ങളെ കേൾക്കുന്നുവൊ, അവയെ പറയും; വരുവാനുള്ള കാൎയ്യങ്ങളെയും നിങ്ങളോടു അറിയിക്കും. അവൻ എന്നെ മഹത്വപ്പെടുത്തും; എന്തുകൊണ്ടെന്നാൽ അവൻ എനിക്കുള്ളതിൽനിന്നു എടുത്തു നിങ്ങൾക്കു അറിയിക്കും. പിതാവിനുള്ളവ സകലവും എനിക്കുള്ളവയാകുന്നു; അതുകൊണ്ടു അവൻ എനിക്കുള്ളതിൽനിന്നു എടുത്തു നിങ്ങൾക്കു അറിയിക്കും എന്നു ഞാൻ പറഞ്ഞു.

## പെസഹായിക്കു പിൻ വരുന്ന അഞ്ചാം ഞായറാഴ്ച.

അപേക്ഷ.

സകല നന്മകളെയും തരുന്നവനായ കൎത്താവെ, നിന്റെ താണ്മയുള്ള ഭൃത്യന്മാരായ ഞങ്ങൾ നിന്റെ ശുദ്ധമുള്ള നിശ്വാസത്താൽ നല്ല കാൎയ്യങ്ങളെ നിരൂപിപ്പാനായിട്ടും നിന്റെ കരുണയുള്ള നടത്തിപ്പിനാൽ അവയെ നിവൃത്തിപ്പാനായിട്ടും ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കൃപ തരെണമെ. ആമെൻ.

### ലെഖനം. ശ്ലൊ. യാക്കോബ് ൧: ൨൨ മുതൽ.

നിങ്ങൾ നിങ്ങളെത്തന്നെ വഞ്ചിച്ചുകൊണ്ടു വചനത്തെ കേൾക്കുന്നവരായിരിക്ക മാത്രമല്ല, അതിനെ പ്രവൃത്തിക്കുന്നവരായും ഇരിപ്പിൻ. എന്തുകൊണ്ടെന്നാൽ ഒരുത്തൻ വചനത്തെ പ്രവൃത്തിക്കുന്നവനാകാതെ, കേൾക്കുന്നവനായിരിക്കുന്നു എങ്കിൽ അവൻ തന്റെ സ്വഭാവ മുഖത്തെ ഒരു കണ്ണാടിയിൽ നൊ

ക്കിക്കൊണ്ടുന്ന മനുഷ്യനോടു സദൃശനാകുന്നു. എന്തുകൊണ്ടെന്നാൽ അവൻ തന്നെത്തന്നെ നോക്കിക്കണ്ടു പുറപ്പെട്ടയുടനെ താൻ ഇന്നപ്രകാരമുള്ളവനായിരുന്നു എന്നു മറക്കുന്നു. സ്വാതന്ത്ര്യത്തിന്റെ പൂൎണ്ണ ന്യായപ്രമാണത്തിലേക്കു നോക്കിക്കണ്ടു സ്ഥിരമായി നില്ക്കുന്നവനൊ, ഇവൻ കേട്ടു മറക്കുന്നവനല്ല, പ്രവൃത്തി ചെയ്യുന്നവൻ തന്നെ ആകകൊണ്ടു ഇവൻ തന്റെ പ്രവൃത്തിയിൽ ഭാഗ്യവാനാകും. നിങ്ങളിൽ ഒരുത്തൻ ദൈവഭക്തിയുള്ളവനെന്നു നിരൂപിക്കയും, തന്റെ നാവിനു കടിഞ്ഞാണിടാതെ, തന്റെ ഹൃദയത്തെ വഞ്ചിക്കയും ചെയ്യുന്നു എങ്കിൽ, ഇവന്റെ ദൈവഭക്തി വ്യൎത്ഥം ആകുന്നു. ദൈവവും പിതാവുമായവന്റെ മുമ്പാകെ ശുദ്ധവും നിൎമ്മലതയുമുള്ള ദൈവഭക്തി പിതാവില്ലാത്തവരെയും വിധവമാരെയും അവരുടെ ദുഃഖത്തിൽ ചെന്നു കാണുന്നതും, തന്നെത്താൻ ലോകത്തിൽനിന്നു മലിനതയില്ലാത്തവനായി കാത്തുകൊള്ളുന്നതും തന്നെ ആകുന്നു.

## സുവിശേഷം. ശു. യോഹ. ൧൬: ൨൩ മുതൽ

നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോടു എതു കാൎയ്യങ്ങളെയെങ്കിലും ചോദിച്ചാൽ, അവൻ നിങ്ങൾക്കു തരുമെന്നു ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു. ഇത്രത്തോളം നിങ്ങൾ എന്റെ നാമത്തിൽ ഒന്നും ചോദിച്ചിട്ടില്ല; ചോദിപ്പിൻ, അപ്പോൾ നിങ്ങളുടെ സന്തോഷം പരിപൂൎണ്ണമായിരിക്കേണ്ടുന്നതിന്നു നിങ്ങൾക്കു ലഭിക്കും. ഞാൻ ഈ കാൎയ്യങ്ങളെ ഉപമകളായി നിങ്ങളോടു പറഞ്ഞിരിക്കുന്നു; എന്നാൽ ഞാൻ പിന്നെ ഉപമകളായി ഒന്നും നിങ്ങളോടു പറയാതെ സ്പഷ്ടമായിട്ടു പിതാവിനെക്കുറിച്ചു നിങ്ങളോടു അറിയിക്കുന്ന സമയം വരുന്നു. ആ നാളിൽ നിങ്ങൾ എന്റെ നാമത്തിൽ ചോദിക്കും; ഞാൻ നിങ്ങൾക്കു വേണ്ടി പിതാവിനോടു അപേക്ഷിക്കും, എന്നു നിങ്ങളോടു പറയുന്നതുമില്ല. എന്തുകൊണ്ടെന്നാൽ നിങ്ങൾ എന്നെ സ്നേഹിച്ചതുകൊണ്ടും ഞാൻ ദൈവത്തിൽനിന്നു പുറപ്പെട്ടുവന്നു എന്നു വിശ്വസിച്ചതുകൊണ്ടും പിതാവു തന്നെയും നിങ്ങളെ സ്നേഹിക്കുന്നു. ഞാൻ പിതാ

വിൽനിന്നു പുറപ്പെട്ടു ലോകത്തിലേക്കു വന്നു; പിന്നെയും ഞാൻ ലോകത്തെ വിട്ടു പിതാവിന്റെ അടുക്കൽ പോകുന്നു. അവന്റെ ശിഷ്യന്മാർ അവനോടു: കണ്ടാലും, ഇപ്പോൾ നീ ഒരു ഉപമയും പറയാതെ, സ്പഷ്ടമായിട്ടു പറയുന്നു. നീ സകല കാൎയ്യങ്ങളെയും അറിയുന്നു എന്നും ഒരുത്തനും നിന്നോടു ചോദിപ്പാൻ നിനക്കു ആവശ്യമില്ലെന്നും ഇപ്പോൾ ഞങ്ങൾ അറിയുന്നു; ഇതിനാൽ നീ ദൈവത്തിൽനിന്നു പുറപ്പെട്ടു വന്നു എന്നു ഞങ്ങൾ വിശ്വസിക്കുന്നു എന്നു പറഞ്ഞു. യേശു അവരോടു ഉത്തരമായിട്ടു: നിങ്ങൾ ഇപ്പോൾ വിശ്വസിക്കുന്നുവോ? കണ്ടാലും, നിങ്ങളിൽ ഓരോരുത്തൻ അവനവന്റെ സ്ഥലത്തേക്കു ചിതറപ്പെട്ടു എന്നെ ഏകനായി വിടുന്ന സമയം വരുന്നു, ഇപ്പോൾ വന്നിരിക്കുന്നു; എന്നാലും പിതാവു എന്നോടുകൂടെ ഉണ്ടാകകൊണ്ടു ഞാൻ ഏകനായിരിക്കുന്നില്ല. എന്നിൽ നിങ്ങൾക്കു സമാധാനം ഉണ്ടാകേണ്ടുന്നതിന്നു ഞാൻ ഇവ കാൎയ്യങ്ങളെ നിങ്ങളോടു പറഞ്ഞിരിക്കുന്നു; ലോകത്തിൽ നിങ്ങൾക്കു ഉപദ്രവമുണ്ടാകും; എങ്കിലും ധൈൎയ്യപ്പെട്ടിരിപ്പിൻ, ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു.

## സ്വൎഗ്ഗാരോഹണ നാൾ.

### അപേക്ഷ.

സൎവ്വശക്തനായ ദൈവമേ, നിന്റെ ഏകജാതനായ പുത്രനായി ഞങ്ങളുടെ കൎത്താവായ യേശു മശിഹാ സ്വൎഗ്ഗങ്ങളിലേക്കു കരേറിയിരിക്കുന്നു എന്നു ഞങ്ങൾ വിശ്വസിക്കുന്ന പ്രകാരം തന്നെ, ഞങ്ങളും ഹൃദയം കൊണ്ടും മനസ്സുകൊണ്ടും അവിടേക്കു കരേറി, നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ ഏകദൈവമായി, കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായ അവനോടു കൂടെ എപ്പോഴും വസിക്കേണ്ടുന്നതിന്നു കൃപ

ചെയ്യുന്നമെന്ന ഞങ്ങൾ നിന്നോട അപെക്ഷിക്കുന്നു. ആമെൻ.

ലെഖനമായിട്ടു. നടപ്പ് ൧: ൧ മുതൽ.

തെയോഫിലൊസെ, യെശു താൻ തെരിഞ്ഞെടുത്ത അപ്പൊസ്തൊലന്മാൎക്ക പരിശുദ്ധാത്മാവു മൂലം കല്പന കൊടുത്തിട്ട മെല്പോട്ട എടുക്കപ്പെട്ട നാൾവരെ, ചെയ്യും പഠിപ്പിച്ചും തുടങ്ങിയ സകല കാൎയ്യങ്ങളെയും കുറിച്ചു ഞാൻ ഒന്നാമത്തെ പ്രകരണം ഉണ്ടാക്കീട്ടുണ്ടല്ലൊ. അവൻ കഷ്ടാനുഭവപ്പെട്ടതിന്റെ ശെഷം നാല്പതു നാളൊളം അവൎക്ക കാണപ്പെട്ടവനായും, ദൈവത്തിന്റെ രാജ്യത്തെ കുറിച്ചുള്ള കാൎയ്യങ്ങളെ സംസാരിക്കുന്നവനായും തന്നെ അവൎക്കും അനെകം സ്പഷ്ടമായുള്ള സാക്ഷികൾകൊണ്ട താൻ ജീവനൊടിരിക്കുന്നു എന്ന കാണിച്ചു. അവൻ അവരെ ഒന്നിച്ചു കൂട്ടീട്ട അവരൊട: യെറുശലെമിൽനിന്ന പൊകരുതെന്നും, നിങ്ങൾ എന്നിൽനിന്ന കെട്ടിട്ടുള്ള പിതാവിൻ വാഗ്ദത്തത്തിന്നായിട്ട കാത്തിരിക്കെണം എന്നും കല്പിച്ചു. എന്തെന്നാൽ യൊഹന്നാൻ വെള്ളംകൊണ്ട ജ്ഞാനസ്നാനം ചെയ്തു നിശ്ചയം; എന്നാൽ നിങ്ങൾ, ഇനി വളരെ നാളുകൾ ചെല്ലാതെ പരിശുദ്ധാത്മാവുകൊണ്ട ജ്ഞാനസ്നാനപ്പെടും എന്ന അവൻ പറഞ്ഞിരുന്നു. അവർ ഒന്നിച്ചു കൂടിയിരിക്കുമ്പൊൾ അവർ അവനൊട: കൎത്താവെ, നീ ഈ കാലത്തിൽ രാജ്യം ഇസ്രായെലിന്ന യഥാസ്ഥാനപ്പെടുത്തി കൊടുക്കുമൊ? എന്ന ചൊദിച്ചു. അവൻ അവരൊട: പിതാവു തന്റെ സ്വന്ത അധികാരത്തിൽ വെച്ചിരിക്കുന്ന കാലങ്ങളെ എങ്കിലും സമയങ്ങളെ എങ്കിലും അറിയുന്നത നിങ്ങൾക്കുള്ളതല്ല. എന്നാൽ പരിശുദ്ധാത്മാവ നിങ്ങളുടെ മെൽ വരുമ്പൊൾ, നിങ്ങൾ ശക്തി പ്രാപിക്കും; നിങ്ങൾ യെറുശലെമിലും യെഹൂദിയായിൽ എല്ലാടത്തും, ശമറിയായിലും, ഭൂമിയുടെ അവസാനത്തൊളം എനിക്ക സാക്ഷികൾ ആകയും ചെയ്യും എന്ന പറഞ്ഞു. അവൻ ഈ കാൎയ്യങ്ങളെ പറഞ്ഞതിന്റെ ശെഷം, അവർ നൊക്കികൊണ്ടിരിക്കുമ്പൊൾ, അവൻ മെല്പോട്ട എടുക്കപ്പെട്ടു. അവരുടെ കാഴ്ചയിൽ

നിന്ന മറവായി ഒരു മെഘം അവനെ കൈക്കൊൾകയും ചെയ്തു. അവൻ പോകുന്ന സമയത്ത അവർ ആകാശത്തിലെക്ക സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുമ്പോൾ, കണ്ടാലും, വെള്ള വസ്ത്രത്തോടെ രണ്ടു പുരുഷന്മാർ അവരുടെ അരികെ നിന്ന, ഗലിലെയാ മനുഷ്യരെ, നിങ്ങൾ എന്തിന്ന ആകാശത്തിലെക്ക നോക്കിക്കൊണ്ടു നില്ക്കുന്നു? നിങ്ങളിൽനിന്ന സ്വൎഗ്ഗത്തിലെക്ക മെല്പൊട്ട എടുക്കപ്പെട്ട ഈ യെശു സ്വൎഗ്ഗത്തിലെക്ക പോകുന്നതിനെ നിങ്ങൾ കണ്ടപ്രകാരം തന്നെ അവൻ വരും എന്ന പറഞ്ഞു.

## സുവിശെഷം. ശു. മൎക്കൊ. ൧൬: ൧൪ മുതൽ.

ആ പതിനൊന്ന പെർ ഭക്ഷണത്തിന്നിരിക്കുമ്പോൾ യെശു അവൎക്ക കാണപ്പെട്ടു താൻ ഉയിർത്തെഴുനീറ്റതിനെ കണ്ടവരെ അവർ വിശ്വസിക്കായ്കകൊണ്ട അവരുടെ അവിശ്വാസത്തിന്നായിട്ടും, ഹൃദയ കാഠിന്യത്തിന്നായിട്ടും അവരെ ശാസിച്ചു. വിശെഷിച്ചും അവൻ അവരൊട പറഞ്ഞു: നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയിട്ട സകല സൃഷ്ടിക്കും എവൻഗെലിയൊനെ പ്രസംഗിപ്പിൻ. വിശ്വസിച്ചു ജ്ഞാനസ്നാനം കൈക്കൊള്ളുന്നവൻ രക്ഷിക്കപ്പെടും; എന്നാൽ വിശ്വസിക്കാതെയിരിക്കുന്നവൻ ശിക്ഷെക്ക വിധിക്കപ്പെടും. പിന്നെ വിശ്വസിക്കുന്നവരുടെ പിന്നാലെ ഈ അതിശയങ്ങൾ നടക്കും; അവർ എന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കിക്കളയും; അവർ പുതിയ ഭാഷകളെ പറയും; അവർ സൎപ്പങ്ങളെ പിടിച്ചെടുക്കും; അവർ മരണമുള്ള യാതൊന്ന കുടിച്ചാലും, അത അവരെ ഉപദ്രവിക്കയുമില്ല; അവർ രോഗികളുടെ മെൽ കൈകളെ വെക്കും, അവൎക്ക സൌഖ്യമുണ്ടാകയും ചെയ്യും. പിന്നെ കൎത്താവ അവരൊടു കൂടെ സംസാരിച്ചതിന്റെ ശെഷം, അവൻ സ്വൎഗ്ഗത്തിലെക്ക എടുത്തുകൊള്ളപ്പെട്ട ദൈവത്തിന്റെ വലത്തു ഭാഗത്തു ഇരുന്നിരുന്നു. പിന്നെ അവർ പുറപ്പെട്ടുപൊയി, എല്ലാടവും പ്രസംഗം ചെയ്തു; കൎത്താവ അവരൊടു കൂടെ ക്രിയ നടത്തി, പിന്നാലെ നടക്കുന്ന അതിശയങ്ങളാൽ വചനം ഉറപ്പാക്കിക്കൊണ്ടിരുന്നു.

## സ്വൎഗ്ഗാരോഹണത്തിന്റെ പിന്നത്തെ ഞായറാഴ്ച.

### അപേക്ഷ.

നിന്റെ ഏകപുത്രനായ യേശു മശിഹായെ സ്വൎഗ്ഗത്തിൽ നിന്റെ രാജ്യത്തേക്ക മഹാ ജയഘോഷത്തോടെ ഉയൎത്തിയ മഹത്വത്തിന്റെ രാജാവായ ദൈവമേ, ഞങ്ങളെ ആശ്വാസമില്ലാത്തവരായി വിട്ടേക്കാതെ ഞങ്ങളെ ആശ്വസിപ്പിപ്പാൻ നിന്റെ പരിശുദ്ധാത്മാവിനെ ഞങ്ങൾക്ക അയച്ച, നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ച വാഴുന്നവനായി, ഞങ്ങളുടെ രക്ഷിതാവായ മശിഹാ മുമ്പിൽ കൂട്ടി പോയിരിക്കുന്ന ആ സ്ഥലത്തേക്ക തന്നെ ഞങ്ങളെയും ഉയൎത്തെണമെന്ന ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. ൧ ശ്ലീ. പത്രൊ. ൪: ൭ മുതൽ.

സകല കാൎയ്യങ്ങളുടെയും അവസാനം സമീപിച്ചിരിക്കുന്നു; ആകയാൽ നിങ്ങൾ സുബോധമുള്ളവരായും പ്രാൎത്ഥനെക്ക ജാഗരണമുള്ളവരായുമിരിപ്പിൻ. എന്നാൽ സകലത്തിന്നും മീതെ തമ്മിൽ തമ്മിൽ താല്പൎയ്യസ്നേഹമുള്ളവരായിരിപ്പിൻ; അതെന്തുകൊണ്ടെന്നാൽ സ്നേഹം പാപങ്ങളുടെ സംഘത്തെ മറെക്കും. നിങ്ങൾ പിറുപിറുപ്പ കൂടാതെ തമ്മിൽ തമ്മിൽ അതിഥിസല്ക്കാരം ചെയ്വിൻ. ഓരോരുത്തൻ വരം പ്രാപിച്ചിരിക്കുന്നപ്രകാരം, ദൈവത്തിന്റെ ബഹുവിധമുള്ള കൃപയുടെ നല്ല കലവറക്കാർ എന്നപോലെ, തമ്മിൽ തമ്മിൽ അതിനെ ശുശ്രൂഷിപ്പിൻ. ഒരുത്തൻ പറയുന്നു എങ്കിൽ, ദൈവത്തിന്റെ വാക്യങ്ങളിൻ പ്രകാരവും, ഒരുത്തൻ ദൈവ

ല്ല വിവെകം ഉണ്ടാകുവാനും അവന്റെ ശുദ്ധമുള്ള ആശ്വാസത്തിൽ എപ്പോഴും സന്തോഷിപ്പാനും, നിന്നോടു കൂടെ ആ ആത്മാവിന്റെ ഐക്യതയിൽ ഏക ദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ രക്ഷിതാവായ യെശു മശിഹായുടെ യോഗ്യതകൾ മൂലം ഞങ്ങൾക്കു കൃപ ചെയ്യെണമെ. ആമെൻ.

ലെഖനമായിട്ടു. നടപ്പു ൨: ൧ മുതൽ.

പെന്തെകൊസ്തു എന്ന ദിവസം തികവു വന്നപ്പോൾ, അവർ എല്ലാവരും ഏകമനസ്സോടെ ഒരു സ്ഥലത്തിൽ ഇരുന്നു. അപ്പോൾ ശക്തിയുള്ള ഒരു കാറ്റൂതുംപോലെ ആകാശത്തിൽനിന്നു ഒരു മുഴക്കം വെട്ടെന്നു ഉണ്ടായി; അതു അവർ ഇരുന്നിരുന്ന വീടു മുഴുവനും നിറെച്ചു. അത്രയുമല്ല, അവൎക്കു അഗ്നിയുടെ എന്നപോലെ വിടൎന്ന നാവുകൾ കാണപ്പെട്ടു; അതു അവരിൽ ഓരോരുത്തന്റെ മെൽ ആവസിച്ചു. അവർ എല്ലാവരും പരിശുദ്ധാത്മാവു കൊണ്ടു നിറഞ്ഞവരായി, ആത്മാവു അവൎക്കു ഉച്ചാരണം ചെയ്വാൻ കൊടുത്തപ്രകാരം അവർ മറുഭാഷകളിൽ സംസാരിച്ചു തുടങ്ങുകയും ചെയ്തു. അന്നു ആകാശത്തിൻ കീഴിലുള്ള സകല ദെശത്തിൽനിന്നും വന്ന ദൈവഭക്തിയുള്ള മനുഷ്യരായ യെഹൂദന്മാർ യെറുശലെമിൽ പാൎത്തുണ്ടായിരുന്നു. ഈ ശബ്ദം ഉണ്ടായപ്പോൾ പുരുഷാരം വന്നുകൂടി ചഞ്ചലപ്പെട്ടു; എന്തുകൊണ്ടെന്നാൽ എല്ലാവനും അവനവന്റെ സ്വന്തഭാഷയിൽ അവർ സംസാരിക്കുന്നതിനെ കെട്ടു. അവർ എല്ലാവരും ഭ്രമിച്ചു ആശ്ചൎയ്യപ്പെട്ടു തമ്മിൽ തമ്മിൽ: കണ്ടാലും, പറയുന്ന ഇവർ എല്ലാവരും ഗലിലെയാക്കാരല്ലയൊ? പിന്നെ എങ്ങിനെ നാം ഓരോരുത്തൻ ജനിച്ചിട്ടുള്ളതിൽ നമ്മുടെ സ്വന്ത ഭാഷയിൽ കെൾക്കുന്നു? പാൎത്തക്കാരും, മെദക്കാരും, എലാമിക്കാരും മെസൊപൊതാമിയായിലും, യെഹൂദിയായിലും, കപ്പദൊക്കിയായി

ലും, പൊന്തുസിലും, ആസിയായിലും, ഫ്രിഗിയായിലും, പംഫിലിയായിലും, എജിപ്തിലും, കിറെനെക്കു ചേൎന്ന ലിബിയായുടെ പ്രദേശങ്ങളിലും പാൎക്കുന്നവരും, റോമായിലെ പരദേശികളും, യെഹൂദന്മാരും, യെഹൂദമാൎഗ്ഗം അനുസരിച്ചവരും, ക്രേത്തന്മാരും, അറബിക്കാരുമാകുന്ന നാം നമ്മുടെ ഭാഷകളിൽ അവർ ദൈവത്തിന്റെ മഹത്വമുള്ള കാൎയ്യങ്ങളെ പറയുന്നതിനെ കേൾക്കുന്നു എന്നു പറഞ്ഞു.

## സുവിശേഷം. ശു: യോഹ. ൧൪: ൧൫ മുതൽ.

യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞു: നിങ്ങൾ എന്നെ സ്നേഹിക്കുന്നു എങ്കിൽ, എന്റെ കല്പനകളെ പ്രമാണിപ്പിൻ. ഞാൻ എന്റെ പിതാവിനോടു അപേക്ഷിക്കും; അവൻ നിങ്ങൾക്കു സത്യാത്മാവായ മറ്റൊരു ആശ്വാസപ്രദനെ നിങ്ങളോടു കൂടെ എന്നെന്നേക്കും വസിക്കേണ്ടുന്നതിനു തരും. അവനെ ലോകത്തിനു കൈക്കൊൾവാൻ കഴികയില്ല; അതെന്തുകൊണ്ടെന്നാൽ അതു അവനെ കാണുന്നില്ല, അറിയുന്നതുമില്ല; എന്നാലും നിങ്ങൾ അവനെ അറിയുന്നു; എന്നാൽ അവൻ നിങ്ങളോടുകൂടെ വസിച്ചു നിങ്ങളിൽ ഇരിക്കുന്നതുകൊണ്ടു നിങ്ങൾ അവനെ അറിയുന്നു. ഞാൻ നിങ്ങളെ ഉടയവനില്ലാത്തവരായി വിടുകയില്ല; ഞാൻ നിങ്ങളുടെ അടുക്കൽ വരും. ഇനി കുറഞ്ഞൊരു നേരം കഴിഞ്ഞിട്ടു ലോകം പിന്നെ എന്നെ കാണുകയില്ല; എന്നാൽ നിങ്ങൾ എന്നെ കാണുന്നു; ഞാൻ ജീവിക്കുന്നതുകൊണ്ടു നിങ്ങളും ജീവിക്കും. ഞാൻ എന്റെ പിതാവിലും, നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും ആകുന്നു എന്നു ആ ദിവസത്തിൽ നിങ്ങൾ അറിയും. എന്റെ കല്പനകൾ ലഭിച്ചിട്ടു അവയെ പ്രമാണിക്കുന്നവനാരോ അവൻ എന്നെ സ്നേഹിക്കുന്നവനാകുന്നു; എന്നാൽ എന്നെ സ്നേഹിക്കുന്നവൻ എന്റെ പിതാവിനാൽ സ്നേഹിക്കപ്പെട്ടവനാകും; ഞാനും അവനെ സ്നേഹിച്ചു അവനു എന്നെത്തന്നെ വെളിപ്പെടുത്തും. ഇസ്കറിയോത്ത് അല്ലാത്ത യെഹൂദാ അവനോടു: കൎത്താവേ, ലോകത്തിന്നല്ല, ഞങ്ങൾക്കു നിന്നെ നീ വെളിപ്പെടുത്തുവാനിരിക്കുന്നതു എങ്ങിനെ? എന്നു അവനോടു പറ

ഞ്ഞു. യെശു ഉത്തരമായിട്ട അവനോട പറഞ്ഞു: ഒരുത്തൻ എന്നെ സ്നേഹിക്കുന്നു എങ്കിൽ, അവൻ എന്റെ വചനങ്ങളെ പ്രമാണിക്കും; എന്റെ പിതാവും അവനെ സ്നേഹിക്കും; അത്രയുമല്ല, ഞങ്ങൾ അവന്റെ അടുക്കൽ വന്നു അവനോടുകൂടെ വസിക്കയും ചെയ്യും. എന്നെ സ്നേഹിക്കാത്തവൻ എന്റെ വചനങ്ങളെ പ്രമാണിക്കുന്നില്ല; വിശെഷിച്ചും, നിങ്ങൾ കേൾക്കുന്ന വചനം എന്റെതല്ല, എന്നെ അയച്ച പിതാവിന്റെ അത്രെ ആകുന്നു. ഞാൻ നിങ്ങളോടു കൂടെ ഇരിക്കകൊണ്ട ഈ കാൎയ്യങ്ങളെ നിങ്ങളോട പറഞ്ഞു. എന്നാൽ പിതാവു എന്റെ നാമത്തിൽ അയപ്പാനിരിക്കുന്ന പരിശുദ്ധാത്മാവായ ആശ്വാസപ്രദനൊ, അവൻ നിങ്ങൾക്കു സകലവും ഉപദെശിക്കും; ഞാൻ നിങ്ങളോട പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും നിങ്ങൾക്കു ഓൎമ്മവരുത്തുകയും ചെയ്യും. ഞാൻ സമാധാനം നിങ്ങൾക്കു അവകാശമാക്കുന്നു; എനിക്കുള്ള സമാധാനം ഞാൻ നിങ്ങൾക്ക തരുന്നു; ലോകം തരുന്നതുപോലെ അല്ല ഞാൻ നിങ്ങൾക്ക തരുന്നത. നിങ്ങളുടെ ഹൃദയം വ്യാകുലപ്പെടെണ്ടാ, അതു ഭയപ്പെടുകയും വെണ്ടാ. ഞാൻ പോകുന്നു, പിന്നെ നിങ്ങളുടെ അടുക്കൽ തിരികെ വരുന്നു എന്നു ഞാൻ നിങ്ങളോട പറഞ്ഞപ്രകാരം നിങ്ങൾ കേട്ടുവല്ലൊ; നിങ്ങൾ എന്നെ സ്നേഹിച്ചു എങ്കിൽ, ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നു എന്നു പറഞ്ഞതിനാൽ നിങ്ങൾ സന്തോഷപ്പെട്ടുമായിരുന്നു; എന്തുകൊണ്ടെന്നാൽ എന്റെ പിതാവു എന്നെക്കാൾ വലിയവനാകുന്നു. എന്നാൽ അതു ഉണ്ടാകുമ്പോൾ, നിങ്ങൾ വിശ്വസിക്കേണ്ടുന്നതിനായിട്ട അതു ഉണ്ടാകുന്നതിന്നു മുമ്പെ ഞാൻ ഇപ്പോൾ നിങ്ങളോട പറഞ്ഞിരിക്കുന്നു. ഇനിമെൽ ഞാൻ നിങ്ങളോടു കൂടെ വളരെ സംസാരിക്കയില്ല; എന്തെന്നാൽ ഇഹലോകത്തിന്റെ പ്രഭു വരുന്നു; അവന്നു എന്നിൽ ഒരു കാൎയ്യവുമില്ല. എന്നാൽ ഞാൻ പിതാവിനെ സ്നേഹിക്കുന്നു എന്നും, പിതാവു എന്നോടു കല്പിച്ചപ്രകാരം തന്നെ ഞാൻ ചെയ്യുന്നു എന്നും ലോകം അറിയെണ്ടുന്നതിനാകുന്നു.

## പെന്തക്കൊസ്തനാളിന്റെ പിന്നത്തെ തിങ്കളാഴ്ച.

അപേക്ഷ.

ഓ കാലത്തിൽ എന്ന പോലെ നിന്റെ വിശ്വാസമുള്ള ജനങ്ങൾക്ക നിന്റെ പരിശുദ്ധാത്മാവിന്റെ പ്രകാശത്തെ അയച്ച, അവരുടെ ഹൃദയങ്ങൾക്ക ഉപദേശിച്ചവനായ ദൈവമെ, ആ ആത്മാവുകൊണ്ട തന്നെ ഞങ്ങൾക്ക സകല കാൎയ്യങ്ങളിലും നല്ല വിവെകം ഉണ്ടാകുവാനും അവന്റെ ശുദ്ധമുള്ള ആശ്വാസത്തിൽ എപ്പൊഴും സന്തൊഷിപ്പാനും നിന്നൊട കൂടെ ആ ആത്മാവിന്റെ ഐക്യതയിൽ ഒരു ദൈവമായി കാലാവസാനം കൂടാതെ ജീവിച്ച വാഴുന്നവനായി ഞങ്ങളുടെ രക്ഷിതാവായ യെശു മശിഹായുടെ യൊഗ്യതകൾ മൂലം ഞങ്ങൾക്ക കൃപ ചെയ്യണമെ. ആമെൻ.

### ലെഖനമായിട്ട. നടപ്പ. ൧൦: ൩൪ മുതൽ.

അപ്പൊൾ പത്രൊസ് തന്റെ വായെ തുറന്ന പറഞ്ഞു: ദൈവം പക്ഷഭെദമുള്ളവനല്ല എന്ന ഞാൻ സത്യമായിട്ട ഗ്രഹിക്കുന്നു. എന്നാലൊ, സകല ജാതിയിലും തന്നെ ഭയപ്പെടുകയും, നീതിയെ പ്രവൃത്തിക്കയും ചെയ്യുന്നവൻ അവനാൽ കൈക്കൊള്ളപ്പെട്ടവൻ ആകുന്നു. എല്ലാവരുടെയും കൎത്താവായവനാകുന്ന യെശുക്രിസ്തു മൂലമായി സമാധാനം നല്ലവൎത്തമാനമായി പ്രസംഗിച്ചുകൊണ്ട ദൈവം ഇസ്രാഎലിൻ പുത്രന്മാൎക്ക അയച്ച വചനം, യൊഹന്നാൻ പ്രസംഗിച്ച ജ്ഞാനസ്നാനത്തിന്റെ ശെഷം ഗലിലെയായിൽ നിന്ന തുടങ്ങി യെഹൂദിയായിൽ ഒക്കെയും ഉണ്ടായ വൎത്തമാനം നിങ്ങൾ അറിയുന്നു. നസറായക്കാരനായ യെശുവിനെ ദൈവം പരിശുദ്ധാത്മാവു

കൊണ്ടും ശക്തികൊണ്ടും അഭിഷേകം ചെയ്തപ്രകാരം തന്നെ, ദൈവം അവനോടുകൂടെ ഉണ്ടായിരുന്നതുകൊണ്ടു അവൻ നന്മചെയ്തുകൊണ്ടും, പിശാചിനാൽ ബാധിക്കപ്പെട്ടവരെ എല്ലാവരെയും സ്വസ്ഥമാക്കിക്കൊണ്ടും സഞ്ചരിച്ചു. അവൻ യെഹൂദന്മാരുടെ ദേശത്തിലും യെറുശലേമിലും ചെയ്തിട്ടുള്ള കാൎയ്യങ്ങൾക്കെല്ലാം ഞങ്ങൾ സാക്ഷികളാകുന്നു; അവനെ അവർ ഒരു മരത്തിന്മേൽ തൂക്കിക്കൊന്നു. അവനെ ദൈവം മൂന്നാം ദിവസത്തിൽ ഉയിൎത്തെഴുനീല്പിക്കയും, സകല ജനത്തിനുമല്ല, ദൈവത്താൽ മുൻ നിയമിക്കപ്പെട്ട സാക്ഷികളായി, അവൻ മരിച്ചവരിൽനിന്നു ഉയിൎത്തെഴുനീറ്റതിന്റെ ശേഷം അവനോടുകൂടെ ഭക്ഷിക്കയും കുടിക്കയും ചെയ്തവരായ ഞങ്ങൾക്കു തന്നേ അവനെ പ്രത്യക്ഷമായി കാട്ടിത്തരികയും ചെയ്തു. വിശേഷിച്ചും അവൻ ജീവനുള്ളവരുടെയും മരിച്ചവരുടെയും ന്യായാധിപതിയായിരിപ്പാൻ ദൈവത്താൽ നിയമിക്കപ്പെട്ടവൻ ആകുന്നു എന്നു ജനങ്ങളോടു പ്രസംഗിച്ചു സാക്ഷിപ്പെടുത്തേണമെന്നു അവൻ ഞങ്ങളോടു കല്പിച്ചു. അവനിൽ വിശ്വസിക്കുന്നവനെല്ലാം അവന്റെ നാമം മൂലമായി പാപങ്ങളുടെ മോചനം ലഭിക്കും എന്നു സകല ദീൎഘദൎശിമാരും അവനെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നു. പത്രൊസ് ഈ വാക്കുകളെ സംസാരിക്കുമ്പോൾ തന്നേ, വചനം കേട്ടവരുടെ എല്ലാവരുടെയും മേൽ പരിശുദ്ധാത്മാവു ഇറങ്ങി. എന്നാറെ ചേലയുള്ള വിശ്വാസികളായി പത്രൊസിനോടു കൂടെ വന്നവർ എല്ലാവരും പരിശുദ്ധാത്മാവിന്റെ ദാനം പുറജാതികളിന്മേലും പകരപ്പെട്ടതുകൊണ്ടു വിസ്മയിച്ചു: എന്തുകൊണ്ടെന്നാൽ അവർ ഭാഷകളിൽ പറയുന്നതിനെയും ദൈവത്തെ മഹത്വപ്പെടുത്തുന്നതിനെയും അവർ [illegible] അപ്പോൾ പത്രൊസ് ഉത്തരമായിട്ടു: നമ്മെപ്പോലെ പരിശുദ്ധാത്മാവിനെ ലഭിച്ച ഇവർ, ജ്ഞാനസ്നാനപ്പെടാതെ ഇരിപ്പാനായിട്ടു വെള്ളം വിരോധിപ്പാൻ യാതൊരുത്തനും കഴിയുമോ? എന്നു പറഞ്ഞു. പിന്നെ അവർ കൎത്താവിന്റെ നാമത്തിൽ ജ്ഞാനസ്നാനപ്പെടുവാൻ അവൻ കല്പിച്ചു; അപ്പോൾ അവൻ ചില ദിവസങ്ങൾ അവിടെ പാൎക്കേണമെന്നു അവർ അവനോടു അപേക്ഷിച്ചു.

## സുവിശേഷം. ശു. യോഹ. ൩. ൧൬ മുതൽ.

ദൈവം തന്റെ ഏകജാതനായ പുത്രനെ, അവനിൽ വിശ്വസിക്കുന്നവൻ ഒരുത്തനും നശിച്ചു പോകാതെ, നിത്യജീവൻ ഉണ്ടാകേണ്ടുന്നതിന തരുവാൻ തക്കവണ്ണം ഇത്രയും ലോകത്തെ സ്നേഹിച്ചു. എന്തെന്നാൽ ദൈവം തന്റെ പുത്രനെ ലോകത്തിലേക്ക അയച്ചതു ലോകത്തെ കുറ്റം വിധിപ്പാനായിട്ടല്ല, ലോകം അവനാൽ രക്ഷിക്കപ്പെടുവാനായിട്ടത്രെ. അവനിൽ വിശ്വസിക്കുന്നവൻ കുറ്റം വിധിക്കപ്പെടുന്നില്ല; എന്നാൽ വിശ്വസിക്കാത്തവനൊ അവൻ ദൈവത്തിന്റെ ഏകജാതനായ പുത്രന്റെ നാമത്തിൽ വിശ്വസിച്ചിട്ടില്ലാത്തതുകൊണ്ട ഇപ്പോൾ തന്നെ കുറ്റം വിധിക്കപ്പെട്ടിരിക്കുന്നു; എന്നാൽ കുറ്റവിധി ഇതാകുന്നു: വെളിച്ചം ലോകത്തിൽ വന്നിട്ടും, മനുഷ്യർ തങ്ങളുടെ പ്രവൃത്തികൾ ദോഷമുള്ളവയായിരുന്നതുകൊണ്ട വെളിച്ചത്തെക്കാൾ ഇരുളിനെ സ്നേഹിച്ചു. അതെന്തുകൊണ്ടെന്നാൽ ദോഷം ചെയ്യുന്നവനെല്ലാം വെളിച്ചത്തെ പകെക്കുന്നു; തന്റെ പ്രവൃത്തികൾ തെളിയിക്കപ്പെടാതെ ഇരിപ്പാനായിട്ട വെളിച്ചത്തിന്റെ അടുക്കൽ വരുന്നതുമില്ല. എന്നാൽ സത്യത്തെ പ്രവൃത്തിക്കുന്നവൻ, തന്റെ പ്രവൃത്തികൾ ദൈവത്തിൽ ചെയ്യപ്പെട്ടവയാകുന്നു എന്ന വെളിപ്പെടേണ്ടുന്നതിന വെളിച്ചത്തിന്റെ അടുക്കൽ വരുന്നു.

## പെന്തെക്കൊസ്തു നാളിന്റെ പിറ്റെത്തെ ചൊവ്വാഴ്ച.

അപേക്ഷ.

ഒരു കാലത്തിൽ എന്ന പോലെ നിന്റെ വിശ്വാസമുള്ള ജനങ്ങൾക്ക നിന്റെ പരിശുദ്ധാത്മാവിന്റെ പ്രകാശത്തെ അയച്ച, അവരുടെ ഹൃദയങ്ങൾക്ക ഉപദേശിച്ചവനായ ദൈവമെ, ആ ആത്മാവുകൊണ്ട തന്നെ ഞങ്ങൾക്ക സകല കാൎയ്യങ്ങളിലും ന

ല്ല വിവേകം ഉണ്ടാകുവാനും അവന്റെ ശു ദ്ധമുള്ള ആശ്വാസത്തിൽ എപ്പോഴും സന്തോ ഷിപ്പാനും, നിന്നോടു കൂടെ ആ ആത്മാവി ന്റെ ഐക്യതയിൽ ഏക ദൈവമായി കാ ലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവ നായി ഞങ്ങളുടെ രക്ഷിതാവായ യേശു മ ശിഹായുടെ യോഗ്യതകൾ മൂലം ഞങ്ങൾക്ക കൃപ ചെയ്യേണമേ. ആമെൻ.

## ലേഖനമായിട്ടു. നടപ്പു. വ്യ: ൮ ൧൪ മുതൽ.

യെറുശലേമിലുള്ള അപ്പോസ്തോലന്മാർ ശമറിയാ ദൈവ ത്തിന്റെ വചനം കൈക്കൊണ്ടു എന്നു കേട്ടപ്പോൾ, അവർ പത്രോസിനെയും യോഹന്നാനെയും അവരുടെ അടുക്കലേക്ക അയച്ചു. ആയവർ വന്നാറെ അവർ പരിശുദ്ധാത്മാവിനെ പ്രാപിക്കേണ്ടുന്നതിന്ന അവൎക്കു വേണ്ടി പ്രാൎത്ഥിച്ചു. (എ ന്തെന്നാൽ അതുവരെ അവരിൽ ഒരുത്തന്റെ മേലും അവൻ ഇറങ്ങീട്ടില്ലാഞ്ഞു; അവർ കൎത്താവായ യേശുവിന്റെ നാമത്തി ൽ ജ്ഞാനസ്നാനപ്പെട്ടിരുന്നതേ ഉള്ളു.) അപ്പോൾ അവർ അവരുടെ മേൽ തങ്ങളുടെ കൈകളെ വെച്ചു; അവർ പരി ശുദ്ധാത്മാവിനെ പ്രാപിക്കയും ചെയ്തു.

## സുവിശേഷം. ശു. യോഹ. ൧൦: ൧ മുതൽ.

ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു: ആട്ടിൻതൊഴുത്തിലേക്ക വാതിലിൽ കൂടി കടക്കാതെ, മ റെറാരു വഴിയായി കരേറുന്നവൻ ആയവൻ ഒരു കള്ള നും മോഷ്ടാവും ആകുന്നു. എന്നാൽ വാതിലിൽ കൂടി കട ക്കുന്നവൻ ആടുകളുടെ ഇടയൻ ആകുന്നു. അവന്ന വാതി ൽ കാവല്ക്കാരൻ തുറക്കുന്നു; ആടുകളും അവന്റെ ശബ്ദം കേ ൾക്കുന്നു; അവനും തന്റെ സ്വന്ത ആടുകളെ പേർ പറ ഞ്ഞു വിളിച്ചു അവയെ വെളിയിൽ നടത്തിക്കൊണ്ടു പോ

കുന്നു. പിന്നെ അവൻ തന്റെ ആടുകളെ വെളിയിൽ നടത്തിക്കൊണ്ടു പോകുമ്പോൾ, അവയുടെ മുമ്പാകെ നടക്കുന്നു; ആടുകളും അവന്റെ ശബ്ദം അറിയുന്നതുകൊണ്ടു അവ അവന്റെ പിന്നാലെ ചെല്ലുന്നു. എന്നാൽ അവ അന്യന്മാരുടെ ശബ്ദം അറിയായ്കകൊണ്ടു അവ ഒരു അന്യനെ പിന്തുടരാതെ അവനിൽനിന്നു ഓടിപ്പോകും. ഈ ഉപമ യേശു അവരോടു പറഞ്ഞു; എന്നാൽ അവൻ തങ്ങളോടു പറഞ്ഞ കാര്യങ്ങൾ ഇന്നവ എന്നു അവർ അറിഞ്ഞില്ല. അപ്പോൾ യേശു പിന്നെയും അവരോടു പറഞ്ഞു: ഞാൻ ആടുകൾക്കുള്ള വാതിൽ ആകുന്നു എന്നു ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു. എനിക്കു മുമ്പെ വന്നവർ എല്ലാവരും കള്ളന്മാരും മോഷ്ടാക്കളും ആകുന്നു; എന്നാലും, ആടുകൾ അവരെ ചെവിക്കൊണ്ടില്ല. ഞാൻ തന്നെ വാതിൽ ആകുന്നു, ഒരുത്തൻ എന്നാൽ അകത്തു കടക്കുന്നു എങ്കിൽ അവൻ രക്ഷപ്പെടും; അത്രയുമല്ല, അവൻ അകത്തു വരികയും പുറത്തു പോകയും മേച്ചിൽ കണ്ടെത്തുകയും ചെയ്യും. കള്ളൻ മോഷ്ടിപ്പാനായിട്ടും, കൊല്ലുവാനായിട്ടും, നശിപ്പിപ്പാനായിട്ടും അല്ലാതെ കണ്ടു വരുന്നില്ല; ഞാൻ അവർക്കു ജീവൻ ഉണ്ടാകുവാനായിട്ടും പരിപൂർണ്ണമായി ഉണ്ടാകുവാനായിട്ടും വന്നു.

## ത്രിത്വത്തിന്റെ ഞായറാഴ്ച.

### അപേക്ഷ.

സത്യ വിശ്വാസത്തെ അനുസരിച്ചു പറയുന്നതിനാൽ നിത്യതയുള്ള ത്രിത്വത്തിന്റെ മഹത്വത്തെ അറിയിപ്പാനും, ദിവ്യമഹത്വത്തിന്റെ ശക്തിയിൽ ഏകത്വത്തെ വന്ദിപ്പാനും, നിന്റെ ഭൃത്യന്മാരായ ഞങ്ങൾക്കു കൃപ തന്നിരിക്കുന്ന സർവ്വശക്തനും നിത്യനുമായ ദൈവമേ, ഈ വിശ്വാസത്തിൽ ഞങ്ങളെ സ്ഥിരതയുള്ളവരാക്കേണമെന്നും സകല അനർത്ഥങ്ങളിൽ നിന്നും ഞങ്ങളെ എ

പ്പോഴും കാത്തു രക്ഷിക്കേണമെന്നും, ഏക ദൈവമായി, കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്ന നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനമായിട്ടു. വെളി. ൪: ൧ മുതൽ.

ഇതിന്റെ ശേഷം ഞാൻ കണ്ടതു എന്തെന്നാൽ, ഇതാ, സ്വൎഗ്ഗത്തിൽ ഒരു വാതിൽ തുറന്നിരുന്നു; അപ്പോൾ കാഹളത്തിന്റെ എന്നപോലെ ഞാൻ കേട്ട ആദ്യ ശബ്ദം എന്നോടു സംസാരിച്ചു നീ ഇവിടെ കയറി വരിക, ഇനിമേൽ ഉണ്ടാകുവാനിരിക്കുന്ന കാൎയ്യങ്ങളെ ഞാൻ നിനക്കു കാട്ടിത്തരും എന്നു പറഞ്ഞു. ഉടൻ തന്നെ ഞാൻ ആത്മാവിൽ ആയി; അപ്പോൾ കണ്ടാലും, സ്വൎഗ്ഗത്തിൽ ഒരു സിംഹാസനം വെക്കപ്പെട്ടിരുന്നു; ആ സിംഹാസനത്തിന്മേൽ ഒരുത്തൻ ഇരുന്നിരുന്നു. ഇരുന്നവൻ കാഴ്ചെക്കു യസ്പിക്കല്ലിനോടും പത്മരാഗത്തോടും സദൃശനായിരുന്നു; സിംഹാസനത്തിന്റെ ചുററും കാഴ്ചെക്കു മരതകത്തോടു സമമായ ഒരു ആകാശവില്ലും, സിംഹാസനത്തിന്റെ ചുററും ഇരുപത്തുനാലു പീഠങ്ങളും ഉണ്ടായിരുന്നു; ആ പീഠങ്ങളിൽ വെള്ള വസ്ത്രങ്ങൾ ധരിച്ചു ഇരുപത്തുനാലു മൂപ്പന്മാർ ഇരിക്കുന്നതിനെ ഞാൻ കണ്ടു. അവൎക്കു തങ്ങളുടെ തലകളിന്മേൽ പൊൻ കിരീടങ്ങളും ഉണ്ടായിരുന്നു. സിംഹാസനത്തിൽനിന്നു മിന്നലുകളും, ഇടിമുഴക്കങ്ങളും, ശബ്ദങ്ങളും പുറപ്പെട്ടു; ദൈവത്തിന്റെ ഏഴു ആത്മാക്കളായ ഏഴു ദീപെട്ടികളും സിംഹാസനത്തിന്റെ മുൻപാകെ ജ്വലിച്ചുകൊണ്ടിരുന്നു. സിംഹാസനത്തിന്റെ മുൻപാകെ പളുങ്കിനോടു സമമായ ഒരു സ്ഫടികക്കടലും, സിംഹാസനത്തിന്റെ നടുവിലും സിംഹാസനത്തിന്റെ ചുററിലും, മുൻപുറവും പിൻപുറവും കണ്ണുകൾകൊണ്ടു നിറഞ്ഞ നാലു ജീവജന്തുക്കളും ഉണ്ടായിരുന്നു. ഒന്നാമത്തെ ജീവജന്തു ഒരു സിംഹത്തിന്നു സദൃശമായും, രണ്ടാമത്തെ ജീവജന്തു ഒരു കാളക്കുട്ടിക്കു സദൃശമായും, മൂന്നാമത്തെ ജീവജന്തു മനുഷ്യനെപ്പോലെ മുഖമുള്ളതായും, നാലാമത്തെ ജീവ

ഉള്ള പറക്കുന്ന കഴുകിനു സദൃശമായും ഇരുന്നു. ആ നാലു ജീവജന്തുക്കളിലും ഓരോന്നു നാലുപുറവും ആറാറു ചിറകുള്ളതായും, അകത്തു കണ്ണുകൾകൊണ്ടു നിറഞ്ഞതായുമിരുന്നു; ഇരുന്നവനും, ഇരിക്കുന്നവനും, വരുവാനിരിക്കുന്നവനുമായി, സർവ്വശക്തനായ ദൈവമാകുന്ന കർത്താവു പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ, എന്നു പറഞ്ഞുകൊണ്ടു അവയ്ക്കു രാവും പകലും വിശ്രമമില്ലാതെയുമിരുന്നു. എന്നാൽ സിംഹാസനത്തിന്മേൽ ഇരുന്നവനായി, എന്നെന്നേക്കും ജീവിക്കുന്നവന്നു ആ ജീവജന്തുക്കൾ മഹത്വത്തെയും ബഹുമാനത്തെയും സ്തോത്രത്തെയും കൊടുക്കുമ്പോൾ, ഇരുപത്തുനാലു മൂപ്പന്മാർ സിംഹാസനത്തിന്മേൽ ഇരുന്നവന്റെ മുമ്പാകെ വീണു എന്നെന്നേക്കും ജീവിച്ചിരിക്കുന്നവനെ വന്ദിച്ചു തങ്ങളുടെ കിരീടങ്ങളെ സിംഹാസനത്തിന്റെ മുമ്പാകെ ഇട്ടു പറയുന്നു: കർത്താവേ, നീ മഹത്വത്തെയും ബഹുമാനത്തെയും ശക്തിയെയും കൈക്കൊൾവാൻ യോഗ്യനാകുന്നു; അതെന്തുകൊണ്ടെന്നാൽ നീ സകലത്തെയും സൃഷ്ടിച്ചു; നിന്റെ ഇഷ്ടത്തിന്നായിട്ടു അവ ഉണ്ടായിരുന്നു സൃഷ്ടിക്കപ്പെട്ടിരുന്നു.

## സുവിശേഷം. ശു. യോഹന. ൩: ൧ മുതൽ.

യെഹൂദന്മാരുടെ ഒരു പ്രമാണിയായി, നിക്കൊദിമൂസ് എന്നു പേരുള്ളവനായി, പരിശന്മാരിൽ ഒരു മനുഷ്യൻ ഉണ്ടായിരുന്നു. അവൻ രാത്രിയിൽ യേശുവിന്റെ അടുക്കൽ വന്നു അവനോടു: റബ്ബി, നീ ദൈവത്തിങ്കൽനിന്നു വന്നിട്ടുള്ളൊരു ഉപദേഷ്ടാവാകുന്നു എന്നു ഞങ്ങൾ അറിയുന്നു; എന്തുകൊണ്ടെന്നാൽ, ഒരുത്തനും ദൈവം അവനോടു കൂടെ ഇല്ലാതെയിരുന്നാൽ, നീ ചെയ്യുന്ന അതിശയങ്ങളെ ചെയ്വാൻ കഴികയില്ല എന്നു പറഞ്ഞു. യേശു ഉത്തരമായിട്ടു അവനോടു: ഒരുത്തൻ വീണ്ടും ജനിക്കാതെയിരുന്നാൽ, അവന്നു ദൈവത്തിന്റെ രാജ്യം കാണ്മാൻ കഴികയില്ല എന്നു ഞാൻ സത്യമായിട്ടു സത്യമായിട്ടു നിന്നോടു പറയുന്നു എന്നു പറഞ്ഞു. നിക്കൊദിമൂസ് അവനോടു: വൃദ്ധനായിട്ടു

ഒരു മനുഷ്യൻ എങ്ങിനെ ജനിപ്പാൻ കഴിയും? അവന്നു രണ്ടാം പ്രാവശ്യം തന്റെ അമ്മയുടെ ഗൎഭത്തിലേക്കു കടന്നു ജനിപ്പാൻ കഴിയുമോ? എന്നു പറയുന്നു. യേശു ഉത്തരമായിട്ടു: വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ല എങ്കിൽ, ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിലേക്കു കടപ്പാൻ കഴികയില്ല എന്നു ഞാൻ സത്യമായിട്ടു സത്യമായിട്ടു നിന്നോടു പറയുന്നു. ജഡത്തിൽ നിന്നു ജനിച്ചതു ജഡമാകുന്നു; ആത്മാവിൽനിന്നു ജനിച്ചതു ആത്മാവും ആകുന്നു. നിങ്ങൾ വീണ്ടും ജനിക്കേണമെന്നു ഞാൻ നിന്നോടു പറഞ്ഞതുകൊണ്ടു ആശ്ചൎയ്യപ്പെടേണ്ടാ. കാറ്റു ഇച്ഛിക്കുന്നിടത്തു ഊതുന്നു; നീ അതിന്റെ ശബ്ദം കേൾക്കുന്നു; എങ്കിലും അതു എവിടെ നിന്നു വരുന്നു എന്നും എവിടേക്കു പോകുന്നു എന്നും നീ അറിയുന്നില്ല; ആത്മാവിൽ നിന്നു ജനിക്കുന്നവനെല്ലാം ഇപ്രകാരമാകുന്നു എന്നു പറഞ്ഞു. നിക്കോദേമുസ് ഉത്തരമായിട്ടു അവനോടു: ഈ കാൎയ്യങ്ങൾ ഉണ്ടാകുവാൻ കഴിയുന്നതു എങ്ങിനെ? എന്നു പറഞ്ഞു. യേശു ഉത്തരമായിട്ടു അവനോടു പറഞ്ഞു: നീ ഇസ്രായേലിന്റെ ഒരു ഉപദേഷ്ടാവായിരുന്നിട്ടു ഈ കാൎയ്യങ്ങളെ അറിയുന്നില്ലയോ? ഞാൻ സത്യമായിട്ടു സത്യമായിട്ടു നിന്നോടു പറയുന്നു: ഞങ്ങൾ അറിയുന്നതിനെ ഞങ്ങൾ പറയുന്നു; ഞങ്ങൾ കണ്ടിട്ടുള്ളതിനെ സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു; എങ്കിലും നിങ്ങൾ ഞങ്ങളുടെ സാക്ഷിയെ കൈക്കൊള്ളുന്നില്ല. ഞാൻ ഭൂമിയെ സംബന്ധിച്ച കാൎയ്യങ്ങളെ നിങ്ങളോടു പറഞ്ഞിട്ടു നിങ്ങൾ വിശ്വസിക്കുന്നില്ല എങ്കിൽ, ഞാൻ സ്വൎഗ്ഗത്തെ സംബന്ധിച്ച കാൎയ്യങ്ങളെ നിങ്ങളോടു പറഞ്ഞാൽ നിങ്ങൾ എങ്ങിനെ വിശ്വസിക്കും? സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിയവനായി, സ്വൎഗ്ഗത്തിലിരിക്കുന്നവനായ മനുഷ്യപുത്രൻ അല്ലാതെ, ഒരുത്തനും സ്വൎഗ്ഗത്തിലേക്കു കയറീട്ടില്ല. വിശേഷിച്ചും എപ്രകാരം മോശ വനത്തിൽ സൎപ്പത്തെ ഉയൎത്തിയോ, അപ്രകാരം തന്നെ മനുഷ്യന്റെ പുത്രനും, അവനിൽ വിശ്വസിക്കുന്നവൻ ഒരുത്തനും നശിച്ചുപോകാതെ, നിത്യജീവൻ ഉണ്ടാകേണ്ടുന്നതിന്നു ഉയൎത്തപ്പെടേണ്ടുന്നതു ആകുന്നു.

## ത്രിത്വത്തിന്റെ പിൻ വരുന്ന ഒന്നാം ഞായറാഴ്ച.

### പ്രാൎത്ഥന.

നിങ്കൽ ആശ്രയിക്കുന്ന എല്ലാവരുടെയും ബലമായിരിക്കുന്ന ദൈവമേ, ഞങ്ങളുടെ പ്രാൎത്ഥനകളെ കരുണയോടെ കൈക്കൊള്ളേണമേ; ഞങ്ങളുടെ മൎത്യസ്വഭാവത്തിന്റെ ക്ഷീണത ഹേതുവായി നിന്നെ കൂടാതെ ഒരു നല്ല കാൎയ്യവും ചെയ്വാൻ ഞങ്ങൾക്ക കഴിയായ്കകൊണ്ടു, ഞങ്ങൾ നിന്റെ കല്പനകളെ പ്രമാണിക്കുന്നതിൽ മനസ്സുകൊണ്ടും പ്രവൃത്തി കൊണ്ടും നിന്നെ പ്രസാദിപ്പിപ്പാനായിട്ട ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം നിന്റെ കൃപാ സഹായം ഞങ്ങൾക്ക തരേണമേ. ആമെൻ.

### ലേഖനം. ൧ ശ്ലീ. യോഹ. ൪: ൭ മുതൽ.

പ്രിയമുള്ളവരേ, നാം തമ്മിൽ തമ്മിൽ സ്നേഹിക്കേണമാകുന്നു; എന്തുകൊണ്ടെന്നാൽ സ്നേഹം ദൈവത്തിൽനിന്ന ആകുന്നു; സ്നേഹിക്കുന്നവനെല്ലാം ദൈവത്തിൽനിന്ന ജനിച്ചിരിക്കുന്നു, ദൈവത്തെ അറികയും ചെയ്യുന്നു. സ്നേഹിക്കാത്തവൻ ദൈവത്തെ അറിയുന്നില്ല; എന്തുകൊണ്ടെന്നാൽ ദൈവം സ്നേഹം തന്നെ ആകുന്നു. ദൈവം തന്റെ ഏകജാതനായ പുത്രനെ, നാം അവൻ മൂലം ജീവിക്കേണ്ടുന്നതിന, ലോകത്തിലേക്ക അയച്ചതിനാൽ, നമ്മോട അവനുള്ള സ്നേഹം വെളിപ്പെട്ടു. സ്നേഹം ഇതിൽ ആകുന്നു; നാം ദൈവത്തെ സ്നേഹിച്ചു എന്നല്ല, അവൻ നമ്മെ സ്നേഹിച്ചു തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്ക വേണ്ടി പ്രതിശാന്തിയായിട്ട അയച്ചു എന്നത്രെ. പ്രിയമുള്ളവരേ, ദൈവം നമ്മെ ഇപ്രകാരം സ്നേഹിച്ചു എങ്കിൽ, നാമും തമ്മിൽ തമ്മിൽ സ്നേഹിക്കേണ്ടുന്നതാകുന്നു. ദൈവത്തെ ഒരുത്തനും ഒരുനാളും കണ്ടിട്ടി

ല്ല; നാം തമ്മിൽ തമ്മിൽ സ്നേഹിക്കുന്നു എങ്കിൽ, ദൈവം നമ്മിൽ വസിക്കുന്നു; അവന്റെ സ്നേഹം നമ്മിൽ പൂൎണ്ണമാക്കപ്പെട്ടുമിരിക്കുന്നു. *നാം അവനിലും* അവൻ നമ്മിലും വസിക്കുന്നു എന്നു ഇതിനാൽ നാം അറിയുന്നു; അവൻ നമുക്കു തന്റെ ആത്മാവിൽനിന്നു തന്നിരിക്കയാൽ തന്നെ. പിതാവു പുത്രനെ ലോകത്തിന്റെ രക്ഷിതാവായിട്ടു അയച്ചു എന്നു ഞങ്ങൾ കണ്ടിട്ടു സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു. യേശു ദൈവത്തിന്റെ പുത്രനാകുന്നു എന്നു ആരെങ്കിലും സമ്മതിച്ചാൽ, ദൈവം അവനിലും അവൻ ദൈവത്തിലും വസിക്കുന്നു. ദൈവത്തിനു നമ്മോടുള്ള സ്നേഹത്തെ നാം അറിഞ്ഞും വിശ്വസിച്ചുമിരിക്കുന്നു. ദൈവം സ്നേഹം തന്നെ ആകുന്നു. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിലും, ദൈവം അവനിലും വസിക്കുന്നു. വിധി ദിവസത്തിൽ നമുക്കു ധൈൎയ്യം ഉണ്ടാകുവാനായിട്ടു *ഇതിൽ* നമ്മുടെ സ്നേഹം പൂൎണ്ണമായിരിക്കുന്നു; അവൻ ഇരിക്കുന്ന പ്രകാരം നാമും ഈ ലോകത്തിൽ ഇരിക്കുന്നതിനാൽ തന്നെ. സ്നേഹത്തിൽ ഭയമില്ല; എങ്കിലോ, പൂൎണ്ണസ്നേഹം ഭയത്തെ പുറത്താക്കിക്കളയുന്നു. ഭയത്തിന്നു വേദനയുണ്ടല്ലൊ; ഭയപ്പെടുന്നവൻ സ്നേഹത്തിൽ പൂൎണ്ണനായവനല്ല. അവൻ നമ്മെ മുമ്പെ സ്നേഹിച്ചതുകൊണ്ടു നാം അവനെ സ്നേഹിക്കുന്നു. ഒരുത്തൻ, ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറകയും, തന്റെ സഹോദരനെ ദ്വേഷിക്കയും ചെയ്താൽ, അവൻ അസത്യവാദിയാകുന്നു; എന്തെന്നാൽ താൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവന്നു താൻ കണ്ടിട്ടില്ലാത്ത ദൈവത്തെ എങ്ങിനെ സ്നേഹിപ്പാൻ *കഴിയും?* ദൈവത്തെ സ്നേഹിക്കുന്നവൻ തന്റെ സഹോദരനെയും സ്നേഹിക്കേണമെന്നുള്ള ഈ കല്പന നമുക്കു അവനിൽനിന്നു ഉണ്ടു.

## സുവിശേഷം. ശു. ലൂക്കാ. ൧൬: ൧൯ മുതൽ.

ധനവാനായ ഒരു മനുഷ്യൻ ഉണ്ടായിരുന്നു; അവൻ ധൂമ്രവസ്ത്രവും നേരിയ വസ്ത്രവും ധരിച്ചു ദിവസംപ്രതി കോലാഹലത്തോടെ വാണുകൊണ്ടിരുന്നു. ലാസർ എന്നു പേരുള്ള ഒരു ദരിദ്രനും ഉണ്ടായിരുന്നു; അവൻ വ്രണങ്ങൾകൊണ്ടു

നിറഞ്ഞവനായി ആ ധനവാന്റെ പടിവാതില്ക്കൽ കിടന്നിരുന്നു. അവന്റെ മേശയിൽനിന്നു വീണു കഷണങ്ങൾകൊണ്ടു തൃപ്തനാകുവാൻ അവൻ ആഗ്രഹിച്ചിരുന്നു. അത്രയുമല്ല, നായ്ക്കൾ വന്നു അവന്റെ വ്രണങ്ങളെ നക്കി. പിന്നെ ഉണ്ടായതു എന്തെന്നാൽ, ആ ദരിദ്രൻ മരിച്ചു; ദൈവദൂതന്മാരാൽ അബ്രഹാമിന്റെ മാൎവ്വിടത്തിലേക്കു കൊണ്ടുപോകപ്പെട്ടു. ധനവാനും മരിച്ചു അടക്കപ്പെട്ടു. പിന്നെ അവൻ നരകത്തിൽ അതിവേദനകളുള്ളോരു സ്ഥിതിയിലായി, തന്റെ കണ്ണുകളെ ഉയൎത്തി, ദൂരത്തുനിന്നു അബ്രഹാമിനെയും, അവന്റെ മാൎവ്വിടത്തിൽ ലാസറിനെയും കാണുന്നു. അപ്പോൾ അവൻ, പിതാവായ അബ്രഹാമെ, ഞാൻ ഈ ജ്വാലയിൽ അതിവേദനപ്പെടുന്നതുകൊണ്ടു എന്നോടു കരുണയുള്ളവനായി, ലാസർ തന്റെ വിരലിന്റെ അററം വെള്ളത്തിൽ മുക്കി, എന്റെ നാവിനെ തണുപ്പിപ്പാനായിട്ടു അവനെ അയക്കേണമെന്നു നിലവിളിച്ചു പറഞ്ഞു. എന്നാറെ അബ്രഹാം പറഞ്ഞു: മകനേ, നീ നിന്റെ ആയുസ്സുകാലത്തിൽ നിന്റെ ഗുണങ്ങളെയും, ലാസർ അപ്രകാരം തന്നെ ദോഷങ്ങളെയും അനുഭവിച്ചു എന്നു ഓൎത്തുകൊൾക; ഇപ്പോൾ ഇവൻ ആശ്വാസപ്പെടുന്നു; നീയോ, അതിവേദനപ്പെടുന്നു. ഇതെല്ലാം കൂടാതെയും, ഇവിടെനിന്നു നിങ്ങളുടെ അടുക്കലേക്കു കടന്നുപോവാൻ ഇച്ഛിച്ചാലും, അവിടെനിന്നു ഞങ്ങളുടെ അടുക്കലേക്കു കടന്നുവരുവാൻ ഇച്ഛിച്ചാലും മനുഷ്യൎക്കു കഴിയാതപ്രകാരം, ഞങ്ങൾക്കും നിങ്ങൾക്കും നടുവെ വലുതായൊരു പിളൎപ്പു ഉണ്ടാക്കപ്പെട്ടിരിക്കുന്നു. അപ്പോൾ അവൻ പറഞ്ഞു: പിതാവേ, അപ്രകാരമായാൽ ഇനിക്കു അഞ്ചു സഹോദരന്മാർ ഉണ്ടു; അവരും ഈ അതിവേദനയുള്ള സ്ഥലത്തിലേക്കു വരാതെയിരിപ്പാനായിട്ടു അവൎക്കു സാക്ഷിപ്പെടുത്തേണ്ടുന്നതിന്നു അവനെ എന്റെ അപ്പന്റെ വീട്ടിലേക്കു അയക്കേണമെന്നു ഞാൻ നിന്നോടു അപേക്ഷിക്കുന്നു. അബ്രഹാം അവനോടു പറഞ്ഞു: അവൎക്കു മോശയും ദീൎഘദൎശിമാരും ഉണ്ടു, അവരെ അവർ കേൾക്കട്ടെ. എന്നാറെ അവൻ പറഞ്ഞു: അപ്രകാരമല്ല, പിതാവായ അബ്രഹാമെ, മരിച്ചവരിൽനിന്നു ഒരുത്തൻ അവരുടെ അടുക്കൽ പോയാൽ, അവർ

അനുതാപപ്പെടും. അപ്പോൾ അവൻ അവനോടു പറഞ്ഞു: അവർ മോശയെയും ദീൎഘദൎശിമാരെയും ചെവിക്കൊള്ളുകയില്ലെങ്കിൽ മരിച്ചവരിൽനിന്നു ഒരുത്തൻ ഉയിൎത്തെഴുന്നേറ്റാലും അവർ അനുസരണപ്പെടുകയില്ല.

## ത്രിത്വത്തിൻ പിൻ വരുന്ന
## രണ്ടാം ഞായറാഴ്ച.

### അപേക്ഷ.

നിന്നോടുള്ള സ്ഥിരമായ ഭയത്തിലും സ്നേഹത്തിലും നീ വളൎത്തുന്നവരെ വീഴ്ചകൂടാതെ സഹായിച്ചു ഭരിക്കുന്ന കൎത്താവേ, നിന്റെ നല്ല വിചാരണയുടെ സംരക്ഷണയിൻ കീഴിൽ ഞങ്ങളെ കാത്തു, നിന്റെ ശുദ്ധമുള്ള നാമത്തെ ഇടവിടാതെ ഭയപ്പെട്ടു സ്നേഹിപ്പാൻ ഞങ്ങൾക്ക അരുളേണമെന്നു ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. ൧ ശ്ലു. യോഹ. ൩: ൧൩ മുതൽ.

എന്റെ സഹോദരന്മാരേ, ലോകം നിങ്ങളെ ദ്വേഷിക്കുന്നു എങ്കിൽ ആശ്ചൎയ്യപ്പെടേണ്ടാ. നാം മരണത്തെ വിട്ടു ജീവങ്കലേക്കു കടന്നിരിക്കുന്നു എന്നു നാം സഹോദരന്മാരെ സ്നേഹിക്കുന്നതുകൊണ്ടു നാം അറിയുന്നു. സഹോദരനെ സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു. തന്റെ സഹോദരനെ ദ്വേഷിക്കുന്നവനെല്ലാം കുലപാതകൻ ആകുന്നു; ഒരു കുലപാതകനും, തന്നിൽ നിത്യജീവൻ വസിച്ചിരിക്കുന്നില്ല എന്നു നിങ്ങൾ അറിയുന്നുവല്ലൊ. അവൻ നമുക്കു വേണ്ടി തന്റെ പ്രാണനെ വെച്ചുകളഞ്ഞതിനാലത്രെ നാം ദൈവത്തിന്റെ സ്നേഹത്തെ അറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാൎക്കു വേണ്ടി നമ്മുടെ പ്രാണങ്ങളെ വെച്ചുകളയേ

ന്നുന്നതാകുന്നു. എന്നാൽ ഇഹലോകത്തിലെ ജീവനുള്ള
വൻ ആരെങ്കിലും, തന്റെ സഹോദരനു മുട്ടുണ്ടെന്നു ക
ണ്ടിട്ടു, തന്റെ മനസ്സലിവിനെ അവനിൽനിന്നു അടെച്ചുകള
ഞ്ഞാൽ, അവനിൽ ദൈവത്തിന്റെ സ്നേഹം എപ്രകാരം
വസിക്കുന്നു? എന്റെ കുഞ്ഞുങ്ങളെ, നാം വചനത്തിൽ അ
ല്ല, നാവിലുമല്ല, പ്രവൃത്തിയിലും സത്യത്തിലും തന്നെ സ്നേ
ഹിക്കേണം. ഇതിനാൽ നാം സത്യത്തിലുള്ളവർ ആകുന്നു
എന്നു നാം അറിയുന്നു; അവന്റെ മുമ്പാകെ നമ്മുടെ
ഹൃദയങ്ങളെ നിശ്ചയപ്പെടുത്തുകയും ചെയ്യും. അതെന്തു
കൊണ്ടെന്നാൽ നമ്മുടെ ഹൃദയം നമ്മെ കുറ്റം വിധിക്കു
ന്നു എങ്കിൽ, നമ്മുടെ ഹൃദയത്തെക്കാൾ ദൈവം വലിയ
വനാകുന്നു, സകലവും അറികയും ചെയ്യുന്നു. പ്രിയമുള്ളവ
രെ, നമ്മുടെ ഹൃദയം നമ്മെ കുറ്റം വിധിക്കുന്നില്ല എങ്കി
ൽ, നമുക്കു ദൈവത്തോടു ധൈര്യം ഉണ്ടു. നാം യാതൊ
ന്നിനെയും യാചിച്ചാൽ, ആയതിനെ അവനിൽനിന്നു പ്രാ
പിക്കുന്നു; അതെന്തുകൊണ്ടെന്നാൽ നാം അവന്റെ കല്പന
കളെ പ്രമാണിക്കയും, അവന്റെ സന്നിധാനത്തിൽ പ്രസാ
ദമുള്ള കാര്യങ്ങളെ ചെയ്കയും ചെയ്യുന്നു. നാം അവന്റെ
പുത്രനാകുന്ന യേശുക്രിസ്തുവിന്റെ നാമത്തിൽ വിശ്വസിക്ക
യും, അവൻ നമുക്കു കല്പന തന്നപ്രകാരം തങ്ങളിൽ തങ്ങളിൽ
സ്നേഹിക്കയും ചെയ്യേണമെന്നുള്ളതു അവന്റെ കല്പന ത
ന്നെ ആകുന്നു. എന്നാൽ അവന്റെ കല്പനകളെ പ്രമാ
ണിക്കുന്നവൻ അവനിൽ വസിക്കുന്നു; അവൻ അവനി
ലും വസിക്കുന്നു. അവൻ നമ്മിൽ വസിക്കുന്നു എന്നു ഇതി
നാൽ നാം അറിയുന്നു; അവൻ നമുക്കു തന്നിരിക്കുന്ന ആ
ത്മാവിനാൽ തന്നെ.

## സുവിശേഷം. ശു. ലൂക്കോ. ൧൪: ൧൬ മുതൽ.

ഒരു മനുഷ്യൻ വലിയ അത്താഴം ഒരുക്കി, പലരെയും വി
ളിച്ചു. അത്താഴ സമയത്തു വിളിക്കപ്പെട്ടവരോടു: ഇപ്പോൾ
സകലവും ഒരുങ്ങിയിരിക്കകൊണ്ടു വരുവിൻ എന്നു പറവാ
നായിട്ടു അവൻ തന്റെ ഭൃത്യനെ അയച്ചു. എന്നാറെ അ
വർ എല്ലാവരും ഒരുപോലെ ഒഴികഴിവു പറഞ്ഞു തുട

ങി. മുൻപിലത്തവൻ അവനോടു: ഞാൻ ഒരു നിലം കൊണ്ടിരിക്കുന്നു, അതു പോയി കാണ്മാൻ എനിക്കു ആവശ്യമുണ്ടു, എന്നെ ഒഴിഞ്ഞുകൊള്ളണമെന്നു ഞാൻ നിന്നോടു അപേക്ഷിക്കുന്നു എന്നു പറഞ്ഞു. മറ്റൊരുത്തൻ: ഞാൻ അഞ്ചേർ കാള കൊണ്ടിരിക്കുന്നു, ഞാൻ അവയെ ശോധന ചെയ്വാൻ പോകുന്നു; എന്നെ ഒഴിഞ്ഞുകൊള്ളണമെന്നു ഞാൻ നിന്നോടു അപേക്ഷിക്കുന്നു എന്നു പറഞ്ഞു. മറ്റൊരുത്തൻ: ഞാൻ ഒരു സ്ത്രീയെ വിവാഹം ചെയ്തിരിക്കുന്നു, അതുകൊണ്ടു എനിക്കു വരുവാൻ കഴികയില്ല, എന്നു പറഞ്ഞു. പിന്നെ ആ ഭൃത്യൻ വന്നു ഈ കാൎയ്യങ്ങളെ തന്റെ യജമാനനോടു അറിയിച്ചു. അപ്പോൾ വീട്ടുയജമാനൻ കോപിച്ചു തന്റെ ഭൃത്യനോടു: നീ വേഗത്തിൽ നഗരത്തിന്റെ തെരുവീഥികളിലേക്കും വീഥികളിലേക്കും പോയി, ദരിദ്രന്മാരെയും ഊനമുള്ളവരെയും, മുടന്തരെയും, കുരുടരെയും ഇവിടെ വിളിച്ചുകൊണ്ടു വരിക എന്നു പറഞ്ഞു. പിന്നെ ആ ഭൃത്യൻ: യജമാനനേ, നീ കല്പിച്ചപ്രകാരം ചെയ്യപ്പെട്ടു, ഇനിയും സ്ഥലമുണ്ടു എന്നു പറഞ്ഞു. അപ്പോൾ യജമാനൻ ഭൃത്യനോടു; നീ പെരുവഴികളിലേക്കും വേലികളുടെ അരികത്തും പോയി, എന്റെ വീടു നിറഞ്ഞിരിക്കേണ്ടുന്നതിന്നു ജനങ്ങളെ അകത്തു വരുവാൻ നിൎബ്ബന്ധിക്ക. എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടിട്ടുള്ള ആ മനുഷ്യരിൽ ഒരുത്തനും എന്റെ അത്താഴം ആസ്വാദിക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.

## ത്രിത്വത്തിന്നു പിൻ വരുന്ന
## മൂന്നാം ഞായറാഴ്ച.

### അപേക്ഷ.

കൎത്താവേ, ഞങ്ങളെ കരുണയോടെ ചെവിക്കൊള്ളണമെന്നും, നീ ഞങ്ങൾക്കു പ്രാൎത്ഥിപ്പാൻ മനഃപൂൎവ്വമായുള്ള ആഗ്രഹം തന്നിരിക്കുന്നപ്രകാരം സകല ആപത്തുകളിലും അനൎത്ഥങ്ങളിലും നിന്റെ ശക്തിയുള്ള

സഹായത്താൽ ഞങ്ങളെ കാത്തു ആശ്വസി
പ്പിക്കെണം എന്നും, ഞങ്ങളുടെ കർത്താവാ
യ യെശുമശിഹാ മൂലം ഞങ്ങൾ നിന്നൊ
ടു അപെക്ഷിക്കുന്നു. അമെൻ.

## ലെഖനം ൧. ശ്ലീ. പത്രൊ. ൫: ൬ മുതൽ.

നിങ്ങൾ എല്ലാവരും തമ്മിൽ തമ്മിൽ കീഴടങ്ങി, എളിമ
യംകൊണ്ടു അലങ്കരിക്കപ്പെട്ടിരിപ്പിൻ; എന്തുകൊണ്ടെന്നാൽ
ദൈവം അഹങ്കാരികളൊടു എതിർത്തുനില്ക്കുന്നു; അവൻ വി
നയമുള്ളവൎക്കു കൃപയെ നല്കുന്നു താനും. അതുകൊണ്ടു ദൈ
വം തക്കകാലത്തിൽ നിങ്ങളെ ഉയർത്തുവാനായി, അവന്റെ
ശക്തിയുള്ള കൈയ്യിൻകീഴെ വിനയപ്പെട്ടിരിപ്പിൻ. അവ
ൻ നിങ്ങൾക്കുവെണ്ടി കരുതുന്നതുകൊണ്ടു നിങ്ങളുടെ സകല
വ്യാകുല ചിന്തയെയും അവന്റെ മെൽ വെപ്പിൻ. സ്വബോധ
മുള്ളവരായിരിപ്പിൻ; ജാഗരണമുള്ളവരായിരിപ്പിൻ; എ
ന്തുകൊണ്ടെന്നാൽ നിങ്ങളുടെ പ്രതിയൊഗിയാകുന്ന പി
ശാചു അലറുന്ന സിംഹംപൊലെ ആരെ വിഴുങ്ങെണ്ടു എ
ന്നു വെച്ചു തിരെഞ്ഞു നടക്കുന്നു. അവനൊടു എതിരിട്ടു,
ലൊകത്തിലുള്ള നിങ്ങളുടെ സഹോദരന്മാർ അപ്രകാരമുള്ള
കഷ്ടങ്ങളെ തന്നെ സഹിച്ചുവരുന്നു എന്നു അറിഞ്ഞു വിശ്വാ
സത്തിൽ സ്ഥിരമുള്ളവരായും നില്പിൻ. എന്നാൽ നിങ്ങൾ അ
ല്പകാലം കഷ്ടപ്പെട്ടതിന്റെ ശെഷം, നമ്മെ ക്രിസ്തുയെശുവിങ്ക
ൽ തന്റെ എന്നെന്നെക്കുമുള്ള മഹത്വത്തിലെക്കു വിളിച്ചവ
നായ സകല കൃപയുമുള്ള ദൈവം, നിങ്ങളെ പൂൎണ്ണതപ്പെടുത്തു
കയും, സ്ഥിരപ്പെടുത്തുകയും, ശക്തിപ്പെടുത്തുകയും, നില
നിൎത്തുകയും ചെയ്യുമാറാകട്ടെ. അവന്നു മഹത്വവും അധി
കാരവും എന്നെന്നെക്കും ഉണ്ടാകട്ടെ. ആമെൻ.

## സുവിശെഷം. ശ്ലീ. ലൂക്കാ. ൧൫: ൧ മുതൽ.

പിന്നെ സകല ചുങ്കക്കാരും പാപികളും അവന്റെ വചന
ങ്ങൾ കെൾപ്പാനായിട്ടു അവന്റെ അരികെ ചെൎന്നു വന്നു.

അപ്പോൾ പറിശന്മാരും ഉപാദ്ധ്യായന്മാരും പിറുപിറുത്തു: ഇവൻ പാപികളെ കൈക്കൊണ്ടു അവരോടുകൂടെ ഭക്ഷിക്കുന്നു എന്നു പറഞ്ഞു. അപ്പോൾ അവൻ അവരോടു ഈ ഉപമ പറഞ്ഞു. നിങ്ങളിൽ ഏതു മനുഷ്യനെങ്കിലും നൂറു ആടുണ്ടായിട്ടു അവയിൽ ഒന്നു കാണാതെ പോയാൽ, തൊണ്ണൂറ്റൊമ്പതിനെയും വനത്തിൽ വിട്ടുവെച്ചു കാണാതെ പോയതു കണ്ടു കിട്ടുവോളത്തിന്നു അതിനെ അന്വേഷിച്ചു പോകാതെ ഇരിക്കുമോ? കണ്ടുകിട്ടുമ്പോൾ അവൻ സന്തോഷപ്പെട്ടു തന്റെ തോളുകളിൽ വെച്ചുകൊണ്ടു തന്റെ വീട്ടിലേക്കു വന്നു, തന്റെ സ്നേഹിതന്മാരെയും അയല്ക്കാരെയും കൂട്ടിവിളിച്ചു കാണാതെപോയിട്ടുള്ള എന്റെ ആടിനെ കണ്ടുകിട്ടിയതുകൊണ്ടു എന്നോടുകൂടെ സന്തോഷപ്പെടുവിൻ എന്നു അവരോടു പറയുന്നു. അപ്രകാരം തന്നെ അനുതാപത്തിന്നു ആവശ്യമില്ലാത്ത തൊണ്ണൂറ്റൊമ്പതു നീതിമാന്മാരെക്കാൾ അനുതാപപ്പെടുന്ന ഒരു പാപിയെ കുറിച്ചു സ്വൎഗ്ഗത്തിൽ സന്തോഷം ഉണ്ടാകുമെന്നു ഞാൻ നിങ്ങളോടു പറയുന്നു. അല്ല, ഏതു സ്ത്രീയെങ്കിലും പത്തു വെള്ളിക്കാശു ഉണ്ടായിട്ടു ഒരു വെള്ളിക്കാശു കളഞ്ഞുപോയാൽ, ഒരു വിളക്കു കൊളുത്തി, വീടു അടിച്ചുവാരി, അതു കണ്ടുകിട്ടുവോളത്തിന്നു വിചാരത്തോടെ അന്വേഷിക്കാതെയിരിക്കുമോ? അവൾ അതു കണ്ടുകിട്ടുമ്പോൾ, തന്റെ സ്നേഹിതമാരെയും അയല്ക്കാരത്തികളെയും വിളിച്ചുകൂട്ടി, ഞാൻ കളഞ്ഞുപോയ വെള്ളിക്കാശു കണ്ടുകിട്ടിയതുകൊണ്ടു എന്നോടുകൂടെ സന്തോഷപ്പെടുവിൻ എന്നു പറയുന്നു. ഇപ്രകാരം തന്നെ അനുതാപപ്പെടുന്ന ഒരു പാപിയെ കുറിച്ചു ദൈവത്തിന്റെ ദൂതന്മാരുടെ മുൻപാകെ സന്തോഷമുണ്ടു എന്നു ഞാൻ നിങ്ങളോടു പറയുന്നു.

## ത്രിത്വത്തിന്നു പിൻ വരുന്ന
## നാലാം ഞായറാഴ്ച.

അൎത്ഥപക്ഷം.

നിങ്ങൾ ആശ്രയിക്കുന്ന എല്ലാവരുടെയും രക്ഷകനായ ദൈവമേ, നിന്നെ കൂടാതെ

ഒന്നും ബലമുള്ളതായും ശുദ്ധമുള്ളതായും ഇരിക്കുന്നില്ല; നിന്റെ കരുണയെ ഞങ്ങളിൽ ഏററവും വദ്ധിപ്പിച്ചു, നീ ഞങ്ങളുടെ അധിപതിയും വഴികാട്ടിയും ആയിരുന്നു, ഞങ്ങൾ ഒടുക്കത്തു നിത്യമായുള്ള കാര്യങ്ങളെ നഷ്ടമാക്കാതെവണ്ണം ഈ ജീവനാട്ടത്തെ കാര്യങ്ങളിൽ കൂടി കടക്കുമാറാകേണമെ; പരമപിതാവെ, ഞങ്ങളുടെ കർത്താവായ ഈശോമശിഹാ നിമിത്തം ഇതു ചെയ്തരുളേണമെ. ആമെൻ.

## ലേഖനം. റോമാ. ൮: ൧൮ മുതൽ.

ഈ കാലത്തെ കഷ്ടാനുഭവങ്ങൾ നമ്മിൽ വെളിപ്പെടുവാനിരിക്കുന്ന മഹത്വത്തോടു ഉപമിക്കപ്പെടുവാൻ യോഗ്യമുള്ളവയല്ല എന്നു ഞാൻ മതിക്കുന്നു. എന്തെന്നാൽ സൃഷ്ടിയുടെ പ്രതീക്ഷ, ദൈവത്തിന്റെ പുത്രന്മാരുടെ വെളിപ്പാടിന്നായി കാത്തിരിക്കുന്നു. എന്തെന്നാൽ സൃഷ്ടി മനസ്സോടെ അല്ല അതിനെ ആശയിൽ കീഴാക്കിയവൻ നിമിത്തം അത്രെ മായക്കു കീഴാക്കപ്പെട്ടതു. എന്തുകൊണ്ടെന്നാൽ സൃഷ്ടിതന്നെ ദൈവത്തിന്റെ മക്കളുടെ മഹത്വമുള്ള സ്വാതന്ത്ര്യത്തിലേക്കു നാശത്തിന്റെ അടിമയിൽനിന്നു സ്വാതന്ത്ര്യപ്പെടും. എന്തെന്നാൽ സവ്വ സൃഷ്ടിയും ഇതുവരെ ഞരങ്ങി, ഒന്നിച്ചു ഈററുനോവോടിരിക്കുന്നു എന്നു നാം അറിയുന്നു. അത്രയുമല്ല, ആത്മാവിന്റെ ആദ്യഫലങ്ങൾ ഉള്ളവരായ നാമും കൂടെ, നമ്മുടെ ശരീരത്തിന്റെ വീണ്ടെടുപ്പായ പുത്രസ്വീകാരത്തിന്നു കാത്തുകൊണ്ടു നമ്മുടെ ഉള്ളിൽ ഞരങ്ങുന്നു.

## സുവിശേഷം. ശു. ലൂക്കാ. ൬: ൩൬ മുതൽ.

അതുകൊണ്ടു നിങ്ങളുടെ പിതാവു കരുണയുള്ളവനായിരിക്കുന്നപ്രകാരം നിങ്ങളും കരുണയുള്ളവരാകുവിൻ. വിധിക്കരുതു, നിങ്ങളും വിധിക്കപ്പെടുകയില്ല; കുററം വിധിക്കരുതു, നി

ങ്ങളും കുററം വിധിക്കപ്പെടുകയില്ല; മോചിപ്പിൻ, നിങ്ങളും മോചിക്കപ്പെടും; കൊടുപ്പിൻ, നിങ്ങൾക്കു തരപ്പെടും; അമൎത്തി കുലുക്കപ്പെട്ടു കവിഞ്ഞു വീഴുന്ന നല്ല അളവു ജനങ്ങൾ നിങ്ങളുടെ മടിയിലേക്കു തരും; എന്തുകൊണ്ടെന്നാൽ നിങ്ങൾ അളക്കുന്ന അളവുകൊണ്ടു തന്നെ നിങ്ങൾക്കു തിരികെ അളക്കപ്പെടും. പിന്നെ അവൻ അവരോടു ഒരു ഉപമ പറഞ്ഞു: കുരുടനു വഴികാട്ടുവാൻ കുരുടനു കഴിയുമോ? അവർ ഇരുവരും കുഴിയിലേക്കു വീഴുകയില്ലയോ? ശിഷ്യൻ തന്റെ ഗുരുവിലും മീതെ അല്ല; തികഞ്ഞവനെല്ലാം തന്റെ ഗുരുവിനെപ്പോലെ ആകും താനും. പിന്നെയും നീ നിന്റെ സ്വന്ത കണ്ണിലുള്ള കോൽ വിചാരിക്കാതെ നിന്റെ സഹോദരന്റെ കണ്ണിലുള്ള കരടു എന്തുകൊണ്ടു നോക്കുന്നു? അല്ലെങ്കിൽ നീ തന്നെ നിന്റെ കണ്ണിലുള്ള കോൽ കാണാതെയിരിക്കുമ്പോൾ, നിന്റെ സഹോദരനോടു: സഹോദരാ, ഞാൻ നിന്റെ കണ്ണിലുള്ള കരടു എടുത്തുകളവാൻ സമ്മതിക്ക എന്നു നിനക്കു എങ്ങിനെ പറവാൻ കഴിയും? കപടഭക്തിക്കാരാ, മുൻപെ നിന്റെ കണ്ണിൽനിന്നു കോൽ എടുത്തുകളക; അപ്പോൾ നിന്റെ സഹോദരന്റെ കണ്ണിലുള്ള കരടും എടുത്തുകളവാൻ നീ തെളിവായി കാണും.

## ത്രിത്വത്തിനു പിൻ വരുന്ന
## അഞ്ചാം ഞായറാഴ്ച.

### അപേക്ഷ.

കൎത്താവെ, നിന്റെ സഭ ദൈവഭക്തിക്കടുത്ത സകല ശാന്തതയോടും കൂടെ നിന്നെ സന്തോഷത്തോടെ സേവിപ്പാൻ തക്കവണ്ണം ഈ ലോകത്തിലെ സംഭവങ്ങൾ നിന്റെ ഭരണത്താൽ സമാധാനത്തോടെ ക്രമപ്പെടുമാറാകേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

## ലേഖനം. ൧ ശ്ലീ. പത്രൊ. ൩: ൮ മുതൽ.

നിങ്ങളെല്ലാവരും ഐകമത്യമുള്ളവരായി, തമ്മിൽ തമ്മിൽ സഹതാപമുള്ളവരായി, സഹോദര സ്നേഹമുള്ളവരായി, മനസ്സലിവുള്ളവരായി, അനുരാഗമുള്ളവരായി, ദോഷത്തിന്നു ദോഷത്തെയെങ്കിലും, നിന്ദെക്കു നിന്ദയെയെങ്കിലും പകരം ചെയ്യാത്തവരായി ഇരിപ്പിൻ. നേരെ മറിച്ച നിങ്ങൾ വിളിക്കപ്പെട്ടതു ഇതിനായിട്ടാകുന്നു; അനുഗ്രഹത്തെ അവകാശിപ്പാനായിട്ടു തന്നെ എന്നു അറിഞ്ഞു അനുഗ്രഹിക്കുന്നവരായിതന്നെ ഇരിപ്പിൻ. എന്തുകൊണ്ടെന്നാൽ ജീവനെ സ്നേഹിപ്പാനും, നല്ല ദിവസങ്ങളെ കാണ്മാനും ഇച്ഛിക്കുന്നവൻ ദോഷത്തിൽനിന്ന തന്റെ നാവിനെയും, വ്യാജം പറയാതിരിക്കേണ്ടുന്നതിന്ന തന്റെ അധരങ്ങളെയും അടക്കട്ടെ; അവൻ ദോഷത്തെ വിട്ടൊഴിഞ്ഞു ഗുണം ചെയ്യട്ടെ; അവൻ സമാധാനത്തെ അന്വേഷിക്കയും അതിനെ പിന്തുടരുകയും ചെയ്യട്ടെ; അതെന്തുകൊണ്ടെന്നാൽ കർത്താവിന്റെ കണ്ണുകൾ നീതിമാന്മാരുടെ മേൽ ആകുന്നു; അവന്റെ ചെവികളും അവരുടെ പ്രാർത്ഥനെക്കു തുറന്നിരിക്കുന്നു; എന്നാൽ കർത്താവിന്റെ മുഖം ദോഷം ചെയ്യുന്നവരുടെ നേരെ ആകുന്നു. വിശേഷിച്ചു നിങ്ങൾ നന്മയെ പിന്തുടരുന്നവരാകുന്നു എങ്കിൽ, നിങ്ങൾക്കു ദോഷം ചെയ്യുന്നവൻ ആര? എങ്കിലും നീതിയുടെ നിമിത്തം നിങ്ങൾ കഷ്ടപ്പെടേണ്ടിവന്നാലും, നിങ്ങൾ ഭാഗ്യവാന്മാർ ആകുന്നു. അവരുടെ ഭീഷണിയിൽ നിങ്ങൾ പേടിക്കയുമരുതു, ചഞ്ചലപ്പെടുകയുമരുതു. എന്നാൽ നിങ്ങൾ കർത്താവാകുന്ന ദൈവത്തെ നിങ്ങളുടെ ഹൃദയങ്ങളിൽ ശുദ്ധീകരിപ്പിൻ.

## സുവിശേഷം. ശ്ലീ. ലൂക്കാ. ൫: ൧ മുതൽ.

പിന്നെ ഉണ്ടായതു എന്തെന്നാൽ, ജനക്കൂട്ടം ദൈവത്തിന്റെ വചനം കേൾപ്പാനായിട്ടു വന്ന അവനെ തിക്കിയപ്പോൾ, അവൻ ഗെനെസാറെത്ത എന്ന ഇടക്കടലിന്റെ അരികെ നിന്നു. ഇടക്കടലിന്റെ അരികെ രണ്ടു പടവു നില്ക്കുന്നതു കണ്ടു; അവയിൽനിന്ന മീൻ പിടിക്കുന്നവർ ഇറങ്ങി, തങ്ങളുടെ വല

കളെ കഴുകികൊണ്ടിരുന്നു. അവൻ ആ പടവുകളിൽ ഒന്നായ ശിമോന്റെ പടവിൽ കരേറി; അതു കരയിൽ നിന്നു അല്പം നീക്കുവാൻ അവനോടു അപേക്ഷിച്ചു; പിന്നെ അവൻ ഇരുന്നു പടവിൽ നിന്നു ജനങ്ങളെ പഠിപ്പിച്ചു. എന്നാൽ സംസാരിച്ചുകഴിഞ്ഞതിന്റെ ശേഷം, അവൻ ശിമോനോടു: നീ ആഴത്തിലേക്കു വലിച്ചുകൊണ്ടുപോയി, മീൻ പിടിത്തത്തിനു നിങ്ങളുടെ വലകളെ ഇറക്കുവിൻ എന്നു പറഞ്ഞു. എന്നാറെ ശിമോൻ ഉത്തരമായിട്ടു അവനോടു: ഗുരോ, ഞങ്ങൾ രാത്രിമുഴുവനും അദ്ധ്വാനപ്പെട്ടാറെയും ഒന്നും കിട്ടിയില്ല, എന്നാലും നിന്റെ വാക്കിനെ പ്രമാണിച്ചു ഞാൻ വല ഇറക്കാം എന്നു പറഞ്ഞു. അവർ ഇതു ചെയ്തപ്പോൾ വളരെ മീൻ കൂട്ടം അകപ്പെട്ടു; അവരുടെ വലയും കീറി. അപ്പോൾ അവർ മറ്റെ പടവിലുള്ള പങ്കുകാർ വന്നു തങ്ങൾക്കു സഹായം ചെയ്വാനായിട്ടു അവൎക്കു ആംഗികം കാട്ടി; അവർ വന്നു രണ്ടു പടവുകളെയും മുങ്ങുമാറാകത്തക്കവണ്ണം നിറെച്ചു. ശിമോൻ പത്രോസ് അതു കണ്ടാറെ, യേശുവിന്റെ മുഴങ്കാലുകളിങ്കൽ വീണു: കൎത്താവേ, ഞാൻ പാപിയായുള്ള മനുഷ്യനാകകൊണ്ടു എന്നെ വിട്ടുപോകണം എന്നു പറഞ്ഞു. എന്തുകൊണ്ടെന്നാൽ അവർ പിടിച്ച മീൻപിടുത്തത്തിൽ അവനും അവനോടു കൂടെയുള്ളവർ എല്ലാവരും ആശ്ചൎയ്യപ്പെട്ടു. ശിമോന്റെ പങ്കുകാരായി സെബെദിയുടെ പുത്രന്മാരായ യാക്കോബും യോഹന്നാനും അപ്രകാരം തന്നെ. അപ്പോൾ യേശു ശിമോനോടു: ഭയപ്പെടേണ്ടാ, ഇതുമുതൽ നീ മനുഷ്യരെ പിടിക്കുന്നവനാകും എന്നു പറഞ്ഞു. പിന്നെ അവർ തങ്ങളുടെ പടവുകളെ കരയിലേക്കു അടുപ്പിച്ചശേഷം, സകലവും വിട്ടു അവന്റെ പിന്നാലെ പോയി.

## ത്രിത്വത്തിനു പിൻ വരുന്ന ആറാം ഞായറാഴ്ച.

### അപേക്ഷ.

മനുഷ്യന്റെ ബുദ്ധിക്കു അപ്പുറമായുള്ള നന്മകളെ നിന്നെ സ്നേഹിക്കുന്നവൎക്കു വേണ്ടി

ഒരുക്കീട്ടുള്ള ദൈവമെ, ഞങ്ങൾ നിന്നെ സകലത്തെക്കാളും അധികമായി സ്നേഹിച്ചു, ഞങ്ങൾക്ക ആഗ്രഹിക്കാകുന്ന എല്ലാററിനെയും കവിയുന്ന നിന്റെ വാഗ്ദത്തങ്ങൾ ലഭിക്കത്തക്കവണ്ണം നിന്നോടുള്ള സ്നേഹത്തെ ഞങ്ങളുടെ കർത്താവായ യെശുക്രിസ്തുമശിഹാ മൂലം ഞങ്ങളുടെ ഹൃദയങ്ങളിൽ പകരെണമെ. ആമെൻ.

ലെഖനം. റോമ. ൬ അ. ൩ മുതൽ.

യെശുക്രിസ്തുവിന്ന ജ്ഞാനസ്നാനപ്പെട്ട നാം എല്ലാവരും അവന്റെ മരണത്തിന്ന ജ്ഞാനസ്നാനപ്പെട്ടു എന്ന നിങ്ങൾ അറിയുന്നില്ലയൊ? അതുകൊണ്ട ക്രിസ്തു പിതാവിന്റെ മഹത്വത്താൽ മരിച്ചവരിൽനിന്ന ഉയിർപ്പിക്കപ്പെട്ടപ്രകാരം തന്നെ, നാമും ജീവന്റെ പുതുക്കത്തിൽ നടക്കെണ്ടുന്നതിന്ന നാം മരണത്തിന്ന ജ്ഞാനസ്നാനത്താൽ അവനൊടു കൂടെ അടക്കപ്പെട്ടു. എന്തുകൊണ്ടെന്നാൽ നാം അവന്റെ മരണത്തിന്റെ സാദൃശ്യത്തിൽ നട്ടപ്പെട്ടവർ ആയിരിക്കുന്നു എങ്കിൽ, അവന്റെ ഉയിർപ്പിന്റെ സാദൃശ്യത്തിലും ആകും. നാം ഇനിമെൽ പാപത്തെ സെവിക്കാതെയിരിപ്പാനായിട്ട പാപശരീരം നശിപ്പിക്കപ്പെടെണ്ടുന്നതിന്ന നമ്മുടെ പഴയ മനുഷ്യൻ അവനൊടു കൂടെ ക്രുശിൽ തറെക്കപ്പെട്ടു എന്ന നാം അറിയുന്നു. എന്തെന്നാൽ മരിച്ചവൻ പാപത്തിൽ നിന്ന നീതീകരിക്കപ്പെട്ടിരിക്കുന്നു. പിന്നെ നാം ക്രിസ്തുവിനൊടു കൂടെ മരിച്ചു എങ്കിൽ, അവനൊടുകൂടെ ജീവിച്ചിരിക്കും എന്നും നാം വിശ്വസിക്കുന്നു. എന്തെന്നാൽ ക്രിസ്തു മരിച്ചവരിൽനിന്ന ഉയിർത്തെഴുനീറ്റിരിക്കയാൽ, ഇനി മരിക്കയില്ല, മരണം ഇനി അവനെ കർത്തൃത്വപ്പെടുത്തുകയുമില്ല എന്ന നാം അറിയുന്നു. എന്തെന്നാൽ അവൻ മരിച്ചതൊ, പാപത്തിന്ന ഒരിക്കൽ മരിച്ചു; അവൻ ജീവിക്കുന്നതൊ, ദൈവത്തിലെക്ക ജീവിക്കുന്നു. അപ്രകാരം നിങ്ങളും പാപത്തിന്ന മരിച്ചവരെന്നും, നമ്മുടെ കർത്താവായ യെശു

ശുക്രിസ്തുവിനാൽ ദൈവത്തിന്നു ജീവിക്കുന്നവരെന്നും നിങ്ങളെത്തന്നെ എണ്ണുവിൻ.

## സുവിശേഷം. ശ്രു. മത്താ. ൫: ൨൦ മുതൽ.

യേശു തന്റെ ശിഷ്യന്മാരോട്ടു പറഞ്ഞു: ഉപാദ്ധ്യായന്മാരുടെയും പറിശന്മാരുടെയും നീതിയെക്കാൾ നിങ്ങളുടെ നീതി വിശേഷിക്കുന്നില്ല എങ്കിൽ, നിങ്ങൾ ഒരു പ്രകാരത്തിലും സ്വൎഗ്ഗരാജ്യത്തിലേക്ക കടക്കയില്ല. നീ കുല ചെയ്യരുത എന്നും ആരെങ്കിലും കുല ചെയ്താൽ അവൻ ന്യായവിധിക്ക ഹേതുവാകുമെന്നും പൂൎവന്മാരോട്ടു പറയപ്പെട്ടു എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. എന്നാൽ തന്റെ സഹോദരനോട്ടു സംഗതി കൂടാതെ കോപിക്കുന്നവനെല്ലാം ന്യായവിധിക്ക ഹേതുവാകുമെന്നും; ആരെങ്കിലും തന്റെ സഹോദരനോട്ടു വികൃതി എന്നു പറഞ്ഞാൽ, അവൻ വിസ്താരസഭെക്ക ഹേതുവാകുമെന്നും; എന്നാൽ ആരെങ്കിലും, ഭോഷാ, എന്നു പറഞ്ഞാൽ, അവൻ അഗ്നിനരകത്തിലേക്ക ഹേതുവാകുമെന്നും ഞാൻ നിങ്ങളോട്ടു പറയുന്നു. അതുകൊണ്ടു നീ ബലിപീഠത്തിന്റെ അരികത്തേക്ക നിന്റെ വഴിപാട്ടിനെ കൊണ്ടുവന്നു നിന്റെ സഹോദരന്നു നിന്റെ നേരെ വല്ലതും ഉണ്ടു എന്നു അവിടെ ഓൎക്കുന്നു എങ്കിൽ, അവിടെ ബലിപീഠത്തിന്നു മുമ്പാകെ നിന്റെ വഴിപാടിനെ വെച്ചുംവെച്ചു പോയി, മുമ്പെ നിന്റെ സഹോദരനോട്ടു യോജ്യതപ്പെട്ടുക; പിന്നെ വന്നു നിന്റെ വഴിപാടിനെ കഴിക്ക. പ്രതിയോഗി വല്ലപ്പോഴും നിന്നെ വിധികൎത്താവിന്റെ പക്കൽ ഏല്പിക്കയും വിധികൎത്താവു നിന്നെ സേവകന്റെ പക്കൽ ഏല്പിക്കയും നീ കാരാഗ്രഹത്തിൽ ആക്കപ്പെടുകയും ചെയ്യാതെ ഇരിക്കേണ്ടുന്നതിന്നു നീ വേഗത്തിൽ നിന്റെ പ്രതിയോഗിയോട്ടുകൂടെ വഴിയിൽ ഇരിക്കുമ്പോൾ, അവനോട്ടു യോജ്യതപ്പെട്ടുക. അല്ലാഞ്ഞാൽ നീ ഒടുക്കമുള്ള കാശുവരെയും കൊടുത്തു തീരുവോളത്തിന്നു നീ അവിടെനിന്നു ഒരു പ്രകാരത്തിലും പുറപ്പെട്ടു വരികയില്ല, എന്നു ഞാൻ സത്യമായിട്ടു നിന്നോട്ടു പറയുന്നു.

## ത്രിത്വത്തിന്ന പിൻ വരുന്ന ഏഴാം ഞായറാഴ്ച.

അപെക്ഷ.

സകല നന്മകളുടെയും കാരണനും അവയുടെ ദാതാവുമായി, സകല അധികാരവും ശക്തിയും ഉള്ള കൎത്താവെ, നിന്റെ നാമത്തൊടുള്ള സ്നെഹത്തെ ഞങ്ങളുടെ ഹൃദയങ്ങളിൽ നട്ടു, സത്യ ദൈവഭക്തിയെ ഞങ്ങളിൽ വൎദ്ധിപ്പിച്ചു, സകല നന്മകൊണ്ടും ഞങ്ങളെ പൊഷിപ്പിച്ചു, ഇവയിൽ തന്നെ നിന്റെ മഹാ കരുണകൊണ്ടു ഞങ്ങളെ കാക്കണമെന്നു ഞങ്ങളുടെ കൎത്താവായ യെശുക്രിസ്തു മൂലം ഞങ്ങൾ അപെക്ഷിക്കുന്നു. ആമെൻ.

ലെഖനം. രൊമാ. ൬: ൧൯ മുതൽ.

നിങ്ങളുടെ ജഡത്തിന്റെ ബലഹീനത നിമിത്തം ഞാൻ മനുഷ്യപ്രകാരമായി പറയുന്നു; നിങ്ങൾ എതുപ്രകാരം നിങ്ങളുടെ അവയവങ്ങളെ അശുദ്ധിക്കും, അക്രമത്തിന്മെലും അക്രമത്തിന്നും ദാസന്മാരായി എല്പിച്ചുവൊ, അപ്രകാരം തന്നെ ഇപ്പൊൾ നിങ്ങളുടെ അവയവങ്ങളെ ശുദ്ധിയിലെക്ക നീതിക്ക ദാസന്മാരായി എല്പിപ്പിൻ. എന്തെന്നാൽ നിങ്ങൾ പാപത്തിന്റെ ദാസന്മാർ ആയിരുന്നപ്പൊൾ, നിങ്ങൾ നീതിക്ക ഒഴിയപ്പെട്ടവരായിരുന്നു. അതുകൊണ്ടാൽ നിങ്ങൾ ഇപ്പൊൾ ലജ്ജിക്കുന്ന കാൎയ്യങ്ങളിൽ അന്ന നിങ്ങൾക്ക എന്തു ഫലം ഉണ്ടായി? എന്തെന്നാൽ ആ കാൎയ്യങ്ങളുടെ അവസാനം മരണം ആകുന്നു. എന്നാൽ ഇപ്പൊൾ നിങ്ങൾ പാപത്തിൽനിന്ന വിടുവിക്കപ്പെട്ടു ദൈവത്തിന്ന ദാസന്മാരായി തീൎന്നിട്ടു നിങ്ങൾക്ക വിശുദ്ധിക്ക നിങ്ങളുടെ ഫലവും അവസാനം നിത്യജീവനും ഉണ്ടു. എന്തെന്നാൽ പാപത്തിന്റെ കൂലി മരണം ആകുന്നു, എന്നാൽ ദൈവത്തിന്റെ ദാനം നമ്മുടെ കൎത്താവായ യെശുക്രിസ്തു മൂലം നിത്യജീവൻ ആകുന്നു.

## സുവിശേഷം. ശ്രു. മൎക്കൊ. ൮. ൧ മുതൽ.

ആ ദിവസങ്ങളിൽ പുരുഷാരം ഏററവും വലുതാകകൊണ്ടും, അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്കകൊണ്ടും യേശു തന്റെ ശിഷ്യന്മാരെ അടുക്കൽ വിളിച്ചിട്ട അവരോട: ഈ പുരുഷാരം ഇപ്പോൾ മൂന്ന ദിവസം എന്റെ അടുക്കൽ പാൎത്തുകൊണ്ടും, അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്കകൊണ്ടും, എനിക്ക അവരിൽ മനസ്സലിവുണ്ട; വിശേഷിച്ച അവരിൽ ചിലർ ദൂരത്തുനിന്ന വന്നവരാകകൊണ്ട ഞാൻ അവരെ ഉപവാസിക്കുന്നവരായി അവരുടെ വീടുകളിലേക്ക പറഞ്ഞയച്ചാൽ, അവർ വഴിയിൽ തളൎന്നുപോകും എന്ന പറഞ്ഞു. എന്നാറെ അവന്റെ ശിഷ്യന്മാർ അവനോട ഉത്തരമായിട്ട: ഇവിടെ വനത്തിൽ ഒരുത്തന ഇവരെ അപ്പങ്ങൾകൊണ്ട തൃപ്തിയാക്കുവാൻ എങ്ങിനെ കഴിയും? എന്ന പറഞ്ഞു. പിന്നെ അവൻ അവരോട: നിങ്ങൾക്ക എത്ര അപ്പങ്ങൾ ഉണ്ട? എന്ന ചോദിച്ചു; ഏഴ എന്ന അവർ പറഞ്ഞു. അപ്പോൾ അവൻ പുരുഷാരത്തോട നിലത്തു ഇരിപ്പാൻ കല്പിച്ചു; പിന്നെ അവൻ ആ ഏഴ അപ്പം എടുത്തു വാഴ്ത്തി, അവയെ മുറിച്ച അവരുടെ മുമ്പിൽ വിളമ്പുവാൻ തന്റെ ശിഷ്യന്മാൎക്ക കൊടുത്തു; അവർ പുരുഷാരത്തിന്റെ മുമ്പിൽ വിളമ്പുകയും ചെയ്തു. അവൎക്ക കുറെ ചെറിയ മീനും ഉണ്ടായിരുന്നു; അവൻ സ്തോത്രം ചെയ്തിട്ട അവയെയും അവരുടെ മുമ്പിൽ വിളമ്പുവാൻ കല്പിച്ചു. എന്നാറെ അവർ തിന്ന തൃപ്തന്മാരായി; പിന്നെ അവർ ഏഴ കൊട്ട ശേഷിച്ച കഷണങ്ങളെ എടുത്തു. എന്നാൽ ഭക്ഷിച്ചവർ ഏകദേശം നാലായിരം പേരായിരുന്നു. പിന്നെ അവൻ അവരെ പറഞ്ഞയച്ചു.

## ത്രിത്വത്തിന പിൻ വരുന്ന എട്ടാം ഞായറാഴ്ച.

### അപേക്ഷ:

ഒരിക്കലും വീഴ്ചകൂടാതെയുള്ള നിന്റെ വിചാരണകൊണ്ട സ്വൎഗ്ഗത്തിലും ഭൂമിയിലുമുള്ള

സകലത്തെയും ക്രമപ്പെടുത്തുന്ന ദൈവമെ, ദൊഷമുള്ള കാൎയ്യങ്ങളെ ഒക്കെയും ഞങ്ങളിൽനിന്ന അകററുവാനും, ഞങ്ങൾക്ക ഉപകാരമുള്ളവയെ തരുവാനും ഞങ്ങളുടെ കൎത്താവായ യെശുമശിഹാ മൂലം ഞങ്ങൾ നിന്നൊട താണ്മയായി അപെക്ഷിക്കുന്നു. ആമെൻ.

ലെഖനം. റോമാ. ൮: ൧൨ മുതൽ.

സഹൊദരന്മാരെ, നാം കടക്കാർ ആകുന്നു; ജഡപ്രകാരം ജീവിപ്പാൻ ജഡത്തിന്നല്ല. എന്തെന്നാൽ നിങ്ങൾ ജഡപ്രകാരം ജീവിക്കുന്നു എങ്കിൽ, നിങ്ങൾ മരിക്കും; എന്നാൽ നിങ്ങൾ ആത്മാവിനെക്കൊണ്ട ശരീരത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നു എങ്കിൽ, നിങ്ങൾ ജീവിക്കും. എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ ആത്മാവിനാൽ നടത്തപ്പെടുന്നവർ ആരെല്ലാരൊ, ആയവർ ദൈവത്തിന്റെ പുത്രന്മാർ ആകുന്നു. എന്തെന്നാൽ, നിങ്ങൾ വീണ്ടും ഭയപ്പെടുന്നതിന്ന ദാസ്യത്തിന്റെ ആത്മാവിനെ പ്രാപിച്ചില്ല; അബ്ബാ, പിതാവെ, എന്ന നാം വിളിക്കുന്ന പുത്രസ്വീകാരത്തിന്റെ ആത്മാവിനെ അത്രെ പ്രാപിച്ചുള്ളു. നാം ദൈവത്തിന്റെ മക്കൾ ആകുന്നു എന്ന ആത്മാവു താനും നമ്മുടെ ആത്മാവിനൊട കൂടെ സാക്ഷികരിക്കുന്നു. നാം മക്കൾ ആകുന്നു എങ്കിൽ, അവകാശികളും, ദൈവത്തിന്റെ അവകാശികളും, ക്രിസ്തുവിന്റെ കൂട്ടവകാശികളും ആകുന്നു; നാം അവനൊട കൂടെ മഹത്വപ്പെടുവാനായിട്ട അവനൊട കൂടെ കഷ്ടപ്പെടുന്നു എങ്കിൽ തന്നെ.

സുവിശെഷം. ശു: മത്തായി ൭: ൧൫ മുതൽ.

കള്ളദീൎഘദൎശിമാരിൽനിന്ന സൂക്ഷിച്ചുകൊൾവിൻ; അവർ ആട്ടുകളുടെ ഉടുപ്പുകളൊടെ നിങ്ങളുടെ അടുക്കൽ വരുന്നു; ഉള്ളിൽ അവർ ബുഭുക്ഷയുള്ള ചെന്നായ്ക്കൾ അത്രെ ആകുന്നത. നിങ്ങൾ അവരുടെ ഫലങ്ങളാൽ അവരെ അറിയും; മുള്ളുകളിൽനിന്ന മുന്തിരിങ്ങാപ്പഴങ്ങളെയും, ഞെരിഞ്ഞിൽമുള്ളുകളിൽനി

ന്നു അത്തിപ്പഴങ്ങളെയും പറിക്കുമാറുണ്ടോ? അപ്രകാരം തന്നെ നല്ലവൃക്ഷം ഒക്കെയും നല്ലഫലങ്ങളെ തരുന്നു; എന്നാൽ ആകാത്തവൃക്ഷം ആകാത്ത ഫലങ്ങളെ തരുന്നു. നല്ലവൃക്ഷത്തിന്നു ആകാത്ത ഫലങ്ങളെ തരുവാനും, ആകാത്ത വൃക്ഷത്തിന്നു നല്ലഫലങ്ങളെ തരുവാനും കഴികയില്ല. നല്ലഫലങ്ങളെ തരാത്ത വൃക്ഷമെല്ലാം വെട്ടപ്പെട്ടു അഗ്നിയിൽ ഇടപ്പെടുന്നു. അതുകൊണ്ടു നിങ്ങൾ അവരുടെ ഫലങ്ങളാൽ അവരെ അറിയും. എന്നോടു കൎത്താവേ, കൎത്താവേ, എന്നു പറയുന്നവനെല്ലാം സ്വൎഗ്ഗരാജ്യത്തിലേക്കു കടക്കയില്ല; സ്വൎഗ്ഗത്തിലിരിക്കുന്നവനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനത്രേ.

## ത്രിത്വത്തിന്നു പിൻ വരുന്ന
## ഒമ്പതാം ഞായറാഴ്ച.

### അപേക്ഷ.

കൎത്താവേ, നിന്നെക്കൂടാതെ യാതൊരു നന്മയും ചെയ്വാൻ കഴിയാത്തവരായ ഞങ്ങൾ നിന്റെ ഇഷ്ടപ്രകാരം നടപ്പാൻ പ്രാപ്തരാകേണ്ടതിന്നു ഉത്തമമായുള്ള കാൎയ്യങ്ങളെ എപ്പോഴും നിരൂപിപ്പാനും ചെയ്വാനുമുള്ള ആത്മാവിനെ ഞങ്ങൾക്കു തരേണമെന്നു, ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. ൧ കോറി. ൰: ൧ മുതൽ.

സഹോദരന്മാരേ, നമ്മുടെ പിതാക്കന്മാർ എല്ലാവരും മേഘത്തിൻകീഴെ ആയിരുന്നു എന്നും, എല്ലാവരും സമുദ്രത്തിൽക്കൂടി കടന്നുപോയി എന്നും, എല്ലാവരും മോശയിലേക്കു മേഘത്തിലും സമുദ്രത്തിലും ജ്ഞാനസ്നാനപ്പെട്ടു എന്നും, എല്ലാവരും ഒരു ആത്മഭക്ഷണം തന്നെ ഭക്ഷിച്ചു എന്നും, എല്ലാവരും

ഒരു ആത്മപാനീയം തന്നെ കുടിച്ചു എന്നാം, (എന്തെന്നാൽ അവരെ പിന്തുടൎന്ന ആത്മപാറയിൽനിന്നു അവർ കുടിച്ചു; ആ പാറ ക്രിസ്തു തന്നേ ആയിരുന്നു എന്നാം), എന്നിട്ടും അവരിൽ മിക്കവരോടും ദൈവത്തിന്നു പ്രിയമുണ്ടായിരുന്നില്ല; എന്തെന്നാൽ അവർ വനത്തിൽ നശിപ്പിക്കപ്പെട്ടു എന്നാം നിങ്ങൾ അറിയാതെയിരിപ്പാൻ ഞാൻ മനസ്സില്ല. അവർ മോഹിച്ചതുപോലെ, നാമും ദുഷ്ടങ്ങളെ മോഹിക്കാതെയിരിപ്പാനായിട്ടു ഈ കാൎയ്യങ്ങൾ നമുക്ക ദൃഷ്ടാന്തങ്ങളായിരിക്കുന്നു. അവരിൽ ചിലർ വിഗ്രഹാരാധനക്കാർ ആയിരുന്നതുപോലെ നാം ആകയുമരുതു; ജനങ്ങൾ ഭക്ഷിപ്പാനും കുടിപ്പാനും ഇരുന്നു, കളിപ്പാൻ എഴുനീറ്റു എന്നു എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ. അവരിൽ ചിലർ വേശ്യാദോഷം ചെയ്തു ഒരു ദിവസത്തിൽതന്നെ ഇരുപത്തുമൂവായിരം പേർ വീണുപോയി; ആ പ്രകാരം നാം വേശ്യാദോഷം ചെയ്കയും അരുതു. അവരിൽ ചിലർ പരീക്ഷിച്ചു സൎപ്പങ്ങളാൽ നശിക്കപ്പെട്ടു; അതുപോലെ നാം ക്രിസ്തുവിനെ പരീക്ഷിക്കയും അരുതു. അവരിൽ ചിലർ പിറുപിറുത്തു സംഹാരിയാൽ നശിപ്പിക്കപ്പെട്ടു; അതുപോലെ നാം പിറുപിറുക്കയും അരുതു. എന്നാൽ ഇവയൊക്കയും ദൃഷ്ടാന്തങ്ങളായിട്ടു അവൎക്കു സംഭവിച്ചു; ലോകത്തിന്റെ അവസാനകാലങ്ങൾ വന്നെത്തിയിരിക്കുന്ന നമുക്ക പ്രബോധനത്തിന്നായിട്ടു എഴുതപ്പെട്ടുമിരിക്കുന്നു. ആകയാൽ താൻ നില്ക്കുന്നു എന്നു വിചാരിക്കുന്നവൻ വീഴാതെയിരിപ്പാൻ നോക്കട്ടെ. മനുഷ്യന്നു നടപ്പായുള്ളതല്ലാതെ ഒരു പരീക്ഷയും നിങ്ങളെ പിടിച്ചിട്ടില്ല; ദൈവം വിശ്വസ്തൻ ആകുന്നു; അവൻ നിങ്ങൾക്ക വഹിക്കാകുന്നതിനെക്കാൾ അധികം നിങ്ങൾ പരീക്ഷിക്കപ്പെടുവാൻ സമ്മതിക്കയില്ല; അത്രയുമല്ല, നിങ്ങൾക്ക സഹിപ്പാൻ കഴിയേണ്ടുന്നതിന്നു പരീക്ഷയോടും കൂടെ പോക്കുവഴിയെയും ഉണ്ടാക്കും.

## സുവിശേഷം. ശു. ലൂക്കാ. ൧൬: ൧ മുതൽ.

യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞതു എന്തെന്നാൽ: സമ്പന്നനായ ഒരു മനുഷ്യന്നു ഒരു കലവറക്കാരൻ ഉണ്ടായിരു

ന്നു; ആയവൻ അവന്റെ വസ്തുവകകളെ നാനാവിധമാക്കിക്കളഞ്ഞപ്രകാരം അവനോടു ബോധിപ്പിക്കപ്പെട്ടു. അപ്പോൾ അവൻ അവനെ വിളിച്ചു അവനോടു പറഞ്ഞു: ഞാൻ നിന്നെക്കുറിച്ചു കേൾക്കുന്ന ഇതു എന്താകുന്നു? നിന്റെ കലവറക്കണക്കു തരിക; എന്തെന്നാൽ നീ ഇനിമേൽ കലവറക്കാരൻ ആയിരുന്നുകൂടാ. അപ്പോൾ കലവറക്കാരൻ തന്റെ ഉള്ളിൽ പറഞ്ഞു: എന്റെ യജമാനൻ കലവറവിചാരം എന്നിൽനിന്നു എടുത്തുകൊള്ളുന്നതുകൊണ്ടു ഞാൻ എന്തു ചെയ്യേണ്ടു? കിളെപ്പാൻ എനിക്കു ശക്തിയില്ല; ഇരപ്പാൻ ഞാൻ ലജ്ജിക്കുന്നു. ഞാൻ കലവറവിചാരത്തിൽനിന്നു മാറ്റപ്പെടുമ്പോൾ തങ്ങളുടെ വീടുകളിലേക്കു എന്നെ കൈക്കൊള്ളേണ്ടുന്നതിന്നു ഞാൻ എന്തു ചെയ്യേണമെന്നു അറിഞ്ഞിരിക്കുന്നു എന്നു പറഞ്ഞു. പിന്നെ അവൻ തന്റെ യജമാനന്റെ കടക്കാരിൽ ഓരോരുത്തനെ വരുത്തി, ഒന്നാമത്തവനോടു പറഞ്ഞു: നീ എന്റെ യജമാനന്നു എന്തു കൊടുപ്പാനുണ്ടു? നൂറുകുടം എണ്ണ, എന്നു അവൻ പറഞ്ഞു. അപ്പോൾ അവൻ അവനോടു: നിന്റെ ചീട്ടു വാങ്ങി, വേഗത്തിൽ ഇരുന്നു അൻപതു എന്നു എഴുതുക എന്നു പറഞ്ഞു. പിന്നെ അവൻ മറ്റൊരുത്തനോടു: നീ യജമാനന്നു എന്തു കൊടുപ്പാനുണ്ടു? എന്നു പറഞ്ഞു. നൂറുപറ കോതമ്പു എന്നു അവൻ പറഞ്ഞു; അപ്പോൾ അവൻ അവനോടു: നിന്റെ ചീട്ടു വാങ്ങി, എണ്പതു എന്നു എഴുതുക, എന്നു പറഞ്ഞു. അന്യായമുള്ള കലവറക്കാരൻ ബുദ്ധിയോടെ ചെയ്തതുകൊണ്ടു യജമാനൻ അവനെ സ്തുതിച്ചു; അതെന്തുകൊണ്ടെന്നാൽ വെളിച്ചത്തിന്റെ മക്കളെക്കാളും ഇഹലോകത്തിന്റെ മക്കൾ തങ്ങളുടെ ജന്മത്തിൽ അധിക ബുദ്ധിയുള്ളവരാകുന്നു. വിശേഷിച്ചും ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ ക്ഷയിക്കുമ്പോൾ, നിങ്ങളെ നിത്യമായുള്ള വാസസ്ഥലങ്ങളിലേക്കു കൈക്കൊള്ളേണ്ടുന്നതിന്നു അന്യായധനം കൊണ്ടു നിങ്ങൾക്കു സ്നേഹിതന്മാരെ ഉണ്ടാക്കിക്കൊൾവിൻ.

വരങ്ങളും; മറെറാരുത്തന്ന അല്ഭുതങ്ങളെ പ്രവൃത്തിക്കുന്നതും; മറെറാരുത്തന്ന ദീഘദശനവും; മറെറാരുത്തന്ന ആത്മാക്കളെ തിരിച്ചറിയുന്നതും; മറെറാരുത്തന്ന പല വിധ ഭാഷകളും; മറെറാരുത്തന്ന ഭാഷകളുടെ വ്യാഖ്യാനവും നല്കപ്പെടുന്നു. എന്നാൽ ആ ഒരു ആത്മാവു തന്നെ, തനിക്ക ഇഷ്ടമാകുന്ന പ്രകാരം, ഓരോരുത്തന്ന വിശേഷിച്ച ഇവയെയൊക്കെയും നടത്തുന്നു.

## സുവിശേഷം. ശു. ലൂക്കോ. ൧൯: ൪൧ മുതൽ.

പിന്നെ അവൻ സമീപിച്ചപ്പോൾ, നഗരത്തെ നോക്കി, അതിനെക്കുറിച്ച കരഞ്ഞു പറഞ്ഞു: നിന്റെ ൟ നാളിലെങ്കിലും നിന്റെ സമാധാനത്തെ സംബന്ധിച്ച കാൎയ്യങ്ങളെ നീ താനും അറിഞ്ഞിരുന്നെങ്കിൽ! എന്നാൽ ഇപ്പോൾ അവ നിന്റെ കണ്ണുകൾക്ക മറഞ്ഞിരിക്കുന്നു; എന്തുകൊണ്ടെന്നാൽ നിന്റെ ദശനകാലം നീ അറിയാതെ ഇരുന്നതുകൊണ്ട നിന്റെ ശത്രുക്കൾ നിനക്ക ചുറ്റും കിടങ്ങുണ്ടാക്കി, നിന്നെ വളഞ്ഞുകൊണ്ട എല്ലാടത്തിലും നിന്നെ അടച്ച; നിന്നെയും നിന്നിലുള്ള നിന്റെ മക്കളെയും നിലത്തോടു സമമാക്കി തീൎത്തു നിങ്കൽ കല്ലിന്മേൽ കല്ല ശേഷിപ്പിക്കാതെ ഇരിക്കും നാളുകൾ നിന്റെ മേൽ വരും. പിന്നെ അവൻ ദൈവാലയത്തിലേക്ക ചെന്ന അതിൽ വില്ക്കുന്നവരോടും കൊള്ളുന്നവരോടും, എന്റെ ഭവനം പ്രാൎത്ഥനാഭവനം ആകുന്നു എന്ന എഴുതിയിരിക്കുന്നു; എന്നാൽ നിങ്ങൾ അതിനെ കള്ളന്മാരുടെ ഗുഹയാക്കി തീൎത്തു എന്ന പറഞ്ഞ അവരെ പുറത്താക്കിത്തുടങ്ങി. പിന്നെ അവൻ നാൾതോറും ദൈവാലയത്തിൽ പഠിപ്പിച്ചുകൊണ്ടിരുന്നു.

## ത്രിത്വത്തിന്റെ പിൻ വരുന്ന പതിനൊന്നാം ഞായറാഴ്ച.

### പ്രാൎത്ഥന.

ഏറ്റവും പ്രത്യേകമായി കരുണയും കനിവും കാട്ടുന്നതിൽ നിന്റെ സൎവ്വശക്തിയുള്ള അധികാരത്തെ വെളിപ്പെടുത്തുന്ന ദൈ

പക്ഷെ, ഞങ്ങൾ നിന്റെ കല്പനകളാകുന്ന വഴിയിൽ കൂടി ഓടി, നിന്റെ കൃപയുള്ള വാഗ്ദത്തങ്ങൾ ലഭിപ്പാനും, നിന്റെ പരമ നിക്ഷേപത്തിന്ന അവകാശികൾ ആകുവാനും, ഞങ്ങൾക്ക വേണ്ടുന്ന കൃപയെ ഞങ്ങടെ കൎത്താവായ യെശുമശിഹാ മൂലം ഞങ്ങൾക്ക കരുണയോടെ തരണമെ. ആമെൻ.

## ലെഖനം. ൧ കൊറി. ൧൫: ൧ മുതൽ.

സഹോദരന്മാരെ, ഞാൻ നിങ്ങളൊട പ്രസംഗിച്ചതും, നിങ്ങൾ കൈക്കൊണ്ടതും, നിങ്ങൾ ഉറച്ചുനില്ക്കുന്നതുമായുള്ള സുവിശെഷത്തെ തന്നെ ഞാൻ നിങ്ങളൊട അറിയിക്കുന്നു. നിങ്ങൾ വൃഥാ വിശ്വസിച്ചില്ല എങ്കിൽ, ഞാൻ നിങ്ങൾക്ക പ്രസംഗിച്ചിട്ടുള്ള വചനത്തെ നിങ്ങൾ ഓൎമ്മവെച്ചാൽ, അതിനാൽതന്നെ നിങ്ങൾ രക്ഷിക്കപ്പെടുന്നു. എന്തെന്നാൽ ഞാൻ പ്രാപിച്ചതിനെതന്നെ നിങ്ങൾക്കു മുമ്പെ ഏല്പിച്ചു; അത ആയത: ക്രിസ്തു വെദവാക്യങ്ങളിൻപ്രകാരം നമ്മുടെ പാപങ്ങൾ നിമിത്തം മരിച്ചു. വെദവാക്യങ്ങളിൻപ്രകാരം കല്ലറയിൽ അടക്കപ്പെട്ടു; മൂന്നാം ദിവസം ഉയിൎത്തെഴുനീറ്റു; കെപ്പായാലും അതിന്റെ ശെഷം പന്തിരുവരാലും കാണപ്പെട്ടു. അതിന്റെ ശെഷം അഞ്ഞൂററിൽ അധികം സഹോദരന്മാരാൽ ഒരിക്കൽ അവൻ കാണപ്പെട്ടു; അവരിൽ മിക്കപെരും ഇന്നുവരെ ഇരിക്കുന്നു; എന്നാൽ ചിലർ ഉറങ്ങിപ്പൊയിരിക്കുന്നു. അതിന്റെശെഷം അവൻ യാക്കോബിനാലും പിന്നെ അപ്പൊസ്തൊലന്മാരാൽ എല്ലാവരാലും കാണപ്പെട്ടു. എന്നാൽ എല്ലാവൎക്കും ഒടുക്കം അകാലത്തിങ്കൽ ജനിച്ചവൻ എന്നപൊലെയുള്ള എന്നാലും കാണപ്പെട്ടു. എന്തെന്നാൽ ഞാൻ അപ്പൊസ്തൊലന്മാരിൽ ചെറിയവൻ ആകുന്നു; ഞാൻ ദൈവത്തിന്റെ സഭയെ പീഡിപ്പിച്ചതുകൊണ്ടു ഞാൻ അപ്പൊസ്തൊലൻ എന്ന വിളിക്കപ്പെടുവാൻ യൊഗ്യനല്ല. എന്നാൽ ദൈവത്തിന്റെ കൃപകൊണ്ടു ഞാൻ ആകുന്നത ഞാൻ ആകുന്നു; എന്നിലെക്ക ഉണ്ടായ അവന്റെ കൃപയും വ്യൎത്ഥമായില്ല; ഞാൻ അവരെ

എല്ലാവരെക്കാളും അധികമായിട്ട അദ്ധ്വാനപ്പെട്ടു; എങ്കിലും ഞാനല്ല, എന്നൊടുകൂടെയുള്ള ദൈവകൃപയത്രെ. അതുകൊണ്ടു ഞാനെന്നാ അവരൊ, ഇപ്രകാരം ഞങ്ങൾ പ്രസംഗിക്കുന്നു, ഇപ്രകാരം തന്നെ നിങ്ങളും വിശ്വസിച്ചു.

## സുവിശേഷം. ശ്രു. ലൂക്കൊ. ൧൮: ൯ ന് മുതൽ.

തങ്ങൾ നീതിമാന്മാരെന്ന തങ്ങളിൽതന്നെ ഉറെച്ചു ശേഷമുള്ളവരെ നിന്ദിച്ചിരുന്ന ചിലരോടു യേശു ഒരു ഉപമ പറഞ്ഞു. രണ്ടു മനുഷ്യർ പ്രാർത്ഥിപ്പാനായിട്ട ദൈവാലയത്തിലെക്ക പോയി; ഒരുത്തൻ പറിശൻ, മറ്റവൻ ചുങ്കക്കാരൻ. പറിശൻ നിന്നുകൊണ്ടു തങ്കൽതന്നെ ഇപ്രകാരം പ്രാർത്ഥിച്ചു; ദൈവമെ, ഞാൻ പിടിച്ചുപറിക്കാരും, അന്യായക്കാരും, വ്യഭിചാരക്കാരുമായി മറ്റുള്ള മനുഷ്യരെപോലെ എങ്കിലും, ഒരു ചുങ്കക്കാരനെ പോലെ എങ്കിലും അല്ലായ്കകൊണ്ടു ഞാൻ നിന്നെ സ്തുതിക്കുന്നു. ഞാൻ ആഴ്ചവട്ടത്തിൽ രണ്ടു പ്രാവശ്യം ഉപൊഷിക്കുന്നു; ഞാൻ അനുഭവിക്കുന്ന സകല വസ്തുക്കളിലും പത്തിലൊന്ന കൊടുത്തുവരുന്നു എന്നു പറഞ്ഞു. എന്നാൽ ചുങ്കക്കാരൻ ദൂരത്തുനിന്നുകൊണ്ടു തന്റെ കണ്ണുകളെ പോലും ആകാശത്തിലെക്ക ഉയൎത്തുവാൻ മനസ്സില്ലാതെ, തന്റെ മാൎവ്വിടത്തു അടിച്ചുകൊണ്ടു ദൈവമെ, പാപിയായിരിക്കുന്ന എന്നൊടു കരുണയുണ്ടാകെണമെ എന്നു പറഞ്ഞു. ഇവൻ മറ്റവനെക്കാളും നീതിമാനാക്കപ്പെട്ടവനായി തന്റെ വീട്ടിലെക്ക പോയി എന്നു ഞാൻ നിങ്ങളൊടു പറയുന്നു; അതെന്തുകൊണ്ടെന്നാൽ തന്നെത്താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും; തന്നെത്താൻ താഴ്ത്തുന്നവനൊ, അവൻ ഉയൎത്തപ്പെടും.

## ത്രിത്വത്തിന്റെ പിൻ വരുന്ന
## പന്ത്രണ്ടാം ഞായറാഴ്ച.

അപേക്ഷ:

പ്രാൎത്ഥിപ്പാൻ ഞങ്ങൾക്കുള്ളതിനെക്കാൾ കേൾപ്പാൻ എപ്പോഴും അധികം ഒരുക്കമു

ള്ളവനും ഞങ്ങൾക്കു അനുഗ്രഹമൊ യോഗ്യതയൊ ഉള്ളതിനെക്കാളും അധികം തരുന്നവനുമായി സർവ്വശക്തനും നിത്യനുമായ ദൈവമെ, ഞങ്ങളുടെ മെൽ നിന്റെ കരുണയെ പരിപൂർണ്ണമായി ചൊരിഞ്ഞു, ഞങ്ങളുടെ മനസ്സാക്ഷി ഭയപ്പെടുന്ന കാൎയ്യങ്ങളെ ഞങ്ങളോടു ക്ഷമിച്ചു നിന്റെ പുത്രനും ഞങ്ങളുടെ കൎത്താവുമായ യേശു മശിഹായുടെ യോഗ്യതകളും മദ്ധ്യസ്ഥതയും മൂലമായിട്ടല്ലാതെ ചോദിപ്പാൻ ഞങ്ങൾക്കു യോഗ്യതയില്ലാത്ത നന്മകളെ ഞങ്ങൾക്കു തരേണമെ. ആമെൻ

ലേഖനം. ൨. കൊരി. ൩: ൪ മുതൽ.

ഈ പ്രകാരമുള്ള നിശ്ചയം ഞങ്ങൾക്കു ക്രിസ്തു മൂലമായിട്ടു ദൈവത്തോടുണ്ടു; ഞങ്ങളിൽനിന്നു തന്നെ എന്നപോലെ വല്ലതും നിരൂപിപ്പാൻ ഞങ്ങൾ താനെ തന്നെ പ്രാപ്തന്മാരാകുന്നു എന്നല്ല, ഞങ്ങളുടെ പ്രാപ്തി ദൈവത്തിൽ നിന്നത്രെ ആകുന്നു. അവൻ തന്നെ ഞങ്ങളെ പുതിയനിയമത്തിന്റെ ശുശ്രൂഷക്കാരാകുവാൻ പ്രാപ്തരാക്കി; അക്ഷരത്തിന്റെയല്ല, ആത്മാവിന്റെ അത്രെ; എന്തുകൊണ്ടെന്നാൽ അക്ഷരം കൊല്ലുന്നു; ആത്മാവു ജീവിപ്പിക്കുന്നു താനും. മാഞ്ഞുപോകുന്ന മോശയിൻ മുഖതേജസ്സു നിമിത്തം, അവന്റെ മുഖത്തു സൂക്ഷിച്ചുനോക്കുവാൻ ഇസ്രായേൽപുത്രന്മാൎക്കു കഴിയാത്തവണ്ണം, കല്ലുകളിൽ എഴുത്തുകളായി കൊത്തപ്പെട്ട മരണ ശുശ്രൂഷ മഹത്വമുള്ളതായിരുന്നു എങ്കിൽ, ആത്മാവിന്റെ ശുശ്രൂഷ അധികം മഹത്വമുള്ളതാകയില്ലയൊ? എന്തെന്നാൽ ശിക്ഷാവിധിയുടെ ശുശ്രൂഷ മഹത്വമെങ്കിൽ, നീതിയുടെ ശുശ്രൂഷ ഏറ്റം അധികമായി മഹത്വത്തിൽ വിശേഷിക്കുന്നു.

### സുവിശേഷം. ശു. മൎക്കൊ. ൭: ൩൧ മുതൽ.

യേശു തുരോസിന്റെയും സിദോന്റെയും അതിൎത്തികളിൽനിന്നു പുറപ്പെട്ടു ദെക്കപ്പോലിസിന്റെ അതിൎത്തികളുടെ നടുവിൽകൂടി ഗലിലെയായിലെ കടലിന്റെ അരികെ വന്നു. അപ്പോൾ അവർ വിക്കി വിക്കി പറയുന്നവനായൊരു ചെകിടനെ അവന്റെ അടുക്കൽ കൊണ്ടുവന്നു, അവന്റെ മേൽ കൈ വെക്കേണമെന്നു അവനോടു അപേക്ഷിച്ചു. അപ്പോൾ അവൻ പുരുഷാരത്തിൽനിന്നു അവനെ വേറിട്ടു കൂട്ടിക്കൊണ്ടു തന്റെ വിരലുകളെ അവന്റെ ചെവികളിൽ ഇട്ടു തുപ്പി, അവന്റെ നാവിനെ തൊട്ടു. പിന്നെ അവൻ ആകാശത്തിലേക്കു മേല്പെട്ടു നോക്കി ദീൎഘശ്വാസമിട്ടു അവനോടു, തുറക്കപ്പെടുക എന്നൎത്ഥമാകുന്ന എഫഥാ, എന്നു പറഞ്ഞു. ഉടനെ അവന്റെ ചെവികൾ തുറക്കപ്പെട്ടു; അവന്റെ നാവിന്റെ കെട്ടു അഴിഞ്ഞു; അവൻ നന്നായി സംസാരിച്ചു. പിന്നെ അവർ ആരൊടും പറയരുതു എന്നു അവൻ അവരോടു കല്പിച്ചു; എന്നാലും അവൻ അവരോടു എത്ര കല്പിച്ചുവോ, അത്രയും അധികമായി അവർ അതു പ്രസിദ്ധപ്പെടുത്തി. അത്രയുമല്ല, അവൻ സകലവും നന്നായി ചെയ്തു; അവൻ ചെകിടരെ കേൾക്കുമാറാക്കുകയും ഊമരെ സംസാരിക്കുമാറാക്കുകയും ചെയ്യുന്നു എന്നു പറഞ്ഞു അവർ അവധികൂടാതെ അത്ഭുതപ്പെട്ടു.

## ത്രിത്വത്തിനു പിൻ വരുന്ന
## പതിമ്മൂന്നാം ഞായറാഴ്ച.

### അപേക്ഷ.

സൎവ്വശക്തിയും കരുണയുമുള്ള ദൈവമേ, നിന്റെ വിശ്വാസമുള്ള ജനങ്ങൾ നിനക്കു സത്യവും ഉത്തമവും ആയുള്ള ശുശ്രൂഷ ചെയ്യുന്നതു നിന്റെ ദാനം കൊണ്ടു മാത്രം ആകുന്നു; ഞങ്ങൾ ഒടുക്കത്തു നിന്റെ പരമ വാഗ്ദത്തങ്ങളെ വീഴ്ച കൂടാതെ ലഭിക്കത്ത

ക്കവണ്ണം ഞങ്ങളും ഒരും ആയുസ്സിൽ നിന്നെ വിശ്വസ്തതയോടെ സേവിപ്പാൻ കൃപ ചെയ്യേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹായുടെ യോഗ്യതകളും മൂലം ഒരുക്കുളും നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

ലേഖനം. ഗലാ. ൩: ൧൬ മുതൽ.

അബ്രഹാമിനും അവന്റെ സന്തതിക്കും വാഗ്ദത്തങ്ങൾ ചെയ്യപ്പെട്ടിരുന്നു. സന്തതികൾക്കു എന്നു അനേകരെ സംബന്ധിച്ചല്ല; നിന്റെ സന്തതിക്കും എന്നു ഏകനെ സംബന്ധിച്ചത്രെ അവൻ പറയുന്നതു; അതു ക്രിസ്തു തന്നെ ആകുന്നു. എന്നാൽ ദൈവത്താൽ ക്രിസ്തുവിൽ മുമ്പെ സ്ഥിരമാക്കപ്പെട്ട നിയമത്തെ, നാനൂറ്റിമുപ്പതു വൎഷം കഴിഞ്ഞശേഷമുണ്ടായ ന്യായപ്രമാണത്തിനു, വാഗ്ദത്തത്തെ നിഷ്ഫലമാക്കത്തക്കവണ്ണം തള്ളിക്കളവാൻ കഴികയില്ല എന്നു ഞാൻ പറയുന്നു. എന്തെന്നാൽ അവകാശം ന്യായപ്രമാണത്താൽ ആകുന്നു എങ്കിൽ, അതു പിന്നെ വാഗ്ദത്തത്താൽ അല്ലല്ലൊ; എന്നാൽ ദൈവം അബ്രഹാമിനു അതിനെ വാഗ്ദത്തത്താൽ കൊടുത്തു. എന്നാൽ ന്യായപ്രമാണം എന്തിനായിട്ടു? അതു വാഗ്ദത്തത്തെ ലഭിച്ച സന്തതി വരുവോളത്തിനു അതിക്രമങ്ങളുടെ നിമിത്തം കൂട്ടപ്പെട്ടതും, ദൈവദൂതന്മാരാൽ ഒരു മദ്ധ്യസ്ഥന്റെ കൈയ്യിൽ കല്പിക്കപ്പെട്ടതും ആയിരുന്നു. എന്നാൽ മദ്ധ്യസ്ഥൻ ഒരു പക്ഷത്തിനല്ല, ദൈവമൊ ഒരുവൻ ആകുന്നു. ആകയാൽ ന്യായപ്രമാണം ദൈവത്തിന്റെ വാഗ്ദത്തങ്ങൾക്കു വിരോധം എന്നോ? അതു അരുതേ; എന്തുകൊണ്ടെന്നാൽ ജീവനെ നല്കുവാൻ കഴിയുന്നതായുള്ളൊരു ന്യായപ്രമാണം കൊടുക്കപ്പെട്ടിരുന്നു എങ്കിൽ, നീതീകരണം ന്യായപ്രമാണത്താൽ ഉണ്ടാകയെന്നെ നിശ്ചയം. എന്നാൽ വിശ്വസിക്കുന്നവൎക്കു വാഗ്ദത്തം യേശുക്രിസ്തുവിലുള്ള വിശ്വാസം മൂലമായി നല്കപ്പെടേണ്ടുന്നതിനു വേദവാക്യം എല്ലാവരെയും പാപത്തിൻ കീഴെ അടച്ചുകളഞ്ഞു.

## സുവിശേഷം. ശ്രു. ലൂക്കൊ. ൧൦: ൨൩ മുതൽ.

നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണുന്ന കണ്ണുകൾ ഭാഗ്യമുള്ളവ. എന്തുകൊണ്ടെന്നാൽ അനേകം ദീൎഘദൎശിമാരും രാജാക്കന്മാരും നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണ്മാനും, നിങ്ങൾ കേൾക്കുന്ന കാൎയ്യങ്ങളെ കേൾപ്പാനും ആഗ്രഹിച്ചിട്ടും, അവർ കണ്ടുമില്ല കേട്ടുമില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു. അപ്പോൾ കണ്ടാലും, ന്യായശാസ്ത്രിയായ ഒരുത്തൻ എഴുന്നേറ്റു, ഗുരോ, ഞാൻ നിത്യജീവനെ അനുഭവിപ്പാനായിട്ടു എന്തു ചെയ്യേണം? എന്നു അവനെ പരീക്ഷിച്ചു പറഞ്ഞു. എന്നാറെ അവൻ അവനോടു പറഞ്ഞു: വേദപ്രമാണത്തിൽ എന്തു എഴുതിയിരിക്കുന്നു? നീ എങ്ങിനെ വായിക്കുന്നു? അവൻ ഉത്തരമായിട്ടു: നീ നിന്റെ പൂൎണ്ണഹൃദയത്തോടും, നിന്റെ പൂൎണ്ണാത്മാവോടും, നിന്റെ പൂൎണ്ണശക്തിയോടും നിന്റെ പൂൎണ്ണ മനസ്സോടും കൂടെ നിന്റെ ദൈവമായ കൎത്താവിനെയും, നിന്നെപ്പോലെ തന്നെ നിന്റെ അയല്ക്കാരനെയും സ്നേഹിക്കേണം എന്നു പറഞ്ഞു. അവൻ അവനോടു: നീ നേരായി ഉത്തരം പറഞ്ഞു; ഇപ്രകാരം ചെയ്ക, എന്നാൽ നീ ജീവിക്കും എന്നു പറഞ്ഞു. എന്നാറെ അവൻ തന്നെത്താൻ നീതിമാനാക്കികൊൾവാൻ മനസ്സായി, യേശുവിനോടു പറഞ്ഞു: എന്നാൽ എന്റെ അയല്ക്കാരൻ ആരാകുന്നു? അപ്പോൾ യേശു ഉത്തരമായിട്ടു പറഞ്ഞു: ഒരുത്തൻ യെറുശലേമിൽനിന്നു യെറിഹോയിലേക്കു പോയി, മോഷ്ടാക്കളുടെ ഇടയിൽ അകപ്പെട്ടു, അവർ അവനെ വസ്ത്രം ഊരി, മുറിപ്പെടുത്തി, അവനെ അൎദ്ധപ്രാണനോടെ ഇട്ടുംവെച്ചു പോയി. പിന്നെ ഒരു ആചാൎയ്യൻ ആ വഴിയെ പോകുവാൻ ഇടവന്നു, അവൻ അവനെ കണ്ടപ്പോൾ അപ്പുറത്തു കൂടി പൊയ്ക്കളഞ്ഞു. അപ്രകാരം തന്നെ ഒരു ലേവ്യക്കാരനും, താൻ ആ സ്ഥലത്തായപ്പോൾ, വന്നു കണ്ടുംവെച്ചു അപ്പുറത്തു കൂടി പൊയ്ക്കളഞ്ഞു. പിന്നെ ഒരു ശമറിയാക്കാരൻ വഴിയാത്ര പോകുമ്പോൾ, അവൻ അവന്റെ അരികെ വന്നു, അവനെ കണ്ടപ്പോൾ അലിവു തോന്നി അടുത്തുചെന്നു അവന്റെ മുറിവുകളിൽ എണ്ണയും വീഞ്ഞും പകൎന്നു മുറിവുകളെ കെട്ടി, അവനെ തന്റെ സ്വന്ത മൃഗത്തിന്മേൽ കയറ്റി,

ച്ചാറെ ഒരു വഴിയമ്പലത്തിലെക്കു കൊണ്ടുപോയി, അവനെ രക്ഷിച്ചു. പിറെറ ദിവസം അവൻ പുറപ്പെട്ടപ്പോൾ, രണ്ടു വെള്ളിക്കാശു എടുത്തു വഴിയമ്പലക്കാരന്നു കൊടുത്തു അവനോടു: ഇവനെ രക്ഷിച്ചുകൊൾക, നീ അധികമായിട്ടു എന്തെങ്കിലും ചിലവിട്ടാൽ, ഞാൻ തിരിച്ചുവരുമ്പോൾ നിനക്കു തന്നുകൊള്ളാം എന്നു പറഞ്ഞു. അങ്ങിനെ കള്ളന്മാരുടെ മദ്ധ്യത്തിൽ അകപ്പെട്ടവന്നു ഈ മൂവരിൽ ഏവൻ അയല്ക്കാരനായി എന്നു നിനക്കു തോന്നുന്നു? അവനോടു കരുണ ചെയ്തവൻ എന്നു അവൻ പറഞ്ഞു. അപ്പോൾ യേശു അവനോടു: നീയും പോയി, അപ്രകാരം തന്നെ ചെയ്ക എന്നു പറഞ്ഞു.

## ത്രിത്വത്തിന്ന പിൻ വരുന്ന പതിനാലാം ഞായറാഴ്ച.

### പ്രാർത്ഥന.

സർവ്വശക്തനും നിത്യനുമായ ദൈവമെ, ഞങ്ങൾക്ക വിശ്വാസത്തെയും, ആശയെയും, സ്നേഹത്തെയും, വർദ്ധിപ്പിച്ചു തരെണമെ. നീ വാഗ്ദത്തം ചെയ്യുന്നതു ഞങ്ങൾക്ക ലഭിക്കത്തക്കവണ്ണം നീ കല്പിക്കുന്നതിനെ സ്നേഹിപ്പാൻ ഞങ്ങളെ മനസ്സുള്ളവരാക്കെണമെ എന്നു ഞങ്ങളുടെ കർത്താവായ യേശുക്രിസ്തു മൂലം ഞങ്ങൾ അപേക്ഷിക്കുന്നു. ആമെൻ.

### ഗലാത്യർ. ൫. ൧൬ മുതൽ.

പിന്നെ ഞാൻ പറയുന്നു: ആത്മാവിൽ നടപ്പിൻ; എന്നാൽ നിങ്ങൾ ജഡത്തിന്റെ മോഹത്തെ നിവൃത്തിക്കാതെ ഇരിക്കും. എന്തെന്നാൽ ജഡം ആത്മാവിന്നു വിരോധമായും, ആത്മാവു ജഡത്തിന്നു വിരോധമായും മോഹിക്കുന്നു; ഇവ തമ്മിൽ

തമ്മിൽ പ്രതികൂലമായിരിക്കുന്നു; എന്നതുകൊണ്ടു നിങ്ങൾ ഇച്ശിക്കുന്ന കാൎയ്യങ്ങളെ ചെയ്യാതെയിരിക്കുന്നു. നിങ്ങൾ ആത്മാവിനാൽ നടത്തപ്പെടുന്നു എങ്കിൽ, നിങ്ങൾ ന്യായപ്രമാണത്തിൻ കീഴല്ല. എന്നാൽ ജഡത്തിന്റെ ക്രിയകൾ തെളിവാകുന്നു; അവ വ്യഭിചാരം, വേശ്യാദോഷം, അശുദ്ധി, കാമവികാരം, വിഗ്രഹാരാധന, ക്ഷുദ്രം, പകകൾ, വിവാദങ്ങൾ, സ്പൎദ്ധകൾ, ക്രോധങ്ങൾ, ശണ്ഠകൾ, ഭിന്നതകൾ, വേദവിപരീതങ്ങൾ, അസൂയകൾ, കുലപാതകങ്ങൾ, മദ്യപാനങ്ങൾ, അതിഭക്ഷണങ്ങൾ, മറ്റും ഇപ്രകാരമുള്ളവയാകുന്നു. ഇപ്രകാരമുള്ളവയെ ചെയ്യുന്നവർ ദൈവത്തിന്റെ രാജ്യത്തെ അവകാശപ്പെടുത്തുകയില്ല എന്നു ഞാൻ മുൻപെ പറഞ്ഞതുപോലെ ഇപ്പോഴും അവയെക്കുറിച്ചു നിങ്ങളോടു മുൻപുകൂട്ടി പറയുന്നു. എന്നാൽ ആത്മാവിന്റെ ഫലം, സ്നേഹം, സന്തോഷം, സമാധാനം, ദീൎഘശാന്തത, ദയ, നന്മ, വിശ്വാസം, സൌമ്യത, പരിപാകം, ഇവയാകുന്നു; ഇപ്രകാരമുള്ളവെക്കു വിരോധമായി ഒരു ന്യായപ്രമാണവുമില്ല. എന്നാൽ ക്രിസ്തുവിനുള്ളവർ ജഡത്തെ അതിന്റെ വികാരങ്ങളോടും മോഹങ്ങളോടുംകൂടെ കുരിശിച്ചിരിക്കുന്നു.

## സുവിശേഷം. ശു. ലൂക്കോ. ൧൭: ൧൧ മുതൽ.

പിന്നെ ഉണ്ടായതു എന്തെന്നാൽ, യേശു യെറുശലേമിലേക്കു പോകുമ്പോൾ, അവൻ ശമറിയായുടെയും ഗലിലെയായുടെയും നടുവിൽ കൂടി പോയി. ഒരു ഗ്രാമത്തിലേക്കു പ്രവേശിക്കുമ്പോൾ കുഷ്ഠരോഗികളായ പത്തു മനുഷ്യർ അവന്റെ നേരെ വന്നു ദൂരത്തു നിന്നു. യേശുവേ, ഗുരോ, ഞങ്ങളോടു കരുണയുണ്ടാകേണമെന്നു ശബ്ദം ഉയൎത്തി പറഞ്ഞു. അവൻ അവരെ കണ്ടാറെ അവരോടു: നിങ്ങൾ പോയി നിങ്ങളെത്തന്നെ ആചാൎയ്യന്മാൎക്കു കാണിപ്പിൻ എന്നു പറഞ്ഞു. പിന്നെ ഉണ്ടായതു എന്തെന്നാൽ, അവർ പോകുമ്പോൾ, ശുദ്ധതപ്പെട്ടു. അപ്പോൾ അവരിൽ ഒരുത്തൻ, താൻ സൌഖ്യപ്പെട്ടു എന്നു കണ്ടിട്ടു മഹാ ശബ്ദത്തോടെ ദൈവത്തെ സ്തുതിച്ചുകൊണ്ടു തിരിച്ചുവന്നു അവന്റെ പാദങ്ങളിൻ കവിണ്ണു

വീണ്ടു വന്നു സ്തോത്രം ചെയ്തു. അവനൊ ശമറിയാക്കാരൻ ആയിരുന്നു. അപ്പോൾ യേശു ഉത്തരമായിട്ടു: പത്തുപേർ ശുദ്ധരാക്കപ്പെട്ടില്ലയോ? ഒമ്പതുപേർ എവിടെ? ദൈവത്തിന്നു സ്തുതി ചെയ്യുവാനായിട്ടു ഈ അന്യജാതിക്കാരൻ അല്ലാതെ തിരിച്ചുവന്നവർ കാണപ്പെട്ടില്ലല്ലൊ എന്നു പറഞ്ഞു. പിന്നെ അവൻ അവനോടു: നീ എഴുനീറ്റു പൊയ്ക്കൊൾക; നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു എന്നു പറഞ്ഞു.

## ത്രിത്വത്തിന്നു പിൻവരുന്ന പതിനഞ്ചാം ഞായറാഴ്ച.

### അപേക്ഷ.

കർത്താവെ, നിന്റെ നിത്യ കരുണകൊണ്ടു നിന്റെ സഭയെ കാത്തുകൊള്ളേണമെന്നും, ക്ഷീണതയുള്ള മനുഷ്യൻ നിന്നെ കൂടാതെയിരുന്നാൽ വീണുപോകുന്നതു നിശ്ചയമാകകൊണ്ടു നിന്റെ സഹായത്താൽ ഞങ്ങളെ എപ്പോഴും സകല ഉപദ്രവങ്ങളിൽനിന്നും കാത്തു, ഞങ്ങളുടെ രക്ഷെക്കു പ്രയോജനമുള്ള സകല കാര്യങ്ങളിലെക്കും ഞങ്ങളെ നടത്തിക്കേണമെന്നും, ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. ഗലാ. ൬: ൧൧ മുതൽ.

ഞാൻ എന്റെ കൈകൊണ്ടുതന്നെ എത്ര വലിയ എഴുത്തു നിങ്ങൾക്കു എഴുതിയിരിക്കുന്നു എന്നു നിങ്ങൾ കാണുന്നുവല്ലൊ. ആരെല്ലാം ജഡത്തിൽ വേഷാവിശേഷം കാട്ടുവാൻ ആഗ്രഹിക്കുന്നുവോ, അവർ നിങ്ങളെ ചേലയേല്പാൻ നിർബന്ധിക്കുന്നതു അവർ ക്രിസ്തുവിന്റെ കുരിശിന്നു വേണ്ടി പീഡിപ്പിക്കപ്പെടാതെയിരിപ്പാൻ മാത്രമാകുന്നു. എന്തെന്നാൽ ചേല ചെ

ള്ളപ്പെട്ടവർ തന്നെയും ന്യായപ്രമാണത്തെ പ്രമാണിച്ചു നടക്കുന്നില്ല; അവർ നിങ്ങളുടെ ജഡത്തിൽ പുകഴ്ച ചെയ്യാനായിട്ടു നിങ്ങൾ ചേല ഏറ്റുകൊള്ളേണമെന്നു ആഗ്രഹിക്കുന്നതെയുള്ളു. എനിക്കോ, നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ, പുകഴ്ച ചെയ്യാൻ സംഗതി വരരുതു; അവനാൽ ലോകം എനിക്കും ഞാൻ ലോകത്തിന്നും കുരിശിക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ക്രിസ്തുയേശുവിങ്കൽ ഫലിക്കുന്നതു ചേലയെങ്കിലും ചേലയില്ലായ്മയെങ്കിലും അല്ല, ഒരു *പുതിയ സൃഷ്ടി മാത്രം. വിശേഷിച്ചും ആരെല്ലാം ഈ പ്രമാ*ണത്തിൻപ്രകാരം നടക്കുന്നുവോ, അവരിലും ദൈവത്തിന്റെ ഇസ്രായേലിലും സമാധാനവും കരുണയും ഉണ്ടായിരിക്കട്ടെ. ഇനിമേൽ ഒരുത്തനും എനിക്കു വരുത്തമുണ്ടാക്കരുതു; എന്തെന്നാൽ ഞാൻ കൎത്താവായ യേശുക്രിസ്തുവിന്റെ വടുക്കളെ എന്റെ ശരീരത്തിൽ വഹിച്ചിരിക്കുന്നു. സഹോദരന്മാരേ, നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കൃപ നിങ്ങളുടെ ആത്മാവിനോടു കൂടെ ഇരിക്കുമാറാകട്ടെ. ആമേൻ.

## സുവിശേഷം. ശ്രു. മത്താ. ൬: ൨൪ മുതൽ.

ഒരുത്തനും രണ്ടു യജമാനന്മാരെ സേവിപ്പാൻ കഴികയില്ല; എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകെച്ചു മററവനെ സ്നേഹിക്കും; അല്ലെങ്കിൽ ഒരുത്തനോടു ചേൎന്നു മററവനെ നിന്ദിക്കും; നിങ്ങൾക്കു ദൈവത്തെയും ധനത്തെയും സേവിപ്പാൻ കഴികയില്ല. അതുകൊണ്ടു ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ എന്തു ഭക്ഷിക്കേണ്ടു എന്നോ എന്തു കുടിക്കേണ്ടു എന്നോ നിങ്ങളുടെ ജീവനെ കുറിച്ചെങ്കിലും, എന്തു ഉടുക്കേണ്ടു എന്നു നിങ്ങളുടെ ശരീരത്തെ കുറിച്ചെങ്കിലും, വിചാരപ്പെടരുതു; ഭക്ഷണത്തെക്കാൾ ജീവനും, ഉടുപ്പിനെക്കാൾ ശരീരവും *വിശേഷമല്ലയോ? ആകാശത്തിലുള്ള* പക്ഷികളെ നോക്കുവിൻ; അവ വിതെക്കുന്നില്ല, കൊയ്യുന്നതുമില്ല, കളപ്പുരയിൽ കൂട്ടിവെക്കുന്നതുമില്ല, എന്നാലും നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവു അവറ്റെ പുലൎത്തുന്നു; അവയെക്കാൾ നിങ്ങൾ ഏറെ വിശേഷപ്പെട്ടവരല്ലയോ? പിന്നെ വിചാരപ്പെടുന്നതിനാ

ന്റെ എപ്പോഴും പാലിക്കേണമെന്നും; ഞങ്ങളു
ടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങ
ൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

### ലെഖനം. എഫെസി. ൩: ൧൩. മുതൽ.

നിങ്ങൾക്കവെണ്ടി എനിക്കുള്ള ഉപദ്രവങ്ങളിൽ നിങ്ങൾ
ക്ഷീണിക്കരുത എന്ന ഞാൻ അപെക്ഷിക്കുന്നു; അതു നിങ്ങ
ളുടെ മഹത്വമാകുന്നു. ഇതിന്റെ നിമിത്തമായിട്ട ഞാൻ
സ്വൎഗ്ഗത്തിലും ഭൂമിയിലും ഉള്ള കുഡുംബമെല്ലാം നാമധെയ
പ്പെടുന്നതിന്ന കാരണഭൂതനായ, നമ്മുടെ കൎത്താവായ
യെശുക്രിസ്തുവിന്റെ പിതാവിനൊടു എന്റെ മുഴങ്കാലുക
ളെ കുത്തുന്നു. നിങ്ങൾ അവന്റെ ആത്മാവിനാൽ അക
ത്തെ മനുഷ്യനിൽ ശക്തിയോടെ ബലപ്പെടുവാനായിട്ട അവ
ൻ തന്റെ മഹത്വത്തിന്റെ ധനപ്രകാരം നിങ്ങൾക്ക കൃപ
നല്കേണമെന്നും, ക്രിസ്തു വിശ്വാസത്താൽ നിങ്ങളുടെ ഹൃദയ
ങ്ങളിൽ വസിക്കുമാറാകേണമെന്നും, നിങ്ങൾ സ്നെഹത്തിൽ
വെരൂന്നുകയും ഉറെക്കപ്പെടുകയും ചെയ്തു, വീതിയും, നീളവും,
ആഴവും, ഉയരവും ഇന്നിന്നതാകുന്നു എന്ന സകല ശുദ്ധിമാ
ന്മാരോടും കൂടെ ഗ്രഹിപ്പാനായിട്ടും, അറിവിനെ കവിയുന്ന
ക്രിസ്തുവിൻ സ്നെഹത്തെ അറിവാനായിട്ടും പ്രാപ്തന്മാരാകെ
ണം എന്നും, നിങ്ങൾ ദൈവത്തിന്റെ സകല പൂൎണ്ണതയാലും
പൂൎണ്ണപ്പെടെണമെന്നും തന്നെ. എന്നാൽ നാം യാചിക്കുന്നതൊ
നിരൂപിക്കയൊ ചെയ്യുന്ന സകലത്തിന്നും മീതെ അത്യന്തം
ധാരാളമായി ചെയ്വാൻ നമ്മിൽ വ്യാപരിക്കുന്ന ശക്തിപ്രകാ
രം പ്രാപ്തനായുള്ളവന്ന, ക്രിസ്തുയെശു മൂലമായി സഭയിൽ ത
ലമുറകൾക്കൊക്കെയും എന്നെന്നേക്കും മഹത്വമുണ്ടാകട്ടെ. ആമെൻ.

### സുവിശെഷം. ശു. ലൂക്കാ. ൭: ൧൧ മുതൽ.

പിറ്റെ ദിവസത്തിൽ ഉണ്ടായതു എന്തെന്നാൽ, യെശു നാ
യിൻ എന്ന പെരുള്ളൊരു നഗരത്തിലെക്ക പൊയി; അവ
ന്റെ ശിഷ്യന്മാർ പലരും വളരെ ജനക്കൂട്ടവും അവനൊട
കൂടെ പൊയി. അവൻ നഗരത്തിന്റെ വാതിലിന്ന സമീ

പിച്ചപ്പോൾ, കണ്ടാലും, തന്റെ അമ്മെക്കു ഏകപുത്രനായ ഒരുത്തൻ മരിച്ചു പുറത്തു കൊണ്ടുപോകപ്പെട്ടു; അവളും വിധവയായിരുന്നു; നഗരത്തിലെ വളരെ ജനങ്ങളും അവളോടു കൂടെ ഉണ്ടായിരുന്നു. കർത്താവു അവളെ കണ്ടാറെ, അവളോടു മനസ്സലിഞ്ഞു, കരയണ്ടാ എന്നു അവളോടു പറഞ്ഞു. പിന്നെ അവൻ വന്നു ശവമഞ്ചത്തെ തൊട്ടു; അതിനെ ചുമന്നവരും നിന്നു; എന്നാറെ അവൻ ബാലകാ എഴുന്നീല്ക്ക, എന്നു ഞാൻ നിന്നോടു പറയുന്നു എന്നു പറഞ്ഞു. അപ്പോൾ മരിച്ചവൻ എഴുന്നേറ്റു ഇരുന്നു സംസാരിപ്പാൻ തുടങ്ങി; അവനെ അവൻ അവന്റെ അമ്മെക്കു ഏല്പിക്കയും ചെയ്തു. അപ്പോൾ എല്ലാവൎക്കും ഭയം ഉണ്ടായി; ഒരു വലിയ ദീൎഘദൎശി നമ്മുടെ ഇടയിൽ ഉണ്ടായിരിക്കുന്നു എന്നും, ദൈവം തന്റെ ജനങ്ങളെ ദൎശിച്ചു എന്നും അവർ പറഞ്ഞു ദൈവത്തെ സ്തുതിച്ചു. അത്രയുമല്ല, അവനെ കുറിച്ചുള്ള ഈ വൎത്തമാനം യെഹൂദിയായിൽ ഒക്കെയും ചുറ്റുമുള്ള ദിക്കിലൊക്കെയും പ്രസിദ്ധമായി.

## ത്രിത്വത്തിന്റെ പിൻവരുന്ന പതിനേഴാം ഞായറാഴ്ച.

അപേക്ഷ.

കർത്താവേ, നിന്റെ കൃപ ഞങ്ങളെ എപ്പോഴും മുമ്പിടുകയും പിന്തുടരുകയും ചെയ്യേണമെന്നും, സകല നല്ല പ്രവൃത്തികളിലും ഞങ്ങളെ ഇടവിടാതെ ജാഗ്രതയുള്ളവരാക്കേണമെന്നും, ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

ലേഖനം. എഫെസി. ൪: ൧ മുതൽ.

ആകയാൽ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന വിളിക്കു യോഗ്യമാംവണ്ണം, സകല മനോവിനയത്തോടും, സൌമ്യതയോ

ടും, ദീൎഘശാന്തതയോടും, തമ്മിൽ തമ്മിൽ സ്നേഹത്തിൽ ക്ഷമിച്ചുകൊണ്ടും, സമാധാനബന്ധത്തിൽ ആത്മാവിന്റെ ഐക്യതയെ കാത്തുകൊൾവാൻ ശ്രമിച്ചുകൊണ്ടും നടക്കേണമെന്നു കൎത്താവിൽ ബദ്ധനായ ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു. നിങ്ങളുടെ വിളിയുടെ ഏകമായുള്ള ആശയിൽ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നപ്രകാരം തന്നെ, ഒരു ശരീരവും ഒരു ആത്മാവും, ഒരു കൎത്താവും, ഒരു വിശ്വാസവും, ഒരു ജ്ഞാനസ്നാനവും, എല്ലാവൎക്കും ഒരു ദൈവവും പിതാവും ഉണ്ടു; അവൻ എല്ലാവൎക്കും മീതെയും; എല്ലാവരിൽ കൂടെയും, നിങ്ങളിൽ എല്ലാവരിലും ഉള്ളവനാകുന്നു.

## സുവിശേഷം. ശു. ലൂക്കാ, ൧൪: ൧ മുതൽ.

പിന്നെ ഉണ്ടായതു എന്തെന്നാൽ, പ്രധാന പറിശന്മാരിൽ ഒരുത്തന്റെ വീട്ടിലേക്കു യേശു ശാബതദിവസത്തിൽ അപ്പം ഭക്ഷിപ്പാൻ ചെന്നപ്പോൾ, അവർ അവനെ നന്നായി കാത്തുകൊണ്ടിരുന്നു. കണ്ടാലും, മഹോദരമുള്ളോരു മനുഷ്യൻ അവന്റെ മുൻപാകെ ഉണ്ടായിരുന്നു. അപ്പോൾ യേശു ഉത്തരമായിട്ടു: ന്യായശാസ്ത്രികളോടും പറിശന്മാരോടും പറഞ്ഞു: ശാബതദിവസത്തിൽ സൌഖ്യമാക്കുന്നതു ന്യായമോ? എന്നാറെ അവർ മിണ്ടാതെ ഇരുന്നു; അപ്പോൾ അവൻ അവനെ പിടിച്ചു സൌഖ്യമാക്കി വിട്ടയച്ചു. പിന്നെ അവൻ അവരോടു ഉത്തരമായിട്ടു: നിങ്ങളിൽ യാതൊരുത്തനെങ്കിലും തന്റെ കഴുതയോ കാളയോ ഒരു കിണററിൽ വീണാൽ അതിനെ ഉടനെ ശാബതദിവസത്തിൽ പിടിച്ചു കരേററുകയില്ലയോ എന്നു പറഞ്ഞു. ഈ കാൎയ്യങ്ങൾക്കു അവനോടു പ്രത്യുത്തരം പറവാൻ അവൎക്കു കഴിഞ്ഞില്ല. പിന്നെ ക്ഷണിക്കപ്പെട്ടവർ പ്രധാനസ്ഥലങ്ങളെ എങ്ങിനെ തെരിഞ്ഞെടുത്തു എന്നു അവൻ കണ്ടിട്ടു അവൎക്കായിട്ടു ഒരു ഉപമ അവരോടു പറഞ്ഞു. നീ ഒരുത്തനാൽ കല്യാണത്തിന്നു വിളിക്കപ്പെടുമ്പോൾ, പ്രധാന സ്ഥലത്തിൽ ഇരിക്കരുതു; നിന്നെക്കാൾ അധികം ബഹുമാനമുള്ള ഒരുത്തൻ അവനാൽ വിളിക്കപ്പെട്ടുകയും, നിന്നെയും അവനെയും വിളിച്ചവൻ വന്നു നിന്നോടു ഇവന്നു

സ്ഥലം കൊടുക്ക എന്ന പറകയും, അപ്പോൾ നീ ലജ്ജയോടെ എല്ലാററിലും താണ സ്ഥലത്തു ഇരിപ്പാൻ തുടങ്ങുകയും ചെയ്യാതെ ഇരിക്കേണ്ടുന്നതിന്ന ആകുന്നു. എന്നാൽ നീ വിളിക്കപ്പെടുമ്പോൾ, പോയി എററവും താണ സ്ഥലത്തിരിക്ക; നിന്നെ വിളിച്ചവൻ വരുമ്പോൾ, അവൻ നിന്നോട്ട, സ്നേഹിതാ, മേലാട്ട പോയിരിക്ക എന്ന പറവാനായിട്ട തന്നെ. അപ്പോൾ നിന്നോട്ട കൂടെ ഭക്ഷണത്തിന്ന ഇരിക്കുന്നവരുടെ മുൻപാകെ നിനക്ക ബഹുമാനം ഉണ്ടാകും. അതെന്തുകൊണ്ടെന്നാൽ തന്നെത്താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും; തന്നെത്താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയും ചെയ്യും.

## ത്രിത്വത്തിന്ന പിൻ വരുന്ന പതിനെട്ടാം ഞായറാഴ്ച.

അപേക്ഷ..

കൎത്താവെ, നിന്റെ ജനങ്ങൾ ലോകത്തിന്റെയും ജഡത്തിന്റെയും പിശാചിന്റെയും പരീക്ഷകളോട എതൃത്തു നില്പാനും, വെടിപ്പുള്ള ഹൃദയങ്ങളോടും മനസ്സുകളോടും ഏക ദൈവമായ നിന്നെ പിന്തുടൎവാനും അവൎക്ക കൃപ കൊടുക്കേണമെന്ന ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോട്ട അപേക്ഷിക്കുന്നു: ആമെൻ.

ലേഖനം. ൧ കോറി. ൧: ൪ മുതൽ:

നിങ്ങൾക്ക ക്രിസ്തുയേശുവിൽ നല്കപ്പെട്ട ദൈവകൃപെക്കായിട്ട ഞാൻ നിങ്ങളെക്കുറിച്ച എപ്പോഴും എന്റെ ദൈവത്തിന്ന സ്തോത്രം ചെയ്യുന്നു; എന്തെന്നാൽ അവനിൽ നിങ്ങൾ സകലത്തിലും, സകല വചനത്തിലും, സകല അറിവിലും സമ്പന്നരാക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുവിന്റെ സാക്ഷി നിങ്ങളിൽ സ്ഥിരപ്പെട്ടിരിക്കുന്ന പ്രകാരം നിങ്ങൾ നമ്മുടെ ക

ത്താവായ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതെക്കു കാത്തിരിക്കുന്നവരായി ഒരു വരത്തിലും കുറവില്ലാത്തവരായിരിക്കുന്നു. അവർ നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ നാളിൽ നിങ്ങളെ കുററമില്ലാത്തവരായി അവസാനത്തോളം സ്ഥിരപ്പെടുത്തുകയും ചെയ്യും.

## സുവിശേഷം. ശു. മത്താ. ൨൨: ൩൪ മുതൽ.

യേശു സാദുക്കായക്കാരെ മിണ്ടാതെയാക്കിയപ്രകാരം പറിശന്മാർ കേട്ടാറെ, അവർ ഒന്നിച്ചു കൂടി. അപ്പോൾ അവരിൽ ന്യായശാസ്ത്രിയായ ഒരുത്തൻ അവനെ പരീക്ഷിച്ചു, ഗുരോ, വേദപ്രമാണത്തിൽ ഏതു കല്പന വലിയതു? എന്നു ചോദിച്ചു. യേശു അവനോടു: നീ നിന്റെ ദൈവമായ കൎത്താവിനെ നിന്റെ പൂൎണ്ണഹൃദയത്തോടും, നിന്റെ പൂൎണ്ണാത്മാവോടും, നിന്റെ പൂൎണ്ണമനസ്സോടും സ്നേഹിക്കേണം. ഇതു ഒന്നാമത്തേതും വലിയതുമായ കല്പന ആകുന്നു. രണ്ടാമത്തേതും അതിനെപ്പോലെ ആകുന്നു; നിന്റെ അയല്ക്കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കേണം. ഈ രണ്ടു കല്പനകളിൽ സകല വേദപ്രമാണവും ദീൎഘദൎശികളും അടങ്ങിയിരിക്കുന്നു എന്നു പറഞ്ഞു. പിന്നെ പറിശന്മാർ കൂടിയിരിക്കുമ്പോൾ യേശു അവരോടു: ക്രിസ്തുവിനെ കുറിച്ചു നിങ്ങൾക്കു എന്തു തോന്നുന്നു? അവൻ ആരുടെ പുത്രൻ ആകുന്നു? എന്നു ചോദിച്ചു. ദാവീദിന്റെ എന്നു അവർ അവനോടു പറയുന്നു. അവൻ അവരോടു പറഞ്ഞതു: അപ്രകാരമായാൽ ദാവീദ് ആത്മാവിനാൽ അവനെ കൎത്താവു എന്നു ചൊല്ലുന്നതു എങ്ങിനെ? എന്തുകൊണ്ടെന്നാൽ ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവോളത്തിന്നു എന്റെ വലത്തു ഭാഗത്തിരിക്ക എന്നു കൎത്താവു എന്റെ കൎത്താവിനോടു പറഞ്ഞു എന്നു അവൻ പറഞ്ഞുവല്ലൊ. അതുകൊണ്ടു ദാവീദ് അവനെ കൎത്താവെന്നു ചൊല്ലുന്നു എങ്കിൽ, അവൻ എങ്ങിനെ അവന്റെ പുത്രൻ ആകുന്നു? എന്നു പറഞ്ഞു. എന്നാൽ ഒരുത്തനും അവനോടു ഒരു വചനവും ഉത്തരം പറവാൻ കഴിഞ്ഞില്ല; ആ ദിവസം മുതല്ക്കു അവനോടു ഒരു കാൎയ്യവും ചോദിപ്പാൻ ആൎക്കും ധൈൎയ്യമുണ്ടായിട്ടുമില്ല.

## ത്രിത്വത്തിന്ന പിൻ വരുന്ന പത്തൊമ്പതാം ഞായറാഴ്ച.

അപേക്ഷ.

ദൈവമേ, നിന്നെ കൂടാതെ നിന്നെ ഇഷ്ടപ്പെടുത്തുവാൻ ഞങ്ങൾക്ക പ്രാപ്തിയില്ലായ്കകൊണ്ടു, നിന്റെ പരിശുദ്ധാത്മാവു സകല കാൎയ്യങ്ങളിലും ഞങ്ങളുടെ ഹൃദയങ്ങളെ നടത്തി ഭരിക്കേണ്ടുന്നതിന്ന ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കരുണയോടെ അരുളേണമെ. ആമെൻ.

ലേഖനം. എഫേസി. ൪: ൧൭ മുതൽ.

എന്നാൽ മറ്റുള്ള പുറജാതിക്കാർ തങ്ങളുടെ മനസ്സിലെ മായയിൽ നടക്കുന്നതു പോലെ, ഇനി നിങ്ങൾ നടക്കരുതു എന്നുള്ളതിനെ ഞാൻ പറകയും, കൎത്താവിൽ സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു. അവർ ബുദ്ധിയിൽ അന്ധകാരപ്പെട്ടവരായി, അവരുടെ ഹൃദയത്തിലെ അന്ധത ഹേതുവായി, അവരിലുള്ള അറിയായ്മ മൂലം ദൈവത്തിന്റെ ജീവങ്കൽനിന്ന അന്യന്മാരായി; സ്മരണയില്ലാത്തവരായിരുന്ന സകല മലിനതയേയും അത്യാഗ്രഹത്തോടുകൂടെ പ്രവൃത്തിപ്പാൻ കാമത്തിലേക്ക തങ്ങളെത്തന്നേ ഏല്പിച്ചിരിക്കുന്നു. എന്നാൽ നിങ്ങൾ ക്രിസ്തുവിനെ ഗ്രഹിച്ചതു ഇപ്രകാരമല്ല. നിങ്ങൾ അവനിൽനിന്ന കേൾക്കയും, യേശുവിലുള്ള സത്യപ്രകാരം അവനാൽ ഉപദേശിക്കപ്പെടുകയും ചെയ്തുവെല്ലോ. വഞ്ചനയുടെ മോഹങ്ങളിൻപ്രകാരം വഷളതയുള്ള പഴയ മനുഷ്യനെ മുൻപിലത്തെ നടപ്പിനെ സംബന്ധിച്ചു ഉപേക്ഷിപ്പാനായിട്ടും, നിങ്ങളുടെ മനസ്സിന്റെ ആത്മാവിൽ പുതുതാക്കപ്പെടുവാനായിട്ടും, ദൈവത്തിൻപ്രകാരം നീതിയിലും, സത്യത്തിന്റെ വിശുദ്ധിയിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചുകൊൾവാനായിട്ടും തന്നെ. ആയതുകൊണ്ടു ഭോഷ്കിനെ നീക്കികളഞ്ഞു ഓരോരു

ത്താൻ തന്റെ തന്റെ അയല്ക്കാരനോട്ട സത്യം പറവിൻ; എന്തെന്നാൽ നാം തമ്മിൽ തമ്മിൽ അവയവങ്ങൾ ആകുന്നു. കോപപ്പെട്ടുവിൻ, പാപം ചെയ്കയുമരുത; സൂൎയ്യൻ നിങ്ങളുടെ കോപത്തിന്മേൽ അസ്തമിക്കരുത. പിശാചിന്ന സ്ഥലം കൊടുക്കയുമരുത. മോഷ്ടിച്ചവൻ ഇനിമേൽ മോഷ്ടിക്കരുത; എന്നാൽ അവൻ ആവശ്യമുള്ളവന്ന വിഭാഗിച്ചുകൊടുപ്പാൻ തനിക്ക ഉണ്ടാകേണ്ടുന്നതിന്ന തന്റെ കൈകളെക്കൊണ്ട നല്ലതിനെ പ്രവൃത്തിച്ച അദ്ധ്വാനപ്പെടുക തന്നെ വേണം. കേൾക്കുന്നവൎക്ക ഗുണംവരുത്തുവാനായിട്ട ഉപകാരമുള്ള ഉറപ്പിന്നായി നല്ല വാക്കായുള്ളതല്ലാതെ വഷളായുള്ളതൊന്നും നിങ്ങളുടെ വായിൽനിന്ന പുറപ്പെടരുത: ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കയുമരുത; അവനാലല്ലൊ നിങ്ങൾ വീണ്ടെടുപ്പിന്റെ ദിവസത്തിലേക്ക മുദ്രയിടപ്പെട്ടിരിക്കുന്നു. സകല കൈപ്പും, ക്രോധവും, കോപവും; കലമ്പലും, ദൂഷണവും, സകല ദ്വേഷ്യത്തോടുംകൂടെ നിങ്ങളിൽനിന്ന ഒഴിഞ്ഞുപോകട്ടെ. നിങ്ങൾ തമ്മിൽ തമ്മിൽ ദയയുള്ളവരായി, മനസ്സലിവുള്ളവരായി, ദൈവം ക്രിസ്തുവിന്റെ നിമിത്തം നിങ്ങളോട്ട ക്ഷമിച്ചതുപോലെ തമ്മിൽ തമ്മിൽ ക്ഷമിക്കുന്നവരായി ഇരിപ്പിൻ.

## സുവിശേഷം. ശു. മത്താ. ൯: ൧ മുതൽ.

യേശു ഒരു പടവിൽ കരേറി, ഇക്കരെക്ക കടന്ന തന്റെ സ്വന്ത നഗരത്തിലേക്ക വന്നു. അപ്പോൾ, കണ്ടാലും, കട്ടിലിൽ കിടക്കുന്ന ഒരു പക്ഷവാതക്കാരനെ അവർ അവന്റെ അടുക്കൽ കൊണ്ടുവന്നു; എന്നാറെ യേശു അവരുടെ വിശ്വാസം കാണ്കകൊണ്ട ആ പക്ഷവാതക്കാരനോട, പുത്രാ, നീ ധൈൎയ്യമായിരിക്ക; നിനക്കു നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു. അപ്പോൾ കണ്ടാലും, ഉപാദ്ധ്യായന്മാരിൽ ചിലർ, ഇവൻ ദൈവദൂഷണം പറയുന്നു എന്ന തങ്ങളുടെ ഉള്ളിൽ പറഞ്ഞു. എന്നാറെ യേശു അവരുടെ നിരൂപണങ്ങളെ അറികകൊണ്ട പറഞ്ഞു: നിങ്ങൾ എന്തിന്ന നിങ്ങളുടെ ഹൃദയങ്ങളിൽ ദോഷങ്ങളെ നിരൂപിക്കുന്നു? എന്തുകൊണ്ടെന്നാൽ ഏതു എളുപ്പം, നിന്റെ

പാപങ്ങൾ നിന്നോട്ടു മോചിക്കപ്പെട്ടിരിക്കുന്നു എന്നു പറയുന്നതോ? എഴുനീറ്റു നടക്ക എന്നു പറയുന്നതോ? എന്നാൽ ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ മനുഷ്യന്റെ പുത്രന്ന അധികാരം ഉണ്ടെന്നു നിങ്ങൾ അറിയേണ്ടുന്നതിന്നായിട്ടു (അവൻ അപ്പോൾ പക്ഷവാതക്കാരനോട്ടു പറഞ്ഞു:) നീ എഴുനീറ്റു നിന്റെ കിടക്ക എടുത്തു നിന്റെ വീട്ടിലേക്കു പോക. അവൻ എഴുനീറ്റു, അവന്റെ വീട്ടിലേക്കു പോകയും ചെയ്തു. എന്നാറെ പുരുഷാരം അതു കണ്ടപ്പോൾ, ആശ്ചൎയ്യപ്പെട്ടു മനുഷ്യൎക്കു ഇപ്രകാരമുള്ള അധികാരം നല്കിയ ദൈവത്തെ സ്തുതിക്കയും ചെയ്തു.

## ത്രിത്വത്തിന്ന പിൻ വരുന്ന ഇരുപതാം ഞായറാഴ്ച.

അപേക്ഷ.

സൎവ്വശക്തിയും മഹാ കരുണയുമുള്ള ദൈവമേ, ഞങ്ങളെ ഉപദ്രവിക്കത്തക്ക സകലത്തിൽനിന്നും നിന്റെ ധാരാളമായുള്ള നന്മകൊണ്ടു ഞങ്ങളെ കാക്കേണമെന്നും, ഞങ്ങൾ ശരീരത്തിലും ആത്മാവിലും. ഒരുങ്ങിയിരുന്നു നിനക്ക ഇഷ്ടമുള്ള കാൎയ്യങ്ങളെ സന്തോഷത്തോടെ നിവൃത്തിക്കുമാറാകേണമെന്നും, ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു.
ആമെൻ.

ലേഖനം. എഫേസി. ൫: ൧൫ മുതൽ.

ആകയാൽ സൂക്ഷ്മത്തോടെ നടപ്പാൻ നോക്കുവിൻ; മൂഢന്മാർ എന്നപോലെ അല്ല, ബുദ്ധിമാന്മാർ എന്നപോലെ അത്രേ; നാളുകൾ ദോഷമുള്ളവയാകകൊണ്ടു സമയത്തെ വീണ്ടെടുപ്പിൻ. ആയതുകൊണ്ടു നിങ്ങൾ ബുദ്ധിയില്ലാത്തവരാകാതെ, കൎത്താവിന്റെ ഇഷ്ടം ഇന്നപ്രകാരമെന്നു തിരിച്ചറിയു

ന്നവർ ആകുവിൻ. വിശേഷിച്ചും ദുൎന്നടപ്പുണ്ടാകുന്ന മധുവിനാൽ മത്തപ്പെടരുതു; എങ്കിലോ, ആത്മാവിനാൽ നിറയപ്പെടുവിൻ; സങ്കീൎത്തനങ്ങളോടും കീൎത്തനങ്ങളോടും ജ്ഞാനപ്പാട്ടുകളോടും, തമ്മിൽ തമ്മിൽ സംസാരിക്കുന്നവരായി, നിങ്ങളുടെ ഹൃദയത്തിൽ കൎത്താവിന്നു പാടി, സങ്കീൎത്തനം ചെയ്യുന്നവരായി, ദൈവവും പിതാവുമായവന്നു നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ എല്ലായ്പോഴും സകലത്തിന്നും വേണ്ടി സ്തോത്രം ചെയ്യുന്നവരായി, ദൈവഭയത്തോടെ തമ്മിൽ തമ്മിൽ കീഴടങ്ങുന്നവരായിരിപ്പിൻ.

## സുവിശേഷം. ശ്രീ. മത്താ. ൨൨: ൧ മുതൽ.

യേശു പറഞ്ഞു: സ്വൎഗ്ഗരാജ്യം തന്റെ പുത്രന്നു വിവാഹവിരുന്നു ഒരുക്കീട്ടുള്ള ഒരു രാജാവിനോടു സദൃശമാകുന്നു. വിരുന്നിന്നു വിളിക്കപ്പെട്ടവരോടു വരുവാൻ പറവാനായിട്ടു അവൻ തന്റെ ഭൃത്യന്മാരെ പറഞ്ഞയച്ചു; എന്നാറെ വരുവാൻ അവൎക്കു മനസ്സില്ലാഞ്ഞു. പിന്നെയും അവൻ മറ്റു ഭൃത്യന്മാരെ അയച്ചു; നിങ്ങൾ വിളിക്കപ്പെട്ടവരോടു, കണ്ടാലും, ഞാൻ എന്റെ വിരുന്നു ഒരുക്കിയിരിക്കുന്നു; എന്റെ കാളകളും തടിച്ച ജന്തുക്കളും കൊല്ലപ്പെട്ടിരിക്കുന്നു; സകലവും ഒരുങ്ങിയിരിക്കുന്നു; വിരുന്നിന്നു വരുവിൻ എന്നു പറവിൻ, എന്നു പറഞ്ഞു. എന്നാൽ അവർ പ്രമാണിക്കാതെയിരുന്നു; ഒരുത്തൻ തന്റെ നിലത്തിലേക്കും മറ്റൊരുത്തൻ തന്റെ വ്യാപാരത്തിന്നും പൊയ്ക്കളഞ്ഞു. ശേഷമുള്ളവർ അവന്റെ ഭൃത്യന്മാരെ പിടിച്ചു അവമാനപ്പെടുത്തി കൊല്ലുകയും ചെയ്തു. പിന്നെ രാജാവു അതു കേട്ടപ്പോൾ, അവൻ കോപപ്പെട്ടു; അവൻ തന്റെ സേനകളെ അയച്ചു ആ കുലപാതകരെ നശിപ്പിച്ചു അവരുടെ പട്ടണവും ചുട്ടുകളഞ്ഞു. അപ്പോൾ അവൻ തന്റെ ഭൃത്യന്മാരോടു വിരുന്നു ഒരുങ്ങിയിരിക്കുന്നു; എന്നാൽ വിളിക്കപ്പെട്ടവർ യോഗ്യന്മാരായിരുന്നില്ല. അതുകൊണ്ടു നിങ്ങൾ പെരുവഴികളിലേക്കു പോയി, കാണുന്നവരെ ഒക്കെയും വിരുന്നിന്നു വിളിപ്പിൻ എന്നു പറഞ്ഞു. ആ ഭൃത്യന്മാർ പെരുവഴികളിലേക്കു പുറപ്പെട്ടു; അവർ കണ്ടിട്ടുള്ള കൊള്ളരുതാത്തവരെയും കൊള്ളാകുന്നവരെയും

എല്ലാം കൂട്ടിക്കൊണ്ടുവന്നു; കല്യാണശാല വിരുന്നുകാരെക്കൊണ്ടു നിറഞ്ഞിരുന്നു. പിന്നെ വിരുന്നുകാരെ കാണ്മാനായിട്ടു രാജാവു അകത്തു വന്നപ്പോൾ, വിരുന്നുവസ്ത്രം ഉടുക്കാതെയുള്ള ഒരു മനുഷ്യനെ അവിടെ കണ്ടു. അവനോടു പറഞ്ഞു: സ്നേഹിതാ, വിരുന്നുവസ്ത്രം നിനക്കില്ലാതെ കണ്ടു നീ ഇവിടേക്കു എങ്ങിനെ അകത്തുവന്നു? എന്നാറെ അവൻ മിണ്ടാതെ ഇരുന്നു. അപ്പോൾ രാജാവു തന്റെ ഭൃത്യന്മാരോടു: നിങ്ങൾ ഇവനെ കൈകളെയും കാലുകളെയും കെട്ടി, ഇവനെ എടുത്തുകൊണ്ടുപോയി, സകലത്തിന്നും പുറമെയുള്ള ഇരുളിലേക്കു തള്ളിക്കളവിൻ; അവിടെ കരച്ചിലും, പല്ലുകടിയും ഉണ്ടാകും എന്നു പറഞ്ഞു. എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടവർ പലർ ആകുന്നു; തെരിഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കമാകുന്നു.

## ത്രിത്വത്തിന്ന പിൻ വരുന്ന ഇരുപത്തൊന്നാം ഞായറാഴ്ച.

### അപേക്ഷ.

കാരുണ്യമുള്ള കർത്താവേ, നിന്റെ വിശ്വാസമുള്ള ജനങ്ങൾ തങ്ങളുടെ സകല പാപങ്ങളിൽനിന്നും ശുദ്ധീകരിക്കപ്പെട്ടു, ശാന്തതയുള്ള മനസ്സോടെ നിന്നെ സേവിപ്പാനായിട്ടു അവൎക്കു പാപമോചനവും സമാധാനവും നൽകേണമെന്നു, ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനം. എഫെസി. ൬: ൰ മുതൽ.

എന്റെ സഹോദരന്മാരെ, കർത്താവിലും അവന്റെ ശക്തിയുടെ ബലത്തിലും ശക്തിപ്പെട്ടിരിപ്പിൻ. നിങ്ങൾ പിശാചിന്റെ ഉപായതന്ത്രങ്ങളോടു മറുത്തുനില്പാൻ പ്രാപ്തിയുള്ളവരാകേണ്ടുന്നതിന്നായിട്ടു ദൈവത്തിന്റെ സർവ്വായുധവർഗ്ഗത്തെ ധ

ടിച്ചുകൊൾവിൻ. എന്തുകൊണ്ടെന്നാൽ നമുക്ക മല്ലയുദ്ധം ഉള്ളതു രക്തത്തോടും മാംസത്തോടുമല്ല; പ്രഭുത്വങ്ങളോടും, അധികാരങ്ങളോടും, ഈ ലോകത്തിലെ അന്ധകാരത്തിന്റെ അധിപതിമാരോടും, ഉന്നതസ്ഥലങ്ങളിൽ ദുഷ്ടാത്മാക്കളോടും അത്രെ. ആയതുകൊണ്ട നിങ്ങൾ ദോഷമുള്ള ദിവസത്തിൽ എതൃത്തുനില്പാനും സകലത്തെയും ചെയ്തുതീൎന്നിട്ട നില്പാനും നിങ്ങൾക്ക കഴിയെണ്ടുന്നതിന്ന ദൈവത്തിന്റെ സൎവ്വായുധവൎഗ്ഗത്തെ എടുപ്പിൻ. ആകയാൽ നിങ്ങൾ സത്യംകൊണ്ട നിങ്ങളുടെ അര കെട്ടുകയും, നീതികരണത്തിന്റെ മാൎക്കവചത്തെ ധരിക്കയും, നിങ്ങളുടെ പാദങ്ങളിൽ സമാധാനത്തിൻ സുവിശെഷത്തിന്റെ യത്നംകൊണ്ട ചെരിപ്പിടുകയും ചെയ്തുകൊണ്ട നില്പിൻ. സകലത്തിന്നും മീതെ വിശ്വാസത്തിന്റെ പരിചയെ പിടിച്ചുകൊൾവിൻ, അതിനാൽ നിങ്ങൾക്ക ദുഷ്ടന്റെ അഗ്നിയസ്ത്രങ്ങളെ ഒക്കെയും കെടുത്തുകളവാൻ കഴിയും. രക്ഷയുടെ പടത്തൊപ്പിയെയും, ദൈവത്തിന്റെ വചനമാകുന്ന ആത്മാവിൻ വാളിനെയും നിങ്ങൾ എടുപ്പിൻ, സൎവ്വനെരവും ആത്മാവിൽ സകല പ്രാൎത്ഥനയോടും അപെക്ഷയോടും പ്രാൎത്ഥിച്ച അതിന്നു തന്നെ സകല സ്ഥിരതയൊടും സകല ശുദ്ധിമാന്മാൎക്ക വെണ്ടിയും ഇനിക്ക വെണ്ടിയുമുള്ള പ്രാൎത്ഥനയോടും ഉണൎന്നുകൊണ്ടിരിപ്പിൻ. ഞാൻ ധൈൎയ്യത്തോടെ എന്റെ വായെ തുറന്ന ബന്ധനങ്ങളിൽ ഞാൻ മന്ത്രിയായി സെവിക്കുന്ന സുവിശെഷത്തിന്റെ രഹസ്യത്തെ അറിയിക്കെണ്ടുന്നതിന്ന ഇനിക്ക വാക്ക തരപ്പെടുവാനും, ഞാൻ പറയെണ്ടുംപ്രകാരം അതിൽ ധൈൎയ്യമായി സംസാരിക്കെണ്ടുന്നതിന്നും തന്നെ.

## സുവിശെഷം. ശു. യോഹ. ൪: ൪൬ മുതൽ.

കപ്പൎന്നഹോമിൽ രോഗപ്പെട്ട മകനുള്ള ഒരു പ്രഭു ഉണ്ടായിരുന്നു. ഇവൻ, യെശു യെഹൂദിയായിൽനിന്ന ഗലിലെയായിലെക്ക വന്നു എന്ന കേട്ടപ്പോൾ, അവന്റെ അടുക്കൽ ചെന്നു തന്റെ മകൻ മരിപ്പാറായിരുന്നതുകൊണ്ട അവൻ വന്നു അവനെ സൌഖ്യമാക്കെണമെന്ന അവനോട അപെക്ഷിച്ചു.

അപ്പോൾ യേശു അവനോടു: നിങ്ങൾ അടയാളങ്ങളെയും അത്ഭുതങ്ങളെയും കാണാതെയിരുന്നാൽ, വിശ്വസിക്കയില്ല എന്നു പറഞ്ഞു. പ്രഭുവായവൻ അവനോടു: കൎത്താവേ, എന്റെ പൈതൽ മരിക്കുന്നതിനു മുമ്പെ വരെണം എന്നു പറയുന്നു. യേശു അവനോടു, നീ പോക, നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്നു പറയുന്നു; എന്നാറെ ആ മനുഷ്യൻ യേശു തന്നോടു പറഞ്ഞ വചനം വിശ്വസിച്ചു പോകയും ചെയ്തു. അവൻ പോകുമ്പോൾ തന്നെ അവന്റെ ദാസന്മാർ അവനെ എതിരേറ്റു; നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്നു അറിയിച്ചു. അപ്പോൾ അവൻ അവരോടു: ഏതുമണിനേരത്തു അവന്നു സൌഖ്യമുണ്ടായിത്തുടങ്ങി? എന്നു ചോദിച്ചു; അവർ അവനോടു: ഇന്നലെ എഴാം മണിനേരത്തു ജ്വരം അവനെ വിട്ടുമാറി എന്നു പറഞ്ഞു. അപ്പോൾ ആ നേരം, നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്നു യേശു തന്നോടു പറഞ്ഞ മണിനേരം തന്നെ എന്നു അവൻ അറിഞ്ഞു. പിന്നെ അവനും അവന്റെ കുഡുംബമൊക്കെയും വിശ്വസിച്ചു. യേശു യെഹൂദിയായിൽനിന്നു ഗലിലെയായിലെക്കു വന്നപ്പോൾ, ഇതു അവൻ പിന്നെയും ചെയ്ത രണ്ടാമത്തെ അത്ഭുതമാകുന്നു.

## ത്രിത്വത്തിന്റെ പിൻ വരുന്ന ഇരുപത്തിരണ്ടാം ഞായറാഴ്ച.

### അപേക്ഷ.

കൎത്താവേ, നിന്റെ കുഡുംബമാകുന്ന സഭയെ ഇടവിടാതെ ദൈവഭക്തിയുള്ളതായി കാത്തു നിന്റെ രക്ഷണത്താൽ അതു സകല ഉപദ്രവങ്ങളിൽനിന്നും ഒഴിഞ്ഞു നിന്റെ നാമത്തിന്റെ മഹത്വത്തിനായിട്ടു നല്ല പ്രവൃത്തികളിൽ നിന്നെ ഭക്തിയോടെ സേവിക്കുമാറാകേണമെന്നു, ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

## ലേഖനം. ഫിലിപ്പി. ൧: ൩ മുതൽ.

ഞാൻ നിങ്ങളെ ഓൎക്കുമ്പോഴൊക്കെയും എന്റെ ദൈവത്തിന്നു സ്തോത്രം ചെയ്യുന്നു. ആദ്യദിവസം മുതൽ ഇതുവരെയും സുവിശേഷത്തിൽ നിങ്ങൾക്കുള്ള കൂട്ടായ്മ ഹേതുവായിട്ടു എപ്പോഴും എന്റെ പ്രാൎത്ഥനയിലൊക്കെയും സന്തോഷത്തോടുകൂടെ നിങ്ങൾക്ക എല്ലാവൎക്കും വേണ്ടി അപേക്ഷിച്ചുകൊണ്ടും, നിങ്ങളിൽ ഒരു നല്ലപ്രവൃത്തിയെ ആരംഭിച്ചവൻ അതിനെ യേശുക്രിസ്തുവിന്റെ നാൾവരെക്കും നിവൃത്തിയാക്കും എന്നുതന്നെ നിശ്ചയിച്ചുകൊണ്ടും ഇരിക്കുന്നു: ഇങ്ങിനെ നിങ്ങളെ എല്ലാവരെ കുറിച്ചും വിചാരിപ്പാൻ എനിക്ക ന്യായമായിരിക്കുന്നു; എന്തെന്നാൽ എന്റെ ബന്ധനങ്ങളിലും സുവിശേഷത്തിൻ പ്രതിവാദത്തിലും സ്ഥിരീകരണത്തിലും നിങ്ങൾ എല്ലാവരും എന്നോടുകൂടെ കൃപയുടെ പങ്കുകാരാകയാൽ, നിങ്ങളെ ഞാൻ എന്റെ ഹൃദയത്തിൽ ധരിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ യേശുക്രിസ്തുവിന്റെ മനസ്സലിവുകളിൽ ഞാൻ നിങ്ങളെ എല്ലാവരെക്കുറിച്ചും എത്ര വാഞ്ഛയായിരിക്കുന്നു എന്നുള്ളതിന്നു ദൈവം എന്റെ സാക്ഷിയാകുന്നു. ഇനിയും നിങ്ങളുടെ സ്നേഹം അറിവിലും, സകലബുദ്ധിയിലും അധികമധികം വൎദ്ധിക്കേണമെന്നും, നിങ്ങൾ ഭേദാഭേദങ്ങളെ തിരിച്ചറിയേണമെന്നും, നിങ്ങൾ ക്രിസ്തുവിന്റെ നാൾവരെയും നിൎമ്മലതയുള്ളവരും, വിരുദ്ധപ്പെടുത്താത്തവരുമായി, ദൈവത്തിന്റെ മഹത്വത്തിന്നും സ്തുതിക്കും യേശുക്രിസ്തുവിനാലുള്ള നീതിയിൻ ഫലങ്ങൾകൊണ്ടു നിറഞ്ഞവരായി ഇരിക്കേണമെന്നും ഞാൻ പ്രാൎത്ഥിക്കുന്നു.

## സുവിശേഷം. ശു. മത്താ. ൧൮: ൨൧ മുതൽ.

പത്രോസ് യേശുവിനോടു പറഞ്ഞു: കൎത്താവേ, എന്റെ സഹോദരൻ എന്റെ നേരെ എത്ര പ്രാവശ്യം ദോഷം ചെയ്താൽ ഞാൻ അവനോടു ക്ഷമിക്കേണ്ടു? ഏഴു പ്രാവശ്യത്തോളമോ? യേശു അവനോടു പറയുന്നു; ഏഴു പ്രാവശ്യത്തോളം എന്നല്ല, ഏഴു എഴുപതു പ്രാവശ്യത്തോളം എന്നു ഞാൻ നിന്നോടു പറയുന്നു. ആയതുകൊണ്ടു സ്വൎഗ്ഗരാജ്യം തന്റെ ഭൃത്യന്മാരോടു കണക്ക കേൾപ്പാൻ മനസ്സുവെച്ച ഒരു രാജാവിനോ

ടു സദൃശമായിരിക്കുന്നു. അവൻ കണക്കു കേട്ടു തുടങ്ങിയപ്പോൾ പതിനായിരം താലന്തു കടംപെട്ടവനായ ഒരുത്തൻ അവന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു. എന്നാൽ കടം തിർപ്പാൻ അവനു വകയില്ലായ്കകൊണ്ടു അവന്റെ യജമാനൻ അവനെയും അവന്റെ ഭാര്യയെയും അവന്റെ മക്കളെയും അവനുണ്ടായിരുന്ന സകലത്തെയും വിറ്റു കടം തിർപ്പാൻ കല്പിച്ചു. അപ്പോൾ ആ ഭൃത്യൻ നിലത്തു വീണു അവനെ വന്ദിച്ചു യജമാനനേ, ഞാൻ സകലവും നിനക്കു തന്നു തീർക്കാം, എന്നോടു ക്ഷമയുണ്ടാകേണം എന്നു പറഞ്ഞു. എന്നാറെ ആ ഭൃത്യന്റെ യജമാനൻ മനസ്സലിഞ്ഞു അവനെ വിട്ടുവിച്ചു, കടവും അവനോടു ക്ഷമിച്ചു. പിന്നെ ആ ഭൃത്യൻ പുറപ്പെട്ടു തന്റെ കൂട്ടുഭൃത്യന്മാരിൽ തന്നോടു നൂറു വെള്ളിക്കാശു കടംപെട്ടിരുന്ന ഒരുത്തനെ കണ്ടു അവനെ തൊണ്ണെക്കു പിടിച്ചു ഞെക്കി, നീ വാങ്ങിയ കടം എനിക്കു തന്നുതീർക്ക, എന്നു പറഞ്ഞു. അപ്പോൾ അവന്റെ കൂട്ടുഭൃത്യൻ, അവന്റെ പാദങ്ങളിൽ വീണു ഞാൻ സകലവും നിനക്കു തന്നുതീർക്കാം, എന്നോടു ക്ഷമയുണ്ടാകേണമെന്നു അവനോടു അപേക്ഷിച്ചു പറഞ്ഞു: എന്നാറെ അവൻ മനസ്സില്ലാതെ, ഉടനെ പോയി, അവൻ വാങ്ങിയ കടം കൊടുത്തു തീർക്കുവോളവും, അവനെ കാരാഗ്രഹത്തിൽ ആക്കി. ആ ഉണ്ടായ കാര്യങ്ങളെ അവന്റെ കൂട്ടുഭൃത്യന്മാർ കണ്ടാറെ, അവർ വളരെ ദുഃഖപ്പെട്ടു; അവർ വന്നു ഉണ്ടായ കാര്യങ്ങളെ ഒക്കെയും തങ്ങളുടെ യജമാനനോടു അറിയിക്കയും ചെയ്തു. അപ്പോൾ അവന്റെ യജമാനൻ അവനെ അടുക്കൽ വിളിപ്പിച്ചു; അവനോടു: ദുഷ്ടഭൃത്യാ, നീ എന്നോടു അപേക്ഷിച്ചാറെ ഞാൻ ആ കടമെല്ലാം നിന്നോടു ക്ഷമിച്ചുവല്ലൊ. ഞാൻ നിന്നോടു കരുണ ചെയ്തതുപോലെ തന്നെ, നീയും നിന്റെ കൂട്ടുഭൃത്യനോടു കരുണ ചെയ്യേണ്ടുന്നതായിരുന്നില്ലയോ എന്നു പറഞ്ഞു. വിശേഷിച്ചു അവന്റെ യജമാനൻ കോപിച്ചു തന്നോടു അവൻ വാങ്ങിയ കടമെല്ലാം കൊടുത്തു തീർക്കുവോളവും അവനെ ദണ്ഡിപ്പിക്കുന്നവരെ ഏല്പിച്ചു. നിങ്ങളിൽ ഒരുത്തൻ തന്റെ സഹോദരനോടു അവന്റെ കുററങ്ങളെ നിങ്ങളുടെ ഹൃദയംകൊണ്ടു ക്ഷമിക്കുന്നില്ല എങ്കിൽ, ഇപ്രകാരം തന്നെ എന്റെ സ്വർഗ്ഗസ്ഥനായ പിതാവു നിങ്ങളോടും ചെയ്യും.

## ത്രിത്വത്തിന്നു പിൻ വരുന്ന
## ഇരുപത്തിമൂന്നാം ഞായറാഴ്ച.

### അപെക്ഷ.

സകല ദൈവഭക്തിക്കും കാരണനായി ഞങ്ങളുടെ അഭയസ്ഥാനവും ബലവുമായുള്ള ദൈവമെ, നിന്റെ സഭയുടെ ഭക്തിയുള്ള പ്രാൎത്ഥനകളെ കേൾപ്പാൻ ഒരുങ്ങിയിരിക്കെണമെന്നും, ഞങ്ങൾ വിശ്വാസത്തോടെ ചോദിക്കുന്ന കാൎയ്യങ്ങൾ ഞങ്ങൾക്കു സാദ്ധ്യമായി ലഭിക്കേണ്ടതിന്നു കൃപ ചെയ്യെണമെന്നും, ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾ നിന്നൊടു അപെക്ഷിക്കുന്നു. ആമെൻ.

### ലെഖനം. ഫിലിപ്പി. ൩: ൧൭ മുതൽ.

സഹോദരന്മാരെ, നിങ്ങൾ എന്റെ കൂടെ ഒന്നിച്ചു പിന്തുടരുന്നവരാകുവിൻ; ഞങ്ങൾ നിങ്ങൾക്കു ഒരു ദൃഷ്ടാന്തമായുള്ള പ്രകാരം തന്നെ അങ്ങിനെ നടക്കുന്നവരെ സൂക്ഷിച്ചു നൊക്കുകയും ചെയ്വിൻ. എന്തുകൊണ്ടെന്നാൽ പലരും നടക്കുന്നു; അവരെ കുറിച്ചു അവർ ക്രിസ്തുവിന്റെ കുരിശിന്റെ വൈരികൾ ആകുന്നു എന്നു ഞാൻ നിങ്ങളൊടു പലപ്പൊഴും പറഞ്ഞുവെല്ലൊ, ഇപ്പൊഴും കരഞ്ഞുകൊണ്ടു പറയുന്നു. അവരുടെ അവസാനം നാശം ആകുന്നു; അവരുടെ ദൈവം അവരുടെ വയറു ആകുന്നു; അവരുടെ സ്തുതി അവരുടെ ലജ്ജയിൽ ആകുന്നു; അവർ ഭൂമികടുത്ത കാൎയ്യങ്ങളെ ചിന്തിക്കുന്നു. എന്നാൽ നമ്മുടെ സംസൎഗ്ഗം സ്വൎഗ്ഗത്തിൽ ആകുന്നു; അവിടെനിന്നു കൎത്താവായ യെശുക്രിസ്തുവാകുന്ന രക്ഷിതാവിന്നായിട്ടു നാം നൊക്കി കാത്തുകൊണ്ടുമിരിക്കുന്നു. അവൻ തനിക്കു തന്നെ സകലത്തെയും കീഴാക്കികൊൾവാൻ കഴിയുന്ന തന്റെ ബലത്തിൻ പ്രകാരം, നമ്മുടെ ഹീനതയുള്ള ശരീരം, തന്റെ മഹത്വമുള്ള ശരീരത്തൊടു അനുരൂപമാകുവാൻ അതിനെ മറുരൂപപ്പെടുത്തും.

സുവിശേഷം. ശ്രു. മത്താ. ൨൨: ൧൫ മുതൽ.

അപ്പോൾ പറിശന്മാർ പോയി, അവൻെറ വാക്കിൽ അവനെ എങ്ങിനെ അകപ്പെടുത്തേണ്ടു എന്നു ആലോചന ചെയ്തു. പിന്നെ അവർ അവരുടെ ശിഷ്യന്മാരെ, എറോദ്യക്കരോടും കൂടെ അവൻെറ അടുക്കൽ അയെച്ചു, ഗുരോ, നീ സത്യമുള്ളവനാകുന്നു എന്നും, ദൈവത്തിൻെറ വഴി സത്യത്തോടെ ഉപദേശിക്കുന്നു എന്നും, നീ മനുഷ്യരുടെ മുഖത്തെ നോക്കുന്നില്ലായ്കകൊണ്ടു ആരെയും നീ പ്രമാണിക്കുന്നില്ല എന്നും ഞങ്ങൾ അറിയുന്നു. അതുകൊണ്ടു നിനക്കു എങ്ങിനെ തോന്നുന്നു? കൈസറിന്നു ഇറവരികൊടുക്കുന്നതു ന്യായമോ അല്ലയോ? ഞങ്ങളോടു പറക എന്നു പറഞ്ഞു: എന്നാറെ യേശു അവരുടെ ദുഷ്ടത അറിഞ്ഞിട്ടു കപടഭക്തിക്കാരേ, നിങ്ങൾ എന്നെ എന്തിനു പരീക്ഷിക്കുന്നു? ഒരു ഇറവരിപ്പണം ഇനിക്കു കാണിച്ചുതരുവിൻ എന്നു പറഞ്ഞു; അവർ ഒരു പണാവും അവൻെറ അടുക്കൽ കൊണ്ടുവന്നു. അവൻ അവരോടു പറഞ്ഞു: ഈ സ്വരൂപവും മേലെഴുത്തും ആരുടെ ആകുന്നു? കൈസറിൻെറ എന്നു അവർ അവനോടു പറയുന്നു; അപ്പോൾ അവൻ അവരോടു: അതുകൊണ്ടു കൈസറിന്നുള്ളവ കൈസറിന്നും, ദൈവത്തിന്നുള്ളവ ദൈവത്തിന്നും കൊടുത്തുകൊൾവിൻ എന്നു പറഞ്ഞു. അവർ ഇതു കേട്ടാറെ, ആശ്ചര്യപ്പെട്ടു അവനെ വിട്ടു വാങ്ങിപ്പോകയും ചെയ്തു.

ത്രിത്വരത്തിന്നു പിൻ വരുന്ന
ഇരുപത്തിനാലാം ഞായറാഴ്ച.

അപേക്ഷ.

കർത്താവേ, ഞങ്ങളുടെ ക്ഷീണത കൊണ്ടു ഞങ്ങൾ ചെയ്തിട്ടുള്ള പാപങ്ങളുടെ ബന്ധനങ്ങളിൽനിന്നു; നിൻെറ ധാരാളമായുള്ള നന്മയാൽ ഞങ്ങൾ എല്ലാവരും രക്ഷിക്കപ്പെടേണ്ടുന്നതിന്നു, നിൻെറ ജനങ്ങളായ ഞങ്ങളെ ഞങ്ങളുടെ കുററങ്ങളിൽനിന്നു മോചിക്കേ

ന്നാമെന്നു, ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. പരമ പിതാവേ, ഞങ്ങളുടെ സ്തുതിക്കപ്പെട്ട കൎത്താവും രക്ഷിതാവുമായ യേശു മശിഹാമൂലം ഇതിനെ നൽകേണമേ. ആമെൻ.

ലേഖനം. കൊലോ. ൧: ൩ മുതൽ.

ക്രിസ്തുയേശുവിൽ നിങ്ങൾക്കുള്ള വിശ്വാസത്തെയും സകല ശുദ്ധിമാന്മാരോടുമുള്ള സ്നേഹത്തെയും കുറിച്ചു ഞങ്ങൾ കേട്ടിട്ടു, നിങ്ങൾ സുവിശേഷത്തിലെ സത്യവചനത്തിൽ മുമ്പു കേട്ടതായി സ്വൎഗ്ഗത്തിൽ നിങ്ങൾക്കായി സംഗ്രഹിക്കപ്പെട്ടിരിക്കുന്ന നിശ്ചയത്തിന്റെ നിമിത്തമായി, ഞങ്ങൾ നിങ്ങൾക്കുവേണ്ടി എപ്പോഴും പ്രാൎത്ഥിച്ചുകൊണ്ടു നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ ദൈവവും പിതാവുമായവന്നു സ്തോത്രം ചെയ്യുന്നു. ആ സുവിശേഷം ലോകത്തിലൊക്കെയും എന്നപോലെ തന്നേ, നിങ്ങളുടെ അടുക്കലും വന്നു നിങ്ങൾ കേൾക്കയും, ദൈവത്തിന്റെ കൃപയെ സാക്ഷാൽ അറികയും ചെയ്ത നാൾ മുതൽ, നിങ്ങളിലും ഉള്ളപോലെ ഫലം തരുന്നു. ഈ പ്രകാരംതന്നെ നിങ്ങൾ ഞങ്ങളുടെ പ്രിയമുള്ള കൂട്ടദാസനായ എപ്പാപ്രാസിൽനിന്നു പഠിച്ചിട്ടുമുണ്ടല്ലൊ, അവൻ നിങ്ങൾക്കുവേണ്ടി ക്രിസ്തുവിന്റെ വിശ്വസ്തനായ ശുശ്രൂഷക്കാരൻ ആകുന്നു. അവൻ ആത്മാവിൽ നിങ്ങൾക്കുള്ള സ്നേഹത്തെ ഞങ്ങളോടു അറിയിക്കയും ചെയ്തു. അതുകൊണ്ടു ഞങ്ങളും അതിനെ കേട്ടനാൾ മുതല്ക്കു നിങ്ങൾക്കുവേണ്ടി പ്രാൎത്ഥിപ്പാനും, നിങ്ങൾ സകല ജ്ഞാനത്തിലും ആത്മസംബന്ധമുള്ള അറിവിലും അവന്റെ ഹിതത്തിന്റെ അറിവിനാൽ പൂൎണ്ണതപ്പെടേണമെന്നു അപേക്ഷിപ്പാനും ഇടവിടുന്നില്ല. അതു നിങ്ങൾ സകല ഇഷ്ടത്തിന്നും കൎത്താവിന്നു യോഗ്യമായി നടന്നു സകല സല്ക്രിയയിലും ഫലം തരുന്നവരായി, ദൈവത്തെക്കുറിച്ചുള്ള ജ്ഞാനത്തിൽ വൎദ്ധിക്കുന്നവരായി, സന്തോഷത്തോടുകൂടെ സകല ക്ഷമയിലും ദീൎഘശാന്തതയിലും അവന്റെ മഹത്വമുള്ള ശക്തിപ്രകാരം, സകല ബലത്തോടും ബലപ്പെട്ടവരായി, പ്രകാശത്തിൽ ശുദ്ധിമാന്മാരുടെ അവകാശത്തിന്റെ ഓഹരിക്കു ന

മെ യോഗ്യന്മാരാക്കിയ പിതാവിന്നു സ്തോത്രം ചെയ്യുന്നവരായി ഇരിപ്പാനായിട്ടു ആകുന്നു.

## സുവിശേഷം. ശു. മത്താ. ൯: ൧൮ മുതൽ

യേശു ഈ കാൎയ്യങ്ങളെ യോഹന്നാന്റെ ശിഷ്യന്മാരോടു പറയുമ്പോൾ, കണ്ടാലും, ഒരു പ്രമാണി വന്നു അവനെ വന്ദിച്ചു എന്റെ മകൾ ഇപ്പോൾത്തന്നെ കഴിഞ്ഞുപോയി; എങ്കിലും നീ വന്നു നിന്റെ കൈ അവളുടെ മേൽ വെക്കേണമേ, എന്നാൽ അവൾ ജീവിക്കും എന്നു പറഞ്ഞു. എന്നാറെ യേശു എഴുനീറ്റു തന്റെ ശിഷ്യന്മാരോടും കൂടെ അവന്റെ പിന്നാലെ ചെന്നു. (അപ്പോൾ, കണ്ടാലും, പന്ത്രണ്ടു സംവത്സരമായി രക്തവാൎച്ചയോടുകൂടിയ ഒരു സ്ത്രീ, അവന്റെ പിന്നിൽ വന്നു അവന്റെ വസ്ത്രത്തിന്റെ വിളുമ്പിനെ തൊട്ടു; എന്തുകൊണ്ടെന്നാൽ ഞാൻ അവന്റെ വസ്ത്രത്തെ മാത്രം തൊട്ടാൽ സൌഖ്യപ്പെടും എന്നു അവൾ തന്നിൽതന്നേ പറഞ്ഞു. എന്നാറെ യേശു തിരിഞ്ഞു അവളെ കണ്ടപ്പോൾ, മകളേ, ധൈൎയ്യമായിരിക്ക, നിന്റെ വിശ്വാസം നിന്നെ സൌഖ്യമാക്കി എന്നു പറഞ്ഞു; ആ നേരം മുതൽ ആ സ്ത്രീ സൌഖ്യമായി). പിന്നെ യേശു പ്രമാണിയുടെ വീട്ടിലെക്കു വന്നു വാദ്യക്കാരെയും നിലവിളിക്കുന്ന ജനങ്ങളെയും കണ്ടപ്പോൾ, അവരോടു മാറിപ്പോകുവിൻ, എന്തുകൊണ്ടെന്നാൽ ബാലസ്ത്രീ മരിച്ചില്ല, ഉറങ്ങുന്നത്രെ എന്നു പറഞ്ഞു; എന്നാറെ അവർ അവനെ പരിഹസിച്ചു. പിന്നെ ജനങ്ങൾ പുറത്താക്കപ്പെട്ടതിന്റെ ശേഷം, അവൻ അകത്തു ചെന്നു അവളുടെ കൈക്കു പിടിച്ചു; അപ്പോൾ ബാലസ്ത്രീ എഴുനീറ്റു. പിന്നെ ഈ ശ്രുതി ആ ദേശത്തിൽ എല്ലാം പരന്നു.

## ത്രിത്വത്തിന്റെ പിൻ വരുന്ന ഇരുപത്തഞ്ചാം ഞായറാഴ്ച.

### അപേക്ഷ.

കൎത്താവേ, നിന്റെ വിശ്വാസമുള്ള ജനങ്ങളും നല്ല പ്രവൃത്തികളാകുന്ന ഫലങ്ങളെ

ധാരാളമായി പുറപ്പെടുവിച്ചിട്ടു, നിന്നാൽ ഏറ്റവും സമ്മാനിക്കപ്പെടേണ്ടുന്നതിന്നു, അവരുടെ മനസ്സുകളെ ഉത്സാഹിപ്പിക്കേണമെന്നു, ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

## ലേഖനമായിട്ടു. യറമി. ൨൩: ൫ മുതൽ.

ഇതാ, ദിവസങ്ങൾ വരുന്നു എന്നു യഹോവാ പറയുന്നു: അപ്പോൾ ഞാൻ ദാവീദിന്നു നീതിയുള്ള കൊമ്പിനെ എഴുന്നെല്പിക്കും; ഒരു രാജാവു രാജ്യഭാരം ചെയ്തു വൎദ്ധിക്കും; ഭൂമിയിൽ ന്യായത്തെയും നീതിയെയും നടത്തിക്കയും ചെയ്യും. അവന്റെ ദിവസങ്ങളിൽ യെഹൂദാ രക്ഷിക്കപ്പെടും; ഇസ്രാഎലും നിൎഭയത്തോടെ വസിക്കും; അവന്നു വിളിക്കപ്പെടുവാനിരിക്കുന്ന അവന്റെ നാമം ഞങ്ങളുടെ നീതിയാകുന്ന യഹോവാ എന്നുള്ളതു ആകുന്നു. അതുകൊണ്ടു ഇതാ, ദിവസങ്ങൾ വരുന്നു എന്നു യഹോവാ പറയുന്നു; അപ്പോൾ ഇസ്രാഎൽമക്കളെ മിസ്രയിംദേശത്തുനിന്നു കൊണ്ടുവന്നിട്ടുള്ള യഹോവാ ജീവിക്കുന്നു എന്നു അവർ ഇനി പറയാതെ, ഇസ്രാഎൽഭവനത്തിലെ സന്തതിയെ വടക്കുദേശത്തുനിന്നും, ഞാൻ അവരെ തള്ളിക്കളഞ്ഞിരുന്ന എല്ലാ ദേശങ്ങളിൽനിന്നും കരേറുമാറാക്കിയവനും കൂട്ടിക്കൊണ്ടുവന്നവനുമായ യഹോവാ ജീവിക്കുന്നു എന്നത്രെ പറയും; അവർ തങ്ങളുടെ സ്വന്തദേശത്തു കുടിയിരിക്കയും ചെയ്യും.

## സുവിശേഷം. ശു. യോഹ. ൬: ൫ മുതൽ.

അപ്പോൾ യേശു തന്റെ കണ്ണുകളെ ഉയൎത്തി, വളരെ പുരുഷാരം തന്റെ അടുക്കൽ വരുന്നതു കണ്ടാറെ, ഫിലിപ്പൊസിനോടു: ഇവർ ഭക്ഷിക്കേണ്ടുന്നതിന്നു നാം എവിടെനിന്നു അപ്പങ്ങളെ കൊള്ളേണ്ടു? എന്നു പറഞ്ഞു. എന്നാൽ അവൻ അവനെ പരീക്ഷിച്ചുകൊണ്ടു ഇതു പറഞ്ഞു; എന്തുകൊണ്ടെന്നാൽ താൻ ഇന്നതു ചെയ്വാൻ ഇച്ഛിക്കുന്നു എന്നു താൻ അറി

ത്തിരുന്നു. ഫീലിപ്പോസ് അവനോടു ഉത്തരമായിട്ടു: അവരിൽ ഓരോരുത്തന്നു അല്പം അല്പം കിട്ടുവാനായിട്ടു ഇരുനൂറു പണത്തിന്റെ അപ്പങ്ങളും അവൎക്കു മതിയാകയില്ല എന്നു പറഞ്ഞു. അവന്റെ ശിഷ്യന്മാരിൽ ശിമോൻപത്രോസിന്റെ സഹോദരനായ അന്ത്രയോസ് എന്ന ഒരുത്തൻ അവനോടു, ഇവിടെ ഒരു ബാല്യക്കാരൻ ഉണ്ടു; അവന്നു അഞ്ചു യവയപ്പവും രണ്ടു ചെറിയ മീനും ഉണ്ടു; എന്നാലും അവ ഇത്ര ആളുകൾക്കു എന്തുള്ളു? എന്നു പറയുന്നു. അപ്പോൾ ജനങ്ങളെ ഇരുത്തുവിൻ എന്നു യേശു പറഞ്ഞു; എന്നാൽ ആ സ്ഥലത്തു വളരെ പുല്ലു ഉണ്ടായിരുന്നു; അപ്പോൾ എണ്ണത്തിൽ ഏകദേശം അയ്യായിരം പുരുഷന്മാർ ഇരുന്നു. പിന്നെ യേശു ആ അപ്പങ്ങളെ എടുത്തു വാഴ്ത്തി, ശിഷ്യന്മാൎക്കു കൊടുത്തു; ശിഷ്യന്മാർ ഇരുന്നവൎക്കും കൊടുത്തു; അപ്രകാരം തന്നെ മീനുകളിൽനിന്നും അവൎക്കു വേണ്ടുന്നെടത്തോളം കൊടുത്തു. അവർ തൃപ്തന്മാരായതിന്റെ ശേഷം, അവൻ തന്റെ ശിഷ്യന്മാരോടു: ശേഷിച്ചിരിക്കുന്ന കഷണങ്ങളെ ഒന്നും നഷ്ടമാകാതെ ഒന്നിച്ചുകൂട്ടുവിൻ എന്നു പറഞ്ഞു. ആകയാൽ അവർ അവയെ ഒന്നിച്ചുകൂട്ടി; അഞ്ചു യവയപ്പങ്ങളിൽനിന്നു ഭക്ഷിച്ചവൎക്കു ശേഷിപ്പായ കഷണങ്ങൾ കൊണ്ടു പന്ത്രണ്ടു കൊട്ട നിറെച്ചു. അപ്പോൾ യേശു ചെയ്ത അതിശയം ആ മനുഷ്യർ കണ്ടാറെ, ഇവൻ ലോകത്തിലേക്കു വരുവാനുള്ള ദീൎഘദൎശിയാകുന്നു സത്യം എന്നു അവർ പറഞ്ഞു.

¶ ആഗമനത്തിൽ ഒന്നാം ഞായറാഴ്ചക്കു മുമ്പെ പിന്നെയും ഞായറാഴ്ചകൾ ഉണ്ടായിരുന്നാൽ മശിഹായുടെ മഹത്വപ്രകാശനാൾ കഴിഞ്ഞുള്ള ഞായറാഴ്ചകളിൽ ചൊല്ലാതെ ഇരുന്ന അപേക്ഷകളിൽ ചിലതു ഇവിടെ കൂടുതലുള്ള ഞായറാഴ്ചകളിൽ ആവശ്യം പോലെ ചൊല്ലേണ്ടുന്നതാകുന്നു. എന്നാൽ ഞായറാഴ്ചകൾ കുറവായിരുന്നാൽ ഇവിടെ അധികമുള്ള അപേക്ഷ മുതലായതു വായിക്കാതെ ഒരു മുടവില്ലാത്തെ അപേക്ഷ മുതലായതു ആഗമനത്തിന്റെ തലെ ഞായറാഴ്ചയിൽ എപ്പോഴും വായിക്കേണ്ടുന്നതാകുന്നു.

## ശു. അന്ത്രയോസിന്റെ നാൾ.

അപേക്ഷ:

നിന്റെ പുത്രനായ യേശു മശിഹായുടെ വിളി ഉടനെ അനുസരിച്ചു താമസം കൂടാതെ അവനെ പിന്തുടരുവാൻ തക്കവണ്ണം നിന്റെ ശുദ്ധമുള്ള അപ്പോസ്തൊലനായ അന്ത്രയോസിനു കൃപ നൽകിയ സൎവ്വശക്തനായ ദൈവമേ, നിന്റെ തിരുവചനത്താൽ വിളിക്കപ്പെട്ടു ഞങ്ങളും നിന്റെ ശുദ്ധമുള്ള കല്പനകളെ അനുസരണത്തോടെ നിവൃത്തിപ്പാനായിട്ടു, തൽക്ഷണം ഞങ്ങളെ തന്നെ ഏല്പിച്ചു കൊടുക്കേണ്ടുന്നതിനു ഞങ്ങളുടെ കൎത്താവായ ആ യേശു മശിഹാ മൂലം ഞങ്ങൾക്ക എല്ലാവൎക്കും കൃപ തരേണമെ. ആമെൻ.

## ലേഖനം. റോമാ. ൰: ൯ മുതൽ:

നീ നിന്റെ വാകൊണ്ടു കൎത്താവായ യേശുവിനെ അനുസരിക്കയും, ദൈവം അവനെ മരിച്ചവരിൽനിന്നു ഉയിൎപ്പിച്ചു എന്നു നിന്റെ ഹൃദയംകൊണ്ടു വിശ്വസിക്കയും ചെയ്താൽ, നീ രക്ഷിക്കപ്പെടും. എന്തെന്നാൽ മനുഷ്യൻ ഹൃദയംകൊണ്ടു നീതിക്കായിട്ടു വിശ്വസിക്കയും, വാകൊണ്ടു രക്ഷെക്കായിട്ടു അനുസരിക്കയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അവനിൽ വിശ്വസിക്കുന്നവൻ ഒരുത്തനും ലജ്ജിക്കപ്പെടുകയില്ല എന്നു വേദവാക്യം പറയുന്നു. എന്തെന്നാൽ യെഹൂദനും ഗ്രെക്കനും വ്യത്യാസമില്ല; എന്തുകൊണ്ടെന്നാൽ എല്ലാവരുടെയും കൎത്താവായവൻ തന്നെ വിളിക്കുന്ന എല്ലാവൎക്കും ഐശ്വൎയ്യവാൻ ആകുന്നു. ആകയാൽ കൎത്താവിന്റെ നാമത്തിൽ വിളിക്കുന്നവനെല്ലാം രക്ഷിക്കപ്പെടും. എന്നാൽ തങ്ങൾ വിശ്വസിച്ചിട്ടില്ലാത്തവനോടു അവർ എങ്ങിനെ വിളി

കും? തങ്ങൾ കേട്ടിട്ടില്ലാത്തവനിൽ അവർ എങ്ങിനെ വിശ്വ സിക്കും? പ്രസംഗക്കാരൻ ഇല്ലാതെ അവർ എങ്ങിനെ കേൾ ക്കും? അവർ അയെക്കപ്പെടാഞ്ഞാൽ എങ്ങിനെ പ്രസംഗി ക്കും? എഴുതപ്പെട്ട പ്രകാരം, സമാധാനത്തിന്റെ സുവിശേ ഷത്തെ പ്രസംഗിച്ചു നന്മകളുടെ സുവിശേഷത്തെ അറിയി ക്കുന്നവരുടെ പാദങ്ങൾ എത്ര സൌന്ദൎയ്യമുള്ളവയാകുന്നു. എ ങ്കിലും എല്ലാവരും സുവിശേഷത്തെ അനുസരിച്ചില്ല; എന്തെ ന്നാൽ, കൎത്താവേ, ഞങ്ങളുടെ പ്രസംഗത്തെ ആര വിശ്വ സിച്ചു? എന്നു എശായാ പറയുന്നു. ആകയാൽ വിശ്വാസം കേൾവിയാലും, കേൾവി ദൈവത്തിന്റെ വചനത്താലും ആകു ന്നു. എന്നാൽ ഞാൻ പറയുന്നു; അവർ കേട്ടിട്ടില്ലയോ? അവരുടെ ശബ്ദം ഭൂമിയിൽ എല്ലാടത്തേക്കും, അവരുടെ വ ചനങ്ങൾ ഭൂലോകത്തിന്റെ അതിരുകളിലേക്കും പുറപ്പെട്ടു സത്യം. എന്നാലും ഞാൻ പറയുന്നു: ഇസ്രായേൽ അറിഞ്ഞി ല്ലയോ? ആദ്യം മോശ പറയുന്നു: ഞാൻ ജനമല്ലാത്തവരെ കൊണ്ടു നിങ്ങളെ വൈരാഗ്യപ്പെടുത്തും; ഒരു മൂഢ ജാതിയെ കൊണ്ടു നിങ്ങളെ കോപിപ്പിക്കയും ചെയ്യും. പിന്നെയും എ ന്നെ അന്വേഷിക്കാത്തവരാൽ ഞാൻ കണ്ടെത്തപ്പെട്ടു; എ ന്നെക്കുറിച്ചു ചോദിക്കാത്തവൎക്കു ഞാൻ വെളിപ്പെട്ടവനായി എന്നു എശായാ ധൈൎയ്യപ്പെട്ടു പറയുന്നു. എന്നാൽ അവൻ ഇസ്രായേലിനെക്കുറിച്ചു പറയുന്നു: അനുസരിക്കാത്തതും എതി ൎത്തു പറയുന്നതുമായുള്ള ജനത്തിന്റെ അടുക്കലേക്കു ഞാൻ ദി വസം മുഴുവനും എന്റെ കൈകളെ നീട്ടി.

## സുവിശേഷം. ശ്ലൂ. മത്താ. ൪: ൧൮ മുതൽ.

യേശു ഗലിലെയായിലെ കടലരികെ നടക്കുമ്പോൾ, കടലി ലേക്കു വല വീശികൊണ്ടിരുന്ന രണ്ടു സഹോദരന്മാരെ ക ണ്ടു. പത്രോസ് എന്നു വിളിക്കപ്പെട്ട ശിമോനും അവന്റെ സഹോദരനായ അന്ത്രയോസും; (എന്തുകൊണ്ടെന്നാൽ അ വർ മീൻപിടിക്കുന്നവർ ആയിരുന്നു.) അവരോടു അവൻ പറയുന്നു; എന്റെ പിന്നാലെ വരുവിൻ, എന്നാൽ ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും. ഉടനെ അവർ

തങ്ങളുടെ വലകളെ വിട്ടും കളഞ്ഞു അവന്റെ പിന്നാലെ പോകയും ചെയ്തു. പിന്നെ അവൻ അവിടെനിന്നു അ ല്പദൂരത്തേക്കു കടന്നുപോയപ്പോൾ, അവൻ സെബെദിയുടെ പു ത്രനായ യാക്കോബും, അവന്റെ സഹോദരനായ യോഹ ന്നാനുമായ വേറെ രണ്ടു സഹോദരന്മാർ തങ്ങളുടെ പിതാ വായ സെബെദിയോടു കൂടെ പടവിൽ തങ്ങളുടെ വലകളെ നന്നാക്കികൊണ്ടിരിക്കുമ്പോൾ, അവരെ കണ്ടു അവരെയും വിളിച്ചു. ഉടനെ അവർ പടവിനെയും തങ്ങളുടെ പിതാവി നെയും വിട്ടു അവന്റെ പിന്നാലെ പോകയും ചെയ്തു.

## ശു. തോമാസ് അപ്പൊസ്തലന്റെ നാൾ.

### അപേക്ഷ.

ക്രിസ്തുമതത്തിന്റെ അധിക ഉറപ്പിന്നു വേണ്ടി നിന്റെ പുത്രന്റെ ഉയിൎത്തെഴുനീ ല്പിനെ കുറിച്ചു നിന്റെ ശുദ്ധമുള്ള അപ്പൊ സ്തലനായ തോമാസിനെ സംശയിപ്പാൻ സമ്മതിച്ചവനായി, സൎവ്വശക്തനും നിത്യ ജീവിയുമായ ദൈവമേ, ഞങ്ങളുടെ വിശ്വാ സം നിന്റെ മുമ്പാകെ ഒരിക്കലും ശാസിക്ക പ്പെടാതെ ഇരിപ്പാൻ തക്കവണ്ണം നിന്റെ പുത്രനായ യേശു മശിഹായിൽ പൂൎണ്ണമായും യാതൊരു സംശയം കൂടാതെയും വിശ്വസി പ്പാൻ ഞങ്ങൾക്കു കൃപ ചെയ്യേണമെ. ക ൎത്താവെ, ആ യേശു മശിഹാ മൂലം ഞങ്ങ ളെ ചെവിക്കൊള്ളുകയും ചെയ്യേണമെ. അ വന്നു നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ സകല ബഹുമാനവും മഹത്വവും ഇ പ്പോഴും എന്നേക്കും ഉണ്ടായിരിക്കട്ടെ. ആമെൻ.

## ലേഖനം. എഫേസി. ൨: ൧൯ മുതൽ.

എന്നതുകൊണ്ടു ഇനി നിങ്ങൾ അന്യന്മാരും പരദേശികളും അല്ല, ശുദ്ധിമാന്മാരോടു സമനഗരക്കാരും, ദൈവത്തിന്റെ ഭവനക്കാരുമത്രെ ആകുന്നതു. അപ്പോസ്തോലന്മാരുടെയും, ദീർഘദർശിമാരുടെയും അടിസ്ഥാനത്തിന്മേൽ പണിചെയ്യപ്പെട്ടവരും ആകുന്നു; പ്രധാനമായുള്ള മൂലക്കല്ലു യേശു ക്രിസ്തു തന്നെ ആകുന്നു. അവനിൽ വീടു മുഴുവനും ക്രമമായി ആകൃതിപ്പെട്ടിട്ടു കർത്താവിൽ ഒരു വിശുദ്ധ ആലയമായി വളരുന്നു. അവനിൽ നിങ്ങളും ആത്മാവിനാൽ ദൈവത്തിന്റെ വാസസ്ഥലമാകേണ്ടുന്നതിന്നു ഒന്നിച്ചു പണി ചെയ്യപ്പെട്ടവരാകുന്നു.

## സുവിശേഷം. ശ്രു: യോഹ. ൨൦: ൨൪ മുതൽ.

പന്തിരുപേരിൽ ഒരുത്തനായി ദിദിമൂസ് എന്ന തോമാസു യേശു വന്നപ്പോൾ, അവരോടു കൂടെ ഉണ്ടായിരുന്നില്ല. ആകയാൽ മറെറ ശിഷ്യന്മാർ അവനോടു: ഞങ്ങൾ കർത്താവിനെ കണ്ടു എന്നു പറഞ്ഞു; എന്നാറെ അവൻ അവരോടു: ഞാൻ അവന്റെ കൈകളിൽ ആണികളുടെ പഴുതു കണ്ടു ആണികളുടെ പഴുതിൽ എന്റെ വിരലിട്ടു അവന്റെ വിലാപ്പുറത്തിലേക്കു എന്റെ കൈ ഇടാഞ്ഞാൽ, ഞാൻ വിശ്വസിക്കയില്ല എന്നു പറഞ്ഞു. പിന്നെ എട്ടു ദിവസം കഴിഞ്ഞശേഷം അവന്റെ ശിഷ്യന്മാർ വീണ്ടും അകത്തിരിക്കുമ്പോൾ, തോമാസും അവരോടുകൂടെ ഉണ്ടായിരുന്നു; വാതിലുകൾ അടെച്ചിരിക്കുമ്പോൾ, യേശു വന്നു നടുവിൽ നിന്നുംകൊണ്ടു അവരോടു: നിങ്ങൾക്കു സമാധാനം എന്നു പറഞ്ഞു. അപ്പോൾ അവൻ തോമാസിനോടു: നീ നിന്റെ വിരൽ ഇങ്ങോട്ടു നീട്ടി, എന്റെ കൈകളെ നോക്കു; നിന്റെ കൈ നീട്ടി എന്റെ വിലാപ്പുറത്തിലേക്കു ഇടുക; നീ അവിശ്വാസിയായിരിക്കാതെ, വിശ്വാസിയായിരിക്ക; എന്നു പറഞ്ഞു. എന്നാറെ തോമാസു അവനോടു എന്റെ കർത്താവും എന്റെ ദൈവവുമായുള്ളോവെ, എന്നു ഉത്തരമായിട്ടു പറഞ്ഞു. യേശു അവനോടു: തോമാസെ, നീ എന്നെ കണ്ടതുകൊണ്ടു നീ വിശ്വ

സിച്ചു; കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ ആകുന്നു എന്നു പറയുന്നു. വിശേഷിച്ചു ഈ പുസ്തകത്തിൽ എഴുതപ്പെടാത്ത മറ്റു അനേകം അതിശയങ്ങളെയും, യേശു തന്റെ ശിഷ്യന്മാരുടെ മുൻപാകെ ചെയ്തു. എന്നാൽ യേശു ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്നു നിങ്ങൾ വിശ്വസിക്കേണ്ടുന്നതിന്നും, വിശ്വസിച്ചിട്ടു നിങ്ങൾക്ക അവന്റെ നാമത്താൽ ജീവനുണ്ടാകേണ്ടുന്നതിന്നും ഇവ എഴുതപ്പെട്ടിരിക്കുന്നു.

## ശു: പൌലുസിന്റെ മനസ്സുതിരിവു.

അപേക്ഷ.

അനുഗ്രഹിക്കപ്പെട്ട അപ്പോസ്തൊലനായി ശുദ്ധമുള്ള പൌലുസിന്റെ പ്രസംഗംകൊണ്ടു, ഭൂലോകത്തിലെല്ലാടവും സുവിശേഷത്തിന്റെ വെളിച്ചം പ്രകാശിപ്പിച്ചവനായ ദൈവമെ; ഞങ്ങൾ അവന്റെ അത്ഭുതമായുള്ള മനസ്സുതിരിവിനെ ഓൎത്തുകൊണ്ടു, അതിനായിട്ടു ഞങ്ങൾക്ക നിന്നോടുള്ള നന്ദിയെ, അവൻ പഠിപ്പിച്ച ആ ശുദ്ധമുള്ള ഉപദേശത്തെ പിന്തുടരുന്നതിനാൽ കാട്ടുവാൻ, ഞങ്ങൾക്ക കൃപ ചെയ്യേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ

### ലേഖനമായിട്ടു. നടപ്പു: ൯; ൧ മുതൽ.

അനന്തരം ശൌൽ പിന്നെയും കൎത്താവിന്റെ ശിഷ്യന്മാരുടെ നേരെ ഭീഷണിവാക്കുകളും കലയും നിശ്വസിച്ചുകൊണ്ടു പ്രധാനാചാൎയ്യന്റെ അടുക്കൽ ചെന്നു, താൻ ഈ മാൎഗ്ഗത്തിൽ ഉള്ളവരെ വല്ലവരെയും, പുരുഷന്മാരെ ആകട്ടെ സ്ത്രീകളെ ആകട്ടെ കണ്ടെത്തിയാൽ, അവരെ കെട്ടപ്പെട്ടവരാ

യി യെറുശലേമിലേക്ക കൊണ്ടുവരുവാൻ തക്കവണ്ണം ദമസ്സൊസിലെ സഭകൾക്ക അവനോട്ട എഴുത്തുകളെ ചോദിച്ചു. പിന്നെ അവൻ പ്രയാണം ചെയ്തു ദമസ്സൊസിന്ന സമീപിച്ചു; അപ്പോൾ പെട്ടെന്ന ആകാശത്തിൽനിന്ന ഒരു പ്രകാശം അവന്റെ ചുറ്റും പ്രകാശിച്ചു. അപ്പോൾ അവൻ നിലത്തു വീണു; ശൌലെ, ശൌലേ, നീ എന്തുകൊണ്ട എന്നെ ഉപദ്രവിക്കുന്നു? എന്ന തന്നോട്ട പറയുന്ന ഒരു ശബ്ദം കേട്ടു: നീ ആരാകുന്നു കർത്താവേ? എന്ന അവൻ പറഞ്ഞു; എന്നാറെ കർത്താവു പറഞ്ഞു: ഞാൻ, നീ ഉപദ്രവിക്കുന്ന യേശു ആകുന്നു; മുള്ളുകളുടെ നേരെ ഉതെക്കുന്നതു നിനക്ക വിഷമമാകുന്നു. അപ്പോൾ അവൻ വിറച്ചും പരിഭ്രമിച്ചുംകൊണ്ട കർത്താവെ: ഞാൻ എന്തു ചെയ്യാൻ നിനക്ക മനസ്സാകുന്നു എന്ന പറഞ്ഞു; എന്നാറെ കർത്താവു അവനോട്ട: നീ എഴുനീറ്റു നഗരത്തിലേക്ക പോക; അപ്പോൾ നീ എന്തു ചെയ്യെണം എന്ന നിന്നോട്ട പറയപ്പെടും എന്ന പറഞ്ഞു. അവനോട്ട കൂടെ പ്രയാണം ചെയ്ത മനുഷ്യരും ഒരു ശബ്ദം കേട്ടു കൊണ്ടു എങ്കിലും, ഒരുത്തനെയും കാണാതെയും, സംസാരിപ്പാൻ വഹിയാതെയും നിന്നു. അപ്പോൾ ശൌൽ നിലത്തുനിന്ന എഴുനീറ്റു അവന്റെ കണ്ണുകൾ തുറന്നപ്പോൾ അവൻ ഒരുത്തനെയും കണ്ടില്ല; പിന്നെ അവർ അവനെ കൈതാങ്ങി ദമസ്സൊസിലേക്ക കൂട്ടികൊണ്ടുപോയി. പിന്നെ അവൻ മൂന്നദിവസം കണ്ണുകാണാതെയിരുന്നു; ഭക്ഷിക്കാതെയും കുടിക്കാതെയും ഇരുന്നു. ദമസ്സൊസിൽ അനനിയാസ് എന്ന നാമമുള്ള ഒരു ശിഷ്യൻ ഉണ്ടായിരുന്നു; വിശേഷിച്ചു കർത്താവു ഒരു ദർശനത്തിൽ അവനോട്ട: അനനിയാസേ, എന്ന പറഞ്ഞു; എന്നാറെ അവൻ; കർത്താവേ, ഇതാ, ഞാൻ എന്ന പറഞ്ഞു: അപ്പോൾ കർത്താവു അവനോട്ട: നീ എഴുനീറ്റു ചൊവ്വെന്ന ചൊല്ലപ്പെട്ട വീഥിയിൽ ചെന്നു; യെഹൂദായുടെ വീട്ടിൽ തർസ്സുസുകാരൻ ശൌൽ എന്ന നാമമുള്ളവനെ അന്വേഷിക്ക; എന്തുകൊണ്ടെന്നാൽ, ഇതാ, അവൻ പ്രാർത്ഥിക്കുന്നു. അത്രയുമല്ല, അവൻ ഒരു ദർശനത്തിൽ, അനനിയാസ് എന്ന നാമമുള്ള ഒരു മനുഷ്യൻ അകത്തു വരുന്നതിനെയും, തനിക്ക കാഴ്ച ലഭിപ്പാനായിട്ട തന്റെ മേൽ കൈ വെ

കുന്നതിനെയും കണ്ടിരിക്കുന്നു എന്നു പറഞ്ഞു. അപ്പോൾ അനനിയാസ് ഉത്തരമായിട്ടു: കർത്താവേ, ഈ മനുഷ്യൻ യെറുശലേമിൽ നിന്റെ ശുദ്ധിമാന്മാൎക്ക എത്ര വലുതെ ദോഷങ്ങളെ ചെയ്തിരിക്കുന്നു എന്നു ഞാൻ അവനെക്കുറിച്ചു പലരിൽനിന്നു കേട്ടിരിക്കുന്നു. നിന്റെ നാമത്തെ വന്ദിക്കുന്നവരെ എല്ലാവരെയും ബന്ധിപ്പാനായിട്ടു ഇവിടെയും അവന്നു പ്രധാനാചാൎയ്യന്മാരിൽനിന്നു അധികാരം ലഭിച്ചിരിക്കുന്നു എന്നു പറഞ്ഞു. എന്നാറെ കൎത്താവു അവനോടു: നീ പോക; എന്തെന്നാൽ എന്റെ നാമം പുറജാതികളുടെയും, രാജാക്കന്മാരുടെയും, ഇസ്രായേൽപുത്രന്മാരുടെയും മുൻപാകെ വഹിപ്പാൻ ഇവൻ എനിക്ക തെരിഞ്ഞെടുക്കപ്പെട്ട പാത്രമാകുന്നു; എന്തെന്നാൽ അവൻ എന്റെ നാമത്തിന്നു വേണ്ടി എന്തെല്ലാം സഹിക്കേണ്ടുന്നതാകുന്നു എന്നു ഞാൻ അവനെ കാണിക്കും എന്നു പറഞ്ഞു. അപ്പോൾ അനനിയാസ് പോയി വീട്ടിലേക്കു കടന്നു അവന്റെ മേൽ തന്റെ കൈകളെ വെച്ചു, സഹോദരനായ ശൌലേ, (നീ വന്ന വഴിയിൽ നിനക്കു പ്രത്യക്ഷനായ യേശുവാകുന്ന) കൎത്താവ്, നീ കാഴ്ച പ്രാപിച്ചു പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടേണ്ടുന്നതിന്നായിട്ടു എന്നെ അയച്ചിരിക്കുന്നു എന്നു പറഞ്ഞു. ഉടനെ അവന്റെ കണ്ണുകളിൽനിന്നു ചെതുമ്പലുകൾ എന്നപോലെ വീണു; അപ്പോൾ തന്നെ അവൻ കാഴ്ച പ്രാപിച്ചു, എഴുനീറ്റു, ജ്ഞാനസ്നാനപ്പെടുകയും ചെയ്തു. പിന്നെ അവൻ ആഹാരം കൈക്കൊണ്ടു ആരോഗ്യപ്പെട്ടു. പിന്നെ ശൌൽ ദമസ്കൊസിലുള്ള ശിഷ്യന്മാരോടുകൂടെ കുറെ ദിവസങ്ങൾ ഇരുന്നു. അത്രയുമല്ല, ക്രിസ്തു തന്നേ ദൈവത്തിന്റെ പുത്രൻ ആകുന്നു എന്നു അവൻ ഉടൻ പള്ളികളിൽ പ്രസംഗിച്ചു. എന്നാൽ കേട്ടവർ എല്ലാവരും ആശ്ചൎയ്യപ്പെട്ടു; യെറുശലേമിൽ ഈ നാമത്തെ വന്ദിക്കുന്നവരെ ക്ഷയിപ്പിച്ചു ഇവിടെയും അതിന്നായിട്ടു തന്നെ, അവരെ കെട്ടപ്പെട്ടവരായി പ്രധാനാചാൎയ്യന്മാരുടെ അടുക്കലേക്കു കൊണ്ടുപോകേണ്ടുന്നതിന്നു വന്നവൻ ഇവനല്ലയോ? എന്നു പറഞ്ഞു. എന്നാറെ ശൌൽ ഏററവും അധികമായി ശക്തിപ്പെട്ടു; ഇവൻ ക്രിസ്തു തന്നേ ആകുന്നു എന്നു ദൃഷ്ടാന്തപ്പെടുത്തിക്കൊണ്ടു ദമസ്കൊസിൽ കുടിയിരുന്ന യെഹൂദന്മാരെ പറഞ്ഞുമടക്കി.

## സുവിശേഷം. ശു. മത്താ. ൧൯: ൨൭ മുതൽ.

പത്രോസ് ഉത്തരമായിട്ടു യേശുവിനോടു പറഞ്ഞു: കണ്ടാലും, ഞങ്ങൾ സകലവും ഉപേക്ഷിച്ചു നിന്നെ പിന്തുടൎന്നിരിക്കുന്നു; അതുകൊണ്ടു ഞങ്ങൾക്കു എന്തു ഭവിക്കും? യേശു അവരോടു പറഞ്ഞു: പുതിയ ജനനത്തിൽ മനുഷ്യന്റെ പുത്രൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിന്മേൽ ഇരിക്കുമ്പോൾ, എന്നെ പിന്തുടൎന്നിട്ടുള്ള നിങ്ങളും കൂടെ ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങളെ ന്യായം വിസ്തരിച്ചുകൊണ്ടു പന്ത്രണ്ടു സിംഹാസനങ്ങളിന്മേൽ ഇരിക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. അത്രയുമല്ല, എന്റെ നാമം നിമിത്തമായിട്ടു വീടുകളെ എങ്കിലും, സഹോദരന്മാരെ എങ്കിലും, സഹോദരിമാരെ എങ്കിലും, അപ്പനെ എങ്കിലും, അമ്മയെ എങ്കിലും, ഭാൎയ്യയെ എങ്കിലും, മക്കളെ എങ്കിലും, നിലങ്ങളെ എങ്കിലും ഉപേക്ഷിച്ചവനെല്ലാം നൂറിരട്ടി പ്രാപിക്കും, നിത്യജീവനെയും അവകാശമായി അനുഭവിക്കും. എങ്കിലും മുൻപന്മാരായ പലരും പിൻപന്മാരായും പിൻപന്മാർ മുൻപന്മാരായും ഇരിക്കും.

## ദൈവാലയത്തിൽ ക്രിസ്തുവിന്റെ സമൎപ്പണം,

സാധാരണയായി

## ശുദ്ധമുള്ള കന്യക മറിയയുടെ ശുദ്ധീകരണം

എന്നു പറയുന്നതു.

അപേക്ഷ.

സൎവ്വശക്തനും നിത്യജീവിയുമായ ദൈവമേ, നിന്റെ ഏകജാതനായ പുത്രൻ ഇന്നേ ദിവസം ഞങ്ങളുടെ സ്വഭാവ ശരീരത്തോടെ ദൈവാലയത്തിൽ സമൎപ്പിക്കപ്പെട്ട പ്രകാരം തന്നെ, ഞങ്ങൾ ശുദ്ധവും വെടിപ്പുമുള്ള ഹൃദയങ്ങളോടെ നിങ്കലേക്കു സമൎപ്പിക്കപ്പെടുമാറാകേണമെന്നു, നിന്റെ പു

ത്രനം ഞങ്ങളുടെ കൎത്താവുമായ ആ യേശു മശിഹാ മൂലം തന്നെ നിന്റെ മഹിമയോടു ഞങ്ങൾ വിനയമായി അപേക്ഷിക്കുന്നു: ആമെൻ.

ലേഖനമായിട്ടു. മലാ. ൩: ൧ മുതൽ.

ഇതാ, ഞാൻ എന്റെ ദൂതനെ അയെക്കും, അവൻ എന്റെ മുൻപാകെ വഴിയെ ഒരുക്കും; അപ്പോൾ നിങ്ങൾ അന്വെഷിക്കുന്ന കൎത്താവും, നിങ്ങൾ പ്രിയപ്പെടുന്ന ഉഭയസഖ്യത്തിന്റെ ദൂതനുമായവൻ വേഗത്തിൽ തന്റെ ദൈവാലയത്തിലേക്കു വരും; ഇതാ, അവൻ വരും എന്നു സൈന്യങ്ങളുടെ യഹോവാ പറയുന്നു. എന്നാൽ അവൻ വരുന്ന ദിവസത്തെ സഹിക്കുന്നവൻ ആർ? അവൻ കാണപ്പെടുമ്പോൾ നിലനില്ക്കുന്നവനും ആർ? എന്തുകൊണ്ടെന്നാൽ അവൻ പുടം വെക്കുന്നവന്റെ അഗ്നിപോലെയും, അലക്കുകാരന്റെ ചവൎക്കാരംപോലെയും ഇരിക്കും. പിന്നെയും അവൻ പുടം വെക്കുന്നവനെന്ന പോലെയും, വെള്ളിയെ ശുദ്ധിവരുത്തുന്നവനെന്നപോലെയും ഇരിക്കും; അവൻ ലേവിയുടെ പുത്രന്മാരെ ശുദ്ധീകരിച്ചു അവർ യഹോവായിക്കു നീതിയോടെ വഴിപാടിനെ കഴിക്കത്തക്കവണ്ണം അവരെ പൊന്നിനെപ്പോലെയും വെള്ളിയെ പോലെയും നിൎമ്മലമാക്കുകയും ചെയ്യും; അപ്പോൾ പണ്ടത്തെ ദിവസങ്ങളിലെന്നപോലെയും, മുൻപിലത്തെ വൎഷങ്ങളിലെന്ന പോലെയും യെഹൂദായിലെയും യെറുശലേമിലെയും വഴിപാടു യഹോവായിക്കു പ്രസാദമായിരിക്കും. പിന്നെയും ഞാൻ നിങ്ങളുടെ അടുക്കലേക്കു ന്യായവിധിക്കായിട്ടു അടുത്തുവരും; ക്ഷുദ്രക്കാൎക്കു വിരോധമായും, വ്യഭിചാരക്കാൎക്കു വിരോധമായും, കള്ളയാണ ഇടുന്നവൎക്കു വിരോധമായും, കൂലിക്കാരുടെ കൂലിയെ കുറെക്കയും, വിധവയെയും പിതാവില്ലാത്തവനെയും ഞെരുക്കുകയും, എന്നെ ഭയപ്പെടാതെ, പരദേശിയെ അവന്റെ ന്യായത്തിൽനിന്നു മറിക്കയും ചെയ്യുന്നവൎക്കും വിരോധമായും ഞാൻ വേഗമുള്ള സാക്ഷിയായിരിക്കും എന്നും സൈന്യങ്ങളുടെ യഹോവാ പറയുന്നു.

# കന്ന്യക മറിയയുടെ ശുദ്ധീകരണം.

## സുവിശേഷം. ശ്രു. ലൂക്കാ. ൨: ൨൨ മുതൽ.

**മോ**ശയുടെ വേദപ്രമാണത്തിൻപ്രകാരം അവരുടെ ശുദ്ധീകരണദിവസങ്ങൾ തികഞ്ഞപ്പോൾ, (ഗൎഭപാത്രം തുറക്കുന്ന ആൺപൈതൽ ഒക്കെയും കൎത്താവിന്നു വിശുദ്ധൻ എന്നു വിളിക്കപ്പെടെണം എന്നു കൎത്താവിന്റെ വേദപ്രമാണത്തിൽ എഴുതിയിരിക്കുന്ന പ്രകാരം,) അവർ അവനെ കൎത്താവിന്റെ മുൻപാകെ നിൎത്തുവാനായിട്ടും, കൎത്താവിന്റെ വേദപ്രമാണത്തിൽ ചൊല്ലപ്പെട്ടപ്രകാരം, ഒരു ഇണ ചെങ്ങാലികളെ എങ്കിലും, രണ്ടു പ്രാവിൻകുഞ്ഞുങ്ങളെ എങ്കിലും ബലിനല്കുവാനായിട്ടും, അവർ അവനെ യെറുശലേമിലേക്കു കൊണ്ടുവന്നു. അപ്പോൾ കണ്ടാലും ശിമയോൻ എന്നു പേരുള്ളൊരു മനുഷ്യൻ യെറുശലേമിൽ ഉണ്ടായിരുന്നു; ഈ മനുഷ്യൻ നീതിമാനും ദൈവഭക്തിയുള്ളവനും, ഇസ്രായേലിന്റെ ആശ്വാസത്തിന്നായിട്ടു കാത്തിരിക്കുന്നവനും ആയിരുന്നു: പരിശുദ്ധാത്മാവും അവന്റെ മേൽ ഉണ്ടായിരുന്നു. ആയതുമല്ല, അവൻ കൎത്താവിന്റെ ക്രിസ്തുവിനെ കാണുന്നതിനു മുൻപേ മരണം കാണുകയില്ല, എന്നു പരിശുദ്ധാത്മാവിനാൽ അവനോടു നിയോഗിക്കപ്പെട്ടുമിരുന്നു. അവൻ ആത്മാവുമൂലം തന്നെ ദൈവാലയത്തിലേക്കു വന്നു; യേശു എന്ന ശിശുവിനുവേണ്ടി വേദപ്രമാണത്തിലുള്ള മൎയ്യാദപ്രകാരം ചെയ്വാനായിട്ടു അമ്മയപ്പന്മാർ അവനെ അകത്തു കൊണ്ടുവന്നപ്പോൾ, അവൻ അവനെ തന്റെ കൈകളിൽ എന്തികൊണ്ടു ദൈവത്തെ സ്തുതിച്ചു, കൎത്താവേ, നിന്റെ വചനപ്രകാരം, നീ ഇപ്പോൾ നിന്റെ അടിയാനെ സമാധാനത്തോടെ വിട്ടയെയ്ക്കുന്നു. അതു എന്തുകൊണ്ടെന്നാൽ പുറജാതികളെ പ്രകാശിപ്പിക്കുന്നതിന്നു പ്രകാശവും നിന്റെ ജനമായ ഇസ്രായേലിനു മഹത്വവുമായി, നീ സകല ജാതികളുടെയും മുഖത്തിനു മുൻപാകെ യത്നമാക്കീട്ടുള്ള നിന്റെ രക്ഷയെ എന്റെ കണ്ണുകൾ കണ്ടു എന്നു പറഞ്ഞു. എന്നാറെ അവനെ സംബന്ധിച്ചു ചൊല്ലപ്പെട്ട കാൎയ്യങ്ങളെക്കുറിച്ചു യോസേഫും അവന്റെ അമ്മയും ആശ്ചൎയ്യപ്പെട്ടു. പിന്നെയും ശിമയോൻ അവരെ അനുഗ്രഹിച്ചു അവന്റെ അമ്മയായ മറിയയോടു: കണ്ടാലും പല ഹൃദയ

ങ്ങളിലെയും നിരൂപണങ്ങൾ വെളിപ്പെടേണ്ടുന്നതിന്നു ഇവൻ ഇസ്രായേലിൽ പലരുടെ വീഴ്ചെക്കായിട്ടും, എഴുനേല്പിന്നായിട്ടും, അപവാദപ്പെടുന്ന അടയാളത്തിന്നായിട്ടും വെക്കപ്പെട്ടവനാകുന്നു. വിശേഷിച്ചും നിന്റെ ആത്മാവിൽ കൂടി ഒരു വാൾ കടന്നുപോകും എന്നു പറഞ്ഞു. അത്രയുമല്ല, ആശേറിന്റെ ഗോത്രത്തിൽ പനുയേലിന്റെ മകളായ അന്നാ എന്നൊരു ദീർഘദർശിനി ഉണ്ടായിരുന്നു; അവൾ കന്യകയായിരുന്നശേഷം ഏഴു സംവത്സരം ഒരു പുരുഷനോടുകൂടെ പാൎത്തു വളരെ വയസ്സ ചെന്നവളായി, എകദേശം എണ്പത്തുനാലു വൎഷം വിധവയായിരുന്നു ദൈവാലയത്തെ വിട്ടുപിരിയാതെ, അവൾ ഉപവാസങ്ങളോടും പ്രാൎത്ഥനകളോടും കൂടി രാവും പകലും ദൈവത്തെ സേവിച്ചുകൊണ്ടിരുന്നു. ആയവളും ആ സമയത്തു ചെന്നുനിന്നു അപ്രകാരം തന്നെ കൎത്താവിനെ വന്ദനം ചെയ്തു, യെറുശലേമിൽ ഉദ്ധാരണത്തിന്നായിട്ടു കാത്തിരുന്നവരോടു എല്ലാവരോടും അവനെക്കുറിച്ചു പറഞ്ഞു. പിന്നെ അവർ കൎത്താവിന്റെ വേദപ്രമാണപ്രകാരം സകല കാൎയ്യങ്ങളെയും കഴിച്ചതിന്റെ ശേഷം, ഗലിലെയായിലുള്ള തങ്ങളുടെ നഗരമായ നസറെത്തിലേക്കു തിരിച്ചുപോയി. പിന്നെ പൈതൽ വളൎന്നു ആത്മാവിൽ ശക്തിപ്പെട്ടു ജ്ഞാനംകൊണ്ടു നിറയപ്പെട്ടു; ദൈവത്തിന്റെ കൃപയും അവന്റെ മേൽ ഉണ്ടായിരുന്നു.

## ശ്രു. മത്തിയാസിന്റെ നാൾ.

### അപേക്ഷ.

യഹൂദാ എന്ന ദ്രോഹിക്കു പകരം നിന്റെ വിശ്വസ്ത ഭൃത്യനായ മത്തിയാസിനെ പന്ത്രണ്ടു അപ്പോസ്തലന്മാരുടെ എണ്ണത്തിൽ ഉൾപ്പെടുവാൻ തെരിഞ്ഞെടുത്തവനായ സൎവ്വശക്തിയുള്ള ദൈവമേ, നിന്റെ സഭയെ എപ്പോഴും കള്ള അപ്പോസ്തലന്മാരിൽ നിന്നു കാത്തു, വിശ്വസ്തതയും സത്യവുമുള്ള ഇടയ

ന്മാരെ കൊണ്ടു ക്രമപ്പെടുത്തി നടത്തിക്കെണമെന്നു ഞങ്ങളുടെ കർത്താവായ ഈശോ മശിഹാ മൂലം ഞങ്ങൾ അപേക്ഷിക്കുന്നു. ആമെൻ.

## ലേഖനമായിട്ടു. നടപ്പു. ൧: ൧൫ മുതൽ.

(ഒന്നിച്ചുകൂടിയ പേരുകളുടെ സംഖ്യ ഏകദേശം നൂററിരുപതു ആയിരുന്നു,) ആ നാളുകളിൽ പത്രോസ് ശിഷ്യന്മാരുടെ നടുവിൽ എഴുന്നേററു നിന്നു പറഞ്ഞു: സഹോദരന്മാരായ പുരുഷന്മാരേ, ഈശോയിനെ പിടിച്ചവർക്കു വഴി കാണിച്ചവനായ യെഹൂദായെക്കുറിച്ചു പരിശുദ്ധാത്മാവു ദാവീദിന്റെ വായ് മൂലം മുൻപേ പറഞ്ഞതായുള്ള ഈ വേദവാക്യം നിവൃത്തിയാകേണ്ടുന്നതായിരുന്നു. എന്തുകൊണ്ടെന്നാൽ അവൻ ഞങ്ങളോടുകൂടി എണ്ണപ്പെട്ടു ഈ ശുശ്രൂഷയിൽ പങ്കു പ്രാപിച്ചിരുന്നു. എന്നാൽ ഇവൻ അന്യായത്തിന്റെ കൂലികൊണ്ടു ഒരു നിലം സമ്പാദിച്ചു; പിന്നെ അവൻ കവിണ്ണുവീണു നടുവെ പിളർന്നു; അവന്റെ കുടലുകൾ ഒക്കെയും തുറിച്ചു പോയി. ഇതു യെറുശലേമിൽ കുടിയിരിക്കുന്നവർക്കു എല്ലാവർക്കും അറിയപ്പെട്ടതായിരുന്നു; എന്നതുകൊണ്ടു ആ നിലം അവരുടെ സ്വന്ത ഭാഷയിൽ രക്തനിലമെന്നു അർത്ഥമാകുന്ന അക്കെല്ദമാ എന്നു ചൊല്ലപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ സങ്കീർത്തനപ്പുസ്തകത്തിൽ ഇങ്ങിനെ എഴുതപ്പെട്ടിരിക്കുന്നു; അവന്റെ വാസസ്ഥലം പാഴായിത്തീരട്ടെ, അതിൽ ആരും വസിക്കാതെയും ഇരിക്കട്ടെ; അവന്റെ എപ്പിസ്കോപ്പാസ്ഥാനം മറെറാരുത്തൻ എല്ക്കട്ടെ. ആകയാൽ കർത്താവായ ഈശോ യോഹന്നാന്റെ ബപ്തിസ്മ മുതൽ തുടങ്ങി താൻ, നമ്മിൽനിന്നു എടുത്തുകൊള്ളപ്പെട്ട ആ ദിവസം വരെയും, നമ്മുടെ ഇടയിൽ അകത്തും പുറത്തും സഞ്ചരിച്ച കാലത്തെല്ലാം, നമ്മോടുകൂടെ നടന്നിട്ടുള്ള ഈ പുരുഷന്മാരിൽ ഒരുത്തൻ അവന്റെ ഉയിർപ്പിന്നു നമ്മോടു കൂടെ ഒരു സാക്ഷിയായിരിപ്പാൻ നിയമിക്കപ്പെടേണം. അപ്പോൾ അവർ യുസ്തുസ് എന്നു മറുനാമമുള്ളവനായി ബർസബാസ് എന്നു ചൊല്ലപ്പെട്ട യോ

സേഫിനെയും, മത്തിയാസിനെയും ഈ രണ്ടുപേരെ നിൎത്തി. പിന്നെ അവർ പ്രാൎത്ഥിച്ചു പറഞ്ഞു എന്തെന്നാൽ: എല്ലാവരുടെയും ഹൃദയങ്ങളെ അറിഞ്ഞിരിക്കുന്ന കൎത്താവെ, യെഹൂദാ തന്റെ സ്ഥലത്തെക്കു തന്നെ പോകുവാനായിട്ടു ലംഘനംകൊണ്ടു എതിൽനിന്നു വീണുപോയോ, ആ ശുശ്രൂഷയിലും അപ്പോസ്തോലസ്ഥാനത്തിലും പങ്കു എല്ക്കേണ്ടുന്നതിനു, നീ ഇവരിരുവരിൽ ഏവനെ തെരിഞ്ഞെടുത്തിരിക്കുന്നു എന്നു കാണിച്ചുതരേണമെ. പിന്നെ അവർ അവരുടെ ചീട്ടുകളെ ഇട്ടു; ചീട്ടു മത്തിയാസിന്റെ പേരിൽ വീണു, അവൻ പതിനൊന്നു അപ്പോസ്തോലന്മാരോടു കൂടെ എണ്ണപ്പെടുകയും ചെയ്തു.

## സുവിശേഷം. ശു. മത്താ. ൧൧: ൨൫ മുതൽ.

ആ സമയത്തു യേശു ഉത്തരമായിട്ടു പറഞ്ഞു: പിതാവെ, സ്വൎഗ്ഗത്തിന്റെയും ഭൂമിയുടെയും നാഥാ, നീ ഈ കാൎയ്യങ്ങളെ ജ്ഞാനികളിൽനിന്നും വിദ്വാന്മാരിൽനിന്നും മറച്ചു ശിശുക്കൾക്കു വെളിപ്പെടുത്തിയതുകൊണ്ടു ഞാൻ നിന്നെ സ്തുതിക്കുന്നു. അങ്ങിനെ തന്നെ പിതാവെ, ഇപ്രകാരം നിനക്കു നല്ല ഇഷ്ടമായല്ലൊ. സകല കാൎയ്യങ്ങളും എന്റെ പിതാവിനാൽ എന്റെ പക്കൽ ഏല്പിക്കപ്പെട്ടിരിക്കുന്നു; പിതാവല്ലാതെ ഒരുത്തനും പുത്രനെ അറിയുന്നില്ല; പുത്രനും, പുത്രൻ ആൎക്കു വെളിപ്പെടുത്തുവാൻ ഇഷ്ടപ്പെടുന്നുവോ, അവനും അല്ലാതെ ഒരുത്തനും പിതാവിനെയും അറിയുന്നില്ല. പ്രയാസപ്പെടുന്നവരും ഭാരം ചുമത്തപ്പെടുന്നവരുമായുള്ള നിങ്ങൾ എല്ലാവരും എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങൾക്കു ആശ്വാസം തരും. ഞാൻ സൌമ്യതയുള്ളവനും മനോവിനയമുള്ളവനും ആകകൊണ്ടു എന്റെ നുകം നിങ്ങളുടെമേൽ എറ്റുകൊണ്ടു എങ്കൽനിന്നു പഠിപ്പിൻ; അപ്പോൾ നിങ്ങൾ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം കണ്ടെത്തും. എന്തുകൊണ്ടെന്നാൽ എന്റെ നുകം ഇമ്പമായുള്ളതും, എന്റെ ചുമടു ലഘുവായുള്ളതും ആകുന്നു.

## അനുഗ്രഹിക്കപ്പെട്ട കന്യക മറിയയോടുള്ള അരുളപ്പാടു.

അപേക്ഷ.

കൎത്താവെ, ഒരു ദൈവദൂതന്റെ അറിയിപ്പുകൊണ്ടു ഞങ്ങൾ നിന്റെ പുത്രനായ യെശു മശിഹായുടെ അവതാരത്തെ അറിഞ്ഞിരിക്കുന്ന പ്രകാരം തന്നെ, ഞങ്ങൾ അവന്റെ കുരിശുകൊണ്ടും കഷ്ടാനുഭവം കൊണ്ടും അവന്റെ ഉയിൎത്തെഴുനീല്പിന്റെ മഹത്വത്തിലേക്കു പ്രവേശിക്കുമാറാകേണ്ടുന്നതിന്നു, നിന്റെ കൃപയെ ഞങ്ങളുടെ ഹൃദയങ്ങളിലേക്കു പകരേണമെന്നു ഞങ്ങളുടെ കൎത്താവായ ആ യെശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനമായിട്ടു. എ:ശ. ൭ ൰: മുതൽ.

യഹോവാ ആഹാസിനോടു പിന്നെയും സംസാരിച്ചു പറഞ്ഞു എന്തെന്നാൽ: നിന്റെ ദൈവമായ യഹോവായോടു ഒരു അടയാളത്തെ നിനക്കായിട്ടു ചോദിച്ചുകൊൾക; അഗാധത്തിൽ എങ്കിലും, മേലെ ഉയരത്തിൽ എങ്കിലും അതിനെ ചോദിച്ചുകൊൾക. എന്നാറെ ആഹാസ്; ഞാൻ ചോദിക്കയില്ല, ഞാൻ യഹോവായെ പരീക്ഷിക്കയും ഇല്ല എന്നു പറഞ്ഞു. പിന്നെയും അവൻ പറഞ്ഞു: ദാവീദിന്റെ ഭവനക്കാരേ, ഇപ്പോൾ കേൾപ്പിൻ; മനുഷ്യരെ മുഷിപ്പിക്കുന്നതു നിങ്ങൾക്കു അല്പകാൎയ്യംഎന്നുവെച്ചു നിങ്ങൾ എന്റെ ദൈവത്തെയും കൂടെ മുഷിപ്പിക്കുമോ? അതുകൊണ്ടു കൎത്താവു തന്നെ നിങ്ങൾക്കു ഒരു അടയാളത്തെ തരും; കണ്ടാലും, ഒരു കന്യക ഗൎഭിണിയായി, ഒരു പുത്രനെ പ്രസവിക്കും, അവന്റെ പേർ എമ്മാനുവേൽ എന്നു വിളിക്കയും ചെയ്യും. അവൻ ദോഷമുള്ളതിനെ നിരസിച്ചു ഗുണമുള്ളതിനെ തെരിഞ്ഞെടുത്തുകൊൾവാൻ അറിയുന്നതിന്നു അവൻ വെണ്ണയെയും തേനിനെയും ഭക്ഷിക്കും.

## സുവിശേഷം. ശ്രീ. ലൂക്കോ. ൧: ൨൬ മുതൽ.

ആറാം മാസത്തിങ്കൽ ഗബ്രിയേലെന്ന ദൈവദൂതൻ ഗലിലെയായിലെ നസറെത്ത് എന്ന പേരുള്ള നഗരത്തിലെക്കു, ദാവീദിന്റെ കുഡുംബത്തിലുള്ള യോസെഫ് എന്ന പേരുള്ള പുരുഷന്നു വിവാഹം പറഞ്ഞു നിശ്ചയിക്കപ്പെട്ടൊരു കന്യകയുടെ അടുക്കലേക്കു ദൈവത്തിൽനിന്നു അയെക്കപ്പെട്ടു; ആ കന്യകയുടെ പേർ മറിയ എന്നു ആയിരുന്നു. ദൈവദൂതൻ അവളുടെ അടുക്കൽ പ്രവേശിച്ചു കൃപ ലഭിച്ചവളെ, വാഴുക; കൎത്താവു നിന്നോടുകൂടെ ഉണ്ടു; സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവൾ ആകുന്നു എന്നു പറഞ്ഞു. എന്നാൽ അവൾ അവനെ കണ്ടാറെ അവന്റെ വചനത്തിൽ ചഞ്ചലപ്പെട്ടു, ഈ സല്ക്കാരം ഏതുപ്രകാരമുള്ളതാകുന്നു എന്നു വിചാരിച്ചു. എന്നാറെ ദൈവദൂതൻ അവളോടു: മറിയമെ, ഭയപ്പെടേണ്ടാ; എന്തെന്നാൽ നിനക്കു ദൈവത്തിങ്കൽ കൃപ ലഭിച്ചിരിക്കുന്നു. കണ്ടാലും, നീ ഗൎഭം ധരിച്ചു ഒരു പുത്രനെ പ്രസവിക്കും; അവന്നു യേശു എന്നു പേർ വിളിക്കയും ചെയ്യും. അവൻ വലിയവനാകും, മഹോന്നതനായവന്റെ പുത്രൻ എന്നു വിളിക്കപ്പെടുകയും ചെയ്യും; അത്രയുമല്ല, കൎത്താവാകുന്ന ദൈവം, അവന്നു അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം കൊടുക്കും. അവൻ യാക്കോബിന്റെ വംശത്തിന്മേൽ എന്നേക്കും രാജാവായിട്ടു ഭരിക്കും; അവന്റെ രാജ്യത്തിന്നു അവസാനം ഉണ്ടാകയുമില്ല എന്നു പറഞ്ഞു. അപ്പോൾ മറിയ ദൈവദൂതനോടു പറഞ്ഞതു: ഞാൻ ഒരു പുരുഷനെ അറിയാതിരിക്കുമ്പോൾ ഇതു എങ്ങിനെ ഉണ്ടാകും? ദൈവദൂതൻ ഉത്തരമായിട്ടു അവളോടു: പരിശുദ്ധാത്മാവു നിന്റെ മേൽ വരും, മഹോന്നതനായവന്റെ ശക്തിയും നിന്റെ മേൽ നിഴലിക്കും; ആയതുകൊണ്ടു തന്നെ നിന്നിൽനിന്നു ജനിപ്പാനിരിക്കുന്ന പരിശുദ്ധവസ്തു ദൈവത്തിന്റെ പുത്രൻ എന്നു വിളിക്കപ്പെടും. അത്രയുമല്ല, കണ്ടാലും, നിന്റെ ചാൎച്ചക്കാരത്തി എലിശബെത്ത്, അവൾ തന്റെ വാൎദ്ധക്യത്തിൽ ഒരു പുത്രനെ ഗൎഭംധരിച്ചിരിക്കുന്നു; മച്ചി എന്നു വിളിക്കപ്പെട്ടവൾക്കു ഇതു ആറാം മാസം ആകുന്നു. ദൈവത്തിന്നു ഒരു കാൎയ്യവും കഴിയാത്തതു ആകയില്ലല്ലൊ എന്നു പറഞ്ഞു. എന്നാറെ മറി

യ, ഇതാ, കൎത്താവിന്റെ ദാസി, നിന്റെ വാക്കിൻപ്രകാരം എനിക്കു ഭവിക്കട്ടെ എന്നു പറഞ്ഞു. ദൈവദൂതൻ അവളെ വിട്ടു പോകയും ചെയ്തു.

## ശു. മൎക്കോസിന്റെ നാൾ.

### അപേക്ഷ.

എവൻഗലിസ്തനായ ശുദ്ധമുള്ള മൎക്കോസിന്റെ പരമ ഉപദേശംകൊണ്ടു നിന്റെ തിരുസഭയെ പഠിപ്പിച്ച സൎവ്വശക്തനായ ദൈവമെ, ഞങ്ങൾ വ്യൎത്ഥ ഉപദേശമാകുന്ന ഓരോ കാററിനാൽ അടിച്ചുകൊണ്ടു പോകപ്പെടുന്ന പൈതങ്ങളെ പോലെ ആകാതെ നിന്റെ ശുദ്ധമുള്ള സുവിശേഷത്തിന്റെ സത്യത്തിൽ സ്ഥിരപ്പെട്ടിരിക്കേണ്ടതിന്നു, ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾക്കു കൃപ തരേണമെ. ആമെൻ.

### ലെഖനം. എഫെസി. ൪: ൭ മുതൽ.

നമ്മിൽ ഓരോരുത്തന്നു ക്രിസ്തുവിന്റെ ദാനത്തിന്റെ അളവിൻപ്രകാരം കൃപ നല്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു അവൻ പറയുന്നു: അവൻ ഉയരത്തിലേക്കു കരേറീട്ടു അടിമപ്പാടിനെ അടിമയാക്കുകയും, മനുഷ്യൎക്കു ദാനങ്ങളെ കൊടുക്കയും ചെയ്തു. (എന്നാൽ അവൻ കരേറി എന്നുള്ളതു അവൻ മുമ്പെ ഭൂമിയുടെ അഗാധസ്ഥലങ്ങളിലേക്കു ഇറങ്ങി എന്നുള്ളതല്ലാതെ എന്താകുന്നു? ഇറങ്ങിയവൻ സകലത്തെയും നിറെപ്പാനായി മേൽലോകങ്ങൾക്കു ഒക്കെയും ഉലോം മീതെ കരേറിപ്പോകയും കൂടെ ചെയ്യുവൻ തന്നെ ആകുന്നു). അവൻ ചിലരെ അപ്പോസ്തോലന്മാരായിട്ടും, ചിലരെ ദീൎഘദൎശിമാരായിട്ടും, ചിലരെ എവൻഗേലിസ്തന്മാരായിട്ടും, ചിലരെ ഇടയന്മാരായിട്ടും, ഉപദേഷ്ടാക്കന്മാരായിട്ടും തന്നു; അതു ശു

ദ്ധിമാന്മാരുടെ പൂൎത്തികരണത്തിന്നുവേണ്ടി, ശുശ്രൂഷയുടെ പ്രവൃത്തിക്കായിട്ടു ക്രിസ്തുവിന്റെ ശരീരത്തിന്റെ സ്ഥിരീകരണത്തിന്നായിട്ടു തന്നെ; വിശ്വാസത്തിന്റെയും ദൈവപുത്രനെക്കുറിച്ചുള്ള ജ്ഞാനത്തിന്റെയും ഐക്യതയിൽ നാം എല്ലാവരും ക്രിസ്തുവിന്റെ പൂൎണ്ണതയുടെ വളൎച്ചയുടെ അളവിലേക്ക ഒരു തികെഞ്ഞ മനുഷ്യകലേക്ക എത്തുവോളത്തിന്നു ആകുന്നു; നാം ഇനിമേൽ മനുഷ്യരുടെ കൃത്രിമംകൊണ്ടും, അവർ വഞ്ചിപ്പാൻ ഉപായം ചെയ്യുന്ന തന്ത്രംകൊണ്ടും ഓരോരോ ഉപദേശമാകുന്ന കാററിനാൽ അങ്ങുമിങ്ങും അലഞ്ഞുവലയുന്ന പൈതങ്ങളാകാതെ, സ്നേഹത്തോടെ സത്യം സംസാരിച്ചുകൊണ്ടു തലയാകുന്ന ക്രിസ്തുവിങ്കലേക്ക സകലത്തിലും വളരേണ്ടുന്നതിന്ന ആകുന്നു: ആയവനിൽനിന്ന ശരീരം മുഴുവനും ഓരോ ഭാഗത്തിന്ന അളവോടുള്ള വ്യാപാരശക്തിപ്രകാരം ഉപകരിക്കുന്ന ഓരോ സന്ധിയാൽ ക്രമമായി ചേൎന്നും, കൂട്ടിയിണെക്കപ്പെട്ടും, സ്നേഹത്തിൽ തന്റെ ഉറപ്പിന്നായിട്ടു ശരീരവളൎച്ച വരുത്തുന്നു.

## സുവിശേഷം ശ്രു: യോഹ. ൧൫: ൧ മുതൽ:

ഞാൻ സത്യ മുന്തിരിങ്ങാവള്ളിയാകുന്നു, എന്റെ പിതാവു തോട്ടക്കാരനും ആകുന്നു. എന്നിലുള്ള കായിക്കാത്ത കൊമ്പുകളെയും അവൻ എടുത്തുകളയുന്നു; ഫലം തരുന്ന കൊമ്പൊക്കെയും അതു അധികം ഫലം തരേണ്ടുന്നതിന്നായിട്ടു അവൻ വെടിപ്പാക്കുന്നു. ഞാൻ നിങ്ങളോടു പറഞ്ഞിട്ടുള്ള വചനംകൊണ്ടു നിങ്ങൾ ഇപ്പോൾ ശുദ്ധിയുള്ളവർ ആകുന്നു. എന്നിൽ വസിപ്പിൻ, ഞാനും നിങ്ങളിൽ വസിക്കും. കൊമ്പു മുന്തിരിയിൽ വസിക്കാതെ തനിച്ചു ഫലം തരുവാൻ കഴിയാത്തപ്രകാരം തന്നെ, എന്നിൽ വസിക്കാതെ നിങ്ങൾക്കും കഴികയില്ല. ഞാൻ മുന്തിരിങ്ങാവള്ളിയാകുന്നു, നിങ്ങൾ കൊമ്പുകൾ ആകുന്നു. ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിച്ചാൽ അവൻ വളരെ ഫലം തരുന്നു; അതെന്തുകൊണ്ടെന്നാൽ എന്നെക്കൂടാതെ നിങ്ങൾക്ക ഒന്നും ചെയ്വാൻ കഴികയില്ല. ഒരുത്തൻ എന്നിൽ വസിക്കുന്നില്ല എങ്കിൽ, അവൻ ഒരു കൊമ്പു

പോലെ പുറത്തു കളയപ്പെട്ടു ഉണങ്ങിപ്പോകുന്നു; പിന്നെ അവർ അവ കൂട്ടി അഗ്നിയിൽ ഇടുന്നു, അവ വെന്തുപോകയും ചെയ്യുന്നു. നിങ്ങൾ എന്നിലും എന്റെ വചനങ്ങൾ നിങ്ങളിലും വസിക്കുമെങ്കിൽ, നിങ്ങൾ ഇച്ഛിക്കുന്നതു എന്തെങ്കിലും ചോദിച്ചാൽ, അതു നിങ്ങൾക്കു ചെയ്യപ്പെടും. നിങ്ങൾ വളരെ ഫലം തരുന്നതിൽ തന്നെ, എന്റെ പിതാവു മഹത്വപ്പെടുന്നു; അങ്ങിനെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും. പിതാവു എന്നെ സ്നേഹിച്ചിരിക്കുന്നതുപോലെ തന്നെ ഞാനും നിങ്ങളെ സ്നേഹിച്ചിരിക്കുന്നു: എന്റെ സ്നേഹത്തിൽ സ്ഥിരമായിരിപ്പിൻ. ഞാൻ എന്റെ പിതാവിന്റെ കല്പനകളെ പ്രമാണിച്ചു അവന്റെ സ്നേഹത്തിൽ സ്ഥിരമായിരിക്കുന്നപ്രകാരം തന്നെ, നിങ്ങൾ എന്റെ കല്പനകളെ പ്രമാണിക്കുന്നു എങ്കിൽ, നിങ്ങളും എന്റെ സ്നേഹത്തിൽ സ്ഥിരമായിരിക്കും. എന്റെ സന്തോഷം നിങ്ങളിൽ സ്ഥിരമായിരിക്കേണ്ടുന്നതിനും, നിങ്ങളുടെ സന്തോഷം പരിപൂർണ്ണമാകേണ്ടുന്നതിനും ഞാൻ ഈ കാര്യങ്ങളെ നിങ്ങളോടു പറഞ്ഞിരിക്കുന്നു.

## ശ്ലീ. ഫിലിപ്പോസിന്റെയും ശ്ലീ. യാക്കോബിന്റെയും നാൾ.

### അപേക്ഷ.

സർവ്വശക്തിയുള്ള ദൈവമേ; നിന്നെ സത്യമായി അറിയുന്നതു നിത്യജീവനാകുന്നു; നിന്റെ പുത്രനായ യേശു മശിഹാ വഴിയും, സത്യവും, ജീവനുമാകുന്നു എന്നു ഞങ്ങൾ പൂർണ്ണമായി അറിഞ്ഞു; നിന്റെ ശുദ്ധമുള്ള അപ്പോസ്തലന്മാരായ ഫീലിപ്പോസിന്റെയും യാക്കോബിന്റെയും ചുവട്ടടികളെ പിന്തുടർന്നു, നിത്യ ജീവങ്കലേക്കു പോകുന്ന വഴിയിൽ ഞങ്ങൾ സ്ഥിരമായി നടക്കേണ്ടുന്നതിനു, നിന്റെ പുത്രനും ഞങ്ങളുടെ കർത്താ

വുമായ ആ യേശുമശിഹാ മൂലം തന്നെ ഞങ്ങൾക്ക കൃപ ചെയ്യേണമെ. ആമെൻ.

## ലേഖനം. ശ്രു. യാക്കോബ് ൧: ൧ മുതൽ.

ദൈവത്തിന്റെയും കൎത്താവായ യേശുക്രിസ്തുവിന്റെയും ദാസനായ യാക്കോബ്, ചിതറിപ്പാൎക്കുന്ന പന്ത്രണ്ടു ഗോത്രങ്ങൾക്കു വന്ദനം ചൊല്ലുന്നു. എന്റെ സഹോദരന്മാരെ, നിങ്ങൾ പലവിധ പരീക്ഷകളിൽ അകപ്പെട്ടപ്പോൾ, നിങ്ങളുടെ വിശ്വാസത്തിന്റെ പരിശോധന ക്ഷമയെ ഉണ്ടാക്കുന്നു എന്ന അറിഞ്ഞു ആയതു അശേഷം സന്തോഷമെന്നു വിചാരിപ്പിൻ. എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാത്തവരായി, പൂൎണ്ണതയുള്ളവരും മുഴുവൻ തികഞ്ഞവരും ആകേണ്ടുന്നതിന്നു ക്ഷമെക്കു പൂൎണ്ണക്രിയ ഉണ്ടാകട്ടെ. നിങ്ങളിൽ ഒരുത്തന്നു ജ്ഞാനം കുറവായിരിക്കുന്നുവെങ്കിൽ ശകാരിക്കാതെ എല്ലാവൎക്കും ഔദാൎയ്യമായി കൊടുക്കുന്ന ദൈവത്തോടു അവൻ യാചിക്കട്ടെ; അപ്പോൾ അവന്നു കൊടുക്കപ്പെടും. എന്നാൽ അവൻ ഒന്നും സംശയിക്കാതെ, വിശ്വാസത്തോടെ യാചിക്കട്ടെ; എന്തുകൊണ്ടെന്നാൽ സംശയിക്കുന്നവൻ കാറ്റടിച്ചു അലയുന്ന കടൽത്തിരെക്കു സദൃശനാകുന്നു. എന്തെന്നാൽ ആ മനുഷ്യൻ കൎത്താവിൽനിന്നു വല്ലതിനെയും പ്രാപിക്കുമെന്നു അവൻ നിരൂപിക്കരുതു. ഇരുമനസ്സുള്ള മനുഷ്യൻ തന്റെ വഴികളിലൊക്കെയും സ്ഥിരമില്ലാത്തവൻ ആകുന്നു. എളിയ സഹോദരൻ തന്റെ ഉയൎച്ചയിലും, ധനവാനോ തന്റെ എളിമയിലും പുകഴട്ടെ; അതെന്തുകൊണ്ടെന്നാൽ പുല്ലിന്റെ പൂവിനെപ്പോലെ അവൻ ഒഴിഞ്ഞുപോകും. എന്തെന്നാൽ സൂൎയ്യൻ ഉഷ്ണത്തോടെ ഉദിച്ച ഉടനെ പുല്ലിനെ ഉണക്കുന്നു; അതിന്റെ പൂവും പൊഴിയുന്നു; അതിന്റെ ആകൃതിയുടെ ശോഭ നശിച്ചുപോകയും ചെയ്യുന്നു; ഇപ്രകാരം തന്നെ സമ്പന്നനും അവന്റെ വഴികളിൽ വാടിപ്പോകും. പരീക്ഷയെ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ; അതെന്തുകൊണ്ടെന്നാൽ അവൻ ശോധന ചെയ്യപ്പെട്ടിട്ടു കൎത്താവു തന്നെ സ്നേഹിക്കുന്നവൎക്കു വാഗ്ദത്തം ചെയ്തിട്ടുള്ള ജീവന്റെ കിരീടത്തെ പ്രാപിക്കും.

## സുവിശേഷം. ശ്ലീ. യോഹ. ൧൪: ൧ മുതൽ.

യേശു തന്റെ ശിഷ്യന്മാരോട പറഞ്ഞു: നിങ്ങളുടെ ഹൃദയം വ്യാകുലപ്പെടരുതു; നിങ്ങൾ ദൈവത്തിൽ വിശ്വസിക്കുന്നു; എന്നിലും വിശ്വസിപ്പിൻ. എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങൾ ഉണ്ടു; അല്ലെങ്കിൽ ഞാൻ നിങ്ങളോട പറയുമായിരുന്നു; ഞാൻ നിങ്ങൾക്ക ഒരു സ്ഥലം ഒരുക്കുവാൻ പോകുന്നു. ഞാൻ പോയി നിങ്ങൾക്ക സ്ഥലം ഒരുക്കുന്നു എന്നുവരികിൽ, ഞാൻ ഇരിക്കുന്നെടത്തു നിങ്ങളും ഇരിക്കേണ്ടുന്നതിന്ന ഞാൻ പിന്നെയും വന്ന നിങ്ങളെ എന്റെ അടുക്കലെക്ക കൈക്കൊള്ളും. വിശേഷിച്ചും ഞാൻ എവിടെ പോകുന്നു എന്ന നിങ്ങൾ അറിയുന്നു; വഴിയും അറിയുന്നു. തോമാസ് അവനോട പറയുന്നു: കൎത്താവെ, നീ എവിടെ പോകുന്നു എന്ന ഞങ്ങൾ അറിയുന്നില്ല; പിന്നെ ഞങ്ങൾക്ക വഴി എങ്ങിനെ അറിവാൻ കഴിയും? യേശു അവനോട: ഞാൻ വഴിയും, സത്യവും, ജീവനും ആകുന്നു; ഒരുത്തനും എന്നാലല്ലാതെ പിതാവിന്റെ അടുക്കൽ വരുന്നില്ല. നിങ്ങൾ എന്നെ അറിഞ്ഞിരുന്നു എങ്കിൽ, എന്റെ പിതാവിനെയും അറിയുമായിരുന്നു; വിശേഷിച്ചും ഇതുമുതൽ നിങ്ങൾ അവനെ അറിയുന്നു; അവനെ കണ്ടുമിരിക്കുന്നു എന്ന പറയുന്നു. ഫീലിപ്പോസ് അവനോട: കൎത്താവെ, പിതാവിനെ ഞങ്ങൾക്ക കാണിച്ചുതരണം; എന്നാൽ അതു ഞങ്ങൾക്ക മതി എന്ന പറയുന്നു. യേശു അവനോട പറയുന്നു: ഫീലിപ്പോസെ, ഞാൻ ഇത്ര കാലമായി നിങ്ങളോടുകൂടെ ഇരുന്നിട്ടും നീ എന്നെ അറിഞ്ഞിട്ടില്ലയോ? എന്നെ കണ്ടിട്ടുള്ളവൻ പിതാവിനെ കണ്ടിട്ടുണ്ടു; പിന്നെ പിതാവിനെ ഞങ്ങൾക്ക കാണിച്ചുതരണമെന്ന നീ എങ്ങിനെ പറയുന്നു? ഞാൻ പിതാവിലും, പിതാവു എന്നിലും ആകുന്നു എന്ന നീ വിശ്വസിക്കുന്നില്ലയോ? ഞാൻ നിങ്ങളോട പറയുന്ന വചനങ്ങളെ ഞാൻ സ്വയമായിട്ട പറയുന്നതല്ല; എന്നാൽ എന്നിൽ വസിക്കുന്ന പിതാവായവൻ പ്രവൃത്തികളെ ചെയ്യുന്നു. ഞാൻ പിതാവിലും പിതാവു എന്നിലും ആകുന്നു എന്ന എന്നെ വിശ്വസിപ്പിൻ; അല്ലെങ്കിൽ പ്രവൃത്തികളുടെ നിമിത്തമായിട്ട തന്നെ എന്നെ വിശ്വസിപ്പിൻ. ഞാൻ സത്യമായിട്ട സത്യമാ

യിട്ട നിങ്ങളോട പറയുന്നു: എന്നിൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്ന പ്രവൃത്തികളെ അവനും ചെയ്യും; ഇവയെക്കാൾ വലുതായുള്ള പ്രവൃത്തികളെയും അവൻ ചെയ്യും; അതെന്തുകൊണ്ടെന്നാൽ ഞാൻ എന്റെ പിതാവിന്റെ അടുക്കൽ പോകുന്നു. പിന്നെയും നിങ്ങൾ എന്റെ നാമത്തിൽ എന്തെങ്കിലും ചോദിച്ചാൽ, അത പിതാവ പുത്രനിൽ മഹത്വപ്പെടെണ്ടുന്നതിന്നായിട്ട ഞാൻ അതിനെ ചെയ്യും. നിങ്ങൾ എന്റെ നാമത്തിൽ വല്ലതും ചോദിച്ചാൽ ഞാൻ അതിനെ ചെയ്യും.

## ശു. ബൎന്നബാസ് അപ്പൊസ്തൊലൻ.

അപെക്ഷ.

നിന്റെ ശുദ്ധമുള്ള അപ്പൊസ്തൊലനായ ബൎന്നബാസിന്ന പരിശുദ്ധാത്മാവിന്റെ അസാമാന്യ വരങ്ങളെ നല്കീയ സൎവ്വശക്തിയുള്ള ദൈവമായ കൎത്താവെ, നിന്റെ പല വിധ വരങ്ങളും അവയെ നിന്റെ ബഹുമാനത്തിന്നും മഹത്വത്തിന്നുമായി എപ്പൊഴും ഉപയോഗിപ്പാനുള്ള കൃപയും ഇല്ലാത്തവരായി ഞങ്ങളെ കൈവിടരുതെന്ന ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾ നിന്നോട അപെക്ഷിക്കുന്നു. ആമെൻ.

ലെഖനമായിട്ട. നടപ്പ. ൧൧: ൨൨ മുതൽ.

ഇവയെക്കുറിച്ചു വൎത്തമാനം യെറുശലെമിലുള്ള സഭയുടെ ചെവികളിൽ എത്തി; അപ്പോൾ അവർ ബൎന്നബാസിനെ അന്തിയൊക്കിയാ വരെക്കും പോകുവാൻ പറഞ്ഞയച്ചു. അവൻ വന്നെത്തി, ദൈവത്തിന്റെ കൃപയെ കണ്ടപ്പോൾ, സന്തോഷപ്പെട്ടു; ഹൃദയസ്ഥിരതയോടെ കൎത്താവിനോട ചെൎന്ന നില്ക്കെണമെന്ന എല്ലാവരെക്കും ബുദ്ധിപറകയും ചെയ്തു. എന്തുകൊണ്ടെന്നാൽ അവൻ നല്ല മനുഷ്യനും, പരിശുദ്ധാത്മാവി

## ശ്രു. ബൎന്നബാസ് അപ്പോസ്തലൻ.

നാലും വിശ്വാസത്താലും നിറഞ്ഞവനും ആയിരുന്നു; വളരെ പുരുഷാരം കൎത്താവിൽ ചേൎക്കപ്പെട്ടു. പിന്നെ ബൎന്നബാസ് ശൌലിനെ അന്വേഷിപ്പാനായിട്ടു തൎസ്സുസിലേക്കു പുറപ്പെട്ടുപോയി. അവൻ അവനെ കണ്ടാറെ, അവനെ അന്തിയോഖിയായിലേക്കു കൂട്ടികൊണ്ടുവന്നു; പിന്നെ ഉണ്ടായതു എന്തെന്നാൽ, അവർ ഒരു സംവത്സരം മുഴുവനും സഭയോടു കൂടുകയും, വളരെ ജനങ്ങളെ പഠിപ്പിക്കയും ചെയ്തു; വിശേഷിച്ചും ആദ്യം അന്തിയോഖിയായിൽ വെച്ചു ശിഷ്യന്മാർ ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെട്ടു. ആ നാളുകളിൽ ദീൎഘദൎശിമാർ യെറുശലേമിൽനിന്നു അന്തിയോഖിയായിലേക്കു വന്നു. അവരിൽ അഗബുസ് എന്നു നാമമുള്ള ഒരുത്തൻ എഴുന്നേറ്റു ഭൂലോകത്തിൽ ഒക്കെയും ഒരു മഹാ ക്ഷാമം ഉണ്ടാകും എന്നു ആത്മാവിനാൽ ലക്ഷ്യപ്പെടുത്തി; ആയതു ക്ലൌദിയുസ് കൈസറിന്റെ നാളിൽ ഉണ്ടായി. അപ്പോൾ ശിഷ്യന്മാർ അവനവന്നു കഴിയുന്നേടത്തോളം യെഹൂദിയായിൽ പാൎക്കുന്ന സഹോദരന്മാൎക്കു ധൎമ്മോപകാരം എത്തിപ്പാൻ നിശ്ചയിച്ചു. അപ്രകാരം അവർ ചെയ്തു; അതു മൂപ്പന്മാൎക്കു ബൎന്നബാസിന്റെയും ശൌലിന്റെയും കൈകളിൽ കൊടുത്തയക്കയും ചെയ്തു.

### സുവിശേഷം. ശ്രു. യോഹ. ൧൫: ൧൨ മുതൽ.

ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നപ്രകാരം, നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കേണമെന്നുള്ളതു എന്റെ കല്പന ആകുന്നു. ഒരുത്തൻ തന്റെ സ്നേഹിതന്മാൎക്കു വേണ്ടി തന്റെ ജീവനെ വെക്കുന്നതിനെക്കാൾ അധികമുള്ള സ്നേഹം ആൎക്കുമില്ല. ഞാൻ നിങ്ങളോടു കല്പിച്ചതു ഒക്കെയും നിങ്ങൾ ചെയ്യുന്നു എങ്കിൽ, നിങ്ങൾ എന്റെ സ്നേഹിതന്മാർ ആകുന്നു. ഇനിമേൽ ഞാൻ നിങ്ങളെ ദാസന്മാരെന്നു വിളിക്കുന്നില്ല; ദാസൻ തന്റെ യജമാനൻ ചെയ്യുന്നതു അറിയുന്നില്ലല്ലൊ; ഞാൻ എന്റെ പിതാവിൽനിന്നു കേട്ടിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും നിങ്ങളോടു അറിയിച്ചതുകൊണ്ടു ഞാൻ നിങ്ങളെ സ്നേഹിതന്മാരെന്നു വിളിച്ചിരിക്കുന്നു. നിങ്ങൾ എന്നെ തെരിഞ്ഞെടുത്തില്ല, എന്നാൽ നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോടു എ

ന്നെങ്കിലും ചോദിച്ചാൽ, അതു അവൻ നിങ്ങൾക്ക തരേണ്ടുന്ന
തിന്നു നിങ്ങൾ പോയി ഫലം തരുവാനായിട്ടും, നിങ്ങളുടെ
ഫലം സ്ഥിരമായിരിപ്പാനായിട്ടും ഞാൻ നിങ്ങളെ തെരിഞ്ഞെ
ടുത്തു നിങ്ങളെ കല്പിച്ചാക്കിയിരിക്കുന്നു.

## ശു. യോഹന്നാൻ ബപ്തിസ്തിന്റെ നാൾ.

അൎത്ഥന.

നിന്റെ ദിവ്യവിചാരണയാൽ നിന്റെ
ഭൃത്യനായ യോഹന്നാൻ ബപ്തിസ്ത അത്ഭുത
മായി ജനിച്ചു, അനുതാപത്തിനുള്ള പ്രസം
ഗത്താൽ ഞങ്ങളുടെ രക്ഷിതാവായ നി
ന്റെ പുത്രന്റെ വഴിയെ ഒരുക്കുവാൻ അ
വനെ അയച്ച സൎവ്വശക്തനായ ദൈവമേ,
അവൻ പ്രസംഗിച്ചതിനുവണ്ണം ഞങ്ങൾ
നേരായി അനുതപിച്ചു അവന്റെ ദൃഷ്ടാന്ത
പ്രകാരം എപ്പോഴും സത്യം സംസാരിക്കയും
ദോഷത്തെ ധൈൎയ്യത്തോടെ ശാസിക്കയും
സത്യത്തെപ്രതി ക്ഷമയോടെ കഷ്ടമനുഭ
വിക്കയും ചെയ്വാൻ തക്കവണ്ണം അവന്റെ
ഉപദേശത്തെയും ശുദ്ധമുള്ള നടപ്പിനെയും
പിന്തുടരുവാൻ ഞങ്ങളുടെ കൎത്താവായ യേ
ശു മശിഹാ മൂലം ഞങ്ങൾക്ക സഹായിക്കേ
ണമേ. ആമെൻ.

### ലേഖനമായിട്ടു. യെശായ: ൪൦: ൧ മുതൽ.

നിങ്ങൾ ആശ്വസിപ്പിപ്പിൻ, എന്റെ ജനത്തെ ആശ്വസി
പ്പിപ്പിൻ എന്നു നിങ്ങളുടെ ദൈവം പറയുന്നു. നിങ്ങൾ യെ
രുശലേമിനോട പക്ഷമായി സംസാരിച്ചു, അവളോട: അവ
ളുടെ യുദ്ധസേവ നിവൃത്തിയായിരിക്കുന്നു എന്നും, അവളുടെ
അകൃത്യം മോചിക്കപ്പെട്ടിരിക്കുന്നു എന്നും വിളിച്ചുപറവിൻ;

എന്തെന്നാൽ അവൾ തന്റെ സകല പാപങ്ങൾക്കായിട്ടും യഹോവായുടെ കൈയ്യിൽനിന്നു ഇരട്ടിയായി പ്രാപിച്ചിരിക്കുന്നു. വനപ്രദേശത്തിൽ വിളിച്ചുപറയുന്നവന്റെ ശബ്ദം, യഹോവായുടെ വഴിയെ നന്നാക്കുവിൻ; നമ്മുടെ ദൈവത്തിനു വനത്തിൽ ഒരു പെരുവഴിയെ നേരെ ആക്കുവിൻ. താണപ്രദേശമെല്ലാം ഉയൎത്തപ്പെടും; സകല മലയും കുന്നും താഴ്ത്തപ്പെടും; വളഞ്ഞതു ചൊവ്വായും, ദുൎഘടമുള്ളതു സമമായും തീൎക്കപ്പെടും. യഹോവായുടെ മഹത്വവും പ്രസിദ്ധമാക്കപ്പെടും, സകല ജഡവും അതിനെ ഒന്നിച്ചുകാണുകയും ചെയ്യും; എന്തെന്നാൽ യഹോവായുടെ വായ് അതിനെ പറഞ്ഞു. വിളിച്ചുപറക എന്നു ശബ്ദം പറഞ്ഞു; എന്നാറെ ഞാൻ എന്തു വിളിച്ചു പറയേണ്ടു? എന്നു അവൻ ചോദിച്ചു; സകല ജഡവും പുല്ലു ആകുന്നു; അതിന്റെ ഭംഗിയെല്ലാം പറമ്പിലെ പുല്ലുംപോലെയും ഇരിക്കുന്നു. പുല്ലു ഉണങ്ങുന്നു; പൂ വാടുന്നു; എന്തെന്നാൽ യഹോവായുടെ ആത്മാവു അതിന്മേൽ ഊതുന്നു; ജനം പുല്ലു തന്നെ സത്യം. പുല്ലു ഉണങ്ങുന്നു, പൂ വാടുന്നു; എങ്കിലും നമ്മുടെ ദൈവത്തിന്റെ വചനം എന്നേക്കും നിലനില്ക്കും. സുവിശേഷമാനത്തെ അറിയിക്കുന്ന സിയോനേ, നീ ഉയൎന്ന പൎവ്വതത്തിലേക്കു കയറി ചെല്ലുക; സുവിശേഷമാനത്തെ അറിയിക്കുന്ന യെറുശലേമേ, നിന്റെ ശബ്ദത്തെ ബലത്തോടെ ഉയൎത്തുക; ഭയപ്പെടാതെ അതിനെ ഉയൎത്തുക; യെഹൂദായിലുള്ള പട്ടണങ്ങളോടു: ഇതാ, നിങ്ങളുടെ ദൈവം എന്നു പറക. ഇതാ, ദൈവമായ കൎത്താവു ബലമുള്ള കൈയ്യോടു കൂടെ വരും; അവന്റെ ഭുജം അവനായിട്ടു അധികാരം ചെയ്യും; ഇതാ, അവന്റെ പ്രതിഫലം അവനോടു കൂടെ ഉണ്ടു; അവന്റെ പ്രവൃത്തിയും അവന്റെ മുൻപാകെ ഉണ്ടു. അവൻ ഒരു ഇടയൻ എന്നപോലെതന്നെ തന്റെ ആട്ടിൻകൂട്ടത്തെ മേയിക്കും; അവൻ തന്റെ ഭുജംകൊണ്ടു കുഞ്ഞാടുകളെ ചേൎത്തു കൂട്ടി, തന്റെ മാൎവ്വിടത്തിൽ അവയെ ചുമന്നു ഗൎഭമുള്ളവയെ പതുക്കെ നടത്തുകയും ചെയ്യും.

## സുവിശേഷം. ശു. ലൂക്കോ. ൧: ൫൭ മുതൽ.

എലിശബെത്തിന്നു പ്രസവിക്കെണ്ടും കാലം തികഞ്ഞു; അവൾ ഒരു പുത്രനെ പ്രസവിച്ചു. കൎത്താവു തന്റെ കരുണ അവളോടു മഹത്വപ്പെടുത്തിയ പ്രകാരം അവരുടെ അയല്പ്പാരും ചാൎച്ചക്കാരും കേട്ടു അവളോടു കൂടെ സന്തോഷപ്പെട്ടു. പിന്നെ ഉണ്ടായതു എന്തെന്നാൽ, അവർ എട്ടാം ദിവസത്തിൽ ശിശുവിനെ ഛേലാകൎമ്മം ചെയ്വാൻ വന്നു; അവന്റെ അപ്പന്റെ നാമത്തിൻപ്രകാരം അവർ ശിശുവിന്നു സഖറിയാ എന്നു പേരിട്ടു. അപ്പോൾ അവന്റെ അമ്മ ഉത്തരമായിട്ടു: അപ്രകാരമല്ല, അവന്നു യോഹന്നാൻ എന്നു പേരിടെണം എന്നു പറഞ്ഞു. അവർ അവളോടു: നിന്റെ ചാൎച്ചയിൽ ഈ പേർ വിളിക്കപ്പെട്ടവൻ ഒരുത്തനുമില്ലല്ലൊ എന്നു പറഞ്ഞു. അപ്പോൾ അവന്നു എന്തു പേരിടുവാൻ അവന്റെ അപ്പന്നു മനസ്സായിരിക്കുന്നു എന്നു അവർ അവന്നു ആംഗ്യം കാട്ടി. അവൻ ഒരു എഴുത്തുപലക ചോദിച്ചു, അവന്റെ പേർ യോഹന്നാൻ എന്നു ആകുന്നു എന്നു എഴുതി, അവർ എല്ലാവരും ആശ്ചൎയ്യപ്പെട്ടു. പിന്നെ ഉടൻ തന്നെ അവന്റെ വാ തുറന്നു; അവന്റെ നാവും അയഞ്ഞു; അവൻ ദൈവത്തെ സ്തുതിച്ചുംകൊണ്ടു സംസാരിച്ചു. എന്നാറെ അവരുടെ ചുറ്റും വസിച്ചിരുന്നവൎക്കു എല്ലാവൎക്കും ഭയമുണ്ടായി; യെഹൂദിയായിലെ മലംപ്രദേശത്തിൽ എല്ലാടവും ഈ വൎത്തമാനങ്ങൾ ഒക്കെയും ചൊല്ലപ്പെട്ടു. കേട്ടവർ എല്ലാവരും അവയെ തങ്ങളുടെ ഹൃദയങ്ങളിൽ വെച്ചു ഈ പൈതൽ എന്തുപ്രകാരമുള്ളവനായി തീരും എന്നു പറഞ്ഞു; കൎത്താവിന്റെ കൈയും അവനോടു കൂടെ ഉണ്ടായിരുന്നു. പിന്നെ അവന്റെ അപ്പനായ സഖറിയാ പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞവനായി ദീൎഘദൎശനം പറഞ്ഞതു എന്തെന്നാൽ: ഇസ്രായേലിന്റെ ദൈവമായ കൎത്താവു സ്തോത്രം ചെയ്യപ്പെട്ടവനാകുന്നു; അതു എന്തുകൊണ്ടെന്നാൽ അവൻ തന്റെ ജനങ്ങളെ ദൎശിച്ചു ഉദ്ധാരണം ചെയ്കയും, താൻ, ലോകത്തിന്റെ ആരംഭംമുതൽ ഉണ്ടായിട്ടുള്ള തന്റെ വിശുദ്ധ ദീൎഘദൎശിമാരുടെ വായിനാൽ അരുളിച്ചെയ്തപ്രകാരം, നമ്മുടെ ശത്രുക്കളിൽനിന്നും നമ്മെ ദ്വേഷിക്കുന്ന എല്ലാവരുടെയും കൈയ്യിൽ നിന്നും നമ്മെ രക്ഷിക്കുന്നു, രക്ഷയുടെ

കൊമ്പു തന്റെ ദാസനായ ദാവീദിന്റെ കുഡുംബത്തിൽ നമുക്കു ഉയൎത്തുകയും ചെയ്തിരിക്കുന്നു. ആയതു നമ്മുടെ പിതാക്കന്മാരോടു വാഗ്ദത്തം ചെയ്യപ്പെട്ട കരുണയെ നടത്തുവാനായിട്ടും, നാം നമ്മുടെ ശത്രുക്കളുടെ കൈയ്യിൽനിന്നു രക്ഷിക്കപ്പെട്ടവരായി, നമ്മുടെ ആയുസ്സുള്ള നാളൊക്കെയും ഭയംകൂടാതെ ശുദ്ധതയോടും നീതിയോടും തന്റെ മുൻപാകെ തന്നെ സേവിപ്പാൻ തക്കവണ്ണം നമുക്കു അരുളിത്തരുമെന്നു അവൻ നമ്മുടെ പിതാവായ അബ്രഹാമിനോടു ഇട്ട ആണയായ തന്റെ വിശുദ്ധ ഉടമ്പടിയെ ഓൎപ്പാനായിട്ടും ആകുന്നു. എന്നാൽ ബാലകാ, നീ മഹോന്നതനായവന്റെ ദീൎഘദൎശി എന്നു വിളിക്കപ്പെടും; എന്തുകൊണ്ടെന്നാൽ നീ കൎത്താവിന്റെ വഴികളെ ഒരുക്കുവാനായിട്ടും, ഇരുളിലും മരണനിഴലിലും ഇരിക്കുന്നവൎക്കു വെളിച്ചമുണ്ടാകേണ്ടുന്നതിനും, നമ്മുടെ കാല്കളെ സമാധാനത്തിന്റെ വഴിയിൽ നടത്തേണ്ടുന്നതിന്നും, ഉയരത്തിൽനിന്നു അരുണോദയം നമ്മെ ദൎശിച്ചിരിക്കുന്ന മൂലമായി നമ്മുടെ ദൈവത്തിന്റെ ആൎദ്രകരുണകളാൽ, അവന്റെ ജനങ്ങൾക്കു അവരുടെ പാപങ്ങളുടെ മോചനത്തിന്നായിക്കൊണ്ടു രക്ഷയുടെ അറിവിനെ കൊടുപ്പാനായിട്ടും നീ അവന്റെ മുൻപാകെ നടക്കും. പിന്നെ ആ പൈതൽ വളൎന്നു ആത്മാവിൽ ശക്തിപ്പെട്ടു; ഇസ്രായേലിനു തന്നെ കാണിക്കുന്ന നാൾവരെയും വനപ്രദേശങ്ങളിൽ ആയിരുന്നു.

## ശ്ലീ. പത്രോസിന്റെ നാൾ.

### അപേക്ഷ.

നിന്റെ പുത്രനായ യേശു മശിഹാ മൂലം നിന്റെ അപ്പോസ്തലനായ ശുദ്ധമുള്ള പത്രോസിനു പല വിശേഷ വരങ്ങളെ കൊടുത്തവനും, നിന്റെ ആട്ടിൻ കൂട്ടത്തെ താല്പൎയ്യത്തോടെ മേയിപ്പാൻ അവനോടു കല്പിച്ചവനുമായ സൎവ്വശക്തിയുള്ള ദൈവമേ, സകല എപ്പിസ്ക്കോപ്പന്മാരും, ഇടയന്മാരും

നിന്റെ ശുദ്ധമുള്ള വചനത്തെ ജാഗ്രതയോടെ പ്രസംഗിപ്പാനും, ജനങ്ങൾ ആയതിനെ അനുസരണത്തോടെ പിന്തുടരുവാനും സംഗതി വരുത്തി, അവൎക്ക നിത്യ മഹത്വത്തിന്റെ കിരീടം ലഭിപ്പിക്കേണമെന്ന, ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

ലേഖനമായിട്ട. നടപ്പ. ൧൨: ൧ മുതൽ.

ആ കാലത്തിൽ ഹെരോദെസ് രാജാവ സഭയിൽ ഉള്ളവരിൽ ചിലരെ ഉപദ്രവിപ്പാനായിട്ട തന്റെ കൈകളെ നീട്ടി. യോഹന്നാന്റെ സഹോദരനായ യാക്കോബിനെ അവൻ വാളു കൊണ്ട കൊല ചെയ്തു. പിന്നെ ഇത യെഹൂദന്മാൎക്ക ഇഷ്ടമാകുന്നു എന്ന കണ്ടിട്ട അവൻ പത്രൊസിനെയും കൂടെ പിടിപ്പാൻ ഉത്യോഗിച്ചു, (അപ്പോൾ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങൾ ആയിരുന്നു). അവൻ അവനെ പിടിച്ചു കാരാഗൃഹത്തിൽ ആക്കി, പെസഹായുടെ ശേഷം അവനെ ജനങ്ങളുടെ മുൻപാകെ കൊണ്ടുവരുവാൻ വിചാരിച്ചുകൊണ്ട അവനെ സൂക്ഷിപ്പാനായിട്ട ആയുധക്കാരിൽ നന്നാലുപേരുടെ കൈയ്യിൽ ഏല്പിച്ചു. ആകയാൽ പത്രൊസ് കാരാഗൃഹത്തിൽ പാൎപ്പിക്കപ്പെട്ടു; എന്നാൽ അവനുവേണ്ടി ഇടവിടാതെയുള്ള പ്രാൎത്ഥന, ദൈവത്തോട സഭയാൽ ചെയ്യപ്പെട്ടു. പിന്നെ ഹെരോദെസ് അവനെ പുറത്തു കൊണ്ടുവരുവാൻ വിചാരിച്ചിരിക്കുമ്പോൾ, അന്ന രാത്രിയിൽ തന്നെ പത്രൊസ് രണ്ടു ചങ്ങലകളാൽ കെട്ടപ്പെട്ടവനായി, രണ്ടു ആയുധക്കാരുടെ നടുവിൽ ഉറങ്ങുകയായിരുന്നു; വാതിലിന്റെ മുൻപാകെ കാവല്ക്കാരും കാരാഗൃഹം കാത്തുകൊണ്ടിരുന്നു. അപ്പോൾ, കണ്ടാലും, കൎത്താവിന്റെ ഒരു ദൂതൻ അരികെ വന്നു; കാരാഗൃഹത്തിൽ ഒരു വെളിച്ചവും പ്രകാശിച്ചു; വിശേഷിച്ചും അവൻ പത്രൊസിന്റെ വിലാപ്പുറത്തിൽ തട്ടി, അവനെ ഉണൎത്തി; നി

വേഗം എഴുനീല്ക്ക എന്നു പറഞ്ഞു; അപ്പോൾ ചങ്ങലകൾ അവന്റെ കൈകളിൽനിന്നു വീണു. പിന്നെ ദൈവദൂതൻ അവനോടു: നീ അരകെട്ടി, നിന്റെ ചെരിപ്പുകളെ ഇട്ടുകൊൾക എന്നു പറഞ്ഞു; അവൻ അപ്രകാരം ചെയ്തു; പിന്നെയും അവൻ അവനോടു: നിന്റെ വസ്ത്രം ചുററിപ്പുതെച്ചു എന്റെ പിന്നാലെ വരിക എന്നു പറയുന്നു. പിന്നെ അവൻ പുറപ്പെട്ടു അവന്റെ പിന്നാലെ ചെന്നു; ദൈവദൂതനാൽ ചെയ്യപ്പെട്ടതു സത്യമുള്ളതാകുന്നു എന്നു അവൻ അറിഞ്ഞില്ല; താൻ ഒരു ദശ്നം കണ്ടു എന്നത്രെ വിചാരിച്ചതു. ഒന്നാമത്തെയും രണ്ടാമത്തെയും കാവൽ കടന്നതിന്റെ ശേഷം അവൻ നഗരത്തിലെക്കു പോകുന്ന ഇരിമ്പുവാതില്ക്കൽ വന്നു; അതു താനെ തന്നെ അവൎക്കു തുറന്നു; അവർ പുറപ്പെട്ടു ഒരു വീഥിയിൽ കൂടി കടന്നു; ഉടനെ ദൂതൻ അവനെ വിട്ടുപോകയും ചെയ്തു. പിന്നെ പത്രൊസ് തനിക്കു സുബോധം ഉണ്ടായപ്പോൾ, കൎത്താവു തന്റെ ദൂതനെ അയച്ചു എന്നും, എറോദേസിന്റെ കൈയ്യിൽനിന്നും യെഹൂദന്മാരായ ജനങ്ങളുടെ സകല ഇച്ശയിൽനിന്നും എന്നെ രക്ഷിച്ചു എന്നും ഇപ്പോൾ ഞാൻ സത്യമായിട്ടു അറിയുന്നു എന്നു പറഞ്ഞു.

## സുവിശേഷം. ശ്ലീ. മത്താ. ൧൬: ൧൩ മുതൽ.

യേശു ഫിലിപ്പോസിന്റെ കൈസറിയായുടെ അതൃത്തികളിലെക്കു വന്നാറെ, അവൻ തന്റെ ശിഷ്യന്മാരോടു: മനുഷ്യന്റെ പുത്രനായ ഞാൻ ആരാകുന്നു എന്നു ജനങ്ങൾ പറയുന്നു? എന്നു ചോദിച്ചു. എന്നാറെ അവർ പറഞ്ഞു: ചിലർ നീ യോഹന്നാൻബപ്തിസ്തു എന്നും, ചിലർ ഏലിയാ എന്നും, മററു ചിലർ യറമിയായൊ അല്ലെങ്കിൽ ദീൎഘദശിമാരിൽ ഒരുത്തനോ എന്നും പറയുന്നു. അവൻ അവരോടു പറഞ്ഞു: എന്നാൽ ഞാൻ ആരാകുന്നു എന്നു നിങ്ങൾ പറയുന്നു? നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു ആകുന്നു എന്നു ശിമോൻ പത്രൊസ് ഉത്തരമായിട്ടു പറഞ്ഞു. അപ്പോൾ യേശു അവനോടു ഉത്തരമായിട്ടു: യോനായുടെ പുത്രനായ ശിമോനെ, നീ ഭാഗ്യവാൻ ആകുന്നു; എന്തുകൊണ്ടെന്നാൽ

ജഡവും രക്തവുമല്ല, സ്വർഗ്ഗത്തിലിരിക്കുന്നവനായ എന്റെ പിതാവത്രെ ഇതു നിനക്കു വെളിപ്പെടുത്തിയതു. വിശേഷിച്ചും നീ പത്രൊസ് ആകുന്നു എന്നും, ഈ പാറയിന്മേൽ ഞാൻ എന്റെ പള്ളി പണിയിക്കുമെന്നും, അതിന്റെ നേരെ നരകത്തിന്റെ വാതിലുകൾ ബലപ്പെടുകയില്ല എന്നും ഞാൻ നിന്നോടു പറയുന്നു. അത്രയുമല്ല, ഞാൻ സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകളെ നിനക്കു തരും; നീ ഭൂമിയിൽ എന്തെങ്കിലും കെട്ടിയാൽ അതു സ്വർഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ എന്തെങ്കിലും അഴിച്ചാൽ അതു സ്വർഗ്ഗത്തിൽ അഴിക്കപ്പെട്ടിരിക്കും.

## ശു: യാക്കോബ് അപ്പൊസ്തൊലൻ.

### അർത്ഥന.

കാരുണ്യമുള്ള ദൈവമേ, നിന്റെ അപ്പൊസ്തൊലനായ ശുദ്ധമുള്ള യാക്കോബ് തന്റെ പിതാവിനെയും, തനിക്കുണ്ടായിരുന്ന സകലത്തെയും വിട്ടു, നിന്റെ പുത്രനായ യെശു മശിഹായുടെ വിളിയെ താമസം കൂടാതെ അനുസരിച്ചു അവനെ പിന്തുടർന്നു പോലെ തന്നെ, ഞങ്ങളും ലൌകീകവും ജഡമയവുമായുള്ള മോഹങ്ങളെ ഒക്കെയും ഉപേക്ഷിച്ചു, നിന്റെ ശുദ്ധമുള്ള കല്പനകളെ അനുസരിച്ചു നടപ്പാൻ എപ്പോഴും ഒരുങ്ങിയിരിക്കേണ്ടതിന്നു ഞങ്ങളുടെ കർത്താവായ യെശു മശിഹാ മൂലം കൃപ അരുളേണമെ. ആമെൻ..

### ലേഖനമായിട്ടു. നടപ്പു. ൧൧: ൨൭ മുതൽ ൧൨ ൽ ഒരു ഭാഗവും.

ആ നാളുകളിൽ ദീർഘദർശിമാർ യെറുശലെമിൽനിന്നു അന്തിയോക്കിയായിലെക്കു വന്നു. അവരിൽ അഗബുസ് എന്നു

വൻൻ.

നാമമുള്ള ഒരുത്തൻ എഴുന്നേററു: ഭൂലോകത്തിൽ ഒക്കെയും ഒരു മഹാ ക്ഷാമം ഉണ്ടാകും എന്നു ആത്മാവിനാൽ ലക്ഷ്യപ്പെടുത്തി; ആയതു ക്ലൌദിയുസ് കൈസറിന്റെ നാളിൽ ഉണ്ടായി. അപ്പോൾ ശിഷ്യന്മാർ അവനവന്നു കഴിയുന്നെടത്തോളം യെഹൂദിയായിൽ പാൎക്കുന്ന സഹോദരന്മാൎക്കു ധൎമ്മോപകാരം എത്തിപ്പാൻ നിശ്ചയിച്ചു. അപ്രകാരം അവർ ചെയ്തു; അതു മൂപ്പന്മാൎക്കു ബൎന്നബാസിന്റെയും ശൌലിന്റെയും കൈകളിൽ കൊടുത്തയക്കയും ചെയ്തു. ആ കാലത്തിൽ ഹെരോദേസ് രാജാവു സഭയിൽ ഉള്ളവരിൽ ചിലരെ ഉപദ്രവിപ്പാനായിട്ടു തന്റെ കൈകളെ നീട്ടി. യോഹന്നാന്റെ സഹോദരനായ യാക്കോബിനെ അവൻ വാളുകൊണ്ടു കുലചെയ്തു. പിന്നെ ഇതു യെഹൂദന്മാൎക്കു ഇഷ്ടമാകുന്നു എന്നു കണ്ടിട്ടു അവൻ പത്രോസിനെയും കൂടെ പിടിപ്പാൻ ഉദ്യോഗിച്ചു.

## സുവിശേഷം. ശ്ലു. മത്താ. ൨൦: ൨൦ മുതൽ.

അപ്പോൾ സെബദിയുടെ പുത്രന്മാരുടെ അമ്മ അവളുടെ പുത്രന്മാരോടു കൂടെ അടുക്കൽ വന്നു അവനെ വന്ദിച്ചു അവനിൽനിന്നു ഒരു കാൎയ്യം യാചിച്ചു. എന്നാറെ അവൻ നിനക്കു എന്തു വേണം? എന്നു അവളോടു പറഞ്ഞു; അവൾ: എന്റെ ഈ രണ്ടു പുത്രന്മാർ നിന്റെ രാജ്യത്തിൽ ഒരുത്തൻ നിന്റെ വലത്തു ഭാഗത്തും, ഒരുത്തൻ നിന്റെ ഇടത്തു ഭാഗത്തും ഇരിപ്പാനായിട്ടു അരുളിച്ചെയ്യേണം എന്നു അവനോടു പറയുന്നു. എന്നാറെ യേശു ഉത്തരമായിട്ടു പറഞ്ഞു: നിങ്ങൾ യാചിക്കുന്നതു ഇന്നതെന്നു നിങ്ങൾ അറിയുന്നില്ല; ഞാൻ കുടിപ്പാനിരിക്കുന്ന പാനപാത്രത്തിൽനിന്നു കുടിപ്പാനും, ഞാൻ കൈക്കൊള്ളുന്ന ജ്ഞാനസ്നാനം കൈക്കൊൾവാനും നിങ്ങൾക്കു കഴിയുമോ? കഴിയും എന്നു അവർ അവനോടു പറയുന്നു. പിന്നെ അവൻ അവരോടു: നിങ്ങൾ എന്റെ പാനപാത്രത്തിൽനിന്നു കുടിക്കയും, ഞാൻ കൈക്കൊള്ളുന്ന ജ്ഞാനസ്നാനം നിങ്ങൾ കൈക്കൊൾകയും ചെയ്യും നിശ്ചയം; എന്നാലും എന്റെ വലത്തു ഭാഗത്തും ഇടത്തു ഭാഗത്തും ഇരിക്കുന്നതിന്നു അതു എന്റെ പിതാവിനാൽ ആൎക്കു ഒരുക്കപ്പെട്ടുവോ, അവൎക്കു അ

ല്ലാതെ തരുവാൻ ഇനിക്കുള്ളതല്ല എന്നു പറഞ്ഞു. ശേഷം പത്തുപേർ അതു കേട്ടാറെ, ആ രണ്ടു സഹോദരന്മാരുടെ നേരെ നീരസപ്പെട്ടു. എന്നാറെ യേശു അവരെ അടുക്കൽ വിളിച്ചിട്ട അവരോടു: ജാതികളുടെ പ്രഭുക്കൾ അവരുടെ മേൽ കർത്തവ്യം ചെയ്യുന്നു എന്നും, മഹത്തുക്കൾ അവരുടെ മേൽ അധികാരം ചെയ്യുന്നു എന്നും നിങ്ങൾ അറിയുന്നു. എങ്കിലും, ഇപ്രകാരം നിങ്ങളുടെ ഇടയിൽ വേണ്ടാ; നിങ്ങളിൽ ആരെങ്കിലും വലിയവൻ ആകുവാൻ ഇച്ശിച്ചാൽ അവൻ നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകട്ടെ. നിങ്ങളിൽ ആരെങ്കിലും പ്രമാണി ആകുവാൻ ഇച്ശിച്ചാൽ, അവൻ നിങ്ങളുടെ വേലക്കാരൻ ആകട്ടെ. അപ്രകാരം മനുഷ്യന്റെ പുത്രൻ ശുശ്രൂഷ ചെയ്യിച്ചുകൊൾവാനായിട്ട വന്നില്ല, ശുശ്രൂഷ ചെയ്വാനായിട്ടും പലൎക്കും വേണ്ടി തന്റെ ജീവനെ വീണ്ടെടുപ്പായി കൊടുപ്പാനായിട്ടും അത്രെ വന്നിരിക്കുന്നതു എന്നു പറഞ്ഞു.

## ശ്രു. ബൎത്തലോമായി അപ്പോസ്തലൻ.

### അപേക്ഷ.

നിന്റെ അപ്പോസ്തലനായ ബൎത്തലോമായിക്ക നിന്റെ വചനത്തെ സത്യമായി വിശ്വസിപ്പാനും, പ്രസംഗിപ്പാനും കൃപ കൊടുത്ത സൎവ്വശക്തനും നിത്യനുമായ ദൈവമെ, അവൻ വിശ്വസിച്ച ആ വചനത്തെ സ്നേഹിപ്പാനും, ആയതിനെ പ്രസംഗിപ്പാനും കൈക്കൊള്ളുവാനും നിന്റെ സഭെക്ക കൃപ നല്കുമാറാകെണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

### ലേഖനമായിട്ടു. നടപ്പു. ൫: ൧൨ മുതൽ.

അപ്പോസ്തോലന്മാരുടെ കൈകളാൽ വളരെ അതിശയങ്ങളും അത്ഭുതങ്ങളും ജനങ്ങളുടെ ഇടയിൽ ചെയ്യപ്പെട്ടു; (അവർ

## ശ്ലീ. ബർത്തലോമായി അപ്പോസ്തലൻ.

എല്ലാവരും ഏകമനസ്സോടെ ശലോമോൻറ മണ്ഡപത്തിൽ ആയിരുന്നു. മറ്റുള്ളവരിൽ ഒരുത്തനും അവരോടുകൂടെ ചേരുവാൻ തുനിഞ്ഞില്ല; എന്നാലും ജനങ്ങൾ അവരെ പുകഴ്ത്തി. അത്രയുമല്ല, വിശ്വസിച്ചവരായി പുരുഷന്മാരുടെയും സ്ത്രീകളുടെയും പുരുഷാരങ്ങൾ കർത്താവിൽ ചേർക്കപ്പെട്ടു); എന്നതുകൊണ്ടു അവർ തെരുവീഥികളിലേക്കു രോഗികളെ കൊണ്ടുവന്നു, കടന്നുപോകുന്ന പത്രോസിൻറ നിഴൽ എങ്കിലും അവരിൽ ചിലരുടെ മേൽ നിഴലിക്കേണ്ടുന്നതിന്നായിട്ടു അവരെ വിരിപ്പുകൾ മേലും കട്ടിലുകൾ മേലും കിടത്തി. ചുററുമുള്ള നഗരങ്ങളിൽനിന്നു പുരുഷാരവും രോഗികളെയും ദുഷ്ടാത്മാക്കളാൽ ബാധിക്കപ്പെട്ടവരെയും കൂട്ടിക്കൊണ്ടു യെറുശലേമിലേക്കു വന്നു; അവർ എല്ലാവരും സൌഖ്യമാക്കപ്പെട്ടു.

### സുവിശേഷം. ശ്ലീ. ലൂക്കോ. ൨൨: ൨൪ മുതൽ

എന്നാൽ അവരിൽ ആരു വലിയവനായി വിചാരിക്കപ്പെട്ടുമെന്നു അവരുടെ ഇടയിൽ ഒരു വിവാദം ഉണ്ടായി. എന്നാറെ അവൻ അവരോടു പറഞ്ഞു: ജാതികളുടെ രാജാക്കന്മാർ അവരുടെമേൽ കർത്തവ്യം ചെയ്യുന്നു; അത്രയുമല്ല, അവരുടെമേൽ അധികാരം ചെയ്യുന്നവർ ഉപകാരികൾ എന്നു വിളിക്കപ്പെടുന്നു. എന്നാൽ നിങ്ങൾ ഇപ്രകാരം അരുതു; നിങ്ങളിൽ വലിയവൻ ഇളയവനെ പോലെയും പ്രമാണി ശുശ്രൂഷക്കാരനെ പോലെയും ഇരിക്കട്ടെ. എന്തുകൊണ്ടെന്നാൽ, ആരു വലിയവൻ; ഭക്ഷണത്തിനു ഇരിക്കുന്നവനോ, ശുശ്രൂഷ ചെയ്യുന്നവനോ? ഭക്ഷണത്തിന്നിരിക്കുന്നവനല്ലയോ? എങ്കിലും ഞാൻ നിങ്ങളുടെ നടുവിൽ ശുശ്രൂഷ ചെയ്യുന്നവനെ പോലെ ആകുന്നു. നിങ്ങൾ എൻറ പരീക്ഷകളിൽ എന്നോടുകൂടെ പാർത്തവർ ആകുന്നു. എൻറ പിതാവു എനിക്കു ഒരു രാജ്യം നിയമിച്ചതു പോലെ തന്നെ, നിങ്ങൾ എൻറ രാജ്യത്തിൽ എൻറ മേശയിൽ ഭക്ഷിക്കയും കുടിക്കയും ഇസ്രായേലിൻറ പന്ത്രണ്ടു ഗോത്രങ്ങളെ വിധിക്കുന്നവരായി സിംഹാസനങ്ങളിന്മേൽ ഇരിക്കയും ചെയ്യേണ്ടുന്നതിന്നായിട്ടു ഞാൻ നിങ്ങൾക്കും നിയമിക്കുന്നു.

## SAINT MATTHEW THE APOSTLE.

## ശ്രു. മത്തായി അപ്പൊസ്തൊലൻ.

### അപെക്ഷ.

അപ്പോസ്തൊലനും ഏവൻഗലീസ്തനും ആകുവാൻ നിന്റെ വാഴ്ത്തപ്പെട്ട പുത്രനെ കൊണ്ടു മത്തായിയെ ചുങ്കസ്ഥലത്തിൽനിന്നു വിളിപ്പിച്ച സൎവ്വശക്തനായ ദൈവമെ, ഞങ്ങൾ സകല ദ്രവ്യാഗ്രഹങ്ങളെയും, ധനത്തെ കുറിച്ചുള്ള ദുൎമ്മോഹത്തെയും ഉപെക്ഷിപ്പാനു., നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ ഏകദൈവമായി കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്നവനായി, നിന്റെ പുത്രനായ ആ യെശു മശിഹായെ പിന്തുടരുവാനും ഞങ്ങൾക്ക കൃപ തരെണമെ. ആമെൻ.

### ലേഖനം. ൨ കോറി. ൪: ൧ മുതൽ.

ഈ ഹെതുവായിട്ടു ഞങ്ങൾക്കു കരുണ ലഭിച്ചപ്രകാരം ഈ ശുശ്രൂഷ ഉണ്ടാകകൊണ്ടു ഞങ്ങൾ തളൎന്നുപോകുന്നില്ല. എന്നാൽ ഞങ്ങൾ കൌശലമായിട്ടു നടക്കാതെയും, ദൈവത്തിന്റെ വചനത്തെ വഞ്ചനയായി പ്രയോഗിക്കാതെയും, അവലക്ഷണ രഹസ്യങ്ങളെ വെറുത്തുകളഞ്ഞിരിക്കുന്നു; എങ്കിലൊ, സത്യത്തെ വെളിപ്പെടുത്തുന്നതിനാൽ, ദൈവത്തിന്റെ മുമ്പാകെ ഞങ്ങൾ മനുഷ്യരുടെ സകല മനസ്സാക്ഷിക്കും ഞങ്ങളെത്തന്നെ സമ്മതപ്പെടുത്തുന്നു. പിന്നെയും ഞങ്ങളുടെ സുവിശെഷം മറഞ്ഞിരിക്കുന്നു എങ്കിൽ, അതു നശിച്ചുപോകുന്നവൎക്കു മറഞ്ഞിരിക്കുന്നു. അവൎക്കു ദൈവത്തിന്റെ ഛായയാകുന്ന ക്രിസ്തുവിന്റെ മഹത്വമുള്ള സുവിശെഷത്തിന്റെ വെളിച്ചം പ്രകാശിക്കാതെയിരിപ്പാനായിട്ടു ഇഹലോകത്തിന്റെ ദൈവം വിശ്വസിക്കാത്തവരുടെ ബുദ്ധികളെ കുരുടാക്കി. എന്തെന്നാൽ ഞങ്ങൾ ഞങ്ങളെയല്ല, കൎത്താവായിട്ടു ക്രിസ്തുയെശു

വിനെയും, യേശുവിന്റെ നിമിത്തം നിങ്ങളുടെ ഭൃത്യന്മാരായിട്ടു ഞങ്ങളെയും പ്രസംഗിക്കുന്നു. എന്തുകൊണ്ടെന്നാൽ ഇരുളിൽനിന്നു വെളിച്ചം പ്രകാശിപ്പാൻ കല്പിച്ച ദൈവം, യേശുക്രിസ്തുവിന്റെ മുഖത്തിലുള്ള ദൈവമഹത്വത്തെക്കുറിച്ചുള്ള അറിവിന്റെ വെളിച്ചം നല്കുവാൻ ഞങ്ങളുടെ ഹൃദയങ്ങളിൽ പ്രകാശിച്ചു.

## സുവിശേഷം. ശ്രു. മത്താ. ൯: ൯ മുതൽ.

പിന്നെയേശു അവിടെനിന്നു പുറപ്പെട്ടുപോകുമ്പോൾ, മത്തായി എന്നു പേരുള്ള ഒരു മനുഷ്യൻ ചുങ്കസ്ഥലത്തു ഇരിക്കുന്നതിനെ കണ്ടു അവനോടു: എന്റെ പിന്നാലെ വരിക, എന്നു പറയുന്നു; അവൻ എഴുന്നേറ്റു അവന്റെ പിന്നാലെ പോകയും ചെയ്തു. പിന്നെ ഉണ്ടായതു എന്തെന്നാൽ, യേശു വീട്ടിൽ ഭക്ഷണത്തിന്നു ഇരിക്കുമ്പോൾ, കണ്ടാലും, വളരെ ചുങ്കക്കാരും പാപികളും വന്നു അവനോടും അവന്റെ ശിഷ്യന്മാരോടും കൂടെ ഭക്ഷണത്തിന്നു ഇരുന്നു. എന്നാൽ പറിശന്മാർ അതു കണ്ടാറെ, അവന്റെ ശിഷ്യന്മാരോടു പറഞ്ഞതു: നിങ്ങളുടെ ഗുരു ചുങ്കക്കാരോടും പാപികളോടും കൂടെ ഭക്ഷിക്കുന്നതു എന്തുകൊണ്ടു? എന്നാറെ യേശു അതു കേട്ടപ്പോൾ അവരോടു പറഞ്ഞതു: സ്വാസ്ഥ്യമുള്ളവർക്കു വൈദ്യനെകൊണ്ടു ആവശ്യം ഇല്ല, രോഗികളായുള്ളവർക്കേ ഉള്ളു. എന്നാൽ ബലിയെ അല്ല, കരുണയെത്തന്നെ ഞാൻ ആഗ്രഹിക്കുന്നു എന്നുള്ളതു എന്താകുന്നു എന്നു പോയി പഠിപ്പിൻ; എന്തെന്നാൽ ഞാൻ നീതിമാന്മാരെ അല്ല, പാപികളെയത്രെ അനുതാപത്തിനു വിളിപ്പാൻ വന്നിരിക്കുന്നതു.

## ശ്രു. മിഖായേലും സകല ദൈവദൂതന്മാരും.

### അപേക്ഷ.

ദൈവദൂതന്മാരുടെയും മനുഷ്യരുടെയും ശുശ്രൂഷകളെ അത്ഭുതമായ ക്രമത്തിൽ നിയമിച്ചു സ്ഥാപിച്ചിരിക്കുന്നവനായ നിത്യ

ദൈവമേ, നിന്റെ ശുദ്ധമുള്ള ദൂതന്മാർ സ്വൎഗ്ഗത്തിൽ എപ്പോഴും നിനക്കു ശുശ്രൂഷ ചെയ്യുന്നതുപോലെ തന്നെ, അവർ നിന്റെ കല്പനപ്രകാരം ഭൂമിയിൽ ഞങ്ങൾക്കു സഹായിച്ചു, ഞങ്ങളെ കാക്കേണ്ടതിന്നു, ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കരുണയോടെ അരുളേണമേ. ആമെൻ.

ലേഖനമായിട്ടു. വെളി. ൧൨: ൭ മുതൽ.

സ്വൎഗ്ഗത്തിൽ യുദ്ധം ഉണ്ടായി; മിഖായേലും അവന്റെ ദൂതന്മാരും മഹാസൎപ്പത്തോടു യുദ്ധം ചെയ്തു; മഹാസൎപ്പവും അവന്റെ ദൂതന്മാരും യുദ്ധം ചെയ്തു. എന്നാൽ അവർ പ്രബലപ്പെട്ടില്ല; അവരുടെ സ്ഥലം പിന്നെ സ്വൎഗ്ഗത്തിൽ കണ്ടെത്തപ്പെട്ടതുമില്ല. ലോകത്തെയൊക്കെയും ചതിക്കുന്നവനും, പിശാചു എന്നും, സാത്താനെന്നും പറയപ്പെടുന്നവനുമായ ആ പഴയ സൎപ്പമാകുന്ന മഹാ സൎപ്പം തള്ളികളയപ്പെട്ടു; അവൻ ഭൂമിയിലേക്കു തള്ളികളയപ്പെട്ടു; അവന്റെ ദൂതന്മാരും അവനോടുകൂടെ തള്ളികളയപ്പെട്ടു. പിന്നെ സ്വൎഗ്ഗത്തിൽ ഒരു മഹാ ശബ്ദത്തെ ഞാൻ കേട്ടു; അതു പറഞ്ഞതു: ഇപ്പോൾ രക്ഷയും, ശക്തിയും, നമ്മുടെ ദൈവത്തിന്റെ രാജ്യവും, അവന്റെ ക്രിസ്തുവിന്റെ അധികാരവും വന്നിരിക്കുന്നു; അതെന്തുകൊണ്ടെന്നാൽ രാവും പകലും നമ്മുടെ സഹോദരന്മാരെ ദൈവത്തിന്റെ മുമ്പാകെ കുറ്റം ചുമത്തിയവനായ അവരുടെ അപവാദക്കാരൻ താഴെ തള്ളികളയപ്പെട്ടു. അവർ അവനെ കുഞ്ഞാടിന്റെ രക്തത്താലും, തങ്ങളുടെ സാക്ഷിയിൻ വചനത്താലും ജയിച്ചു; അവർ തങ്ങളുടെ ജീവനെ മരണംവരെ സ്നേഹിച്ചതുമില്ല. ആയതുകൊണ്ടു സ്വൎഗ്ഗങ്ങളും അവയിൽ വസിക്കുന്നവരുമായുള്ളോരെ, സന്തോഷിപ്പിൻ; ഭൂമിയിലും സമുദ്രത്തിലും വസിക്കുന്നവൎക്കു ഹാ കഷ്ടം; അതെന്തുകൊണ്ടെന്നാൽ പിശാചു തനിക്കു കുറഞ്ഞൊരു കാലമെയുള്ളു എന്നു അറികകൊണ്ടു മഹാ കോപത്തോടുകൂടെ നിങ്ങളുടെ അടുക്കൽ ഇറങ്ങി വന്നിരിക്കുന്നു.

## സുവിശേഷം. ശ്രു. മത്താ. ൧൮: ൧ മുതൽ.

ആ സമയത്തു ശിഷ്യന്മാർ യേശുവിന്റെ അടുക്കൽ വന്നു പറഞ്ഞു: സ്വൎഗ്ഗരാജ്യത്തിൽ ആരു വലിയവൻ ആകുന്നു? അപ്പോൾ യേശു ഒരു ചെറിയ പൈതലിനെ അടുക്കൽ വിളിച്ചിട്ടു അവനെ അവരുടെ നടുവിൽ നിൎത്തി പറഞ്ഞു: നിങ്ങൾ മനസ്സുതിരിയപ്പെട്ടു ചെറിയ പൈതങ്ങളെ പോലെ ആയിവരുന്നില്ല എങ്കിൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തിലേക്കു കടക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. ആകയാൽ ഈ ചെറിയ പൈതലിനെ പോലെ തന്നെത്താൻ താഴ്ത്തുന്നവൻ ആരോ, ആയവൻ സ്വൎഗ്ഗരാജ്യത്തിൽ വലിയവൻ ആകുന്നു. പിന്നെയും ആരെങ്കിലും ഇപ്രകാരമുള്ള ഒരു ചെറിയ പൈതലിനെ എന്റെ നാമത്തിൽ കൈക്കൊണ്ടാൽ എന്നെ കൈക്കൊള്ളുന്നു. എന്നാൽ ആരെങ്കിലും എന്നിൽ വിശ്വസിക്കുന്നവരായ ഈ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തിയാൽ, ഒരു തിരികല്ലു അവന്റെ കഴുത്തിൽ തൂങ്ങി, അവൻ സമുദ്രത്തിന്റെ ആഴത്തിൽ മുങ്ങിപ്പോകുന്നതു അവന്നു ഏറെ നല്ലതായിരിക്കും. വിരുദ്ധങ്ങൾ ഹേതുവായിട്ടു ലോകത്തിന്നു ഹാ കഷ്ടം; എന്തുകൊണ്ടെന്നാൽ വിരുദ്ധങ്ങൾ വന്നേ തീരൂ; എന്നാലും വിരുദ്ധം ആരാൽ വരുന്നുവോ, ആ മനുഷ്യന്നു ഹാ കഷ്ടം. അതുകൊണ്ടു നിന്റെ കൈ എങ്കിലും നിന്റെ കാൽ എങ്കിലും നിന്നെ വിരുദ്ധപ്പെടുത്തിയാൽ, അവയെ ഛേദിച്ചു നിങ്കൽനിന്നു എറിഞ്ഞുകളക; നീ രണ്ടു കൈ എങ്കിലും രണ്ടു കാലെങ്കിലും ഉള്ളവനായി എന്നേക്കുമുള്ള അഗ്നിയിലേക്കു തള്ളപ്പെടുന്നതിനെക്കാൾ, മുടന്തനായി അല്ലെങ്കിൽ ഊനമുള്ളവനായി ജീവങ്കലേക്കു കടക്കുന്നതു നിനക്കു നല്ലതു. നിന്റെ കണ്ണു നിന്നെ വിരുദ്ധപ്പെടുത്തിയാൽ, അതിനെ ചൂഴന്നു നിങ്കൽനിന്നു എറിഞ്ഞുകളക; നീ രണ്ടു കണ്ണുള്ളവനായി അഗ്നിനരകത്തിലേക്കു തള്ളപ്പെടുന്നതിനെക്കാൾ ഒരു കണ്ണുള്ളവനായി ജീവങ്കലേക്കു കടക്കുന്നതു നിനക്കു നല്ലതു. ഈ ചെറിയവരിൽ ഒരുത്തനെയും നിന്ദിക്കാതെയിരിപ്പാൻ നോക്കിക്കൊൾവിൻ; എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ അവരുടെ ദൂതന്മാർ സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാവിന്റെ മുഖം എല്ലായ്പോഴും കാണുന്നു എന്നു ഞാൻ നിങ്ങളോടു പറയുന്നു.

## ശ്രു. ലൂക്കോസ് എവൻഗെലീസ്തൻ.

അപേക്ഷ.

വൈദ്യനും സുവിശേഷത്തിൽ പുകഴ്ച്ചയുള്ളവനുമായ ലൂക്കോസിനെ എവൻഗെലീസ്തനും ആത്മവൈദ്യനും ആകുവാൻ വിളിച്ച സൎവ്വശക്തനായ ദൈവമേ, അവനാൽ ഏല്പിക്കപ്പെട്ട ഉപദേശമാകുന്ന സുഖകരമായുള്ള ഔഷധങ്ങളെക്കൊണ്ടു ഞങ്ങളുടെ ആത്മാക്കളുടെ രോഗങ്ങളെല്ലാം സൌഖ്യമാകേണ്ടതിനു, നിന്റെ പുത്രനും ഞങ്ങളുടെ കൎത്താവുമായ യേശു മശിഹായുടെ യോഗ്യതകൾ മൂലം നിനക്ക ഇഷ്ടം തോന്നേണമെ. ആമെൻ.

ലേഖനം. ൨ തിമൊ. ൪: ൫ മുതൽ.

നീ സകല കാൎയ്യങ്ങളിലും ജാഗരണെത്താടിരിക്ക; കഷ്ടങ്ങളെ അനുഭവിക്ക; എവൻഗെലീസ്ഥന്റെ പ്രവൃത്തിയെ ചെയ്ക; നിന്റെ ശുശ്രൂഷയെ നിവൃത്തിക്ക. എന്തുകൊണ്ടെന്നാൽ ഇപ്പോൾ ഞാൻ ബലിയായി നല്കപ്പെടുവാൻ ഒരുങ്ങിയിരിക്കുന്നു; എന്റെ നിൎയ്യാണകാലവും സമീപിച്ചിരിക്കുന്നു. ഞാൻ നല്ല പോരിനെ പൊരുതു; എന്റെ ഓട്ടത്തെ അവസാനിപ്പിച്ചു; വിശ്വാസത്തെ കാത്തു. ഇനി നീതിയുടെ ഒരു കിരീടം ഇനിക്കായിട്ടു വെക്കപ്പെട്ടിരിക്കുന്നു; ആയതിനെ നീതിയുള്ള ന്യായാധിപതിയായ കൎത്താവു ആ ദിവസത്തിൽ ഇനിക്കു തരും; എന്നാൽ ഇനിക്കു മാത്രമല്ല, അവന്റെ പ്രത്യക്ഷതയെ സ്നേഹിച്ചിട്ടുള്ളവൎക്ക എല്ലാവൎക്കും കൂടെ. വേഗത്തിൽ എന്റെ അടുക്കൽ വരുവാൻ ഉത്സാഹിക്ക. എന്തുകൊണ്ടെന്നാൽ ദേമാസ്, ഇഹലോകത്തെ സ്നേഹിച്ചിട്ടു എന്നെ ഉപേക്ഷിച്ചു തെസ്സലോനിക്കായായിലെക്ക പുറപ്പെട്ടുപോയി; ക്രെസ്സെൻസ്, ഗലാത്തിയായിക്കും, തീത്തൂസ് ദൽമാത്തിയായിക്കും പോയി.

ലൂക്കോസ് മാത്രമെ എന്നോട്ടു കൂടെയുള്ളു; മൎക്കോസിനെ നിന്നോട്ടു കൂടെ തന്നെ കൂട്ടികൊണ്ടുവരിക; എന്തുകൊണ്ടെന്നാൽ ഇനിക്കു അവൻ ദൈവശുശ്രൂഷെക്കായിട്ടു പ്രയോജനക്കാരനാകുന്നു. തിക്കിക്കുസിനെ ഞാൻ എഫേസൂസിനു അയെച്ചിരിക്കുന്നു. ഞാൻ ത്രോവാസിൽ കാൎപ്പുസിന്റെ പക്കൽ വെച്ചേച്ചുപോന്ന മേല്കുപ്പായത്തെയും, പുസ്തകങ്ങളെയും, വിശേഷാൽ തോല്കടലാസുകളെയും, നീ വരുമ്പോൾ കൊണ്ടുവരിക. ചെമ്പുപണിക്കാരനായ അലക്സന്തർ ഇനിക്കു വളരെ ദോഷം ചെയ്തു; കൎത്താവു അവന്റെ ക്രിയകൾക്കു തക്കവണ്ണം അവന്നു പകരം ചെയ്യുമാറാകട്ടെ. നീയും ആയവനെ സൂക്ഷിച്ചിരിക്ക; എന്തുകൊണ്ടെന്നാൽ അവൻ നമ്മുടെ വചനങ്ങളോട്ടു ഏറ്റവും എതൃത്തുനിന്നു.

### സുവിശേഷം. ശ്രു. ലൂക്കാ. ൧൦: ൧ മുതൽ.

കൎത്താവു മറ്റു എഴുവതു ആളുകളെ നിയമിച്ചു താൻ പോകുവാൻ ഭാവിക്കുന്ന സകല നഗരത്തിലെക്കും സ്ഥലത്തിലെക്കും അവരെ ഈരണ്ടായി തന്റെ മുഖത്തിനു മുൻപാകെ അയച്ചു. വിശേഷിച്ചും അവൻ അവരോട്ടു പറഞ്ഞു: കൊയിത്തു വളരെ ആകുന്നു സത്യം, വേലക്കാർ ചുരുക്കം താനും; അതുകൊണ്ടു തന്റെ കൊയിത്തിലെക്കു വേലക്കാരെ അയക്കേണമെന്നു കൊയിത്തിന്റെ യജമാനനോട്ടു അപേക്ഷിപ്പിൻ. നിങ്ങൾ പോകുവിൻ; കണ്ടാലും, ഞാൻ നിങ്ങളെ ആട്ടിൻകുട്ടികൾ എന്നപോലെ ചെന്നായികളുടെ ഇടയിലെക്കു അയെക്കുന്നു. നിങ്ങൾ മടിശ്ശീല എങ്കിലും, പൊക്കണം എങ്കിലും ചെരിപ്പുകളെങ്കിലും എടുത്തുകൊണ്ടുപോകരുതു; വഴിയിൽ ഒരുത്തരെയും സല്ക്കരിക്കയുമരുതു. നിങ്ങൾ യാതൊരു വീട്ടിലെക്കു എങ്കിലും പ്രവേശിച്ചാൽ, ഈ വീട്ടിന്നു സമാധാനം ഉണ്ടാകട്ടെ എന്നു ആദ്യം പറവിൻ. സമാധാനത്തിന്റെ പുത്രൻ അവിടെ ഉണ്ടെങ്കിൽ, നിങ്ങളുടെ സമാധാനം അതിന്മേൽ ആവസിക്കും; ഇല്ലെങ്കിൽ അതു നിങ്ങളുടെ അടുക്കലെക്കു തിരികെ പോരും. ആ വീട്ടിൽ തന്നെ പാൎത്തു അവർ തരുന്നതിനെ ഭക്ഷിക്കയും കുടിക്കയും ചെയ്തുകൊൾവിൻ; വേലക്കാരൻ തന്റെ കൂലിക്കു യോഗ്യനല്ലോ ആകുന്നതു.

## അപ്പൊസ്തൊലന്മാരായ ശു. ശിമയോനും ശു. യെഹൂദായും.

അപേക്ഷ.

യേശു മശിഹാ താനെ പ്രധാന മൂലക്കല്ലായി അപ്പോസ്തൊലന്മാരുടെയും ദീൎഘദൎശിമാരുടെയും അടിസ്ഥാനത്തിന്മേൽ നിന്റെ സഭയെ പണിയിച്ചിരിക്കുന്ന സൎവ്വശക്തനായ ദൈവമെ, ഞങ്ങൾ നിനക്കു ഇഷ്ടമുള്ള വിശുദ്ധ ആലയമായി തീരുവാൻ തക്കവണ്ണം അവരുടെ ഉപദേശത്താൽ ആത്മാവിന്റെ ഐക്യതയിൽ ഒന്നിച്ചു ചേൎക്കപ്പെടേണ്ടതിന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കൃപ ചെയ്യേണമെ. ആമെൻ.

ലേഖനം. യെഹൂദ്. ൧.

യേശുക്രിസ്തുവിന്റെ ദാസനും, യാക്കോബിന്റെ സഹോദരനുമായ യെഹൂദ്, പിതാവായ ദൈവത്താൽ ശുദ്ധമാക്കപ്പെട്ടവരും, യേശുക്രിസ്തുവിൽ കാക്കപ്പെട്ടവരും, വിളിക്കപ്പെട്ടവരുമായുള്ളവൎക്ക എഴുതുന്നു. കരുണയും സമാധാനവും സ്നേഹവും നിങ്ങൾക്കു വൎദ്ധിക്കട്ടെ. പ്രിയമുള്ളവരേ, പൊതുവില്ലുള്ള രക്ഷയെക്കുറിച്ചു നിങ്ങൾക്കു എഴുതുവാൻ ഞാൻ സകല താല്പൎയ്യത്തെയും ചെയ്തപ്പോൾ, ശുദ്ധിമാന്മാൎക്കു ഒരിക്കൽ ഏല്പിക്കപ്പെട്ട വിശ്വാസത്തിനായിട്ടു നിങ്ങൾ നല്ലവണ്ണം വാദിക്കേണമെന്നു നിങ്ങൾക്കു ബുദ്ധിയുപദേശിച്ചു എഴുതുവാൻ എനിക്കു ആവശ്യമുണ്ടായി. എന്തുകൊണ്ടെന്നാൽ നമ്മുടെ ദൈവത്തിന്റെ കൃപയെ കാമവികാരമായിട്ടു മറിച്ചുകളകയും, ഏകനായി കൎത്താവായ ദൈവത്തെയും നമ്മുടെ കൎത്താവായ യേശുക്രിസ്തുവിനെയും ഉപേക്ഷിക്കയും ചെയ്യുന്നവരായി, ദൈവഭക്തിയില്ലാത്ത ചില മനുഷ്യർ നുഴവഴിയായി പ്രവേശിച്ചിരിക്കുന്നു; അവർ പൂൎവ്വത്തിൽ ഈ ശിക്ഷാവിധിക്കു പതിക്കപ്പെട്ട

## അപ്പോസ്തൊ: ശ്ലീ. ശിമയോനും ശ്ലീ. യഹൂദായും.

വർ തന്നെ. എന്നാൽ കർത്താവു ജനങ്ങളെ എജിപ്തു ദേശ
ത്തുനിന്ന വരുത്തി രക്ഷിച്ചാറെ, പിന്നത്തേതിൽ വിശ്വസി
ക്കാത്തവരെ നശിപ്പിച്ചു എന്ന നിങ്ങൾ മുൻപെ അറിഞ്ഞിട്ടു
ണ്ടു; എങ്കിലും, നിങ്ങളെ ഓൎമ്മപ്പെടുത്തുവാൻ ഞാൻ ആഗ്രഹി
ക്കുന്നു. തങ്ങളുടെ ആദ്യാവസ്ഥയെ കാത്തുകൊള്ളാതെ, സ്വ
ന്തവാസസ്ഥലത്തെ വിട്ടുകളഞ്ഞ ദൈവദൂതന്മാരെയും അവ
ർ വലിയ നാളിലെ വിധിക്കായിട്ടു നിത്യവിലങ്ങുകളിൽ അ
ന്ധകാരത്തിൻകീഴിൽ പാൎപ്പിച്ചിരിക്കുന്നു. അപ്രകാരം സോ
ദോമും ഗോമോറായും അവെക്കു ചുറ്റുമുള്ള പട്ടണങ്ങളും അ
വൎക്കു സമമായി വ്യഭിചാരം ചെയ്തു അന്യജഡത്തിന്റെ പി
ന്നാലെ ചെന്നതിനാൽ, എന്നെന്നേക്കുമുള്ള അഗ്നിയുടെ ശിക്ഷ
യെ സഹിച്ചു ഒരു ദൃഷ്ടാന്തമായി അടക്കിവെക്കപ്പെട്ടിരിക്കുന്നു.
അപ്രകാരം തന്നെ ഈ സ്വപ്നക്കാരും ജഡത്തെ അശുദ്ധമാ
ക്കുകയും, കൎത്തൃത്വത്തെ ധിക്കരിക്കയും, അധികാരങ്ങളെ ദൂ
ഷിക്കയും ചെയ്യുന്നു.

## സുവിശേഷം. ശ്ലീ. യോഹ. ൧൫: ൧൭ മുതൽ.

നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കേണ്ടുന്നതിന്ന ഞാൻ ഈ
കാൎയ്യങ്ങളെ നിങ്ങളോടു കല്പിക്കുന്നു. ലോകം നിങ്ങളെ ദ്വേ
ഷിക്കുന്നു എങ്കിൽ, അതു നിങ്ങൾക്കു മുമ്പെ എന്നെ ദ്വേഷി
ച്ചു എന്ന നിങ്ങൾ അറിയുന്നു. നിങ്ങൾ ലോകത്തിൽ ഉള്ളവ
രായിരുന്നു എങ്കിൽ ലോകം തനിക്കു സ്വന്തമുള്ളതു സ്നേഹിക്കു
മായിരുന്നു; എന്നാൽ നിങ്ങൾ ലോകത്തിലുള്ളവരല്ല ഞാൻ
ലോകത്തിൽനിന്ന നിങ്ങളെ തെരിഞ്ഞെടുത്തതുകൊണ്ടു ഇതു
ഹേതുവായിട്ടു ലോകം നിങ്ങളെ ദ്വേഷിക്കുന്നു. ഒരു ദാസ
ൻ തന്റെ യജമാനനെക്കാൾ വലിയവനല്ല എന്ന ഞാൻ നി
ങ്ങളോടു പറഞ്ഞ വചനം ഓൎത്തുകൊൾവിൻ; അവർ എന്നെ
സങ്കടപ്പെടുത്തി എങ്കിൽ, നിങ്ങളെയും സങ്കടപ്പെടുത്തും; അ
വർ എന്റെ വചനം പ്രമാണിച്ചിട്ടുണ്ടെങ്കിൽ, നിങ്ങളുടെതും
പ്രമാണിക്കും. എന്നാൽ എന്നെ അയച്ചവനെ അറിയായ്ക
കൊണ്ടു അവർ എന്റെ നാമം നിമിത്തമായിട്ടു ഈ കാൎയ്യങ്ങ
ളെ ഒക്കെയും നിങ്ങൾക്കു ചെയ്യും. ഞാൻ വന്ന അവരോടു

പറഞ്ഞിട്ടില്ലെങ്കിൽ, അവൎക്കു പാപം ഇല്ലായിരുന്നു; എന്നാൽ ഇപ്പോൾ അവൎക്കു തങ്ങളുടെ പാപത്തിന്നു ഒരു ഒഴികഴിവില്ല. എന്നെ ദ്വേഷിക്കുന്നവൻ എന്റെ പിതാവിനെയും ദ്വേഷിക്കുന്നു. മറ്റൊരുത്തനും ചെയ്യാത്ത പ്രവൃത്തികളെ ഞാൻ അവരുടെ ഇടയിൽ ചെയ്തില്ല എങ്കിൽ, അവൎക്കു പാപം ഇല്ലായിരുന്നു; ഇപ്പോൾ അവർ കാണുകയും, എന്നെയും എന്റെ പിതാവിനെയും ദ്വേഷിക്കയും ചെയ്തിരിക്കുന്നു. എന്നാൽ ഒരു ഹേതു കൂടാതെ അവർ എന്നെ ദ്വേഷിച്ചു, എന്നു അവരുടെ വേദപ്രമാണത്തിൽ എഴുതിയിരിക്കുന്ന വചനം നിവൃത്തിയാകേണ്ടുന്നതിന്നായിട്ടു ഇതു ഉണ്ടാകുന്നു. എന്നാൽ ഞാൻ പിതാവിൽനിന്നു നിങ്ങൾക്കു അയപ്പാനിരിക്കുന്നവനായി, പിതാവിൽനിന്നു പുറപ്പെടുന്നവനായ സത്യാത്മാവു എന്ന ആശ്വാസപ്രദൻ വരുമ്പോൾ, അവൻ എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തും. നിങ്ങൾ ആദിമുതലായി എന്നോടുകൂടെ ഇരുന്നതുകൊണ്ടു നിങ്ങളും സാക്ഷിപ്പെടുത്തും.

## സകല ശുദ്ധിമാന്മാരുടെയും നാൾ.

### അപേക്ഷ.

നിന്റെ പുത്രനും ഞങ്ങളുടെ കൎത്താവുമായ മശിഹായുടെ ജ്ഞാനശരീരത്തിൽ ഏകമായ സംസൎഗ്ഗത്തിലും കൂട്ടായ്മയിലും നിന്റെ തെരഞ്ഞെടുക്കപ്പെട്ടവരെ കൂട്ടി ചേൎത്തിരിക്കുന്ന സൎവ്വശക്തനായ ദൈവമേ, നിന്നെ മായം കൂടാതെ സ്നേഹിക്കുന്നവൎക്കായിട്ടു നീ ഒരുക്കീട്ടുള്ള ചൊല്ലിക്കൂടാത്ത ആനന്ദങ്ങളിൽ പ്രവേശിപ്പാൻ തക്കവണ്ണം ഞങ്ങൾ സകല സുകൃതവും ദൈവഭക്തിയുമുള്ള നടപ്പിൽ നിന്റെ അനുഗ്രഹിക്കപ്പെട്ട ശുദ്ധിമാന്മാരെ പിന്തുടരേണ്ടതിന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കൃപ നല്കേണമേ. ആമെൻ.

# സകല ശുദ്ധിമാന്മാരുടെയും നാൾ.

## ലേഖനമായിട്ടു, വെളിപാടു. ൭: ൨ മുതൽ.

ജീവനുള്ള ദൈവത്തിന്റെ മുദ്രയുള്ള മറെറാരു ദൈവദൂതനും കിഴക്കുനിന്നു കരേറി വരുന്നതിനെ ഞാൻ കണ്ടു; അവൻ ഭൂമിയെയും സമുദ്രത്തെയും നഷ്ടപ്പെടുത്തുവാൻ അധികാരം പ്രാപിച്ച നാലു ദൂതന്മാരോടും ഒരു മഹാ ശബ്ദത്തോടെ, നമ്മുടെ ദൈവത്തിന്റെ ദാസന്മാരെ അവരുടെ നെററികളിൽ ഞങ്ങൾ മുദ്രയിട്ടുകഴിയുവോളം, ഭൂമിയെ എങ്കിലും, സമുദ്രത്തെ എങ്കിലും, വൃക്ഷങ്ങളെ എങ്കിലും നഷ്ടപ്പെടുത്തരുതു എന്നു വിളിച്ചുപറഞ്ഞു. മുദ്രയിടപ്പെട്ടവരുടെ സംഖ്യയെയും ഞാൻ കേട്ടു; ഇസ്രായേൽപുത്രന്മാരുടെ സകല ഗോത്രങ്ങളിൽനിന്നും മുദ്രയിടപ്പെട്ടവർ, ലക്ഷത്തിനാല്പത്തുനാലായിരം പേർ ആയിരുന്നു.

യെഹൂദായുടെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

രൂബെന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

ഗാദിന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

ആശേറിന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

നപ്താലിമിന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

മനാശ്ശെയുടെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

ശിമെയോന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

ലേവിയുടെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

ഇസ്സാക്കാറിന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

സെബുലോന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരായിരം പേർ.

യോസേഫിന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തിരായിരം പേർ.

ബെന്യാമിന്റെ ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ പന്തിരായിരം പേർ.

ഇതിന്റെശേഷം ഞാൻ കണ്ടു; ഇതാ, സകല ജാതികളിൽനിന്നും, ഗോത്രങ്ങളിൽനിന്നും, ജനങ്ങളിൽനിന്നും, ഭാഷകളിൽനിന്നും ഒരുത്തനും എണ്ണിക്കൂടാത്ത ഒരു മഹാ പുരുഷാരം വെള്ളനിലയങ്കികളെ ധരിച്ചുകൊണ്ടും, തങ്ങളുടെ കൈകളിൽ കുരുത്തോലകളെ പിടിച്ചുകൊണ്ടും, സിംഹാസനത്തിന്റെ മുൻപാകെയും കുഞ്ഞാട്ടിന്റെ മുൻപാകെയും നിന്നു അവർ ഒരു മഹാ ശബ്ദത്തോടുംകൂടെ സിംഹാസനത്തിന്മേൽ ഇരിക്കുന്നവനായ ഞങ്ങളുടെ ദൈവത്തിന്നും, കുഞ്ഞാട്ടിന്നും രക്ഷയുണ്ടായിരിക്കട്ടെ എന്നു വിളിച്ചുപറഞ്ഞു. സകല ദൈവദൂതന്മാരും സിംഹാസനത്തിന്റെയും, മൂപ്പന്മാരുടെയും, നാലു ജീവജന്തുക്കളുടെയും ചുറ്റുംനിന്നു സിംഹാസനത്തിന്റെ മുൻപാകെ കവിണ്ണു വീണു ദൈവത്തെ വന്ദിച്ചു, പറഞ്ഞു: ആമെൻ; അനുഗ്രഹവും, മഹത്വവും, ജ്ഞാനവും, സ്തോത്രവും, ബഹുമാനവും, വല്ലഭത്വവും, ശക്തിയും നമ്മുടെ ദൈവത്തിന്നു എന്നെന്നേക്കും ഉണ്ടാകട്ടെ. ആമെൻ.

## സുവിശേഷം. ശ്രു. മത്താ. ൫: ൧ മുതൽ.

യേശു പുരുഷാരങ്ങളെ കണ്ടുകൊണ്ടു ഒരു മലയിന്മേലേക്ക കരേറിപ്പോയി; അവൻ ഇരുന്നപ്പോൾ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്നു. അപ്പോൾ അവൻ തന്റെ വാ തുറന്നു അവരെ പഠിപ്പിച്ചു പറഞ്ഞു: ആത്മാവിൽ ദരിദ്രതയുള്ളവർ ഭാഗ്യവാന്മാർ; അതെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ ആകുന്നു. ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ; അതെന്തുകൊണ്ടെന്നാൽ അവർ ആശ്വസിക്കപ്പെടും. സൌമ്യതയുള്ളവർ ഭാഗ്യവാന്മാർ; അതെന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായി അനുഭവിക്കും. നീതിക്കു വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ; അതെന്തുകൊണ്ടെന്നാൽ അവർ തൃപ്ത

ന്മാരാകും. കരുണയുള്ളവർ ഭാഗ്യവാന്മാർ; അതെന്തുകൊ ണ്ടെന്നാൽ അവൎക്ക കരുണ ലഭിക്കും. ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അതെന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും. സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ; അതെ ന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്ന വി ളിക്കപ്പെടും. നീതിനിമിത്തമായിട്ട പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ; അതെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരു ടെ ആകുന്നു. എന്റെ നിമിത്തമായിട്ട അവർ നിങ്ങളെ ധിക്കരിക്കയും, പീഡിപ്പിക്കയും, സകല വിധമായുള്ള ദുഷ്ട വചനത്തെ നിങ്ങളുടെ നേരെ വ്യാജമായിട്ട പറകയും ചെയ്യു മ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ ആകുന്നു. നിങ്ങളുടെ പ്രതി ഫലം സ്വൎഗ്ഗത്തിൽ വളരെ ആകകൊണ്ട സന്തോഷിച്ച ആ നന്ദിപ്പിൻ; എന്തുകൊണ്ടെന്നാൽ നിങ്ങൾക്കു മുൻപെയുള്ള ദീ ൎഘദൎശിമാരെ അവർ ഇപ്രകാരം പീഡിപ്പിച്ചു.

# THE ORDER OF THE ADMINISTRATION OF THE LORD'S SUPPER, OR HOLY COMMUNION.

# കർത്താവിന്റെ അത്താഴം

## എന്ന വിശുദ്ധ സംസർഗ്ഗത്തിന്റെ ആചാരക്രമം.

¶ ശുദ്ധമുള്ള സംസർഗ്ഗത്തിൽ അനുഭവക്കാരാകുവാൻ ഭാവിക്കുന്നവർ എല്ലാവരും തലെ ദിവസം എങ്കിലും തങ്ങളുടെ നാമങ്ങളെ പട്ടക്കാരനോടു അറിയിക്കേണം.

¶ അവരിൽ വല്ലവരും സഭെക്കു വിരോധം ഉണ്ടാകുന്നതിന്നവണ്ണം പരസ്യമായും പ്രസിദ്ധമായുമുള്ള ദുർന്നടപ്പുകാരനെന്നോ, തന്റെ അയല്ക്കാരോടു വാക്കുകൊണ്ടെങ്കിലും ക്രിയകൊണ്ടെങ്കിലും അന്യായം ചെയ്തിട്ടുള്ളവനെന്നോ, പട്ടക്കാരൻ അറിഞ്ഞാൽ അവനെ വിളിപ്പിച്ചു വിരോധപ്പെട്ടിരിക്കുന്ന സഭെക്കു സമ്മതം വരത്തക്കവണ്ണം താൻ നേരായി അനുതപിച്ചു, തന്റെ മുമ്പിലത്തെ ദുർന്നടപ്പിനെ മാറ്റിയിരിക്കുന്നു എന്നു പരസ്യമായി അറിയിക്കയും താൻ ആരോടു എങ്കിലും അന്യായം ചെയ്തിരുന്നാൽ അവർക്കു പ്രതിഫലം ചെയ്തിരിക്കുന്നു എന്നോ, തനിക്കു കഴിയും വേഗത്തിൽ അപ്രകാരം ചെയ്വാൻ ഉറപ്പായി നിശ്ചയിച്ചിരിക്കുന്നു എന്നോ അവൻ അറിയിക്കയും ചെയ്യുന്നതുവരെ, ഒരു പ്രകാരത്തിലും കർത്താവിന്റെ മേശയിങ്കലേക്കു വരുവാൻ തുനിയരുതു എന്നു അവനോടു പറയേണം.

¶ വല്ലവരും തമ്മിൽ രോഷവും പകയും ഉണ്ടെന്നു പട്ടക്കാരൻ കണ്ടാൽ, ആയവർ തമ്മിൽ നിരപ്പായി എന്നു അവർ അറിയിക്കുംവരെ അവർ കർത്താവിന്റെ മേശയിങ്കൽ ഭാഗ

ഭക്ഷിക്കുവാൻ അനുവദിക്കാതെ, അവരോടും മേൽപ്രകാരം തന്നെ വേണം. ഇങ്ങിനെ തമ്മിൽ വിപരീതമുള്ളവരിൽ ഒരുത്തൻ തനിക്കു വിരോധമായി മററവൻ ചെയ്തതിനെ ഒക്കെയും മനഃപൂർവ്വമായി ക്ഷമിപ്പാനും, താൻ അവനോടു ചെയ്തതിനു പ്രതിഫലം ചെയ്വാനും മനസ്സായിരുന്നാൽ മററവൻ ദൈവഭക്തികെട്ടതു ഒരുമെക്കു അനുസരിക്കാതെ, പിന്നെയും തന്റെ ദുശ്ശീലത്തോടും ശാഠ്യത്തോടും പാർക്കുന്നു എങ്കിൽ, അപ്പോൾ ശുശ്രൂഷകൻ അനുതപിക്കുന്നവനെ വിശുദ്ധ സംസർഗ്ഗത്തിനു കൈക്കൊള്ളുകയും ശഠനായുള്ളവനെ വിരോധിക്കയും ചെയ്യേണ്ടതാകുന്നു. ഒരു വകുപ്പിൽ എങ്കിലും, ഇതിനു മുമ്പിലത്തെ വകുപ്പിൽ എങ്കിലും കാണിച്ചിരിക്കുന്ന പ്രകാരം പ്രെസ്ബിറ്റെർ വല്ലവനെയും വിരോധിച്ചാൽ ഏറിയാൽ പതിനാലു ദിവസത്തിനകം ഒരു സംഗതി വിവരം മേലധികാരിയോടു അറിയിക്കേണം. മേലധികാരി ആ കുററം ചെയ്യുവനോടു കാനോൻ പ്രകാരം വിചാരിക്കയും വേണം.

¶ വിശുദ്ധ സംസർഗ്ഗം ആചരിക്കുന്ന സമയത്തു പള്ളിയുടെ നടുവിലെങ്കിലും, കാലത്തെയും വൈകുന്നേരത്തെയും പ്രാർത്ഥന ചൊല്ലുവാൻ നിശ്ചയിച്ചിരിക്കുന്ന ചാൻസലിൽ എങ്കിലും മേശ വെച്ചു, അതിന്മേൽ നേരിയ വെള്ള ശീല വിരിച്ചു ആ മേശയുടെ വടക്കു ഭാഗത്തു പ്രെസ്ബിറ്റെർ നിന്നുകൊണ്ടു കർത്താവിന്റെ പ്രാർത്ഥനയും പിൻ വരുന്ന അപേക്ഷയും ചൊല്ലുകയും ജനങ്ങൾ മുട്ടുകുത്തി നില്പയും വേണം.

സ്വർഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണമേ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോടു

ഞങ്ങളും ക്ഷമിക്കുന്നതുപോലെ, ഞങ്ങളു
ടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കേണ
മെ. ഞങ്ങളെ പരീക്ഷയിലേക്കു കടത്താ
തെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷി
ക്കേണമെ. ആമെൻ.

### അപേക്ഷ.

സൎവ്വശക്തനായ ദൈവമെ, നിനക്കു സ
കല ഹൃദയങ്ങളും തുറന്നിരിക്കുന്നവയും, സ
കല ആഗ്രഹങ്ങളും അറിയപ്പെട്ടവയും, നി
ന്നിൽ നിന്നു രഹസ്യങ്ങളും ഒന്നും മറവില്ലാ
ത്തതും അല്ലോ; ഞങ്ങൾ നിന്നെ പൂൎണ്ണമായി
സ്നേഹിപ്പാനും, നിന്റെ ശുദ്ധമുള്ള നാമ
ത്തെ യോഗ്യമായി മഹത്വപ്പെടുത്തുവാനും,
നിന്റെ പരിശുദ്ധാത്മാവിന്റെ നിശ്വാസ
ത്താൽ ഞങ്ങളുടെ ഹൃദയങ്ങളിലെ നിനവു
കളെ ഞങ്ങളുടെ കൎത്താവായ യേശു മശി
ഹാ മൂലം വെടിപ്പാക്കേണമെ. ആമെൻ.

¶ അതിന്റെശേഷം പ്രെസ്ബിതെർ ജനങ്ങളുടെ നേരെ തി
രിഞ്ഞു പത്തു കല്പനകൾ മുഴുവനും തെളിവായി ചൊ
ല്ലുകയും ജനങ്ങൾ മുട്ടുകുത്തിക്കൊണ്ടു താന്താൻ ഓരോ കല്പന
യുടെ പിന്നാലെ തങ്ങൾ മുമ്പെ ലംഘിച്ചു പോയതിനായി
ട്ടു കരുണയെയും, മേലാൽ അതിനെ കാപ്പാൻ കൃപയെ
യും, ഇതാ താഴെ വരുന്ന പ്രകാരം, ദൈവത്തോടു യാചിക്ക
യും വേണം.

### ശുശ്രൂഷകൻ.

ദൈവം ഈ വചനങ്ങളെ അരുളി ചെ
യ്തു പറഞ്ഞതു: യഹോവായായ ഞാൻ നി
ന്റെ ദൈവമാകുന്നു: എന്റെ മുമ്പാകെ അ
ന്യ ദൈവങ്ങൾ നിനക്കു ഉണ്ടാകരുതു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണ യുണ്ടായി, ഈ കല്പനയെ കാപ്പാൻ ഞങ്ങളു ടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നിനക്കു ഒരു വിഗ്രഹത്തെയും ഉണ്ടാക്കരുതു; മീതെ സ്വൎഗ്ഗത്തിൽ എങ്കിലും, താഴെ ഭൂമിയിൽ എങ്കിലും, ഭൂമിക്കു കീഴെ വെ ള്ളത്തിൽ എങ്കിലും ഉള്ള യാതൊന്നിന്റെ യും പ്രതിമയെ എങ്കിലും അരുതു; നീ അവ യെ കുമ്പിടുക എങ്കിലും, അവയെ സേവി ക്ക എങ്കിലും അരുതു; എന്തെന്നാൽ നിന്റെ ദൈവമായി യഹോവായായ ഞാൻ വൈ രാഗ്യമുള്ള ദൈവമാകുന്നു; എന്നോടു പകെ ക്കുന്നവരിൽ മൂന്നാമത്തവരും നാലാമത്ത വരും വരെ ഉള്ള മക്കളുടെ മേൽ പിതാക്കന്മാ രുടെ അന്യായത്തെകുറിച്ചു ചോദിക്കയും എ ന്നെ സ്നേഹിച്ചു, എന്റെ കല്പനകളെ പ്ര മാണിക്കുന്ന ആയിരങ്ങൾക്കും കരുണയെ കാട്ടുകയും ചെയ്യുന്നു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണ യുണ്ടായി, ഈ കല്പനയെ കാപ്പാൻ ഞങ്ങളു ടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നീ നിന്റെ ദൈവമായ യ ഹോവായുടെ നാമം വൃഥാ എടുക്കരുതു; എ ന്തെന്നാൽ തന്റെ നാമം വൃഥാ എടുക്കുന്ന വൻ കുററമില്ലാത്തവനെന്നു യഹോവാ വി ചാരിക്കയില്ല.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണ യുണ്ടായി, ഈ കല്പനയെ കാപ്പാൻ ഞങ്ങളു ടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. ശാബെത്തു നാളിനെ ശുദ്ധീകരിപ്പാൻ ഓൎക്ക. ആറു ദിവസം നീ അദ്ധ്വാനപ്പെട്ടു, നിന്റെ വേല ഒക്കെയും ചെയ്ക; എന്നാൽ ഏഴാം ദിവസം നിന്റെ ദൈവമായ യഹോവായുടെ ശാബെത്ത ആകുന്നു. അതിൽ നീയും, നിന്റെ പുത്രനും, നിന്റെ പുത്രിയും, നിന്റെ വേലക്കാരനും, നിന്റെ വേലക്കാരിയും, നിന്റെ കന്നുകാലികളും, നിന്റെ വാതിലുകൾക്കകത്തുള്ള നിന്റെ അന്യനും ഒരു വേലയും ചെയ്യരുതു. എന്തെന്നാൽ ആറു ദിവസം കൊണ്ടു യഹോവാ ആകാശത്തെയും, ഭൂമിയെയും, സമുദ്രത്തെയും, അവയിലുള്ളവയെ ഒക്കെയും ഉണ്ടാക്കി, ഏഴാം ദിവസത്തിൽ സ്വസ്ഥമായിരുന്നു; അതു കൊണ്ടു യഹോവാ ആ ശാബെത്തു നാളിനെ അനുഗ്രഹിച്ചു, അതിനെ ശുദ്ധീകരിക്കയും ചെയ്തു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണയുണ്ടായി, ഈ കല്പനയെ കാപ്പാൻ ഞങ്ങളുടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നിന്റെ ദൈവമായ യഹോവാ നിനക്കു തരുന്ന ദേശത്തു നിന്റെ നാളുകൾ ദീൎഘമാകുവാനായിട്ടു നിന്റെ പിതാവിനെയും നിന്റെ മാതാവിനെയും ബഹുമാനിക്ക.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണയുണ്ടായി ഈ കല്പനയെ കാപ്പാൻ ഞങ്ങളുടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നീ കുല ചെയ്യരുതു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണെയുണ്ടായി ൟ കല്പനയെ കാപ്പാൻ ഞങ്ങളുടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നീ വ്യഭിചാരം ചെയ്യരുതു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണെയുണ്ടായി, ൟ കല്പനയെ കാപ്പാൻ ഞങ്ങളുടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നീ മോഷ്ടിക്കരുതു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണെയുണ്ടായി, ൟ കല്പനയെ കാപ്പാൻ ഞങ്ങളുടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നീ നിന്റെ അയല്ക്കാരന്റെ നേരെ കള്ളസ്സാക്ഷി പറയരുതു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണെയുണ്ടായി, ൟ കല്പനയെ കാപ്പാൻ ഞങ്ങളുടെ ഹൃദയങ്ങളെ വണക്കേണമേ.

ശുശ്രൂഷകൻ. നീ നിന്റെ അയല്ക്കാരന്റെ ഭവനത്തെ മോഹിക്കരുതു; നീ നിന്റെ അയല്ക്കാരന്റെ ഭാൎയ്യയെയും, അവന്റെ വേലക്കാരനെയും, അവന്റെ വേലക്കാരിയെയും, അവന്റെ കാളയെയും, അവന്റെ കഴുതയെയും, നിന്റെ അയല്ക്കാരനുള്ള യാതൊന്നിനെയും മോഹിക്കരുതു.

ജനങ്ങൾ. കൎത്താവേ, ഞങ്ങളോടു കരുണെയുണ്ടായി, നിന്റെ ൟ കല്പനകളെ ഒക്കെയും ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു.

¶ പിന്നെ ശുശ്രൂഷകൻ മുമ്പിലത്തെ പോലെ നിന്നുകൊണ്ടു രാജ്ഞിക്കു വേണ്ടിയുള്ള പ്രാൎത്ഥനകൾ രണ്ടിൽ ഒന്നു ചൊല്ലേണ്ടതു,

നാം പ്രാൎത്ഥിക്ക.

നിത്യരാജ്യവും അന്തമില്ലാത്ത അധികാരവുമുള്ള സൎവ്വശക്തനായ ദൈവമെ, സഭ മുഴുവനോടും കരുണയുണ്ടാകേണമെ; ഇന്ത്യായുടെ ചക്രവൎത്തിനിയും ഞങ്ങളുടെ രാജ്യാധിപതിയും നിന്റെ തെരിഞ്ഞെടുക്കപ്പെട്ട ദാസിയുമായ വിക്റ്റോറിയാ രാജ്ഞി, (താൻ ആരുടെ ദാസി എന്നറിഞ്ഞു,) എല്ലാററിനും മേലായി നിന്റെ ബഹുമാനത്തെയും മഹത്വത്തെയും അന്വേഷിപ്പാൻ അവളുടെ ഹൃദയത്തെ ഭരിക്കേണമെന്നും ഞങ്ങളും അവളുടെ പ്രജകൾ എല്ലാവരും (അവൾക്കുള്ള അധികാരം ആരുടെതു എന്നു വേണ്ടുംവണ്ണം വിചാരിച്ചു,) നിന്റെ അനുഗ്രഹിക്കപ്പെട്ട വചന പ്രകാരവും നിയമ പ്രകാരവും നിന്നിലും നിന്നെ കുറിച്ചും അവളെ വിശ്വസ്തതയോടെ സേവിച്ചു, ബഹുമാനിച്ചു, വിനയത്തോടെ അനുസരിച്ചു നടക്കുന്നവർ ആകേണമെന്നും നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ എന്നും ഏകദൈവമായി, കാലാവസാനം കൂടാതെ ജീവിച്ചുവാഴുന്നവനായി ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

അല്ലെങ്കിൽ ഇതു.

സൎവ്വശക്തനും നിത്യനുമായ ദൈവമെ,

രാജാക്കന്മാരുടെ ഹൃദയങ്ങൾ നിന്റെ ആ ജ്ഞയിലും അധികാരത്തിലും ഇരിക്കുന്നു എന്നും, നിന്റെ ദിവ്യജ്ഞാനത്തിനു നന്നെന്നു തോന്നുന്നപ്രകാരം നീ അവയെ തിരിക്കയും നടത്തിക്കയും ചെയ്യുന്നു എന്നും, നിന്റെ തിരുവചനത്താൽ ഞങ്ങൾക്കു ഉപദേശിക്കപ്പെട്ടിരിക്കുന്നു: നിന്റെ ദാസിയായി ഇന്ത്യായുടെ ചക്രവൎത്തിനിയും ഞങ്ങളുടെ രാജ്യാധിപതിയുമായ വിക്ടോറിയാ രാജ്ഞി, തന്റെ സകല നിനവുകളിലും, വാക്കുകളിലും, പ്രവൃത്തികളിലും, എപ്പോഴും നിന്റെ ബഹുമാനത്തെയും മഹത്വത്തെയും അന്വേഷിപ്പാനായിട്ടും, അവരുടെ വിചാരത്തിനു ഭരമേല്പിക്കപ്പെട്ടവരായ നിന്റെ ജനങ്ങളെ ക്ഷേമത്തോടും, സമാധാനത്തോടും, ദൈവഭക്തിയോടും പരിപാലിപ്പാൻ ജാഗ്രതപ്പെടുവാനായിട്ടും അവരുടെ ഹൃദയത്തെ വണക്കി ഭരിക്കേണമെന്നു ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു. കരുണയുള്ള പിതാവേ, നിന്റെ ഇഷ്ടപുത്രനും ഞങ്ങളുടെ കൎത്താവുമായ യേശുമശിഹാ നിമിത്തം ഇതിനെ നല്കേണമേ. ആമെൻ.

¶ അതിന്റെശേഷം ആ ദിവസത്തേക്കുള്ള അപേക്ഷ ചൊല്ലേണം. അപേക്ഷ കഴിഞ്ഞ ഉടനെ പ്രെസ്ബിറ്റെർ ലേഖനം അല്ലെങ്കിൽ ലേഖനത്തിനു പകരം നിയമിക്കപ്പെട്ട വേദവാക്യത്തിന്റെ ഭാഗം ——പുസ്തകത്തിൽ——അദ്ധ്യായത്തിൽ ——വാക്യം തുടങ്ങി എഴുതിയിരിക്കുന്നു എന്നു പറഞ്ഞു ലേഖനം വായിക്കേണം. ലേഖനം കഴിഞ്ഞ ഉടനെ അവൻ ഇവിടെ ലേഖനം കഴിഞ്ഞു എന്നു പറയേണം. അതിന്റെ ശേഷം, ജനങ്ങൾ നിന്നു

കൊണ്ടു അവൻ വിശുദ്ധ സുവിശേഷം——പുസ്തകത്തിൽ——അദ്ധ്യായത്തിൽ——വാക്യം തുടങ്ങി എഴുതിയിരിക്കുന്നതാകുന്നു എന്നു പറഞ്ഞു സുവിശേഷം വായിക്കേണം. സുവിശേഷം കഴിഞ്ഞ ഉടനെ ജനങ്ങൾ മുമ്പിലത്തെ പോലെ തന്നെ നിന്നുകൊണ്ടു ംരം താഴെ വരുന്ന വിശ്വാസപ്രമാണത്തെ പാടുകയൊ ചൊല്ലുകയൊ ചെയ്യേണം.

സൎവ്വശക്തിയുള്ള പിതാവായി, ആകാശത്തെയും ഭൂമിയെയും, കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായുള്ള സകലത്തെയും സൃഷ്ടിച്ചവനായ ഏക ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു.

ദൈവത്തിന്റെ ഏകജാതനായ പുത്രനായി, ഏക കൎത്താവായ യേശു മശിഹായിലും ഞാൻ വിശ്വസിക്കുന്നു, അവൻ സൎവ്വലോകങ്ങൾക്കും മുമ്പെ തന്റെ പിതാവിൽനിന്നു ജനിപ്പിക്കപ്പെട്ടവൻ, ദൈവത്തിൽനിന്നു ദൈവം, പ്രകാശത്തിൽനിന്നു പ്രകാശം, സത്യദൈവത്തിൽനിന്നു സത്യദൈവം, ജനിപ്പിക്കപ്പെട്ടവൻ, ഉണ്ടാക്കപ്പെട്ടവനല്ല, പിതാവിനോടു ഏക തത്വമുള്ളവൻ, അവനാൽ സകലവും ഉണ്ടായി, അവൻ മനുഷ്യരായ നമുക്കും നമ്മുടെ രക്ഷെക്കും വേണ്ടി സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങി, പരിശുദ്ധാത്മാവിനാൽ കന്യകമറിയയിൽനിന്നു അവതരിച്ചു മനുഷ്യനായി തീൎന്നു, പൊന്തിയൊസു പീലാത്തോസിന്റെ കീഴിൽ നമുക്കു വേണ്ടി കുരിശിൽ തറെക്കപ്പെട്ടു. അവൻ കഷ്ടപ്പെട്ടു, അടക്കപ്പെട്ടു,

വേദവാക്യങ്ങളിൻ പ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുനീറ്റു, സ്വൎഗ്ഗത്തിലേക്കു കരേറി, പിതാവിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നു. അവൻ ജീവികളെയും മരിച്ചവരെയും ന്യായംവിധിപ്പാൻ മഹത്വത്തോടെ വീണ്ടും വരും; അവന്റെ രാജ്യത്തിനു അവസാനം ഉണ്ടാകയില്ല.

കൎത്താവും ജീവിപ്പിക്കുന്നവനും, പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നവനും, പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു മഹത്വപ്പെടുന്നവനും, പ്രവാചകരെകൊണ്ടു പറയിച്ചവനുമായ പരിശുദ്ധാത്മാവിലും ഞാൻ വിശ്വസിക്കുന്നു. കാതോലികവും അപ്പോസ്തൊലീകവുമായ ഏക സഭയെയും ഞാൻ വിശ്വസിക്കുന്നു. പാപമോചനത്തിനുള്ള ഏക ബപ്തിസ്മയെ ഞാൻ അനുസരിക്കുന്നു. മരിച്ചവരുടെ ഉയിർത്തെഴുനീല്പിനും വരുവാനുള്ള ലോകത്തിലെ ജീവനും ഞാൻ കാത്തിരിക്കുന്നു. ആമെൻ.

¶ അതിന്റെശേഷം പട്ടക്കാരൻ ആഴ്ചവട്ടത്തിൽ ഉള്ള പെരുനാളുകൾ എങ്കിലും, ഉപവാസങ്ങൾ എങ്കിലും ആചരിക്കപ്പെടുവാൻ ഉണ്ടെന്നു ജനങ്ങളോടു അറിയിക്കേണം. വേണ്ടിവന്നാൽ വിശുദ്ധ സംസർഗ്ഗം ഇന്നപ്പോൾ ഉണ്ടാകും എന്നും പ്രസിദ്ധപ്പെടുത്തേണം; വരുത്യങ്ങളും സാധനങ്ങളും സമ്മതാംശങ്ങളും വായിക്കപ്പെടേണം. ദൈവശുശ്രൂഷസമയത്തു ശുശ്രൂഷകനാൽ അല്ലാതെ ഒന്നും പള്ളിയിൽ അറിയിക്കപ്പെടുക എങ്കിലും, പ്രസിദ്ധമാക്കപ്പെടുക എങ്കിലും അരുതു; ഒരു പുസ്തകത്തിലെ ക്രമങ്ങളിൽ നിശ്ചയിച്ചിട്ടുള്ള

തിരുനാൾ, ഉപവാസദിവസമെങ്കിലും, സാധാരണ ഉപവാസദിവസമെങ്കിലും കല്പിച്ചിട്ടുള്ളതാ, അല്ലാതെ അറിയിക്കരുതു.

¶ അതിന്റെശേഷം പ്രസംഗം പറകയോ മുമ്പെ അധികാരത്താൽ കല്പിക്കപ്പെട്ടതായിട്ടെങ്കിലും, കല്പിക്കപ്പെടുന്നതായിട്ടെങ്കിലും ഉള്ള ഹോമിലികളിൽ ഒന്നു വായിക്കയോ വേണം.

¶ അതിന്റെ ശേഷം പ്രെസ്ബിതെറൻ കർത്താവിന്റെ മേശയിങ്കലേക്ക തിരിച്ചു ചെന്നു, തന്റെ ബുദ്ധിപോലെ താഴെയുള്ള വാക്യങ്ങളിൽ ഒന്നൊ അധികമൊ ചൊല്ലി [illegible] തുടങ്ങെണം.

മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കാണേണ്ടുന്നതിനും, സ്വർഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിനെ സ്തുതിക്കേണ്ടുന്നതിനും, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ ശോഭിക്കട്ടെ. ശു. മത്തായി. ൫.

ഭൂമിയിൽ നിങ്ങൾക്ക നിക്ഷേപങ്ങളെ കൂട്ടിവെക്കരുതു; അവിടെ ഉറപ്പുഴുവും തുരുമ്പും കെടുക്കുന്നു, അവിടെ കള്ളന്മാർ തുരന്നു മോഷ്ടിക്കയും ചെയ്യുന്നു; എന്നാൽ സ്വർഗ്ഗത്തിൽ നിങ്ങൾക്ക നിക്ഷേപങ്ങളെ വെപ്പിൻ, അവിടെ ഉറപ്പുഴുവെങ്കിലും തുരുമ്പെങ്കിലും കെടുക്കുന്നില്ല, അവിടെ കള്ളന്മാർ തുരന്നു മോഷ്ടിക്കുന്നതുമില്ല. ശു. മത്തായി. ൬.

മനുഷ്യർ നിങ്ങൾക്ക എന്തെല്ലാം കാര്യങ്ങളെ ചെയ്യേണമെന്നു നിങ്ങൾ ഇച്ഛിക്കുന്നുവൊ, അപ്രകാരം തന്നെ നിങ്ങളും അവർക്ക ചെയ്വിൻ; എന്തെന്നാൽ ഇതു വേദപ്രമാണവും ദീർഘദർശികളും ആകുന്നു. ശു. മത്തായി. ൭.

എന്നോടു കർത്താവെ, കർത്താവെ, എന്നു

പറയുന്നവൻ എല്ലാം സ്വൎഗ്ഗരാജ്യത്തിലേക്ക കടക്കയില്ല; സ്വൎഗ്ഗത്തിലിരിക്കുന്നവനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനത്രെ. മ. മത്തായി. ൭.

സക്കായി നിന്നു, കൎത്താവിനോടു, ഇതാ, കൎത്താവെ, എനിക്കുള്ളവയിൽ പാതി ഞാൻ ദരിദ്രൎക്ക കൊടുക്കുന്നു; അത്രയുമല്ലാ, ഞാൻ യാതൊരുത്തനിൽനിന്നും വല്ലതും അന്യായമായിട്ട എടുത്തിട്ടുണ്ടെങ്കിൽ, നാലിരട്ടി തിരികെ കൊടുക്കുന്നു എന്നു പറഞ്ഞു. മ. ലൂക്കൊസ. ൧൯.

ആരു തന്റെ സ്വന്ത ചിലവിട്ട എപ്പോഴെങ്കിലും യുദ്ധസേവ ചെയ്യുന്നു? ആരു ഒരു മുന്തിരിങ്ങാത്തോട്ടമുണ്ടാക്കി, അതിന്റെ ഫലത്തിൽനിന്ന ഭക്ഷിക്കാതെയിരിക്കുന്നു? അല്ലെങ്കിൽ ആരു ആട്ടിൻകൂട്ടത്തെ മേയിച്ച ആ കൂട്ടത്തിന്റെ പാലിൽനിന്ന ഉണ്ണാതെ ഇരിക്കുന്നു? ൧ കോറി. ൯.

ഞങ്ങൾ നിങ്ങൾക്കു ആത്മകാൎയ്യങ്ങളെ വിതച്ചു എങ്കിൽ ഞങ്ങൾ നിങ്ങളുടെ ജഡകാൎയ്യങ്ങളെ കൊയ്യാൽ വലിയ കാൎയ്യമോ? ൧ കോറി. ൯.

ശുദ്ധമുള്ള കാൎയ്യങ്ങളിൽ ശുശ്രൂഷിക്കുന്നവർ ദൈവാലയത്തിലെ വസ്തുക്കൾ കൊണ്ടു ഉപജീവിക്കുന്നു എന്നും, ബലിപീഠത്തിങ്കൽ കാത്തിരിക്കുന്നവർ ബലിപീഠത്തോടു കൂടെ ഓഹരിക്കാർ ആകുന്നു എന്നും നിങ്ങൾ അറിയുന്നില്ലയൊ? അപ്രകാരം തന്നെ സുവിശേഷത്തെ പ്രസംഗിക്കുന്നവർ സുവി

ശ്രേഷ്ഠത്താൽ ഉപജീവിക്കെണം എന്ന കൎത്താവു നിയമിച്ചിരിക്കുന്നു. ൧ കോറി. ൯.

ലോഭത്തോടെ വിതെക്കുന്നവൻ ലോഭത്തോടെ കൊയ്യും; ധാരാളത്തോടെ വിതെക്കുന്നവൻ ധാരാളത്തോടെ കൊയ്യും. ഓരൊരുത്തൻ അവനവന്റെ ഹൃദയത്തിൽ നിശ്ചയിച്ചപ്രകാരം തന്നെ കൊടുക്കട്ടെ; സങ്കടത്തോടെ എങ്കിലും, നിൎബന്ധത്തോടെ എങ്കിലും അരുതു; എന്തെന്നാൽ സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കുന്നു. ൨ കോറി. ൯.

വചനത്തിൽ ഉപദേശിക്കപ്പെടുന്നവൻ ഉപദേശിക്കുന്നവന്നു സകല നന്മകളിലും ഭാഗിച്ചു കൊടുക്കട്ടെ. വഞ്ചിക്കപ്പെടരുതു; ദൈവം പരിഹസിക്കപ്പെടുന്നില്ല; എന്തെന്നാൽ മനുഷ്യൻ എതിനെ എങ്കിലും വിതെച്ചാൽ അതിനെ അവൻ കൊയ്യുകയും ചെയ്യും. ഗലാ. ൬.

നമുക്കു സമയമുള്ളപ്പോൾ, നാം എല്ലാവൎക്കും, വിശേഷാൽ വിശ്വാസത്തിന്റെ ഭവനക്കാൎക്കും നന്മ ചെയ്ക. ഗലാ. ൬.

അലംഭാവത്തോടു കൂടിയ ദൈവഭക്തി വലുതായിട്ടുള്ള ലാഭം തന്നെ ആകുന്നു. എന്തുകൊണ്ടെന്നാൽ നാം ഒന്നും ഇഹലോകത്തിലെക്കു കൊണ്ടുവന്നിട്ടില്ല, നമുക്കു അതിൽനിന്നു യാതൊന്നെങ്കിലും കൊണ്ടുപോകുവാൻ കഴികയില്ലെന്നുള്ളതു നിശ്ചയം. ൧ തിമോ. ൬.

ഇഹലോകത്തിൽ സമ്പത്തുള്ളവർ നന്മ ചെയ്വാൻ ഒരുങ്ങിയിരിക്കുന്നവരും, വിഭാ

ഗിച്ചു കൊടുക്കുന്നവരും, നിത്യജീവനെ പ്രാപിപ്പാനായിട്ടു വരുന്ന കാലത്തെക്ക തങ്ങൾക്ക നല്ല അടിസ്ഥാനത്തെ നിക്ഷെപിക്കുന്നവരുമായി ഇരിപ്പാൻ അവരൊട കല്പിക്ക. ൧ തിമൊ. ൬.

ദൈവം, നിങ്ങളുടെ പ്രവൃത്തിയെയും, നിങ്ങൾ ശുദ്ധിമാന്മാൎക്ക ശുശ്രൂഷിച്ചതിനാലും, ശുശ്രൂഷിക്കുന്നതിനാലും, തന്റെ നാമത്തിന്നായിട്ടു കാണിച്ച സ്നെഹത്തിന്റെ പ്രയത്നത്തെയും മറന്നുകളവാൻ അന്യായമുള്ളവനല്ല. എബ്രാ ൬.

നന്മ ചെയ്യുന്നതിനെയും ധൎമ്മം കൊടുക്കുന്നതിനെയും മറക്കരുതു; എന്തെന്നാൽ ഇപ്രകാരമുള്ള ബലികളിൽ ദൈവം നന്നായി ഇഷ്ടപ്പെടുന്നു. എബ്രാ. ൧൩.

ഇഹലൊകത്തിലെ ജീവനമുള്ളവൻ ആരെങ്കിലും, തന്റെ സഹൊദരന്നു മുട്ടുണ്ടെന്നു കണ്ടിട്ടു, തന്റെ മനസ്സലിവിനെ അവനിൽ നിന്നു അടെച്ചുകളഞ്ഞാൽ അവനിൽ ദൈവത്തിന്റെ സ്നെഹം എതുപ്രകാരം വസിക്കുന്നു? ൧ യൊഹ. ൩.

നിന്റെ ദ്രവ്യങ്ങളിൽ നിന്നു ഭിക്ഷ കൊടുക്ക; ഒരു ദരിദ്രനിൽ നിന്നും നിന്റെ മുഖം ഒരിക്കലും തിരിക്കാതെയും ഇരിക്ക; എന്നാൽ കൎത്താവിന്റെ മുഖം നിന്നിൽനിന്നു തിരിക്കപ്പെടുകയില്ല. തൊബിയാ. ൪.

നിന്റെ പ്രാപ്തിപൊലെ കരുണയുള്ളവനായിരിക്ക. നിനക്ക വളരെ ഉണ്ടെങ്കിൽ വളരെ കൊടുക്ക; നിനക്ക അല്പമെയുള്ളു എങ്കി

ൾ ആ അല്പത്തിൽ നിന്ന സന്തോഷത്തോടെ കൊടുപ്പാൻ ജാഗ്രതപ്പെടുക; എന്തെന്നാൽ അതിനാൽ ആവശ്യമുള്ള നാളിൽ നിനക്ക തന്നെ നീ നല്ല പ്രതിഫലത്തെ സംഗ്രഹിക്കുന്നു. തോബിയാ. ൪.

ദരിദ്രനിൽ കനിവുള്ളവൻ യഹോവായിക്ക വായിപ്പ കൊടുക്കുന്നു; അവൻ കൊടുത്തിട്ടുള്ളതിനെ അവൻ അവന്ന തിരികെ കൊടുക്കും. സുഭാ. ൧൯.

ദരിദ്രനെ കുറിച്ച വിചാരിക്കുന്നവൻ ഭാഗ്യവാൻ: യഹോവാ അനൎത്ഥമുള്ളനാളിൽ അവനെ വിടുവിക്കും. സങ്കീ. ൪൧.

¶ ഈ വാക്യങ്ങളെ വായിച്ചുകൊണ്ടിരിക്കുന്ന സമയത്ത ഡിയാക്കോന്മാരോ കൈക്കാരന്മാരോ മറ്റും ആ സംഗതിക്കായി നിയമിക്കപ്പെടുന്ന യോഗ്യന്മാരോ, ഇടവകയാൽ സമ്പാദിക്കപ്പെട്ടതിനോട നല്ല പാത്രത്തിൽ ദരിദ്രന്മാൎക്കായിട്ടു ധൎമ്മങ്ങളെയും, ജനങ്ങളുടെ മറ്റുമുള്ള കാഴ്ചകളെയും വാങ്ങി, വണക്കത്തോടെ പ്രെസ്ബിട്ടെറിന്റെ അടുക്കലേക്ക കൊണ്ടുവരെണം; അവൻ വിശുദ്ധ മേശയിന്മേൽ അതിനെ വിനയത്തോടെ കാഴ്ചയായി വെക്കണം.

¶ സംസൎഗ്ഗം ഉള്ളപ്പോൾ പ്രെസ്ബിട്ടെർ തന്റെ അഭിപ്രായത്തിൽ വേണ്ടുന്ന അപ്പവും വീഞ്ഞും ഈ സമയത്ത മേശയിന്മേൽ വെക്കണം

അതിന്റെ ശേഷം പ്രെസ്ബിട്ടെർ ഇപ്രകാരം ചൊല്ലുന്നു,

ഇവിടെ ഭൂമിയിൽ മശിഹായുടെ പോരാട്ടു സഭയുടെ സൎവ്വ സ്ഥിതിക്കും വേണ്ടി നാം പ്രാൎത്ഥിക്ക.

സകല മനുഷ്യൎക്കും വേണ്ടി പ്രാൎത്ഥനകളെയും, അപേക്ഷകളെയും, സ്തോത്രങ്ങളെ

യും ചെയ്യേണമെന്ന നിന്റെ ശ്രേഷ്ഠമുള്ള അപ്പോസ്തലനെക്കൊണ്ടു ഞങ്ങളെ ഉപദേശിപ്പിച്ചിരിക്കുന്ന സർവ്വശക്തനും നിത്യജീവിയുമായ ദൈവമെ, നീ ദയാ കരുണയോടെ ഞങ്ങൾ തിരുസന്നിധിയിൽ അർപ്പിക്കുന്ന [*ഞങ്ങളുടെ ധർമ്മങ്ങളെയും വഴിപാടുകളെയും സ്വീകരിക്കേണമെന്നും] ഞങ്ങളുടെ ഈ പ്രാർത്ഥനകളെ കൈക്കൊള്ളേണമെന്നും, സത്യവും, ഐക്യതയും, ഒരുമയും ഉള്ള ആത്മാവുകൊണ്ടു പൊതുവിലുള്ള സഭയെ ഇടവിടാതെ ഉത്സാഹിപ്പിക്കേണമെന്നും ഞങ്ങൾ നിന്നോടു താഴ്മയായി അപേക്ഷിക്കുന്നു. നിന്റെ വിശുദ്ധ നാമത്തെ അനുസരിച്ചു പറയുന്ന എല്ലാവരും നിന്റെ വിശുദ്ധ വചനത്തിലെ സത്യത്തിൽ യോജിച്ചു, ഒരുമയോടും ദൈവഭക്തി കൂടുന്ന സ്നേഹത്തോടും വസിക്കേണ്ടതിന്ന കൃപ അരുളേണമെ. ക്രിസ്തുമതക്കാരായ സകല രാജാക്കന്മാരെയും, പ്രഭുക്കളെയും, രാജ്യാധികാരികളെയും, ഇന്ത്യായുടെ ചക്രവർത്തിനിയും ഞങ്ങളുടെ രാജ്യാധിപതിയും നിന്റെ ദാസിയുമായ വിക്തോറിയാ രാജ്ഞിയുടെ കീഴിൽ ഞങ്ങൾ ദൈവഭക്തിയോടും സമാധാനത്തോടും ഭരിക്കപ്പെടേണ്ടതിന്നു പ്രത്യേകമായി അവളെയും കാത്തു രക്ഷിക്കേണമെന്നു ഞങ്ങൾ നിന്നോടു അപേ

*ധർമ്മമൊ വഴിപാടുകളൊ ഇല്ലെന്ന വരികിൽ അപ്പോൾ [ഞങ്ങളുടെ ധർമ്മങ്ങളെയും വഴിപാടുകളെയും സ്വീകരിക്കേണമെന്നും] എന്നുള്ള വാക്കുകളെ ചൊല്ലരുതു.

ക്ഷിക്കുന്നു. ദുഷ്ടതയുടെയും ദുൎമ്മാൎഗ്ഗത്തിന്റെ
യും ശിക്ഷെക്കും; നിന്റെ സത്യമതത്തി
ന്റെയും സുകൃതത്തിന്റെയും പരിപാലന
ത്തിന്നും ആയി അവരുടെ ആലോചന സം
ഘം മുഴുവനും, അവരുടെ കീഴിൽ അധികാര
മുള്ള എല്ലാവരും നേരായും പക്ഷപാതം കൂ
ടാതെയും ന്യായത്തെ നടത്തിപ്പാനായിട്ട അ
വൎക്ക കൃപ നൽകേണമെ. പരമ പിതാവെ,
സകല എപ്പിസ്കോപ്പന്മാരും പട്ടക്കാരും ത
ങ്ങളുടെ നടപ്പുകൊണ്ടും ഉപദേശംകൊണ്ടും
നിന്റെ സത്യവും ജീവനുമുള്ള വചനത്തെ
പ്രസിദ്ധപ്പെടുത്തുവാനും, നിന്റെ വിശു
ദ്ധ സക്രമെന്തുകളെ ശരിയായും ക്രമമായും
ആചരിപ്പാനും അവൎക്ക കൃപ നൽകേണ
മെ. നിന്റെ സകല ജനങ്ങൾക്കും പ്രത്യേകം
ഇവിടെ കൂടിയ ഈ സഭയും സൌമ്യ ഹൃദ
യത്തോടും നല്ല ഭക്തിയോടും, നിന്റെ ശു
ദ്ധമുള്ള വചനത്തെ കേട്ട, കൈക്കൊണ്ട,
അവരുടെ ആയുസ്സുള്ള നാൾ ഒക്കെയും
ശുദ്ധതയോടും, നീതിയോടും നിന്നെ സത്യ
മായി സേവിപ്പാൻ അവൎക്ക നിന്റെ പര
മ കൃപ നൽകേണമെ. കൎത്താവെ, സ്ഥിരമി
ല്ലാത്ത ഈ ആയുസ്സിൽ അനൎത്ഥമൊ, ദുഃഖ
മൊ, ഞെരുക്കമൊ, രോഗമൊ, മറ്റു വല്ല ഉ
പദ്രവമൊ ഉള്ള എല്ലാവരെയും നിന്റെ ന
ന്മകൊണ്ട ആശ്വസിപ്പിച്ച സഹായിക്കേ
ണമെന്ന ഞങ്ങൾ നിന്നോട മഹാ വിന
യമായി അപേക്ഷിക്കുന്നു. വിശേഷിച്ചും
നിന്നിലുള്ള വിശ്വാസത്തോടും, ഭയഭക്തി
യോടും ഈ ആയുസ്സിനെ വിട്ട പോയവരാ

യ നിന്റെ എല്ലാ ഭൃത്യന്മാൎക്കായിട്ടും ഞങ്ങളും നിന്റെ വിശുദ്ധ നാമത്തെ സ്തുതിക്കുന്നു; അവരോടു കൂടെ ഞങ്ങളും നിന്റെ പരമരാജ്യത്തിന്നു ഓഹരിക്കാരാകേണ്ടതിന്ന അവരുടെ നല്ല ദൃഷ്ടാന്തങ്ങളെ പിന്തുടരുവാൻ ഞങ്ങൾക്കു കൃപ തരേണമെന്നും നിന്നോടു അപേക്ഷിക്കുന്നു. പിതാവേ, ഞങ്ങളുടെ ഏക മദ്ധ്യസ്ഥനും കാൎയ്യസ്ഥനുമായ യേശുമശിഹാ നിമിത്തം ഇതിനെ നൽകേണമേ.

ആമെൻ.

¶ ശുശ്രൂഷകൻ പ്രസംഗം കഴിഞ്ഞിട്ടു താൻ വിശുദ്ധ സംസ്ക്രത്തെക്കുറിച്ചു അറിവു കൊടുക്കുമ്പോൾ ഒരം താഴെയുള്ള ബുദ്ധിയുപദേശം വായിക്കണം. മേൽപ്രകാരം അറിവു കൊടുക്കുന്നതു വിശുദ്ധ സംസ്ക്രത്തിന്നു തലേ ഞായറാഴ്ചയിൽ എങ്കിലും പെരുനാളിൽ എങ്കിലും എല്ലായ്പോഴും വേണ്ടുന്നതാകുന്നു.

മഹാ പ്രിയമുള്ളവരേ, വരുന്ന——ആഴ്ച ദൈവസഹായം കൊണ്ടു ഞാൻ സന്മാൎഗ്ഗവും ദൈവഭക്തിയുമുള്ള മനസ്സോടിരിക്കുന്ന എല്ലാവൎക്കും മശിഹായുടെ ശരീരവും രക്തവുമാകുന്ന ആശ്വാസകരമായുള്ള സക്രമെന്തു കഴിപ്പാൻ ഭാവിച്ചിരിക്കുന്നു. അതിനെ അവന്റെ പുണ്യകരമായ കുരിശിനെയും കഷ്ടപ്പാടിനെയും കുറിച്ചുള്ള ഓൎമ്മക്കായിക്കൈക്കൊള്ളേണ്ടതാകുന്നു. ഇവയാൽ മാത്രം നാം നമ്മുടെ പാപങ്ങളുടെ മോചനം ലഭിച്ച സ്വൎഗ്ഗരാജ്യത്തിന്നു അവകാശികളായി തീരുന്നു. ആകയാൽ സൎവ്വശക്തനായി നമ്മുടെ പരമ പിതാവായ ദൈവം തന്റെ പുത്രനും നമ്മുടെ രക്ഷിതാവുമായ യേശു മ

ശിഹായെ നമുക്ക പകരം മരിപ്പാൻ മാത്രമ
ല്ല, ആ വിശുദ്ധ സക്രമെന്തിൽ നമ്മുടെ
ആത്മീക ഭക്ഷണവും ഉപജീവനവും ആ
കുവാൻ കൂടെ തന്നിരിക്കകൊണ്ടു നാം അ
വന്റ മഹാ താഴ്മെയും മനഃപൂൎവ്വമായുള്ള
സ്തോത്രം ചെയ്യുന്നതു നമ്മുടെ മുറയാകുന്നു.
അതിനെ യോഗ്യതയോടെ കൈക്കൊള്ളുന്നാ
വൎക്ക അതു മഹാ ദിവ്യവും ആശ്വാസകര
വുമായുള്ളതും, അയോഗ്യതയോടെ കൈ
ക്കൊൾവാൻ തുനിയുന്നവൎക്ക മഹാ ആപ
ത്തായുള്ളതും ആകകൊണ്ടു, നിങ്ങൾ അതി
നിടയിൽ ആ വിശുദ്ധ രഹസ്യത്തിന്റെ
ശ്രേഷ്ഠതയെയും, ആയതിനെ അയോഗ്യ
തയോടെ കൈക്കൊള്ളുന്നതിനാലുള്ള മഹാ
അപകടത്തെയും വിചാരിക്കെണമെന്നും,
നിങ്ങളുടെ സ്വന്ത മനസ്സാക്ഷികളെ ശോ
ധന ചെയ്യെണമെന്നും, അതു അശ്രദ്ധയാ
യിട്ടും, ദൈവത്തോട കപടം കാണിക്കുന്നവ
രുടെ വിധത്തിലും അല്ല, വിശുദ്ധ വേദപു
സ്തകത്തിൽ ദൈവത്താൽ കല്പിക്കപ്പെട്ടിരി
ക്കുന്ന കല്യാണ വസ്ത്രത്തെ ധരിച്ചു, നി
ങ്ങൾ ശുദ്ധതയോടും സ്വച്ഛതയോടും ഈ
പരമ വിരുന്നിനു വരുവാനും ആ വിശുദ്ധ
മേശെക്ക യോഗ്യതയുള്ള വിരുന്നുകാരായി
കൈക്കൊള്ളപ്പെടുവാനും തക്കവണ്ണം ആയി
രിക്കെണമെന്നു നിങ്ങൾക്ക ബുദ്ധി ചൊ
ല്ലുന്നതു എനിക്ക മുറയാകുന്നു.

അതിനുള്ള വഴിയും മുഖാന്തരവും ഇതു ആ
കുന്നു; ഒന്നാമതു, ദൈവത്തിന്റെ കല്പനക
ളുടെ പ്രമാണംകൊണ്ടു നിങ്ങളുടെ നടപ്പുക

ളെ ശോധന ചെയ്തു, നിങ്ങൾ മനസ്സുകൊണ്ടൊ, വാക്കകൊണ്ടൊ പ്രവൃത്തികൊണ്ടൊ എന്തെങ്കിലും കുറ്റം ചെയ്തിരിക്കുന്നു എന്നു കണ്ടാൽ, ആ കുറ്റത്തെ കുറിച്ചു സങ്കടപ്പെട്ടു നിങ്ങളുടെ നടപ്പിനെ നന്നാക്കേണ്ടുന്നതിന നല്ലവണ്ണം നിശ്ചയിച്ചു, സൎവ്വശക്തനായ ദൈവത്തോടു ഏറ്റുപറയെണം. പിന്നെയും നിങ്ങളുടെ കുറ്റങ്ങൾ ദൈവത്തിന മാത്രമല്ല നിങ്ങളുടെ അയല്ക്കാൎക്കും കൂടെ വിരോധമുള്ളവയാകുന്നു എന്നു കാണുന്നു എങ്കിൽ, നിങ്ങൾ അവരോടു യോജിച്ചു മറ്റു യാതൊരുത്തനോടും നിങ്ങൾ ചെയ്ത ഉപദ്രവങ്ങൾക്കും തെറ്റുകൾക്കുമായിട്ടു നിങ്ങളാൽ കഴിയുന്നെടത്തോളം പരിഹാരം ചെയ്തു തൃപ്തിപ്പെടുത്തുവാൻ ഒരുങ്ങിയിരിക്കെണം. നിങ്ങളുടെ കുറ്റങ്ങളെ ദൈവം ക്ഷമിക്കെണമെന്നു നിങ്ങൾ ഇച്ശിക്കുന്നതുപോലെ നിങ്ങളോടു കുറ്റം ചെയ്തവരോടു ക്ഷമിപ്പാനും ഒരുങ്ങിയിരിക്കെണം; അല്ലെങ്കിൽ ഈ വിശുദ്ധ സംസൎഗ്ഗത്തിൽ അനുഭവക്കാരാകുന്നതിനാൽ നിങ്ങളുടെ ശിക്ഷയെ വൎദ്ധിപ്പിക്കുന്നതെയുള്ളു. അതുകൊണ്ടു നിങ്ങളിൽ ആരെങ്കിലും ദൈവദൂഷണക്കാരനൊ, ദൈവത്തിന്റെ വചനത്തെ തടുക്കയൊ നിന്ദിക്കയൊ ചെയ്യുന്നവനൊ, വ്യഭിചാരിയൊ ആകുന്നു എങ്കിലും, ദ്വെഷ്യയൊ അസൂയയൊ മറ്റു വല്ല മഹാ കുറ്റമൊ ഉണ്ട എങ്കിലും, ആ വിശുദ്ധ സക്രമെന്തു കൈക്കൊണ്ടതിന്റെ ശേഷം പിശാചു യെഹൂദായിലെക്ക പ്രവെശിച്ചതു പോലെ നി

ങ്ങളിലേക്ക പ്രവേശിച്ച, നിങ്ങളെ സകല അകൃത്യങ്ങൾകൊണ്ടും നിറെച്ച ശരീരത്തെയും ആത്മാവിനെയും നശിപ്പിക്കാതിരിപ്പാനായിട്ട നിങ്ങളുടെ പാപങ്ങളെ കുറിച്ച അനുതപിപ്പിൻ; അല്ലെങ്കിൽ വിശുദ്ധ മേശയിങ്കലേക്ക വരാതിരിപ്പിൻ.

എന്നാൽ ദൈവത്തിന്റെ കരുണയിൽ പൂൎണ്ണ ആശ്രയത്തോടും ശാന്തമനസ്സാക്ഷിയോടും കൂടെ അല്ലാതെ, ഈ വിശുദ്ധ സംസൎഗ്ഗത്തിന ഒരുത്തനും വരാതെ ഇരിക്കുന്നത ആവശ്യമാകകൊണ്ട, ഈ വഴിയായി തന്റെ മനസ്സാക്ഷിയെ ശാന്തതപ്പെടുത്തുവാൻ കഴിയാതെ വിശേഷാൽ ആശ്വാസമൊ ബുദ്ധി ഉപദേശമൊ വേണമെന്ന നിങ്ങളിൽ യാതൊരുത്തന എങ്കിലും തോന്നിയാൽ അവൻ ദൈവത്തിന്റെ വിശുദ്ധ വചനത്തിലെ ബുദ്ധിയുപദേശംകൊണ്ട തന്റെ മനസ്സാക്ഷിയെ ശാന്തതപ്പെടുത്തേണ്ടതിനും, സകല ചഞ്ചലവും സംശയവും അകറ്റേണ്ടതിനും ആത്മീകമായ ആലോചനയോടും ഗുണദോഷത്തോടും കൂടെ പാപമോചനമെന്ന അനുഗ്രഹവും ലഭിപ്പാനായിട്ട എന്റെ അടുക്കലൊ ദൈവവചനത്തിൽ വിവേകവും വിദ്യയുമുള്ള മറ്റൊരു ശുശ്രൂഷക്കാരന്റെ അടുക്കലൊ വന്ന തന്റെ ദുഃഖത്തെ അറിയിക്കട്ടെ.

¶ വിശുദ്ധ സംസൎഗ്ഗത്തിന വരുവാൻ ജനങ്ങൾ ഉദാസീനരാകുന്നത ശുശ്രൂഷക്കാരൻ കണ്ടാൽ മേലെഴുതിയതിന പകരം ഈ ബുദ്ധിയുപദേശം വായിക്കേണം.

മഹാ പ്രിയ സഹോദരന്മാരേ, വരുന്ന ——— ആഴ്ച ദൈവകൃപകൊണ്ടു ഞാൻ കൎത്താവിന്റെ അത്താഴത്തെ ആചരിപ്പാൻ ഭാവിച്ചിരിക്കുന്നു; അതിനു ഇപ്പോൾ ഇവിടെയുള്ള നിങ്ങളെ എല്ലാവരെയും ഞാൻ ദൈവത്തിന്റെ നാമത്തിൽ ക്ഷണിക്കുന്നു; ദൈവത്താൽ തന്നെ എത്രയും പ്രിയത്തോടെ ക്ഷണിക്കപ്പെട്ടവരാകകൊണ്ടു, നിങ്ങൾ അതിനു വരാതിരിക്കരുതു എന്നു കൎത്താവായ യേശു മശിഹാ നിമിത്തം ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു. ഒരു മനുഷ്യൻ ഒരു നല്ല വിരുന്നിനു വട്ടം കൂട്ടി, തന്റെ മേശയെ സകല വിധ പദാൎത്ഥംകൊണ്ടും അലങ്കരിച്ചു, വിരുന്നുകാർ വന്നിരിക്കേണമെന്നല്ലാതെ ഒന്നും കുറവില്ലാതെ ഇരിക്കുമ്പോൾ, ക്ഷണിക്കപ്പെട്ടവർ വരുന്നതിനു യാതൊരു കാരണവും കൂടാതെ മഹാ നന്ദികേടായി നിഷേധിച്ചാൽ അതു എത്രയും മനോവ്യസനവും സ്നേഹഭംഗവുമായുള്ള കാൎയ്യമാകുന്നു എന്നു നിങ്ങൾക്കു അറിയാമല്ലൊ. ഇപ്രകാരമുള്ള സംഗതിയിൽ നിങ്ങളിൽ ആൎക്കു ദണ്ഡം തോന്നാതെ ഇരിക്കും? തന്നോടു മഹാ നിന്ദയും ധിക്കാരവും കാണിച്ചു എന്നു ആർ നിരൂപിക്കാതെ ഇരിക്കും? ആയതുകൊണ്ടു മശിഹായിൽ മഹാ പ്രിയമുള്ളവരേ, നിങ്ങൾ ഈ വിശുദ്ധ അത്താഴത്തിൽനിന്നു പിൻമാറി ദൈവത്തിന്റെ ക്രോധത്തെ നിങ്ങളുടെ മേൽ വരുത്താതിരിപ്പാൻ നല്ലവണ്ണം ജാഗ്രതപ്പെടുവിൻ: ഞാൻ ലൌകീക കാൎയ്യത്താൽ വിഘ്നപ്പെട്ടിരിക്കകൊണ്ടു കൂടുവാൻ കഴികയി

ല്ലെന്നു ഒരുത്തൻ പറയുന്നു എളുപ്പമാകു
ന്നു, എങ്കിലും ഇപ്രകാരമുള്ള ഒഴികഴിവുകൾ
ദൈവത്തിന്റെ മുമ്പാകെ അത്ര എളുപ്പത്തി
ൽ സ്വീകരിച്ചു അനുവദിക്കപ്പെടുകയില്ല.
ഞാൻ ഒരു മഹാ പാപിയാകകൊണ്ടു വരു
വാൻ ഭയപ്പെടുന്നു എന്നു ഒരുത്തൻ പറ
ഞ്ഞാൽ നിങ്ങൾ അനുതപിച്ചു, നന്നാകാ
ത്തതു എന്തുകൊണ്ടു? ദൈവം നിങ്ങളെ ക്ഷ
ണിക്കുമ്പോൾ വരികയില്ല എന്നു പറവാ
ൻ നിങ്ങൾ ലജ്ജിക്കുന്നില്ലയോ? നിങ്ങൾ
ദൈവത്തിങ്കലേക്കു തിരിയേണ്ടുന്ന സമയ
ത്തു ഒരുങ്ങീട്ടില്ല എന്നു ഒഴികഴിവു പറയാ
മോ? ഇപ്രകാരമായുള്ള വ്യാജ ഒഴികഴിവുക
ൾ ദൈവത്തിന്റെ മുമ്പാകെ എത്രത്തോളം
ഫലിക്കും എന്നു നിങ്ങൾ തന്നെ താല്പൎയ്യമാ
യി വിചാരിപ്പിൻ. തങ്ങൾ ഒരു നിലത്തെ
വാങ്ങിയതുകൊണ്ടൊ, തങ്ങളുടെ കാളകളെ
പരീക്ഷിപ്പാൻ ആഗ്രഹിച്ചതുകൊണ്ടൊ, ത
ങ്ങൾ വിവാഹം ചെയ്കകൊണ്ടൊ, സുവി
ശേഷവിരുന്നിനു വരുവാൻ മനസ്സില്ലാ
തെ ഇരുന്നവർ ക്ഷമിക്കപ്പെടാതെ, ആ പ
രമവിരുന്നിനു യോഗ്യതയില്ലാത്തവരെന്നു
വിചാരിക്കപ്പെട്ടു. ഞാനൊ ഒരുങ്ങിയിരിക്കു;
എന്റെ സ്ഥാനത്തിൻ പ്രകാരം ഞാൻ ദൈ
വത്തിന്റെ നാമത്തിൽ നിങ്ങളെ ക്ഷണി
ക്കുന്നു, മശിഹായുടെ പേൎക്കു ഞാൻ നിങ്ങ
ളെ വിളിക്കുന്നു, നിങ്ങൾ നിങ്ങളുടെ സ്വന്ത
രക്ഷയെ കുറിച്ചു താല്പൎയ്യപ്പെടുന്നു എങ്കിൽ
നിങ്ങൾ ഈ വിശുദ്ധ സംസൎഗ്ഗത്തിൽ ഓഹ
രിക്കാരാകെണമെന്നു ഞാൻ നിങ്ങളൊക്ക

ബുദ്ധി പറയുന്നു. ദൈവത്തിന്റെ പുത്രനു നിങ്ങളുടെ രക്ഷെക്കു വേണ്ടി കുരിശിന്മേലുള്ള മരണത്താൽ തന്റെ ആത്മാവിനെ ഒഴിച്ചിപ്പാൻ കൃപ തോന്നിയ പ്രകാരം തന്നെ നിങ്ങൾക്കും അവൻ കല്പിച്ചതിൻവണ്ണം അവന്റെ മരണ ബലിയെ ഓൎക്കുന്നതിന്നായിട്ടു ഈ സംസ്കൃതത്തെ കൈക്കൊള്ളുന്നതു നിങ്ങളുടെ മുറയാകുന്നു; ആയതിനെ ചെയ്യാതിരുന്നാൽ നിങ്ങൾ മനഃപൂൎവ്വമായി കൎത്താവിന്റെ മേശയിൽനിന്നു ഒഴിഞ്ഞു ആ പരമഭോജനമാകുന്ന വിരുന്നിൽ ഭക്ഷിപ്പാൻ വരുന്ന നിങ്ങളുടെ സഹോദരന്മാരിൽനിന്നു വേർപിരിയുമ്പോൾ, നിങ്ങൾ ദൈവത്തിനു വിരോധമായി എത്ര വലിയ അന്യായം ചെയ്യുന്നു എന്നും, എത്ര വലിയ ശിക്ഷ ഇതിന്നായിട്ടു നിങ്ങളുടെ തലകൾക്കു മീതെ തൂങ്ങിയിരിക്കുന്നു എന്നും, നിങ്ങളിൽ തന്നെ വിചാരിപ്പിൻ. ഈ കാൎയ്യങ്ങളെ നിങ്ങൾ ജാഗ്രതയോടെ വിചാരിച്ചാൽ ദൈവത്തിന്റെ കൃപയാൽ നിങ്ങൾക്കു സുബുദ്ധിയുണ്ടാകും; അതു നിങ്ങൾക്കു ലഭിക്കുന്നതിന്നായിട്ടു നമ്മുടെ പരമപിതാവായ സൎവ്വശക്തിയുള്ള ദൈവത്തോടു ഞങ്ങളുടെ വിനയമുള്ള അപേക്ഷകളെ കഴിപ്പാൻ ഞങ്ങൾ ഒരിക്കലും മുടക്കം ചെയ്കയില്ല.

¶ സംസ്കൃതം ആചരിക്കുന്ന സമയത്തു ഉചിതമായി കൈക്കൊള്ളുവാൻ തക്കവണ്ണം ആളുകളെ ഇരുത്തിയശേഷം പ്രെസ്ബിറ്റെർ ഈ ബുദ്ധിയുപദേശം ചൊല്ലേണം.

കൎത്താവിൽ മഹാ പ്രിയമുള്ളവരേ, നമ്മു

ടെ രക്ഷിതാവായ മശിഹായുടെ ശരീരവും രക്തവുമായ ശുദ്ധമുള്ള സംസർഗ്ഗത്തിന്ന വരുവാൻ മനസ്സായിരിക്കുന്ന നിങ്ങൾ, ആ അപ്പത്തിൽനിന്ന ഭക്ഷിപ്പാനും; ആ പാത്രത്തിൽനിന്ന കുടിപ്പാനും തുനിയുന്നതിന്ന മുമ്പെ ഓരോരുത്തർ ജാഗ്രതയോടെ തങ്ങളെ തന്നെ പരീക്ഷിച്ച ശോധന ചെയ്യെണമെന്ന ശുദ്ധമുള്ള പൌലുസ് എങ്ങിനെ ഉപദേശിക്കുന്നു എന്ന വിചാരിക്കെണം. എന്തെന്നാൽ നേരായി അനുതപിക്കുന്ന ഹൃദയത്തോടും ജീവനുള്ള വിശ്വാസത്തോടും നാം ശുദ്ധമുള്ള ആ സക്രമെന്തു കൈക്കൊണ്ടാൽ പ്രയോജനം വലിയതാകുന്നു; (എന്തെന്നാൽ അപ്പോൾ നാം ആത്മീകമായി മശിഹായുടെ മാംസത്തെ ഭക്ഷിക്കയും അവന്റെ രക്തത്തെ കുടിക്കയും ചെയ്യുന്നു; അപ്പോൾ നാം മശിഹായിലും മശിഹാ നമ്മിലും വസിക്കുന്നു. നാം മശിഹായോടും മശിഹാ നമ്മോടും കൂടെ ഒന്നാകുന്നു:) എന്നാൽ നാം അതിനെ അയോഗ്യതയോടെ കൈക്കൊണ്ടാൽ അപ്രകാരം തന്നെ ആപത്തും വലിയതാകുന്നു. എന്തെന്നാൽ അപ്പോൾ നാം നമ്മുടെ രക്ഷിതാവായ മശിഹായുടെ ശരീരത്തിനും രക്തത്തിനും കുററക്കാരാകുന്നു. നാം കർത്താവിന്റെ ശരീരത്തെ തിരിച്ചറിയാതെ, നമ്മുടെ സ്വന്ത ശിക്ഷയെ ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നു. നാം നമ്മുടെ നേരെ ദൈവത്തിന്റെ കോപത്തെ ജ്വലിപ്പിക്കുന്നു; അവൻ നമ്മെ പലവിധ വ്യാധികൾകൊ

ന്റെ, ബഹുവിധ മരണങ്ങളെക്കൊണ്ടും ബോധിപ്പാനായിട്ടു നാം അവനെ കോപിപ്പിക്കുന്ന അത്രകൊണ്ടു സഹോദരന്മാരെ, നിങ്ങൾ കൎത്താവിനാൽ വിധിക്കപ്പെടാതെ ഇരിപ്പാൻ നിങ്ങൾ തന്നെ നിങ്ങളെ വിധിപ്പിൻ. നിങ്ങളുടെ കഴിഞ്ഞ പാപങ്ങളെ കുറിച്ചു നേരായി അനുതപിപ്പിൻ; നമ്മുടെ രക്ഷിതാവായ മശിഹായിൽ ജീവനും സ്ഥിരതയുമുള്ള വിശ്വാസത്തോടിരിപ്പിൻ; നിങ്ങളുടെ നടപ്പുകളെ നന്നാക്കി, എല്ലാ ജനങ്ങളോടും നല്ല സ്നേഹമായിരിപ്പിൻ; എന്നാൽ നിങ്ങൾ ആ വിശുദ്ധ രഹസ്യങ്ങൾക്കു യോഗ്യതയുള്ള അവകാശികൾ ആയിരിക്കും. ദൈവവും മനുഷ്യനുമായി നമ്മുടെ രക്ഷിതാവായ മശിഹായുടെ മരണംകൊണ്ടും കഷ്ടാനുഭവംകൊണ്ടും ലോകത്തെ വീണ്ടെടുത്തതിനെ കുറിച്ചു, പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ദൈവത്തിനു, എല്ലാററിലും അധികമായി, നിങ്ങൾ മഹാവിനയവും മനഃപൂൎവ്വവുമായുള്ള സ്തോത്രം ചെയ്യേണ്ടതാകുന്നു; ഇരുളിലും മരണനിഴലിലും കിടന്ന അരിഷ്ട പാപികളായ നമ്മെ ദൈവത്തിന്റെ പുത്രന്മാരാക്കി നിത്യജീവനിലേക്കു ഉയൎത്തേണ്ടതിനു അവൻ നമുക്കു വേണ്ടി കുരിശിന്മേലുള്ള മരണംവരെ തന്നെത്താൻ താഴ്ത്തി. വിശേഷിച്ചും ഇപ്രകാരം നമുക്കു വേണ്ടി മരിച്ചു നാഥനും ഏക രക്ഷിതാവുമായ യേശു മശിഹായുടെ അത്യന്ത സ്നേഹത്തെയും, തന്റെ വിലയേറിയ രക്തച്ചൊരിച്ചിൽ കൊണ്ടു അവൻ നമുക്കാ

യി സമ്പാദിച്ച സംഖ്യയില്ലാത്ത ഉപകാര
ങ്ങളെയും നാം എല്ലാവരും ഒക്കത്തക്കവെ
ണ്ണം, തന്റെ സ്നേഹത്തിന്റെ ലക്ഷ്യങ്ങളാ
യിട്ടും തന്റെ മരണത്തിന്റെ ഇടവിടാതുള്ള
ഓൎമ്മയ്ക്കായിട്ടും അവൻ ശുദ്ധമുള്ള രഹസ്യ
ങ്ങളെ നമുക്ക അന്തമില്ലാത്ത മഹാ ആശ്വാ
സത്തിനായിട്ട നിശ്ചയിച്ച കല്പിച്ചിരിക്കുന്നു.
ആയത്തുകൊണ്ട നാം ഏറ്റവും ന്യായമായി
ചെയ്യെണ്ടും പ്രകാരം പിതാവിനോടും പ
രിശുദ്ധാത്മാവിനോടും കൂടെ അവന്ന ഇടവി
ടാതുള്ള സ്തോത്രം ചെയ്തു, അവന്റെ വിശു
ദ്ധ ഹിതത്തെയും ഇഷ്ടത്തെയും പൂൎണ്ണമാ
യി അനുസരിച്ച, നമ്മുടെ ആയുസ്സുള്ള നാ
ളിൽ ഒക്കെയും സത്യമായുള്ള ശുദ്ധിയോ
ടും നീതിയോടും അവനെ സെവിപ്പാൻ താ
ല്പൎയ്യപ്പെട്ടിരിക്കെണം. ആമെൻ.

¶ പിന്നെ വിശുദ്ധ സംസ്ക്കാരം കൈക്കൊള്ളുവാൻ വരുന്നവ
രോട പ്രെസ്ബിറ്റെർ ചൊല്ലെണ്ടത,

നിങ്ങളുടെ പാപങ്ങളെ കുറിച്ച നേരായും
താല്പൎയ്യമായും അനുതാപിച്ച, നിങ്ങളുടെ അ
യല്ക്കാരരോട പ്രിയവും സ്നേഹവുമായിരുന്ന,
ദൈവത്തിന്റെ കല്പനകളെ അനുസരിച്ച
കൊണ്ടും, ഇനി അവന്റെ ശുദ്ധമുള്ള വഴി
കളിൽ കൂടെ നടന്നുകൊണ്ടും, പുതിയ ജീവ
നൊടെ നടപ്പാൻ മനസ്സായിരിക്കുന്ന നി
ങ്ങൾ; വിശ്വാസത്തോടെ അടുത്തു വന്ന,
നിങ്ങൾക്ക ആശ്വാസത്തിനായിട്ട ഈ ശു
ദ്ധമുള്ള സക്രമെന്തു കൈക്കൊണ്ട, നിങ്ങൾ

വിനയത്തോടെ മുട്ടുകുത്തി സൎവ്വശക്തനായ ദൈവത്തോടു താഴ്മയായി നിങ്ങളുടെ പാപങ്ങളെ ഏറ്റുപറവിൻ.

¶ അതിന്റെ ശേഷം ശുദ്ധമുള്ള സംസൎഗ്ഗം കൈക്കൊള്ളുവാൻ വിചാരിക്കുന്ന എല്ലാവരുടെയും നാമത്തിൽ ഈ പൊതുവിലുള്ള പാപ അറിയിപ്പ്, ശുശ്രൂഷകന്മാരിൽ ഒരുവൻ, അവനും ജനങ്ങൾ എല്ലാവരും കൂടെ താഴ്മയോടെ മുട്ടുകുത്തിക്കൊണ്ടു, ചൊല്ലേണ്ടതു,

ഞങ്ങളുടെ കൎത്താവായ യേശു മശിഹായുടെ പിതാവായി, സകലത്തെയും സൃഷ്ടിച്ചവനായി, സകല മനുഷ്യൎക്കും വിധികൎത്താവായി, സൎവ്വശക്തനായ ദൈവമേ, നിന്റെ ദിവ്യ മഹത്വത്തിനു വിരോധമായി, നിനവുകൊണ്ടും, വാക്കുകൊണ്ടും, ക്രിയകൊണ്ടും, ഞങ്ങൾ കൂടക്കൂടെ കൊടുതായി ചെയ്തു, നിനക്കു ഞങ്ങളോടു മഹാ ന്യായമായി, ക്രോധവും അതികോപവും ഉണ്ടാകുമാറാക്കീട്ടുള്ള ഞങ്ങളുടെ പല വിധ പാപങ്ങളെയും ദുഷ്ടതയെയും ഞങ്ങൾ ഏറ്റുപറഞ്ഞു, സങ്കടപ്പെടുന്നു. ഞങ്ങൾ ചെയ്ത ഈ കുറ്റങ്ങളെ കുറിച്ചു താല്പൎയ്യമായി അനുതപിച്ചു, മനഃപൂൎവ്വമായി ദുഃഖിക്കുന്നു. അവയുടെ ഓൎമ്മ ഞങ്ങൾക്കു മനോവ്യസനമുള്ളതാകുന്നു, അവയുടെ ഭാരം വഹിച്ചു കൂടാത്തതാകുന്നു. മഹാ കരുണയുള്ള പിതാവേ, ഞങ്ങളോടു കരുണയുണ്ടാകേണമേ, ഞങ്ങളോടു കരുണയുണ്ടാകേണമേ. കഴിഞ്ഞതിനെ ഒക്കെയും നിന്റെ പുത്രനും ഞങ്ങളുടെ കൎത്താവുമായ

യേശു മശിഹാ നിമിത്തം ക്ഷമിക്കേണമെ; ഞങ്ങൾ ഇനിമേൽ എല്ലാപ്പോഴും, നിന്റെ നാമത്തിന്റെ ബഹുമാനത്തിന്നും മഹത്വത്തിന്നുമായി, പുതിയ നടപ്പോടെ നിന്നെ സേവിച്ചു പ്രസാദിപ്പിപ്പാൻ ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം കൃപ നൽകേണമെ. ആമെൻ.

¶ അതിന്റെ ശേഷം പ്രെസ്ബിറ്റെർ (അല്ലെങ്കിൽ എപ്പിസ്കോപ്പാ അവിടെ ഉണ്ടെങ്കിൽ അവൻ) എഴുനീറ്റു ജനങ്ങളുടെ നേരെ തിരിഞ്ഞു ഈ പാപമോചനത്തെ അറിയിക്കേണം.

തങ്കലേക്ക മനഃപൂൎവ്വമായുള്ള അനുതാപത്തോടും സത്യവിശ്വാസത്തോടും തിരിയുന്ന എല്ലാവൎക്കും പാപമോചനം നൽകുമെന്നു തന്റെ മഹാ കരുണകൊണ്ടു വാഗ്ദത്തം ചെയ്തിട്ടുള്ളവനായി, നമ്മുടെ പരമ പിതാവായ സൎവ്വശക്തിയുള്ള ദൈവം, നമ്മുടെ കൎത്താവായ യേശുമശിഹാ മൂലം നിങ്ങളോടു കരുണയുണ്ടായി, നിങ്ങളുടെ സകല പാപങ്ങളെയും ക്ഷമിച്ചു, അവയിൽനിന്നു നിങ്ങളെ വിടുവിച്ചു, സകല നന്മയിലും ഉറപ്പിച്ചു, ബലപ്പെടുത്തി, നിങ്ങളെ നിത്യജീവനിലേക്ക പ്രവേശിപ്പിക്കട്ടെ ആമെൻ.

¶ അതിന്റെ ശേഷം പ്രെസ്ബിറ്റെർ ചൊല്ലേണ്ടത,

തങ്കലേക്ക നേരായി തിരിയുന്ന എല്ലാവരോടും നമ്മുടെ രക്ഷിതാവായ മശിഹാ എത്ര ആശ്വാസമുള്ള വചനങ്ങളെ പറയുന്നു: കേൾപ്പിൻ.

പ്രയാസപ്പെടുന്നവരും ഭാരം ചുമത്തപ്പെടുന്നവരുമായുള്ള നിങ്ങൾ എല്ലാവരും എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങൾക്ക ആശ്വാസം തരും. ശുദ്ധ. മത്തായി. ൧൧: ൨൮.

ദൈവം തന്റെ ഏകജാതനായ പുത്രനെ അവനിൽ വിശ്വസിക്കുന്നവൻ ഒരുത്തനും നശിച്ചുപോകാതെ, നിത്യജീവൻ ഉണ്ടാകേണ്ടുന്നതിന്ന തരുവാൻ തക്കവണ്ണം എത്രയും ലോകത്തെ സ്നേഹിച്ചു

ശുദ്ധ. യോഹ. ൩: ൧൬.

ശുദ്ധമുള്ള പൌലുസ പറയുന്നതിനെയും കേൾപ്പിൻ.

പാപികളെ രക്ഷിപ്പാനായിട്ട ക്രിസ്തു യേശു ലോകത്തിലേക്ക വന്നു എന്നുള്ളത വിശ്വസിക്കത്തക്കതും സകല അംഗീകാരത്തിനും യോഗ്യവുമായുള്ള വചനമാകുന്നു. ൧ തിമോ. ൧: ൧൫.

ശുദ്ധമുള്ള യോഹന്നാൻ പറയുന്നതിനെയും കേൾപ്പിൻ.

ഒരുത്തൻ പാപം ചെയ്താൽ, നീതിമാനാകുന്ന യേശു ക്രിസ്തു എന്ന കാൎയ്യസ്ഥൻ നമുക്ക പിതാവിന്റെ അടുക്കൽ ഉണ്ട. അവൻ നമ്മുടെ പാപങ്ങൾക്ക വേണ്ടി പ്രതിശാന്തിയാകുന്നു. ൧ ശുദ്ധ. യോഹ. ൨: ൧.

¶ ഇതിന്റെ ശേഷം പ്രെസ്ബിതെറൻ പിന്നെയും ചൊല്ലേണ്ടുന്നു,

നിങ്ങളുടെ ഹൃദയങ്ങളെ ഉയൎത്തുവിൻ.

പ്രതിവാക്യം. ഞങ്ങൾ അവയെ കൎത്താവിങ്കലേക്ക ഉയൎത്തുന്നു.

പ്രെസ്ബിതെർ. നമ്മുടെ ദൈവമായ കൎത്താവിനു നാം സ്തോത്രം ചെയ്യുക.

പ്രതിവാക്യം. അങ്ങിനെ ചെയ്യുന്നതു യോഗ്യവും ന്യായവും ആകുന്നു.

¶ അതിന്റെ ശേഷം പ്രെസ്ബിതെർ കൎത്തൃമേശയിങ്കലെക്കു തിരിഞ്ഞു ചൊല്ലെണ്ടതു,

കൎത്താവെ, *പരിശുദ്ധ പിതാവായി, സൎവ്വശക്തനായ നിത്യ ദൈവമെ, ഞങ്ങൾ എല്ലാ കാലങ്ങളിലും എല്ലാ സ്ഥലങ്ങളിലും നിനക്കു സ്തോത്രം ചെയ്യുന്നതു മഹാ യോഗ്യവും ന്യായവും ഞങ്ങൾ ചെയ്യെണ്ടുന്ന മുറയും ആകുന്നു.

*പരിശുദ്ധ പിതാവെ എന്നുള്ളതു ത്രിത്വ ഞായറാഴ്ച വായിക്കാതെ വിടെണ്ടതാകുന്നു.

¶ കാലോചിത അവതാരിക, വിശേഷാൽ നിശ്ചയിക്കപ്പെട്ടിരുന്നാൽ; അതു കഴിഞ്ഞിട്ടു, അല്ലാഞ്ഞാൽ ഉടനെ തന്നെ, ചൊല്ലെണ്ടതു,

അതുകൊണ്ടു ദൈവദൂതന്മാരോടും പ്രധാന ദൈവദൂതന്മാരോടും, സ്വൎഗ്ഗത്തിലെ സകല സംഘത്തോടും കൂടെ ഞങ്ങൾ എപ്പോഴും നിന്നെ സ്തുതിച്ചു, സേനകളുടെ കൎത്താവായ ദൈവം പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ; ആകാശവും ഭൂമിയും നിന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു. മഹോന്നതനായ കൎത്താവെ, നിനക്കു മഹത്വം എന്നു ചൊല്ലി നിന്റെ മഹത്വമുള്ള നാമത്തെ പുകഴ്ത്തി മഹത്വപ്പെടുത്തുന്നു. ആമെൻ.

ങ്ങളെ അന്ധകാരത്തിൽനിന്നും തെറ്റിൽനിന്നും തെളിവുള്ള പ്രകാശത്തിലെക്കും, നിന്നെയും നിന്റെ പുത്രനായ യെശു മശിഹായെയും കുറിച്ചുള്ള സത്യജ്ഞാനത്തിലെക്കും കൊണ്ടുവരപ്പെട്ടു. അതുകൊണ്ടു ദൈവദൂതന്മാരൊടും, ഇത്യാദി.

ത്രിത്വ പെരുനാളിന്ന മാത്രമുള്ളത.

നീ ഏക ദൈവം, ഏക കൎത്താവു. ഒരുവൻ മാത്രമല്ല, ഏക തത്വത്തിൽ മൂവർ ആകുന്നു. എന്തെന്നാൽ പിതാവിന്റെ മഹത്വത്തെ കുറിച്ചു ഞങ്ങൾ വിശ്വസിക്കുന്നതു തന്നെ പുത്രനെ കുറിച്ചും, പരിശുദ്ധാത്മാവിനെ കുറിച്ചും, യാതൊരു വ്യത്യാസമെങ്കിലും സമ ഭേദമെങ്കിലും കൂടാതെ, ഞങ്ങൾ വിശ്വസിക്കുന്നു. അതുകൊണ്ടു ദൈവദൂതന്മാരൊടും, ഇത്യാദി.

¶ ഈ ആഘോഷദിവസങ്ങൾ ഒക്കെയും കഴിഞ്ഞാൽ ഉടൻ പാട്ടൊ അല്ലെങ്കിൽ ചൊല്ലുകയൊ ചെയ്യെണ്ടുന്നത,

അതുകൊണ്ടു ദൈവദൂതന്മാരൊടും, പ്രധാന ദൈവദൂതന്മാരൊടും, സ്വൎഗ്ഗത്തിലെ സകല സംഘത്തൊടും കൂടെ ഞങ്ങൾ എപ്പൊഴും നിന്നെ സ്തുതിച്ചു, സേനകളുടെ കൎത്താവായ ദൈവം പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ; ആകാശവും ഭൂമിയും നിന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു. മഹോന്നതനായ കൎത്താവെ, നിനക്കു മഹത്വം എന്നു ചൊല്ലി നിന്റെ മഹത്വമുള്ള നാമത്തെ പുകഴ്ത്തി മഹത്വപ്പെടുത്തുന്നു. ആമെൻ.

¶ അതിന്റെ ശേഷം പ്രെസ്ബിതെർ കൎത്താവിന്റെ മേശയിങ്കൽ മുട്ടു
കുത്തി സംസൎഗ്ഗത്തിൽ [illegible] എല്ലാവ
രുടെയും നാമത്തിൽ ഈ താഴെ വരുന്ന പ്രാൎത്ഥന ചെയ്യേണ്ടു
ന്നു.

കാരുണ്യമുള്ള കൎത്താവെ, ഞങ്ങൾ നിന്റെ
പലവിധമായുള്ള വലിയ കരുണകളിൽ അ
ല്ലാതെ ഞങ്ങളുടെ സ്വന്ത നീതിയിൽ ആശ്ര
യിച്ചുകൊണ്ടു നിന്റെ ഈ മേശയിങ്കലെക്ക
വരുവാൻ തുനിയുന്നില്ല. ഞങ്ങൾ നിന്റെ
മേശെക്ക കീഴിലുള്ള അപ്പനുറുക്കുകളെ കൂട്ടു
വാൻ പോലും യോഗ്യതയുള്ളവരല്ല. എ
ന്നാൽ നീ എപ്പോഴും കരുണ ചെയ്യുന്ന ല
ക്ഷണമുള്ള കൎത്താവു തന്നെ ആകുന്നു. അ
തുകൊണ്ടു കൃപയുള്ള കൎത്താവെ, ഞങ്ങളുടെ
പാപ ശരീരങ്ങൾ നിന്റെ ഇഷ്ട പുത്രനായ
യേശു മശിഹായുടെ ശരീരത്താൽ ശുദ്ധമാ
ക്കപ്പെടുന്നതിന്നും, ഞങ്ങളുടെ ആത്മാക്കൾ
അവന്റെ വിലയേറിയ രക്തത്താൽ കഴുക
പ്പെടുന്നതിന്നും, ഞങ്ങൾ അവനിലും അവൻ
ഞങ്ങളിലും എപ്പോഴും വസിക്കേണ്ടുന്നതിന്നും,
ഞങ്ങൾ അവന്റെ മാംസത്തെ ഭക്ഷിപ്പാ
നും അവന്റെ രക്തത്തെ കുടിപ്പാനും ഞങ്ങ
ൾക്ക കൃപ ചെയ്യേണമെ. ആമെൻ.

¶ പിന്നെ പ്രെസ്ബിതെർ മേശെക്ക മുമ്പിൽ നിന്നുകൊണ്ടു ജ
നങ്ങളുടെ മുമ്പാകെ എളുപ്പത്തിലും വെടിപ്പോടും അപ്പം മു
റിപ്പാനും പാനപാത്രം കയ്യിൽ എടുപ്പാനും തക്കവണ്ണം അ
പ്പത്തെയും വീഞ്ഞിനെയും ക്രമപ്പെടുത്തിയ ശേഷം,

അപ്പോൾ [illegible] ശ്രേഷ്ഠനായ താഴെയുള്ള പ്രകാരം ചൊല്ലുന്നു.

നീന്റെ അനുഗ്രഹണംകൊണ്ടു നിന്റെ ഏക പുത്രനായ യേശു മശിഹായെ ഞങ്ങളുടെ വീണ്ടെടുപ്പിനായിട്ടു കുരിശിന്മേൽ മരണം അനുഭവിപ്പാൻ തന്നവനായി, ഞങ്ങളുടെ പരമപിതാവായ സൎവ്വശക്തിയുള്ള ദൈവമെ, അവൻ കുരിശിന്മേൽ (ഒരിക്കലായിട്ടു തന്നെത്തന്നെ ഏകബലിയായി കഴിച്ചതിനാൽ) സൎവ്വലോകത്തിന്റെയും പാപങ്ങൾക്കായിട്ടു തികവായി, പൂൎണ്ണമായി, മതിയാകുന്ന ബലിയും കാഴ്ചയും പ്രതിശാന്തിയും തികെച്ചു താൻ വീണ്ടും വരുവോളം തന്റെ ആ വിലയേറിയ മരണത്തെ കുറിച്ചു ഇടവിടാതുള്ള ഓൎമ്മയെ നിയമിച്ചു, അതിനെ എപ്പോഴും ആചരിക്കേണമെന്നു തന്റെ സുവിശേഷത്തിൽ ഞങ്ങളോടു കല്പിച്ചുവല്ലൊ. കരുണയുള്ള പിതാവെ, ഞങ്ങളെ ചെവിക്കൊള്ളേണമെന്നു ഞങ്ങൾ നിന്നോടു മഹാ താഴ്മയായി അപേക്ഷിക്കുന്നു: ഞങ്ങൾ നിന്റെ പുത്രനും ഞങ്ങളുടെ രക്ഷിതാവുമായ യേശു മശിഹായുടെ ശുദ്ധമുള്ള നിയമപ്രകാരം, അവന്റെ മരണത്തിന്റെയും കഷ്ടപ്പാടിന്റെയും ഓൎമ്മക്കായിട്ടു നിന്റെ സൃഷ്ടികളായ ഈ അപ്പത്തെയും വീഞ്ഞിനെയും ഞങ്ങൾ കൈക്കൊണ്ടു, അവന്റെ ഏറ്റവും വാഴ്ത്തപ്പെട്ട ശരീരത്തിലും രക്തത്തിലും പങ്കുള്ളവരാകത്തക്കവണ്ണം കൃപ ചെയ്യേണമെ. അവൻ താൻ കാണിച്ചു

കൊടുക്കപ്പെട്ട ആ രാത്രിയിൽ തന്നെ അപ്പത്തെ (*) എടുത്തു; സ്തോത്രം ചെയ്തു, അതിനെ (†) മുറിച്ചു, തന്റെ ശിഷ്യന്മാൎക്ക കൊടുത്തു പറഞ്ഞു, വാങ്ങി, ഭക്ഷിപ്പിൻ, (‡) ഇതു നിങ്ങൾക്ക വേണ്ടി നല്കപ്പെടുന്ന എന്റെ ശരീരം ആകുന്നു; ഇതിനെ എന്റെ ഓൎമ്മക്കായിട്ട ചെയ്വിൻ. അത്താഴം കഴിഞ്ഞതിന്റെ ശേഷം അപ്രകാരം തന്നെ അവൻ പാനപാത്രത്തെ (§) എടുത്തു, സ്തോത്രം ചെയ്തു, അതിനെ അവൎക്ക കൊടുത്തു, പറഞ്ഞു, നിങ്ങൾ എല്ലാവരും ഇതിൽ നിന്ന കുടിപ്പിൻ; എന്തെന്നാൽ (|| ഇതു നിങ്ങൾക്ക വേണ്ടിയും, പലൎക്ക വേണ്ടിയും പാപമോചനത്തിനായിട്ട ചൊരിയപ്പെടുന്നതായി പുതിയ നിയമത്തിനുള്ള എന്റെ രക്തം ആകുന്നു. ഇതിനെ നിങ്ങൾ കുടിക്കുമ്പോൾ ഒക്കെയും എന്റെ ഓൎമ്മക്കായിട്ട ചെയ്വിൻ. ആമെൻ.

(*) ഇവിടെ പ്രെസ്ബിറ്റർ താലം തന്റെ കൈകളിൽ എടുക്കേണം.

(†) ഇവിടെ അപ്പം മുറിക്കേണം.

(‡) ഇവിടെ തന്റെ കൈ അപ്പത്തിന്റെ മേൽ വെക്കേണം.

(§) ഇവിടെ അവൻ പാനപാത്രം കയ്യിൽ എടുക്കേണം.

(||) ഇവിടെ അനുഗ്രഹിക്കപ്പെടുവാൻ വിഞ്ഞ ഒഴിച്ചു വെച്ചിരിക്കുന്ന ഓരോ പാത്രത്തിന്മേൽ തന്റെ കൈ വെക്കേണം.

¶ അതിന്റെ ശേഷം ശുശ്രൂഷക്കാരൻ, മുമ്പെ താൻ തന്നെ രണ്ടു വകയിൽ നിന്നും കൈക്കൊണ്ടു, പിന്നെ എപ്പിസ്കോപ്പന്മാരും, പ്രെസ്ബിറ്റെറന്മാരും, ഡിയാക്കോനന്മാരും (അവിടെ ഉണ്ടായിരുന്നാൽ) അവൎക്കും, അതിന്റെ ശേഷം ജന

നിന്റെ പിതൃദയയോടു മനഃപൂൎവ്വമായി അപേക്ഷിക്കുന്നു. നിന്റെ പുത്രനായ യേശുമശിഹായുടെ യോഗ്യതകളാലും മരണത്താലും അവന്റെ രക്തത്തിലുള്ള വിശ്വാസംകൊണ്ടും ഞങ്ങൾക്കും നിന്റെ സഭ മുഴുവന്നും പാപങ്ങളുടെ മോചനവും, അവന്റെ കഷ്ടാനുഭവം കൊണ്ടുള്ള മറ്റു സകല പ്രയോജനങ്ങളും ലഭിക്കേണ്ടതിനു കൃപ നല്കേണമെന്നും നിന്നോടു മഹാ വിനയമായി യാചിക്കുന്നു. വിശേഷിച്ചും കൎത്താവേ, ഇവിടെ ഞങ്ങൾ ഞങ്ങളെ തന്നെ, ഞങ്ങളുടെ ആത്മാക്കളെയും ശരീരങ്ങളെയും, വിവേകവും, ശുദ്ധവും, ജീവനും ഉള്ള ബലിയായിട്ടു നിനക്കു സമൎപ്പിച്ചു ഈ ശുദ്ധമുള്ള സംസൎഗ്ഗത്തിൽ ഓഹരിക്കാരായ ഞങ്ങൾ എല്ലാവരും നിന്റെ കൃപകൊണ്ടും പരമ അനുഗ്രഹംകൊണ്ടും പൂൎണ്ണമായി നിറയപ്പെടേണമെന്നു നിന്നോടു വിനയമായി അപേക്ഷിക്കുന്നു. ഞങ്ങളുടെ പലവിധ പാപങ്ങൾ ഹേതുവായിട്ടു നിനക്കു യാതൊരു ബലിയും നൽകുവാൻ ഞങ്ങൾ യോഗ്യതയില്ലാത്തവരാകുന്നു എങ്കിലും ഞങ്ങളുടെ യോഗ്യതായോഗ്യതകളെ നോക്കാതെ, ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങളുടെ കുറ്റങ്ങളെ ക്ഷമിച്ചു, ഞങ്ങൾ ചെയ്യാൻ കടപ്പെട്ടിരിക്കുന്ന ഈ മുറയെയും ശുശ്രൂഷയെയും കൈക്കൊള്ളേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. അവൻ മൂലമായും, അവനോടു കൂടെയും, പരിശുദ്ധാത്മാവിന്റെ ഐക്യതയിൽ, സൎവ്വശക്തനാ

യ പിതാവേ, നിനക്ക സകല ബഹുമാനവും മഹത്വവും കാലാവസാനം കൂടാതെ ഉണ്ടായിരിക്കട്ടെ. ആമെൻ.

അല്ലെങ്കിൽ ഇതു.

സൎവ്വശക്തനും നിത്യജീവിയുമായ ദൈവമേ, ഈ ശുദ്ധമുള്ള രഹസ്യങ്ങളെ ക്രമമായി കൈക്കൊണ്ടിരിക്കുന്ന ഞങ്ങളെ നിന്റെ പുത്രനും ഞങ്ങളുടെ രക്ഷിതാവുമായ യേശു മശിഹായുടെ മഹാ വിലയേറിയ ശരീരവും രക്തവുമാകുന്ന ആത്മീക ആഹാരംകൊണ്ടു പോഷിപ്പിപ്പാൻ നിനക്ക ഇഷ്ടം തോന്നുകകൊണ്ടും, അതിനാൽ ഞങ്ങളിലേക്ക നിനക്കുള്ള കൃപയെയും നന്മയെയും കുറിച്ചും, ഞങ്ങൾ സകല വിശ്വാസികളുടെയും അനുഗ്രഹിക്കപ്പെട്ട കൂട്ടമായ നിന്റെ പുത്രന്റെ ജ്ഞാനശരീരത്തിലേക്ക ചേൎക്കപ്പെട്ട സാക്ഷാൽ അവയവങ്ങൾ എന്നും നിന്റെ ഇഷ്ടപുത്രന്റെ മഹാ വിലയേറിയ മരണത്തിന്റെയും കഷ്ടപ്പാടിന്റെയും പുണ്യങ്ങൾ മൂലം ആശയാൽ നിന്റെ നിത്യരാജ്യത്തിന്ന അവകാശികൾ എന്നും നീ ഞങ്ങളെ നിശ്ചയപ്പെടുത്തുന്നതുകൊണ്ടും, ഞങ്ങൾ നിനക്ക എത്രയും മനഃപൂൎവ്വമായി സ്തോത്രം ചെയ്യുന്നു. പരമപിതാവേ, ആ ശുദ്ധമുള്ള കൂട്ടായ്മയിൽ ഞങ്ങൾ നിലനില്പാനായിട്ടും, ഞങ്ങൾ ചെയ്യേണ്ടതിനായി നീ ഒരുക്കിയിരിക്കുന്ന സകല സൽക്രിയകളെയും പ്രവൃത്തിപ്പാനായിട്ടും നിന്റെ കൃപകൊണ്ടു ഞങ്ങൾക്ക സഹായിക്കേണമെന്നു ഞ

ഞങ്ങടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾ നിന്നൊട മഹാ വിനയമായി അപെക്ഷിക്കുന്നു. അവന്ന നിന്നൊടും പരിശുദ്ധാത്മാവിനൊടും കൂടെ സകല ബഹുമാനവും മഹത്വവും കാലാവസാനം കൂടാതെ ഉണ്ടായിരിക്കട്ടെ. ആമെൻ.

¶ പിന്നെ ചൊല്ലുകയൊ പാടുകയൊ വെണ്ടു,

ഉന്നതത്തിൽ ദൈവത്തിന്ന മഹത്വവും, ഭൂമിയിൽ സമാധാനവും, മനുഷ്യരിൽ സംപ്രീതിയും ഉണ്ടാകട്ടെ. കൎത്താവായ ദൈവമെ, പരമരാജാവെ, സൎവ്വശക്തിയുള്ള പിതാവായ ദൈവമെ, ഞങ്ങൾ നിന്നെ സ്തുതിക്കുന്നു, ഞങ്ങൾ നിന്നെ വാഴ്ത്തുന്നു, ഞങ്ങൾ നിന്നെ വന്ദിക്കുന്നു, ഞങ്ങൾ നിന്നെ മഹത്വപ്പെടുത്തുന്നു, നിന്റെ വലിയ മഹിമയെ കുറിച്ച ഞങ്ങൾ നിനക്ക സ്തൊത്രം ചെയ്യുന്നു.

ഏകജാതനാം പുത്രനായ യെശുമശിഹായാകുന്ന കൎത്താവെ, കൎത്താവായ ദൈവമെ, പിതാവിന്റെ പുത്രാ, ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്നവനായി, ദൈവത്തിന്റെ കുഞ്ഞാടായുള്ളൊവെ, ഞങ്ങളൊട കരുണയുണ്ടാകെണമെ. ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്നവനെ, ഞങ്ങളൊട കരുണയുണ്ടാകെണമെ. ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്നവനെ, ഞങ്ങടെ പ്രാൎത്ഥന കൈക്കൊള്ളെണമെ. പി

താവിന്റെ വലത്തു ഭാഗത്തിരിക്കുന്നവനെ, ഞങ്ങളോടു കരുണ ഉണ്ടാകേണമെ.

നീ മാത്രമല്ലൊ പരിശുദ്ധൻ; നീ മാത്രം കൎത്താവു; മശിഹായെ, നീ മാത്രം, പരിശുദ്ധാത്മാവിനോടു കൂടെ, പിതാവായ ദൈവത്തിന്റെ മഹത്വത്തിൽ മഹോന്നതനാകുന്നു. ആമെൻ.

¶ അതിന്റെ ശേഷം പ്രെസ്ബിതെർ (ബിഷൊപ്പ ഉണ്ടെങ്കിൽ അവൻ) ഈ ആശീൎവ്വാദം ചൊല്ലി അവരെ അയക്കെണം.

സകല ബുദ്ധിയെയും കവിയുന്നതായുള്ള ദൈവത്തിന്റെ സമാധാനം, ദൈവത്തെയും അവന്റെ പുത്രനും നമ്മുടെ കൎത്താവുമായ യേശുമശിഹായെയും കുറിച്ചുള്ള അറിവിലും സ്നേഹത്തിലും നിങ്ങളുടെ ഹൃദയങ്ങളെയും, മനസ്സുകളെയും കാക്കട്ടെ; പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായുള്ള സൎവ്വശക്തനായ ദൈവത്തിന്റെ അനുഗ്രഹവും നിങ്ങളുടെ ഇടയിൽ ഉണ്ടായി, എല്ലായ്പോഴും നിങ്ങളോടു കൂടെ ഇരിക്കട്ടെ. ആമെൻ.

¶ സംസ്കാരമില്ലാത്ത നാളിൽ വഴിപാടുകൾ കഴിഞ്ഞശേഷം ഈ വരുന്ന സംക്ഷേപ അപേക്ഷകളിൽ ഒന്നൊ അധികമൊ ചൊല്ലേണ്ടതാകുന്നു. ഇവയും സമയത്തിന്റെ തക്കവണ്ണം ശുശ്രൂഷകന്റെ ഹിതംപോലെ കാലത്തെ എങ്കിലും വൈകുന്നേരത്തെ എങ്കിലും പ്രാൎത്ഥനയിലുള്ള അപേക്ഷകളൊ സംസ്കാരമൊ ലിതാനിയൊ, കഴിഞ്ഞശേഷം ചൊല്ലുകയും ആം.

കൎത്താവെ, ഈ അപേക്ഷകളിലും പ്രാൎത്ഥനകളിലും ഞങ്ങൾക്ക കരുണയോടെ സ

ഹായിച്ചു, നിന്റെ ഭൃത്യന്മാരായ ഞങ്ങൾ ഈ മരണായുസ്സിലെ സകല മാററങ്ങളുടെയും സംഭവങ്ങളുടെയും ഇടയിൽ നിന്റെ മഹാ കൃപയുള്ള തൽക്ഷണ സഹായത്താൽ എപ്പോഴും കാത്തുകൊള്ളപ്പെടുവാൻ തക്കവണ്ണം അവർ എന്നേക്കുമുള്ള രക്ഷയെ പ്രാപിക്കേണ്ടതിനുള്ള വഴിയെ ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ക്രമപ്പെടുത്തേണമേ. ആമെൻ.

സൎവ്വശക്തനായ കൎത്താവേ, നിത്യ ദൈവമേ, നിന്റെ മഹാ ശക്തിയുള്ള രക്ഷണം കൊണ്ടു ഞങ്ങൾ ഇവിടെയും എന്നേക്കും, ശരീരത്തിലും ആത്മാവിലും പാലിക്കപ്പെടേണ്ടതിന്നു, ഞങ്ങളുടെ ഹൃദയങ്ങളെയും ശരീരങ്ങളെയും നിന്റെ പ്രമാണങ്ങളുടെ വഴികളിലും, നിന്റെ കല്പനകൾക്ക ചേൎന്ന ക്രിയകളിലും നടത്തി ശുദ്ധീകരിച്ചു ഭരിപ്പാൻ ഇഷ്ടം തോന്നേണമെന്നു ഞങ്ങളുടെ കൎത്താവും രക്ഷിതാവുമായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

സൎവ്വശക്തനായ ദൈവമേ, പുറമെ ചെവികൾകൊണ്ടു ഞങ്ങൾ ഇന്നു കേട്ട വചനങ്ങൾ നിന്റെ നാമത്തിന്റെ ബഹുമാനത്തിന്നും സ്തുതിക്കും നല്ല നടപ്പാകുന്ന ഫലത്തെ ഞങ്ങളിൽ ഉണ്ടാക്കത്തക്കവണ്ണം, നിന്റെ കൃപയാൽ ഞങ്ങളുടെ ഹൃദയങ്ങളിൽ പതിയുമാറാക്കേണമെന്നു ഞങ്ങളുടെ കൎത്താ

വായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

കൎത്താവെ, ഞങ്ങളുടെ സകല പ്രവൃത്തികളും ഞങ്ങൾ നിങ്കൽ ആരംഭിച്ചു നടത്തി അവസാനിപ്പിച്ചു ഞങ്ങൾ നിന്റെ ശുദ്ധമുള്ള നാമത്തെ മഹത്വപ്പെടുത്തുവാനും ഒടുക്കം നിന്റെ കരുണകൊണ്ടു നിത്യജീവൻ ലഭിപ്പാനും തക്കവണ്ണം, ഞങ്ങൾ ചെയ്യുന്നതിലൊക്കെയും നിന്റെ മഹാ അൻപുള്ള കൃപകൊണ്ടു ഞങ്ങളെ മുമ്പിടുകയും ഇടവിടാതെ ഞങ്ങൾക്കു സഹായിക്കയും ചെയ്യേണമെന്നു, ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

ഞങ്ങൾ ചോദിക്കുന്നതിന്നു മുമ്പെ ഞങ്ങളുടെ ആവശ്യങ്ങളെയും; ചോദിക്കുന്നതിൽ ഞങ്ങളുടെ അറിയായ്മയെയും അറിയുന്നവനായി, സകല ജ്ഞാനത്തിന്റെയും ഉറവയാകുന്ന സൎവ്വശക്തനായ ദൈവമേ, ഞങ്ങളുടെ ക്ഷീണതകളിൽ മനസ്സലിവുണ്ടാകേണമെന്നും, ഞങ്ങളുടെ അയോഗ്യത ഹേതുവായിട്ടു ഞങ്ങൾ ചോദിപ്പാൻ തുനിയാതെയും ഞങ്ങളുടെ അന്ധത ഹേതുവായിട്ടു ഞങ്ങൾക്കു ചോദിപ്പാൻ കഴിയാതെയുമുള്ള കാൎയ്യങ്ങളെ നിന്റെ പുത്രനും ഞങ്ങളുടെ കൎത്താവുമായ യേശു മശിഹായുടെ യോഗ്യത മൂലം ഞങ്ങൾക്കു തരുവാൻ ഇഷ്ടമുണ്ടാകണമെന്നും ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

നിന്റെ പുത്രന്റെ നാമത്തിൽ ചോദിക്കുന്നവരുടെ അപേക്ഷകളെ കേൾക്കുമെന്നു വാഗ്ദത്തം ചെയ്തിരിക്കുന്ന സൎവ്വശക്തനായ ദൈവമേ, ഇപ്പോൾ നിന്നോടു പ്രാൎത്ഥിക്കയും അപേക്ഷിക്കയും ചെയ്തിരിക്കുന്ന ഞങ്ങളെ കരുണയോടെ ചെവിക്കൊള്ളേണമെന്നും, നിന്റെ ഇഷ്ടപ്രകാരം ഞങ്ങൾ വിശ്വാസത്തോടെ യാചിച്ചിട്ടുള്ള കാൎയ്യങ്ങൾ ഞങ്ങളുടെ ആവശ്യം തീരുന്നതിന്നായിട്ടും നിന്റെ മഹത്വത്തെ പ്രകാശിപ്പിക്കുന്നതിന്നായിട്ടും ഞങ്ങൾക്കു സഫലമായി ലഭിക്കേണ്ടുന്നതിന്നു കൃപ ചെയ്യേണമെന്നും ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

¶ ഞായറാഴ്ചകളിലും പെരുന്നാളുകളിലും (വിശുദ്ധ സംസൎഗ്ഗം ഇല്ലാത്തപ്പോൾ) സംസൎഗ്ഗത്തിന്നു നിയമിച്ചിട്ടുള്ള ശേഷം ഇവിടെ ഭൂമിയിൽ മശിഹായുടെ പോരാട്ട സഭയുടെ സൎവ്വ സ്ഥിതിക്കും വേണ്ടിയുള്ള പ്രാൎത്ഥനയുടെ അവസാനം വരെയും ചെയ്തു, ഒടുവിൽ ചേൎത്തിട്ടുള്ള അപേക്ഷകളിൽ ഒന്നൊ അതിലധികമൊ കൂടെ കൂട്ടി, ആശീൎവ്വാദവും ചെയ്തു, അവസാനിപ്പിക്കേണം.

¶ പ്രെസ്ബിതെറൻ തന്നോടു കൂടെ കൈക്കൊൾവാൻ തന്റെ വിവേകപ്രകാരമുള്ള ആളുകൾ ഇല്ലെന്നു കണ്ടാൽ കൎത്താവിന്റെ അത്താഴം ആചരിക്കരുത.

¶ വിശുദ്ധ സംസൎഗ്ഗം കൈക്കൊൾവാൻ വിവേകമുള്ളവരായിട്ടു ഇടവകയിൽ ഇരുപതിൽ അധികം ആളുകൾ ഇല്ലാഞ്ഞാലും നാലുപേരൊ, ചുരുങ്ങീട്ടു മൂവരൊ, പ്രെസ്ബിതെറ

രോടു കൂടെ കൈക്കൊൾവാൻ ഇല്ലെങ്കിൽ സംസർഗ്ഗം ആചരിക്കരുതു.

¶ ദേവാസനപ്പള്ളികളിലും പാഠകശാല പള്ളികളിലും പാഠകശാലകളിലും വളരെ പ്രെസ്ബിത്തെറന്മാരും ദിയാക്കോന്മാരും ഉള്ളതുകൊണ്ടു അവർ എല്ലാവരും ന്യായമായ കാരണം ഇല്ലാതിരുന്നാൽ ഞായറാഴ്ചതോറും പ്രെസ്ബിത്തെറനോടു കൂടെ സംസർഗ്ഗം കൈക്കൊള്ളേണം.

¶ വിശേഷിച്ചും, അപ്പത്തെയും വീഞ്ഞിനെയും കുറിച്ചു വല്ലവനും ഉണ്ടാകുന്ന ഭിന്നതെക്കും ദുഷ്ടഭക്തിക്കും യാതൊരു കാരണവും ഉണ്ടാകാതെ ഇരിപ്പാനായിട്ടു നടപ്പായി ഭക്ഷിച്ചു വരുന്ന അപ്പം മതി; എന്നാൽ കഴിയുന്നെടത്തോളം നല്ലതും നിർമ്മലവുമായ ഗോതമ്പപ്പം ആയിരിക്കേണം.

¶ അപ്പത്തിലോ, വീഞ്ഞിലോ വല്ലതും ശുദ്ധീകരിക്കപ്പെടാതെ ശേഷിക്കുന്നു എങ്കിൽ, അതിനെ പട്ടക്കാരൻ തന്റെ സ്വന്ത ചിലവിനായി എടുത്തുകൊള്ളട്ടെ; എന്നാൽ ശുദ്ധീകരിക്കപ്പെട്ടതിൽ വല്ലതും ശേഷിക്കുന്നു എങ്കിൽ അതു പള്ളിയിൽ നിന്നു കൊണ്ടുപോകാതെ, പ്രെസ്ബിത്തെറനും സംസർഗ്ഗികളിൽ അവൻ തന്റെ അടുക്കലേക്കു വിളിക്കുന്നവരും ആശീർവാദം കഴിഞ്ഞ ഉടനെ ആദരവോടെ ഭക്ഷിക്കയും കുടിക്കയും വേണം.

¶ പട്ടക്കാരനും കൈക്കാരന്മാരും വിശുദ്ധ സംസർഗ്ഗത്തിന്നു വേണ്ടുന്ന അപ്പവും വീഞ്ഞും ഇടവകച്ചിലവിനാലെ സമ്പാദിച്ചുകൊള്ളേണം.

¶ വിശേഷാൽ അറിക—ഓരോ ഇടവകക്കാരൻ സംവത്സരത്തിൽ മൂന്നു പ്രാവശ്യം എങ്കിലും കർത്താവിന്റെ അത്താഴം കൈക്കൊള്ളേണം; അതിൽ ഒന്നു പെസഹാ നാളായിരിക്കേണം. വിശേഷിച്ചു ആണ്ടുതോറും പെസഹാ സമയത്തു ഇടവകപ്പട്ടക്കാരൻ വികാരി മുതലായ പട്ടക്കാര

[illegible] അവരുടെ കൎത്തൃസംസ്കാരമായിട്ടുള്ള ദ്രവ്യങ്ങ[illegible] [illegible] പള്ളിസംബന്ധമായി [illegible] [illegible].

¶ ദൈവശുശ്രൂഷ അവസാനിച്ചശേഷം, വഴിപാടായി കൊടുക്കപ്പെട്ട പണം ശുശ്രൂഷകനും കൈക്കാരന്മാരും യുക്തമായി തോന്നുന്നപ്രകാരം ഭക്തികരമായും ധൎമ്മസംബന്ധമായ കാൎയ്യങ്ങൾക്ക ചിലവിടേണം; അതിന അവർ തമ്മിൽ യോജിക്കുന്നില്ല എങ്കിൽ മേലധികാരി കല്പിക്കുന്ന പ്രകാരം ചിലവിടേണം.

---

"കൎത്താവിന്റെ അത്താഴത്തിനുള്ള ഈ ആചാര
"ക്രമത്തിൽ ജനങ്ങൾ കൈക്കൊള്ളേണ്ടതു മുട്ടുകു
"ത്തിക്കൊണ്ടു വേണം എന്നു വിധിച്ചിരിക്കുന്നതു
"അങ്ങിനെയല്ലാഞ്ഞാൽ വിശുദ്ധ സംസൎഗ്ഗത്തി
"ൽ ഭക്തികേടും ക്രമമില്ലായ്മയും ഉണ്ടാകുവാനിട
"യുള്ളതിനെ ഒഴിപ്പാനായിട്ടും യോഗ്യതയോടെ
"കൈക്കൊള്ളുന്ന എല്ലാവൎക്കും ഇതിൽ നല്കപ്പെടു
"ന്ന മശിഹായിൽ നിന്നുള്ള ഉപകാരങ്ങളെ നാം
"താഴ്മയോടും നന്ദിയോടും അറിയിക്കുന്ന അട
"യാളത്തിന്നായിട്ടും ആകുന്നു. എങ്കിലും ഇങ്ങിനെ
"മുട്ടുകുത്തുന്നതിനെ കുറിച്ചു വല്ലവരും അറിയാ
"യ്മയും ബലഹീനതയും കൊണ്ടൊ ഈൎഷ്യയും
"ദുശ്ശാഠ്യവും കൊണ്ടൊ, ദുരൎത്ഥമെടുത്തു വഷളാ
"ക്കാതെയിരിപ്പാനായിട്ടു ഇതിനാൽ അറിയിക്കു
"ന്നതു എന്തെന്നാൽ:—സക്രമെന്തിൽ കൈക്കൊ
"ള്ളപ്പെടുന്ന അപ്പത്തിനെങ്കിലും വീഞ്ഞിനെങ്കി
"ലും മശിഹായുടെ സ്വാഭാവിക മാംസരക്തങ്ങ
"ളുടെ വല്ല സ്വരൂപ പ്രത്യക്ഷതെക്കെങ്കിലും
"അതിനാൽ ഒരു വന്ദനവും ചെയ്യേണ്ടതു എ
"ന്നു ഭാവിച്ചിട്ടില്ല, ചെയ്വാൻ ന്യായമുള്ളതല്ല.
"എന്തെന്നാൽ സക്രമെന്തിലെ അപ്പവും വീഞ്ഞും

“പിന്നെയും ആ വസ്തുക്കളായിട്ടു തന്നെ ഇരിക്ക
“ന്നതെയുള്ളു. അതുകൊണ്ടു അവയെ വന്ദിച്ചു
“കൂടാ. (എന്തെന്നാൽ അതു സകല സത്യക്രിസ്ത്യാ
“നികളും വെറുക്കേണ്ടതായ വിഗ്രഹാരാധനയാ
“കുന്നു) അത്രയുമല്ല, നമ്മുടെ രക്ഷിതാവായ മശി
“ഹായുടെ സ്വാഭാവിക ശരീരവും രക്തവും
“സ്വർഗ്ഗത്തിൽ ആകുന്നു, ഇവിടെ അല്ല. ഒരു സമ
“യത്തു ഒരിടത്തല്ലാതെ പലെടത്തിരിക്ക എന്ന
“ള്ളതു മശിഹായുടെ സ്വാഭാവിക ശരീരത്തി
“ന്റെ സത്യത്തോടു വിരോധമല്ലൊ.



ത്തെ പ്രാൎത്ഥന ആരംഭിക്കുന്നതിനു മുമ്പു രാവിലെയെങ്കിലും പട്ടക്കാരനെ അറിവുകൊടുക്കേണം. പിന്നെ പട്ടക്കാരൻ നിശ്ചയിക്കുന്നതുപോലെ കാലത്തെ പ്രാൎത്ഥനയിൽ രണ്ടാം പാഠം കഴിഞ്ഞ ഉടനെ എങ്കിലും, വൈകുന്നേരത്തെ പ്രാൎത്ഥനയിൽ രണ്ടാം പാഠം കഴിഞ്ഞ ഉടനെ എങ്കിലും, ജ്ഞാനപിതാക്കന്മാരും ജ്ഞാനമാതാക്കളും കുഞ്ഞുങ്ങളോടുകൂടെയുള്ള ജനങ്ങളും ബെപ്തിസ്മതൊട്ടിയിങ്കൽ ഒരുങ്ങിനില്ക്കേണം. അപ്പോൾ നല്ല വെള്ളംകൊണ്ടു നിറെക്കപ്പെട്ടിരിക്കേണ്ടതായ തൊട്ടിയിങ്കൽ പ്രെസ്ബിതെറൻ വന്നു നിന്നുകൊണ്ടു ചോദിക്കേണ്ടതു,

ൟ പൈതലിന്നു മുമ്പെ ബെപ്തിസ്മ കഴിഞ്ഞിട്ടുണ്ടോ, ഇല്ലയോ?

¶ ഇല്ല എന്നു അവർ ഉത്തരം പറഞ്ഞാൽ, അപ്പോൾ പ്രെസ്ബിതെറൻ ഒരു താഴെ വരുന്നപ്രകാരം ചൊല്ലേണം.

മഹാ പ്രിയമുള്ളവരേ, എല്ലാ മനുഷ്യരും പാപത്തിൽ ഉല്പാദിച്ചു ജനിച്ചിരിക്കകൊണ്ടും, വെള്ളത്താലും പരിശുദ്ധാത്മാവിനാലും പുതുതായി ജനിപ്പിക്കപ്പെടാതെ ആൎക്കും ദൈവത്തിന്റെ രാജ്യത്തിലേക്കു കടപ്പാൻ കഴികയില്ല എന്നു നമ്മുടെ രക്ഷിതാവായ മശിഹാ പറഞ്ഞിരിക്കകൊണ്ടും ഒരു പൈതലിന്റെ പ്രകൃതിയാൽ ഉണ്ടാകുവാൻ കഴിയാത്തതിനെ പിതാവായ ദൈവം തന്റെ ധാരാളമായുള്ള കൃപകൊണ്ടു കൊടുക്കേണമെന്നും, ഇപ്രകാരം ഇവൻ വെള്ളത്താലും പരിശുദ്ധാത്മാവിനാലും ബെപ്തിസ്മ കഴിഞ്ഞു, മശിഹായുടെ തിരുസഭയിലേക്കു കൈക്കൊള്ളപ്പെട്ടു, അതിന്റെ ജീവനുള്ള അവയവം ആയി തീരേണമെന്നും, നമ്മുടെ കൎത്താവായ യേശു മശി

ഹാ മൂലം നിങ്ങളും ദൈവത്തോടു അപേ
ക്ഷിക്കേണമെന്നു ഞാൻ നിങ്ങളോടു യാ
ചിക്കുന്നു.

¶ അതിന്റെശേഷം പ്രെസ്ബിറ്റെറർ ചൊല്ലേണ്ടതു,

നാം പ്രാർത്ഥിക്ക.

നോഹയും അവന്റെ കുഡുംബവും
വെള്ളത്താൽ നശിക്കാതെ നിന്റെ മഹാ ക
രുണകൊണ്ടു അവരെ പെട്ടകത്തിൽ രക്ഷി
ക്കയും നിന്റെ ശുദ്ധമുള്ള ബപ്തിസ്മക്കു
സാദൃശ്യമായി, നിന്റെ ജനങ്ങളായ ഇസ്രാ
യേൽ മക്കളെ ചെങ്കടലിൽ കൂടി ക്ഷേമ
ത്തോടെ നടത്തുകയും, യോർദ്ദാൻ നദിയിൽ
വെച്ചു നിന്റെ മഹാ പ്രിയ പുത്രനായ
യേശുമശിഹായുടെ ബപ്തിസ്മയാൽ പാപ
ത്തെ ജ്ഞാനാർത്ഥമായി കഴുകിക്കളയുന്നതി
ന്നു വെള്ളത്തെ ശുദ്ധീകരിക്കയും ചെയ്തവ
നായി സർവ്വശക്തനും നിത്യനുമായ ദൈവ
മേ, ഈ പൈതൽ നിന്റെ കോപത്തിൽനി
ന്നു രക്ഷിക്കപ്പെട്ടു മശിഹായുടെ സഭയാകു
ന്ന പെട്ടകത്തിലേക്കു കൈക്കൊള്ളപ്പെടേ
ണ്ടതിന്നും വിശ്വാസത്തിൽ ഉറപ്പുള്ളവനായും ആ
ശകൊണ്ടു സന്തോഷമുള്ളവനായും, സ്നേഹത്തിൽ
വേരൂന്നിയവനായും ഈ കഷ്ട ലോകത്തിലെ തി
രകളെ കടന്നിട്ടു, ഇവൻ ഒടുക്കം നിത്യജീവ
ന്റെ രാജ്യത്തു പ്രവേശിച്ചു, അവിടെ നി
ന്നോടുകൂടെ കാലാവസാനംകൂടാതെ വാഴേ
ണ്ടതിന്നും നിന്റെ അന്തമില്ലാത്ത കരുണ
കൊണ്ടു ഇവനെ കടാക്ഷിച്ചു പരിശുദ്ധാ
ത്മാവിനെ കൊണ്ടു ഇവനെ കഴുകി ശുദ്ധീക

രിക്കേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

മുട്ടുള്ള എല്ലാവൎക്കും തുണയും, സംരക്ഷണത്തിന്നായിട്ടു നിങ്കലേക്കു ഓടിവരുന്ന എല്ലാവൎക്കും സഹായിയും, വിശ്വസിക്കുന്നവരുടെ ജീവനും, മരിച്ചവരുടെ ഉയിൎപ്പും ആകുന്ന സൎവ്വശക്തനും മരണമില്ലാത്തവനുമായ ദൈവമേ, നിന്റെ ശുദ്ധമുള്ള ബപ്തിസ്മെക്കു വരുന്ന ഈ ശിശുവിന്നു ആത്മീകമായ പുനൎജ്ജനനത്താൽ ഇവന്റെ പാപങ്ങളുടെ മോചനം ലഭിപ്പാനായിട്ടു ഇവന്നു വേണ്ടി ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ചോദിപ്പിൻ, എന്നാൽ നിങ്ങൾക്കു കിട്ടും; അന്വേഷിപ്പിൻ, എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, എന്നാൽ നിങ്ങൾക്കു തുറക്കപ്പെടും എന്നു, നീ നിന്റെ മഹാ പ്രിയ പുത്രനെക്കൊണ്ടു വാഗ്ദത്തം ചെയ്യിച്ചപ്രകാരം കൎത്താവേ, ഇവനെ കൈക്കൊള്ളേണമേ. അപ്രകാരം തന്നെ ഈ ശിശു നിന്റെ പരമ സ്നാനമാകുന്ന നിത്യ ആശീൎവ്വാദം അനുഭവിക്കേണ്ടതിന്നും ഞങ്ങളുടെ കൎത്താവായ യേശുമശിഹായെ കൊണ്ടു നീ വാഗ്ദത്തം ചെയ്യിച്ചിട്ടുള്ള അന്തമില്ലാത്ത രാജ്യത്തിലേക്കു പ്രവേശിക്കേണ്ടതിന്നും ഇപ്പോൾ ചോദിക്കുന്ന ഞങ്ങൾക്കു തരികയും, അന്വേഷിക്കുന്ന ഞങ്ങൾക്കു കിട്ടുകയും, മുട്ടുന്ന ഞങ്ങൾക്കു വാതിൽ തുറക്കയും ചെയ്യേണമേ. ആമെൻ.

¶ അപ്പോൾ ജനങ്ങൾ എഴുനീറ്റുനിന്നിട്ട പ്രെസ്ബിതെർ ചൊല്ലെണ്ടു,

ശുദ്ധമുള്ള മൎക്കൊസ് എഴുതിയ സുവിശെഷത്തിൽ, പത്താം അദ്ധ്യായത്തിൽ പതിമൂന്നാം വാക്യം തുടങ്ങിയുള്ള വാക്കുകളെ കെൾപ്പിൻ.

അവൻ ചെറുപൈതങ്ങളെ തൊടുവാനായിട്ട, അവരെ അവർ ക്രിസ്തുവിന്റെ അടുക്കൽ കൊണ്ടുവന്നു: എന്നാൽ ശിഷ്യന്മാർ അവരെ കൊണ്ടുവന്നവരെ വിലക്കി. യെശു അതു കണ്ടാറെ, നീരസപ്പെട്ടു അവരൊടു, പൈതങ്ങൾ എന്റെ അടുക്കൽ വരുവാൻ വിടുവിൻ, അവരെ വിരൊധിക്കയുമരുതു; എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം ഇപ്രകാരമുള്ളവരുടെ ആകുന്നു. ആരെങ്കിലും ഒരു ചെറിയ പൈതൽ എന്നപൊലെ ദൈവത്തിന്റെ രാജ്യം കൈക്കൊള്ളുന്നില്ല എങ്കിൽ, അവൻ അതിലെക്കു കടക്കയില്ല എന്നു ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു എന്നു പറഞ്ഞു. പിന്നെ അവൻ അവരെ അണെച്ചുകൊണ്ടു, അവരുടെ മെൽ തന്റെ കൈകളെ വെച്ചു അവരെ അനുഗ്രഹിച്ചു.

¶ സുവിശെഷം വായിച്ച ശെഷം ശുശ്രൂഷകൻ അതിലെ വചനങ്ങളിൽ നിന്നുള്ള ഈ ചുരുങ്ങിയ ഉപദെശവാക്യം ചൊല്ലെണം.

പ്രിയമുള്ളവരെ, നമ്മുടെ രക്ഷിതാവായ മശിഹാ തന്റെ അടുക്കൽ പൈതങ്ങളെ

ബന്ധ്യ

കൊണ്ടുവരുവാൻ കല്പിച്ചതിനെയും, അവ
രെ അവന്റെ അടുക്കൽ അയക്കാതെയി
രിപ്പാൻ ഭാവിച്ചവരെ അവൻ ശാസിച്ച
പ്രകാരവും, അവരുടെ കപടമില്ലായ്മയെ
പിന്തുടരേണമെന്ന എല്ലാ മനുഷ്യരോടും
അവൻ ബുദ്ധി ഉപദേശിക്കുന്ന പ്രകാര
വും ഈ സുവിശേഷത്തിൽ അവന്റെ വ
ചനങ്ങളെ നിങ്ങൾ കേട്ടുവല്ലൊ; അവൻ
തന്റെ പുറമെയുള്ള ഭാവവും ക്രിയയും കൊ
ണ്ടു അവരോടുള്ള തന്റെ പ്രിയത്തെ അറി
യിച്ച പ്രകാരം നിങ്ങൾ കണ്ടറിയുന്നു; എ
ങ്ങിനെയെന്നാൽ അവൻ അവരെ തന്റെ
കൈകളിൽ കൊണ്ടു തഴുകി, തന്റെ കൈക
ളെ അവരുടെ മേൽ വെച്ചു, അവരെ അനു
ഗ്രഹിച്ചു. അതുകൊണ്ടു അവൻ ഇവിടെയു
ള്ള ഈ ശിശുവിനെ അങ്ങിനെ തന്നെ ദയയോ
ടെ കൈക്കൊള്ളുമെന്നും, അവൻ തന്റെ ക
രുണയുള്ള കൈകൾകൊണ്ടു ഇവനെ തഴുകുമെ
ന്നും, ഇവന്നു നിത്യജീവനാകുന്ന അനുഗ്രഹം
കൊടുത്തു, ഇവനെ തന്റെ നിത്യ രാജ്യത്തിനു
അവകാശി ആക്കി തീർക്കുമെന്നും സംശയിക്കാ
തെ താല്പര്യത്തോടെ വിശ്വസിപ്പിൻ. ആക
യാൽ തന്റെ പുത്രനായ യേശു മശിഹാ
യെക്കൊണ്ടു അറിയിപ്പിച്ച പ്രകാരം ഈ ശി
ശുവിനോടു നമ്മുടെ പരമ പിതാവിനുള്ള പ്രിയ
ത്തെക്കുറിച്ചു ഇങ്ങിനെ നമുക്കു നിശ്ചയമാ
കകൊണ്ടും അവന്റെ ശുദ്ധമുള്ള ബപ്തി
സ്മക്കു ഈ ശിശുവിനെ നാം കൊണ്ടുവന്നിരി
ക്കുന്നതായ ഈ സ്നേഹപ്രവൃത്തിയെ അവ
ൻ ദയയോടെ അനുവദിക്കുന്നു എന്നല്ലാതെ

ഒന്നും സംശയിക്കായ്കകൊണ്ടും നാം വിശ്വാസത്തോടും ഭക്തിയോടും അവന്നു സ്തോത്രം ചെയ്തു ചൊല്ലേണ്ടതു,

സർവ്വശക്തനും നിത്യനുമായ ദൈവമേ, പരമ പിതാവേ, നിന്റെ കൃപയെക്കുറിച്ചുള്ള അറിവിലേക്കും, നിന്നിലുള്ള വിശ്വാസത്തിലേക്കും ഞങ്ങളെ വിളിപ്പാൻ നിനക്കു ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്കു വിനയമായി സ്തോത്രം ചെയ്യുന്നു. ഞങ്ങളിൽ എപ്പോഴും ഈ അറിവിനെ വർദ്ധിപ്പിച്ചു, ഈ വിശ്വാസത്തെ ഉറപ്പിക്കേണമേ. ഈ ശിശു വീണ്ടും ജനിക്കേണ്ടതിന്നും, എന്നേക്കുമുള്ള രക്ഷെക്കു അവകാശി ആയി തീരേണ്ടതിന്നും, നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ ഇപ്പോഴും, എപ്പോഴും ജീവിച്ചു വാഴുന്നവനായി, ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം നിന്റെ പരിശുദ്ധാത്മാവിനെ ഇവന്നു കൊടുക്കേണമേ ആമെൻ.

¶ പിന്നെ പ്രെസ്ബിതെർ ജ്ഞാനപിതാക്കന്മാരോടും ജ്ഞാനമാതാക്കളോടും ഇപ്രകാരം ചൊല്ലേണം,

മഹാ പ്രിയമുള്ളവരേ, ബപ്തിസ്മ കഴിവാനായിട്ടു ഈ ശിശുവിനെ നിങ്ങൾ ഇവിടെ കൊണ്ടുവന്നിരിക്കുന്നു; ഇവനെ കൈക്കൊൾവാനും, ഇവന്റെ പാപങ്ങളിൽനിന്നു ഇവനെ വിടുവിപ്പാനും, പരിശുദ്ധാത്മാവു കൊണ്ടു ഇവനെ ശുദ്ധീകരിപ്പാനും, സ്വർഗ്ഗരാജ്യത്തെയും, നിത്യജീവനെയും ഇവന്നു കൊടുപ്പാനും, നമ്മുടെ കർത്താവായ യേശു മശിഹായിക്കു ഇഷ്ടമുണ്ടാകേണമെന്നു നിങ്ങൾ അപേ

ക്ഷിച്ചുവല്ലൊ. നിങ്ങൾ അപേക്ഷിച്ച കാ
ൎയ്യങ്ങളെ ഒക്കെയും തരുമെന്നു നമ്മുടെ ക
ൎത്താവായ യേശു മശിഹാ തന്റെ സുവി
ശേഷത്തിൽ വാഗ്ദത്തം ചെയ്യുന്നതു നിങ്ങൾ
കേട്ടുവല്ലൊ; ആ വാഗ്ദത്തത്തെ അവൻ
തന്റെ പക്ഷത്തിൽ നിശ്ചയമായി പ്രമാ
ണിച്ചു നിവൃത്തിയാക്കും. ഇങ്ങിനെ മശിഹാ
വാഗ്ദത്തം ചെയ്തിരിക്കകൊണ്ടു ൟ ശിശുവും
താൻ പിശാചിനെയും അവന്റെ സകല
പ്രവൃത്തികളെയും ഉപേക്ഷിച്ചു, ദൈവത്തി
ന്റെ ശുദ്ധമുള്ള വചനത്തെ ഉറപ്പായിട്ടു
വിശ്വസിച്ചു, അവന്റെ കല്പനകളെ അനു
സരണത്തോടെ പ്രമാണിക്കമെന്നു,
താൻതന്നെ ഇതിനെ ഭരമേറ്റുകൊൾവാനുള്ള
പ്രായം വരുവോളം ഇവന്റെ ഉത്തരവാദിക
ളായ നിങ്ങൾ ഇവന്റെ പേൎക്കു വിശ്വാസ്യത
യോടെ വാഗ്ദത്തം ചെയ്യേണ്ടതാകുന്നു.

ആയതുകൊണ്ടു ഞാൻ ചോദിക്കുന്നു,

നീ ൟ പൈതലിന്റെ പേൎക്കു പിശാ
ചിനെയും അവന്റെ സകല പ്രവൃത്തിക
ളെയും, ലോകത്തിന്റെ മായയായുള്ള ആ
ഡംബരത്തെയും, മഹത്വത്തെയും, ആയ
തിന്റെ സകല ദുരാഗ്രഹങ്ങളെയും, ജഡ
ത്തിന്റെ മോഹങ്ങളെയും അനുസരിച്ചു ന
ടക്കയോ, അവയാൽ നടത്തപ്പെടുകയൊ
ചെയ്യാതവണ്ണം അവയെ ഉപേക്ഷിക്കു
ന്നുവൊ?

ഉത്തരം. അവയെ എല്ലാം ഞാൻ ഉപേക്ഷി
ക്കുന്നു.

ഉദ്ദേശകൻ.

നീ സൎവ്വശക്തിയുള്ള പിതാവായി, ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവത്തിൽ വിശ്വസിക്കുന്നുവോ?

അവന്റെ ഏകജാതനായ പുത്രനായി, നമ്മുടെ കൎത്താവായ യേശു മശിഹായിലും നീ വിശ്വസിക്കുന്നുവോ? ഇവൻ പരിശുദ്ധാത്മാവിനാൽ കന്യക മറിയയിൽ ഉല്പാദിക്കപ്പെട്ടു ജനിച്ചു എന്നും; അവൻ പൊന്തിയോസ് പീലാത്തോസിന്റെ കീഴിൽ കഷ്ടപ്പെട്ടു, കുരിശിൽ തറെക്കപ്പെട്ടു, മരിച്ചു, അടക്കപ്പെട്ടു എന്നും; അവൻ പാതാളത്തിലേക്ക ഇറങ്ങി, മൂന്നാം ദിവസം പിന്നെയും ഉയിൎത്തെഴുനീറ്റു എന്നും; അവൻ സ്വൎഗ്ഗത്തിലേക്ക കരേറി, സൎവ്വശക്തിയുള്ള പിതാവാകുന്ന ദൈവത്തിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നു എന്നും; അവിടെനിന്നു ലോകാവസാനത്തിങ്കൽ ജീവികളെയും മരിച്ചവരെയും ന്യായം വിധിപ്പാൻ വീണ്ടും വരും എന്നും നീ വിശ്വസിക്കുന്നുവോ?

പരിശുദ്ധാത്മാവിലും നീ വിശ്വസിക്കുന്നുവോ? ശുദ്ധമുള്ള കാതോലിക സഭയിലും; ശുദ്ധിമാന്മാരുടെ സംസൎഗ്ഗത്തിലും; പാപമോചനത്തിലും; ജഡത്തിന്റെ ഉയിൎത്തെഴുനീല്പിലും; മരണശേഷമുള്ള നിത്യജീവനിലും നീ വിശ്വസിക്കുന്നുവോ?

ഉത്തരം. ഇതു എല്ലാം ഞാൻ ഉറപ്പായിട്ടു വിശ്വസിക്കുന്നു.

ശുശ്രൂഷകൻ.

ഠ൫ ഈ വിശ്വാസത്തിൽ ബപ്തിസ്മപ്പെടുവാൻ നിനക്ക മനസ്സുണ്ടൊ?

ഉത്തരം. അങ്ങിനെ എന്റെ ആഗ്രഹം ആകുന്നു.

ശുശ്രൂഷകൻ.

എന്നാൽ നീ ദൈവത്തിന്റെ ശുദ്ധമുള്ള ഹിതത്തെയും കല്പനകളെയും അനുസരണത്തോടെ പ്രമാണിക്കയും, നിന്റെ ആയുസ്സുള്ള നാൾ ഒക്കെയും അപ്രകാരം നടക്കയും ചെയ്യുമൊ?

ഉത്തരം. ഞാൻ ചെയ്യും.

¶ അതിന്റെ ശേഷം പ്രെസ്ബിറ്റെർ ചൊല്ലേണ്ടു,

കാരുണ്യമുള്ള ദൈവമെ, ഈ പൈതലിൽ പുതിയ മനുഷ്യൻ ഉയിൎപ്പിക്കപ്പെടുവാൻ തക്കവണ്ണം ഇവനിലുള്ള പഴയ ആദാം കുഴിച്ചിടപ്പെടെണ്ടതിന്ന കൃപ അരുളെണമെ. ആമെൻ.

ഇവനിൽ ജഡമയമായുള്ള ആഗ്രഹങ്ങൾ ഒക്കെയും ചാകേണ്ടതിന്നും ആത്മാവിനുള്ള കാൎയ്യങ്ങൾ ഒക്കെയും ജീവിച്ചു വളരേണ്ടതിന്ന കൃപ അരുളെണമെ. ആമെൻ.

പിശാചിനെയും, ലോകത്തെയും, ജഡത്തെയും ജയിച്ചു, മോദം കൊൾവാൻ ഇവന്ന ശക്തിയും ബലവും ഉണ്ടാകേണ്ടതിന്ന കൃപ അരുളെണമെ. ആമെൻ.

കാലാവസാനം കൂടാതെ ജീവിച്ചു, സകലത്തെയും ഭരിക്കുന്നവനായി വാഴ്ത്തപ്പെട്ട

കൎത്താവായ ദൈവമേ, ഞങ്ങളുടെ സ്ഥാനം കൊണ്ടും, ശുശ്രൂഷകൊണ്ടും, ഇവിടെ നിനക്കു പ്രതിഷ്ഠിക്കപ്പെടുന്ന എല്ലാവരും നിന്റെ കരുണയാൽ പരമഗുണങ്ങൾ ധരിച്ചവരായി തീൎന്നു, നിത്യമായ പ്രതിഫലം പ്രാപിക്കേണ്ടതിന്നു കൃപ അരുളേണമേ. ആമേൻ.

സൎവ്വശക്തനും നിത്യജീവിയുമായ ദൈവമേ, നിന്റെ മഹാ വാത്സല്യ പുത്രനായ യേശു മശിഹാ ഞങ്ങളുടെ പാപമോചനത്തിന്നായിക്കൊണ്ടു അവന്റെ മഹാ വിലയേറിയ വിലാപ്പുറത്തുനിന്നു വെള്ളത്തെയും രക്തത്തെയും ചൊരികയും, അവന്റെ ശിഷ്യന്മാർ പുറപ്പെട്ടു സകല ജാതികൾക്കും ഉപദേശിച്ചു, അവരെ പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ബപ്തീസ്മപ്പെടുത്തേണമെന്നു കല്പിക്കയും ചെയ്തു; നിന്റെ ഈ സഭയുടെ അപേക്ഷകളെ ചെവിക്കൊണ്ടു, പാപത്തെ ജ്ഞാനാൎത്ഥമായി കഴുകിക്കളയുന്നതിന്നു ഈ വെള്ളം ശുദ്ധീകരിച്ചു, ഇപ്പോൾ അതിൽ ബപ്തീസ്മപ്പെടുവാനുള്ള ഈ പൈതൽ നിന്റെ കൃപയുടെ പൂൎണ്ണതലഭിച്ചു, വിശ്വാസമുള്ളവരും തെരിഞ്ഞെടുക്കപ്പെട്ടവരുമായ നിന്റെ മക്കളുടെ എണ്ണത്തിൽ എന്നേക്കും ഇരിപ്പാനായിട്ടു കൃപ ചെയ്യേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമേൻ.

¶ അതിന്റെശേഷം പ്രെസ്ബിതെറൻ ആ പൈതലിനെ തന്റെ കൈകളിൽ എടുത്തു ജ്ഞാനപിതാക്കന്മാരോടും ജ്ഞാനമാതാക്കളോടും ചൊല്ലേണ്ടതു,

ഈ പൈതലിനു പേർ ഇടുവിൻ.

¶ അതിന്റെശേഷം അവരുടെ പിന്നാലെ അതിന്റെ പേർ ചൊല്ലിക്കൊണ്ടു (ആ പൈതൽ നല്ലവണ്ണം സഹിക്കുമെന്നു അവർ അവനോടു നിശ്ചയം പറഞ്ഞാൽ,) അവൻ അതിനെ സൂക്ഷ്മത്തോടും കരുതലോടും വെള്ളത്തിൽ മുക്കി ചൊല്ലേണ്ടതു,

— പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഞാൻ നിന്നെ ബപ്തിസ്മപ്പെടുത്തുന്നു. ആമെൻ.

¶ എന്നാൽ പൈതലിനു കെല്പില്ലെന്നു അവർ നിശ്ചയം പറഞ്ഞാൽ മേൽ പറഞ്ഞ ഈ വചനങ്ങൾ ചൊല്ലിക്കൊണ്ടു അതിന്റെ മേൽ വെള്ളം പകർന്നാൽ മതി,

— പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഞാൻ നിന്നെ ബപ്തിസ്മപ്പെടുത്തുന്നു. ആമെൻ.

¶ പിന്നെ പ്രെസ്ബിതെറൻ ചൊല്ലേണ്ടതു,

ഈ പൈതലിനെ നാം മശിഹായുടെ ആട്ടിൻകൂട്ടമായ സഭയിലേക്ക കൈക്കൊണ്ടു, ഇനിമേൽ ഇവൻ കുരിശിൽതറെക്കപ്പെട്ട മശിഹായിലുള്ള വിശ്വാസത്തെ ഏറ്റുപറവാനും, അവന്റെ കൊടിക്കീഴിൽ നിന്നു പാപത്തോടും ലോകത്തോടും, പിശാചിനോടും ധൈര്യത്തോടെ യുദ്ധം ചെയ്വാനും, ഇവന്റെ പ്രാണാവസാനം വരെ മശിഹായു

ടെ വിശ്വാസമുള്ള പടയാളിയും ദാസനും ആയി ഇരിപ്പാനും നാണിക്കയില്ല എന്നതിന്നു ലക്ഷ്യമായിട്ടു നാം ഇവനിൽ *കുരിശിന്റെ അടയാളം വരെക്കുന്നു. ആമെൻ.

* ഇവിടെ പ്രെസ്ബിറ്ററ് പൈതലിന്റെ നെററിമേൽ കുരിശു വരെക്കെണം.

¶ അതിന്റെശേഷം പ്രെസ്ബിറ്ററ് ചൊല്ലെണ്ടതു,

മഹാ പ്രിയ സഹോദരന്മാരേ, ഈ പൈതൽ വീണ്ടും ജനിച്ചു മശിഹായുടെ സഭയായ ശരീരത്തിലേക്കു ചേൎക്കപ്പെട്ടതുകൊണ്ടു, ഈ ഉപകാരങ്ങൾക്കായിട്ടു നാം സൎവ്വശക്തനായ ദൈവത്തിന്നു സ്തോത്രം ചെയ്തു, ഈ പൈതൽ ഈ ആരംഭ പ്രകാരം തന്നേ ഇവന്റെ ശിഷ്ടായുസ്സിനെ കഴിപ്പാനായിട്ടു ഏക മനസ്സോടെ നാം അവനോടു പ്രാൎത്ഥിക്ക.

¶ അപ്പോൾ എല്ലാവരും മുട്ടുകുത്തികൊണ്ടു ചൊല്ലെണ്ടതു,

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലേ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണമേ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതുപോലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പരീക്ഷയിലേക്കു കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷിക്കേണമേ. ആമെൻ.

¶ അതിന്റെ ശേഷം പ്രെസ്ബിറ്റെർ ചൊല്ലേണ്ടതു,

മഹാ കരുണയുള്ള പിതാവെ, നിന്റെ പരിശുദ്ധാത്മാവുകൊണ്ടു ഈ ശിശുവിനെ വീണ്ടുംജനിപ്പിപ്പാനും, പുത്രസ്വീകാരം കൊണ്ടു ഇവനെ നിന്റെ സ്വന്ത പൈതലായിട്ടു കൈക്കൊൾവാനും, നിന്റെ ശുദ്ധമുള്ള സഭയിൽ ഇവനെ അവയവം ആക്കുവാനും നിനക്കു ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്കു മനഃപൂർവ്വമായി സ്തോത്രം ചെയ്യുന്നു. ഇവൻ പാപത്തിന്നു മരിച്ചു, നീതിക്കു ജീവിച്ചു, മശിഹായുടെ മരണത്തിൽ അവനോടു കൂടെ അടക്കപ്പെട്ടിട്ടു, പഴയ മനുഷ്യനെ കുരിശിൽ തറെക്കയും, പാപശരീരത്തെ മുഴുവനും നശിപ്പിക്കയും ചെയ്യേണ്ടതിന്നും, ഇവൻ നിന്റെ പുത്രന്റെ മരണത്തിന്നു ഓഹരിക്കാരൻ ആയി തീർന്നിരിക്കുന്നതു പോലെ അവന്റെ ഉയിർപ്പിന്നും ഓഹരിക്കാരൻ ആകേണ്ടതിന്നും, ഒടുക്കം നിന്റെ ശുദ്ധമുള്ള സഭയിൽ ശിഷ്ടമുള്ളവരോടുകൂടെ ഇവൻ നിന്റെ നിത്യരാജ്യത്തിന്നു അവകാശി ആയി തീരേണ്ടതിന്നും, കൃപ ചെയ്യേണമെന്നു ഞങ്ങളുടെ കർത്താവായ മശിഹാ മൂലം ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു. ആമെൻ.

¶ പിന്നെ എല്ലാവരും എഴുനീറ്റു നിന്നിട്ടു, പ്രെസ്ബിറ്റെർ ജ്ഞാനപിതാക്കന്മാരോടും ജ്ഞാനമാതാക്കളോടും ഈ താഴെയുള്ള ഉപദേശവാക്യം ചൊല്ലേണം.

പിശാചിനെയും അവന്റെ സകല പ്രവൃത്തികളെയും ഉപേക്ഷിക്കുമെന്നും, ദൈവ

ത്തിൽ വിശ്വസിക്കുമെന്നും, അവനെ സേവിക്കുമെന്നും ശേം മൈപതൽ തന്റെ ഉത്തരവാദികളായ നിങ്ങൾ മൂലം വാഗ്ദത്തം ചെയ്തിരിക്കയാൽ ശേം ശിശു നിങ്ങൾ മൂലമായി ഇവിടെ ചെയ്തിട്ടുള്ള വ്രതവും, വാഗ്ദത്തവും, പ്രതിജ്ഞയും എത്ര ഗൌരവമുള്ളതെന്നു അറിവാൻ ഇവനു പ്രാപ്തിയായ ഉടനെ ഇവനു ഉപദേശിപ്പിപ്പാൻ നിങ്ങളുടെ കൃത്യവും മുറയും ആകുന്നു എന്നു നിങ്ങൾ ഓൎത്തുകൊള്ളേണം. അത്രയുമല്ല, ൟ കാൎയ്യങ്ങളെ ഇവൻ ഏറ്റവും നല്ലവണ്ണം അറിവാനായിട്ടു, പ്രസംഗങ്ങളെ കേൾക്കേണമെന്നു ഇവനോടു നിങ്ങൾ കല്പിക്കേണം; ഇവൻ നാട്ടു ഭാഷയിൽ വിശ്വാസപ്രമാണത്തെയും, കൎത്താവിന്റെ പ്രാൎത്ഥനയെയും, പത്തു കല്പനകളെയും, ഒരു ക്രിസ്ത്യാനി തന്റെ ആത്മാവിന്റെ സൌഖ്യത്തിനായിട്ടു അറിഞ്ഞു, വിശ്വസിക്കേണ്ടുന്ന മറ്റു സകല കാൎയ്യങ്ങളെയും പഠിക്കേണ്ടതിന്നും; ൟ മൈപതൽ ദൈവഭക്തിയും ക്രിസ്ത്യാനി മുറയുമായി നടപ്പാൻ സുകൃതത്തോടെ വളൎത്തപ്പെടേണ്ടതിന്നും നിങ്ങൾ പ്രത്യേകം കരുതിക്കൊള്ളേണം; അതു എന്തെന്നാൽ ബപ്തിസ്മപ്പെട്ടവരായ നാം നമ്മുടെ രക്ഷിതാവായ മശിഹായുടെ ദൃഷ്ടാന്തത്തെ പിന്തുടരുവാനും, അവനെ പോലെ ആയി തീരുവാനും, അവൻ നമുക്കു വേണ്ടി മരിച്ചു, വീണ്ടും ഉയിൎത്തപ്രകാരം നാം പാപത്തിന്നു മരിപ്പാനും, നീതിക്കു ഉയിൎപ്പാനും, നമ്മുടെ വല്ലാത്ത ദുരാഗ്രഹങ്ങളെ ഒക്കെയും ഇടവിടാതെ മരിപ്പിപ്പാനും, സകല സൽ

ഗുണവും ദൈവഭക്തിയുമുള്ള നടപ്പിൽ നാൾതോറും വൎദ്ധിപ്പാനുമുള്ള നമ്മുടെ പ്രതിജ്ഞയെ ബപ്തിസ്മ നമുക്കു കാണിക്കുന്നു എന്നു എപ്പോഴും ഓൎക്കേണ്ടിയവരാകുന്നു.

¶ അതിന്റെ ശേഷം ഇതും കൂടെ ചൊല്ലെണം.

**0,00** പൈതലിനു വിശ്വാസപ്രമാണത്തെയും, കൎത്താവിന്റെ പ്രാൎത്ഥനയെയും, പത്തു കല്പനകളെയും നാട്ടു ഭാഷയിൽ ചൊല്ലുവാൻ പ്രാപ്തിയും, സ്ഥിരീകരണത്തിന്നു നിശ്ചയിച്ചിരിക്കുന്ന സഭാ ചോദ്യോത്തര പുസ്തകത്തിൽ നിന്നു വിശേഷാൽ പഠിപ്പിച്ചുള്ള അറിവും ഉണ്ടായാൽ ഉടനെ ഇവനെ സ്ഥിരീകരിപ്പാനായിട്ടു എപ്പിസ്കോപ്പായുടെ അടുക്കൽ കൊണ്ടുചെല്ലുവാൻ നിങ്ങൾ ജാഗ്രതപ്പെടെണം.

ബപ്തിസ്മ കഴിഞ്ഞ പൈതങ്ങൾ കൎമ്മപാപത്തെ ചെയ്യുന്നതിനു മുമ്പെ മരിച്ചാൽ, സംശയം കൂടാതെ രക്ഷപെടുന്നു എന്നു ദൈവത്തിന്റെ വചനത്താൽ നിശ്ചയമാകുന്നു.

ബപ്തിസ്മയിൽ കുരിശടയാളം വരെക്കുന്നതിനെ കുറിച്ചുള്ള സംശയത്തെ ഒക്കെയും തീൎപ്പാനായിട്ടു, അതിന്റെ നേരായുള്ള വിവരവും, അതിനെ വിട്ടുകളയാതിരിക്കുന്നതിന്നു നല്ല ന്യായങ്ങളും ആയിരത്തറുനൂററിനാലാം വൎഷത്തിൽ ആദ്യം പ്രസിദ്ധപ്പെടുത്തിയ മുപ്പതാം കാനോനിൽ വായിക്കാം.



THE MINISTRATION OF

# PRIVATE BAPTISM OF CHILDREN,

IN HOUSES.

---

## പൈതങ്ങൾക്ക

ഭവനങ്ങളിൽ വെച്ചു കഴിക്കേണ്ടുന്ന

## രഹസ്യ ബപ്തിസ്മയുടെ

ആചാരക്രമം.

---

¶ പൈതങ്ങൾ ജനിച്ചശേഷം പട്ടക്കാരൻ സമ്മതിക്കത്തക്ക ന്യായമായ ഹേതുവില്ലാഞ്ഞാൽ അവരുടെ ബപ്തിസ്മ അടുത്ത ഒന്നാമത്തെ എങ്കിലും രണ്ടാമത്തെ എങ്കിലും ഞായറാഴ്ചെക്കൊ അതിന്നിടയിൽ വരുന്ന മറ്റ പെരുനാളിന്നൊ, അപ്പുറം താമസിപ്പിക്കരുതെന്നു എല്ലാ ഇടവകയിലെ പട്ടക്കാരും ജനങ്ങളോട കൂടക്കൂടെ ബുദ്ധിപറയെണ്ടതാകുന്നു.

¶ വിശേഷിച്ചും ഇപ്രകാരമുള്ള തക്ക ഹേതുവും ആവശ്യവും ഇല്ലാഞ്ഞാൽ തങ്ങളുടെ പൈതങ്ങളെ ഭവനങ്ങളിൽവെച്ചു ബപ്തിസ്മ കഴിപ്പിക്കരുതെന്നും അവർ ജനങ്ങളെ ഓൎമ്മപ്പെടുത്തേണം. എന്നാൽ അങ്ങിനെ ചെയ്യെ കഴിവു എന്നുള്ള ആവശ്യം ഉണ്ടായാൽ അപ്പോൾ ബപ്തിസ്മ കഴിക്കേണ്ടതു ഇപ്രകാരമാകുന്നു.

¶ ആദ്യമെ ഇടവകയിലെ ശുശ്രൂഷക്കാർ (അല്ലെങ്കിൽ, അവർ സ്ഥലത്തില്ലാഞ്ഞാൽ വരുത്തുവാൻ കഴിയുന്ന മുറപ്രകാരമുള്ള മറ്റ വല്ല ശുശ്രൂഷക്കാർ) കൂടെയുള്ളവരോടൊന്നിച്ചു ദൈവത്തോട അപേക്ഷിച്ചു, കൎത്താവിന്റെ പ്രാൎത്ഥനയും പരസ്യ ബപ്തിസ്മയുടെ ക്രമത്തിൽ ചൊല്ലുവാൻ മുമ്പിൽ നിശ്ചയിച്ചിട്ടുള്ള അപേക്ഷകളിൽ, നേരവും

തല്ക്കാല സ്ഥിതിയും അനുവദിക്കുമ്പോലെ ചിലതിനെയും ചൊല്ലുന്നു. അതിന്റെശേഷം, കൂടെ ഉള്ളതിൽ ഒരുവൻ ആ പൈതലിനെ പേരിട്ടു ശുശ്രൂഷകൻ അതിന്റെ മേൽ വെള്ളം പകൎന്നുകൊണ്ടു, ഈ വചനങ്ങളെ ചൊല്ലെണം.

—, പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഞാൻ നിന്നെ ബപ്തിസ്മപ്പെടുത്തുന്നു. ആമെൻ.

¶ അതിന്റെശേഷം എല്ലാവരും മുട്ടുകുത്തീട്ടു ശുശ്രൂഷകൻ ദൈവത്തിന്നു സ്തോത്രം ചെയ്തു ചൊല്ലേണ്ടതു,

മഹാ കരുണയുള്ള പിതാവെ, നിന്റെ പരിശുദ്ധാത്മാവു കൊണ്ടു ഈ ശിശുവിനെ പുതിയതായിട്ടു ജനിപ്പിപ്പാനും, പുത്രസ്വീകാരം കൊണ്ടു ഇവനെ നിന്റെ സ്വന്ത പൈതലായിട്ടു കൈക്കൊൾവാനും, നിന്റെ ശുദ്ധമുള്ള സഭയിൽ ഇവനെ അവയവമാക്കുവാനും നിനക്കു ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്കു മനഃപൂൎവ്വമായി സ്തോത്രം ചെയ്യുന്നു. ഇവൻ നിന്റെ പുത്രന്റെ മരണത്തിന്നു ഇപ്പോൾ ഓഹരിക്കാരൻ ആയി തീൎന്നിരിക്കകൊണ്ടു, ഇവൻ അവന്റെ ഉയിൎപ്പിന്നും ഓഹരിക്കാരൻ ആകേണ്ടതിന്നും, ഒടുക്കം നിന്റെ ശുദ്ധിമാന്മാരിൽ ശിഷ്ടമുള്ളവരോടുകൂടെ ഇവൻ നിന്റെ നിത്യരാജ്യത്തെ അവകാശമാക്കേണ്ടതിന്നും കൃപ ചെയ്യേണമെന്നു നിന്റെ ആ പുത്രനായി ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു. ആമെൻ.

¶ ഇങ്ങിനെ ബപ്തിസ്മ കഴിഞ്ഞ പൈതൽ ന്യായമായും മതിയാകുംവണ്ണവും ബപ്തിസ്മപ്പെട്ടു എന്നതിനെക്കുറിച്ചു അവർ സംശയിക്കരുതു; അതു വീണ്ടും ബപ്തിസ്മപ്പെടുകയുമരുതു. എങ്കിലും ഇപ്രകാരം ബപ്തിസ്മപ്പെട്ട പൈതൽ പിന്നത്തേതിൽ ജീവിച്ചിരുന്നാൽ അതിനെ ബപ്തിസ്മപ്പെടുത്തിയതു ആ ഇടവകയിലെ ശുശ്രൂഷകൻ തന്നെ എങ്കിൽ താൻ രഹസ്യമായി കഴിച്ച ബപ്തിസ്മയുടെ ശരിയായ ക്രമം ജനങ്ങൾക്കു നിശ്ചയം വരുത്തുവാനായിട്ടു ആ പൈതൽ പള്ളിയിലേക്കു കൊണ്ടുവരപ്പെടുന്നതു യോഗ്യമാകുന്നു; അങ്ങിനെ വരുന്ന പക്ഷം അവൻ ഇപ്രകാരം ചൊല്ലേണം,

സഭെക്കു ശരിയായും നിയമിക്കപ്പെട്ടതായുമുള്ള ക്രമപ്രകാരം ഇന്നപ്പൊൾ, ഇന്നിടത്തു വെച്ചു, പല സാക്ഷിക്കാരുടെയും മുമ്പാകെ ഞാൻ ഈ പൈതലിനെ ബപ്തിസ്മപ്പെടുത്തി എന്നു ഞാൻ നിങ്ങളെ നിശ്ചയപ്പെടുത്തുന്നു.

¶ എന്നാൽ പൈതലിനെ ബപ്തിസ്മപ്പെടുത്തിയതു മുറപ്രകാരമുള്ള മറ്റു വല്ല ശുശ്രൂഷകനെങ്കിൽ ആ പൈതൽ ജനിച്ചതൊ ബപ്തിസ്മപ്പെട്ടതൊ ആയ ഇടവകയിലെ ശുശ്രൂഷകൻ ആ പൈതൽ മുറപ്രകാരം ബപ്തിസ്മപ്പെട്ടിരിക്കുന്നുവോ ഇല്ലയോ എന്നുള്ളതിനെക്കുറിച്ചു നല്ലവണ്ണം ശോധന ചെയ്യേണം. അങ്ങിനെ വല്ല പൈതലിനെയും പള്ളിയിൽ കൊണ്ടുവരുന്നവർ ആ പൈതൽ മുമ്പെ തന്നെ ബപ്തിസ്മപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞാൽ ശുശ്രൂഷകൻ അവരോടു പിന്നെയും ചോദ്യം ചെയ്തു പറയേണ്ടതു,

ഈ പൈതൽ ആരാൽ ബപ്തിസ്മപ്പെട്ടു?

ഈ പൈതൽ ബപ്തിസ്മപ്പെട്ടപ്പോൾ ആര കൂടെ ഉണ്ടായിരുന്നു?

ഇപ്രകാരമുള്ള അമ്പരപ്പു സമയങ്ങളിൽ

ഭയം കൊണ്ടെങ്കിലും ബദ്ധപ്പാടുകൊണ്ടെങ്കിലും ൟ സക്രമെന്തിനുള്ള ചില ആവശ്യസംഗതികളെ വിട്ടുപോകുവാൻ ഇടയുള്ളതു കൊണ്ടു, ഞാൻ ഇനിയും നിങ്ങളോടു ചോദിക്കുന്നു,

ൟ പൈതൽ ഏതു വസ്തുകൊണ്ടു ബപ്തീസ്മപ്പെട്ടു?

ൟ പൈതൽ ഏതു വചനങ്ങൾകൊണ്ടു ബപ്തീസ്മപ്പെട്ടു?

¶ ചെയ്യേണ്ടുന്ന പ്രകാരം എല്ലാ കാൎയ്യങ്ങളും ചെയ്തിരിക്കുന്നു എന്നു ൟ പൈതലിനെ കൊണ്ടുവന്നവരുടെ ഉത്തരങ്ങൾകൊണ്ടു ശുശ്രൂഷകന മനസ്സിലായാൽ അവൻ വീണ്ടും ആ പൈതലിനെ ബപ്തീസ്മപ്പെടുത്തരുതു. എന്നാലൊ സാക്ഷാൽ ക്രിസ്തീയ ജനങ്ങളുടെ കൂട്ടത്തിൽ ഒന്നായിട്ടു അവനെ കൈക്കൊണ്ടു ഇപ്രകാരം പറയേണം,

ൟ പൈതലിനെ ബപ്തീസ്മപ്പെടുത്തിയതിനെ കുറിച്ചുള്ള ൟ സംഗതിയിൽ എല്ലാം നന്നായിട്ടും ശരിയായ ക്രമപ്രകാരവും ചെയ്തിരിക്കുന്നു എന്നു ഞാൻ നിങ്ങളെ നിശ്ചയപ്പെടുത്തുന്നു; ഇവൻ ജന്മപാപത്തിലും ദൈവകോപത്തിലും ജനിച്ചിട്ടു, ഇപ്പോൾ ബപ്തീസ്മയിൽ പുതിയ ജനനമാകുന്ന സ്നാനം കൊണ്ടു ദൈവത്തിന്റെ മക്കളായും നിത്യജീവന്റെ അവകാശികളായുമുള്ളവരുടെ കൂട്ടത്തിലെക്കു കൈക്കൊള്ളപ്പെട്ടിരിക്കുന്നു; എന്തെന്നാൽ നമ്മുടെ കൎത്താവായ യേശുമശിഹാ ഇങ്ങിനെയുള്ള ശിശുക്കൾക്കു തന്റെ കൃപയും കരുണയും വിരോധിക്കുന്നി

വന്ദ സ്തോത്രം ചെയ്തു, കൎത്താവു തന്നേ ന മ്മെ പഠിപ്പിച്ചിട്ടുള്ള പ്രാൎത്ഥനയെ ചൊല്ലുക.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പി താവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെ ടേണമേ. നിന്റെ രാജ്യം വരേണമേ. നി ന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമി യിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവ സമുള്ള അപ്പം ഇന്ന ഞങ്ങൾക്ക തരേണ മേ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവ രോടു ഞങ്ങൾ ക്ഷമിക്കുന്നതു പോലെ, ഞ ങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കേ ണമേ. ഞങ്ങളെ പരീക്ഷയിലേക്ക കടത്താ തെ, ഞങ്ങളെ ദോഷത്തിൽ നിന്ന. രക്ഷി ക്കേണമേ. ആമെൻ.

സൎവ്വശക്തനും നിത്യനുമായ ദൈവമേ, പരമപിതാവേ, നിന്റെ കൃപയെ കുറിച്ചു ള്ള അറിവിലേക്കും, നിന്നിലുള്ള വിശ്വാസ ത്തിലേക്കും ഞങ്ങളെ വിളിപ്പാൻ നിനക്ക ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നി നക്ക വിനയമായി സ്തോത്രം ചെയ്യുന്നു: ഞങ്ങളിൽ എപ്പോഴും ഈ അറിവിനെ വ ൎദ്ധിപ്പിച്ചു ഈ വിശ്വാസത്തെ ഉറപ്പിക്കേണ മേ. ഈ ശിശു വീണ്ടുംജനിക്കയും, ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം എന്നേക്ക മുള്ള രക്ഷെക്ക അവകാശിയായി തീരുകയും ചെയ്തു, ഇവൻ നിന്റെ ഭൃത്യനായിട്ടു സ്ഥിര പ്പെടേണ്ടതിനും, നിന്റെ വാഗ്ദത്തത്തെ പ്രാപിക്കേണ്ടതിനും, നിന്നോടും പരിശു

ധാത്മാവിനോടും കൂടെ ഇപ്പോഴും, എപ്പോഴും ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ കൎത്താവായ ആ യേശുമശിഹാ മൂലം നിന്റെ പരിശുദ്ധാത്മാവിനെ ഇവന്നു കൊടുക്കേണമേ. ആമെൻ.

¶ അതിന്റെശേഷം പ്രെസ്ബിതെർ ആ പൈതലിന്റെ പേർ എന്തെന്നു ചോദിക്കേണം; ആയതു ജ്ഞാനമാതാപിതാക്കന്മാർ പറഞ്ഞിട്ടു, ശുശ്രൂഷകൻ ചൊല്ലേണ്ടതു,

നീ ഈ പൈതലിന്റെ പേൎക്കു പിശാചിനെയും അവന്റെ സകല പ്രവൃത്തികളെയും, ഭൂലോകത്തിന്റെ മായയായുള്ള കോലാഹലത്തെയും മഹത്വത്തെയും, ആയതിന്റെ സകല ദുരാഗ്രഹങ്ങളെയും, ജഡത്തിന്റെ മോഹങ്ങളെയും അനുസരിച്ചു നടക്കയോ, അവയാൽ നടത്തപ്പെടുകയൊ ചെയ്യാതവണ്ണം ഉപേക്ഷിക്കുന്നുവോ?

ഉത്തരം. അവയെ എല്ലാം ഞാൻ ഉപേക്ഷിക്കുന്നു.

ശുശ്രൂഷകൻ.

നീ സൎവ്വശക്തിയുള്ള പിതാവായി, ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവത്തിൽ വിശ്വസിക്കുന്നുവോ?

അവന്റെ ഏകജാതനായ പുത്രനായി, നമ്മുടെ കൎത്താവായ യേശു മശിഹായിലും നീ വിശ്വസിക്കുന്നുവോ? ഇവൻ പരിശുദ്ധാത്മാവിനാൽ കന്യകമറിയയിൽ ഉല്പാദി

ക്കപ്പെട്ടു ജനിച്ചു എന്നും; അവൻ പൊന്തി യോസു പീലാത്തോസിന്റെ കീഴിൽ കഷ്ട പ്പെട്ടു, കുരിശിൽ തറെക്കപ്പെട്ടു, മരിച്ചു അട ക്കപ്പെട്ടു എന്നും; അവൻ പാതാളത്തിലേ ക്കു ഇറങ്ങി, മൂന്നാം ദിവസം പിന്നെയും ഉയിർത്തെഴുനീറ്റു എന്നും; അവൻ സ്വർഗ്ഗ ത്തിലേക്കു കരേറി, സൎവ്വശക്തിയുള്ള പിതാ വാകുന്ന ദൈവത്തിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നു എന്നും; അവിടെനിന്നു ലോകാ വസാനത്തിങ്കൽ ജീവികളെയും മരിച്ചവരെ യും ന്യായം വിധിപ്പാൻ വീണ്ടും വരും എന്നും നീ വിശ്വസിക്കുന്നുവോ?

പരിശുദ്ധാത്മാവിലും നീ വിശ്വസിക്കു ന്നുവോ? ശുദ്ധമായി കാതോലിക സഭയി ലും; ശുദ്ധിമാന്മാരുടെ സംസൎഗ്ഗത്തിലും; പാ പമോചനത്തിലും; ശരീരത്തിന്റെ ഉയി ൎത്തെഴുനീല്പിലും; മരിച്ചതിന്റെ ശേഷമുള്ള നിത്യജീവനിലും നീ വിശ്വസിക്കുന്നുവോ ?

ഉത്തരം. ഇതെല്ലാം ഞാൻ ഉറപ്പായിട്ടു വി ശ്വസിക്കുന്നു.

ശുശ്രൂഷകൻ.

ഏന്നാൽ നീ ദൈവത്തിന്റെ ശുദ്ധമുള്ള ഹിതത്തെയും കല്പനകളെയും അനുസരണ ത്തോടെ പ്രമാണിക്കയും നിന്റെ ആയുസ്സു ള്ള നാൾ ഒക്കെയും അപ്രകാരം നടക്കയും ചെയ്യുമോ ?

ഉത്തരം. ഞാൻ ചെയ്യും.

¶ അതിന്റെശേഷം പ്രെസ്ബിറ്റെർ ചൊല്ലെണ്ടു,

ഈ പൈതലിനെ നാം മശിഹായുടെ ആട്ടിൻകൂട്ടമായ സഭയിലെക്ക കൈക്കൊണ്ടു, ഇനിമെൽ ഇവൻ കുരിശിൽ തറെക്കപ്പെട്ട മശിഹായിലുള്ള വിശ്വാസത്തെ ഏറ്റുപറവാനും അവന്റെ കൊടിക്കീഴിൽനിന്ന പാപത്തൊടും, ഭൂലോകത്തൊടും, പിശാചിനൊടും ധൈര്യത്തൊടെ യുദ്ധം ചെയ്വാനും ഇവന്റെ പ്രാണാവസാനംവരെ മശിഹായുടെ വിശ്വസ്ത പടയാളിയും ദാസനും ആയി ഇരിപ്പാനും നാണിക്കയില്ല എന്നതിന ലക്ഷ്യമായിട്ട നാം ഇവനിൽ *കുരിശിന്റെ അടയാളം വരെക്കുന്നു. ആമെൻ

* ഇവിടെ പ്രെസ്ബിറ്റെർ പൈതലിന്റെ നെറ്റിമെൽ കുരിശിന്റെ അടയാളം വരെക്കുന്നു.

¶ അതിന്റെശേഷം പ്രെസ്ബിറ്റെർ ചൊല്ലെണ്ടു,

മഹാ പ്രിയ സഹോദരന്മാരെ, ഈ പൈതൽ ബപ്തിസ്മയാൽ വീണ്ടും ജനിച്ച മശിഹായുടെ സഭയായ ശരീരത്തിലെക്ക ചെൎക്കപ്പെട്ടതുകൊണ്ടു, ഈ ഉപകാരങ്ങൾക്കായിട്ട നാം സൎവ്വശക്തനായ ദൈവത്തെ സ്തുതിച്ചു, ഈ പൈതൽ ഈ ആരംഭപ്രകാരം തന്നെ ഇവന്റെ ശിഷ്ടായുസ്സിനെ കഴിപ്പാനായിട്ട ഏകമനസ്സൊടെ നാം അവനൊട പ്രാൎത്ഥിക്ക.

¶ അതിന്റെശേഷം പ്രെസ്ബിറ്റെർ ചൊല്ലെണ്ടു,

മഹാ കരുണയുള്ള പിതാവെ, നിന്റെ പ

ശുദ്ധാത്മാവുകൊണ്ടു ൟ ശിശുവിനെ വീണ്ടും ജനിപ്പിപ്പാനും പുത്രസ്വീകാരംകൊണ്ടു ഇവനെ നിന്റെ സ്വന്ത പൈതലായിട്ടു കൈക്കൊൾവാനും, നിന്റെ ശുദ്ധമുള്ള സഭയിൽ ഇവനെ അവയവം ആക്കുവാനും നിനക്കു ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്കു മനഃപൂർവമായി സ്തോത്രം ചെയ്യുന്നു. ഇവൻ പാപത്തിന്നു മരിച്ചു, നീതിക്കായി ജീവിച്ചു, മശിഹായുടെ മരണത്തിൽ അവനോടു കൂടെ അടക്കപ്പെട്ടിട്ടു, പഴയ മനുഷ്യനെ കുരിശിൽ തറെക്കയും, പാപശരീരത്തെ മുഴുവനും നശിപ്പിക്കയും ചെയ്യേണ്ടതിന്നും, ഇവൻ നിന്റെ പുത്രന്റെ മരണത്തിന്നു ഓഹരിക്കാരൻ ആയി തീർന്നിരിക്കകൊണ്ടു ഇവൻ അവന്റെ ഉയിർപ്പിന്നും ഓഹരിക്കാരൻ ആകേണ്ടതിന്നും ഒടുക്കം നിന്റെ ശുദ്ധമുള്ള സഭയിൽ ശിഷ്ടമുള്ളവരോടു കൂടെ ഇവൻ നിന്റെ അന്തമില്ലാത്ത രാജ്യത്തിന്നു ഒരു അവകാശി ആയി തീരേണ്ടതിന്നും കൃപ ചെയ്യേണമെന്നു ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു. ആമെൻ.

¶ പിന്നെ എല്ലാവരും എഴുനീറ്റു നിന്നുകൊണ്ടു ശുശ്രൂഷകൻ ജ്ഞാനമാതാപിതാക്കന്മാരോടു ൟ താഴെ വരുന്ന ബുദ്ധിയുപദേശം ചൊല്ലേണം.

പിശാചിനെയും അവന്റെ സകല പ്രവൃത്തികളെയും ഉപേക്ഷിക്കും എന്നും, ദൈവത്തിൽ വിശ്വസിക്കും എന്നും, അവനെ സേവിക്കും എന്നും ൟ പൈതൽ തന്റെ ഉ

ത്തരവു

ത്തരവാദികളായ നിങ്ങൾ മൂലം വാഗ്ദത്തം ചെയ്യിച്ചിരിക്കയാൽ, ഈ പൈതൽ നിങ്ങളെ കൊണ്ടു ചെയ്യിച്ചിട്ടുള്ള വാഗ്ദത്തവും, വ്രതവും പ്രതിജ്ഞയും, എത്ര ഗൌരവമുള്ളതെന്നു അറിവാൻ ഇവൻ പ്രാപ്തൻ ആയ ഉടനെ ഇവനു ഉപദേശിപ്പിപ്പാൻ നിങ്ങളുടെ കൃത്യവും മുറയും ആകുന്നു എന്നു നിങ്ങൾ ഓൎത്തുകൊള്ളേണം. അത്രയുമല്ല, ഈ കാൎയ്യങ്ങളെ ഇവൻ ഏറവും നല്ലവണ്ണം അറിവാനായിട്ടു പ്രസംഗങ്ങളെ കേൾക്കേണമെന്നു ഇവനോടു നിങ്ങൾ കല്പിക്കേണം; ഇവൻ നാട്ടുഭാഷയിൽ വിശ്വാസപ്രമാണത്തെയും, കൎത്താവിന്റെ പ്രാൎത്ഥനയെയും, പത്തു കല്പനകളെയും, ഒരു ക്രിസ്ത്യാനി, തന്റെ ആത്മാവിന്റെ സൌഖ്യത്തിനായിട്ടു അറിഞ്ഞു വിശ്വസിക്കേണ്ടുന്ന മറ്റു സകല കാൎയ്യങ്ങളെയും പഠിക്കേണ്ടതിനും ഈ പൈതൽ ദൈവഭക്തിയും ക്രിസ്ത്യാനി മുറയുമായി നടപ്പാൻ സുകൃതത്തോടെ വളൎത്തപ്പെടേണ്ടതിനും നിങ്ങൾ പ്രത്യേകം കരുതികൊള്ളേണം: അതു എന്തെന്നാൽ, ബപ്തിസ്മപ്പെട്ടവരായ നാം നമ്മുടെ രക്ഷിതാവായ മശിഹായുടെ നടപ്പിനെ പിന്തുടരുവാനും, അവനെ പോലെ ആയിതീരുവാനും, അവൻ നമുക്കു വേണ്ടി മരിച്ചു, വീണ്ടും ഉയിൎത്തപ്രകാരം തന്നെ പാപത്തിനു മരിപ്പാനും, നീതിക്കു ഉയിപ്പാനും, നമ്മുടെ വല്ലാത്ത ദുരാഗ്രഹങ്ങളെ ഒക്കെയും ഇടവിടാതെ മരിപ്പിപ്പാനും; സകല സുകൃതവും ദൈവഭക്തിയുമുള്ള നടപ്പിൽ നാൾതോറും വൎദ്ധിപ്പാനുമുള്ള നമ്മുടെ പ്രതി

ഈശൊയെ ബെപ്തീസ്മ നമുക്ക കാണിക്കുന്നു എന്നു എപ്പോഴും ഓൎക്കേണ്ടിയവരാകുന്നു.

¶ പൈതലിനെ പള്ളിയിൽ കൊണ്ടുവരുന്നവർ പ്രെസ്ബിറ്റെറുടെ ചോദ്യങ്ങൾക്കു പറയുന്ന ഉത്തരങ്ങൾ പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ വെള്ളംകൊണ്ടു പൈതലിനെ ബപ്തീസ്മപ്പെടുത്തി എന്നുള്ള ബപ്തീസ്മയുടെ സാരഭാഗങ്ങൾ തെളിവാകാതവണ്ണം നിശ്ചയമില്ലാത്ത ഉത്തരങ്ങൾ ആയിരുന്നാൽ ശിശുക്കളുടെ പരസ്യ ബപ്തീസ്മെക്കായി മുൻ നിശ്ചയിച്ചിരിക്കുന്ന ക്രമപ്രകാരം പ്രെസ്ബിറ്റെർ അതിനെ ബപ്തീസ്മപ്പെടുത്തണം; എന്നാൽ ബപ്തീസ്മതൊട്ടിയിൽ പൈതലിനെ മുക്കുമ്പോൾ ചൊല്ലുന്നതു ഈ താഴെ വരുന്ന വാക്കുകൾ ആയിരിക്കണം.

———, നീ ബപ്തീസ്മപ്പെട്ടിട്ടില്ലെങ്കിൽ ഞാൻ പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ നിന്നെ ബപ്തീസ്മപ്പെടുത്തുന്നു. ആമെൻ.



THE MINISTRATION OF

# BAPTISM TO SUCH AS ARE OF RIPER YEARS,

AND ABLE TO ANSWER FOR THEMSELVES.

---

തന്നെത്താൻ ഉത്തരം പറവാൻ

പ്രാപ്തിയുള്ളവരായ

# പ്രായമുള്ളവൎക്കു

കഴിക്കേണ്ടുന്ന

# ബപ്തിസ്മയുടെ

ആചാരക്രമം.

---

¶ പ്രായമുള്ള ആൎക്കെങ്കിലും ബപ്തിസ്മ കഴിവാനുള്ളപ്പോൾ അവർ ക്രിസ്തുമതത്തിലെ ആദ്യപാഠങ്ങളെ വേണ്ടുംവണ്ണം പഠിച്ചിരിക്കുന്നുവോ എന്നു അവരെ ശോധന ചെയ്വാൻ നല്ലവണ്ണം ജാഗ്രതപ്പെടുവാനായിട്ടും; ൟ ശുദ്ധമുള്ള സംസ്ക്രമത്തെ കൈക്കൊൾവാൻ തങ്ങളെ തന്നെ പ്രാൎത്ഥനകളോടും ഉപവാസത്തോടും ഒരുക്കിക്കൊള്ളേണമെന്നു അവൎക്കു ബുദ്ധി ഉപദേശിപ്പാനായിട്ടും എപ്പിസ്കോപ്പായോടു, അല്ലെങ്കിൽ അവൻ അക്കാൎയ്യത്തിന്നായിട്ടു നിയമിച്ചിരിക്കുന്നവരോടു മാതാപിതാക്കന്മാരോ, മറ്റു വിവേകമുള്ളവരോ ഒരു ആഴ്ചവട്ടം മുമ്പെ എങ്കിലും അതിനെ നേരത്തെ അറിയിക്കേണം.

¶ പിന്നെ അവർ യോഗ്യന്മാരെന്നു കാണപ്പെട്ടാൽ നിശ്ചയിക്കപ്പെട്ട ഞായറാഴ്ചയിൽ എങ്കിലും, പെരുനാളിൽ എങ്കി

ല്യം, ജനങ്ങൾ കൂടിയിരിക്കെ, പട്ടക്കാരന്റ നല്ലതെന്ന തോന്നുംപ്രകാരം കാലത്തെയോ വൈകുന്നേരത്തെയോ പ്രാൎത്ഥന സമയത്തു രണ്ടാം പാഠം കഴിഞ്ഞ ഉടനെ ജ്ഞാനപിതാക്കന്മാരും ജ്ഞാനമാതാക്കളും അവരെ ബപ്തിസ്മത്തൊട്ടിയിങ്കൽ നിൎത്തുവാൻ ഒരുങ്ങിയിരിക്കെണം.

¶ പിന്നെ അവർ അവിടെ നിന്നുകൊണ്ടു ഇവിടെ നിൎത്തിയിരിക്കുന്നവരിൽ ആരെങ്കിലും ബപ്തിസ്മ കഴിഞ്ഞിട്ടുണ്ടോ, ഇല്ലയോ എന്നു പ്രെസ്ബിറ്റെർ ചോദിക്കണം; ഇല്ല എന്നു അവർ ഉത്തരം പറഞ്ഞാൽ, അപ്പോൾ പ്രെസ്ബിറ്റെർ ചൊല്ലേണ്ടതു,

മഹാ പ്രിയമുള്ളവരേ, എല്ലാ മനുഷ്യരും പാപത്തിൽ ഉല്പാദിച്ചു ജനിച്ചിരിക്കകൊണ്ടും ജഡത്തിൽനിന്നു ജനിച്ചതു ജഡമാകകൊണ്ടും, ജഡത്തിലിരിക്കുന്നവർ പല കൎമ്മപാപങ്ങളെ ചെയ്തുകൊണ്ടു പാപത്തിൽ ജീവിക്കയല്ലാതെ ദൈവത്തെ പ്രസാദിപ്പിപ്പാൻ അവൎക്കു കഴിയായ്കകൊണ്ടും, വെള്ളത്താലും പരിശുദ്ധാത്മാവിനാലും പുതുതായി ജനിപ്പിക്കപ്പെടാതെ ആൎക്കും ദൈവത്തിന്റെ രാജ്യത്തിലേക്കു കടപ്പാൻ കഴികയില്ല എന്നു നമ്മുടെ രക്ഷിതാവായ മശിഹാ പറഞ്ഞിരിക്കകൊണ്ടും, ഈ ആളുകൾക്കു പ്രകൃതിയാൽ ഉണ്ടാകുവാൻ കഴിയാത്തതിനെ പിതാവായ ദൈവം തന്റെ ധാരാളമായുള്ള കൃപകൊണ്ടു കൊടുക്കേണമെന്നും, ഇപ്രകാരം ഇവർ വെള്ളംകൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും ബപ്തിസ്മ കഴിഞ്ഞു മശിഹായുടെ തിരുസഭയിലേക്കു കൈക്കൊള്ളപ്പെട്ടു ആയതിന്റെ ജീവനുള്ള അവയവങ്ങൾ ആയി തീരേണമെന്നും നമ്മുടെ കൎത്താവായ യേശു മശിഹാ മൂലം

നിങ്ങളും ദൈവത്തോട അപെക്ഷിക്കെണ മെന്നു ഞാൻ നിങ്ങളോട യാചിക്കുന്നു.

¶ അതിന്റെ ശെഷം പ്രെസ്ബിറ്റെർ ചൊല്ലെണ്ടത,

നാം പ്രാൎത്ഥിക്ക.

(¶ ഇവിടെ യോഗം മുഴുവനും മുട്ടുകുത്തെണം.)

നോഹയും അവന്റെ കുഡുംബവും വെള്ളത്താൽ നശിക്കാതെ നിന്റെ മഹാ കരുണകൊണ്ടു അവരെ പെട്ടകത്തിൽ രക്ഷിക്കയും നിന്റെ ശുദ്ധമുള്ള ബപ്തിസ്മെക്കു സദൃശമായി, നിന്റെ ജനങ്ങളായ ഇസ്രായെൽമക്കളെ ചെങ്കടലിൽ കൂടി ക്ഷെമത്തൊടെ നടത്തുകയും യോൎദ്ദാൻ എന്ന നദിയിൽ വെച്ചു നിന്റെ നല്ല ഇഷ്ടപുത്രനായ യെശു മശിഹായുടെ ബപ്തീസ്മയാൽ പാപത്തിന്റെ രഹസ്യമായുള്ള സ്നാനത്തിനായിട്ടു വെള്ളം ശുദ്ധമാക്കുകയും ചെയ്തവനായി, സൎവ്വശക്തനും, നിത്യനുമായ ദൈവമെ, നിന്റെ ശുശ്രൂഷക്കാരായ ഇവർ നിന്റെ കോപത്തിൽനിന്നു രക്ഷിക്കപ്പെട്ടു, മശിഹായുടെ സഭയാകുന്ന പെട്ടകത്തിലെക്കു കൈക്കൊള്ളപ്പെടെണ്ടതിനും, വിശ്വാസത്തിൽ ഉറപ്പുള്ളവരായും, ആശകൊണ്ടു സന്തോഷമുള്ളവരായും, സ്നെഹത്തിൽ വെരുന്നി അവരായും ഇരുന്നു, ഈ കഷ്ടലോകത്തിലെ തിരകളെ കടന്നിട്ടു ഇവർ ഒടുക്കത്തു നിത്യജീവന്റെ രാജ്യത്തു പ്രവെശിച്ചു, അവിടെ നിന്നോടു കൂടെ കാലാവസാനം കൂടാതെ വാഴെണ്ടതിനും, നിന്റെ അന്തമില്ലാത്ത കരുണകളംകൊണ്ടു ഇവരെ

കടാക്ഷിച്ച പരിശുദ്ധാത്മാവിനെ കൊണ്ടു അവരെ കഴുകി ശുദ്ധീകരിക്കേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

മുട്ടുള്ള എല്ലാവൎക്കും തുണെയും, സഹായത്തിന്നായിട്ടു നിങ്കൽ ആശ്രയിക്കുന്ന എല്ലാവൎക്കും സഹായിയും, വിശ്വസിക്കുന്നവരുടെ ജീവനും, മരിച്ചവരുടെ ഉയിൎപ്പും ആകുന്ന സൎവ്വശക്തനും മരണമില്ലാത്തവനുമായ ദൈവമെ, നിന്റെ ശുദ്ധമുള്ള ബപ്തിസ്മെക്കു വരുന്ന ഇൗ ആളുകൾക്കു ആത്മികമായ പുനർജനനത്താൽ ഇവരുടെ പാപങ്ങളുടെ മോചനം ലഭിപ്പാനായിട്ടു ഇവൎക്കു വേണ്ടി ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. കൎത്താവെ, ചോദിപ്പിൻ, എന്നാൽ നിങ്ങൾക്കു കിട്ടും; അന്വെഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, എന്നാൽ നിങ്ങൾക്കു തുറക്കപ്പെടും എന്നു നീ നിന്റെ മഹാ ഇഷ്ടപുത്രനെക്കൊണ്ടു വാഗ്ദത്തം ചെയ്യിച്ച പ്രകാരം ഇവരെ കൈക്കൊള്ളേണമെ. അപ്രകാരം തന്നെ ഇൗ ആളുകൾ നിന്റെ പരമ സ്നാനമാകുന്ന നിത്യ ആശീൎവാദം അനുഭവിക്കേണ്ടതിനും, ഞങ്ങളുടെ കൎത്താവായ യേശു മശിഹായെക്കൊണ്ടു നീ വാഗ്ദത്തം ചെയ്യിച്ചിട്ടുള്ള അന്തമില്ലാത്ത രാജ്യത്തിലേക്കു പ്രവേശിക്കേണ്ടുന്നതിനും, ഇപ്പോൾ ചോദിക്കുന്ന ഞങ്ങൾക്കു തരികയും, അന്വേഷിക്കുന്ന ഞങ്ങൾക്കു കിട്ടുകയും, മുട്ടുന്ന ഞങ്ങൾ

ക്കു വാതിൽ തുറക്കയും ചെയ്യണമെ. ആമെൻ.

¶ അപ്പോൾ ജനങ്ങൾ എഴുനീറ്റിട്ടു
പ്രെസ്ബിറ്ററാൽ ചൊല്ലെണം,

ശുദ്ധമുള്ള യോഹന്നാൻ എഴുതിയ സുവിശെഷത്തിൽ മൂന്നാം അദ്ധ്യായത്തിൽ ഒന്നാം വാക്യം തുടങ്ങിയുള്ള വാക്കുകളെ കേൾപ്പിൻ.

൧ യഹൂദന്മാരുടെ ഒരു പ്രമാണിയായി, നിക്കോദീമുസ് എന്നു പെരുള്ളവനായി, പറിശന്മാരിൽ ഒരു മനുഷ്യനുണ്ടായിരുന്നു. അവൻ രാത്രിയിൽ യെശുവിന്റെ അടുക്കൽ വന്നു, അവനോടു റബ്ബീ, നീ ദൈവത്തിൽനിന്നു വന്നിട്ടുള്ളോരു ഉപദെഷ്ടാവാകുന്നു എന്നു ഞങ്ങൾ അറിയുന്നു; എന്തുകൊണ്ടെന്നാൽ ഒരുത്തനും ദൈവം അവനോടു കൂടെ ഇല്ലാതെ ഇരുന്നാൽ, നീ ചെയ്യുന്ന അതിശയങ്ങളെ ചെയ്വാൻ കഴികയില്ല എന്നു പറഞ്ഞു. യെശു ഉത്തരമായിട്ടു അവനോടു, ഒരുത്തൻ വീണ്ടും ജനിക്കാതെ ഇരുന്നാൽ, അവനു ദൈവത്തിന്റെ രാജ്യം കാണ്മാൻ കഴികയില്ല എന്നു ഞാൻ സത്യമായിട്ടു നിന്നോടു പറയുന്നു എന്നു പറഞ്ഞു. നിക്കോദീമുസ് അവനോടു, വൃദ്ധനായിട്ടു ഒരു മനുഷ്യനു എങ്ങിനെ ജനിപ്പാൻ കഴിയും? അവനു രണ്ടാം പ്രാവശ്യം തന്റെ അമ്മയുടെ ഗർഭത്തിലെക്കു കടന്നു ജനിപ്പാൻ കഴിയുമൊ? എന്നു പറയുന്നു. യെശു ഉത്തരമായിട്ടു, വെള്ളത്തിൽനിന്നും ആത്മാവിൽനി

നും ജനിക്കുന്നില്ല എങ്കിൽ, ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിലെക്ക കടപ്പാൻ കഴികയില്ല എന്ന ഞാൻ സത്യമായിട്ടു സത്യമായിട്ടു നിന്നോട പറയുന്നു. ജഡത്തിൽനിന്ന ജനിച്ചുള്ളത ജഡമാകുന്നു; ആത്മാവിൽനിന്ന ജനിച്ചുള്ളത ആത്മാവും ആകുന്നു, നിങ്ങൾ വീണ്ടും ജനിക്കണമെന്ന ഞാൻ നിന്നോട പറഞ്ഞതുകൊണ്ടു ആശ്ചൎയ്യപ്പെടെണ്ടാ. കാറ്റ ഇച്ശിക്കുന്നിടത്തു ഊതുന്നു, നീ അതിന്റെ ശബ്ദം കേൾക്കുന്നു, എങ്കിലും അത എവിടെനിന്ന വരുന്നു എന്നും, എവിടെക്ക പോകുന്നു എന്നും നീ അറിയുന്നില്ല; ആത്മാവിൽനിന്ന ജനിക്കുന്നവൻ എല്ലാം ഇപ്രകാരമാകുന്നു എന്ന പറഞ്ഞു.

¶ അതിന്റെശേഷം അവൻ ഈ താഴെയുള്ള ഉപദേശവാക്യം ചൊല്ലെണം.

പ്രിയമുള്ളവരെ, വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ല എങ്കിൽ, ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിലെക്ക കടപ്പാൻ കഴികയില്ല എന്ന നമ്മുടെ രക്ഷിതാവായ മശിഹാ ഈ സുവിശെഷത്തിൽ സ്പഷ്ടമായി അരുളിചെയ്ത വാക്കുകളെ നിങ്ങൾ കേട്ടുവല്ലൊ. അതുകൊണ്ടു ഈ സക്രമെന്തു ലഭിക്കാവുന്ന ഇടത്തു അത എത്രയും ആവശ്യമുള്ളതെന്ന നിങ്ങൾക്ക അറിഞ്ഞുകൊള്ളാം. അപ്രകാരംതന്നെ ശുദ്ധമുള്ള മൎക്കൊസിന്റെ സുവിശെഷത്തിൽ ഒടുവിലത്തെ അദ്ധ്യായത്തിൽ നാം വായിക്കുന്നതുപൊലെ തന്റെ സ്വൎഗ്ഗാരോഹണത്തി

ന്നു അല്പം മുമ്പെ അവൻ തന്റെ ശിഷ്യ
ന്മാരോടു നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും
പോയിട്ടു, സകല സൃഷ്ടിക്കും എവൻഗേലി
യോനെ പ്രസംഗിപ്പിൻ; വിശ്വസിച്ചു ബ
പ്തിസ്മ കൈക്കൊള്ളുന്നവൻ രക്ഷിക്കപ്പെടും.
എന്നാൽ വിശ്വസിക്കാതെയിരിക്കുന്നവൻ
ശിക്ഷെക്കു വിധിക്കപ്പെടും എന്നു കല്പിച്ചു
ന്നും നാം ഈ സക്രമെന്തിനാൽ അനുഭവി
ക്കുന്ന വലിയ ഉപകാരത്തെ നമുക്കു കാ
ണിക്കുന്നു. ഇതുകൊണ്ടു തന്നെ ശുദ്ധമുള്ള
പത്രൊസ് അപ്പൊസ്തൊലൻ സുവിശെഷ
ത്തെ ആദ്യം പ്രസംഗിച്ചപ്പോൾ വളരെ ജ
നങ്ങൾ ഹൃദയത്തിൽ കുത്തുകൊണ്ടു അവ
നോടും ശെഷം അപ്പൊസ്തൊലന്മാരോടും, സ
ഹോദരന്മാരായ മനുഷ്യരെ, ഞങ്ങൾ എന്തു
ചെയ്യെണ്ടു? എന്നു ചോദിച്ചതിന്നു ഉത്തരമാ
യിട്ടു അവരോടു പറഞ്ഞതു, അനുതപിച്ചു,
നിങ്ങൾ ഓരോരുത്തൻ പാപമോചനത്തി
ന്നായിട്ടു ബപ്തിസ്മപ്പെടുവിൻ; എന്നാൽ നി
ങ്ങൾക്കു പരിശുദ്ധാത്മാവാകുന്ന ദാനം ല
ഭിക്കും; എന്തെന്നാൽ വാഗ്ദത്തം നിങ്ങൾക്കും
നിങ്ങളുടെ മക്കൾക്കും, ദൂരത്തുള്ള എല്ലാവൎക്കും
നമ്മുടെ ദൈവമായ കൎത്താവു വിളിക്കുന്ന
വൎക്കു എവൎക്കും ഉള്ളതാകുന്നു. അവൻ മറ്റും
അനെകം വാക്കുകളാലും സാക്ഷ്യം ചൊ
ല്ലി പ്രബൊധിപ്പിച്ചു ഈ വിപരീത സന്ത
തിയിൽനിന്നു നിങ്ങളെ തന്നെ രക്ഷിച്ചു
കൊൾവിൻ എന്നു പറകയും ചെയ്തു. എ
ന്തെന്നാൽ ഈ അപ്പൊസ്തൊലൻ തന്നെ
വെറൊരു ഭാഗത്തു ഉപദെശിച്ചിരിക്കുന്നപ്ര

മൻൻ

കാരം, മാംസത്തിന്റെ മലിനതയെ നീക്കു ന്നതു തന്നേ അല്ല, ദൈവത്തിങ്കലേക്കു ന ല്ല മനോബോധത്തിന്റെ ഉത്തരമാകുന്ന) ബപ്തിസ്മ യേശു മശിഹായുടെ ഉയിൎപ്പിനാ ൽ ഇപ്പോഴും തന്നേ നമ്മെ രക്ഷിക്കുന്നു. അതുകൊണ്ടു സത്യമായി അനുതാപിച്ച വി ശ്വാസത്തോടെ തന്റെ അടുക്കൽ വന്നിരി ക്കുന്ന ഈ ആത്മാക്കളെ അവൻ ദയയോടെ കൈക്കൊള്ളുമെന്നും, ഇവരുടെ പാപങ്ങളെ മോചിക്കുമെന്നും, ഇവൎക്കു നിത്യജീവനാകു ന്ന അനുഗ്രഹം കൊടുത്തു തന്റെ നിത്യരാ ജ്യത്തിനു അവകാശികൾ ആക്കുമെന്നും സംശ യിക്കാതെ താല്പൎയ്യത്തോടെ വിശ്വസിപ്പിൻ.

ആകയാൽ തന്റെ പുത്രനായ യേശു മ ശിഹായെക്കൊണ്ടു അറിയിപ്പിച്ച പ്രകാരം ഈ ആത്മാക്കളോടു നമ്മുടെ പരമ പിതാവി നുള്ള പ്രിയത്തെ കുറിച്ച ഇങ്ങിനെ നമുക്കു നിശ്ചയമാകകൊണ്ടു നാം വിശ്വാസത്തോ ടും ഭക്തിയോടും അവനു സ്തോത്രം ചെയ്യ ചൊല്ലേണ്ടതു,

സൎവ്വശക്തനും നിത്യനുമായ ദൈവമേ, പരമ പിതാവേ, നിന്റെ കൃപയെ കുറിച്ച ള്ള അറിവിലേക്കും, നിന്നിലുള്ള വിശ്വാസ ത്തിലേക്കും ഞങ്ങളെ വിളിപ്പാൻ നിനക്കു ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നി നക്കു വിനയമായി സ്തോത്രം ചെയ്യുന്നു. ഞങ്ങളിൽ എപ്പോഴും ഈ അറിവിനെ വ ൎദ്ധിപ്പിച്ചു ഈ വിശ്വാസത്തെ ഉറപ്പിക്കേണ മേ. ഈ ആത്മാക്കൾ വീണ്ടും ജനിക്കേണ്ടതിനും,

എന്നേക്കുമുള്ള രക്ഷെക്കു അവകാശികൾ ആയി തീരേണ്ടതിന്നും, നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ ഇപ്പോഴും എപ്പോഴും ജീവിച്ചു വാഴുന്നവനായി, ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം നിന്റെ പരിശുദ്ധാത്മാവിനെ ഇവൎക്കു കൊടുക്കേണമേ. ആമെൻ.

¶ പിന്നെ പ്രെസ്പിതെറർ ബെപ്തിസ്സ കഴിവാനുള്ള ജനങ്ങളോടു ഇപ്രകാരം ചൊല്ലണം.

ശുദ്ധമുള്ള ബെപ്തിസ്മ അനുഗ്രഹിച്ചുകൊണ്ടു ഇവിടെ വന്നിരിക്കുന്ന മഹാ പ്രിയം ഉള്ളവരേ, നിങ്ങളെ കൈക്കൊള്ളുവാനും, നിങ്ങളെ അനുഗ്രഹിപ്പാനും, നിങ്ങളുടെ പാപങ്ങളിൽ നിന്നു നിങ്ങളെ വിടുവിപ്പാനും, സ്വൎഗ്ഗരാജ്യത്തെയും, നിത്യജീവനെയും, നിങ്ങൾക്കു തരുവാനും നമ്മുടെ കൎത്താവായ യേശു മശിഹായിക്കു ഇഷ്ടമാകേണമെന്നു ൦ര൦ സഭായോഗം അപേക്ഷിച്ച പ്രകാരം നിങ്ങൾ കേട്ടുവല്ലൊ. ഞങ്ങളും അപേക്ഷിച്ച കാൎയ്യങ്ങളെ ഒക്കെയും തരുമെന്നു നമ്മുടെ കൎത്താവായ യേശു മശിഹാ തന്റെ ശുദ്ധമുള്ള വചനത്തിൽ വാഗ്ദത്തം ചെയ്യുന്നും നിങ്ങൾ കേട്ടുവല്ലൊ; ആ വാഗ്ദത്തത്തെ അവൻ തന്റെ പക്ഷത്തിൽ നിശ്ചയമായി പ്രമാണിച്ചു നിവൃത്തിയാക്കും.

ഇങ്ങിനെ മശിഹാ വാഗ്ദത്തം ചെയ്തിരിക്കകൊണ്ടു നിങ്ങൾ പിശാചിനെയും അവന്റെ സകല പ്രവൃത്തികളെയും ഉപേക്ഷിച്ചു, ദൈവത്തിന്റെ ശുദ്ധമുള്ള വചനത്തെ

ഉറപ്പായിട്ടു വിശ്വസിച്ചു, അവന്റെ കല്പനകളെ അനുസരണത്തോടെ പ്രമാണിക്കമെന്നു നിങ്ങളുടെ സാക്ഷികളായ ഇവരുടെയും, ഈ സഭായോഗത്തിന്റെ ഒക്കെയും മുമ്പാകെ നിങ്ങൾ നിങ്ങളുടെ പക്ഷത്തിൽ വിശ്വാസത്തോടെ വാഗ്ദത്തം ചെയ്യേണ്ടതാകുന്നു.

¶ അതിന്റെശേഷം പ്രെസ്ബിറ്റെർ ബപ്തിസ്മ കഴിവാനുള്ളവരിൽ ഓരോരുത്തനോടു വെവ്വേറെ ഈ താഴെയുള്ള ചോദ്യങ്ങൾ ചോദിക്കേണം.

ചോദ്യം.

നീ പിശാചിനെയും അവന്റെ സകല പ്രവൃത്തികളെയും, ലോകത്തിന്റെ മായയായുള്ള കോലാഹലത്തെയും മഹത്വത്തെയും, ആയതിന്റെ സകല ദുരാഗ്രഹങ്ങളെയും. ജഡത്തിന്റെ മോഹങ്ങളെയും അനുസരിച്ചു നടക്കയൊ അവയാൽ നടത്തപ്പെടുകയൊചെയ്യാതവണ്ണം ഉപേക്ഷിക്കുന്നുവോ?

ഉത്തരം. അവയെ എല്ലാം ഞാൻ ഉപേക്ഷിക്കുന്നു.

ചോദ്യം.

നീ സൎവ്വശക്തിയുള്ള പിതാവായി, ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവത്തിൽ വിശ്വസിക്കുന്നുവോ?

അവന്റെ ഏകജാതനായ പുത്രനായി നമ്മുടെ കൎത്താവായ യേശു മശിഹായിലും നീ വിശ്വസിക്കുന്നുവോ? ഇവൻ പരിശു

ദ്ധാത്മാവിനാൽ കന്യക മറിയയിൽ ഉല്പാദി
ക്കപ്പെട്ടു ജനിച്ചു എന്നും; അവൻ പൊന്തി
യോസ് പീലാത്തൊസിന്റെ കീഴിൽ കഷ്ട
പ്പെട്ടു, കുരിശിൽ തറെക്കപ്പെട്ടു, മരിച്ചു അ
ടക്കപ്പെട്ടു എന്നും; അവൻ പാതാളത്തിലെ
ക്ക ഇറങ്ങി, മൂന്നാം ദിവസം പിന്നെയും
ഉയിർത്തെഴുനീറ്റു എന്നും; അവൻ സ്വൎഗ്ഗ
ത്തിലേക്ക കരേറി, സൎവ്വശക്തിയുള്ള പിതാ
വാകുന്ന ദൈവത്തിന്റെ വലത്തു ഭാഗത്തു
ഇരിക്കുന്നു എന്നും; അവിടെനിന്ന ലോകാ
വസാനത്തിങ്കൽ ജീവികളെയും മരിച്ചവ
രെയും ന്യായം വിധിപ്പാൻ വീണ്ടും വരും
എന്നും നീ വിശ്വസിക്കുന്നുവോ?

പരിശുദ്ധാത്മാവിലും നീ വിശ്വസിക്കു
ന്നുവോ? ശുദ്ധമുള്ള കാതൊലിക സഭയി
ലും; ശുദ്ധിമാന്മാരുടെ സംസൎഗ്ഗത്തിലും; പാ
പമോചനത്തിലും; ജഡത്തിന്റെ ഉയിർത്തെ
ഴുനീല്പിലും, മരണശേഷമുള്ള നിത്യജീവനി
ലും നീ വിശ്വസിക്കുന്നുവോ?

ഉത്തരം. ഇതു എല്ലാം ഞാൻ ഉറപ്പായിട്ടു
വിശ്വസിക്കുന്നു.

ചോദ്യം.

**ഈ** വിശ്വാസത്തിൽ ബപ്തീസ്മപ്പെടുവാ
ൻ നിനക്ക മനസ്സുണ്ടോ?

ഉത്തരം. അങ്ങിനെ എന്റെ ആഗ്രഹം
ആകുന്നു.

ചോദ്യം.

**എ**ന്നാൽ നീ ദൈവത്തിന്റെ ശുദ്ധമുള്ള
ഹിതത്തെയും കല്പനകളെയും അനുസരണ

ത്തോടെ പ്രമാണിക്കയും നിന്റെ ആയുസ്സുള്ള നാൾ ഒക്കെയും അപ്രകാരം നടക്കയും ചെയ്യുമോ?

ഉത്തരം. ദൈവസഹായംകൊണ്ടു ഞാൻ അങ്ങിനെ ചെയ്വാൻ ഉത്സാഹിക്കും.

¶ അതിന്റെശേഷം പ്രെസ്ബിറ്ററ് ചൊല്ലേണ്ടതു,

കാരുണ്യമുള്ള ദൈവമേ, ൟ ആളുകളിൽ പുതിയ മനുഷ്യൻ ഉയിൎപ്പിക്കപ്പെടുവാൻ തക്കവണ്ണം ഇവരിൽ പഴയ ആദാം കുഴിച്ചിടപ്പെടേണ്ടതിന്നു കൃപയരുളേണമേ. ആമേൻ.

ഇവരിൽ ജഡമയമായുള്ള ആഗ്രഹങ്ങൾ ഒക്കെയും ചാകേണ്ടതിന്നും; ഇവരിൽ ആത്മാവിന്നുള്ള കാൎയ്യങ്ങൾ ഒക്കെയും ജീവിച്ചു വളരേണ്ടതിന്നും കൃപയരുളേണമേ. ആമേൻ.

പിശാചിനെയും ലോകത്തെയും ജഡത്തെയും ജയിച്ചു, മോദം കൊൾവാൻ ഇവൎക്കു ശക്തിയും ബലവും ഉണ്ടാകേണ്ടതിന്നു കൃപയരുളേണമേ. ആമേൻ.

കാലാവസാനം കൂടാതെ ജീവിച്ചു, സകലത്തെയും ഭരിക്കുന്നവനായി വാഴ്ത്തപ്പെട്ട കൎത്താവായ ദൈവമേ, ഇവർ ഞങ്ങളുടെ ധ്യാനംകൊണ്ടും ശുശ്രൂഷകൊണ്ടും ഇവിടെ നിങ്കലേക്കു പ്രതിഷ്ഠിക്കപ്പെട്ടിരിക്കയാൽ നിന്റെ കരുണകൊണ്ടു പരമ ഗുണങ്ങൾ ധരിച്ചവരായി തീൎന്നു, നിത്യമായ പ്രതിഫലം പ്രാപിക്കേണ്ടതിന്നു കൃപയരുളേണമേ. ആമേൻ.

സൎവ്വശക്തനും നിത്യജീവിയുമായ ദൈവമെ, നിന്റെ മഹാ വാത്സല്യപുത്രനായ യെശു മശിഹാ ഞങ്ങളുടെ പാപമോചനത്തിനായിക്കൊണ്ടു അവന്റെ മഹാ വിലയെറിയ വിലാപ്പുറത്തുനിന്നു വെള്ളത്തെയും രക്തത്തെയും ചൊരികയും, അവന്റെ ശിഷ്യന്മാർ പുറപ്പെട്ടു സകല ജാതികൾക്കും ഉപദെശിച്ചു, അവരെ പിതാവിന്റെയും പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ബപ്തിസ്മപ്പെടുത്തണമെന്നു അവരൊടു കല്പിക്കയും ചെയ്തു. നിന്റെ ഈ സഭയുടെ അപെക്ഷകളെ ചെവിക്കൊണ്ടു പാപത്തെ ജ്ഞാനാൎത്ഥമായി കഴുകിക്കളയുന്നതിനു ഈ വെള്ളം ശുദ്ധീകരിച്ചു ഇപ്പൊൾ അതിൽ ബപ്തിസ്മപ്പെടുവാനുള്ള ജനങ്ങൾ നിന്റെ കൃപയുടെ പൂൎണ്ണത ലഭിച്ചു, വിശ്വാസമുള്ളവരും തെരിഞ്ഞെടുക്കപ്പെട്ടവരുമായ നിന്റെ മക്കളുടെ എണ്ണത്തിൽ എന്നെക്കും ഇരിപ്പാനായിട്ടു. കൃപ ചെയ്യെണമെന്നു ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾ നിന്നൊടു അപെക്ഷിക്കുന്നു.
ആമെൻ.

¶ അതിന്റെശെഷം പ്രെസ്ബിതെറ ബപ്തിസ്മ കഴിവാനുള്ള ഓരൊരുത്തനെ വലത്തെ കൈപിടിച്ചു തനിക്കു നല്ലതന്നു തൊന്നും പ്രകാരം ബപ്തിസ്മതൊട്ടിക്കരികെ നിറുത്തി, ജ്ഞാനപിതാക്കന്മാരൊടും ജ്ഞാനമാതാക്കന്മാരൊടും പെർ ചൊദിക്കെണം. അതിന്റെശെഷം അവനെ വെള്ളത്തിൽ മുക്കുക എങ്കിലും അവന്റെ മെൽ വെള്ളംകൊണ്ടു പകരുക എങ്കിലും ചെയ്തു ചൊല്ലെണ്ടതു.

—, പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഞാൻ നിന്നെ ബപ്തിസ്മപ്പെടുത്തുന്നു. ആമെൻ.

¶ പിന്നെ പ്രെസ്ബിറ്റർ ചൊല്ലേണ്ടതു,

ഈ ആളിനെ നാം മശിഹായുടെ ആട്ടിൻകൂട്ടമായ സഭയിലേക്കു കൈക്കൊണ്ടു, ഇനിമേൽ ഇവൻ കുരിശിൽ തറെക്കപ്പെട്ട മശിഹായിലുള്ള വിശ്വാസത്തെ ഏറ്റുപറവാനും; അവന്റെ കൊടിക്കീഴിൽനിന്നു പാപത്തോടും ലോകത്തോടും, പിശാചിനോടും ധൈൎയ്യത്തോടെ യുദ്ധം ചെയ്വാനും, ഇവന്റെ പ്രാണാവസാനം വരെ മശിഹായുടെ വിശ്വാസമുള്ള ഭടനായും, ദാസനായും ഇരിപ്പാനും നാണിക്കയില്ല എന്നതിന്നു ലക്ഷ്യത്തിന്നായിട്ടു നാം ഇവനിൽ * കുരിശിന്റെ അടയാളം വരെക്കുന്നു. ആമെൻ,

* ഇവിടെ പ്രെസ്ബിറ്റർ ആ ആളിന്റെ നെറ്റിമേൽ കുരിശു വരെക്കുന്നു.

¶ അതിന്റെശേഷം പ്രെസ്ബിറ്റർ ചൊല്ലേണ്ടതു,

[illegible]ഹാ പ്രിയ സഹോദരന്മാരേ, ഈ ആളുകൾ വീണ്ടും ജനിച്ചു മശിഹായുടെ സഭയായ ശരീരത്തിലേക്കു ചേൎക്കപ്പെട്ടതുകൊണ്ടു, ഈ ഉപകാരങ്ങൾക്കായിട്ടു നാം സൎവ്വശക്തനായ ദൈവത്തിന്നു സ്തോത്രം ചെയ്തു ഇവർ ഈ ആരംഭപ്രകാരം തന്നെ ഇവരുടെ ശിഷ്ടായുസ്സിനെ കഴിപ്പാനായിട്ടു ഏക മനസ്സോടെ നാം അവനോടു പ്രാൎത്ഥിക്ക.

¶ അപ്പോൾ എല്ലാവരും മുട്ടുകുത്തികൊണ്ടു കർത്താവിന്റെ പ്രാർത്ഥനയെ ചൊല്ലേണം.

സ്വർഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമെ. നിന്റെ രാജ്യം വരേണമെ. നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമെ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്ക തരേണമെ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതു പോലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമെ. ഞങ്ങളെ പരീക്ഷയിലെക്ക കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷിക്കേണമെ. ആമെൻ.

പരമപിതാവെ, നിന്റെ കൃപയെക്കുറിച്ചുള്ള അറിവിലെക്കും, നിന്നിലുള്ള വിശ്വാസത്തിലെക്കും ഞങ്ങളെ വിളിപ്പാൻ നിനക്ക ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്ക വിനയമായി സ്തോത്രം ചെയ്യുന്നു. ഞങ്ങളിൽ എപ്പോഴും ഈ അറിവിനെ വർദ്ധിപ്പിച്ചു ഈ വിശ്വാസത്തെ ഉറപ്പിക്കേണമെ. ഈ ആളുകൾ ഇപ്പോൾ വീണ്ടും ജനിച്ചു ഞങ്ങളുടെ കർത്താവായ യേശു മശിഹാ മൂലമായി എന്നേക്കുമുള്ള രക്ഷെക്കു അവകാശികൾ ആയി തീൎന്നിരിക്കയാൽ ഇവർ നിന്റെ ദാസർ ആയിട്ടു നിലനില്ക്കേണ്ടതിനും, നിന്റെ വാഗ്ദത്തങ്ങളെ അനുഭവിക്കേണ്ടതിനും, പരിശുദ്ധാത്മാവിന്റെ ഐക്യതയിൽ നിന്നോടു കൂടെ എന്നേക്കും ജീവിച്ചു വാഴുന്നവനാ

യി, നിന്റെ പുത്രനായി കൎത്താവായ ആ യേശു മശിഹാ മൂലം നിന്റെ പരിശുദ്ധാത്മാവിനെ ഇവൎക്കു കൊടുക്കേണമെ. ആമെൻ.

¶ അതിന്റെശേഷം എല്ലാവരും എഴുനീറ്റുനിന്നിട്ടു പ്രെസ്ബിറ്റർ ഈ താഴെയുള്ള ഉപദേശപാഠത്തെ മുമ്പിൽ ജ്ഞാനപിതാക്കന്മാരോടും ജ്ഞാനമാതാക്കളോടും ചൊല്ലേണം.

പിശാചിനെയും അവന്റെ സകല പ്രവൃത്തികളെയും ഉപേക്ഷിക്കമെന്നും, ദൈവത്തിൽ വിശ്വസിക്കമെന്നും, അവനെ സേവിക്കമെന്നും ഈ ആളുകൾ നിങ്ങളുടെ മുമ്പാകെ വാഗ്ദത്തം ചെയ്തിരിക്കകൊണ്ടു ഈ സഭായോഗത്തിന്റെയും, പ്രത്യേകം ഇവരുടെ തെരിഞ്ഞെടുക്കപ്പെട്ട സാക്ഷിക്കാരായ നിങ്ങളുടെയും മുമ്പാകെ ഇപ്പോൾ ചെയ്തിട്ടുള്ള വ്രതവും, വാഗ്ദത്തവും, പ്രതിജ്ഞയും എത്ര ഗൌരവമുള്ളതെന്നു ഇവരെ ഓൎമ്മപ്പെടുത്തുന്നതു നിങ്ങളുടെ കൃത്യവും മുറയും ആകുന്നു എന്നു നിങ്ങൾ ഓൎത്തുകൊള്ളേണം. അത്രയുമല്ല, ഇവർ കൃപയിലും നമ്മുടെ കൎത്താവായ യേശു മശിഹായെ കുറിച്ചുള്ള അറിവിലും വൎദ്ധിക്കേണ്ടതിന്നും, ഇഹലോകത്തിൽ ദൈവഭക്തിയോടും നീതിയോടും, സുബോധത്തോടും നടക്കേണ്ടതിന്നും, സകല ഉത്സാഹത്തോടും കൂടെ ദൈവത്തിന്റെ ശുദ്ധമുള്ള വചനത്തെ നല്ലവണ്ണം പഠിക്കേണമെന്നു നിങ്ങൾ ഇവരോടു പ്രബോധിപ്പിപ്പാനുള്ളതാകുന്നു.

(¶ പിന്നെയും അവൻ പുതുതായി ബപ്തിസ്മ കഴിഞ്ഞ
ആളുകളോടു പറയെണ്ടുന്നതു,)

വിശെഷിച്ചും ബപ്തിസ്മയാൽ ഇപ്പൊൾ
മശിഹായെ ധരിച്ചവരായ നിങ്ങൾ, ദെയ
ശുമശിഹായിലുള്ള വിശ്വാസത്താൽ ദൈവ
ത്തിന്റെയും പ്രകാശത്തിന്റെയും മക്കളായി
തീൎന്നിരിക്കകൊണ്ടു നിങ്ങളുടെ ക്രിസ്ത്യാ
നി മുറപ്രകാരവും, പ്രകാശത്തിന്റെ മക്ക
ൾക്കടുത്ത പ്രകാരവും നടപ്പാൻ നിങ്ങളുടെ
കൃത്യവും മുറയും ആകുന്നു; അതു എന്തെന്നാ
ൽ ബപ്തിസ്മ ചെയ്യപ്പെട്ടവരായ നാം ന
മ്മുടെ രക്ഷിതാവായ മശിഹായുടെ ദൃഷ്ടാ
ന്തത്തെ പിന്തുടരുവാനും, അവനെപ്പൊലെ
ആയി തീരുവാനും, അവൻ നമുക്കു വെണ്ടി
മരിച്ചു, വീണ്ടും ഉയിൎത്തപ്രകാരം നാം പാ
പത്തിന്നു മരിപ്പാനും, നീതിക്കു വീണ്ടും ഉ
യിൎപ്പാനും, നമ്മുടെ വല്ലാത്ത ദുരാഗ്രഹങ്ങ
ളെ ഒക്കെയും ഇടവിടാതെ മരിപ്പിപ്പാനും സ
കല സൽഗുണവും ദൈവഭക്തിയുമുള്ള നട
പ്പിൽ നാൾതൊറും വൎദ്ധിപ്പാനുമുള്ള നമ്മുടെ
പ്രതിജ്ഞയെ ബപ്തിസ്മ നമുക്കു കാണിക്കു
ന്നു എന്നു നിങ്ങൾ എപ്പൊഴും ഓൎക്കെണ്ടിയ
വരാകുന്നു.

¶ ഈ ക്രമപ്രകാരം ബപ്തിസ്മ കഴിഞ്ഞിട്ടുള്ള ആളൊരുത്തൻ
വിശുദ്ധ സംസ്കൎത്തിലെക്കു കൈക്കൊള്ളപ്പെടുവാൻ തക്ക
വണ്ണം ബപ്തിസ്മ കഴിഞ്ഞശെഷം ആകുന്നിടത്തൊളം വെ
ഗത്തിൽ എപ്പിസ്കൊപ്പായാൽ സ്ഥിരീകരിക്കപ്പെടുന്നതു കൊ
ള്ളാകുന്നതാകുന്നു.

¶ തങ്ങളുടെ ശൈശവത്തിങ്കൽ ബപ്തിസ്മ കഴിയാത്ത വല്ലവ
രും തങ്ങൾക്കു തന്നെ ഉത്തരം പറവാൻ വിവെകമുള്ള

പ്രായം വരുന്നതിനു മുമ്പെ ബപ്തിസ്മ കഴിവാനായി കൊണ്ടുവരപ്പെട്ടാൽ, ശിശുക്കൾക്കുള്ള പരസ്യ ബപ്തിസ്മയുടെ ആചാരത്തെയൊ, (മഹാ ആവശ്യമുണ്ടെങ്കിൽ) രഹസ്യ ബപ്തിസ്മയുടെ ആചാരത്തെയോ ആചരിച്ചാൽ മതി. ശിശു എന്നുള്ള വചനത്തെ [പൈതൽ എന്നൊ ആൾ എന്നൊ] മാത്രം ആവശ്യം പോലെ ഭേദം വരുത്തെണം.

---

# A CATECHISM,

THAT IS TO SAY,

AN INSTRUCTION TO BE LEARNED OF EVERY PERSON, BEFORE HE BE BROUGHT TO BE CONFIRMED BY THE BISHOP.

---

# ചോദ്യോത്തരം.

അതായതു

ഓരോരുത്തൻ താൻ എപ്പിസ്കൊപ്പായാൽ സ്ഥിരീകരിക്കപ്പെടുവാനായിട്ടു കൊണ്ടുവരപ്പെടുന്നതിനു മുമ്പു പഠിക്കേണ്ടുന്ന ഉപദേശം:

---

ചോദ്യം.

നിന്റെ പേർ എന്തു?

ഉത്തരം. ______, എന്നു അല്ലെങ്കിൽ ______, എന്നു.

ചോദ്യം. നിനക്കു ഈ പേർ ഇട്ടതു ആർ?

ഉത്തരം. എന്റെ ബപ്തിസ്മയിങ്കൽ എന്റെ ജ്ഞാനമാതാപിതാക്കന്മാർ എനിക്കു

ം൦ പേരിട്ടു. ആ ബെപ്ലീസ്മായിൽ ഞാൻ മ ശിഹായുടെ അവയവവും, ദൈവത്തിന്റെ പൈതലും, സ്വർഗ്ഗരാജ്യത്തിന്റെ അവകാശിയും ആയി തീരുകയുംചെയ്തു.

ചോദ്യം. നിന്റെ ജ്ഞാനമാതാപിതാക്കന്മാർ അപ്പോൾ നിനക്കവേണ്ടി എന്തു ചെയ്തു?

ഉത്തരം. അവർ എന്റെ നാമത്തിൽ മൂന്നു കാര്യങ്ങൾക്ക വാഗ്ദത്തവും പ്രതിജ്ഞയും ചെയ്തു:. ഒന്നാമത്തു, പിശാചിനെയും അവന്റെ സകല പ്രവൃത്തികളെയും, ം൦ ദുഷ്ട ലോകത്തിന്റെ കോലാഹലങ്ങളെയും മായയെയും,ജഡത്തിന്റെ സകല ദുർമ്മോഹങ്ങളെയും ഞാൻ ഉപേക്ഷിക്കും എന്നും; രണ്ടാമത്തു, ക്രിസ്തീയ വിശ്വാസത്തിന്റെ സകല സംഗതികളെയും ഞാൻ വിശ്വസിക്കുമെന്നും; മൂന്നാമത്തു, ദൈവത്തിന്റെ വിശുദ്ധ ഹിതത്തെയും കല്പനകളെയും ഞാൻ പ്രമാണിച്ചു, എന്റെ ആയുസ്സുള്ള നാൾ ഒക്കെയും അപ്രകാരം നടക്കുമെന്നും തന്നേ.

ചോദ്യം. നിനക്ക വേണ്ടി അവർ വാഗ്ദത്തം ചെയ്തപ്രകാരം നീ വിശ്വസിക്കയും പ്രവൃത്തിക്കയും ചെയ്യേണ്ടതാകുന്നു എന്നു നിരൂപിക്കുന്നില്ലയോ?

ഉത്തരം. ഉവ്വ്, ദൈവത്തിന്റെ സഹായം കൊണ്ടു ഞാൻ അങ്ങിനെ തന്നേ ചെയ്കയും ചെയ്യും; വിശേഷിച്ചും നമ്മുടെ രക്ഷിതാവായ യേശു മശിഹാ മൂലം ം൦ രക്ഷാവസ്ഥയിലേക്ക നമ്മുടെ പരമ പിതാവു എന്നെ വിളിച്ചിരിക്കകൊണ്ടു ഞാൻ അവന്നു

മനഃപൂൎവ്വമായി സ്തോത്രം ചെയ്യുന്നു. എന്റെ പ്രാണാവസാനംവരെ ഞാൻ ആയതിൽ തന്നെ നടക്കുമാറാകെണ്ടുന്നതിനു ദൈവം തന്റെ കൃപയെ എനിക്കു തരേണമെന്നു ഞാൻ അവനോടു പ്രാൎത്ഥിക്കയും ചെയ്യുന്നു.

ഉപദേഷ്ടാവു.

നിന്റെ വിശ്വാസത്തിന്റെ സംഗതികളെ ചൊല്ലുക.

ഉത്തരം.

സൎവ്വശക്തിയുള്ള പിതാവായി, ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു.

അവന്റെ ഏകപുത്രനായി നമ്മുടെ കൎത്താവായ യേശു മശിഹായിലും ഞാൻ വിശ്വസിക്കുന്നു; ഇവൻ പരിശുദ്ധാത്മാവിനാൽ കന്യകമറിയയിൽ ഉല്പാദിക്കപ്പെട്ടു ജനിച്ചു, പൊന്തിയോസു പീലാത്തോസിന്റെ കീഴിൽ കഷ്ടപ്പെട്ടു, കുരിശിൽ തറെക്കപ്പെട്ടു, മരിച്ചു അടക്കപ്പെട്ടു; അവൻ പാതാളത്തിലേക്കു ഇറങ്ങി, മൂന്നാം ദിവസം മരിച്ചവരിൽനിന്നു പിന്നെയും ഉയിൎത്തെഴുനീറ്റു; അവൻ സ്വൎഗ്ഗത്തിലേക്കു കരേറി, സൎവ്വശക്തിയുള്ള പിതാവായ ദൈവത്തിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നു; അവിടെനിന്നു അവൻ ജീവികളെയും മരിച്ചവരെയും ന്യായം വിധിപ്പാൻ വരികയും ചെയ്യും.

പരിശുദ്ധാത്മാവിലും ഞാൻ വിശ്വസിക്കുന്നു; ശുദ്ധമുള്ള കാതോലിക സഭയിലും;

ശുദ്ധിമാന്മാരുടെ സംസൎഗ്ഗത്തിലും; പാപമോചനത്തിലും; ശരീരത്തിന്റെ ഉയിൎത്തെഴുനീല്പിലും; നിത്യജീവനിലും ഞാൻ വിശ്വസിക്കുന്നു. ആമെൻ.

ചോദ്യം. നീ വിശ്വസിക്കുന്ന സംഗതികളിൽനിന്നു നീ പ്രധാനമായി പഠിക്കുന്നതു എന്തു?

ഉത്തരം. ഒന്നാമതു, എന്നെയും സകല ലോകത്തെയും ഉണ്ടാക്കിയിരിക്കുന്ന പിതാവായ ദൈവത്തിലും;

രണ്ടാമതു, എന്നെയും സകല മനുഷ്യജാതിയെയും വീണ്ടെടുത്തിരിക്കുന്ന പുത്രനായ ദൈവത്തിലും;

മൂന്നാമതു, എന്നെയും ദൈവത്തിന്റെ സകല തെരിഞ്ഞെടുക്കപ്പെട്ടവരെയും ശുദ്ധീകരിക്കുന്ന പരിശുദ്ധാത്മാവായ ദൈവത്തിലും വിശ്വസിപ്പാൻ ഞാൻ പഠിക്കുന്നു.

ചോദ്യം.

നീ ദൈവത്തിന്റെ കല്പനകളെ പ്രമാണിക്കുമെന്നു നിനക്കു വേണ്ടി നിന്റെ ജ്ഞാനമാതാപിതാക്കന്മാർ വാഗ്ദത്തം ചെയ്തു എന്നു നീ പറഞ്ഞുവല്ലോ. ആ കല്പനകൾ, എത്രയെന്നു എന്നോടു പറക.

ഉത്തരം. പത്തു.

ചോദ്യം. അവ ഏതേതാകുന്നു?

ഉത്തരം.

പുറപ്പാടു പുസ്തകം ഇരുപതാം അദ്ധ്യായത്തിൽ ദൈവം കല്പിച്ചിരിക്കുന്നവ തന്നെ; ആയതു എന്തെന്നാൽ അടിമവീടായ മിസ്ര

യിംദേശത്തുനിന്നു നിന്നെ് കൊണ്ടുവന്ന വനായി, നിന്റെ ദൈവമായ യഹോവാ ഞാൻ ആകുന്നു.

൧-ാമതു. എന്റെ മുമ്പാകെ അന്യദൈവങ്ങൾ നിനക്കു ഉണ്ടാകരുതു.

൨-ാമതു. നിനക്കു ഒരു വിഗ്രഹത്തെയും ഉണ്ടാക്കരുതു; മീതെ സ്വൎഗ്ഗത്തിൽ എങ്കിലും, താഴെ ഭൂമിയിൽ എങ്കിലും; ഭൂമിക്കു കീഴെ വെള്ളത്തിൽ എങ്കിലും ഉള്ള യാതൊന്നിന്റെയും പ്രതിമയെ എങ്കിലും അരുതു: നീ അവയെ കുമ്പിടുക എങ്കിലും അവയെ സേവിക്ക എങ്കിലും അരുതു; എന്തെന്നാൽ നിന്റെ ദൈവമായി യഹോവായായ ഞാൻ വൈരാഗ്യമുള്ള ദൈവം ആകുന്നു; എന്നോടു പകെക്കുന്നവരിൽ മൂന്നാമത്തവരും നാലാമത്തവരും വരെയുള്ള മക്കളുടെ മേൽ പിതാക്കന്മാരുടെ അന്യായത്തെ കുറിച്ചു ചോദിക്കയും, എന്നെ സ്നേഹിച്ചു എന്റെ കല്പനകളെ പ്രമാണിക്കുന്ന ആയിരങ്ങൾക്കും കരുണയെ കാട്ടുകയും ചെയ്യുന്നു.

൩-ാമതു. നീ നിന്റെ ദൈവമായ യഹോവായുടെ നാമം വൃഥാ എടുക്കരുതു; എന്തെന്നാൽ തന്റെ നാമം വൃഥാ എടുക്കുന്നവൻ കുററമില്ലാത്തവനെന്നു യഹോവാ വിചാരിക്കയില്ല.

൪-ാമതു. ശാബതുനാളിനെ ശുദ്ധീകരിപ്പാൻ ഓൎക്ക. ആറു ദിവസം നീ അദ്ധ്വാനപ്പെട്ടു, നിന്റെ വേല ഒക്കെയും ചെയ്ക; എന്നാൽ ഏഴാം ദിവസം നിന്റെ ദൈവമായ യഹോവായുടെ ശാബതു ആകുന്നു. അതി

ൽ നീയും, നിന്റെ പുത്രനും, നിന്റെ പു
ത്രിയും, നിന്റെ വേലക്കാരനും, നിന്റെ
വേലക്കാരിയും, നിന്റെ കന്നുകാലികളും,
നിന്റെ വാതിലുകൾക്കകത്തുള്ള നിന്റെ
അന്യനും ഒരു വേലയും ചെയ്യരുതു. എ
ന്തെന്നാൽ ആറു ദിവസം കൊണ്ടു യ
ഹോവാ ആകാശത്തെയും, ഭൂമിയെയും, സ
മുദ്രത്തെയും, അവയിലുള്ളവയെ ഒക്കെയും
ഉണ്ടാക്കി, ഏഴാം ദിവസം സ്വസ്ഥമായിരു
ന്നു; അതുകൊണ്ടു യഹോവാ ആ ശാബത്തു
നാളിനെ അനുഗ്രഹിച്ചു, അതിനെ ശുദ്ധീ
കരിക്കയും ചെയ്തു.

൫-ാമതു. നിന്റെ ദൈവമായ യഹോവാ
നിനക്കു തരുന്ന ദേശത്തു നിന്റെ നാളുക
ൾ ദീൎഘമാകുവാനായിട്ടു നിന്റെ പിതാവി
നെയും, നിന്റെ മാതാവിനെയും ബഹുമാ
നിക്ക.

൬-ാമതു. നീ കുല ചെയ്യരുതു.

൭-ാമതു. നീ വ്യഭിചാരം ചെയ്യരുതു.

൮-ാമതു. നീ മോഷ്ടിക്കരുതു.

൯-ാമതു. നീ നിന്റെ അയല്ക്കാരന്റെ
നേരെ കള്ളസ്സാക്ഷി പറയരുതു.

൧൦-ാമതു. നീ നിന്റെ അയല്ക്കാരന്റെ ഭ
വനത്തെ മോഹിക്കരുതു; നീ നിന്റെ അയ
ല്ക്കാരന്റെ ഭാൎയ്യയെയും, അവന്റെ വേല
ക്കാരനെയും, അവന്റെ വേലക്കാരിയെ
യും, അവന്റെ കാളയെയും, അവന്റെ ക
ഴുതയെയും, നിന്റെ അയല്ക്കാരനുള്ള യാ
തൊന്നിനെയും മോഹിക്കരുതു.

ചോദ്യം.

നിംരം കല്പനകളിൽനിന്ന പ്രധാനമായി പഠിക്കുന്നതു എന്തു?

ഉത്തരം. രണ്ടു കാൎയ്യങ്ങളെ ഞാൻ പഠിക്കുന്നു; ദൈവത്തോടു എനിക്കുള്ള മുറയും, എന്റെ അയല്ക്കാരനോടു എനിക്കുള്ള മുറയും.

ചോദ്യം. ദൈവത്തോടു നിനക്കുള്ള മുറ എന്തു?

ഉത്തരം. ദൈവത്തോടു എനിക്കുള്ള മുറ ഞാൻ അവനിൽ വിശ്വസിക്കയും, അവനെ ഭയപ്പെടുകയും, എന്റെ പൂൎണ്ണ ഹൃദയത്തോടും, എന്റെ പൂൎണ്ണ മനസ്സോടും, എന്റെ പൂൎണ്ണ ആത്മാവോടും, എന്റെ പൂൎണ്ണ ശക്തിയോടും അവനെ സ്നേഹിക്കയും; അവനെ വന്ദിക്കയും, അവന്നു സ്തോത്രം ചെയ്കയും, എന്റെ പൂൎണ്ണ ആശ്രയത്തെ അവനിൽ വെക്കയും, അവനോടു അപേക്ഷിക്കയും, അവന്റെ ശുദ്ധമുള്ള നാമത്തെയും അവന്റെ വചനത്തെയും ബഹുമാനിക്കയും, എന്റെ ആയുസ്സുള്ള നാൾ ഒക്കെയും അവനെ നേരോടെ സേവിക്കയും ചെയ്യുന്നതു ആകുന്നു.

ചോദ്യം. നിന്റെ അയല്ക്കാരനോടു നിനക്കുള്ള മുറ എന്തു?

ഉത്തരം. എന്റെ അയല്ക്കാരനോടു എനിക്കുള്ള മുറ എന്നെപ്പോലെ തന്നേ അവനെ സ്നേഹിക്കുന്നതും, സകല മനുഷ്യരും എനിക്കു ചെയ്യേണമെന്നു ഞാൻ ഇച്ശിക്കുന്ന

പ്രകാരം തന്നെ അവൎക്ക ചെയ്യുന്നതും; എന്റെ മാതാപിതാക്കന്മാരെ സ്നേഹിച്ചു, ബഹുമാനിച്ചു, അവൎക്ക സഹായിക്കുന്നതും; രാജാവിനെയും, അവന്റെ കീഴിൽ അധികാരമുള്ള എല്ലാവരെയും ബഹുമാനിച്ചു അനുസരിക്കുന്നതും; എന്റെ പരിപാലകന്മാൎക്കും, ഉപദേഷ്ടാക്കന്മാൎക്കും, ആത്മ ഇടയന്മാൎക്കും യജമാനന്മാൎക്കും എല്ലാം ഞാൻ കീഴടങ്ങിയിരിക്കുന്നതും; എന്നിൽ ശ്രേഷ്ഠന്മാരായ എല്ലാവൎക്കും മുമ്പാകെ വിനയമായും ആദരവായും നടക്കുന്നതും; വാക്കുകൊണ്ടെങ്കിലും ക്രിയകൊണ്ടെങ്കിലും ഒരുത്തരെയും ഉപദ്രവിക്കാതെ ഇരിക്കുന്നതും; എന്റെ പ്രവൃത്തികളിൽ ഒക്കെയും നേരായും നീതിയായും ഇരിക്കുന്നതും; അസൂയ എങ്കിലും, പക എങ്കിലും എന്റെ ഹൃദയത്തിൽ വിചാരിക്കാതിരിക്കുന്നതും; കളവിനും വഞ്ചനക്കും എന്റെ കൈകളെയും, ദുൎവ്വാക്കിൽനിന്നും, അസത്യത്തിൽനിന്നും, ഏഷണിയിൽനിന്നും എന്റെ നാവിനെയും കാക്കുന്നതും; എന്റെ ശരീരത്തെ പരിപാകമായും, അടക്കമായും, നെറിവായും, കാക്കുന്നതും; മററുള്ളവരുടെ വസ്തുക്കളെ മോഹിക്ക എങ്കിലും ആഗ്രഹിക്ക എങ്കിലും ചെയ്യാതെ, എന്റെ ഉപജീവനത്തെ നേരായി സമ്പാദിപ്പാൻ പഠിച്ചു അദ്ധ്വാനപ്പെടുന്നതും; ഞാൻ ഏതു സ്ഥിതിയിൽ ഇരിപ്പാൻ ദൈവം ഇഷ്ടപ്പെടുമോ, ആയതിൽ എന്റെ മുറയെ ചെയ്യുന്നതും ആകുന്നു.

ഉപദേശക്കുറിപ്പു.

എന്റെ പ്രിയപൈതലേ, ഈ കാൎയ്യങ്ങളെ നിന്നാൽ തന്നെ ചെയ്യാനും, ദൈവത്തിന്റെ കല്പനകളെ പ്രമാണിപ്പാനും, അവനെ സേവിപ്പാനും അവന്റെ പ്രത്യേക കൃപ കൂടാതെ നിനക്കു പ്രാപ്തിയില്ല എന്നും, അതിനായിക്കൊണ്ടു എല്ലാനേരവും താല്പൎയ്യത്തോടെ പ്രാൎത്ഥിപ്പാൻ നീ പഠിക്കേണ്ടുന്നതാകുന്നു എന്നും അറിഞ്ഞുകൊൾക ആയതുകൊണ്ടു കൎത്താവിന്റെ പ്രാൎത്ഥനയെ ചൊല്ലുവാൻ നിനക്കു കഴിയുമെങ്കിൽ കേൾക്കട്ടെ.

ഉത്തരം.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണമേ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതു പോലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പരീക്ഷയിലേക്കു കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷിക്കേണമേ. ആമെൻ.

ചോദ്യം. ഈ പ്രാൎത്ഥനയിൽ നീ ദൈവത്തോടു അപേക്ഷിക്കുന്നതു എന്തു?

ഉത്തരം. സകല നന്മകളെയും തരുന്നവനായി, നമ്മുടെ പരമപിതാവായി, എന്റെ

കൎത്താവായ ദൈവം നാം ചെയ്യെണ്ടുന്നപ്രകാരം അവനെ വന്ദിച്ചു, അവനെ സെവിച്ചു, അവനെ അനുസരിക്കേണ്ടുന്നതിന എനിക്കും സകല ജനങ്ങൾക്കും അവന്റെ കൃപ നൽകേണമെന്ന ഞാൻ അപേക്ഷിക്കുന്നു. വിശേഷിച്ചും, നമ്മുടെ ശരീരങ്ങൾക്കും ആത്മാക്കൾക്കും ആവശ്യമുള്ള സകല വസ്തുക്കളെയും നമുക്ക ദൈവം അയക്കേണമെന്നും; അവൻ നമ്മോട കരുണയുള്ളവനായിരുന്ന നമ്മുടെ പാപങ്ങളെ നമ്മോട ക്ഷമിക്കേണമെന്നും; ആത്മസംബന്ധമായും, ശരീര സംബന്ധമായുമുള്ള സകല ആപത്തുകളിലും നമ്മെ കാത്തു രക്ഷിപ്പാൻ അവനു ഇഷ്ടം തോന്നേണമെന്നും; അവൻ നമ്മെ സകല പാപത്തിൽനിന്നും, ദുഷ്ടതയിൽനിന്നും, നമ്മുടെ ആത്മശത്രുവിൽനിന്നും, എന്നേക്കമുള്ള മരണത്തിൽനിന്നും രക്ഷിക്കേണമെന്നും അവനോട ഞാൻ പ്രാൎത്ഥിക്കുന്നു. ഇതു അവന്റെ കരുണയും നന്മയുംകൊണ്ടു നമ്മുടെ കൎത്താവായ യേശു മശിഹാ മൂലം അവൻ ചെയ്യുമെന്ന ഞാൻ വിശ്വസിക്കയും ചെയ്യുന്നു. ആയതുകൊണ്ടു ഞാൻ ആമെൻ അങ്ങിനെ തന്നെ ഭവിക്കട്ടെ എന്നും പറയുന്നു.

ചോദ്യം.

മശിഹാ തന്റെ സഭയിൽ എത്ര സക്രമെന്തുകളെ നിയമിച്ചിട്ടുണ്ടു?

ഉത്തരം. രക്ഷെക്ക പൊതുവിൽ ആവശ്യമുള്ളതായിട്ടു ബപ്തിസ്മയും കൎത്താവിന്റെ അത്താഴവും എന്നീ രണ്ടു മാത്രമെയുള്ളൂ.

ചോദ്യം. സക്രമെന്തു എന്നുള്ള വാക്കിനു താല്പൎയ്യം എന്താകുന്നു?

ഉത്തരം. അതു നമുക്കു അകമെ ആത്മികമായി നല്കപ്പെടുന്ന കൃപയുടെ പുറമെ കാണൊത്തക്ക അടയാളമെന്നും, ഈ കൃപ നമുക്കു ലഭിക്കുന്നതിനു ഒരു വഴിയും, നമുക്കു അതിനെ നിശ്ചയപ്പെടുത്തുവാൻ ഒരു പണയവും ആയി മശിഹായാൽ തന്നെ നിയമിക്കപ്പെട്ടതെന്നും താല്പൎയ്യം.

ചോദ്യം. ഒരു സക്രമെന്തിൽ എത്ര അംശങ്ങൾ ഉണ്ടു?

ഉത്തരം. രണ്ടു; പുറമെ കാണൊത്തക്ക അടയാളവും അകമെ ആത്മികമായ കൃപയും.

ചോദ്യം. ബെപ്തിസ്മയിൽ പുറമെ കാണൊത്തക്ക അടയാളമോ വസ്തുവോ എന്താകുന്നു?

ഉത്തരം. വെള്ളം; ഇതിൽ ഒരാൾ പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ബെപ്തിസ്മപ്പെടുന്നു.

ചോദ്യം. അകമെയുള്ള ആത്മികമായ കൃപ എന്താകുന്നു?

ഉത്തരം. പാപത്തിനു മരണവും, നീതിക്കു പുതിയ ജനനവും ആകുന്നു; എന്തെന്നാൽ പ്രകൃതിയാൽ പാപത്തിൽ ജനിച്ചവരും ക്രോധത്തിന്റെ മക്കളുമായ നാം ഇതിനാൽ കൃപയുടെ മക്കളായി തീരുന്നു.

ചോദ്യം. ബെപ്തിസ്മപ്പെടുവാനുള്ള ആളുകളിൽ വേണ്ടുന്നതു എന്താകുന്നു?

ഉത്തരം. പാപത്തെ ഉപേക്ഷിക്കുന്നതിനുള്ള മാനസാന്തരവും; ആ സക്രമെന്തിൽ

ദൈവം അവക്ക ചെയ്തിട്ടുള്ള വാഗ്ദത്തങ്ങ
ളെ അവർ ഉറപ്പായി വിശ്വസിക്കുന്നതിന്നു
ള്ള വിശ്വാസവും തന്നേ.

ചോദ്യം. എന്നാൽ തങ്ങളുടെ ഇളംപ്രായം ഹേതുവായിട്ടു അവയെ ചെയ്വാൻ കഴിയാത്ത ശിശുക്കൾ ബപ്തിസ്മ ചെയ്യപ്പെടുന്നതു എന്തുകൊണ്ടു?

ഉത്തരം. അവർ തങ്ങളുടെ ഉത്തരവാദികൾ മൂലം, അവ രണ്ടിനെയും വാഗ്ദത്തം ചെയ്യുന്നതുകൊണ്ടു ആകുന്നു; ആ വാഗ്ദത്തത്തെ അവർ പ്രാപ്തിയാകുമ്പോൾ തങ്ങൾ തന്നേ ചെയ്യേണ്ടതാകുന്നു.

ചോദ്യം. കൎത്താവിന്റെ അത്താഴം എന്ന സക്രമെന്തു നിയമിക്കപ്പെട്ടതു എന്തിന്നു?

ഉത്തരം. അതു മശിഹായുടെ മരണമാകുന്ന ബലിയെയും, അതിനാൽ നമുക്കു ലഭിക്കുന്ന ഉപകാരങ്ങളെയും കുറിച്ചു ഇടവിടാതുള്ള ഓൎമ്മെക്കായിട്ടു നിയമിക്കപ്പെട്ടു.

ചോദ്യം. കൎത്താവിന്റെ അത്താഴത്തിൽ പുറമെയുള്ള അംശമോ, അടയാളമോ എന്താകുന്നു?

ഉത്തരം. അപ്പവും വീഞ്ഞും; ഇവയെ കൈക്കൊള്ളേണമെന്നു കൎത്താവു കല്പിച്ചിരിക്കുന്നു.

ചോദ്യം. ആ അടയാളം സൂചിപ്പിക്കുന്ന അകമെയുള്ള അംശം എന്താകുന്നു?

ഉത്തരം. മശിഹായുടെ ശരീരവും രക്തവും തന്നേ; ഇവയെ കൎത്താവിന്റെ അത്താഴ

ത്തിൽ വിശ്വാസികൾ വാസ്തവമായും നിശ്ചയമായും വാങ്ങി കൈക്കൊള്ളുന്നു.

ചോദ്യം. അതിനാൽ നമുക്കു ലഭിക്കുന്ന ഉപകാരങ്ങൾ എന്താകുന്നു?

ഉത്തരം. നമ്മുടെ ശരീരങ്ങൾ അപ്പവും വീഞ്ഞും കൊണ്ടു ബലപ്പെടുന്നതു പോലെ തന്നെ, നമ്മുടെ ആത്മാക്കൾ മശിഹായുടെ ശരീരവും രക്തവും കൊണ്ടു ബലപ്പെട്ടു ആശ്വാസപ്പെടുന്നു.

ചോദ്യം. കർത്താവിന്റെ അത്താഴത്തിനു വരുന്നവരിൽ വേണ്ടുന്നതു എന്താകുന്നു?

ഉത്തരം. അവർ തങ്ങൾ ചെയ്തു പാപങ്ങളെ കുറിച്ചു നേരായി അനുതപിച്ചു, പുതിയ ജീവനായി നടപ്പാൻ ഉറപ്പായി നിശ്ചയിച്ചിരിക്കുന്നുവോ എന്നും, മശിഹായുടെ മരണത്തെ നന്ദിയോടെ ഓർത്തുകൊണ്ടു, അവൻ മൂലം ദൈവത്തിന്റെ കരുണയിൽ ജീവനുള്ള വിശ്വാസം ഉണ്ടോ എന്നും, സകല മനുഷ്യരോടും സ്നേഹമായിരിക്കുന്നുവോ എന്നും തങ്ങളെ തന്നെ ശോധന ചെയ്യേണ്ടുന്നതാകുന്നു.

¶ അതാതു ഇടവകയിലെ പട്ടക്കാരൻ തന്റെ അടുക്കലേല്പിക്കപ്പെടുന്ന ഇടവകക്കാരുടെ പൈതങ്ങളിൽ തനിക്കു യുക്തമെന്നു തോന്നുന്നേടത്തോളം പൈതങ്ങളെ ഞായറാഴ്ചകളിലെ പെരുനാളുകളിലെ വൈകുന്നേരത്തെ പ്രാർത്ഥനയിൽ രണ്ടാം പാഠം കഴിഞ്ഞശേഷം ഈ ചോദ്യോത്തരത്തിൽ ചിലഭാഗം പള്ളിയിൽവെച്ചു പരസ്യമായി താല്പര്യത്തോടെ പഠിപ്പിക്കയും അതിൽ അവരെ ശോധന ചെയ്കയും വേണം.

¶ തന്തമാർ, തള്ളമാർ, യജമാനന്മാർ, യജമാനസ്ത്രീകൾ എന്നിങ്ങിനെയുള്ളവർ തങ്ങളുടെ പൈതങ്ങൾ, വേലക്കാർ, മുതലായവരിൽ അവൎക്കുള്ള ചോദ്യോത്തരം പഠിച്ചിട്ടില്ലാത്തവരെ നിയമപ്രകാരമുള്ള സമയത്തു പള്ളിയിൽ അയച്ചു അവൎക്കു പഠിപ്പാൻ ഇവിടെ നിയോഗിച്ചിട്ടുള്ളതൊക്കെയും പഠിച്ചു തീരുംവരെ വണക്കത്തോടെ പട്ടക്കാരനു ചെവി കൊടുക്കയും, വരുതിപോലെ നടക്കയും ചെയ്വാൻ ചട്ടം കെട്ടേണം.

¶ പൈതങ്ങൾ മുതിൎന്നു തങ്ങളുടെ സ്വന്തഭാഷയിൽ വിശ്വാസപ്രമാണത്തെയും, കൎത്താവിന്റെ പ്രാൎത്ഥനയെയും, പത്തു കല്പനകളെയും ചൊല്ലുവാനും, ചുരുക്കത്തിലുള്ള ഈ ചോദ്യോത്തര പുസ്തകത്തിലെ മറ്റു ചോദ്യങ്ങൾക്കും ഉത്തരം പറവാനും പ്രാപ്തിയായ ഉടൻ തന്നെ, അവരെ എപ്പിസ്കോപ്പായുടെ അടുക്കൽ കൊണ്ടുവരേണം. അവരുടെ സ്ഥിരീകരണത്തിന്നു സാക്ഷിയായിരിപ്പാൻ ഒരുത്തന്നിന്നു ഒരു ജ്ഞാനപിതാവോ, ജ്ഞാനമാതാവോ ഉണ്ടായിരിക്കയും വേണം.

¶ സ്ഥിരീകരണത്തിന്നായിട്ടു പൈതങ്ങളെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ എപ്പിസ്കോപ്പാ എപ്പോഴെങ്കിലും അറിവുകൊടുത്താൽ, എല്ലാ ഇടവകപ്പട്ടക്കാരും സ്ഥിരീകരിക്കപ്പെടുവാൻ യോഗ്യതയുള്ളവരെന്നു തങ്ങൾക്കു തോന്നുന്നവരുടെ പേരുകൾ എപ്പിസ്കോപ്പായുടെ അടുക്കൽ കൊണ്ടുവരികയോ, എഴുതി കയ്യൊപ്പിട്ടു അയക്കയോ ചെയ്യേണ്ടതാകുന്നു. ആയവരെ എപ്പിസ്കോപ്പാക്കു ബോധിച്ചാൽ താഴെ വരുന്നപ്രകാരം സ്ഥിരീകരണം കഴിക്കയും വേണം.

# THE ORDER OF CONFIRMATION,

## OR LAYING ON OF HANDS UPON THOSE THAT ARE BAPTIZED AND COME TO YEARS OF DISCRETION.

---

## ബപ്തിസ്മ കഴിഞ്ഞു വിവേകപ്രായം വന്നവരുടെ മേൽ കൈകളെ വെക്കുന്നതായ

# സ്ഥിരീകരണത്തിന്റെ

## ആചാരക്രമം.

---

¶ നിയമിക്കപ്പെട്ട നാളിൽ സ്ഥിരീകരിക്കപ്പെടുവാനുള്ളവർ ഒക്കെയും എപ്പിസ്കോപ്പായുടെ മുമ്പാകെ ക്രമമായി നില്ക്കുമ്പോൾ, അവനോ അവനാൽ നിയമിക്കപ്പെട്ട മറ്റൊരു ശുശ്രൂഷകനോ ഈ താഴെയുള്ള അവതാരികയെ വായിക്കേണം.

സ്ഥിരീകരണം കൈക്കൊള്ളുന്നവൎക്കു അധികമായ അഭിവൃദ്ധി അതിനാൽ ഉണ്ടാകേണ്ടതിനു വിശ്വാസപ്രമാണത്തെയും, കൎത്താവിന്റെ പ്രാൎത്ഥനയെയും, പത്തു കല്പനകളെയും ചൊല്ലുവാനും, ചോദ്യോത്തര പുസ്തകത്തിലെ മറ്റു ചോദ്യങ്ങൾക്കു ഉത്തരം പറവാനും പ്രാപ്തിയായവരെ അല്ലാതെ, മറ്റാരെയും മേലാൽ സ്ഥിരീകരിക്കരുതെന്നു കല്പിക്കുന്നതു കൊള്ളാമെന്നു സഭെക്കു തോ

ന്നിയിരിക്കുന്നു; ഒരം കല്പന ആചരിക്കുന്ന ത്തു ഏററവും യുക്തമാകുന്നു; ആയത്തു, പൈതങ്ങൾ തങ്ങൾക്കു വിവേകപ്രായം വന്നു, ബപ്തീസ്മയിൽ തങ്ങളുടെ ജ്ഞാനമാതാപിതാക്കന്മാർ തങ്ങൾക്കുവേണ്ടി വാഗ്ദത്തം ചെയ്യതിനെ പഠിച്ചു, ആയതിനെ സഭെക്കു മുമ്പാകെ തങ്ങൾ തന്നേ സമ്മതിച്ചു സ്വന്ത വാ കൊണ്ടും പരസ്യമായി സ്ഥിരമാക്കി ഉറപ്പിക്കേണ്ടതിനും; സ്വന്ത വാമൊഴിയാൽ സ്വീകരിച്ചിരിക്കുന്ന കാൎയ്യങ്ങളെ വിശ്വസ്തതയോടെ പ്രമാണിപ്പാൻ ദൈവകൃപകൊണ്ടു ഇനി എപ്പോഴും ഉത്സാഹിക്കുമെന്നു വാഗ്ദത്തം ചെയ്യേണ്ടതിന്നും ആകുന്നു.

¶ അതിന്റെശേഷം എപ്പിസ്കോപ്പാ ചോദിക്കേണ്ടതു,

നിങ്ങളുടെ ബപ്തീസ്മയിൽ നിങ്ങളുടെ പേൎക്കു ചെയ്തിരിക്കുന്ന ഗൌരവമായുള്ള വാഗ്ദത്തത്തെയും പ്രതിജ്ഞയെയും നിങ്ങൾ ഇവിടെ ദൈവത്തിന്റെയും, ഒരം സഭായോഗത്തിന്റെയും മുമ്പാകെ പുതുക്കി അവയെ നിങ്ങൾ തന്നേ സ്ഥിരമാക്കി ഉറപ്പിക്കയും; നിങ്ങളുടെ ജ്ഞാനമാതാപിതാക്കന്മാർ അന്നു നിങ്ങൾക്കു വേണ്ടി ഏററിട്ടുള്ള എല്ലാ കാൎയ്യങ്ങളെയും നിങ്ങൾ വിശ്വസിച്ചു പ്രമാണിക്കേണ്ടതെന്നു അനുസരിക്കയും ചെയ്യുന്നുവോ?

¶ ഓരോരുത്തൻ ഉറക്കെ ഉത്തരംപറയേണ്ടതു,

ഞാൻ ചെയ്യുന്നു.

എപ്പിസ്കോപ്പാ.

നമ്മുടെ സഹായം കൎത്താവിന്റെ നാമത്തിൽ ആകുന്നു;

പ്രതിവാക്യം. ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചു അവനിൽ തന്നേ.

എപ്പിസ്കോപ്പാ. കൎത്താവിന്റെ നാമം വാഴ്ത്തപ്പെട്ടതാകട്ടെ;

പ്രതിവാക്യം. ഇന്നുമുതൽ എന്നേക്കും.

എപ്പിസ്കോപ്പാ. കൎത്താവേ, ഞങ്ങളുടെ പ്രാൎത്ഥനകളെ കേൾക്കേണമേ.

പ്രതിവാക്യം. ഞങ്ങളുടെ അപേക്ഷയും നിങ്കലേക്ക എത്തുമാറാകട്ടെ.

എപ്പിസ്കോപ്പാ. നാം പ്രാൎത്ഥിക്ക.

സൎവ്വശക്തനും നിത്യജീവിയുമായ ദൈവമേ, നിന്റെ ഭൃത്യരായ ഇവരെ വെള്ളംകൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും വീണ്ടും ജനിപ്പിപ്പാൻ നിനക്ക ഇഷ്ടം തോന്നി, ഇവരുടെ സകല പാപങ്ങളുടെയും മോചനം ഇവൎക്ക നീ നല്കിയിരിക്കുന്നുവല്ലൊ; കൎത്താവേ, ആശ്വാസപ്രദനായ പരിശുദ്ധാത്മാവിനാൽ ഇവരെ ബലപ്പെടുത്തി, നിന്റെ കൃപയുടെ പല വിധ വരങ്ങളാകുന്ന ജ്ഞാനവും ബോധവുമുള്ള ആത്മാവിനെയും; ആലോചനയും മനോബലവും ഉള്ള ആത്മാവിനെയും; അറിവും പരമാൎത്ഥ ഭക്തിയും ഉള്ള ആത്മാവിനെയും നാൾതോറും ഇവരിൽ വൎദ്ധിപ്പിക്കേണമേ; കൎത്താവേ, ഇപ്പോ

ഴം എപ്പോഴും നിന്നെ കുറിച്ചു ഭയഭക്തിയുള്ള ആത്മാവുകൊണ്ടു ഇവരെ നിറെക്കേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

¶ അതിന്റെശേഷം എല്ലാവരും ക്രമത്തിൽ എപ്പിസ്കോപ്പായുടെ മുമ്പാകെ മുട്ടുകുത്തികൊണ്ടു, അവൻ എല്ലാവരുടെയും തലമേൽ വെവ്വേറെ തന്റെ കൈവെച്ചു ചൊല്ലെണം,

കൎത്താവേ, നിന്റെ ഈ പൈതൽ എന്നേക്കും നിനക്കുള്ളവനായിരിക്കേണ്ടതിന്നും, നിന്റെ നിത്യരാജ്യത്തിലേക്കു വരുവോളവും, നിന്റെ പരിശുദ്ധാത്മാവിൽ ദിവസംതോറും അധികമധികം വൎദ്ധിക്കേണ്ടതിന്നും നിന്റെ പരമകൃപകൊണ്ടു ഇവനെ കാക്കേണമെ. ആമെൻ.

¶ അതിന്റെശേഷം എപ്പിസ്കോപ്പാ ചൊല്ലേണ്ടതു,

കൎത്താവു നിങ്ങളോടുകൂടെ ഇരിക്കട്ടെ.

പ്രതിവാക്യം. നിന്റെ ആത്മാവോടു കൂടെയും.

¶ പിന്നെ (എല്ലാവരും മുട്ടുകുത്തികൊണ്ടു) എപ്പിസ്കോപ്പാ ചൊല്ലേണ്ടതു,

നാം പ്രാൎത്ഥിക്ക.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണ

മേ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതു പോലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പരീക്ഷയിലേക്ക കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷിക്കേണമേ. ആമെൻ.

¶ ഈ അപേക്ഷയെയും ചൊല്ലണം.

നിന്റെ ദിവ്യ മഹിമെക്ക പ്രസാദമുള്ളതും നല്ലതുമായ കാൎയ്യങ്ങളെ ഞങ്ങൾ ഇച്ശിക്കയും പ്രവൃത്തിക്കയും ചെയ്യുമാറാക്കുന്ന സൎവ്വശക്തനും നിത്യനുമായ ദൈവമേ, നിന്റെ ഭൃത്യന്മാരായ ഇവരോടു നിനക്കുള്ള പ്രീതിയെയും കൃപാകടാക്ഷത്തെയും കുറിച്ചു ഇവൎക്കു (ഒരു അടയാളംകൊണ്ടു) നിശ്ചയം വരുത്തുവാനായിട്ടു (നിന്റെ ശുദ്ധമുള്ള അപ്പോസ്തലന്മാരുടെ നടപടിപ്രകാരം) ഇപ്പോൾ തങ്ങളുടെമേൽ ഞങ്ങളുടെ കൈകളെ വെച്ചിട്ടുള്ള ഇവൎക്കു വേണ്ടി ഞങ്ങൾ നിന്നോടു താഴ്മയായി അപേക്ഷിക്കുന്നു. ഇവരുടെമേൽ നിന്റെ പിതൃകൈ എപ്പോഴും ഇരിക്കുമാറാകേണമെന്നും; ഇവരോടു കൂടെ നിന്റെ പരിശുദ്ധാത്മാവു എപ്പോഴും ഇരിക്കുമാറാകേണമെന്നും; ഇവൎക്കു ഒടുവിൽ നിത്യജീവൻ ലഭിക്കേണ്ടതിനു നിന്റെ വചനത്തിന്റെ അറിവിലും അനുസരണത്തിലും ഇവരെ നടത്തേണമെന്നും നിന്നോടും പരിശുദ്ധാത്മാവിനോടുംകൂടെ എന്നും ഏക ദൈവമായി, കാലാവസാനംകൂടാതെ ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ കൎത്താവാ

യ യേശു മശിഹാമൂലം ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

സൎവ്വശക്തനായ കൎത്താവെ, നിത്യദൈവമെ, നിന്റെ മഹാ ശക്തിയുള്ള രക്ഷണം കൊണ്ടു ഞങ്ങൾ ഇവിടെയും എന്നേക്കും ശരീരത്തിലും ആത്മാവിലും പാലിക്കപ്പെടെണ്ടതിന്ന, ഞങ്ങളുടെ ഹൃദയങ്ങളെയും ശരീരങ്ങളെയും നിന്റെ പ്രമാണങ്ങളുടെ വഴികളിലും, കല്പനകൾക്ക ചേൎന്ന ക്രിയകളിലും നടത്തി ശുദ്ധീകരിച്ചു, ഭരിപ്പാൻ ഇഷ്ടംതോന്നെണമെന്നു ഞങ്ങളുടെ കൎത്താവും രക്ഷിതാവുമായ യേശു മശിഹാമൂലം ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

¶ അതിന്റെശേഷം എപ്പിസ്കോപ്പാ അവരെ അനുഗ്രഹിച്ചു ചൊല്ലെണ്ടത,

പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായുള്ള സൎവ്വശക്തനായ ദൈവത്തിന്റെ അനുഗ്രഹം നിങ്ങളുടെമേൽ ഉണ്ടായി, എന്നേക്കും നിങ്ങളോടു കൂടെ ഇരിക്കട്ടെ. ആമെൻ.

¶ സ്ഥിരീകരിക്കപ്പെടുകയോ, സ്ഥിരീകരിക്കപ്പെടുവാൻ മനസ്സുവെച്ചു ഒരുങ്ങുകയോ ചെയ്യുന്നവരെ, ഒരുത്തനെയും വിശുദ്ധ സംസൎഗ്ഗത്തിന്ന കൈക്കൊള്ളരുത.

THE FORM OF

# SOLEMNIZATION OF MATRIMONY.

# വിവാഹത്തിന്റെ

## ആചാരക്രമം.

---

¶ ഒന്നാമതു കാലത്തെ ആരാധനയിലൊ (കാലത്തു ആരാധനയില്ലെങ്കിൽ) വൈകുന്നേരത്തെ ആരാധനയിലൊ രണ്ടാം പാഠം കഴിഞ്ഞ ഉടനെ, വിവാഹം ചെയ്യാനിരിക്കുന്ന എല്ലാവരെയും കുറിച്ചു പള്ളിയിൽവെച്ചു വെവ്വേറെ മൂന്നു ഞായറാഴ്ചയിൽ വിവാഹ പരസ്യങ്ങളെ പ്രസിദ്ധപ്പെടുത്തെണം; പട്ടക്കാരൻ പതിവിൻപ്രകാരം ചൊല്ലെണ്ടതു എന്തെന്നാൽ,

ഇ—— ഇ——, ഇ—— ഇ——തമ്മിൽ വിവാഹം ചെയ്യാനിരിക്കുന്നു എന്നു ഞാൻ പരസ്യപ്പെടുത്തുന്നു ഇവർ രണ്ടുപേരും ശുദ്ധമുള്ള വിവാഹത്തിൽ തമ്മിൽ ചേരരുതു എന്നുള്ള കാരണമാകട്ടെ, ന്യായമുള്ള വിരോധമാകട്ടെ ഉണ്ടെന്നു നിങ്ങളിൽ ആരെങ്കിലും അറിയുന്നു എങ്കിൽ, അതിനെ അറിയിക്കെണം. ഇതു ഒന്നാമതു, (രണ്ടാമതു, അല്ലെങ്കിൽ മൂന്നാമതു) വിളിച്ചുചൊല്ലു.

¶ വിവാഹം ചെയ്യാനിരിക്കുന്നവർ വെവ്വേറെ ഇടവകകളിൽ പാർക്കുന്നു എങ്കിൽ, ആ രണ്ടു ഇടവകകളിലും വിളിച്ചുചൊല്ലു കഴിക്കെണം; ഒരു ഇടവകയിലെ പട്ടക്കാരൻ മൂന്നു പ്രാവശ്യം വിളിച്ചുചൊല്ലു കഴിച്ചു എന്നുള്ളതിനെ മറ്റൊ ഇടവകയിലെ പട്ടക്കാരനിൽനിന്നു ഒരു സാക്ഷിപ്പത്രം കൂടാതെ അവരുടെ വിവാഹം കഴിക്കരുതു.

¶ വിവാഹം കഴിക്കുന്നതിന്ന നിശ്ചയിച്ചിരിക്കുന്ന നാളിലും സമയത്തും വിവാഹം ചെയ്യാനിരിക്കുന്നവർ തങ്ങളുടെ ബന്ധുക്കളോടും അയല്ക്കാരോടും കൂടെ പള്ളിയുടെ നടുവിൽ വന്നു, അവിടെ പുരുഷൻ വലത്തു ഭാഗത്തും, സ്ത്രീ ഇടത്തു ഭാഗത്തുമായി ഒന്നിച്ചു നിന്നിട്ടു പ്രെസ്ബിറ്റെർ ചൊല്ലേണ്ടതു എന്തെന്നാൽ,

പ്രിയമുള്ളവരെ, ഈ പുരുഷനെയും, ഈ സ്ത്രീയെയും ശുദ്ധമുള്ള വിവാഹത്തിൽ ഒന്നിച്ചു ചേർപ്പാനായിട്ടു നാം ഇവിടെ ദൈവത്തിന്റെ സന്നിധിയിലും, ഈ സഭയുടെ മുമ്പാകെയും കൂടിയിരിക്കുന്നു; വിവാഹം മാനമുള്ള അവസ്ഥയും, മനുഷ്യൻ കുററം കൂടാതിരുന്ന കാലത്തു ദൈവത്താൽ നിയമിക്കപ്പെട്ടതും, അതു മശിഹായിക്കും അവന്റെ സഭെക്കും തമ്മിൽ ജ്ഞാനാത്മമായ ഐക്യതയെ നമുക്കു ലക്ഷ്യപ്പെടുത്തി സൂചിപ്പിക്കുന്നതും ആകുന്നു; ഈ ശുദ്ധമുള്ള അവസ്ഥയെ മശിഹാ താൻ ഗലിലെയായിലെ കാനായിൽ വന്നതിനാലും ഒന്നാമതു ചെയ്ത അതിശയത്താലും അലങ്കരിച്ചു ഭംഗി വരുത്തി; ഇതു സകല മനുഷ്യർക്കും മാനമുള്ളതാകുന്നു എന്നു ശുദ്ധമുള്ള പൌലുസും പ്രശംസിക്കുന്നു; ആയതുകൊണ്ടു അറിവില്ലാത്ത മൃഗങ്ങളെ പോലെ മനുഷ്യർ തങ്ങളുടെ മാംസേച്ഛകളെയും മോഹങ്ങളെയും തൃപ്തിയാക്കുവാനായിട്ടു അവിവേകമായിട്ടു എങ്കിലും, ലഘുവായിട്ടു എങ്കിലും, കാമവികാരമായിട്ടു എങ്കിലും ആരും വിവാഹത്തിനു പുറപ്പെടരുതു; എന്നാൽ ഏതു കാരണങ്ങൾക്കായിട്ടു ഇ

ത്തു നിയമിക്കപ്പെട്ടു എന്നു നല്ലവണ്ണം വിചാരിച്ചിട്ടു, ആയത്തു ഭക്തിയോടും, വിവേകത്തോടും, ആലോചനയോടും, സുബോധത്തോടും, ദൈവഭയത്തോടും കൂടെ ഏല്ക്കപ്പെടേണ്ടതാകുന്നു.

ഒന്നാമത്തു, കൎത്താവിനെ കുറിച്ചുള്ള ഭയത്തിലും ബാലശിക്ഷയിലും, അവൻെറ ശുദ്ധമുള്ള നാമത്തിൻെറ മഹത്വത്തിനായിട്ടും വളൎത്തപ്പെടുവാനുള്ള സന്തതി ഉണ്ടാകുവാനായിട്ടു വിവാഹം നിയമിക്കപ്പെട്ടു.

രണ്ടാമത്തു, പാപത്തെ അകററുവാനായിട്ടും, വേശ്യാദോഷത്തെ ഒഴിപ്പാനായിട്ടും, ഇന്ദ്രിയജയം എന്നുള്ള വരം ഇല്ലാത്തവർ വിവാഹം ചെയ്തു, മശിഹായുടെ ശരീരത്തിലെ അശുദ്ധപ്പെടാത്ത അവയവങ്ങളായിട്ടു തങ്ങളെ കാത്തുകൊൾവാൻ വേണ്ടി അത്തു നിയമിക്കപ്പെട്ടു.

മൂന്നാമത്തു, സമ്പത്തിലും ആപത്തിലും തമ്മിൽ തമ്മിൽ ഉണ്ടാകേണ്ടുന്ന കൂട്ടായ്മക്കും സഹായത്തിനും, ആശ്വാസത്തിനുമായിട്ടു അത്തു നിയമിക്കപ്പെട്ടു. ഒരം ശുദ്ധമുള്ള അവസ്ഥയിലേക്കു ഇവർ ഇരുവരും ചേൎക്കപ്പെടുവാനായിട്ടു ഇപ്പോൾ ഇവിടെ വന്നിരിക്കുന്നു. ആയത്തുകൊണ്ടു ഇവർ ന്യായമായി തമ്മിൽ യോജിക്കപ്പെട്ടുകൂടാ എന്നുള്ളതിന്നു തക്ക കാരണത്തെ കാണിപ്പാൻ ആരെങ്കിലും കഴിയുന്നതായാൽ അവൻ ഇപ്പോൾ പറയട്ടെ, അല്ലെങ്കിൽ ഇനിമേൽ എന്നും പറയാതെ ഇരിക്കെണം.

¶ പിന്നെയും വിവാഹം കഴിപ്പാനുള്ളവരോടു അവൻ പറയേണ്ടു എന്തെന്നാൽ,

നിങ്ങൾ വിവാഹത്തിൽ ന്യായമായി ഒന്നിച്ചു ചേൎന്നുകൂടാത്ത യാതൊരു വിരോധമുണ്ടെന്നു നിങ്ങൾ ഇരുവരിൽ ആരെങ്കിലും അറിയുന്നു എങ്കിൽ, സകല ഹൃദയങ്ങളിലെയും രഹസ്യങ്ങൾ വെളിപ്പെടുന്ന ഭയങ്കരമായുള്ള വിധിനാളിൽ നിങ്ങൾ ഉത്തരം പറയേണ്ടവരാകകൊണ്ടു, ഇപ്പോൾ അതിനെ അറിയിച്ചുകൊള്ളേണമെന്നു ഞാൻ നിങ്ങളോടു ഇരുവരോടും നിഷ്കൎഷിച്ചു കല്പിക്കുന്നു. എന്തെന്നാൽ ദൈവവചനപ്രകാരമല്ലാതെ യോജിക്കപ്പെടുന്നവർ അത്രയും ദൈവത്താൽ കൂട്ടിച്ചേൎക്കപ്പെട്ടവരല്ല എന്നും അവരുടെ വിവാഹം ന്യായമുള്ളതല്ല എന്നും നിശ്ചയമായി അറിഞ്ഞുകൊൾവിൻ.

¶ ആ കല്യാണവിവാഹത്തിൽ അവർ വേദവിധി ഹേതുവായിട്ടെങ്കിലും സൎക്കാർ നിയമത്താലെങ്കിലും വിവാഹത്തിൽ തമ്മിൽ യോജിപ്പിക്കപ്പെട്ടുകൂടാത്തവണ്ണം യാതൊരു വിരോധമുണ്ടെന്നു ആരെങ്കിലും അറിയിക്കയും വാദിക്കയും ചെയ്താൽ, താൻ പറഞ്ഞതിനെ തെളിയിക്കേണമെന്നും തന്നോടുകൂടെ മതിയായ ജാമ്യക്കാരും വിവാഹം കഴിപ്പാനുള്ള സ്ത്രീപുരുഷന്മാൎക്കു ഉറപ്പുവരുത്തുക എങ്കിലും അതിൽവെച്ചു അവൎക്കുണ്ടാകുന്ന സകല നഷ്ടങ്ങൾക്കും മുതലും പകരം കൊള്ളാമെന്നു കരാറ് എഴുതിക്കൊടുക്ക എങ്കിലും ചെയ്യുന്ന പക്ഷം, പറഞ്ഞതും പരിശോധിച്ചറിയുന്നതുവരെ ആ കൎമ്മം കഴിക്കാതെ നിറുത്തി വെക്കേണം.

¶ ഒരു വിരോധവും അറിയിക്കപ്പെട്ടില്ല എങ്കിൽ, പട്ടക്കാരൻ പുരുഷനോടു പറയേണ്ടു എന്തെന്നാൽ,

______, വിവാഹത്തിന്റെ ശുദ്ധമുള്ള അ

വസ്ഥയിൽ ദൈവത്തിന്റെ നിയമപ്രകാരം ഒന്നിച്ചു പാൎപ്പാനായിട്ടു നീ ൟ സ്ത്രീയെ നിന്റെ വിവാഹഭാൎയ്യയായി കൈക്കൊള്ളുമോ? നീ ഇവളെ സ്നേഹിച്ചു ആശ്വസിപ്പിച്ചു, മാനിച്ചു, ദീനത്തിലും സുഖത്തിലും രക്ഷിക്കയും, മറ്റൊക്കെയും ഉപേക്ഷിച്ചു, നിങ്ങൾ ഇരുവരും ജീവിച്ചിരിക്കുമ്പോൾ ഒക്കെയും ഇവളോടു മാത്രം ചേൎന്നിരിക്കയും ചെയ്യുമോ?

¶ പുരുഷൻ ഉത്തരം പറയേണ്ടതു,

ഞാൻ ചെയ്യും

¶ അതിന്റെശേഷം പ്രെസ്ബിതെറെൻ സ്ത്രീയോടു പറയേണ്ടതു എന്തെന്നാൽ,

———, വിവാഹത്തിന്റെ ശുദ്ധമുള്ള അവസ്ഥയിൽ ദൈവത്തിന്റെ നിയമപ്രകാരം ഒന്നിച്ചു പാൎപ്പാനായിട്ടു നീ ൟ പുരുഷനെ നിന്റെ വിവാഹഭൎത്താവായി കൈക്കൊള്ളുമോ? നീ ഇവനെ അനുസരിച്ചു, ശുശ്രൂഷിച്ചു, സ്നേഹിച്ചു, മാനിച്ചു, ദീനത്തിലും സുഖത്തിലും ഇവനെ രക്ഷിക്കയും, മറ്റൊക്കെയും ഉപേക്ഷിച്ചു, നിങ്ങൾ ഇരുവരും ജീവിച്ചിരിക്കുമ്പോൾ ഒക്കെയും ഇവനോടു മാത്രം ചേൎന്നിരിക്കയും ചെയ്യുമോ?

¶ സ്ത്രീ ഉത്തരം പറയേണ്ടതു,

ഞാൻ ചെയ്യും.

¶ അതിന്റെശേഷം ശുശ്രൂഷകൻ പറയേണ്ടതു,

ൟ പുരുഷന്നു വിവാഹം ചെയ്വാൻ ൟ സ്ത്രീയെ കൊടുക്കുന്നതു ആരു?

¶ പിന്നെ അവർ തമ്മിൽ ഇപ്രകാരം വാഗ്ദത്തം ചെയ്യെണം. ശുശ്രൂഷകൻ സ്ത്രീയെ അവളുടെ പിതാവിന്റെയൊ ബന്ധുവിന്റെയൊ കയ്യിൽ നിന്ന എറ്റു അവളുടെ വലത്തെ കൈ പുരുഷന്റെ വലത്തെ കൈകൊണ്ട പിടിപ്പിച്ചു, താൻ താഴെയുള്ളപ്രകാരം അവനെകൊണ്ട പറയിക്കെണം.

——— ഞാൻ ——— നിന്നെ, ഇന്നു മുതൽ, ഇനിമെലാൽ, നന്മയിലും തിന്മയിലും, സമ്പത്തിലും ദരിദ്രതയിലും, ദീനത്തിലും സുഖത്തിലും, മരണം നമ്മെ വെർപിരിക്കുന്നതുവരെ ദൈവത്തിന്റെ വിശുദ്ധ നിയമപ്രകാരം സ്നെഹിപ്പാനും, രക്ഷിപ്പാനും എന്റെ വിവാഹഭാൎയ്യയായി എറ്റുകൊള്ളുന്നു; അതിനായി ഞാൻ നിനക്ക വാഗ്ദത്തം ചെയ്യുന്നു.

¶ അതിന്റെശെഷം അവർ തങ്ങളുടെ കൈകൾ വിടെണം; പിന്നെ സ്ത്രീ തന്റെ വലത്തെ കൈകൊണ്ട പുരുഷന്റെ വലത്തെ കൈ പിടിച്ചു ശുശ്രൂഷകൻ പറയുന്ന വചനപ്രകാരം ചൊല്ലെണ്ടത,

——— ഞാൻ ——— നിന്നെ, ഇന്നു മുതൽ, ഇനിമെലാൽ, നന്മയിലും തിന്മയിലും, സമ്പത്തിലും ദരിദ്രതയിലും ദീനത്തിലും സുഖത്തിലും, മരണം നമ്മെ വെർപിരിക്കുന്നതുവരെ ദൈവത്തിന്റെ വിശുദ്ധ നിയമപ്രകാരം സ്നെഹിപ്പാനും, രക്ഷിപ്പാനും, അനുസരിപ്പാനും എന്റെ വിവാഹ ഭൎത്താവായി എറ്റുകൊള്ളുന്നു; അതിനായി ഞാൻ നിനക്ക വാഗ്ദത്തം ചെയ്യുന്നു.

¶ അതിന്റെശേഷം അവർ വീണ്ടും കൈകൾ വിടെണം; പിന്നെ പുരുഷൻ സ്ത്രീക്ക കൊടുപ്പാനായിട്ട ഒരു മോതിരം പ്രെസ്ബിറ്ററും പള്ളിശുശ്രൂഷക്കാരനും മൎയ്യാദയുള്ള പണത്തൊടുകൂടെ പുസ്തകത്തിന്മേൽ വെക്കണം. പിന്നെ പ്രെസ്ബിറ്റെർ ആ മോതിരം എടുത്തു, പുരുഷൻ അതിനെ സ്ത്രീയുടെ ഇടത്ത കയ്യുടെ നാലാം വിരലിൽ ഇടുവാനായിട്ട അവന അതിനെ കൊടുക്കണം. പിന്നെ പുരുഷൻ ആ വിരലിൽ മോതിരം ഇട്ടു അതിന്മേൽ പിടിച്ചുകൊണ്ടു പ്രെസ്ബിറ്റെർ ചൊല്ലികൊടുക്കുന്ന പ്രകാരം ചൊല്ലെണ്ടതു,

ഈ മോതിരംകൊണ്ടു ഞാൻ നിന്നെ വിവാഹം ചെയ്യുന്നു, എന്റെ ശരീരംകൊണ്ടു ഞാൻ നിന്നെ മാനിക്കുന്നു, എന്റെ ഇഹലോക സമ്പത്തുകളെ എല്ലാം ഞാൻ നിനക്ക അവകാശമാക്കുന്നു; പിതാവിന്റെയും പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ തന്നെ. ആമെൻ.

¶ പിന്നെ പുരുഷൻ ആ മോതിരത്തെ സ്ത്രീയുടെ ഇടത്തെ കയ്യുടെ നാലാം വിരലിൽ ഇട്ടു മോതിരത്തിന്മേൽ നിന്നു കൈവിട്ടിട്ടു അവർ ഇരുവരും മുട്ടുകുത്തേണം. അതിന്റെ ശേഷം പ്രെസ്ബിറ്റെർ ചൊല്ലെണ്ടതു,

നാം പ്രാൎത്ഥിക്ക.

നിത്യനായി, സകല മനുഷ്യജാതിയെയും സൃഷ്ടിച്ചു പരിപാലിക്കുന്നവനായി, ആത്മിക കൃപയെ ഒക്കെയും നല്കുന്നവനായി, നിത്യജീവന്റെ കാരണനായ ദൈവമെ, ഞങ്ങൾ നിന്റെ നാമത്തിൽ അനുഗ്രഹിക്കുന്ന നിന്റെ ദാസരായ ഈ പുരുഷന്റെമേലും, ഈ സ്ത്രീയുടെമേലും നിന്റെ അനുഗ്രഹത്തെ അയക്കേണമെ;

ഇസ്സാക്കും റിബെക്കായും തമ്മിൽ വിശ്വസ്തതയോടെ ഒരുമിച്ചു വസിച്ചിതന്നതുപോലെ തന്നെ, ഇവരും ഈ മോതിരത്തെ അടയാളമായിട്ടും സാക്ഷ്യമായിട്ടും കൊടുത്തു വാങ്ങിയപ്രകാരം തങ്ങൾ തമ്മിൽ ചെയ്ത പ്രതിജ്ഞയെയും ഉടമ്പടിയെയും നിശ്ചയമായി പ്രമാണിച്ചു നിവൃത്തിയാക്കി, പൂൎണ്ണസ്നേഹത്തോടും സമാധാനത്തോടും കൂടെ എപ്പോഴും ഒരുമിച്ചു പാൎത്തു, നിന്റെ കല്പനകളിൻ പ്രകാരം ജീവിപ്പാൻ ഞങ്ങളുടെ കൎത്താവായ യേശു മശിഹാമൂലം കൃപ ചെയ്യേണമെ. ആമെൻ.

¶ അതിന്റെശേഷം പ്രെസ്ബിതെർ അവരുടെ വലത്തു കൈകളെ തമ്മിൽ ഇണെച്ചു ചൊല്ലേണ്ടതു,

ദൈവം കൂട്ടിച്ചേൎത്തവരെ മനുഷ്യൻ വേർപിരിക്കരുതു.

¶ അതിന്റെശേഷം ശുശ്രൂഷകൻ ജനങ്ങളോടു പറയേണ്ടതു എന്തെന്നാൽ,

ന———ഉ———ശുദ്ധമുള്ള വിവാഹത്തിൽ തമ്മിൽ സമ്മതിച്ചു, ആയതിനെ ദൈവത്തിന്റെയും ഈ സഭയുടെയും മുമ്പാകെ സാക്ഷിപ്പെടുത്തി, അതിന്നായിട്ടു തമ്മിൽ വാഗ്ദത്തം ചെയ്തു, ഒരു മോതിരം കൊടുത്തു വാങ്ങിയതിനാലും, കൈ പിടിത്തത്താലും അതിനെ അറിയിച്ചതുകൊണ്ടു ഇവർ ഇരുവരും ഭൎത്താവും ഭാൎയ്യയും ആയിരിക്കുന്നു എന്നു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമ

ത്തിൽ ഞാൻ പ്രസിദ്ധപ്പെടുത്തുന്നു. ആമെൻ.

¶ പിന്നെ ശുശ്രൂഷകൻ ഈ അനുഗ്രഹം കൂടെ ചൊല്ലെണം.

പിതാവായ ദൈവം, പുത്രനായ ദൈവം, പരിശുദ്ധാത്മാവായ ദൈവം നിങ്ങളെ അനുഗ്രഹിച്ചു കാത്തു പരിപാലിക്കട്ടെ; കൎത്താവു തന്റെ കരുണകൊണ്ടു കൃപയോടെ നിങ്ങളെ കടാക്ഷിച്ചു, പരലോകത്തിൽ നിങ്ങൾക്കു നിത്യജീവൻ ഉണ്ടാകുവാനായിട്ടു, ഇഹലോകത്തിൽ നിങ്ങൾ തമ്മിൽ അനുകൂലമായി പാൎക്കേണ്ടതിന്നു, നിങ്ങളെ സകല ആത്മിക അനുഗ്രഹങ്ങൾകൊണ്ടും കൃപകൊണ്ടും നിറെക്കട്ടെ. ആമെൻ.

¶ അതിന്റെശേഷം ശുശ്രൂഷകനൊ, പള്ളിശുശ്രൂഷക്കാരനൊ കൎത്താവിന്റെ കൎത്തൃമേശയിങ്കലേക്കു ചെന്നു, ഈ താഴെയുള്ള സങ്കീൎത്തനം ചൊല്ലുകയൊ പാടുകയൊ ചെയ്യെണം.

*Beati omnes.* ൧൨൮ാം സങ്കീൎത്തനം.

യഹോവായെ ഭയപ്പെട്ടു അവന്റെ വഴികളിൽ കൂടി നടക്കുന്ന എല്ലാവനും ഭാഗ്യവാൻ.

എന്തെന്നാൽ നിന്റെ കൈകളുടെ അദ്ധ്വാനത്തെ നീ ഭക്ഷിക്കും; നീ ഭാഗ്യവാനാകും, നിനക്കു നന്മയും ഉണ്ടാകും.

നിന്റെ ഭാൎയ്യ നിന്റെ ഭവനത്തിന്റെ അതിരുകളിൽ ഫലം തരുന്ന മുന്തിരിങ്ങാവള്ളി എന്നപോലെയും, നിന്റെ മക്കൾ നി

ൻെറ മേശെക്കു ചുററും ഒലിവുതൈകൾ എ
ന്നപോലെയും ഇരിക്കും.

കണ്ടാലും, യഹോവായെ ഭയപ്പെടുന്ന
മനുഷ്യൻ ഇപ്രകാരം ഭാഗ്യവാനാകും.

യഹോവാ സീയോനിൽ നിന്നു നിന്നെ
അനുഗ്രഹിക്കും; നീ നിൻെറ ആയുസ്സുള്ള
എല്ലാ ദിവസങ്ങളിലും യെറുശലേമിൻെറ
നന്മയെയും കാണുമാറാകട്ടെ.

അത്രയുമല്ല, നിൻെറ മക്കളുടെമക്കളെയും,
ഇസ്രായേലിന്മേൽ സമാധാനത്തെയും നീ
കാണുമാറാകട്ടെ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാ
വിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പോഴും, എന്നേക്കുമുള്ള
പ്രകാരം തന്നേ. ആമെൻ.

¶ അല്ലെങ്കിൽ ഒരു സങ്കീൎത്തനം.

*Deus misereatur*. ൬൭ാം സങ്കീൎത്തനം.

നിൻെറ വഴി ഭൂമിയിലും, നിൻെറ രക്ഷ
സകല ജാതികളുടെ ഇടയിലും അറിയപ്പെ
ടേണ്ടുന്നതിന്നു,

ദൈവം ഞങ്ങളോടു കരുണ ഉണ്ടായി,
ഞങ്ങളെ അനുഗ്രഹിച്ചു തൻെറ മുഖത്തെ
ഞങ്ങളുടെമേൽ പ്രകാശിപ്പിക്കും.

ദൈവമേ, ജനങ്ങൾ നിന്നെ സ്തുതിക്കും;
സകല ജനങ്ങളും നിന്നെ സ്തുതിക്കും.

ജാതികൾ സന്തോഷിച്ചു ആനന്ദിക്കും;
എന്തെന്നാൽ നീ ജനങ്ങളെ നേരോടെ
വിധിച്ചു, ഭൂമിയിലുള്ള ജാതികളെ ഭരിക്കും.

ദൈവമെ, ജനങ്ങൾ നിന്നെ സ്തുതിക്കും; സകല ജനങ്ങളും നിന്നെ സ്തുതിക്കും.

ഭൂമി തന്റെ ഫലം തരും; നമ്മുടെ സ്വന്ത ദൈവമായുള്ള ദൈവം നമ്മെ അനുഗ്രഹിക്കും.

ദൈവം നമ്മെ അനുഗ്രഹിക്കും; ഭൂമിയുടെ അറുതികൾ ഒക്കെയും അവനെ ഭയപ്പെടുകയും ചെയ്യും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പോഴും, എന്നേക്കുമുള്ള പ്രകാരം തന്നെ, ആമെൻ.

¶ സങ്കീൎത്തനം കഴിഞ്ഞശേഷം, പുരുഷനും സ്ത്രീയും കൎത്താവിന്റെ മേശെക്കു മുമ്പിൽ മുട്ടുകുത്തി; പ്രസ്ബിറ്റെർ മേശയിങ്കൽ നിന്നുകൊണ്ടു, അവരുടെ നേരെ തിരിഞ്ഞു ചൊല്ലേണ്ടും,

കൎത്താവെ, ഞങ്ങളോടു കരുണയുണ്ടാകേണമെ.

പ്രതിവാക്യം. മശിഹായെ, ഞങ്ങളോട് കരുണയുണ്ടാകേണമെ.

ശുശ്രൂഷകൻ. കൎത്താവെ, ഞങ്ങളോടു കരുണയുണ്ടാകേണമെ.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമെ. നിന്റെ രാജ്യം വരേണമെ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമെ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണ

മേ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവ രോടു ഞങ്ങൾ ക്ഷമിക്കുന്നതുപോലെ, ഞ ങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കെ ണമെ. ഞങ്ങളെ പരിക്ഷയിലെക്ക കടത്താ തെ, ഞങ്ങളെ ദോഷത്തിൽനിന്ന രക്ഷി ക്കെണമെ. ആമെൻ.

ശുശ്രൂഷകൻ. കൎത്താവെ, നിന്റെ ദാസ നെയും, നിന്റെ ദാസിയെയും രക്ഷിക്കേ ണമെ;

പ്രതിവാക്യം. ഇവർ നിങ്കൽ ആശ്രയിക്കു ന്നവരല്ലൊ.

ശുശ്രൂഷകൻ. കൎത്താവെ, നിന്റെ വിശുദ്ധ സ്ഥലത്തുനിന്ന ഇവൎക്ക സഹായം ചെ യ്യെണമെ;

പ്രതിവാക്യം. ഇവരെ എപ്പോഴും കാത്തു കൊള്ളെണമെ.

ശുശ്രൂഷകൻ. ഇവൎക്ക ബലമുള്ള കോട്ടയാ യിരിക്കേണമെ;

പ്രതിവാക്യം. ഇവരുടെ ശത്രുക്കളുടെ മുഖ ത്തുനിന്ന തന്നെ.

ശുശ്രൂഷകൻ. കൎത്താവെ, ഞങ്ങളുടെ പ്രാ ൎത്ഥനയെ കേൾക്കേണമെ.

പ്രതിവാക്യം. ഞങ്ങളുടെ അപേക്ഷയും നി ന്റെ മുമ്പാകെ എത്തുമാറാകേണമെ.

ശുശ്രൂഷകൻ.

അബ്രാഹാമിന്റെ ദൈവമെ, ഇസ്സാക്കി ന്റെ ദൈവമെ, യാക്കോബിന്റെ ദൈവ

മെ, നിന്റെ ൨ം ദാസരെ അനുഗ്രഹിച്ചു, നിന്റെ ശുദ്ധമുള്ള വചനത്തിൽ ഇവൎക്ക പ്രയോജനമായി ഇവർ പഠിക്കുന്നതെല്ലാം ക്രിയയിൽ നിവൃത്തിക്കേണ്ടതിന്നു നിത്യജീവന്റെ വിത്തു ഇവരുടെ ഹൃദയങ്ങളിൽ വിതെക്കേണമെ. കൎത്താവെ, സ്വൎഗ്ഗത്തിൽനിന്നു ഇവരെ കടാക്ഷിച്ചു, ഇവരെ അനുഗ്രഹിക്കേണമെ. അബ്രാഹാമിന്നും സാറായിക്കും വലിയ ആശ്വാസത്തിന്നായിട്ടു നിന്റെ അനുഗ്രഹത്തെ നീ അവൎക്ക അയച്ചതു പോലെ തന്നെ, നിന്റെ ൨ം ദാസർ നിന്റെ ഇഷ്ടത്തെ അനുസരിച്ചു, നിന്റെ സംരക്ഷണയിൻ കീഴെ എപ്പോഴും ക്ഷേമത്തോടെ ഇരുന്നു, ഇവരുടെ ജീവപൎയ്യന്തം നിന്റെ സ്നേഹത്തിൽ സ്ഥിരമായി വസിക്കേണ്ടതിന്നായിട്ടു ഇവരുടെമേൽ നിന്റെ അനുഗ്രഹത്തെ അയക്കേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാമൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

¶ സ്ത്രീക്ക പ്രസവകാലം കഴിഞ്ഞു എങ്കിൽ ൨ം വരുന്ന പ്രാൎത്ഥന ചൊല്ലാതിരിക്കേണം.

കാരുണ്യമുള്ള കൎത്താവെ, പരമ പിതാവെ, മാനുഷവൎഗ്ഗം വൎദ്ധിക്കുന്നതു നിന്റെ കൃപയുള്ള ദാനംകൊണ്ടല്ലൊ ആകുന്നു; ഇവർ ഇരുവരും സന്താനഭാഗ്യമുള്ളവരായി, തങ്ങളുടെ പൈതങ്ങൾ നിനക്ക സ്തുതിയും, ബഹുമാനവുമായിട്ടു ക്രിസ്തീയ ഭക്തിയോടും സുകൃതത്തോടും വളൎത്തപ്പെട്ടു കാണ്മാൻ തക്കവണ്ണം ഇവർ ഭക്തിക്കടുത്ത സ്നേഹത്തോടും നല്ല

നടപ്പാനും ദീൎഘകാലം ഒരുമിച്ച വസിപ്പാനായിട്ട ഇവൎക്ക നിന്റെ അനുഗ്രഹംകൊണ്ട സഹായിക്കെണമെന്ന ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾ നിന്നൊട അപെക്ഷിക്കുന്നു. ആമെൻ.

നിന്റെ മഹാ ശക്തികൊണ്ട ഇല്ലായ്മയിൽനിന്ന സകലത്തെയും ഉണ്ടാക്കി, മറ്റുള്ളവയെ ക്രമപ്പെടുത്തിയതിന്റെ ശെഷം നിന്റെ സ്വന്ത ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ച പുരുഷനിൽനിന്ന സ്ത്രീ ഉളവാകെണമെന്ന നിയമിച്ചു, അവരെ കൂട്ടിച്ചെൎത്തു, വിവാഹം കൊണ്ട നീ ഒന്നാക്കിയവരെ വെൎപിരിക്കുന്നത ഒരുനാളും ന്യായമല്ല എന്ന ഉപദെശിച്ച ദൈവമെ, മശിഹായിക്കും അവന്റെ സഭെക്കും തമ്മിലുള്ള ആത്മിക വിവാഹത്തെയും ഒരുമയെയും സ്പഷ്ടമായി കാട്ടുന്ന അടയാളമായി വിവാഹത്തിന്റെ അവസ്ഥയെ ശ്രെഷ്ഠതയുള്ള രഹസ്യമായിരിപ്പാൻ ശുദ്ധീകരിച്ച ദൈവമെ, മശിഹാ തന്റെ ഭാൎയ്യയായ സഭയെ സ്നെഹിച്ചു, അതിന വെണ്ടി തന്നെത്താൻ ഏല്പിച്ചു, അതിനെ തന്റെ സ്വന്ത ശരീരംപൊലെ തന്നെ സ്നെഹിച്ചു, പരിപാലിക്കുന്നപ്രകാരം, ഓരൊ പുരുഷനും നിന്റെ വചനപ്രകാരം തന്റെ ഭാൎയ്യയെ സ്നെഹിപ്പാനായിട്ടും, ഓരൊ സ്ത്രീയും തന്റെ ഭൎത്താവിനൊട സ്നെഹവും പ്രിയവും, വിശ്വാസവും, അനുസരണവുമുള്ളവളായും, സകല ശുദ്ധവും ദൈവഭക്തിയുമുള്ള സ്ത്രീകളെ ശാന്തതയിലും, സുബുദ്ധി

യിലും, സമാധാനത്തിലും പിന്തുടരുന്നവ രായും ഇരിപ്പാനായിട്ടും, നിന്റെ ഒരം ദാസ രെ കടാക്ഷിക്കെണമെ. കൎത്താവെ, ഇവരെ ഇരുവരെയും അനുഗ്രഹിച്ചു, ഇവർ നി ന്റെ നിത്യരാജ്യത്തെ അനുഭവിപ്പാനായിട്ടു ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂ ലം കൃപ ചെയ്യെണമെ. ആമെൻ.

¶ അതിന്റെശെഷം പ്രെസ്ബിറ്റെർ ചൊല്ലെണ്ടു,

ആദിയിൽ നമ്മുടെ ആദ്യമാതാപിതാക്ക ന്മാരായ ആദാമിനെയും ഹവ്വായെയും സൃ ഷ്ടിച്ചു, അവരെ വിവാഹത്തിൽ ശുദ്ധീകരി ച്ചു കൂട്ടിച്ചെൎത്തവനായ സൎവ്വശക്തിയുള്ള ദൈവം, നിങ്ങൾ അവനെ ശരീരത്തിലും ആത്മാവിലും പ്രസാദിപ്പിപ്പാനും, നിങ്ങളു ടെ ജീവപൎയ്യന്തം ശുദ്ധമുള്ള സ്നെഹത്തിൽ ഒരുമിച്ചു വസിപ്പാനുമായിട്ടു തന്റെ കൃപാ ദാനത്തെ നിങ്ങളുടെമെൽ പകൎന്നു, നിങ്ങ ളെ ശുദ്ധീകരിച്ചു അനുഗ്രഹിക്കട്ടെ. ആമെൻ.

¶ അതു കഴിഞ്ഞശെഷം പുരുഷന്റെയും സ്ത്രീയുടെയും മുറ കൾ അറിയിക്കുന്ന പ്രസംഗം ഇതിന്മെൽ ശുശ്രൂഷകൻ ലോ താഴെയുള്ള പ്രകാരം വായിക്കെണം.

വിവാഹം ചെയ്യുവരൊ, ശുദ്ധമുള്ള വിവാ ഹ അവസ്ഥയിൽ പ്രവെശിപ്പാൻ ഭാവിക്കു ന്നവരൊ ആയ നിങ്ങൾ എല്ലാവരും ഭൎത്താ ക്കന്മാർ തങ്ങളുടെ ഭാൎയ്യമാൎക്കും, ഭാൎയ്യമാർ ത ങ്ങളുടെ ഭൎത്താക്കന്മാൎക്കും ചെയ്യെണ്ടുന്ന മുറ യെ കുറിച്ചു വിശുദ്ധ വെദവാക്യം ചൊല്ലു ന്നതു ഇന്നതെന്നു കേട്ടുകൊൾവിൻ.

ശുദ്ധമുള്ള പൌലുസ് എഫെസിയക്കാൎക്കു എഴുതിയ ലെഖനം അഞ്ചാം അദ്ധ്യായത്തിൽ വിവാഹം ചെയ്തിട്ടുള്ള എല്ലാ പുരുഷന്മാൎക്കും ൦ര൦ കല്പനയെ കൊടുത്തിരിക്കുന്നു; ഭൎത്താക്കന്മാരെ, നിങ്ങളുടെ ഭാൎയ്യമാരെ സ്നേഹിപ്പിൻ; മശിഹായും സഭയെ സ്നേഹിച്ചു, അതിന്നു വെണ്ടി തന്നെത്താൻ എല്പിച്ചതു പൊലെ തന്നെ, താൻ അതിനെ ശുദ്ധീകരിച്ചു, വചനത്താൽ ജലസ്നാനംകൊണ്ടു വെടിപ്പാക്കെണ്ടതിന്നും, മലിനത എങ്കിലും, ചുളുക്കമെങ്കിലും, ഇപ്രകാരമുള്ളതിൽ ഒന്നെങ്കിലും ഇല്ലാതെ, ശുദ്ധമുള്ളതും കറയില്ലാത്തതുമായി അതിനെ തനിക്കു മഹത്വമുള്ള സഭയാക്കി നിറുത്തെണ്ടതിന്നും ആകുന്നു. അപ്രകാരം പുരുഷന്മാർ തങ്ങളുടെ ഭാൎയ്യമാരെ തങ്ങളുടെ ശരീരങ്ങളെപ്പോലെ സ്നേഹിക്കെണ്ടുന്നവരാകുന്നു. തന്റെ ഭാൎയ്യയെ സ്നേഹിക്കുന്നവൻ തന്നെത്താൻ സ്നേഹിക്കുന്നു. എന്തെന്നാൽ ഒരുത്തനും ഒരിക്കലും തന്റെ ജഡത്തെ ദ്വെഷിച്ചിട്ടില്ല; കൎത്താവു സഭെക്കു ചെയ്യുന്നതുപൊലെ തന്നെ അതിനെ പൊഷിച്ചു രക്ഷിക്കുന്നതെയുള്ളു; എന്തുകൊണ്ടെന്നാൽ നാം അവന്റെ ജഡത്തൊടും അവന്റെ അസ്ഥികളൊടും കൂടി അവന്റെ ശരീരത്തിലെ അവയവങ്ങൾ ആകുന്നു. ഇതിനായിട്ടു മനുഷ്യൻ തന്റെ പിതാവിനെയും മാതാവിനെയും വിട്ടുപിരിഞ്ഞു, തന്റെ ഭാൎയ്യയൊടുകൂടെ ചെരും; അവരിരുവരും ഒരു ജഡമായി തീരുകയും ചെയ്യും. ഇതു ഒരു വലിയ രഹസ്യം

ത്തുകുന്നു; എന്നാൽ ഞാൻ മശിഹായെയും സഭയെയും കുറിച്ചു അത്രെ പറയുന്നു. എന്നാലും നിങ്ങളിൽ പ്രത്യേകം ഓരോരുത്തൻ അവനവൻെറ ഭാൎയ്യയെ തന്നെപ്പോലെ തന്നെ സ്നേഹിക്കെണം.

അപ്രകാരം തന്നെ ആ ശുദ്ധമുള്ള പൌലുസ് കൊലോസ്സിയക്കാൎക്കു എഴുതിയതിൽ വിവാഹം ചെയ്തിട്ടുള്ള എല്ലാ പുരുഷന്മാരോടും ഇങ്ങിനെ പറയുന്നു; ഭൎത്താക്കന്മാരേ, നിങ്ങളുടെ ഭാൎയ്യമാരെ സ്നേഹിപ്പിൻ, അവരുടെ നേരെ കയ്പായിരിക്കയും അരുതു.

മശിഹായുടെ അപ്പോസ്തോലനായി, താൻ തന്നെ വിവാഹം ചെയ്തിരുന്നവനായ ശുദ്ധമുള്ള പത്രോസ് വിവാഹം ചെയ്തിരിക്കുന്നവരോടു പറയുന്നതും കേൾപ്പിൻ; ഭൎത്താക്കന്മാരെ, നിങ്ങളുടെ പ്രാൎത്ഥനകൾ വിഘ്നപ്പെടാതെ ഇരിക്കേണ്ടതിന്നു അറിവിൻപ്രകാരം നിങ്ങളുടെ ഭാൎയ്യമാരോടു കൂടെ വസിച്ചു സ്ത്രീ ബലഹീന പാത്രമെന്നുവെച്ചും, നിങ്ങൾ ജീവൻെറ കൃപെക്കു കൂട്ടവകാശികളാകുന്നു എന്നു വെച്ചും, അവൾക്കു ബഹുമാനം കൊടുത്തുകൊൾവിൻ.

ഇതുവരെയും നിങ്ങൾ ഭൎത്താവു ഭാൎയ്യെക്കു ചെയ്യേണ്ടുന്ന മുറയെ കേട്ടുവല്ലോ. അപ്രകാരം ഇനി ഭാൎയ്യമാരായുള്ള നിങ്ങളും വിശുദ്ധ വേദവാക്യത്തിൽ സ്പഷ്ടമായി കാട്ടിയിരിക്കുന്നപ്രകാരം നിങ്ങളുടെ ഭൎത്താക്കന്മാൎക്കു ചെയ്യേണ്ടുന്ന മുറകളെ കേട്ടു പഠിപ്പിൻ.

എഫെസിയക്കാൎക്കുള്ള മേൽ പറഞ്ഞ ലേഖനത്തിൽ നിങ്ങൾക്കു ഇപ്രകാരം ശുദ്ധമുള്ള പൌലൂസ് ഉപദേശിക്കുന്നു: ഭാൎയ്യമാരെ, കൎത്താവിനോടു എന്നപോലെ നിങ്ങളുടെ സ്വന്ത ഭൎത്താക്കന്മാരോടു അനുസരിച്ചിരിപ്പിൻ; എന്തുകൊണ്ടെന്നാൽ, മശിഹാ സഭെക്കു തലയായിരിക്കുന്നതുപോലെ, ഭൎത്താവു ഭാൎയ്യെക്കു തലയായിരിക്കുന്നു; അവൻ ശരീരത്തിന്നു രക്ഷിതാവും ആകുന്നു. അതുകൊണ്ടു സഭ മശിഹായോടു അനുസരിച്ചിരിക്കുന്നപ്രകാരം തന്നെ, ഭാൎയ്യമാരും തങ്ങളുടെ ഭൎത്താക്കന്മാരോടു സകലത്തിലും അനുസരിച്ചിരിക്കേണം. പിന്നെയും അവൻ പറയുന്നു; ഭാൎയ്യ, തന്റെ ഭൎത്താവിനെ ഭയപ്പെട്ടിരിപ്പാൻ നോക്കട്ടെ.

കൊലോസ്സിയക്കാൎക്കു എഴുതിയ ലേഖനത്തിൽ ശുദ്ധമുള്ള പൌലൂസ് ചുരുക്കമായിട്ടു നിങ്ങൾക്കു ഇപ്രകാരം ബുദ്ധി പറയുന്നു: ഭാൎയ്യമാരെ, നിങ്ങളുടെ ഭൎത്താക്കന്മാരോടു കൎത്താവിങ്കൽ യോഗ്യമായിരിക്കുന്ന പ്രകാരം അനുസരിച്ചിരിപ്പിൻ.

പിന്നെയും ശുദ്ധമുള്ള പത്രോസ് നിങ്ങൾക്കു നല്ലവണ്ണം ബുദ്ധിയുപദേശിച്ചു ഇങ്ങിനെ പറയുന്നു: ഭാൎയ്യമാരെ, നിങ്ങളുടെ സ്വന്ത ഭൎത്താക്കന്മാൎക്കു കീഴടങ്ങിയിരിപ്പിൻ; ചിലർ വചനത്തിന്നു അനുസരിക്കുന്നില്ല എങ്കിൽ, അവരും വചനം കൂടാതെ, ഭയഭക്തിയോടു കൂടിയ നിങ്ങളുടെ പരിപാകമുള്ള നടപ്പിനെ കണ്ടു, ഭാൎയ്യമാരുടെ നടപ്പിനാൽ

ആദായപ്പെടേണ്ടതിന്നു ആകുന്നു. നിങ്ങളുടെ അലങ്കാരം പുറത്തു തലമുടിപ്പിന്നലും, പൊന്നാഭരണങ്ങളെ ഇടുന്നതും, വസ്ത്രം ധരിക്കുന്നതുമായുള്ള അലങ്കാരം ആകരുതു; ഹൃദയത്തിലെ ഗുഢമനുഷ്യൻ, നാശമില്ലായ്മയിൽ സൌമ്യതയും, സാവധാനവുമുള്ള ആത്മാവിന്റെ അലങ്കാരം തന്നെ ആയിരിക്കട്ടെ; ഇതു ദൈവത്തിന്റെ മുമ്പാകെ വിലയേറീട്ടുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ ഇപ്രകാരം തന്നെ പൂൎവ്വത്തിൽ ദൈവത്തിങ്കൽ ആശ്രയിച്ചിട്ടുള്ള വിശുദ്ധ സ്ത്രീകളും തങ്ങളെ അലങ്കരിച്ചു തങ്ങളുടെ ഭൎത്താക്കന്മാൎക്കു കീഴടങ്ങിയിരുന്നു; അപ്രകാരം സാറാ അബ്രാഹാമിനെ യജമാനൻ എന്നു വിളിച്ചു, അവനോടു അനുസരിച്ചിരുന്നു; നിങ്ങൾ ഗുണം ചെയ്തു, വല്ലതും ഒരു വിഷാദത്തോടും ഭയപ്പെടാതെയിരിക്കുമ്പോൾ നിങ്ങൾ അവളുടെ പുത്രിമാരാകുന്നു.

¶ മണവാളനും മണവാട്ടിയും വിവാഹസമയത്തെങ്കിലും വിവാഹം കഴിഞ്ഞിട്ടു ഒന്നാമതു വരുന്ന അവസരത്തിങ്കലും വിശുദ്ധ സംസ്കൃതത്തെ കൈക്കൊള്ളുന്നതു കൊള്ളാം.

---

THE ORDER FOR

# THE VISITATION OF THE SICK.

## രോഗികളെ ചെന്നു കാണുന്ന ക്രമം.

---

¶ ആരെങ്കിലും ദീനമായാൽ അതിനെക്കുറിച്ചു ഇടവകയിലെ ശുശ്രൂഷകനോടു അറിയിക്കേണം; അവൻ രോഗിയുടെ ഭവനത്തിൽ ചെന്നു ചൊല്ലേണ്ടതു,

ഈ ഭവനത്തിന്നും, ഇതിൽ പാൎക്കുന്ന എല്ലാവൎക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

¶ അവൻ രോഗിയുടെ അടുക്കൽ ചെല്ലുമ്പോൾ മുട്ടുകുത്തിക്കൊണ്ടു ചൊല്ലേണ്ടതു,

കൎത്താവേ, ഞങ്ങളുടെ അകൃത്യങ്ങളെ എങ്കിലും, ഞങ്ങളുടെ പിതാക്കന്മാരുടെ അകൃത്യങ്ങളെ എങ്കിലും ഓൎക്കരുതേ; കൃപയുള്ള കൎത്താവേ, ഞങ്ങളോടു കനിവുണ്ടാകേണമേ; നീ നിന്റെ മഹാ സാരമുള്ള രക്തംകൊണ്ടു വീണ്ടെടുത്തിരിക്കുന്നവരായ നിന്റെ ജനങ്ങളോടു കനിവുണ്ടാകേണമേ, ഞങ്ങളോടു എന്നേക്കും കോപിക്കയും അരുതേ.

പ്രതിവാക്യം. കൃപയുള്ള കൎത്താവേ, ഞങ്ങളോടു കനിവുണ്ടാകേണമേ.

¶ പിന്നെ ശുശ്രൂഷകൻ ചൊല്ലേണ്ടതു,

നാം പ്രാൎത്ഥിക്ക.

കൎത്താവേ, ഞങ്ങളോടു കരുണയുണ്ടാകേണമേ.

മശിഹായേ, ഞങ്ങളോടു കരുണയുണ്ടാകേണമേ.

കൎത്താവേ, ഞങ്ങളോടു കരുണ ഉണ്ടാകേണമേ.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണമേ. ഞങ്ങളുടെ നേരെ കുറ്റം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതുപോലെ ഞങ്ങളുടെ കുറ്റങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പരീക്ഷയിലേക്കു കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷിക്കേണമേ. ആമെൻ.

¶ ശുശ്രൂഷകൻ. ദൈവമേ, നിന്റെ ദാസനെ രക്ഷിക്കേണമേ;

പ്രതിവാക്യം. ഇവൻ നിങ്കൽ തന്റെ ശരണം വെച്ചിരിക്കുന്നവല്ലോ.

ശുശ്രൂഷകൻ. നിന്റെ വിശുദ്ധ സ്ഥലത്തുനിന്നു ഇവന്നു സഹായം അയക്കേണമേ;

പ്രതിവാക്യം. എല്ലായ്പോഴും ഇവനെ ശക്തിയോടെ കാത്തു രക്ഷിക്കേണമേ.

ശുശ്രൂഷകൻ. ശത്രു ഇവന്റെ മേൽ പ്രബലപ്പെടരുതെ;

പ്രതിവാക്യം. ഇവന്ന ദോഷം ചെയ്വാൻ ദുഷ്ടൻ അടുക്കകയും അരുതെ.

ശുശ്രൂഷകൻ. കൎത്താവെ, നീ ഇവന്ന ബലമുള്ള കോട്ടയായിരിക്കേണമെ;

പ്രതിവാക്യം. ശത്രുവിന്റെ മുഖത്തുനിന്ന ഇവനെ മറെക്കേണമെ.

ശുശ്രൂഷകൻ. കൎത്താവെ, ഞങ്ങളുടെ പ്രാൎത്ഥനകളെ കേൾക്കേണമെ;

പ്രതിവാക്യം. ഞങ്ങളുടെ നിലവിളിയും നിന്റെ മുമ്പാകെ എത്തുമാറാകേണമെ.

ശുശ്രൂഷകൻ.

കൎത്താവെ, സ്വൎഗ്ഗത്തിൽനിന്ന നോക്കി, നിന്റെ ഈ ദാസനെ കണ്ടു, കടാക്ഷിച്ചു, സുഖപ്പെടുത്തേണമെ. നിന്റെ കരുണയുള്ള കണ്ണുകൾകൊണ്ടു ഇവനെ നോക്കേണമെ, ഇവന്ന ആശ്വാസവും, നിന്നിൽ ഉറപ്പായ ശരണവും നല്കേണമെ, ശത്രുവിനെക്കൊണ്ടുള്ള അപകടത്തിൽ നിന്ന ഇവനെ രക്ഷിച്ചു, ഇവനെ ഇടവിടാതുള്ള സമാധാനത്തിലും ക്ഷേമത്തിലും കാക്കേണമെന്ന ഞങ്ങളുടെ കൎത്താവായ യേശുമശിഹാ മൂലം ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

സൎവ്വശക്തിയും മഹാ കരുണയുമുള്ള ദൈവവും, രക്ഷിതാവുമായുള്ളോവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ; രോഗത്താൽ വലയു

ന്ന നിന്റെ ഈ ദാസനു പതിവിൻ പ്രകാരമുള്ള നിന്റെ നന്മയെ നല്കേണമേ. ഇവനു തന്റെ ബലഹീനതയെ കുറിച്ചുള്ള ബോധംകൊണ്ടു ഇവന്റെ വിശ്വാസത്തിനു ബലവും അനുതാപത്തിനു താല്പൎയ്യവും വൎദ്ധിപ്പാൻ തക്കവണ്ണം നിന്റെ ഈ പിതൃശിക്ഷയെ ഇവനു സഫലമാക്കേണമേ. ഇവന്റെ മുമ്പിലത്തെ സൌഖ്യം വീണ്ടും നല്കുവാൻ നിനക്കു ഇഷ്ടം തോന്നിയാൽ, തന്റെ ശിഷ്ടായുസ്സിനെ നിന്നെയുള്ള ഭയത്തോടും നിന്റെ മഹത്വത്തിന്നായിക്കൊണ്ടും ഇവൻ കഴിക്കുമാറാകേണമേ; അല്ലെന്നുവരികിൽ ഇവൻ ഈ കഷ്ടതയുള്ള ജീവകാലം അവസാനിച്ചശേഷം നിത്യജീവനിൽ നിന്നോടുകൂടെ വസിപ്പാൻ തക്കവണ്ണം നിന്റെ ഈ ശിക്ഷയെ സഹിച്ചുകൊൾവാനായിട്ടു ഞങ്ങളുടെ കൎത്താവായ യേശു മശിഹാമൂലം ഇവനു കൃപ അരുളേണമേ. ആമെൻ.

¶ അതിന്റെശേഷം ശുശ്രൂഷകൻ താഴെവരുന്ന പ്രകാരമെങ്കിലും, അതുപോലെ ഉള്ള വേറെ പ്രകാരമെങ്കിലും രോഗിക്കു ബുദ്ധിയുപദേശിക്കേണം.

പ്രിയമുള്ളവനേ, സൎവ്വശക്തിയുള്ള ദൈവം ജീവന്റെയും മരണത്തിന്റെയും അവയോടു ചേൎന്നുള്ള യൌവ്വനം, ബലം, സുഖം, വാൎദ്ധക്യം, ക്ഷീണം, രോഗം മുതലായ സകലത്തിന്റെയും നാഥനാകുന്നു എന്നു അറിഞ്ഞുകൊൾക. അതുകൊണ്ടു നിന്റെ രോഗം ഏതായാലും അതു ദൈവത്തി

ന്റെ ദൎശനമാകുന്നു എന്നു നിശ്ചയമായി അറിഞ്ഞുകൊൾക. പിന്നെയും മറ്റുള്ളവൎക്കു ദൃഷ്ടാന്തത്തിന്നായി നിന്റെ ക്ഷമയെ ശോധന ചെയ്യുന്നതിന്നോ, കൎത്താവിന്റെ നാളിൽ നിന്റെ വിശ്വാസം പുകഴ്ചയും മഹത്വവും മാനവുമുള്ളതായി കാണപ്പെട്ടിട്ടു, അങ്ങിനെ നിത്യാനന്ദവും ഭാഗ്യവും സമൃദ്ധിയായി കിട്ടേണ്ടതിന്നോ, അല്ലെങ്കിൽ നിന്റെ പരമ പിതാവിന്റെ ദൃഷ്ടിക്കു വിരുദ്ധമുള്ളതിനെ നീക്കി നന്നാക്കുന്നതിന്നോ, എന്തു സംഗതിക്കു ഈ രോഗം നിനക്കു അയക്കപ്പെട്ടതായാലും നീ നിന്റെ പാപങ്ങളെ കുറിച്ചു സത്യമായി മാനസാന്തരപ്പെട്ടു ക്ഷമയോടെ നിന്റെ രോഗം സഹിച്ചു, ദൈവത്തിന്റെ പ്രിയ പുത്രനായ യേശു മശിഹാ മൂലം അവനുള്ള കരുണയിൽ ആശ്രയിച്ചു, അവന്റെ പിതൃശിക്ഷെക്കായിട്ടു അവനു വിനയ സ്തോത്രം ചെയ്തു, അവന്റെ ഇഷ്ടത്തിന്നു നിന്നെത്തന്നെ മുഴുവനും കീഴടക്കിയാൽ, ആയതു നിന്റെ ഗുണത്തിന്നായിട്ടു ഭവിക്കുമെന്നും, നിത്യജീവങ്കലേക്കുള്ള വഴിയിൽ നീ മുമ്പോട്ടു പോകുന്നതിന്നു നിനക്കു സഹായമായിരിക്കുമെന്നും നിശ്ചയമായി അറിഞ്ഞുകൊൾക.

¶ രോഗിക്കു ദീനം വല്ലരെ കൂടുതലെങ്കിൽ പട്ടക്കാരൻ തന്റെ ബുദ്ധിയുപദേശത്തെ ഇവിടെ അവസാനിപ്പിക്കാം, അല്ലെങ്കിൽ പിന്നെയും ചൊല്ലേണ്ടതു,

ആയതുകൊണ്ടു കൎത്താവു ചെയ്യുന്ന ശിക്ഷ നല്ലതെന്നു വിചാരിച്ചുകൊൾക; എ

ന്തെന്നാൽ ശ്രുദ്ധമുള്ള പൌലൂസ് എബ്രായ ക്കാൎക്കു എഴുതിയ ലേഖനത്തിൽ പന്ത്രണ്ടാം അദ്ധ്യായത്തിൽ ചൊല്ലിയിരിക്കുന്ന പ്രകാരം കൎത്താവു താൻ സ്നേഹിക്കുന്നവനെ ശിക്ഷിക്കയും, താൻ കൈക്കൊള്ളുന്ന പുത്രനെ ഒക്കെയും അടിക്കയും ചെയ്യുന്നു. നിങ്ങൾ ശിക്ഷയെ സഹിച്ചാൽ, ദൈവം നിങ്ങളോടു പുത്രന്മാരോടു എന്നപോലെ പെരുമാറുന്നു; എന്തുകൊണ്ടെന്നാൽ പിതാവു ശിക്ഷിക്കാത്ത പുത്രൻ എവനുള്ളു? എല്ലാവരും ഓഹരിക്കാരായിരിക്കുന്ന ശിക്ഷ കൂടാതെ നിങ്ങൾ ഇരിക്കുന്നു എങ്കിൽ നിങ്ങൾ കൌലടെയന്മാർ ആകുന്നു, പുത്രന്മാരല്ല. വിശേഷിച്ചും നമ്മുടെ ജഡത്തിന്റെ പിതാക്കന്മാർ നമ്മെ ശിക്ഷിച്ചവരുണ്ടായിട്ടുണ്ടു, അവരെ നാം വണങ്ങിയിരുന്നു; എന്നാൽ നാം ആത്മാക്കളുടെ പിതാവിന്നു ഏററവും അധികം അനുസരിച്ചിരുന്നു ജീവിക്കേണ്ടായോ? എന്തുകൊണ്ടെന്നാൽ അവർ തങ്ങൾക്കു ബോധിച്ച പ്രകാരം കുറെ ദിവസങ്ങൾക്കു നമ്മെ ശിക്ഷിച്ചു സത്യം; എന്നാൽ ഇവൻ നാം അവന്റെ ശുദ്ധീകരണത്തിന്നു ഓഹരിക്കാരാകേണ്ടതിന്നു നമുക്കു പ്രയോജനത്തിന്നായിട്ടു തന്നെ നമ്മെ ശിക്ഷിക്കുന്നു, പ്രിയ സഹോദരാ, നമ്മുടെ പരമപിതാവു തന്റെ കാരുണ്യ നന്മയാൽ യാതൊരു വിധ അനൎത്ഥംകൊണ്ടു എപ്പോഴെങ്കിലും നമ്മെ ദൎശിപ്പാൻ ഇഷ്ടം തോന്നിയാൽ, അവൻ നമുക്കു കല്പിക്കുന്ന ശിക്ഷയെ നാം ക്ഷമയോടും നന്ദിയുള്ള ഹൃദയത്തോടും

സഹിക്കേണമെന്ന നമുക്ക ആശ്വാസത്തി
നും ഉപദേശത്തിനുമായി ൟ വചനങ്ങ
ൾ വിശുദ്ധ വേദവാക്യങ്ങളിൽ എഴുതപ്പെ
ട്ടിരിക്കുന്നു. അനത്ഥങ്ങളെയും, ഉപദ്രവങ്ങ
ളെയും, രോഗങ്ങളെയും ക്ഷമയോടെ സഹി
ക്കുന്നതിൽ മശിഹായെ പോലെ ആയി തീ
രുന്നതിനെക്കാൾ ക്രിസ്ത്യാനികൾക്ക വലി
യ ആശ്വാസം വേറെ ഒന്നും ഉണ്ടാകുന്നതാ
ത്തതാകുന്നു. എന്തെന്നാൽ അവൻ തന്നെ
യും കഷ്ടപ്പെട്ടുന്നതിന മുമ്പെ സന്തോഷ
ത്തിലേക്ക കയറിയില്ല, കുരിശിൽ തറെക്ക
പ്പെട്ടുന്നതിന മുമ്പ തന്റെ മഹത്വത്തിലെ
ക്ക പ്രവേശിച്ചതുമില്ല. അപ്രകാരം തന്നെ
നിത്യസന്തോഷത്തിലേക്ക നമുക്കുള്ള വഴി
നാം ഇവിടെ വെച്ച മശിഹായൊട കൂടെ
കഷ്ടപ്പെട്ടുന്നതാകുന്നു നിശ്ചയം; നാം മര
ണത്തിൽനിന്ന തിരികെ ഉയിത്തു നിത്യജീ
വനിൽ മശിഹായോട കൂടെ വസിക്കേണ്ട
തിനായിട്ട അവനോട കൂടെ സന്തോഷമാ
യിട്ട മരിക്കുന്നതു തന്നെ നമുക്ക നിത്യജീവ
നിലേക്ക പ്രവേശിക്കുന്നതിനുള്ള വാതിലാ
കുന്നു. അതുകൊണ്ട നിനക്ക ഇത്ര പ്രയോ
ജനമായിരിക്കുന്ന നിന്റെ രോഗം ഇപ്പൊ
ൾ ക്ഷമയോടെ ഏറ്റുകൊണ്ട നീ നിന്റെ
ബപ്തിസ്മയാൽ ദൈവത്തോട ചെയ്ത പ്ര
തിജ്ഞയെ ഓക്കേണമെന്ന ദൈവത്തി
ന്റെ നാമത്തിൽ ഞാൻ നിന്നെ പ്രബോ
ധിപ്പിക്കുന്നു. വിശേഷിച്ചും ൟ ആയുസ്സ
കഴിഞ്ഞ ശേഷം പക്ഷഭേദം കൂടാതെ എ
ല്ലാവരെയും വിധിപ്പാനിരിക്കുന്ന നീതി

ഉള്ള ന്യായാധിപതിക്കു മുമ്പാകെ കണക്കു കൊടുക്കേണ്ടതാകകൊണ്ടു. നീ ചെയ്തു കുററങ്ങൾക്കായിട്ടു നിന്നെത്തന്നെ കുററം ചുമത്തി, വിധിച്ചുകൊണ്ടു, നിന്റെ പരമപിതാവിൽനിന്നു മശിഹാ മൂലം നീ കരുണെ ലഭിച്ചവനായി ആ ഭയങ്കരമായുള്ള വിധിനാളിൽ കുററം ചുമത്തപ്പെടാതെയും ശിക്ഷക്കു വിധിക്കപ്പെടാതെയും ഇരിക്കേണ്ടതിന്നു, ദൈവത്തോടടുത്തും മനുഷ്യരോടടുത്തും നിന്റെ സ്ഥിതിയെയും നിന്നെത്തന്നെയും നീ ശോധന ചെയ്തു നോക്കേണമെന്നു ഞാൻ നിന്നോടു ആജ്ഞാപിക്കുന്നു. അതുകൊണ്ടു ഒരു ക്രിസ്ത്യാനി വിശ്വസിക്കേണ്ടുന്ന പ്രകാരം നീ വിശ്വസിക്കുന്നുണ്ടോ, ഇല്ലയോ എന്നു നീ അറിയേണ്ടതിന്നു ഞാൻ വിശ്വാസത്തിന്റെ സംഗതികളെ നിന്നെ കേൾപ്പിക്കട്ടെ.

¶ ഇവിടെ ശുശ്രൂഷകൻ വിശ്വാസത്തിന്റെ സംഗതികളെ താഴെ വരുന്നപ്രകാരം എടുത്തു ചോദിക്കേണം.

നീ സർവ്വശക്തിയുള്ള പിതാവായി, ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവത്തിൽ വിശ്വസിക്കുന്നുവോ?

അവന്റെ ഏകജാതനായ പുത്രനായി നമ്മുടെ കർത്താവായ യേശുമശിഹായിലും നീ വിശ്വസിക്കുന്നുവോ? ഇവൻ പരിശുദ്ധാത്മാവിനാൽ കന്യകമറിയയിൽ ഉല്പാദിക്കപ്പെട്ടു ജനിച്ചു എന്നും, അവൻ പൊന്തിയോസ പീലാത്തോസിന്റെ കീഴിൽ കഷ്ട

പ്പെട്ടു, കുരിശിൽ തറെക്കപ്പെട്ടു മരിച്ചു, അടക്കപ്പെട്ടു എന്നും; അവൻ പാതാളത്തിലേക്കു ഇറങ്ങി, മൂന്നാം ദിവസം പിന്നെയും ഉയിൎത്തെഴുനീറ്റു എന്നും; അവൻ സ്വൎഗ്ഗത്തിലേക്കു കരേറി, സൎവ്വശക്തിയുള്ള പിതാവാകുന്ന ദൈവത്തിന്റെ വലത്തു ഭാഗത്തു ഇരിക്കുന്നു എന്നും; അവിടെനിന്നു ലോകാവസാനത്തിങ്കൽ ജീവികളെയും മരിച്ചവരെയും ന്യായം വിധിപ്പാൻ വീണ്ടും വരുമെന്നും നീ വിശ്വസിക്കുന്നുവോ?

പരിശുദ്ധാത്മാവിലും നീ വിശ്വസിക്കുന്നുവോ; ശുദ്ധമുള്ള കാഥോലിക സഭയിലും, ശുദ്ധിമാന്മാരുടെ സംസൎഗ്ഗത്തിലും, പാപമോചനത്തിലും, ശരീരത്തിന്റെ ഉയിൎത്തെഴുനീല്പിലും, മരിച്ചതിന്റെ ശേഷമുള്ള നിത്യജീവനിലും നീ വിശ്വസിക്കുന്നുവോ?

¶ രോഗി ഉത്തരം പറയെണ്ടതു,

ഇതെല്ലാം ഞാൻ ഉറപ്പായിട്ടു വിശ്വസിക്കുന്നു.

¶ അതിന്റെശേഷം അവൻ തന്റെ പാപങ്ങളെകുറിച്ചു സത്യമായി അനുതപിക്കുന്നുവോ എന്നും, എല്ലാവരോടും സ്നേഹമായിരിക്കുന്നുവോ എന്നും ശുശ്രൂഷകൻ അവനെ ശോധന കഴിച്ചു ആരെങ്കിലും അവനു വിരോധമായി ദോഷം ചെയ്തിരുന്നാൽ അവരോടു അവൻ മനപ്പൂൎവ്വമായി ക്ഷമിക്കേണമെന്നും, അവൻ ആരോടെങ്കിലും വിരോധമായി ദോഷം ചെയ്തിരുന്നാൽ, അവരോടു അവൻ ക്ഷമ ചോദിക്കെണമെന്നും, അവൻ യാതൊരുത്തനോടും അന്യായമൊ, ഉപദ്രവമൊ ചെയ്തിരുന്നാൽ, തനിക്കു കഴിവുള്ളെടത്തോളം

## രോഗികളെ ചെന്നു കാണുന്ന ക്രമം.

പരിഹാരം ചെയ്യണമെന്നും അവനു ബുദ്ധി പറയണം. പിന്നെയും അവൻ തന്റെ വസ്തുവകകളെ കുറിച്ചു മുന്നമെ ഒരു വ്യവസ്ഥ ചെയ്തിട്ടില്ലെങ്കിൽ മരണപത്രിക എഴുതുവാനും, അവന്റെ മനസ്സാക്ഷിയുടെ ആശ്വാസത്തിന്നും, അവന്റെ മരണപത്രിക നടത്തുന്നവരുടെ സൌകൎയ്യത്തിന്നുമായിട്ടു താൻ കൊടുപ്പാനും തനിക്കു കിട്ടുവാനുമുള്ള കടങ്ങളുടെ വിവരം അറിയിപ്പാനും അപ്പോൾ ശുശ്രൂഷകൻ അവനെ ജാഗ്രതപ്പെടുത്തേണം. എന്നാൽ മനുഷ്യർ സൌഖ്യമായിരിക്കുന്ന കാലത്തു തന്നെ തങ്ങളുടെ ലൌകിക കാൎയ്യങ്ങൾക്കു ഒരു വ്യവസ്ഥ ചെയ്തുകൊള്ളേണമെന്നു കൂടക്കൂടെ അവരെ ഓൎമ്മപ്പെടുത്തേണ്ടുന്നതാകുന്നു.

¶ ഈ സംഗതികൾ ശുശ്രൂഷകൻ പ്രാൎത്ഥിപ്പാൻ തുടങ്ങുന്നതിന്നു മുമ്പ ആവശ്യം കാണുംപോലെ പറയാം.

¶ ദരിദ്രരോടു ഔദാൎയ്യം കാണിപ്പാൻ പ്രാപ്തന്മാരായ രോഗികളെ താല്പൎയ്യത്തോടെ ഉത്സാഹിപ്പിപ്പാൻ ശുശ്രൂഷകൻ വിട്ടുപോകരുതു.

¶ വല്ല ഘനമായുള്ള സംഗതികൊണ്ടും രോഗിയുടെ മനസ്സാക്ഷി ചഞ്ചലപ്പെടുന്നു എങ്കിൽ, അവന്റെ പാപങ്ങളെ വിശേഷാൽ ഏറ്റുപറയേണ്ടതിന്നു ശുശ്രൂഷകൻ അവനെ താല്പൎയ്യപ്പെടുത്തേണം. ഇങ്ങിനെ ഏറ്റുപറഞ്ഞശേഷം, രോഗി താഴ്മയോടും മനഃപൂൎവ്വമായും ആഗ്രഹിക്കുന്നു എങ്കിൽ പ്രസ്ബിറ്ററ് ഈ താഴെ വരുന്ന പ്രകാരം അവനെ മോചിക്കേണം.

സത്യമായി അനുതപിച്ചു, തങ്കൽ വിശ്വസിക്കുന്ന സകല പാപികളെയും മോചിപ്പാനുള്ള അധികാരം തന്റെ സഭെക്കു കൊടുത്തിരിക്കുന്ന നമ്മുടെ കൎത്താവായ യേശുമശിഹാ, തന്റെ മഹാ കരുണകൊണ്ടു നിന്റെ കുറ്റങ്ങളെ ഒക്കെയും നിന്നോടു ക്ഷമിക്കട്ടെ.

എന്റെ പക്കൽ ഏല്പിക്കപ്പെട്ടിരിക്കുന്ന അവന്റെ അധികാരംകൊണ്ടു പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ, ഞാൻ നിന്റെ സകല പാപങ്ങളിൽനിന്നും നിന്നെ മോചിക്കുന്നു. ആമെൻ.

¶ പിന്നെ പ്രസ്ബിതെരൻ താഴെ വരുന്ന അപേക്ഷയെ ചൊല്ലേണം.

നാം പ്രാർത്ഥിക്ക.

സത്യമായി അനുതപിക്കുന്നവരുടെ പാപങ്ങളെ പിന്നൊരിക്കലും ഓർക്കാതവണ്ണം അവയെ നിന്റെ ധാരാളമായുള്ള കരുണകൊണ്ടു ദൂരത്തു നീക്കിക്കളയുന്ന മഹാ കരുണയുള്ള ദൈവമേ, മോചനവും മാപ്പും ഏറ്റവും മനഃപൂർവ്വമായി ആഗ്രഹിക്കുന്ന നിന്റെ ഈ ദാസന്റെ മേൽ നിന്റെ കരുണയുള്ള കണ്ണുകളെ തുറക്കേണമേ. അത്യന്ത സ്നേഹമുള്ള പിതാവേ, പിശാചിന്റെ ഉപായവും ഈൎഷ്യയും കൊണ്ടെങ്കിലും, അശ്രദ്ധയുമല്ല, ഇവന്റെ മാംസസ്വഭാവവും ബലഹീനതയുംകൊണ്ടെങ്കിലും കേട്ടു ഭവിച്ചതിനെ ഒക്കെയും ഇവനിൽ പുതുതാക്കേണമേ; സഭയുടെ അവയവമായിരിക്കുന്ന ഈ രോഗിയെ സഭയുടെ കൂട്ടായ്മയിൽ നിലനിറുത്തി രക്ഷിക്കേണമേ, ഇവന്റെ മനോദുഃഖത്തെ വിചാരിക്കേണമേ, ഇവന്റെ കണ്ണുനീർ കൈക്കൊള്ളേണമേ, ഇവന്റെ ഗുണത്തിനു ഏറ്റവും നന്നെന്നു നിനക്കു തോന്നുംപ്ര

കാരം ഇവന്റെ വേദനയെ ശമിപ്പിക്കേണമെ. ഇവൻ നിന്റെ കരുണയിൽ തന്നെ തന്റെ ആശ്രയം മുഴുവനും വെച്ചിരിക്കകൊണ്ടു ഇവൻ മുൻ ചെയ്ത പാപങ്ങളെ ഇവന്റെ മേൽ ചുമത്താതെ, നിന്റെ വാഴ്ത്തപ്പെട്ട ആത്മാവുകൊണ്ടു ഇവനെ ശക്തിപ്പെടുത്തെണമെ. ഇവനെ ഇവിടെനിന്നു എടുത്തുകൊൾവാൻ നിനക്ക ഇഷ്ടം തോന്നുമ്പോൾ, നിന്റെ മഹാ വാത്സല്യമുള്ള പുത്രനും ഞങ്ങളുടെ രക്ഷിതാവുമായ യേശു മശിഹായുടെ യോഗ്യതകൾ മൂലം ഇവനെ നിന്റെ കൃപയിലേക്ക എടുത്തുകൊള്ളേണമെ. ആമെൻ.

¶ പിന്നെ ശുശ്രൂഷകൻ താഴെ വരുന്ന സങ്കീൎത്തനം ചൊല്ലേണം.

*In te, Domine, speravi.* ൭൧-ാം സങ്കീൎത്തനം.

യഹോവായെ, ഞാൻ നിങ്കൽ ആശ്രയിക്കുന്നു; ഞാൻ ഒരുനാളും ലജ്ജിക്കപ്പെടരുതെ; നിന്റെ നീതിയിൽ എന്നെ ഉദ്ധരിച്ചു എന്നെ വിടുവിക്കേണമെ; എങ്കലേക്ക നിന്റെ ചെവി ചായിച്ചു എന്നെ രക്ഷിക്കേണമെ.

ഞാൻ എപ്പോഴും പ്രവേശിക്കേണ്ടുന്നതിനു നീ ഇനിക്ക ബലമുള്ള വാസസ്ഥലമായിരിക്കേണമെ; എന്നെ രക്ഷിപ്പാൻ നീ കല്പിച്ചിരിക്കുന്നു; എന്തെന്നാൽ നീ എന്റെ പാറയും എന്റെ കോട്ടയും ആകുന്നു.

എന്റെ ദൈവമെ, ദുഷ്ടന്റെ കയ്യിൽനി

നും, അന്ന്യായവും ക്രൂരതയും ഉള്ളവന്റെ കയ്യിൽനിന്നും എന്നെ വിടുവിക്കേണമെ.

എന്തുകൊണ്ടെന്നാൽ യഹോവായായ കൎത്താവെ, നീ എന്റെ ആശാബന്ധം ആകുന്നു; എന്റെ ബാല്യം മുതൽ നീ എന്റെ ആശ്രയം ആകുന്നു.

ഞാൻ ഗൎഭംമുതൽ നിന്നാൽ ആദരിക്കപ്പെട്ടിരിക്കുന്നു; എന്നെ എന്റെ മാതാവിന്റെ വയററിൽനിന്നു എടുത്തവൻ നീയാകുന്നു; എന്റെ സ്തുതി എപ്പോഴും നിന്നെ കുറിച്ചു ആകും.

ഞാൻ പലൎക്കും ഒരു അത്ഭുതം പോലെ ആയിരിക്കുന്നു; എന്നാൽ നീ എന്റെ ബലമുള്ള ശരണം ആകുന്നു.

എന്റെ വായ് ദിവസംപ്രതി നിന്റെ സ്തുതികൊണ്ടും നിന്റെ ബഹുമാനംകൊണ്ടും നിറഞ്ഞിരിക്കുന്നു.

വാൎദ്ധക്യകാലത്തു നീ എന്നെ തള്ളിക്കളയരുതെ; എന്റെ ബലം ക്ഷയിക്കുമ്പോൾ എന്നെ ഉപേക്ഷിക്കയും അരുതെ.

എന്തെന്നാൽ എന്റെ ശത്രുക്കൾ എനിക്കു വിരോധമായി സംസാരിക്കുന്നു; എന്റെ ആത്മാവിനെ കുറിച്ചു കാത്തിരിക്കുന്നവർ ഒന്നിച്ചു വിചാരിച്ചു,

ദൈവം അവനെ ഉപേക്ഷിച്ചു എന്നും, അവനെ വിടുവിപ്പാൻ ആരുമില്ലായ്കകൊണ്ടു അവനെ പിന്തുടൎന്നു പിടിപ്പിൻ എന്നും പറയുന്നു.

ദൈവമേ, എന്നിൽനിന്നു ദൂരമായിരിക്കരുതേ; എന്റെ ദൈവമേ, എനിക്കു സഹായിപ്പാൻ വേഗം വരേണമേ.

എന്റെ ആത്മാവിനു വിരോധികളായുള്ളവർ നാണിച്ചു നശിച്ചുപോകും; എനിക്കു ദോഷം വിചാരിക്കുന്നവർ നിന്ദകൊണ്ടും ലജ്ജകൊണ്ടും മൂടിപ്പോകയും ചെയ്യും.

എന്നാൽ ഞാൻ എപ്പോഴും ആശ്രയിച്ചു, മേൽക്കുമേൽ നിന്നെ സ്തുതിക്കും.

എന്റെ വായ് നിന്റെ നീതിയെയും നിന്റെ രക്ഷയെയും ദിവസംപ്രതി അറിയിക്കും; എന്തെന്നാൽ അവയുടെ സംഖ്യയെ ഞാൻ അറിയുന്നില്ല.

ഞാൻ യഹോവയായ കൎത്താവിന്റെ ശക്തിയിൽ നടന്നു, നിനക്കുള്ളതായ നിന്റെ നീതിയെ മാത്രം ഓൎമ്മപ്പെടുത്തും.

ദൈവമേ, എന്റെ ബാല്യംമുതൽ നീ എനിക്കു ഉപദേശിച്ചിരിക്കുന്നു; ഇതുവരെയും നിന്റെ അത്ഭുതപ്രവൃത്തികളെ ഞാൻ അറിയിച്ചുമിരിക്കുന്നു.

ഇപ്പോഴും, ദൈവമേ, ഈ സന്തതിക്കു നിന്റെ ബലത്തെയും, ഇനി വരുവാനുള്ള എല്ലാവൎക്കും നിന്റെ ശക്തിയെയും ഞാൻ അറിയിക്കുവോളും, വൃദ്ധതയും നരയുമുള്ള കാലത്തു എന്നെ ഉപേക്ഷിക്കരുതേ.

വലിയ കാൎയ്യങ്ങളെ ചെയ്തിട്ടുള്ള ദൈവമേ, നിന്റെ നീതി ഏററവും ഉന്നതമായിരി

കുന്നു; ദൈവമെ, നിന്നോടു സദൃശനായിട്ടു ആരുള്ളു?

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും ഇപ്പോഴും, എന്നേക്കുമുള്ള പ്രകാരം തന്നെ ആമെൻ.

¶ ഇതും കൂടെ ചൊല്ലണം.

നിന്റെ കുരിശുകൊണ്ടും വിലയേറിയ രക്തംകൊണ്ടും ഞങ്ങളെ വീണ്ടുകൊണ്ടിരിക്കുന്ന ലോകരക്ഷിതാവെ, ഞങ്ങളെ രക്ഷിച്ചു, ഞങ്ങൾക്കു സഹായിക്കേണമെന്നു കൎത്താവെ, ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു.

¶ പിന്നെയും ശുശ്രൂഷകൻ ചൊല്ലേണ്ടതു എന്തെന്നാൽ;

തന്നിൽ ആശ്രയിച്ചിരിക്കുന്ന എല്ലാവൎക്കും ഏററവും ബലമുള്ള കോട്ടയും, ആകാശത്തിലും ഭൂമിയിലും ഭൂമിയിൻ കീഴിലുമുള്ള സകലവും വണങ്ങി അനുസരിക്കുന്നവനുമായി, സൎവ്വശക്തനായ കൎത്താവു, ഇപ്പോഴും എപ്പോഴും നിന്റെ രക്ഷ ആയിരിക്കട്ടെ, നമ്മുടെ കൎത്താവായ യേശു മശിഹായുടെ നാമം മാത്രം അല്ലാതെ തന്നിലും തൻമൂലവും നിനക്കു സുഖവും രക്ഷയും ലഭിക്കേണ്ടതിന്നു ആകാശത്തിൻ കീഴിൽ മനുഷ്യൎക്കു വേറൊരു നാമവും നല്കപ്പെട്ടിട്ടില്ല എന്നു അവൻ നിന്നെ ബോധം വരുത്തി ഗ്രഹിപ്പിക്കുമാറാകട്ടെ. ആമെൻ.

¶ അതിന്റെശേഷം ചൊല്ലേണ്ടതു,

ദൈവത്തിന്റെ കൃപയുള്ള കരുണയിലും രക്ഷണത്തിലും ഞങ്ങൾ നിന്നെ ഭരമേല്പിക്കുന്നു. കൎത്താവു നിന്നെ അനുഗ്രഹിച്ചു, കാക്കട്ടെ. കൎത്താവു തന്റെ മുഖത്തെ നിന്റെ മേൽ പ്രകാശിപ്പിച്ചു, നിന്നോടു കൃപയുള്ളവനാകട്ടെ. കൎത്താവു തന്റെ മുഖപ്രസാദം നിന്റെ മേൽ ഉയൎത്തി, നിനക്കു ഇപ്പോഴും എന്നേക്കും സമാധാനം തരുമാറാകട്ടെ. ആമെൻ.

¶ രോഗിയായിരിക്കുന്ന പൈതലിനു വേണ്ടിയുള്ള പ്രാൎത്ഥന.

ജീവന്റെയും മരണത്തിന്റെയും ഏക കാരണഭൂതനായ സൎവ്വശക്തിയുള്ള ദൈവമേ, കരുണയുള്ള പിതാവേ, ഇപ്പോൾ രോഗിയായി കിടക്കുന്ന ൟ പൈതലിനെ കരുണയുള്ള കണ്ണുകൾകൊണ്ടു സ്വൎഗ്ഗത്തിൽനിന്നു നോക്കേണമെന്നു ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു; കൎത്താവേ, ഇവനെ നിന്റെ രക്ഷകൊണ്ടു ദൎശിക്കേണമേ; നീ നിശ്ചയിക്കുന്നതായ നല്ല സമയത്തു ഇവന്റെ ശരീരവേദനയെ നീക്കി, നിന്റെ കരുണകൾ നിമിത്തം ഇവന്റെ ആത്മാവിനെ രക്ഷിക്കേണമേ; ഇവൻ ഭൂമിയിൽ തന്റെ നാളുകളെ ദീൎഘമാക്കുവാൻ നിനക്കു ഇഷ്ടമുണ്ടായാൽ ഇവൻ നിന്നെ വിശ്വസ്തതയോടെ സേവിച്ചു തന്റെ തലമുറയിൽ നന്മ ചെയ്യുന്നതിനാൽ ഇവൻ നിന

ക്കായിട്ടു ജീവിച്ചു, നിന്റെ മഹത്വത്തിനു ഉപയോഗമുള്ളവനായിരിക്കുമാറാകേണമേ; അതല്ലെങ്കിൽ കൎത്താവായ യേശുവിൽ വിശ്വസിച്ചു ഉറങ്ങുന്ന ആത്മാക്കൾ നിത്യ ആശ്വാസവും ഭാഗ്യവും അനുഭവിക്കുന്ന ആ പരമ വാസസ്ഥലങ്ങളിലേക്കു ഇവനെ കൈക്കൊള്ളേണമേ ഇതിനെ എന്നും ഏക ദൈവമായി കാലാവസാനം കൂടാതെ നിന്നോടും പരിശുദ്ധാത്മാവിനോടും കൂടെ ജീവിച്ചു വാഴുന്നവനായി, നിന്റെ പുത്രനും ഞങ്ങളുടെ രക്ഷിതാവുമായ ആ യേശു മശിഹാ മൂലം നിന്റെ കരുണകൾകൊണ്ടു ചെയ്യുരുളേണമേ. ആമെൻ.

¶ രോഗി ജീവിക്കുമെന്നുള്ള ആശ കുറഞ്ഞിരുന്നാൽ അവനു വേണ്ടിയുള്ള പ്രാൎത്ഥന.

കാരുണകളുടെ പിതാവും സകല ആശ്വാസത്തിന്റെ ദൈവവുമേ, ആവശ്യ സമയത്തു ഞങ്ങൾക്കു ഏക സഹായിയായുള്ളോവേ, ഇവിടെ വളരെ ശരീര ക്ഷീണതയോടെ നിന്റെ കയ്യിൻ കീഴിൽ കിടക്കുന്ന നിന്റെ ഈ ദാസനു നീ സഹായം ചെയ്വാനായിട്ടു നിങ്കലേക്കു ഞങ്ങൾ ഓടിവരുന്നു കൎത്താവേ, ഇവനെ കൃപയോടെ കടാക്ഷിക്കേണമേ; പുറത്തെ മനുഷ്യൻ എത്ര അധികമായി ക്ഷയിക്കുന്തോറും അത്രയും അധികമായി അകത്തെ മനുഷ്യനെ നിന്റെ കൃപകൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും ഇടവിടാതെ ബലപ്പെടുത്തേണമെന്നു ഞങ്ങൾ

നിന്നോടു അപേക്ഷിക്കുന്നു. ഇവൻ ഇവിടെ നിന്നു പോയി ഇനി കാണപ്പെടാതാകും മുമ്പെ, നിന്റെ കരുണയാൽ ഇവന്റെ പാപങ്ങൾ നീക്കപ്പെട്ടു, സ്വൎഗ്ഗത്തിൽ ഇവന്റെ മോചനം മുദ്രയിടപ്പെട്ടുവാനായിട്ടു, കഴിഞ്ഞ കാലത്തു ഇവൻ ചെയ്ത സകല തെറ്റുകളെയും കുറിച്ചു കപടമില്ലാത്ത അനുതാപത്തെയും, നിന്റെ പുത്രനായ യേശുവിൽ സ്ഥിരമുള്ള വിശ്വാസത്തെയും ഇവനു നല്കേണമേ. കൎത്താവെ, നിന്നാൽ കഴിയാത്ത കാൎയ്യം ഒന്നുമില്ല എന്നും, നിനക്കു ഇഷ്ടമുണ്ടെങ്കിൽ ഇവനെ ഇപ്പോൾ തന്നെ എഴുനീല്പിച്ചു ഞങ്ങളുടെ ഇടയിൽ ഇനി കുറെക്കാലം കൂടെ ഇരിപ്പാൻ തക്കവണ്ണം കൃപ അരുളുവാൻ നിനക്കു കഴിയുമെന്നും ഞങ്ങൾ അറിയുന്നു; എങ്കിലും ഇപ്പോഴത്തെ കാഴ്ചപ്രകാരം ഇവൻ വേർപെട്ടു പോകുന്ന സമയം അടുത്തിരിക്കുന്നതായി തോന്നുകകൊണ്ടു ഇവനെ മരണനാഴികെക്കായി യോഗ്യതപ്പെടുത്തി ഒരുക്കേണമേ ഇവൻ സമാധാനത്തോടും നിന്റെ പ്രീതിയോടും കൂടെ ഇവിടം വിട്ടുപോയ ശേഷം നിന്റെ ഏകപുത്രനായി, ഞങ്ങളുടെ കൎത്താവും രക്ഷിതാവുമായ യേശു മശിഹായുടെ യോഗ്യതകളും മദ്ധ്യസ്ഥതയും മൂലം ഇവന്റെ ആത്മാവിനെ നിത്യരാജ്യത്തിലേക്കു കൈക്കൊള്ളേണമേ. ആമെൻ.

¶ നിത്യനൊ സായൂജ്യ രോഗിയെ ദൈവത്തിങ്കൽ ഭരമേല്പിക്കുന്ന പ്രാൎത്ഥന.

സൎവ്വശക്തനായ ദൈവമേ, ഞങ്ങളുടെ ഭൂമി സംബന്ധമായ കാരാഗ്രഹങ്ങളിൽനിന്നു വിടുവിക്കപ്പെട്ടതിന്റെ ശേഷം പൂൎണ്ണമാക്കപ്പെട്ട നീതിമാന്മാരുടെ ആത്മാക്കൾ നിന്നോടു കൂടെ അല്ലൊ വസിക്കുന്നു; നിന്റെ ദാസനും ഞങ്ങളുടെ പ്രിയ സഹോദരനും ആയ ഇവന്റെ ആത്മാവിനെ വിശ്വാസ്യ സ്രഷ്ടാവും മഹാ കരുണയുള്ള രക്ഷിതാവുമായ നിന്റെ കൈകളിലേക്ക, ഞങ്ങൾ വിനയത്തോടെ ഭരമേല്പിക്കുന്നു; അതു നിന്റെ മുമ്പാകെ വിലയേറിയതായിരിക്കേണമെന്നു ഞങ്ങൾ ഏററവും താഴ്മയോടെ അപേക്ഷിക്കയും ചെയ്യുന്നു. ജഡത്തിന്റെ മോഹങ്ങൾ കൊണ്ടും, സാത്താന്റെ വഞ്ചനകൾകൊണ്ടും ഈ അരിഷ്ടതയും വഷളത്വവുമുള്ള ലോകത്തിൽവെച്ചു അതിനു എന്തെല്ലാം മലിനതകൾ പററിയിരുന്നാലും, അവ ഒക്കെയും നീക്കിക്കളയപ്പെട്ടു, അതു വെടിപ്പുള്ളതും കറയില്ലാത്തതുമായി നിന്റെ മുമ്പാകെ നിൎത്തപ്പെടുവാൻ തക്കവണ്ണം, ലോകത്തിന്റെ പാപങ്ങളെ നീക്കികളവാനായിട്ടു കൊല്ലപ്പെട്ട കുററമില്ലാത്ത ആട്ടിൻകുട്ടിയുടെ രക്തത്തിൽ ഈ ആത്മാവിനെ കഴുകേണമേ. ഇതും ഇതുപോലെ ദിവസം പ്രതിയും ഉണ്ടാകുന്ന മരണ കാഴ്ചകളുംകൊണ്ടു ഞങ്ങളുടെ അവസ്ഥ എത്ര ബലഹീനവും നിലയില്ലാത്തതുമാകുന്നു എന്നു ജീവിച്ചിരിക്കുന്ന ഞങ്ങൾ

കാണേണ്ടതിനും, ഒടുക്കം ഞങ്ങളെ നിത്യജീവനിൽ എത്തിപ്പാനുള്ള ആ വിശുദ്ധ പരമജ്ഞാനത്തിൽ ഞങ്ങളുടെ മനസ്സുകളെ ആഭ്യസിപ്പിപ്പാനായിട്ടു ഞങ്ങളുടെ ദിവസങ്ങളെ എണ്ണേണ്ടതിനും, ഞങ്ങൾ ജീവനോടെ ഇരിക്കും കാലത്തു ഞങ്ങളെ പഠിപ്പിക്കേണമെന്നു ഞങ്ങളുടെ കൎത്താവും നിന്റെ ഏകപുത്രനുമായ യേശുമശിഹായുടെ യോഗ്യതകൾ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

¶ ഉള്ളിലോ മനസ്സാക്ഷിയിലോ ചഞ്ചലപ്പെടുന്നവൎക്കു വേണ്ടിയുള്ള പ്രാൎത്ഥന.

വാഴ്ത്തപ്പെട്ട കൎത്താവേ, കരുണകളുടെ പിതാവും സകല ആശ്വാസങ്ങളുടെയും ദൈവവുമായുള്ളോവേ, നിന്റെ ഈ കഷ്ടപ്പെടുന്ന ദാസനെ കനിവോടും മനസ്സലിവോടും നോക്കേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. നീ കൈപ്പായുള്ള കാൎയ്യങ്ങളെ ഇവനു വിരോധമായി എഴുതി ഇവന്റെ മുമ്പിലത്തെ അകൃത്യങ്ങളെ ഇവൻ അനുഭവിക്കുമാറാക്കുന്നു. നിന്റെ കോപം ഇവന്റെ മേൽ കഠിനമായിരിക്കുന്നു. ഇവന്റെ ആത്മാവു വ്യാകുലംകൊണ്ടു നിറഞ്ഞിരിക്കുന്നു. എന്നാൽ ക്ഷമകൊണ്ടും നിന്റെ വിശുദ്ധ വേദവാക്യങ്ങളിലെ ആശ്വാസംകൊണ്ടും ഞങ്ങൾക്കു ആശ ഉണ്ടാകേണ്ടതിന്നു, ഞങ്ങളുടെ പാഠത്തിന്നായിട്ടു നിന്റെ തിരുവചനത്തെ എഴുതിച്ചിരിക്കുന്ന കരുണയുള്ള ദൈവമേ,

ഇവൻ നിന്നിലുള്ള ആശ്രയത്തെ വിട്ടുകളയാ
തെയും, അതിനെ നിന്നിലല്ലാതെ മറ്റൊ
രെടത്തും വെക്കാതെയിരിക്കേണ്ടതിന്നും ത
ന്നെ കുറിച്ചു തന്നെയും, നിന്റെ ശാസന
കളെയും; വാഗ്ദത്തങ്ങളെയും കുറിച്ചും തക്ക
ബോധം ഇവന്നു നല്കേണമെ. ഇവന്നു വരു
ന്ന പരീക്ഷകളെ ഒക്കെയും ജയിപ്പാനുള്ള
ശക്തിയെ ഇവന്നു നല്കി, ഇവന്റെ വ്യാകുലങ്ങ
ളെ ഒക്കെയും ശമിപ്പിക്കേണമെ. ചതഞ്ഞ
ഞാങ്ങണയെ മുറിക്കാതെയും മങ്ങി കത്തു
ന്ന തിരിയെ കെടുത്താതെയും ഇരിക്കേണ
മെ. നിന്റെ ആൎദ്രകരുണകളെ കോപത്തി
ൽ അടെച്ചുകളയാതെ, നീ ഒടിച്ചിട്ടുള്ള അ
സ്ഥികൾ പുനറാവും പ്രസാദിക്കേണ്ടതിന്നു
ഇവൻ സന്തോഷത്തെയും ആനന്ദത്തെയും
കേൾക്കുമാറാക്കേണമെ. ശത്രുഭയത്തിൽനി
ന്നു ഇവനെ വിടുവിച്ചു, നിന്റെ മുഖപ്രകാ
ശത്തെ ഇവന്റെ മേൽ ഉയൎത്തി ഞങ്ങളുടെ ര
ക്ഷിതാവായ യേശു മശിഹായുടെ യോഗ്യ
തകളും മദ്ധ്യസ്ഥതയും മൂലം ഇവന്നു സമാധാ
നം നല്കേണമെ. ആമെൻ.

---

THE

# COMMUNION OF THE SICK.

# രോഗികൾക്കു

# കൎത്താവിന്റെ അത്താഴത്തെ

## കൊടുക്കുന്ന ക്രമം.

¶ മരിച്ചുപോകുന്നവരായ മനുഷ്യരെല്ലാവരും പെട്ടെന്നുള്ള അനേകം ആപത്തുകളും വ്യാധികളും ദീനങ്ങളും ഭവിക്കുന്നവരാകകൊണ്ടും ൟ ജന്മം പിരിയുന്നതു എപ്പോൾ എന്നു അറികയും നിശ്ചയമില്ലാത്തതുകൊണ്ടും സൎവ്വശക്തിയുള്ള ദൈവത്തിനു അവരെ വിളിപ്പാൻ എപ്പോഴെങ്കിലും ഇഷ്ടമുണ്ടായാൽ, അവർ മരണത്തിനു എല്ലായ്പോഴും ഒരുങ്ങിയിരിക്കേണമെന്നും നമ്മുടെ രക്ഷിതാവായ മശിഹായുടെ ശരീര രക്തങ്ങളുടെ ശുദ്ധമുള്ള സംസൎഗ്ഗം പള്ളിയിൽ പരസ്യമായി കഴിക്കപ്പെടുമ്പോൾ, തങ്ങളുടെ ഇടവകക്കാർ അതാതു സമയത്തു അതിനെ കൈക്കൊള്ളേണമെന്നും പട്ടക്കാർ കൂടക്കൂടെയും, വസന്തപ്പനിയോ പകൎച്ച വ്യാധിയോ ഉള്ള കാലത്തു വിശേഷാലും അവൎക്കു ജാഗ്രതയോടെ ബുദ്ധിയുപദേശിക്കേണം. ജനങ്ങൾ അങ്ങിനെ ചെയ്യുവരുമ്പോൾ പെട്ടെന്നു മരണത്തിനു സംഗതി വന്നാൽ ൟ ഒരു കുറവു നിമിത്തം വരാകുന്ന മനോവിഷാദം അവൎക്കു കാഞ്ഞിരിക്കേണ്ടതിന്നാകുന്നു. രോഗികൾ പള്ളിയിൽ വരുവാൻ കഴിവില്ലാതെ വീട്ടിൽ വെച്ചു സംസൎഗ്ഗം കൈക്കൊൾവാൻ ആഗ്രഹിച്ചാൽ, അവൻ ആ വസ്തുത മുമ്പിൽ കൂട്ടി പട്ടക്കാരനെ അറിയിക്കേണം. തന്നോടുകൂടെ അതിനെ കൈക്കൊള്ളുന്നതിനു ഇത്ര പേരുണ്ടെന്നും അറിയിക്കേണം. അതു മൂന്നു പേരോ ചുരുങ്ങീട്ടു രണ്ടു പേരോ ആയിരിക്കേണം. രോഗിയുടെ ഭവനത്തിൽ തക്കതായ ഒരു സ്ഥലം യത്നമാക്കി പട്ടക്കാരൻ വണക്കത്തോടെ ശുശ്രൂഷ

കഴിക്കേണ്ടതിന ആവശ്യപ്പെട്ടതാകെയും ഒരുങ്ങിയശേഷം താഴെ വരുന്ന അപേക്ഷയും ലേഖനവും സുവിശേഷവും ആദ്യം ചൊല്ലി അവിടെ വിശുദ്ധ സംസൎഗ്ഗം ആചരിക്കേണം.

അപേക്ഷ.

മനുഷ്യജാതിയുടെ സ്രഷ്ടാവായി, നീ സ്നേഹിക്കുന്നവരെ ശിക്ഷിക്കയും നീ കൈക്കൊള്ളുന്നവരെ, ഒക്കെയും അടിക്കയും ചെയ്യുന്നവനായി, സൎവ്വശക്തനും നിത്യനുമായ ദൈവമേ, നിന്റെ കൈയാൽ ശിക്ഷിക്കപ്പെടുന്ന നിന്റെ ദാസനോട കരുണയുണ്ടായി ഇവൻ തന്റെ രോഗത്തെ ക്ഷമയോടെ സഹിപ്പാനും നിനക്ക ഇഷ്ടമുണ്ടായാൽ ഇവന്റെ ശരീരസുഖം വീണ്ടും ലഭിപ്പാനും കൃപചെയ്യേണമെന്നും, ഇവന്റെ ആത്മാവു ശരീരത്തിൽനിന്ന എപ്പോഴെങ്കിലും വേർപിരിഞ്ഞാൽ, അത നിന്റെ മുമ്പാകെ കറ കൂടാതെ നിൎത്തപ്പെടുമാറാകേണമെന്നും ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

ലേഖനം. എബ്രായ. ൧൨: ൫.

എന്റെ പുത്രാ, കൎത്താവു ചെയ്യുന്ന ശിക്ഷയെ അല്പമായി വിചാരിക്കരുത, നീ അവനാൽ ശാസിക്കപ്പെടുമ്പോൾ ആലസ്യപ്പെടരുത, എന്തുകൊണ്ടെന്നാൽ കൎത്താവു താൻ സ്നേഹിക്കുന്നവനെ ശിക്ഷിക്കയും, താൻ കൈക്കൊള്ളുന്ന പുത്രനെ ഒക്കെയും അടിക്കയും ചെയ്യുന്നു.

സുവിശേഷം. ശു. യോഹ. ൫: ൨൪.

എന്റെ വചനം കേട്ട, എന്നെ അയച്ചവനിൽ വിശ്വസിക്കുന്നവന്ന നിത്യജീവനുണ്ടു; അവൻ ശിക്ഷാവിധിയിലെക്ക വരാതെ, മരണത്തിൽനിന്ന ജീവങ്കലെക്ക കടന്നിരിക്കുന്നു, എന്ന ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളോട പറയുന്നു.

¶ അതിന്റെ ശേഷം പ്രെസ്ബിറ്റെർ മുമ്പ വിശുദ്ധ സംസ്ക്കാരത്തിന്ന നിശ്ചയിച്ചിട്ടുള്ള ക്രമപ്രകാരം "നിങ്ങളുടെ പാപങ്ങളെ കുറിച്ച നേരായും" എന്നുള്ളടം തുടങ്ങി വായിക്കേണം.

¶ വിശുദ്ധ സക്രമെന്തു കൊടുക്കുന്ന സമയത്തു, പ്രെസ്ബിറ്റെർ താൻ തന്നെ ഒന്നാമതു കൈക്കൊൾകയും പിന്നെ രോഗിയോടു കൂടെ അതിനെ കൈക്കൊൾവാൻ നിശ്ചയിച്ചിരിക്കുന്നവൎക്കും ഒടുക്കം രോഗിക്കും കൊടുക്കയും വേണം.

¶ എന്നാൽ ഒരുത്തൻ അത്യാസന്നം കൊണ്ടെങ്കിലും, തക്കസമയത്തു പട്ടക്കാരനോടു അറിയിക്കായ്ക കൊണ്ടെങ്കിലും, തന്നോടു കൂടെ കൈക്കൊൾവാൻ മറ്റാരും ഇല്ലാത്തതിനാലെങ്കിലും, ന്യായമായുള്ള വേറെ വല്ല കാരണങ്ങൾ കൊണ്ടെങ്കിലും മശിഹായുടെ ശരീരരക്തങ്ങളാകുന്ന സക്രമെന്തു കൈക്കൊൾവാൻ സംഗതിവരാഞ്ഞാൽ, അവൻ തന്റെ പാപങ്ങളെ കുറിച്ചു സത്യമായിട്ടു അനുതപിച്ചു യേശുമശിഹാ തനിക്ക വേണ്ടി കുരിശിൽ മരണം അനുഭവിച്ചു എന്നും, തന്റെ രക്ഷെക്കായിട്ടു അവന്റെ രക്തത്തെ ചൊരിഞ്ഞു എന്നും ഉറപ്പായി വിശ്വസിച്ചു, അതിനാൽ തനിക്ക ഉണ്ടായിരിക്കുന്ന ഉപകാരങ്ങളെ നല്ലവണ്ണം ഓൎത്തു, ഇവെക്കായിട്ടു അവന്ന മനഃപൂൎവ്വമായി സ്തോത്രം ചെയ്താൽ, അവൻ തന്റെ വാ കൊണ്ടു സക്രമെന്തു കൈക്കൊള്ളുന്നില്ലെങ്കിലും തന്റെ ആത്മരക്ഷെക്ക ഉപകാരമായിട്ടു അവൻ നമ്മുടെ രക്ഷിതാവായ യേശു മശിഹായുടെ ശരീരത്തെയും

രക്തത്തെയും ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നു എന്നു പട്ടക്കാരൻ അവനെ ധരിപ്പിക്കേണം.

¶ രോഗിയെ ചെന്നു കാണുന്നതും അവൻ വിശുദ്ധ സംസൎഗ്ഗം കൈക്കൊള്ളുന്നതും എല്ലാം ഒരു സമയത്തു തന്നെ ആയിരുന്നാൽ ദീൎഘമാകാതിരിപ്പാൻ വേണ്ടി ചെന്നു കാണുന്നക്രമം സങ്കീൎത്തനംവരെ പ്രെസ്ബിതെറൊർ ചൊല്ലി നിൎത്തിയാവെച്ചു ഉടനെ സംസൎഗ്ഗം തുടങ്ങിക്കൊള്ളേണം.

¶ വസന്തപ്പനി, മസൂരി, മുതലായുള്ള പകരുന്ന വ്യാധിയുള്ള കാലത്തു രോഗികളുടെ വീടുകളിൽവെച്ചു അവരോടുകൂടെ സംസൎഗ്ഗം കൈക്കൊൾവാൻ പകച്ചു പേടിച്ചു ആരും അടുക്കാതെയും രോഗിക്കു പ്രത്യേകം കൈക്കൊള്ളേണമെന്നു ആഗ്രഹമായുമിരുന്നാൽ ശുശ്രൂഷകൻ തനിച്ചു അവനോടുകൂടെ കൈക്കൊള്ളാം.

### THE ORDER FOR

# THE BURIAL OF THE DEAD.

# മരിച്ചവരെ അടക്കുന്ന ക്രമം.

¶ ബപ്തിസ്മ കഴിയാതെ മരിച്ചവൎക്കും, സഭയിൽനിന്നു പുറത്തു തിരിക്കപ്പെട്ടവൎക്കും, തന്നെത്താൻ ജീവനാശം വരുത്തിയവൎക്കും വേണ്ടി താഴെ വരുന്ന ക്രമം കഴിക്കരുതു എന്നു ഓൎമ്മയിരിക്കേണ്ടതാകുന്നു.

¶ പള്ളിയുടെ പ്രാകാരവാതുക്കൽ വെച്ചു പ്രെസ്ബിറ്ററും പള്ളിയിലെ ശുശ്രൂഷക്കാരും ശവത്തെ എതിരേറ്റു, അതിനു മുമ്പെ പള്ളിക്കകത്തേക്കെങ്കിലും ശവക്കുഴിയിങ്കലേക്ക എങ്കിലും നടന്നുകൊണ്ടു ചൊല്ലുകയൊ, പാടുകയൊ ചെയ്യേണ്ടതു.

കൎത്താവു പറയുന്നു, ഞാൻ തന്നെ ഉയിൎപ്പും ജീവനും ആകുന്നു; എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും; ജീവിക്കയും എന്നിൽ വിശ്വസിക്കയും ചെയ്യുന്നവൻ എല്ലാം ഒരുനാളും മരിക്കയില്ല. ശു. യോഹ. ൧൧: ൨൫, ൨൬.

എന്റെ രക്ഷിതാവു ജീവിച്ചിരിക്കുന്നു എന്നും, ഒടുക്കത്തെ [ദിവസത്തിൽ] അവൻ ഭൂമിമേൽ നില്ക്കും എന്നും ഞാൻ അറിയുന്നു. എന്റെ ഈ തൊലി മുതലായതു കൃമിച്ചു അഴുകിയ ശേഷം, ഞാൻ എന്റെ ജഡത്തിൽ ദൈവത്തെ കാണും: അവനെ ഞാൻ എനിക്കായിട്ടു തന്നെ കാണും; അന്യകണ്ണു

ല്ല, എന്റെ കണ്ണുകൾ തന്നെ അവനെ കാണും. യോബ്. ൧൯: ൨൫, ൨൬, ൨൭.

നാം ഒന്നും ഇഹലോകത്തിലേക്ക കൊണ്ടുവന്നിട്ടില്ല, നമുക്ക അതിൽനിന്ന യാതൊന്നെങ്കിലും കൊണ്ടുപോകുവാൻ കഴിയുന്നതുമല്ല നിശ്ചയം. യഹോവാ തന്നു, യഹോവാ എടുത്തു, യഹോവായുടെ നാമം സ്തുതിക്കപ്പെട്ടതായിരിക്കട്ടെ. ൧ തിമോ. ൬: ൭. യോബ്. ൧: ൨൧.

¶ അവർ പള്ളിയിലേക്ക വന്നതിന്റെ ശേഷം ൩൯ം താഴെ വരുന്ന സങ്കീർത്തനങ്ങളിൽ ഒന്നൊ രണ്ടുമൊ വായിക്കെണം.

*Dixi, custodiam.* ൩൯ാം സങ്കീർത്തനം.

ഞാൻ എന്റെ നാവുകൊണ്ടു പാപം ചെയ്യാതെ ഇരിപ്പാനായിട്ടു ഞാൻ എന്റെ വഴികളെ കാക്കും; ദുഷ്ടൻ എന്റെ മുമ്പാകെ ഇരിക്കുമ്പോൾ ഞാൻ എന്റെ വായെ ഒരു കടിഞ്ഞാണുകൊണ്ടു കാക്കും എന്നു ഞാൻ പറഞ്ഞു.

ഞാൻ മൌനത്തോടെ ഊമനായിരുന്നു, നന്മയിൽനിന്നു തന്നെ മിണ്ടാതെയും ഇരുന്നു; എന്റെ ദുഃഖവും കലക്കപ്പെട്ടിരുന്നു.

എന്റെ ഹൃദയം എന്റെ ഉള്ളിൽ കത്തി, എന്റെ ധ്യാനത്തിങ്കൽ തീ കത്തുന്നതായിരുന്നു; അപ്പോൾ ഞാൻ എന്റെ നാവുകൊണ്ടു സംസാരിച്ചു.

യഹോവായെ, ഞാൻ എത്ര നാൾ ഇരിക്കുമെന്നു ഞാൻ അറിയേണ്ടുന്നതിനു എന്റെ അവസാനത്തെയും, എന്റെ ദിവസ

ങ്ങളുടെ കണക്കു ഇത്ര എന്നുള്ളതിനെയും എന്നോടു അറിയിക്കേണമെ.

കണ്ടാലും നീ എന്റെ ദിവസങ്ങളെ നാലു വിരൽ നീളം പോലെ ആക്കി; എന്റെ ആയുസ്സും നിന്റെ മുമ്പാകെ ഒന്നുമില്ലാത്തതു പോലെ ഇരിക്കുന്നു; നിലനില്ക്കുന്ന മനുഷ്യൻ എല്ലാം മായ ആകുന്നു സത്യം.

മനുഷ്യൻ വേഷ നിഴലിൽ നടക്കുന്നു സത്യം; അവർ വ്യൎത്ഥമായി ചഞ്ചലപ്പെടുന്നു സത്യം; അവൻ സമ്പത്തുകളെ കൂട്ടുന്നു, എങ്കിലും ആര അവയെ ചേൎത്തുകൊള്ളുമെന്നു അറിയുന്നില്ല.

എന്നാൽ കൎത്താവേ, ഞാൻ ഏതിനായി കാത്തിരിക്കുന്നു? എന്റെ ആശ്രയം നിന്നിൽ ആകുന്നു.

എന്റെ സകല ലംഘനങ്ങളിൽനിന്നും എന്നെ വിടുവിക്കേണമേ; എന്നെ മൂഢന്റെ നിന്ദയാക്കി വെക്കരുതേ.

എന്റെ വായെ തുറക്കാതെ, ഞാൻ മൌനമായിരുന്നു; എന്തെന്നാൽ നീ അതിനെ ചെയ്തു.

നിന്റെ ബാധയെ എന്നിൽനിന്നു നീക്കിക്കളയേണമേ; നിന്റെ കയ്യുടെ അടിയാൽ ഞാൻ ക്ഷയിച്ചിരിക്കുന്നു.

അകൃത്യത്തിന്റെ നിമിത്തം നീ മനുഷ്യനെ ശാസനകൾകൊണ്ടു ശിക്ഷിക്കുമ്പോൾ നീ ഒരു പുഴപോലെ അവന്റെ സൌന്ദൎയ്യത്തെ ക്ഷയിപ്പിക്കുന്നു; സകല മനുഷ്യനും മായ ആകുന്നു സത്യം.

യഹോവായെ, എന്റെ പ്രാൎത്ഥനയെ കേട്ടു, എന്റെ അപെക്ഷയെ ചെവിക്കൊള്ളെണമെ; എന്റെ കണ്ണുനീരുകളിൽ മൌനമായിരിക്കരുതെ; എന്തെന്നാൽ ഞാൻ നിന്നൊടു കൂടെ, എന്റെ സകല പിതാക്കന്മാരും ഇരുന്നതു പൊലെ അന്ന്യനും പരദെശിയും ആകുന്നു.

ഞാൻ ഇവിടെനിന്നു പൊയി, ഇനി ഇല്ലാതെയാകുന്നതിന്നു മുമ്പെ, ഞാൻ ആരൊഗ്യപ്പെടെണ്ടുന്നതിന്നു എന്നൊടു ക്ഷമിക്കെണമെ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പൊഴും, എന്നെക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

*Domine, refugium.* ൯൦-ാം സങ്കീൎത്തനം.

കൎത്താവെ, നീ തലമുറ തലമുറയായിട്ടു ഞങ്ങളുടെ വാസസ്ഥലമായിരിക്കുന്നു.

പൎവ്വതങ്ങളും ഉണ്ടായതിന്നും, നീ ഭൂമിയെയും ഭൂമണ്ഡലത്തെയും നിൎമ്മിച്ചതിന്നും മുമ്പെ, അനാദിയായി എന്നെക്കും നീ ദൈവം ആകുന്നു.

നീ മനുഷ്യനെ നാശത്തിലെക്കു തിരിക്കുന്നു, മനുഷ്യപുത്രന്മാരെ, തിരികെ വരുവിൻ എന്നും പറയുന്നു.

എന്തെന്നാൽ ആയിരം സംവത്സരം നിന്റെ കാഴ്ചയിൽ കഴിഞ്ഞുപൊയ ഇന്നലെ

ത്തെ ദിവസം പോലെയും, ഒരു രാത്രിയാമം പോലെയും ഇരിക്കുന്നു.

നീ പെരുവെള്ളത്തോടെ എന്നപോലെ അവരെ കൊണ്ടുപോകുന്നു; അവർ ഉറക്കം പോലെ ആകുന്നു; അവർ കാലത്തു ദ്രു പംമാറുന്ന പുല്ലുപോലെ ആകുന്നു.

അതു രാവിലെ തളിൎത്തു, വളരുന്നു; വൈ കുന്നേരത്തു അതു അരിയപ്പെട്ടു വാടിപ്പോ കുന്നു.

എന്തെന്നാൽ ഞങ്ങൾ നിന്റെ കോപ ത്താൽ നശിച്ചു പോകുന്നു, നിന്റെ ഉഗ്ര കോപത്താൽ ഭ്രമിക്കപ്പെടുകയും ചെയ്യുന്നു.

നീ ഞങ്ങളുടെ അകൃത്യങ്ങളെ നിന്റെ മു മ്പാകെയും, ഞങ്ങളുടെ രഹസ്യ പാപങ്ങ ളെ നിന്റെ മുഖപ്രകാശത്തിലും വെച്ചിരി ക്കുന്നു.

എന്തെന്നാൽ ഞങ്ങളുടെ ദിവസങ്ങ ൾ ഒക്കെയും നിന്റെ കോപത്തിൽ കട ന്നുപോയി; ഞങ്ങൾ ഞങ്ങളുടെ സംവത്സര ങ്ങളെ ഒരു കഥപോലെ കഴിക്കുന്നു.

ഞങ്ങളുടെ ആയുസ്സിന്റെ നാളുകൾ എ ഴുപതു സംവത്സരം ആകുന്നു; ബലം ഹേ തുവായിട്ടു എണ്പതു സംവത്സരമായി തീൎന്നാ ലും, അവയുടെ ബലം പ്രയാസവും ദുഃഖ വുമത്രെ ആകുന്നതു; എന്തെന്നാൽ അതു വേഗത്തിൽ അരിയപ്പെടുന്നു, ഞങ്ങളും പ റന്നുപോകുന്നു.

നിന്റെ കോപത്തിന്റെ ശക്തിയെ അ റിയുന്നവൻ ആരു? നിങ്കൽനിന്നുള്ള ഭയ പ്രകാരംതന്നെ നിന്റെ കോപം ആകുന്നു.

ഞങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളെ ജ്ഞാനത്തിൽ അഭ്യസിപ്പിക്കേണ്ടുന്നതിന്നു ഞങ്ങളുടെ ദിവസങ്ങളെ എണ്ണുവാൻ ഞങ്ങളോടു ഉപദേശിക്കേണമെ.

യഹോവായെ, തിരിച്ചു വരേണമെ; എത്രത്തോളം? നിന്റെ ശുശ്രൂഷക്കാരെ കുറിച്ചു അനുതാപപ്പെടേണമെ.

കാലത്തു തന്നെ ഞങ്ങളെ നിന്റെ കരുണകൊണ്ടു തൃപ്തിയാക്കേണമെ; എന്നാൽ ഞങ്ങൾ ഞങ്ങളുടെ എല്ലാ ദിവസങ്ങളിലും ആനന്ദിച്ചു സന്തോഷിക്കും.

നീ ഞങ്ങളെ കഷ്ടപ്പെടുത്തിയ ദിവസങ്ങൾക്കും, ഞങ്ങൾ ദോഷത്തെ കണ്ട സംവത്സരങ്ങൾക്കും തക്കവണ്ണം ഞങ്ങളെ സന്തോഷിപ്പിക്കേണമെ.

നിന്റെ ക്രിയ നിന്റെ ദാസന്മാൎക്കും, നിന്റെ മഹത്വം അവരുടെ പുത്രന്മാൎക്കും കാണപ്പെടുമാറാകട്ടെ.

ഞങ്ങളുടെ ദൈവമായ യഹോവായുടെ ഇമ്പം ഞങ്ങളുടെമേൽ ഇരിക്കട്ടെ; ഞങ്ങളുടെ കൈകളുടെ പ്രവൃത്തിയെ ഞങ്ങളിൽ സ്ഥിരപ്പെടുത്തേണമെ; അതെ, ഞങ്ങളുടെ കൈകളുടെ പ്രവൃത്തിയെ തന്നെ സ്ഥിരപ്പെടുത്തേണമെ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പോഴും, എന്നേക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

¶ പിന്നെ കോറിന്തിയക്കാൎക്ക ശുദ്ധമുള്ള പൌലുസ് എഴുതിയ ഒന്നാമത്തെ ലേഖനം ൧൫-ാം അദ്ധ്യായത്തിൽനിന്നു എടുക്കപ്പെട്ട പാഠം വായിക്കെണം.

൧ കോറിന്തി ൧൫: ൨൦.

ഇപ്പോൾ ക്രിസ്തു മരിച്ചവരിൽനിന്നു ഉയിൎത്തെഴുന്നേററു ഉറങ്ങിപ്പോയവരിൽ ആദ്യവിളവായി തീൎന്നിരിക്കുന്നു. എന്തെന്നാൽ മനുഷ്യനാൽ മരണം ഉണ്ടായപ്രകാരം തന്നെ, മനുഷ്യനാൽ മരിച്ചവരുടെ ഉയിൎത്തെഴുന്നേല്പും ഉണ്ടായി. എന്തെന്നാൽ ആദാമിൽ എല്ലാവരും മരിക്കുന്ന പ്രകാരംതന്നെ ക്രിസ്തുവിൽ എല്ലാവരും ജീവിപ്പിക്കപ്പെടും. ഓരോരുത്തൻ തന്റെ തന്റെ സ്വന്ത ക്രമത്തിലത്രെ; ക്രിസ്തു ആദ്യവിളവു; പിന്നെ അവന്റെ വരവിങ്കൽ ക്രിസ്തുവിന്നുള്ളവർ, അതിന്റെശേഷം അവസാനം വരുന്നു; അപ്പോൾ അവൻ രാജ്യത്തെ പിതാവാകുന്ന ദൈവത്തിന്നു ഏല്പിച്ചിരിക്കും, അപ്പോൾ അവൻ സകല ആധിപത്യത്തെയും, സകല അധികാരത്തെയും, ശക്തിയെയും നശിപ്പിച്ചിരിക്കും. എന്തെന്നാൽ സകല ശത്രുക്കളെയും തന്റെ പാദങ്ങളിൻകീഴിൽ ആക്കുവോളം അവൻ ഭരിക്കേണ്ടുന്നതാകുന്നു. നശിപ്പിക്കപ്പെടുവാനുള്ള ഒടുക്കത്തെ ശത്രു മരണമാകുന്നു. എന്തെന്നാൽ അവൻ സകലത്തെയും അവന്റെ പാദങ്ങൾക്കു കീഴാക്കി; എങ്കിലും സകലവും അവന്നു കീഴാക്കപ്പെട്ടിരിക്കുന്നു എന്നു പറയുമ്പോൾ, സകലത്തെയും അവന്നു കീഴാ

ക്കീട്ടുള്ളവൻ ഒഴികെ എന്നതു സ്പഷ്ടംതന്നെ.
പിന്നെ സകലവും എപ്പോൾ അവന്നു കീ
ഴാക്കപ്പെട്ടിരിക്കുമോ, അപ്പോൾ ദൈവം സ
കലത്തിലും സകലവും ആകേണ്ടുന്നതിന്നു
പുത്രനും തനിക്കു സകലത്തെയും കീഴാക്കീ
ട്ടുള്ളവന്നു കീഴ്പെട്ടിരിക്കും. ആയതല്ല, മരി
ച്ചവർ ഒരുപ്രകാരത്തിലും ഉയിൎത്തെഴുന്നേ
ല്ക്കുന്നില്ല എങ്കിൽ, മരിച്ചവർ നിമിത്തം
ജ്ഞാനസ്നാനപ്പെട്ടവർ എന്തു ചെയ്യും? അ
വർ മരിച്ചവർ നിമിത്തം എന്തിനു ജ്ഞാന
സ്നാനപ്പെടുന്നു? നാമും നാഴികതോറും ആ
പത്തിൽ ആകുന്നതു എന്തിനു? ഞാൻ ദി
വസേന്തോറും മരിക്കുന്നു എന്നു ഞാൻ ന
മ്മുടെ കൎത്താവായ യേശു ക്രിസ്തുവിൽ ഇനി
ക്കുള്ള നിങ്ങളുടെ ആനന്ദത്തെക്കൊണ്ടു നി
ശ്ചയമായിട്ടു പറയുന്നു. മരിച്ചവർ ഉയിൎത്തെ
ഴുന്നേല്ക്കുന്നില്ല എന്നുവരികിൽ മനുഷ്യരുടെ
മൎയ്യാദപ്രകാരം ഞാൻ എഫെസൂസിൽ മൃഗ
ങ്ങളോടു കൂടെ പൊരുതു എങ്കിൽ, ഇനിക്കു
എന്തു പ്രയോജനമുള്ളു? നാം ഭക്ഷിക്കയും
കുടിക്കയും ചെയ്ക; എന്തെന്നാൽ നാം നാ
ളെ മരിക്കുന്നു. വഞ്ചിക്കപ്പെടരുതു; ദോഷ
മുള്ള സംസാരങ്ങൾ നല്ല നടപ്പുകളെ വ
ഷളാക്കുന്നു. നീതിക്കു ഉണൎന്നിരിപ്പിൻ, പാ
പം ചെയ്കയുമരുതു; എന്തെന്നാൽ ചിലർ
ദൈവത്തെ അറിയുന്നില്ല. ഞാൻ നിങ്ങളു
ടെ ലജ്ജെക്കായിട്ടു ഇതിനെ പറയുന്നു. പ
ക്ഷെ ഒരുത്തൻ, മരിച്ചവർ എങ്ങിനെ ഉ
യിൎത്തെഴുന്നേല്ക്കപ്പെടുന്നു? എന്നും, അവ
ർ ഏതുപ്രകാരമുള്ള ശരീരത്തോടെ വരുന്നു?

എന്നും പറയും. മൂഢാ, നീ വിതെക്കുന്നതു ചാകുന്നില്ലെങ്കിൽ, അതു ജീവിപ്പിക്കപ്പെടു ന്നില്ല. നീ വിതെക്കുന്നതു ഉണ്ടാകുവാനുള്ള ശരീരത്തെ നീ വിതെക്കുന്നില്ല, വെറുംവി ത്തിനെ മാത്രമെയുള്ളൂ; അതു കോതമ്പി ന്റെറയോ മറെറാന്നിന്റെറയോ ആയിരി ക്കും. എന്നാൽ അതിന്നു ദൈവം തന്റെറ ഇഷ്ടപ്രകാരം ശരീരത്തെയും, വിത്തുകളിൽ ഓരോന്നിന്നു അതാതിന്റെറ സ്വന്ത ശരീര ത്തെയും കൊടുക്കുന്നു. എല്ലാ മാംസവും സ മ മാംസമല്ല; മനുഷ്യരുടെ മാംസം വേറെ, മൃഗങ്ങളുടെ മാംസവും വേറെ, മത്സ്യങ്ങളു ടെതും വേറെ, പക്ഷികളുടേതും വേറെ. ആ കാശത്തിന്നടുത്ത ശരീരങ്ങളും ഉണ്ടു, ഭൂമിക്ക ടുത്ത ശരീരങ്ങളും ഉണ്ടു; ആകാശത്തിന്നടു ത്തവയുടെ മഹത്വം വേറെ, ഭൂമിക്കടുത്തവ യുടെ മഹത്വം വേറെ. സൂൎയ്യന്റെറ മഹ ത്വവും വേറെ, ചന്ദ്രന്റെറ മഹത്വവും വേ റെ, നക്ഷത്രങ്ങളുടെ മഹത്വവും വേറെ; എ ന്തുകൊണ്ടെന്നാൽ മഹത്വത്തിൽ ഒരു ന ക്ഷത്രത്തിന്നു മറെറാരു നക്ഷത്രത്തിൽനി ന്നു ഭേദമുണ്ടു. മരിച്ചവരുടെ ഉയിൎപ്പും അ പ്രകാരം തന്നേ; നാശത്തിൽ വിതെക്കപ്പെ ടുന്നു; നാശമില്ലായ്മയിൽ എഴുന്നേല്പിക്കപ്പെ ടുന്നു; അവമാനത്തിൽ വിതെക്കപ്പെടുന്നു; മഹത്വത്തിൽ എഴുന്നേല്പിക്കപ്പെടുന്നു; ക്ഷീ ണതയിൽ വിതെക്കപ്പെടുന്നു; ശക്തിയിൽ എഴുന്നേല്പിക്കപ്പെടുന്നു; അതു പ്രകൃതശരീ രമായി വിതെക്കപ്പെടുന്നു; ആത്മ ശരീരമായി എഴുന്നേല്പിക്കപ്പെടുന്നു. പ്രകൃതശരീരമുണ്ടു,

ആത്മ ശരീരവും ഉണ്ടു. അപ്രകാരം എഴുതപ്പെട്ടുമിരിക്കുന്നു; ഒന്നാമത്തെ മനുഷ്യനായ ആദാം ജീവനുള്ള ദേഹിയായി ഉണ്ടാക്കപ്പെട്ടു; ഒടുക്കത്തെ ആദാം ജീവിപ്പിക്കുന്ന ആത്മാവായി. എന്നാൽ ഒന്നാമത്തേതു ആത്മമയമായുള്ളതല്ല, പ്രകൃതമയമായുള്ളതത്രെ; അതിന്റെ ശേഷം ആത്മമയമായുള്ളതു. ഒന്നാമത്തെ മനുഷ്യൻ ഭൂമിയിൽനിന്നു ഉണ്ടായി, മണ്ണായുള്ളവനാകുന്നു; രണ്ടാമത്തെ മനുഷ്യൻ സ്വൎഗ്ഗത്തിൽനിന്നുള്ള കൎത്താവാകുന്നു. മണ്ണായുള്ളവൻ ഏതുപ്രകാരമുള്ളവനോ, മണ്ണായുള്ളവരും അപ്രകാരമുള്ളവർ ആകുന്നു; സ്വൎഗ്ഗത്തിന്നടുത്തവൻ ഏതുപ്രകാരമുള്ളവനോ, സ്വൎഗ്ഗത്തിന്നടുത്തവരും അപ്രകാരമുള്ളവർ ആകുന്നു. പിന്നെയും നാം മണ്ണായുള്ളവന്റെ പ്രതിമയെ ധരിച്ച പ്രകാരം തന്നേ, സ്വൎഗ്ഗത്തിന്നടുത്തവന്റെ പ്രതിമയെയും ധരിക്കും. എന്നാൽ, സഹോദരന്മാരേ, ജഡത്തിന്നും രക്തത്തിന്നും ദൈവത്തിന്റെ രാജ്യത്തെ അവകാശമാക്കുവാൻ കഴികയില്ല; നാശം നാശമില്ലായ്മയെ അവകാശമാക്കുന്നതുമില്ല എന്നുള്ളതിനെ ഞാൻ പറയുന്നു. കണ്ടാലും, ഞാൻ ഒരു രഹസ്യത്തെ നിങ്ങളോടു പറയുന്നു; നാം എല്ലാവരും ഉറങ്ങുകയില്ല, എന്നാൽ നാം എല്ലാവരും ഒടുക്കത്തെ കാഹളത്തിന്റെ ധ്വനിയിങ്കൽ, ഒരു ക്ഷണനേരത്തിൽ, ഒരു ഇമെപ്പുളവിൽ മറുരൂപമാക്കപ്പെടും; (എന്തുകൊണ്ടെന്നാൽ കാഹളം ധ്വനിക്കയും, മരിച്ചവർ നാശമില്ലാത്തവരായി ഉയിൎത്തെഴുന്നേല്ക്ക

പ്പെടുകയും, നാം മറുരൂപമാക്കപ്പെടുകയും ചെയ്യും.) എന്തുകൊണ്ടെന്നാൽ ഈ നാശമുള്ളതു നാശമില്ലായ്മയെ ധരിക്കയും, ഈ മരണമുള്ളതു മരണമില്ലായ്മയെ ധരിക്കയും വേണം; അപ്രകാരം ഈ നാശമുള്ളതു നാശമില്ലായ്മയെ ധരിക്കയും, ഈ മരണമുള്ളതു മരണമില്ലായ്മയെ ധരിക്കയും ചെയ്തു കഴിയുമ്പോൾ തന്നെ, മരണം ജയത്തിൽ വിഴുങ്ങപ്പെട്ടിരിക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്ന വചനം നിവൃത്തിയാകും. ഹേ മരണമേ, നിന്റെ മൂച്ച് എവിടെ? ഹേ, പാതാളമേ, നിന്റെ ജയം എവിടെ? മരണത്തിന്റെ മൂച്ച് പാപം ആകുന്നു, പാപത്തിന്റെ ബലം ന്യായപ്രമാണം ആകുന്നു. എന്നാൽ നമ്മുടെ കർത്താവായ യേശു ക്രിസ്തു മൂലം നമുക്കു ജയത്തെ നല്കുന്ന ദൈവത്തിനു സ്തോത്രം ഉണ്ടാകട്ടെ. ആയതുകൊണ്ടു എന്റെ പ്രിയ സഹോദരന്മാരേ, കർത്താവിൽ നിങ്ങളുടെ പ്രവൃത്തി വ്യർത്ഥമായിരിക്കുന്നില്ല എന്നു അറിഞ്ഞു നിങ്ങൾ സ്ഥിരമുള്ളവരായി, ചഞ്ചലമില്ലാത്തവരായി, കർത്താവിന്റെ വേലയിൽ എപ്പോഴും വർദ്ധിച്ചു കൊള്ളുന്നവരായിരിപ്പിൻ.

¶ അവർ ശവക്കുഴിക്കു സമീപേ ചെല്ലുമ്പോൾ, ശവത്തെ മണ്ണിലേക്കു വെപ്പാൻ ഒരുങ്ങുന്ന സമയത്തു പ്രെസ്ബിറ്റെർ ചൊല്ലുകയോ, പ്രെസ്ബിറ്റെറും പള്ളിശുശ്രൂഷക്കാരും കൂടെ പാടുകയോ ചെയ്യേണ്ടതു.

സ്ത്രീയിൽനിന്നു ജനിച്ച മനുഷ്യനു ജീവി

ച്ചിരിപ്പാനുള്ള കാലം അല്പവും അരിഷ്ടത കൊണ്ടു നിറഞ്ഞിരിക്കുന്നതുമാകുന്നു. അവ ൻ ഒരു പൂപോലെ ഉണ്ടായി അറുക്കപ്പെടു ന്നു; ഒരു നിഴൽപോലെ ഓടിപ്പോകുന്നു, ഒരു സ്ഥിതിയിൽ തന്നെ നിലനില്ക്കുന്നതു മില്ല.

ഞങ്ങൾ ജീവനോടിരിക്കുമ്പോഴും ഞങ്ങ ൾ മരണത്തിലിരിക്കുന്നു; ഞങ്ങളുടെ പാപ ങ്ങൾക്കായിട്ടു ന്യായമായി കോപപ്പെട്ടിരി ക്കുന്ന കൎത്താവെ, ഞങ്ങൾ നിന്നിൽനിന്നു അല്ലാതെ, പിന്നെ ആരിൽനിന്നു സഹായ ത്തെ അന്വേഷിക്കേണ്ടു?

എങ്കിലും മഹാ പരിശുദ്ധ ദൈവമാകു ന്ന കൎത്താവേ, മഹാ ശക്തിയുള്ള കൎത്താവേ, ശുദ്ധവും മഹാ കരുണയുമുള്ള രക്ഷിതാവേ, നിത്യമരണത്തിന്റെ കൊടിയ വേദനകളി ലേക്കു ഞങ്ങളെ ഏല്പിക്കരുതേ.

കൎത്താവേ, നീ ഞങ്ങളുടെ ഹൃദയങ്ങളി ലെ രഹസ്യങ്ങളെ അറിയുന്നു; ഞങ്ങളുടെ പ്രാൎത്ഥനെക്കു നിന്റെ കരുണയുള്ള ചെ വികളെ അടച്ചുകളയരുതേ; എന്നാൽ ഞ ങ്ങളോടു കനിവുണ്ടാകേണമേ; മഹാ ശുദ്ധ മുള്ള കൎത്താവേ, മഹാ ശക്തിയുള്ള ദൈവ മേ, ശുദ്ധവും കരുണയുമുള്ള രക്ഷിതാവേ, മഹാ യോഗ്യതയുള്ള നിത്യനായ വിധിക ൎത്താവെ, ഞങ്ങളുടെ ഒടുക്കത്തെ നാഴികയി ൽ ഞങ്ങൾ യാതൊരു മരണവേദനകൾ കൊണ്ടും നിങ്കൽനിന്നു പിരിഞ്ഞുപോകു വാൻ സമ്മതിക്കരുതേ.

¶ അതിന്റെ ശേഷം അരികെ നില്ക്കുന്ന ചിലർ ശവത്തി ന്മേൽ മണ്ണിടുന്ന സമയത്തു പ്രെസ്ബിറ്റെറർ ചൊല്ലെണ്ടതു,

സൎവ്വശക്തിയുള്ള ദൈവത്തിനു മരിച്ചു പോയ നമ്മുടെ പ്രിയ സഹോദരനായ ഇവന്റെ ആത്മാവിനെ തന്റെ അടുക്കലേക്കു കൈക്കൊള്ളുവാൻ തന്റെ മഹാകരുണ കൊണ്ടു ഇഷ്ടം തോന്നിയിരിക്കയാൽ സകലത്തെയും തനിക്കു കീഴാക്കികൊൾവാൻ കഴിയുന്ന തന്റെ ശക്തിയുള്ള ബലത്തിൻ പ്രകാരം നമ്മുടെ ഹീനതയുള്ള ശരീരത്തെ തന്റെ മഹത്വമുള്ള ശരീരം പോലെ ആകുവാൻ മറുരൂപപ്പെടുത്തുന്ന നമ്മുടെ കൎത്താവായ യെശുമശിഹാ മൂലമായി നിത്യജീവങ്കലേക്കു ഉയൎത്തെഴുനീല്ക്കുമെന്നുള്ള നിശ്ചയവും ഉറപ്പുമുള്ള ആശയോടുകൂടെ നാം ഇവന്റെ ശരീരത്തെ മണ്ണിനു മണ്ണായി, ചാരത്തിനു ചാരമായി ഭൂമിക്കു ഏല്പിക്കുന്നു.

¶ അതിന്റെ ശേഷം ചൊല്ലുകയൊ പാടുകയൊ ചെയ്യേണ്ടതു,

ആകാശത്തിൽനിന്നു ഒരു ശബ്ദം എന്നോടു ഇപ്രകാരം പറയുന്നതിനെ ഞാൻ കേട്ടു, കൎത്താവിൽ ചാകുന്ന മരിച്ചവർ ഇതുമുതൽ ഭാഗ്യമുള്ളവർ എന്നു എഴുതുക; അതേ, അവർ തങ്ങളുടെ പ്രയത്നങ്ങളിൽ നിന്നു ആശ്വസിപ്പാനായിട്ടു തന്നേ എന്നു ആത്മാവു പറയുന്നു.

¶ അതിന്റെ ശേഷം പ്രെസ്ബിറെറർ ചൊല്ലേണ്ടത,

കൎത്താവേ, ഞങ്ങളോട കരുണയുണ്ടാകേണമേ.

മശിഹായെ, ഞങ്ങളോട കരുണയുണ്ടാകേണമേ.

കൎത്താവെ, ഞങ്ങളോട കരുണയുണ്ടാകേണമെ.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലേ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്ന ഞങ്ങൾക്ക തരേണമേ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോട ഞങ്ങൾ ക്ഷമിക്കുന്നതുപോലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പരീക്ഷയിലേക്ക കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്ന രക്ഷിക്കേണമേ. ആമെൻ.

പ്രെസ്ബിറെറർ.

സൎവ്വശക്തിയുള്ള ദൈവമേ, കൎത്താവിൽ ഇവിടം വിട്ടു പോകുന്നവരുടെ ആത്മാക്കൾ നിന്നോട കൂടെ വസിക്കയും; വിശ്വാസികളുടെ ആത്മാക്കൾ ശരീരത്തിന്റെ ഭാരത്തിൽനിന്ന നീക്കപ്പെട്ടതിന്റെ ശേഷം നിന്നോട കൂടെ ആനന്ദത്തിലും ഭാഗ്യത്തിലും ഇരിക്കയും ചെയ്യുന്നുവല്ലൊ; ഞങ്ങളുടെ

ൎവ്വ

൦ൻ൦ സഹോദരനെ ൦ൻ൦ പാപ ലോകത്തിലെ അരിഷ്ടതളിൽനിന്ന വിടുവിപ്പാൻ നിനക്കു ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്കു മനഃപൂർവ്വമായുള്ള സ്തോത്രം ചെയ്യുന്നു; നിന്റെ തിരുനാമത്തിലുള്ള സത്യവിശ്വാസത്താൽ മരിച്ചവരോടു എല്ലാവരോടും കൂടെ ഞങ്ങൾ ആത്മാവിലും ശരീരത്തിലും നിന്റെ എന്നേക്കുമുള്ള നിത്യ മഹത്വത്തിൽ സർവ്വ സംപൂർണ്ണതയും മോക്ഷവും അനുഭവിക്കേണ്ടതിന്നു നീ തെരിഞ്ഞെടുത്തവരുടെ സംഖ്യയെ ശീഘ്രം തികെച്ചു, നിന്റെ രാജ്യത്തെ വേഗം വരുത്തുവാൻ നിന്റെ കരുണയുള്ള നന്മകൊണ്ടു ഇഷ്ടം തോന്നേണമെന്നു ഞങ്ങളുടെ കർത്താവായ യേശു മശിഹാമൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

അപേക്ഷ.

കാരുണ്യമുള്ള ദൈവമേ, ഉയിർപ്പും ജീവനുമായിരിക്കുന്ന ഞങ്ങളുടെ കർത്താവായ യേശു മശിഹായുടെ പിതാവേ, അവനിൽ വിശ്വസിക്കുന്നവരെല്ലാവരും മരിച്ചാലും ജീവിക്കും; ജീവിച്ചിരിക്കുമ്പോൾ അവനിൽ വിശ്വസിക്കുന്നവർ ആരും എന്നേക്കുമായി മരിക്കയില്ലല്ലൊ. അവനിൽ ഉറങ്ങുന്നവരെ കുറിച്ചു ആശയില്ലാത്ത മനുഷ്യരെപ്പോലെ ദുഃഖിക്കരുതെന്നു അവൻ തന്റെ ശുദ്ധമുള്ള അപ്പോസ്തലനായ പൌലുസിനെക്കൊണ്ടു ഞങ്ങൾക്കു ഉപദേശിപ്പിച്ചുവല്ലൊ.

പിതാവെ, ഞങ്ങൾ ഈ ആയുസ്സിനെ വിട്ടുപോകുമ്പോൾ ഞങ്ങളുടെ ഈ സഹോദരൻ അനുഭവിക്കുന്നു എന്നു ഞങ്ങൾക്കു ആശയുള്ള പ്രകാരം കൎത്താവിൽ ഞങ്ങളും സ്വസ്ഥതയെ അനുഭവിക്കുമാറാകേണ്ടതിന്നും, ഒടുക്കത്തെ ദിവസത്തിലെ പൊതുവിലുള്ള ഉയിൎത്തെഴുനീല്പിങ്കൽ ഞങ്ങൾ നിന്റെ മുമ്പാകെ പ്രിയമുള്ളവരായി കാണപ്പെടുമാറാകേണ്ടതിന്നും, അന്നു നിന്റെ ഇഷ്ടപുത്രൻ നിന്നെ സ്നേഹിച്ചു ഭയപ്പെടുന്നവരോടു എല്ലാവരോടും:—എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ട പൈതങ്ങളെ, വരുവിൻ, ലോകത്തിന്റെ ആദിമുതൽ നിങ്ങൾക്കുവേണ്ടി സമ്പാദിക്കപ്പെട്ട രാജ്യത്തെ അനുഭവിച്ചുകൊൾവിൻ എന്നു അരുളിച്ചെയ്യുന്ന അനുഗ്രഹം ഞങ്ങൾക്കു ലഭിക്കുമാറാകേണ്ടതിന്നും, പാപമരണത്തിൽനിന്നു നീതിയുടെ ജീവങ്കലേക്കു ഞങ്ങളെ ഉയിൎപ്പിക്കേണമെന്നു ഞങ്ങൾ നിന്നോടു വിനയമായി അപേക്ഷിക്കുന്നു; കരുണയുള്ള പിതാവെ, ഞങ്ങളുടെ മദ്ധ്യസ്ഥനും രക്ഷിതാവുമായ യേശു മശിഹാമൂലം ഇതിനെ നല്കേണമെന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

ഞങ്ങളുടെ കൎത്താവായ യേശു മശിഹായുടെ കൃപയും, ദൈവത്തിന്റെ സ്നേഹവും, പരിശുദ്ധാത്മാവിന്റെ സംസൎഗ്ഗവും ഞങ്ങളോടു എല്ലാവരോടും കൂടെ എന്നേക്കും ഉണ്ടാകേണമെ. ആമെൻ.

THE

# THANKSGIVING OF WOMEN AFTER CHILD-BIRTH,

COMMONLY CALLED,

# THE CHURCHING OF WOMEN.

# പ്രസവം കഴിഞ്ഞശേഷം സ്ത്രീകൾക്കു പള്ളിയിൽ വെച്ചുള്ള സ്തോത്രം.

## പ്രസവസ്തോത്രം എന്നു നടപ്പായി പറഞ്ഞുവരുന്നതു.

¶ സ്ത്രീ പ്രസവിച്ചശേഷം പതിവായ സമയത്തു വെടിപ്പുള്ള ഉടുപ്പോടെ പള്ളിയിൽ വന്നു പതിവിൻപ്രകാരമോ ബിഷോപ്പു നിശ്ചയിക്കുന്നതുപോലെയോ ഉള്ള കൊള്ളാകുന്ന ഒരു സ്ഥലത്തു മുട്ടുകുത്തെണം; അപ്പോൾ പ്രെസ്ബിറ്റെർ അവളോടു പറയെണ്ടതു,

സർവ്വശക്തിയുള്ള ദൈവത്തിനു തന്റെ നന്മകൊണ്ടു നിനക്കു സുഖമായുള്ള പ്രസവം തരുവാനും, പ്രസവമാകുന്ന വലിയ ആപത്തിൽ നിന്നെ കാത്തു രക്ഷിപ്പാനും ഇഷ്ടം തോന്നിയിരിക്കകൊണ്ടു നീ ദൈവത്തിനു മനഃപൂർവ്വമായി സ്തോത്രം ചെയ്തു ചൊല്ലെണ്ടതു;

¶ അതിന്റെശേഷം പ്രെസ്ബിറ്ററൻ ചൊല്ലെണ്ടുള്ള
തെന്തെന്നാൽ,

*Dilexi quoniam* ൧൰൬-ാം സങ്കീർത്തനം.

യഹോവാ എന്റെ ശബ്ദത്തെയും എന്റെ അപെക്ഷകളെയും കെട്ടതുകൊണ്ടു ഞാൻ അവനെ സ്നേഹിക്കുന്നു;

എന്തെന്നാൽ അവൻ തന്റെ ചെവിയെ എങ്കലെക്ക ചായിച്ചു; അതുകൊണ്ടു ഞാൻ ജീവിക്കുന്നെടത്തൊളം ഞാൻ അവനെ നൊക്കി വിളിക്കും.

മരണബന്ധനങ്ങൾ എന്നെ ചുററി, നരകവെദനകൾ എന്നെ പിടിച്ചു; ഞാൻ അനൎത്ഥത്തെയും ദുഃഖത്തെയും കണ്ടു.

അപ്പോൾ യഹോവായെ, എന്റെ ആത്മാവിനെ വിടുവിക്കെണമെന്നു ഞാൻ യഹോവായുടെ നാമത്തെ വിളിച്ചു അപെക്ഷിച്ചു.

യഹോവാ കൃപയും നീതിയുമുള്ളവൻ ആകുന്നു; അത്രയുമല്ല, നമ്മുടെ ദൈവം കരുണയുള്ളവൻ ആകുന്നു.

യഹോവാ പരമാൎത്ഥികളെ കാക്കുന്നു: ഞാൻ ക്ഷീണിച്ചുപൊയി, എങ്കിലും അവൻ എന്നെ രക്ഷിച്ചു.

എന്റെ ആത്മാവെ, നിന്റെ സൌഖ്യത്തിലെക്ക തിരിഞ്ഞുകൊൾക; എന്തെന്നാൽ യഹോവാ നിനക്ക ഉപകാരം ചെയ്തിരിക്കുന്നു.

എന്തെന്നാൽ നീ എന്റെ ആത്മാവിനെ മരണത്തിൽനിന്നും, എന്റെ കണ്ണീ

നെ കണ്ണുനീരുകളിൽനിന്നും, എന്റെ കാലിനെ വീഴ്ചയിൽനിന്നും രക്ഷിച്ചു.

ഞാൻ യഹോവായുടെ മുമ്പാകെ ജീവനുള്ളവരുടെ ദേശത്തു നടക്കും.

ഞാൻ വിശ്വസിച്ചു, ആയതുകൊണ്ടു ഞാൻ സംസാരിച്ചു; ഞാൻ ഏററവും ദുഃഖിക്കപ്പെട്ടിരുന്നു.

എല്ലാ മനുഷ്യരും അസത്യവാദികളെന്നു ഞാൻ എന്റെ സാഹസത്തിൽ പറഞ്ഞു.

എന്നോടുള്ള യഹോവായുടെ സകല ഉപകാരങ്ങൾക്കും പകരം ഞാൻ അവന്നു എന്തു കൊടുക്കും?

ഞാൻ രക്ഷയുടെ പാനപാത്രത്തെ എടുത്തു യഹോവായുടെ നാമത്തിൽ അപേക്ഷിക്കും.

ഞാൻ യഹോവായിക്കു എന്റെ നേർച്ചകളെ ഇപ്പോൾ അവന്റെ സകല ജനത്തിന്റെയും മുമ്പാകെ, യഹോവായുടെ ഭവനത്തിന്റെ മതിലകങ്ങളിലും, യെറുശലേമെ, നിന്റെ നടുവിലും കഴിക്കും. യഹോവായെ സ്തുതിപ്പിൻ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിലും, ഇപ്പോഴും, എന്നേക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

അല്ലെങ്കിൽ ഇത്.

*Nisi Dominus.* ൧൨൭-ാം സങ്കീൎത്തനം.

യഹോവാ ഭവനത്തെ പണിയാതെയിരുന്നാൽ, അതിനെ പണിയുന്നവർ വൃഥാ

അദ്ധ്വാനപ്പെടുന്നു. യഹോവാ പട്ടണത്തെ കാക്കാതെ ഇരുന്നാൽ, കാവല്ക്കാരൻ വൃഥാ ജാഗരണം ചെയ്യുന്നു.

നിങ്ങൾ അതികാലത്തു എഴുനീററു നന്നാ രാച്ചെന്നിട്ടു വിശ്രമിച്ചു ക്ലേശിച്ചു അപ്പത്തെ ഭക്ഷിക്കുന്നതു വ്യൎത്ഥം ആകുന്നു; ഇ പ്രകാരം അവൻ തനിക്കു പ്രിയമുള്ളവനു ഉറക്കം കൊടുക്കുന്നുവല്ലൊ.

കണ്ടാലും, മക്കൾ യഹോവായിൽനിന്നുള്ള അവകാശവും, ഗൎഭത്തിലെ ഫലം അവനിൽനിന്നുള്ള പ്രതിഫലവും ആകുന്നു.

ബലവാന്റെ കയ്യിലുള്ള അസ്ത്രങ്ങൾ ഏതുപ്രകാരമോ, അപ്രകാരം ബാല്യത്തിലെ മക്കൾ ആകുന്നു.

തന്റെ ആവനാഴികയിൽ അവയെ കൊണ്ടു നിറച്ചിട്ടുള്ള മനുഷ്യൻ ഭാഗ്യവാൻ; അവർ ലജ്ജിക്കപ്പെടാതെ ശത്രുക്കളോടു വാതില്ക്കൽവെച്ചു സംസാരിക്കും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും, ഇപ്പൊഴും, എന്നേക്കുമുള്ള പ്രകാരം തന്നേ. ആമെൻ.

¶ അതിന്റെശേഷം പ്രെസ്ബിറെറർ ചൊല്ലേണ്ടതു,

നാം പ്രാൎത്ഥിക്ക.

കൎത്താവേ, ഞങ്ങളോടു കരുണയുണ്ടാകേണമേ.

. മശിഹായെ, ഞങ്ങളോടു കരുണയുണ്ടാകണമെ.

കൎത്താവെ, ഞങ്ങളോടു കരുണയുണ്ടാകെണമെ.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ. നിന്റെ രാജ്യം വരെണമെ; നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടെണമെ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്ക തരെണമെ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതുപോലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കെണമെ. ഞങ്ങളെ പരീക്ഷയിലെക്ക കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷിക്കെണമെ. ആമെൻ.

ശുശ്രൂഷകൻ. കൎത്താവെ, നിന്റെ ദാസിയായ ഒരു സ്ത്രീയെ രക്ഷിക്കെണമെ.

പ്രതിവാക്യം. ഇവൾ തന്റെ ആശ്രയം നിങ്കൽ വെക്കുന്നവളല്ലൊ.

ശുശ്രൂഷകൻ. നീ ഇവൾക്ക ബലമുള്ള കോട്ടയായിരിക്കെണമെ;

പ്രതിവാക്യം. ഇവളുടെ ശത്രുവിന്റെ മുഖത്തുനിന്നു തന്നെ.

ശുശ്രൂഷകൻ. കൎത്താവെ, ഞങ്ങളുടെ പ്രാൎത്ഥനയെ കേൾക്കെണമെ;

പ്രതിവാക്യം. ഞങ്ങളുടെ നിലവിളിയും നിങ്കലെക്ക എത്തുമാറാകണമെ.

ശുശ്രൂഷകൻ. നാം പ്രാൎത്ഥിക്ക.

സൎവ്വശക്തിയുള്ള ദൈവമെ, നിന്റെ ദാസിയായ ഈ സ്ത്രീയെ പ്രസവത്തിന്റെ വലിയ വേദനയിൽനിന്നും ആപത്തിൽനിന്നും രക്ഷിപ്പാൻ നിനക്ക ഇഷ്ടം തോന്നിയിരിക്കകൊണ്ടു ഞങ്ങൾ നിനക്ക വിനയമുള്ള സ്തോത്രം ചെയ്യുന്നു. മഹാ കരുണയുള്ള പിതാവെ, നിന്റെ സഹായംകൊണ്ടു ഇപ്പോഴത്തെ ആയുസ്സിൽ ഇവൾ വിശ്വാസമുള്ളവളായി ജീവിച്ചു, നിന്റെ ഇഷ്ടപ്രകാരം നടന്നു, വരുവാനുള്ള ആയുസ്സിൽ നിത്യമഹത്വത്തിന്നു ഓഹരിയുള്ളവളായി, തീരേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു ആമെൻ.

¶ സ്തോത്രം ചെയ്വാൻ വരുന്ന സ്ത്രീ മൎയ്യാദപ്രകാരമുള്ള വഴിപാടു കഴിക്കേണം; വിശുദ്ധ സംസൎഗ്ഗം ആചരിക്കപ്പെടുന്നു എങ്കിൽ, അവൾ അതിനെ കൈക്കൊള്ളുന്നതു കൊള്ളാം.

# A COMMINATION,

## OR DENOUNCING OF GOD'S ANGER AND JUDGEMENTS AGAINST SINNERS.

WITH CERTAIN PRAYERS, TO BE USED ON THE FIRST DAY OF LENT, AND AT OTHER TIMES AS THE ORDINARY SHALL APPOINT.

---

# ഭയനിദ്ദേശം.

ആയതു,

## പാപികളുടെ നേരെ ദൈവത്തിന്റെ കോപത്തെയും ന്യായവിധികളെയും കുറിച്ചുള്ള പ്രസ്ഥാപനം,

അതിനോടുകൂടെ ഏതാനും പ്രാൎത്ഥനകളും; നോമ്പിൽ ഒന്നാം ദിവസത്തിലും, മേലധികാരി നിശ്ചയിക്കുന്ന മറ്റു കാലങ്ങളിലും ചൊല്ലുവാനുള്ളതു.

¶ കാലത്തെ പ്രാൎത്ഥനെക്കു പിമ്പു, ആചാരപ്രകാരം ലിതാനി കഴിഞ്ഞശേഷം, പ്രെസ്ബിറ്റെർ വായനപീഠത്തിലോ പുൾപ്പിറ്റിലോ നിന്നുകൊണ്ടു ചൊല്ലേണ്ടതു.

സഹോദരന്മാരെ, പൂൎവ്വിക സഭയിൽ ദൈവഭക്തിക്കടുത്തൊരു ശിക്ഷാക്രമം ഉണ്ടായിരുന്നു; എങ്ങിനെയെന്നാൽ പ്രസിദ്ധമായ പാപം ചെയ്യുവരെന്നു കുറ്റംവിധിക്കപ്പെട്ട ആളുകൾക്കു നോമ്പിന്റെ ആരംഭത്തിങ്കൽ പരസ്യമായുള്ള പ്രായശ്ചിത്തം കല്പിക്കയും ഈ ലോകത്തിൽ അവരെ ശിക്ഷിക്കയും ചെയ്യുവന്നു; ആയതു കൎത്താവി

ന്റെ ദിവസത്തിൽ അവരുടെ ആത്മാക്കൾ രക്ഷിക്കപ്പെടുവാനായിട്ടും, അവരോടു ചെയ്യപ്പെട്ടതിനെ കണ്ടിട്ടു മററുള്ളവർ ഓൎമ്മപ്പെട്ടു കററംചെയ്യാൻ അധികം ഭയപ്പെടുന്നതിന്നും ആയിരുന്നു.

ഏററവും ആഗ്രഹിക്കത്തക്കതായുള്ള ഈ ശിക്ഷാക്രമം യഥാസ്ഥാനപ്പെടുന്നതുവരെ അതിന്നു പകരമായി ആവൎത്തനപ്പുസ്തകം ഇരുപത്തേഴാം അദ്ധ്യായത്തിലും, മററു വേദവാക്യങ്ങളിലും, മാനസാന്തരപ്പെടാത്ത പാപികൾക്ക വിരോധമായി ചൊല്ലീട്ടുള്ള പൊതുവായ ദൈവശാപവിധികളെ ഈ സമയത്തു നിങ്ങളുടെ എല്ലാവരുടെയും മുമ്പാകെ വായിക്കുന്നതും, ഓരോ വിധിക്കു നിങ്ങൾ ആമെൻ പറയുന്നതും, യുക്തം എന്നു വിചാരിച്ചിരിക്കുന്നു; ആയതു പാപികളുടെ നേരെ ദൈവത്തിന്നുള്ള മഹാ കോപത്തെ കുറിച്ചു നിങ്ങൾ ഓൎമ്മപ്പെട്ടു, താല്പൎയ്യവും സത്യവുമുള്ള അനുതാപത്തിന്നു ഉത്സാഹപ്പെടേണ്ടതിന്നും, ഈ അപകട നാളുകളിൽ ഏററവും സൂക്ഷ്മത്തോടെ നടന്നു, ദൈവശാപത്തിന്നു ഹേതുവാകിട്ടുള്ളവ എന്നു സ്വന്ത വാകൾ കൊണ്ടുതന്നേ നിങ്ങൾ ഉറപ്പിച്ചുപറയുന്ന ദോഷങ്ങളെ വിട്ടൊഴിയേണ്ടതിന്നും ആകുന്നു.

വന്ദിപ്പാനായിട്ടു യാതൊരു വിഗ്രഹത്തെയും കൊത്തിയോ, വാൎത്തോ, ഉണ്ടാക്കുന്നവൻ ശപിക്കപ്പെട്ടവൻ.

¶ ഇതിന്നു പ്രതിവാക്യമായിട്ടു ജനങ്ങൾ "ആമെൻ" എന്നു പറയെണം.

ശുശ്രൂഷകൻ. തന്റെ പിതാവിനെ എങ്കിലും, മാതാവിനെ എങ്കിലും ശപിക്കുന്നവൻ ശപിക്കപ്പെട്ടവൻ.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ. അയല്ക്കാരന്റെ നിലത്തിന്റെ അതിര മാററുന്നവൻ ശപിക്കപ്പെട്ടവൻ.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ. കുരുടനെ വഴി തെററിക്കുന്നവൻ ശപിക്കപ്പെട്ടവൻ.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ. അന്യന്റെയും, പിതാവില്ലാത്തവന്റെയും, വിധവയുടെയും ന്യായത്തെ മറിക്കുന്നവൻ ശപിക്കപ്പെട്ടവൻ.

പ്രതിവാക്യം ആമെൻ.

ശുശ്രൂഷകൻ. തന്റെ അയല്ക്കാരനെ രഹസ്യമായി കൊല്ലുന്നവൻ ശപിക്കപ്പെട്ടവൻ.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ. തന്റെ അയല്ക്കാരന്റെ ഭാൎയ്യയോടുകൂടെ ശയിക്കുന്നവൻ ശപിക്കപ്പെട്ടവൻ.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ. കുററമില്ലാത്തവനെ കൊല്ലുന്ന

തിനായിട്ടു പ്രതിഫലം വാങ്ങുന്നവൻ ശ
പിക്കപ്പെട്ടവൻ.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ. മനുഷ്യനിൽ തന്റെ ആശ്ര
യത്തെ വെച്ചു മനുഷ്യനെ തന്റെ ശരണ
മാക്കി, തന്റെ ഹൃദയംകൊണ്ടു കൎത്താവിനെ
വിട്ടുകളയുന്നവൻ ശപിക്കപ്പെട്ടവൻ.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ. കരുണയില്ലാത്തവരും, വേ
ശ്യാദോഷക്കാരും, വ്യഭിചാരികളും, ദ്രവ്യാഗ്ര
ഹക്കാരും, വിഗ്രഹാരാധനക്കാരും, ദൂഷണ
ക്കാരും, മദ്യപാനികളും, അപഹാരികളും, ശ
പിക്കപ്പെട്ടവരാകുന്നു.

പ്രതിവാക്യം. ആമെൻ.

ശുശ്രൂഷകൻ.

പ്രവാചകനായ ദാവീദു സാക്ഷിപ്പെടുത്തു
ന്ന പ്രകാരം ദൈവത്തിന്റെ കല്പനകളെ
വിട്ടു തെററി നടക്കുന്ന എല്ലാവരും ശപിക്ക
പ്പെട്ടവരാകയാൽ (നമ്മുടെ തലെക്കു മീതെ
തൂങ്ങുന്നതും, എപ്പോഴും നമ്മുടെമേൽ വീഴു
വാൻ ഒരുങ്ങിയിരിക്കുന്നതുമായുള്ള ഭയങ്കര
വിധിയെ ഓൎത്തുകൊണ്ടു) നാം നമ്മുടെ പാ
പമുള്ള നടപ്പിനെക്കുറിച്ചു സങ്കടപ്പെട്ടു കര
ഞ്ഞു, നമ്മുടെ കുററങ്ങളെ സമ്മതിച്ചു, ഏ
ററുപറഞ്ഞു, മനസാന്തരത്തിന്നു യോഗ്യമാ
യുള്ള ഫലങ്ങളെ പുറപ്പെടുവിപ്പാൻ അ
ന്വേഷിക്കുന്നവരായി, സൎവ്വദുഃഖത്തോടും

ഹൃദയസൌമ്യതയോടും നമ്മുടെ ദൈവമായ കൎത്താവിലേക്ക നാം തിരിഞ്ഞുകൊള്ളെണം. എന്തെന്നാൽ ഇപ്പോൾ വൃക്ഷങ്ങളുടെ ചുവട്ടിന്ന കോടാലിവെച്ചിരിക്കുന്നു; അതുകൊണ്ടു നല്ല ഫലം പുറപ്പെടുവിക്കാത്ത വൃക്ഷം ഒക്കെയും വെട്ടി, അഗ്നിയിൽ ഇടുന്നു; ജീവനുള്ള ദൈവത്തിന്റെ കൈകളിൽ വീഴുന്നതു ഭയങ്കരമാകുന്നു. അവൻ പാപികളുടെമേൽ കുടുക്കുകളെയും, അഗ്നിയെയും, ഗന്ധകത്തെയും, പെരുങ്കാററിനെയും, കൊടുങ്കാററിനെയും വൎഷിപ്പിക്കും; ഇതു അവൎക്ക കുടിപ്പാനുള്ള ഓഹരിയാകും. എന്തെന്നാൽ കണ്ടാലും, ഭൂമിയിൽ വസിക്കുന്നവരുടെ ദുഷ്ടതയെ ചോദിപ്പാൻ കൎത്താവു തന്റെ സ്ഥലത്തുനിന്ന വന്നിരിക്കുന്നു. എന്നാൽ അവൻ വരുന്ന നാളിനെ സഹിപ്പാൻ ആൎക്ക കഴിയും? അവൻ കാണപ്പെടുമ്പോൾ, നിലനില്ക്കുന്നവൻ ആര? അവന്റെ വീശുമുറം അവന്റെ കയ്യിൽ ഉണ്ടു; അവൻ തന്റെ കളം വെടിപ്പാക്കി, തന്റെ കോതമ്പിനെ കളപ്പുരയിൽ കൂട്ടും, പതിരിനെയോ, കെട്ടുപോകാത്ത അഗ്നിയിൽ ദഹിപ്പിക്കും. രാത്രിയിൽ കള്ളൻ വരുന്നതുപോലെ കൎത്താവിന്റെ നാൾ വരുന്നു, മനുഷ്യർ സമാധാനമെന്നും സകലവും ക്ഷേമമെന്നും എപ്പോൾ പറയുമോ, അപ്പോൾ ഗൎഭിണിക്കു പ്രസവവേദന വരുന്നതുപോലെ അവരുടെമേൽ പെട്ടെന്നുള്ള നാശം വരുന്നു അവർ ഒഴിഞ്ഞുപോകയുമില്ല. അപ്പോൾ പ്രതികാരത്തിന്റെ ദിവസത്തിൽ ദൈവത്തി

ന്റെ കോപം വെളിപ്പെട്ടും. ആയതിനെ ശഠന്മാരായ പാപികൾ തങ്ങളുടെ ഹൃദയത്തിലെ ശഠതകൊണ്ടു തങ്ങൾക്കു തന്നെ സംഗ്രഹിച്ചിരിക്കുന്നു; ദൈവം അവരെ ഇടവിടാതെ അനുതാപത്തിങ്കലേക്കു വിളിക്കുമ്പോൾ അവർ അവന്റെ നന്മയെയും, ക്ഷമയെയും, ദീൎഘശാന്തതയെയും, നിരസിച്ചു. കൎത്താവു പറയുന്നു, അപ്പോൾ അവർ എന്നെ നോക്കി വിളിക്കും, എന്നാൽ ഞാൻ ചെവിക്കൊള്ളുകയില്ല; നേരത്തെ അവർ എന്നെ അന്വേഷിക്കും, എന്നാൽ അവർ എന്നെ കണ്ടെത്തുകയില്ല, അതെന്തുകൊണ്ടെന്നാൽ അവർ അറിവിനെ പകെച്ചു, കൎത്താവിനെക്കുറിച്ചുള്ള ഭയത്തെ കൈക്കൊണ്ടതുമില്ല. എങ്കിലോ എന്റെ ആലോചനയെ വെറുത്തു, എന്റെ ശാസനയെ നിരസിച്ചു. വാതിൽ അടെക്കപ്പെട്ടശേഷം മുട്ടുന്നതു വ്യൎത്ഥമാകും; ന്യായവിധിയുടെ സമയത്തു കരുണെക്കായിട്ടു നിലവിളിക്കുന്നതും വ്യൎത്ഥമാകും. ഹാ അവരുടെമേൽ ചൊല്ലപ്പെട്ടുവാനിരിക്കുന്നമഹാ ന്യായമായുള്ള വിധിയുടെ ശബ്ദം ഭയങ്കരം തന്നെ. എന്തെന്നാൽ അവരോടു, ശപിക്കപ്പെട്ടവരേ, പിശാചിന്നും അവന്റെ ദൂതന്മാൎക്കും ഒരുക്കിയിരിക്കുന്ന എന്നേക്കുമുള്ള അഗ്നിയിലേക്കു പോകുവിൻ എന്നു ചൊല്ലപ്പെട്ടും. ആകയാൽ സഹോദരന്മാരേ, രക്ഷയുടെ നാൾ ഉള്ളപ്പോൾ തന്നെ നാം കരുതിക്കൊള്ളേണം; എന്തെന്നാൽ ആൎക്കും വേലചെയ്വാൻ കഴിയാത്ത രാത്രി വരുന്നു. എന്നാൽ വെളിച്ചം ന

മുക്കുള്ളപ്പോൾ തന്നെ നാം ആ വെളിച്ചത്തി
ൽ വിശ്വസിച്ചു, കരച്ചിലും പല്ലുകടിയുമുള്ള
ഇടമായി എല്ലാററിന്നും പുറമെയുള്ള ഇരുളി
ലെക്ക തള്ളപ്പെടാതെ ഇരിക്കേണ്ടുന്നതിന്ന
പ്രകാശത്തിന്റെ മക്കളായി നടക്കെണം.
നാം ഗുണപ്പെടേണ്ടതിന്നായി നമ്മെ കരു
ണയോടെ വിളിക്കുന്നവനും നാം ശുദ്ധവും
സത്യവുമുള്ള ഹൃദയത്തോടെ തങ്കലെക്ക തി
രിയുന്നു എങ്കിൽ, നാം മുമ്പെ ചെയ്തിട്ടുള്ളതി
നെ തന്റെ അന്തമില്ലാത്ത കരുണകൊണ്ടു
നമ്മോട്ട ക്ഷമിക്കുമെന്ന വാഗ്ദത്തം ചെയ്യു
ന്നവനുമായ ദൈവത്തിന്റെ നന്മയെ നാം
വ്യൎത്ഥമാക്കരുത. എന്തുകൊണ്ടെന്നാൽ നമ്മു
ടെ പാപങ്ങൾ കടുംചുവപ്പു പോലെ ചുവ
ന്നിരുന്നാലും അവ ഉറച്ച മഴപോലെ വെ
ണ്മയായി തീരും. അവ ശ്യാമളവൎണ്ണം പോ
ലെ ഇരുന്നാലും, വെളുത്ത രോമംപോലെ
വെള്ളയായി തീരും. കൎത്താവു പറയുന്നതു
എന്തെന്നാൽ, നിങ്ങൾ നിങ്ങളുടെ ദുഷ്ടത
യെ വിട്ടുതിരിവിൻ, എന്നാൽ നിങ്ങളുടെ
പാപം നിങ്ങൾക്ക നാശകരമാകയില്ല; നി
ങ്ങൾ ചെയ്തിരിക്കുന്ന നിങ്ങളുടെ ദ്രക്തികേ
ടിനെ ഒക്കെയും നിങ്ങളിൽനിന്നു നീക്കിക്ക
ളവിൻ; നിങ്ങൾക്ക പുതിയഹൃദയങ്ങളെയും
പുതിയ ആത്മാവിനെയും ഉണ്ടാക്കുവിൻ.
മരിക്കുന്നവന്റെ മരണത്തിൽ ഇനിക്ക ഇ
ഷ്ടമില്ലായ്കകൊണ്ടു ഇസ്രായെൽ കുഡുംബെ
ക്കാരെ, നിങ്ങൾ എന്തിന്നു മരിക്കുന്നു എന്നു
കൎത്താവായ ദൈവം പറയുന്നു. ആകയാ
ൽ തിരിവിൻ, ജീവിപ്പിൻ. നാം പാപം ചെ

ശ്ചിരിക്കുന്നു എങ്കിലും നീതിമാനായ യേശു
മശിഹാ എന്ന കാൎയ്യസ്ഥൻ നമുക്കു പിതാ
വിന്റെ അടുക്കൽ ഉണ്ടു: അവൻ നമ്മുടെ
പാപങ്ങൾക്കു വേണ്ടി പ്രതിശാന്തി ആകു
ന്നു. എന്തെന്നാൽ അവൻ നമ്മുടെ കുററ
ങ്ങൾക്കു വേണ്ടി മുറിവേററു, നമ്മുടെ അകൃ
ത്യത്തിന്നു വേണ്ടി അടികൊണ്ടു. അതുകൊ
ണ്ടു സത്യമായി അനുതപിക്കുന്ന പാപിക
ളെ ഒക്കെയും കരുണയോടെ കൈക്കൊള്ളു
ന്നവങ്കലേക്കു നാം തിരിഞ്ഞുകൊള്ളെണം;
അവൻ നമ്മെ കൈക്കൊൾവാൻ ഒരുങ്ങി,
നമ്മോടു ക്ഷമിപ്പാൻ ഏററവും മനസ്സുള്ള
വനായിരിക്കുന്നു എന്നു ഉറച്ചുകൊണ്ടു നാം
നേരായുള്ള അനുതാപത്തോടെ അവന്റെ
അടുക്കൽ ചെന്നു, അവന്നു കീഴടങ്ങി, ഇ
നിമേൽ അവന്റെ വഴികളിൽ കൂടെ നട
ന്നു, നാം അവന്റെ ലഘുവായുള്ള നുക
ത്തെയും ഭാരമില്ലാത്ത ചുമടിനെയും ഏ
ററുകൊണ്ടു, താഴ്മയോടും, ക്ഷമയോടും,
സ്നേഹത്തോടും, അവനെ പിന്തുടൎന്നു, അ
വന്റെ പരിശുദ്ധാത്മാവിന്റെ ശക്തിയാ
ൽ നടത്തപ്പെട്ടു, എപ്പോഴും അവന്റെ മഹ
ത്വത്തെ അന്വേഷിച്ചു, നമ്മുടെ നിലയിൽ
നന്ദിയോടെ അവനെ സേവിച്ചുകൊള്ളെ
ണം. നാം ഇപ്രകാരം ചെയ്യുന്നു എങ്കിൽ,
ന്യായപ്രമാണത്തിന്റെ ശാപത്തിൽ നി
ന്നും ഇടത്തു ഭാഗത്തു നിൎത്തപ്പെടുന്നവരു
ടെമേൽ വീഴുന്ന ഒടുക്കത്തെ ശാപവിധി
യിൽനിന്നും മശിഹാ നമ്മെ രക്ഷിക്കും; ത
ന്റെ വലത്തു ഭാഗത്തു നമ്മെ നിൎത്തി ത

ൻെറ പിതാവിൻെറ കൃപയുള്ള അനുഗ്രഹത്തെ നമുക്ക തന്നു; തൻെറ മഹത്വമുള്ള രാജ്യത്തെ അവകാശമാക്കിക്കൊൾ്വാൻ നമ്മോട കല്പിക്കയും ചെയ്യും. അവിടെ നമ്മെ എല്ലാവരെയും കൊണ്ടുപോകുവാൻ അവൻ തൻെറ അന്തമില്ലാത്ത കരുണനിമിത്തം കൃപ അരുളുമാറാകട്ടെ. ആമെൻ.

¶ അതിൻെറശേഷം അവരെല്ലാവരും മുട്ടുകുത്തണം: പ്രസ്ബിറ്ററും പള്ളിശുശ്രൂഷക്കാരും ലിത്താനി ചൊല്ലികൊണ്ടുവരുന്നസ്ഥലത്തു മുട്ടുകുത്തി ൟ സങ്കീൎത്തനം ചൊല്ലേണം.

*Miserere mei, Deus,* ൫൧ാം സങ്കീൎത്തനം.

ദൈവമെ, നിൻെറ ദയയിൻപ്രകാരം എന്നോട കരുണ ഉണ്ടാകേണമെ; നിൻെറ ആൎദ്രകരുണകളുടെ ബഹുത്വത്തിൻപ്രകാരം എൻെറ അതിക്രമങ്ങളെ മായിച്ചുകളയേണമെ.

എൻെറ അകൃത്യത്തിൽനിന്ന എന്നെ നന്നായി കഴുകി, എൻെറ പാപത്തിൽനിന്ന എന്നെ വെടിപ്പാക്കേണമെ.

എന്തെന്നാൽ ഞാൻ എൻെറ അതിക്രമങ്ങളെ അറിയുന്നു; എൻെറ പാപവും എപ്പോഴും എൻെറ മുമ്പാകെ ഇരിക്കുന്നു.

നിന്നോട, നിന്നോട മാത്രം തന്നെ ഞാൻ പിഴെച്ചു, നിൻെറ കണ്ണുകൾക്ക മുമ്പാകെ ൟ ദോഷം ചെയ്തു; അതു നീ സംസാ

രിക്കുമ്പോൾ നീ നീതിമാനായും നീ വിധി
ക്കുമ്പോൾ നിൎമ്മലനായും ഇരിക്കേണ്ടുന്നതി
ന്നു ആകുന്നു.

കണ്ടാലും, ഞാൻ അകൃത്യത്തിൽ ആകൃ
തിപ്പെട്ടു; പാപത്തിൽ എന്റെ മാതാവു എ
ന്നെ ഗൎഭം ധരിക്കയും ചെയ്തു.

കണ്ടാലും, അന്തൎഭാഗങ്ങളിൽ സത്യം ഇ
രിക്കേണമെന്നു നീ ആഗ്രഹിക്കുന്നു; നീ
രഹസ്യത്തിൽ എന്നെ ജ്ഞാനം അറിയുമാ
റാക്കും.

ഈസോപ്പുകൊണ്ടു എന്നെ വെടിപ്പാക്കേ
ണമേ, എന്നാൽ ഞാൻ സ്വഛ്ശനാകും; എ
ന്നെ കഴുകേണമേ, എന്നാൽ ഞാൻ ഹിമ
ത്തെക്കാൾ വെണ്മയുള്ളവനാകും.

നീ സന്തോഷവും ആനന്ദവും എന്നെ
കേൾക്കുമാറാക്കേണമേ; അപ്പോൾ നീ ഒ
ടിച്ചിട്ടുള്ള അസ്ഥികൾ ആനന്ദിക്കും.

എന്റെ പാപങ്ങളിൽനിന്നു നിന്റെ മു
ഖത്തെ മറെച്ചു, എന്റെ അകൃത്യങ്ങളെ എ
ല്ലാം മായിച്ചുകളയേണമേ.

ദൈവമേ, ഒരു ശുദ്ധഹൃദയത്തെ എന്നി
ൽ സൃഷ്ടിച്ചു, സ്ഥിരമുള്ള ആത്മാവിനെ എ
ന്നിൽ പുതുതാക്കേണമേ.

നിന്റെ സന്നിധാനത്തിൽനിന്നു എ
ന്നെ തള്ളിക്കളയരുതേ; നിന്റെ പരിശുദ്ധാ
ത്മാവിനെ എന്നിൽനിന്നു എടുക്കയും അരു
തേ.

നിന്റെ രക്ഷയുടെ സന്തോഷത്തെ എനിക്ക തിരിച്ചു തരെണമെ; നിന്റെ സൌജന്യ ആത്മാവും എന്നെ താങ്ങുമാറാകെണമെ.

അപ്പോൾ ഞാൻ അതിക്രമക്കാരൊട നിന്റെ വഴികളെ ഉപദെശിക്കും; പാപികളും നിങ്കലെക്ക മനസ്സുതിരിയപ്പെടും.

എന്റെ രക്ഷയുടെ ദൈവമായ ദൈവമെ, രക്തങ്ങളിൽനിന്ന എന്നെ വിടുവിക്കെണമെ; എന്റെ നാവു നിന്റെ നീതിയെ കുറിച്ചു പാടും.

കൎത്താവെ, എന്റെ അധരങ്ങളെ തുറക്കെണമെ; എന്നാൽ എന്റെ വായ് നിന്റെ സ്തുതിയെ അറിയിക്കും.

എന്തെന്നാൽ നീ ബലിയെ ആഗ്രഹിക്കുന്നില്ല, അപ്രകാരമായാൽ ഞാൻ അതിനെ കഴിക്കുമായിരുന്നു; ഹോമബലിയിൽ നിനക്ക ഇഷ്ടമില്ല.

ദൈവത്തിന്റെ ബലികൾ ഉടഞ്ഞ ആത്മാവു ആകുന്നു; ദൈവമെ, ഉടഞ്ഞും ചതഞ്ഞുമുള്ള ഹൃദയത്തെ നീ നിരസിക്കയില്ല.

നിന്റെ ഇഷ്ടപ്രകാരം സീയോനൊട നന്മ ചെയ്യെണമെ; യെറുശലെമിന്റെ മതിലുകളെ പണിയിക്കെണമെ.

അപ്പോൾ നീതിയുടെ ബലികളിലും, ഹോമങ്ങളിലും സൎവ്വാംഗഹോമങ്ങളിലും നി

നക്ക ഇഷ്ടം ഉണ്ടാകും; അപ്പോൾ അവർ നിന്റെ ബലിപീഠത്തിന്മേൽ കാളകളെ ബലികഴിക്കും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും, മഹത്വം ഉണ്ടാകട്ടെ;

ആദിയിങ്കലും ഇപ്പോഴും എന്നേക്കുമുള്ള പ്രകാരം തന്നെ. ആമെൻ.

കൎത്താവെ, ഞങ്ങളോടു കരുണയുണ്ടാകെണമെ.

*മശിഹായെ, ഞങ്ങളോടു കരുണയുണ്ടാകെണമെ.*

കൎത്താവെ, ഞങ്ങളോടു കരുണയുണ്ടാകെണമെ.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ. നിന്റെ രാജ്യം വരെണമെ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടെണമെ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നു ഞങ്ങൾക്ക തരെണമെ. ഞങ്ങളുടെ നേരെ കുററം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതുപോലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷമിക്കെണമെ. ഞങ്ങളെ പരീക്ഷയിലേക്ക കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്നു രക്ഷിക്കെണമെ. ആമെൻ.

ശുശ്രൂഷകൻ. കൎത്താവേ നിന്റെ ദാസന്മാരെ രക്ഷിക്കേണമേ;

പ്രതിവാക്യം. അവർ നിങ്കൽ ആശ്രയിക്കുന്നവരല്ലോ.

ശുശ്രൂഷകൻ. ഉയരത്തിൽനിന്നു അവൎക്കു സഹായം അയക്കേണമേ.

പ്രതിവാക്യം. അവരെ എപ്പോഴും ശക്തിയോടെ കാത്തു രക്ഷിക്കേണമേ.

ശുശ്രൂഷകൻ. ഞങ്ങളുടെ രക്ഷിതാവായ ദൈവമേ, ഞങ്ങളെ സഹായിക്കേണമേ.

പ്രതിവാക്യം. നിന്റെ നാമത്തിന്റെ മഹത്വത്തിന്നായിട്ടു ഞങ്ങളെ വിടുവിച്ചു പാപികളായ ഞങ്ങളോടു നിന്റെ നാമം നിമിത്തം കരുണയുണ്ടാകേണമേ.

ശുശ്രൂഷകൻ. കൎത്താവേ, ഞങ്ങളുടെ പ്രാൎത്ഥന കേൾക്കേണമേ.

പ്രതിവാക്യം. ഞങ്ങളുടെ നിലവിളി നിങ്കലേക്കു എത്തുമാറാകേണമേ.

ശുശ്രൂഷകൻ.

നാം പ്രാൎത്ഥിക്ക.

കൎത്താവേ, ഞങ്ങളുടെ പ്രാൎത്ഥനകളെ കരുണയോടെ കേട്ടു, നിന്നോടു തങ്ങളുടെ പാപങ്ങളെ ഏറ്റുപറയുന്ന എല്ലാവരോടും കനിവുണ്ടാകേണമെന്നും, മനസ്സാക്ഷികളിൽ തങ്ങളുടെ പാപത്താൽ കുറ്റംചുമത്തപ്പെട്ടിരിക്കുന്നവർ നിന്റെ കരുണയുള്ള

## A COMMINATION.

മോചനത്താൽ ക്ഷമിക്കപ്പെടേണമെന്നും ഞങ്ങളുടെ കൎത്താവായ മശിഹാ മൂലം ഞങ്ങളും നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

സകല മനുഷ്യരോടും മനസ്സലിവുള്ളവനും, താൻ ഉണ്ടാക്കീട്ടുള്ള യാതൊന്നിനെയും വെറുക്കാത്തവനും, പാപി മരിക്കേണമെന്നല്ല, അവൻ തന്റെ പാപത്തെ വിട്ടുതിരിഞ്ഞു രക്ഷിക്കപ്പെടേണമെന്നു മാത്രം ആഗ്രഹിക്കുന്നവനുമായി മഹാ ശക്തിയുള്ള ദൈവവും കരുണയുള്ള പിതാവുമായുള്ളോവേ, ഞങ്ങളുടെ അതിക്രമങ്ങളെ ഞങ്ങളോടു കരുണയോടെ ക്ഷമിക്കേണമേ; ഞങ്ങളുടെ പാപങ്ങളുടെ ഭാരംകൊണ്ടു ദുഃഖിച്ചു വലഞ്ഞിരിക്കുന്നവരായ ഞങ്ങളെ കൈക്കൊണ്ടു ആശ്വസിപ്പിക്കേണമേ. എപ്പോഴും കരുണയുണ്ടാകുന്നതു നിന്റെ ലക്ഷണമാകുന്നു; പാപങ്ങളെ മോചിക്കുന്നതു നിനക്കു മാത്രമുള്ളതു. ആകയാൽ കൃപയുള്ള കൎത്താവേ, ഞങ്ങളോടു കനിവുണ്ടാകേണമേ; നീ വീണ്ടെടുത്തിരിക്കുന്നവരായ നിന്റെ ജനങ്ങളോടു കനിവുണ്ടാകേണമെ; ഹീനമായുള്ള മണ്ണും അരിഷ്ടതയുള്ള പാപികളുമായി, നിന്റെ ദാസരായ ഞങ്ങളോടു ന്യായവിസ്താരത്തിലേക്കു പ്രവേശിക്കരുതേ; എന്നാൽ ഞങ്ങളുടെ ദോഷത്തെ വിനയത്തോടെ ഏറ്റുകൊണ്ടു ഞങ്ങളുടെ കുറ്റങ്ങളെ കുറിച്ചു നേരായി അനുതപിക്കുന്ന ഞങ്ങളിൽനിന്നു നിന്റെ കോപത്തെ നീക്കി, ഇനിയത്തെ ലോകത്തിൽ ഞങ്ങളും എന്നേക്കും നിന്നോടുകൂ

ടെ വസിക്കേണ്ടതിന്നു, ഈ ലോകത്തിൽ ഞങ്ങൾക്ക വേഗത്തിൽ സഹായിക്കേണമെന്നു ഞങ്ങളുടെ കൎത്താവായ യെശുമശിഹാ മൂലം ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. ആമെൻ.

¶ പിന്നെ ജനങ്ങൾ ഈ താഴെയുള്ളതിനെ ശുശ്രൂഷകന്റെ പിന്നാലെ ചൊല്ലെണം.

കൃപയുള്ള കൎത്താവേ, ഞങ്ങളെ തിരിക്കേണമെ, എന്നാൽ ഞങ്ങൾ തിരിയും. കൎത്താവേ, കരച്ചിലോടും ഉപവാസത്തോടും, പ്രാൎത്ഥനയോടും നിന്റെ അടുക്കലേക്ക തിരിയുന്ന നിന്റെ ജനങ്ങളോട കൃപയുണ്ടാകേണമെ, കൃപയുണ്ടാകേണമേ. എന്തെന്നാൽ നീ ആൎദ്രതയും, പൂൎണ്ണകരുണയും, ദീൎഘശാന്തതയും, മഹാ ദാക്ഷിണ്യവുമുള്ള ദൈവമാകുന്നു. ഞങ്ങൾ ശിക്ഷെക്ക പാത്രങ്ങളായിരിക്കുമ്പോൾ, നീ ക്ഷമിക്കുന്നു; നിന്റെ കോപത്തിലും കരുണയെ നിരൂപിക്കുന്നു. കൃപയുള്ള കൎത്താവേ, നിന്റെ ജനങ്ങളോട കനിവുണ്ടാകേണമേ, കനിവുണ്ടാകേണമേ; നിന്റെ അവകാശം അമാന്തമാകുവാൻ ഇടകൊടുക്കരുതേ. കൎത്താവേ, നിന്റെ കരുണ വലുതാകകൊണ്ട ഞങ്ങളെ ചെവിക്കൊള്ളേണമേ; നിന്റെ വാത്സല്യപ്പെട്ട പുത്രനും ഞങ്ങളുടെ കൎത്താവുമായ യെശുമശിഹായുടെ യോഗ്യതകളും മദ്ധ്യസ്ഥതയും മൂലം ഞങ്ങളുടെമേൽ നിന്റെ കരുണകളുടെ ബഹുത്വത്തിൻ പ്രകാരം കടാക്ഷിക്കേണമേ. ആമെൻ.

¶ അതിന്റെശേഷം ശുശ്രൂഷകൻ മാത്രം ചൊല്ലെണ്ടുന്നത്
ഏതെന്നാൽ,

കൎത്താവു ഞങ്ങളെ അനുഗ്രഹിച്ചു, ഞങ്ങളെ കാക്കട്ടെ; കൎത്താവു തന്റെ മുഖപ്രസാദത്തിന്റെ വെളിച്ചം ഞങ്ങളുടെ മേൽ ഉയൎത്തി, ഇപ്പോഴും, എപ്പോഴും ഞങ്ങൾക്കു സമാധാനം തരുമാറാകട്ടെ. ആമെൻ.

THE

# PSALMS OF DAVID.

## ദാവിദിന്റെ
# സങ്കീൎത്തനങ്ങൾ.

### THE FIRST DAY.
## MORNING PRAYER.
### ഒന്നാം തിയ്യതി.
## കാലത്തെ പ്രാൎത്ഥന.

Ps. I. ൧ാം സങ്കീൎത്തനം.

ദുഷ്ടന്മാരുടെ ആലോചനയിൽ നടക്കാതെയും, പാപികളുടെ വഴിയിൽ നില്ക്കാതെയും പരിഹാസക്കാരുടെ ആസനത്തിൽ ഇരിക്കാതെയും,

൨ തന്റെ ഇഷ്ടം യഹോവായുടെ വേദത്തിൽ (വെച്ചു) അവന്റെ വേദത്തിൽ രാവും പകലും ധ്യാനിക്കയും ചെയ്യുന്ന മനുഷ്യൻ ഭാഗ്യവാൻ.

൩ ആയവൻ നീൎപ്പുഴകളുടെ അരികിൽ നടപ്പെട്ടതായി, തക്കകാലത്തു തന്റെ ഫലം തരുന്ന വൃക്ഷം പോലെ ഇരിക്കും, തന്റെ ഇല വാടിപ്പോകയുമില്ല; അവൻ ചെയ്യുന്നതു ഒക്കെയും സാധിക്കയും ചെയ്യും.

൫ ദുഷ്ടന്മാർ അപ്രകാരമല്ല; അവർ കാററു പാററിക്കുന്ന പതിരപോലെ തന്നെ ആകുന്നു.

൬ അതുകൊണ്ടു ദുഷ്ടന്മാർ ന്യായവിധിയിലും, പാപികൾ നീതിമാന്മാരുടെ സഭയിലും എഴുനീല്ക്കയില്ല.

൭ എന്തെന്നാൽ യഹോവാ നീതിമാന്മാരുടെ വഴിയെ അറിയുന്നു: എന്നാൽ ദുഷ്ടന്മാരുടെ വഴി നശിച്ചുപോകും.

## Ps. II. ൨ാം സങ്കീൎത്തനം.

൧ ജാതികൾ കലഹിക്കുന്നതും ജനങ്ങൾ വ്യൎത്ഥമായി നിരൂപിക്കുന്നതും എന്തു?

൨ യഹോവായിക്കു വിരോധമായിട്ടും, അവന്റെ അഭിഷിക്തന്നു വിരോധമായിട്ടും ഭൂമിയിലെ രാജാക്കന്മാർ എഴുനീററു നിന്നു: അധികാരികളും ഒന്നിച്ചു ആലോചന ചെയ്തു [പറയുന്നു];

൩ നാം അവരുടെ കെട്ടുകളെ പൊട്ടിച്ചു, അവരുടെ കയറുകളെ നമ്മിൽനിന്നു എറിഞ്ഞുകളക.

൪ സ്വൎഗ്ഗങ്ങളിൽ വസിക്കുന്നവൻ ചിരിക്കും; കൎത്താവു അവരെ പരിഹസിക്കും.

൫ അപ്പോൾ അവൻ തന്റെ കോപത്തോടെ അവരോടു സംസാരിച്ചു, തന്റെ ക്രോധത്തോടെ അവരെ ഭ്രമിപ്പിക്കും.

൬ എന്നാൽ ഞാൻ എന്റെ രാജാവിനെ എന്റെ ശുദ്ധമുള്ള പൎവ്വതമായ സീയോനിൽ ഇരുത്തിയിരിക്കുന്നു:

൭ ഞാൻ തീൎപ്പിനെ അറിയിക്കും; യ

യഹോവാ എന്നോടു പറഞ്ഞു, നീ എന്റെ പു
ത്രൻ [ആകുന്നു], ഇന്നു ഞാൻ നിന്നെ ജ
നിപ്പിച്ചിരിക്കുന്നു.

൮ എന്നോടു ചോദിക്ക; എന്നാൽ ഞാൻ
പുറജാതികളെ [നിനക്കു] അവകാശമായി
ട്ടും ഭൂമിയുടെ അന്തങ്ങളെ നിനക്കു ആധി
നമായിട്ടും തരും.

൯ നീ അവരെ ഒരു ഇരിമ്പുകോൽ കൊ
ണ്ടു ഉടെക്കും: കുശവന്റെ പാത്രം പോ
ലെ നീ അവരെ തകൎക്കും.

൧൦ ആകയാൽ ഇപ്പോൾ രാജാക്കന്മാ
രേ, ബുദ്ധിമാന്മാരായിരിപ്പിൻ; ഭൂമിയിലെ
ന്യായാധിപതിമാരേ, നിങ്ങൾ ഉപദേശിക്ക
പ്പെട്ടവരായിരിപ്പിൻ.

൧൧ ഭയത്തോടെ യഹോവായെ സേവി
ക്കയും വിറയലോടു ആനന്ദിക്കയും ചെ
യ്യിൻ.

൧൨ പുത്രൻ കോപപ്പെടാതെയും അവ
ന്റെ കോപം അല്പം പോലും ജ്വലിച്ചിരിക്കു
മ്പോൾ നിങ്ങൾ വഴിയിൽനിന്നു നശിച്ചു
പോകാതെയും ഇരിപ്പാൻ അവനെ ചുംബി
പ്പിൻ; അവങ്കൽ ആശ്രയിക്കുന്നവർ എ
ല്ലാവരും ഭാഗ്യമുള്ളവർ.

## Ps. III. ൩ാം സങ്കീൎത്തനം.

യഹോവായേ, എന്നെ ഞെരുക്കുന്നവർ
എത്ര പെരുകിയിരിക്കുന്നു! ഇനിക്കു വിരോ
ധമായി എഴുനീല്ക്കുന്നവർ പലർ [ആകു
ന്നു].

൨ അവന്നു ദൈവത്തിൽ രക്ഷ ഇല്ല എ

ന്നു എന്റെ ആത്മാവിനെ കുറിച്ചു പറയു
ന്നവർ പലർ [ഉണ്ടു.]
൩ എന്നാലൊ യഹോവായേ, നീ ഇനി
ക്കായിട്ടു പരിചയും, എന്റെ മഹത്വവും, എ
ന്റെ തലയെ ഉയൎത്തുന്നവനും [ആകുന്നു].
൪ ഞാൻ എന്റെ ശബ്ദത്തോടെ യ
ഹോവായോടു അപേക്ഷിച്ചു; അവൻ ത
ന്റെ ശുദ്ധമുള്ള പൎവ്വതത്തിൽനിന്നു എന്നെ
ചെവിക്കൊൾകയും ചെയ്തു.
൫ ഞാൻ കിടന്നു ഉറങ്ങി, ഞാൻ ഉണ
ൎന്നു; എന്തെന്നാൽ യഹോവാ എന്നെ താ
ങ്ങി.
൬ ഇനിക്ക വിരോധമായി ചുററും വളു
ഞ്ഞുനില്ക്കുന്ന പതിനായിരം ജനങ്ങളെ ഞാ
ൻ ഭയപ്പെടുകയില്ല.
൭ യഹോവായേ എഴുനീല്ക്കെണമെ; എ
ന്റെ ദൈവമേ, എന്നെ രക്ഷിക്കേണമെ;
എന്തെന്നാൽ നീ എന്റെ ശത്രുക്കളെ എ
ല്ലാവരെയും ചെകിട്ടത്തു അടിച്ചു; നീ ദുഷ്ട
ന്മാരുടെ പല്ലുകളെ തകൎത്തു കളഞ്ഞു.
൮ രക്ഷ യഹോവായിക്കുള്ളതു [ആകു
ന്നു] നിന്റെ അനുഗ്രഹം നിന്റെ ജന
ത്തിന്റെ മേൽ [ഉണ്ടു].

## Ps. IV. ൪ാം സങ്കീൎത്തനം.

൨ (൧) എന്റെ നീതിയുടെ ദൈവമേ, ഞാൻ നി
ന്നെ നോക്കി വിളിക്കുമ്പോൾ എന്നെ ചെ
വിക്കൊള്ളെണമെ; ഞാൻ ഞെരുക്കത്തിൽ
[ഇരുന്നപ്പോൾ] നീ ഇനിക്ക വിശാലതയു

ണ്ടാക്കി. എന്നോടു കൃപയുണ്ടായി, എന്റെ പ്രാൎത്ഥനയെ കേൾക്കേണമെ.

൨ മനുഷ്യപുത്രന്മാരെ, നിങ്ങൾ എത്രത്തോളം എന്റെ മഹത്വത്തെ അവമാനമാക്കി മായയെ സ്നേഹിച്ചു കുരളയെ അന്വേഷിക്കും?

൩ എന്നാൽ യഹോവാ ദൈവഭക്തിയുള്ളവനെ തനിക്കായിട്ടു വേർതിരിച്ചിരിക്കുന്നു എന്നു അറിവിൻ: ഞാൻ യഹോവായെ നോക്കി വിളിക്കുമ്പോൾ അവൻ കേൾക്കും.

൪ നിങ്ങൾ ഭയപ്പെടുകയും പാപം ചെയ്യാതെ ഇരിക്കയും ചെയ്യിൻ: നിങ്ങളുടെ കിടക്കയിൽ നിങ്ങളുടെ ഹൃദയത്തോടു സംസാരിച്ചു അടങ്ങിയിരിപ്പിൻ.

൫ നീതിയിൻ ബലികളെ കഴിച്ചു യഹോവായിൽ ആശ്രയിപ്പിൻ.

൬ നമുക്കു നന്മ ആര കാണിക്കും എന്നു പറയുന്നവർ പലരും [ഉണ്ടു]; യഹോവായെ, നിന്റെ മുഖപ്രകാശത്തെ ഞങ്ങളുടെമേൽ ഉയൎത്തേണമെ.

൭ അവരുടെ ധാന്യവും, വീഞ്ഞും വൎദ്ധിച്ചു കാലത്തു ഉണ്ടായതിനെക്കാൾ അധികം സന്തോഷം നീ എന്റെ ഹൃദയത്തിൽ ഉണ്ടാക്കിയിരിക്കുന്നു.

൮ ഞാൻ സമാധാനത്തോടെ തന്നെ കിടന്നു ഉറങ്ങും; എന്തെന്നാൽ യഹോവായെ, നീ മാത്രം എന്നെ സുഖത്തോടെ വസിക്കുമാറാക്കുന്നു.

Ps. V. ൫ാം സങ്കീൎത്തനം.

൧ യഹോവായേ, എന്റെ വചനങ്ങളെ ചെ
വിക്കൊള്ളേണമെ; എന്റെ ധ്യാനത്തെ വി
ചാരിക്കേണമെ.
൨ എന്റെ രാജാവും എന്റെ ദൈവവു
മായുള്ളോവേ, എന്റെ സങ്കട ശബ്ദത്തെ
ചെവിക്കൊള്ളേണമെ; എന്തുകൊണ്ടെന്നാ
ൽ ഞാൻ നിന്നോടു പ്രാൎത്ഥിക്കും.
൩ യഹോവായേ, രാവിലെ നീ എന്റെ
ശബ്ദത്തെ കേൾക്കും; രാവിലെ ഞാൻ നി
ങ്കലേക്ക പ്രാൎത്ഥിച്ചു കാത്തിരിക്കും.
൪ എന്തെന്നാൽ നീ ദുഷ്ടതയിൽ ഇഷ്ട
മുള്ള ദൈവമല്ല; ദോഷം നിന്നോടുകൂടെ
വസിക്കയുമില്ല.
൫ മൂഢന്മാർ നിന്റെ സന്നിധിയിൽ
നിലനില്ക്കയില്ല, അകൃത്യം ചെയ്യുന്ന എല്ലാ
വരെയും നീ പകെക്കുന്നു.
൬ ദോഷ്ക്ക സംസാരിക്കുന്നവരെ നീ ന
ശിപ്പിക്കും: രക്തപ്രിയവും വ്യാജവുമുള്ള മ
നുഷ്യനെ യഹോവാ വെറുക്കും.
൭ എന്നാൽ ഞാൻ നിന്റെ കരുണ
യുടെ ബഹുത്വത്തിൽ നിന്റെ ഭവനത്തി
ലേക്ക പ്രവേശിച്ചു, നിന്റെ ശുദ്ധമുള്ള
ആലയത്തിനു നേരെ നിന്നോടുള്ള ഭയ
ത്തോടെ വന്ദിക്കും.
൮ യഹോവായേ, എന്റെ ശത്രുക്കളുടെ
നിമിത്തം എന്നെ നിന്റെ നീതിയിൽ നട
ത്തേണമെ; എന്റെ മുഖത്തിനു മുമ്പെ നി
ന്റെ വഴിയെ ചൊവ്വാക്കേണമെ.

ൻ എന്തെന്നാൽ അവരുടെ വായിൽ ഒട്ടും നേരില്ല; അവരുടെ അന്തൎഭാഗം ദുഷ്ടത തന്നെ [ആകുന്നു]; അവരുടെ തൊണ്ട തുറന്ന ശവക്കുഴി [ആകുന്നു]; അവർ തങ്ങളുടെ നാവുകൊണ്ടു മുഖസ്തുതി പറയുന്നു.

൧൦ ദൈവമേ, അവരെ കുററം ചുമത്തേണമെ; അവർ തങ്ങളുടെ ആലോചനകളാൽ തന്നെ വീഴട്ടെ: അവരുടെ അതിക്രമങ്ങളുടെ ബഹുത്വത്തിൽ അവരെ തള്ളിക്കളയേണമെ: എന്തെന്നാൽ അവർ നിനക്കു വിരോധമായി മത്സരിച്ചു.

൧൧ എങ്കിലും നിങ്കൽ ആശ്രയിക്കുന്നവർ എല്ലാവരും സന്തോഷിക്കും: നീ അവരെ കാക്കുന്നതുകൊണ്ടു അവർ എന്നേക്കും ആനന്ദിക്കും: നിന്റെ നാമത്തെ സ്നേഹിക്കുന്നവരും നിന്നിൽ സന്തോഷിക്കും.

൧൨ എന്തെന്നാൽ യഹോവായെ, നീ നീതിമാനെ അനുഗ്രഹിക്കും: ഒരു പരിച കൊണ്ടു എന്നപോലെ നീ ദയ കൊണ്ടു അവനെ ചുററികൊള്ളും.



THE FIRST DAY.

## EVENING PRAYER.

ഒന്നാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

**Ps. VI.** ൬ാം സങ്കീൎത്തനം.

യഹോവായെ, നിന്റെ കോപത്തിൽ എ

ന്നെ ശാസിക്കരുതെ: നിന്റെ ക്രോധത്തി
ൽ എന്നെ ശിക്ഷിക്കയും അരുതെ.

൨ യഹോവായേ, ഞാൻ തളൎന്നിരിക്ക
കൊണ്ടു എന്നോടു കരുണ ഉണ്ടാകേണമെ:
യഹോവായേ, എന്റെ അസ്ഥികൾ ഇള
കിയിരിക്കകൊണ്ടു എന്നെ സൌഖ്യമാക്കേ
ണമെ.

൩ എന്റെ ആത്മാവും ഏററവും ചഞ്ച
ലപ്പെട്ടിരിക്കുന്നു: എന്നാൽ യഹോവായേ,
നീ എത്രത്തോളം?

൪ യഹോവായെ, തിരിഞ്ഞു എന്റെ ആ
ത്മാവിനെ വിടുവിക്കേണമെ: നിന്റെ ക
രുണ നിമിത്തം എന്നെ രക്ഷിക്കേണമെ.

൫ എന്തെന്നാൽ മരണത്തിൽ നിന്നെ
കുറിച്ചു ഓൎമ്മയില്ല: പാതാളത്തിൽ നിനക്കു
ആരു സ്തുതി ചെയ്യും?

൬ ഞാൻ എന്റെ ഞരക്കംകൊണ്ടു തള
ൎന്നു, രാത്രി മുഴുവനും ഞാൻ എന്റെ കിട
ക്കയെ ഒഴുകുമാറാക്കുന്നു; എന്റെ കണ്ണുനീരു
കൾകൊണ്ടു ഞാൻ എന്റെ കട്ടിലിനെ ന
നെക്കുന്നു.

൭ ദുഃഖം നിമിത്തം എന്റെ കണ്ണു കുഴി
ഞ്ഞിരിക്കുന്നു: എന്റെ സകല ശത്രുക്കളും
ഹേതുവായി അതു ക്ഷീണിച്ചിരിക്കുന്നു.

൮ അകൃത്യം ചെയ്യുന്ന നിങ്ങൾ എല്ലാ
വരും എന്നിൽനിന്നു അകലുവിൻ: എന്തെ
ന്നാൽ യഹോവാ എന്റെ കരച്ചിലിന്റെ
ശബ്ദത്തെ കേട്ടിരിക്കുന്നു.

൯ യഹോവാ എന്റെ അപേക്ഷയെ

കേട്ടു; യഹോവാ എന്റെ പ്രാൎത്ഥനയെ
കൈക്കൊള്ളും.
൧൦ എന്റെ ശത്രുക്കൾ എല്ലാവരും ല
ജ്ജിച്ചു ഏററവും ഭ്രമിക്കും: അവർ പിന്തിരി
ഞ്ഞു പെട്ടന്നു നാണിക്കും.

## Ps. VII. ൭ാം സങ്കീൎത്തനം.

൧ എന്റെ ദൈവമായ യഹോവായെ ഞാ
ൻ നിങ്കൽ ആശ്രയിക്കുന്നു; എന്നെ ഉപദ്ര
വിക്കുന്ന എല്ലാവരിൽനിന്നും എന്നെ രക്ഷി
ച്ചു എന്നെ വിടുവിക്കേണമെ.
൨ വിടുവിക്കുന്നവൻ ഇല്ലാത്ത സമയ
ത്തു അവൻ ഒരു സിംഹം എന്നപോലെ
എന്റെ ആത്മാവിനെ പറിച്ചു കീറിക്കളയാ
തെ ഇരിപ്പാനായിട്ടു ആകുന്നു.
൩ എന്റെ ദൈവമായ യഹോവായെ,
ഞാൻ ഇതിനെ ചെയ്തിട്ടുണ്ടെങ്കിൽ: എ
ന്റെ കൈകളിൽ അന്യായം ഉണ്ടെങ്കിൽ:
൪ (ഒരു ഹേതു കൂടാതെ എനിക്കു ശത്രു
വായിരിക്കുന്നവനെ ഞാൻ വിടുവിച്ചിട്ടുണ്ട
ല്ലൊ,) എന്നോടു സമാധാനമായിരുന്നവനു
ഞാൻ ദോഷം പകരം ചെയ്തിട്ടുണ്ടെങ്കിൽ:
൫ ശത്രുവായവൻ എന്റെ ആത്മാവി
നെ പിന്തുടൎന്നു പിടിക്കട്ടെ: അത്രയുമല്ല, അ
വൻ എന്റെ ജീവനെ നിലത്തിട്ടു ചവിട്ടി
എന്റെ മാനത്തെ പൂഴിയിൽ കിടത്തട്ടെ.
൬ യഹോവായെ, നീ നിന്റെ കോപ
ത്തോടെ എഴുനീററു എന്റെ ശത്രുക്കളുടെ
ക്രോധം നിമിത്തം നിന്നെ തന്നെ ഉയൎത്തി,

ഇനിക്ക വേണ്ടി നീ കല്പിച്ചിട്ടുള്ള ന്യായവി
ധിക്കായി ഉണൎന്നിരിക്കേണമെ.
൭ ഇങ്ങിനെ ജനങ്ങളുടെ സംഘം നി
ന്നെ ചുററിക്കൊള്ളും; ആയതുകൊണ്ടു അ
വരുടെ നിമിത്തം ഉയരത്തിലെക്ക തിരിഞ്ഞു
കൊള്ളെണമെ.
൮ യഹോവാ ജനങ്ങളെ വിധിക്കും; യ
ഹോവായെ, എന്റെ നീതിപ്രകാരവും എ
ന്നിലുള്ള പരമാൎത്ഥപ്രകാരവും എന്നെ വി
ധിക്കേണമെ.
൯ ദുഷ്ടന്മാരുടെ ദോഷം അവസാനി
ക്കമാറാകട്ടെ; എന്നാൽ നീതിമാനെ സ്ഥിര
പ്പെടുത്തേണമെ; നീതിമാനായ ദൈവം ഹൃ
ദയങ്ങളെയും അന്തരിന്ദ്രിയങ്ങളെയും ശോ
ധന ചെയ്യുന്നവനല്ലൊ.
൧൦ എന്റെ പരിച ഹൃദയനേരുള്ളവരെ
രക്ഷിക്കുന്ന ദൈവത്തിൽ [ആകുന്നു].
൧൧ ദൈവം നീതിയുള്ള ന്യായാധിപതി
ആകുന്നു; ദൈവം ദിവസം പ്രതി [ദുഷ്ട
ന്മാരോടു] കോപിക്കയും ചെയ്യുന്നു.
൧൨ അവൻ തിരിയുന്നില്ല എങ്കിൽ, അ
വൻ തന്റെ വാളിനെ മൂൎച്ച കൂട്ടും, അവൻ
തന്റെ വില്ലിനെ കുലച്ചു അതിനെ ഒരുക്കി
യിരിക്കുന്നു.
൧൩ അവൻ മരണത്തിന്റെ ആയുധ
ങ്ങളെ അവന്നായിട്ടു ഒരുക്കി, അവൻ ത
ന്റെ അസ്ത്രങ്ങളെ ഉപദ്രവക്കാരുടെ നേരെ
പ്രയോഗിക്കുന്നു.
൧൪ കണ്ടാലും അവൻ അകൃത്യംകൊണ്ടു

വേദനപ്പെട്ടിരിക്കുന്നു; അവൻ ദുഷ്ടതയെ ഗൎഭം ധരിച്ചു വ്യാജത്തെ പ്രസവിക്കയും ചെയ്തു.

൧൫ അവൻ ഒരു കുഴിയെ വെട്ടി, അതിനെ കുഴിച്ചു അവൻ ഉണ്ടാക്കിയ കുഴിയിലെക്ക തന്നെ അവൻ വീഴുകയും ചെയ്തു.

൧൬ അവന്റെ ദുഷ്ടത അവന്റെ തലയിലെക്ക തന്നെ തിരിയും, അവന്റെ അതിക്രമം അവന്റെ നെറുകയിൽ തന്നെ വീഴുകയും ചെയ്യും.

൧൭ ഞാൻ യഹോവായെ അവന്റെ നീതിപ്രകാരം സ്തുതിക്കും; അത്യുന്നതനായ യഹോവായുടെ നാമത്തിന കീൎത്തനം പാടുകയും ചെയ്യും.

## Ps. VIII. ൮ാം സങ്കീൎത്തനം.

ഞങ്ങളുടെ കൎത്താവായ യഹോവായെ, നിന്റെ നാമം ഭൂമിയിൽ ഒക്കെയും എത്രയും ശ്രെഷ്ഠമായിരിക്കുന്നു! നീ നിന്റെ മഹത്വത്തെ ആകാശങ്ങൾക്ക മീതെ ആക്കിയിരിക്കുന്നു.

൨ ശത്രുവിനെയും പകക്കാരനെയും നിശമിപ്പിക്കേണ്ടുന്നതിന നിന്റെ ശത്രുക്കളുടെ നിമിത്തം നീ ചെറുപൈതങ്ങളുടെയും മുലകുടിക്കുന്ന ശിശുക്കളുടെയും വായിൽനിന്ന ബലം നിയമിച്ചിരിക്കുന്നു.

൩ ഞാൻ നിന്റെ കൈവിരലുകളുടെ ക്രിയയാകുന്ന നിന്റെ ആകാശങ്ങളെയും

നീ ഉണ്ടാക്കിട്ടുള്ള ചന്ദ്രനെയും നക്ഷത്രങ്ങളെയും നോക്കുമ്പോൾ,

൪ നീ മനുഷ്യനെ ഓൎപ്പാൻ അവൻ എന്തു? നീ മനുഷ്യപുത്രനെ ദൎശിപ്പാൻ അവൻ എന്തു?

൫ എന്തെന്നാൽ നീ അവനെ ദൈവദൂതന്മാരെക്കാൾ അല്പം ചെറിയവനാക്കി, മഹത്വവും ബഹുമാനവുംകൊണ്ടു അവനെ കിരീടം ധരിപ്പിച്ചിരിക്കുന്നു.

൬ നീ നിന്റെ കൈകളുടെ ക്രിയകളിന്മേൽ അവനെ അധികാരിയാക്കി; നീ സകലത്തെയും അവന്റെ പാദങ്ങൾക്കു കീഴെ ആക്കി.

൭ സകല ആടുകളെയും, കാളകളെയും, കാട്ടുമൃഗങ്ങളെയും,

൮ ആകാശത്തുള്ള പക്ഷികളെയും, സമുദ്രത്തിലുള്ള മത്സ്യങ്ങളെയും, കടലുകളുടെ വഴികളിൽ കൂടി സഞ്ചരിക്കുന്നതിനെയും തന്നെ.

൯ ഞങ്ങളുടെ കൎത്താവായ യഹോവായെ, നിന്റെ നാമം സകല ഭൂമിയിലും എത്ര ശ്രേഷ്ഠമായിരിക്കുന്നു.



THE SECOND DAY.

## MORNING PRAYER.

രണ്ടാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

**Ps. IX.**   ൯ാം സങ്കീൎത്തനം.

ഞാൻ എന്റെ പൂൎണ്ണ ഹൃദയത്തോടെ

യഹോവായെ സ്തുതിക്കും: നിന്റെ അത്ഭു
തപ്രവൃത്തികളെ ഒക്കെയും ഞാൻ അറി
യിക്കും.

൨ ഞാൻ നിന്നിൽ സന്തോഷിച്ചു ആ
നന്ദിക്കും; അത്യുന്നതനായുള്ളോവെ, ഞാൻ
നിന്റെ നാമത്തിന്നു സ്തുതിപാടും.

൩ എന്റെ ശത്രുക്കൾ പിൻവാങ്ങുമ്പോ
ൾ, അവർ നിന്റെ സന്നിധിയിൽ വീണു
നശിച്ചുപോകും.

൪ എന്തെന്നാൽ നീ എന്റെ ന്യായ
ത്തെയും എന്റെ തൎക്കത്തെയും തീൎത്തു; നീ
സിംഹാസനത്തിന്മേൽ നീതിയായി വിധി
ച്ചുകൊണ്ടിരുന്നു.

൫ നീ പുറജാതികളെ ശാസിച്ചു, ദുഷ്ട
നെ നശിപ്പിച്ചു, നീ അവരുടെ നാമത്തെ
എന്നന്നേക്കും മായിച്ചുകളഞ്ഞു.

൬ ശത്രുവിൽനിന്നുള്ള നാശങ്ങൾ എ
ന്നേക്കും അവസാനിച്ചിരിക്കുന്നു; അവരു
ടെ പട്ടണങ്ങളെയും നീ നശിപ്പിച്ചു; അവ
യെ കുറിച്ചുള്ള ഓൎമ്മ അവരോടുകൂടെ നശി
ച്ചുപോയി.

൭ എന്നാലും യഹോവാ എന്നേക്കും ഇ
രിക്കും; ന്യായവിസ്താരത്തിന്നു അവൻ ത
ന്റെ സിംഹാസനത്തെ ഒരുക്കിയിരിക്കുന്നു.

൮ അവൻ ഭൂലോകത്തോടു നീതിയായി
ട്ടു ന്യായം വിസ്തരിക്കും; ജനങ്ങൾക്കു നേരാ
യിട്ടു ന്യായം തീൎക്കും.

൯ യഹോവാ ഉപദ്രവപ്പെട്ടവന്നു ഒരു

അഭയസ്ഥാനം ആകും, ഉപദ്രവകാലങ്ങളി
ൽ തന്നെ അഭയസ്ഥാനമാകും.

൧൦ വിശേഷിച്ചു നിന്റെ നാമത്തെ അ
റിയുന്നവർ നിങ്കൽ ആശ്രയിക്കും, എന്തെ
ന്നാൽ യഹോവായേ, നിന്നെ അന്വേഷി
ക്കുന്നവരെ നീ ഉപേക്ഷിച്ചിട്ടില്ല.

൧൧ സീയോനിൽ വസിക്കുന്ന യഹോ
വായിക്കു സ്തോത്രം പാടുവിൻ; അവന്റെ
ക്രിയകളെ ജനങ്ങളുടെ ഇടയിൽ അറിയി
പ്പിൻ.

൧൨ എന്തെന്നാൽ അവൻ രക്തത്തെ കു
റിച്ചു ചോദ്യം ചെയ്യുമ്പോൾ അവരെ ഓൎക്കു
ന്നു; അവൻ സങ്കടപ്പെട്ടവരുടെ നിലവിളി
യെ മറക്കുന്നില്ല.

൧൩ യഹോവായേ, എന്നോടു കരുണ
യുണ്ടാകേണമെ; മരണവാതിലുകളിൽ നി
ന്നു എന്നെ ഉയൎത്തുന്നവനേ, എന്നെ ദ്വേ
ഷിക്കുന്നവരിൽനിന്നു ഇനിക്കു [ഉണ്ടാകു
ന്ന] ഉപദ്രവത്തെ വിചാരിക്കേണമെ.

൧൪ ഞാൻ സീയോൻ പുത്രിയുടെ വാതി
ലുകളിൽ നിന്റെ സ്തുതിയെ ഒക്കെയും അറി
യിക്കേണ്ടുന്നതിന്നു ആകുന്നു; ഞാൻ നി
ന്റെ രക്ഷയിൽ സന്തോഷിക്കും.

൧൫ പുറജാതികൾ തങ്ങൾ ഉണ്ടാക്കിയ
കുഴിയിൽ താണുപോയി; അവർ രഹസ്യമാ
യി വെച്ചിട്ടുള്ള വലയിൽ അവരുടെ കാൽ
തന്നെ അകപ്പെട്ടിരിക്കുന്നു.

൧൬ യഹോവാ താൻ നടത്തുന്ന ന്യായ
വിധി [കൊണ്ടു] അറിയപ്പെട്ടിരിക്കുന്നു; ദു

ഷ്ടൻ തന്റെ കൈകളുടെ പ്രവൃത്തിയിൽ
കുടുങ്ങിയിരിക്കുന്നു.
൧൭ ദുഷ്ടന്മാരും ദൈവത്തെ മറക്കുന്ന
സകല ജാതികളും പാതാളത്തിലെക്ക തിരി
ക്കപ്പെടും.
൧൮ എന്തെന്നാൽ ദരിദ്രൻ എന്നും മറ
ക്കപ്പെടുകയില്ല; സാധുക്കളുടെ ആശ എ
ന്നും നശിക്കയില്ല.
൧൯ യഹോവായെ, എഴുനീല്ക്കെണമെ;
മനുഷ്യൻ പ്രബലപ്പെടരുതെ; പുറജാതിക
ൾ നിന്റെ മുമ്പാകെ വിധിക്കപ്പെടട്ടെ.
൨൦ യഹോവായെ, ജാതികൾ തങ്ങൾ മ
നുഷ്യർ [മാത്രം] എന്ന അറിയെണ്ടുന്നതി
ന അവൎക്ക ഭയമുണ്ടാക്കെണമെ.

## Ps. X. ൧൦ാം സങ്കീൎത്തനം.

യഹോവായെ, നീ എന്തുകൊണ്ടു ദൂരത്തു
നില്ക്കുന്നു? ഉപദ്രവകാലങ്ങളിൽ നീ നി
ന്നെ തന്നെ എന്തുകൊണ്ടു മറെക്കുന്നു?
൨ ദുഷ്ടൻ അഹങ്കാരത്തൊടെ ദരിദ്രനെ
ഉപദ്രവിക്കുന്നു; അവർ തങ്ങൾ നിരൂപി
ച്ചിട്ടുള്ള വിചാരങ്ങളിൽ തന്നെ അകപ്പെടും.
൩ എന്തെന്നാൽ ദുഷ്ടൻ തന്റെ ആ
ത്മാവിന്റെ മോഹത്തെകുറിച്ചു പ്രശംസി
ക്കുന്നു; ദ്രവ്യാഗ്രഹി [തന്നെത്താൻ] അനുഗ്ര
ഹിക്കുന്നു; അവൻ യഹോവായെ വെറു
ക്കുന്നു.
൪ ദുഷ്ടൻ തന്റെ മുഖത്തിലെ ഡംഭം
മൂലം [ദൈവത്തെ] അന്വെഷിക്കയില്ല; അ

വന്റെ എല്ലാ നിരൂപണങ്ങളാലും ദൈവം ഇ
ല്ല എന്നാകുന്നു.

൫ അവന്റെ വഴികൾ എല്ലായ്പോഴും വ
ളഞ്ഞിരിക്കുന്നു; നിന്റെ ന്യായവിധികൾ
അവന്റെ ദൃഷ്ടിയിൽനിന്നു ഏററവും ഉയ
രമുള്ളവ [ആകുന്നു]; അവൻ തന്റെ സക
ല ശത്രുക്കളോടും ചീറുന്നു.

൬ അവൻ തന്റെ ഹൃദയത്തിൽ, ഞാൻ
ചഞ്ചലപ്പെടുകയില്ല; എന്തെന്നാൽ ഞാൻ
ഒരുനാളും അനൎത്ഥത്തിൽ [അകപ്പെടുകയി
ല്ല] എന്നു പറഞ്ഞു.

൭ അവന്റെ വാ ശാപവും, വ്യാജവും,
ചതിവുംകൊണ്ടു നിറഞ്ഞിരിക്കുന്നു; അവ
ന്റെ നാവിൻ കീഴിൽ ദോഷവും അന്യാ
യവും [ഇരിക്കുന്നു].

൮ അവൻ ഗ്രാമങ്ങളുടെ ഗൂഢസ്ഥല
ങ്ങളിൽ ഇരിക്കുന്നു; അവൻ രഹസ്യസ്ഥ
ലങ്ങളിൽ കുററമില്ലാത്തവനെ കൊല്ലുന്നു,
അവന്റെ കണ്ണുകൾ ദരിദ്രന്റെ നേരെ
ഗൂഢമായി നോക്കുന്നു.

൯ തന്റെ ഗുഹയിൽ ഒരു സിംഹംപോ
ലെ അവൻ രഹസ്യസ്ഥലങ്ങളിൽ പതിയി
രിക്കുന്നു; ദരിദ്രനെ പിടിപ്പാൻ അവൻ പ
തിയിരിക്കുന്നു; അവൻ ദരിദ്രനെ തന്റെ വ
ലയിലേക്കു അകപ്പെടുത്തുമ്പോൾ അവനെ
പിടിക്കുന്നു.

൧൦ എളിയവർ അവന്റെ ശക്തന്മാരാൽ
വീഴേണ്ടുന്നതിനു അവൻ തന്നെത്താൻ
പതിഞ്ഞു താഴുന്നു.

൧൧ അവൻ ദൈവം മറന്നിരിക്കുന്നു എന്നും, അവൻ തന്റെ മുഖത്തെ മറെച്ചു എന്നും, അവൻ [അതിനെ] ഒരുനാളും കാണുകയില്ല എന്നും തന്റെ ഹൃദയത്തിൽ പറഞ്ഞിരിക്കുന്നു.

൧൨ യഹോവായെ, എഴുനീല്ക്കേണമെ; ദൈവമെ, നിന്റെ കയ്യിനെ ഉയൎത്തേണമെ; ദുഃഖിക്കപ്പെട്ടവരെ മറക്കരുതെ.

൧൩ ദുഷ്ടൻ ദൈവത്തെ നിന്ദിക്കുന്നതു എന്തുകൊണ്ടു? നീ അതിനെ ചോദിക്കയില്ല എന്നു അവൻ തന്റെ ഹൃദയത്തിൽ പറഞ്ഞിരിക്കുന്നു.

൧൪ നീ [അതിനെ] കണ്ടുവല്ലൊ; എന്തെന്നാൽ നീ നിന്റെ കൈകൊണ്ടു പകരം ചെയ്യാൻ ദുഷ്ടതയെയും പകയെയും കാണുന്നു; ദരിദ്രൻ തന്നെത്താൻ നിങ്കൽ ഏല്പിക്കുന്നു; നീ പിതാവില്ലാത്തവനു സഹായക്കാരൻ ആകുന്നു.

൧൫ നീ ദുഷ്ടതയും ദോഷവുമുള്ളവന്റെ ഭുജത്തെ മുറിക്കേണമെ; അവന്റെ ദുഷ്ടതയെ ഒട്ടും കാണാതെ പോകുവോളം അന്വേഷിക്കേണമെ.

൧൬ യഹോവാ എന്നെന്നേക്കും രാജാവു [ആകുന്നു]; പുറജാതിക്കാർ അവന്റെ ദേശത്തു നിന്നു നശിച്ചുപോയി.

൧൭ യഹോവായെ, നീ താഴ്മയുള്ളവരുടെ ആഗ്രഹത്തെ കേട്ടു; നീ അവരുടെ ഹൃദയത്തെ ഒരുക്കും

൧൮ ഭൂമിയിലെ മനുഷ്യൻ ഇനി ഉപദ്ര

വിക്കാതെയിരിക്കേണ്ടുന്നതിന്നു നീ പിതാവി
ല്ലാത്തവനെയും, ഉപദ്രവപ്പെടുന്നവനെയും
വിധിപ്പാൻ നിന്റെ ചെവിയെ കേൾക്കു
മാറാക്കും.

## Ps. XI. ൧൧ാം സങ്കീൎത്തനം.

യഹോവായിൽ ഞാൻ ആശ്രയിച്ചിരിക്കു
ന്നു; നിങ്ങൾ എന്റെ ആത്മാവിനോടു ഒരു
പക്ഷി എന്ന [പോലെ] നിങ്ങളുടെ പൎവ്വത
ത്തിലേക്കു പറന്നുപോക എന്നു എങ്ങിനെ
പറയുന്നു?
൨ എന്തെന്നാൽ ഇതാ, ദുഷ്ടന്മാർ ഹൃദയ
നേരുള്ളവരിൽ രഹസ്യമായി എയ്യുന്നതിന്നാ
യിട്ടു വില്ലിനെ കുലച്ചു തങ്ങളുടെ അസ്ത്ര
ത്തെ ഞാണിന്മേൽ തൊടുക്കുന്നു.
൩ എന്തെന്നാൽ അടിസ്ഥാനങ്ങൾ ന
ശിക്കപ്പെട്ടാൽ നീതിമാൻ എന്തു ചെയ്യും?
൪ യഹോവാ തന്റെ ശുദ്ധമുള്ള ആല
യത്തിൽ [ആകുന്നു]; യഹോവായുടെ സിം
ഹാസനം സ്വൎഗ്ഗത്തിൽ [ആകുന്നു]; അവ
ന്റെ കണ്ണുകൾ നോക്കുന്നു, അവന്റെ ക
ണ്ണോളകൾ മനുഷ്യപുത്രന്മാരെ ശോധന
ചെയ്യുന്നു.
൫ യഹോവാ നീതിമാനെ ശോധന ചെ
യ്യുന്നു; എന്നാൽ ദുഷ്ടനെയും അതിക്രമത്തി
ൽ പ്രിയപ്പെടുന്നവനെയും അവന്റെ ആ
ത്മാവു വെറുക്കുന്നു.
൬ ദുഷ്ടന്മാരുടെ മേൽ അവൻ തീക്കനലു
കളെയും, അഗ്നിയെയും, ഗന്ധകത്തെയും,

അഗ്നിക്കാററിനെയും വൎഷിപ്പിക്കും; അവരു
ടെ പാത്രത്തിലെ ഓഹരി [ഇതു ആകും.]

൭ എന്തെന്നാൽ നീതിമാനായ യഹോവാ
നീതിയെ സ്നേഹിക്കുന്നു; അവന്റെ മുഖം
നേരുള്ളവനെ നോക്കുന്നു.



THE SECOND DAY.

## EVENING PRAYER.

രണ്ടാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. XII. ൧൨ാം സങ്കീൎത്തനം.

യഹോവായെ, രക്ഷിക്കേണമെ; എന്തെ
ന്നാൽ ദൈവഭക്തിയുള്ളവൻ ഇല്ലാതെ പോ
കുന്നു; എന്തെന്നാൽ വിശ്വാസമുള്ളവർ മ
നുഷ്യപുത്രന്മാരിൽ കുറഞ്ഞിരിക്കുന്നു.

൨ ഓരോരുത്തൻ അവനവന്റെ അയ
ല്ക്കാരനോടു വ്യാജം സംസാരിക്കുന്നു; മുഖ
സ്തുതിയുള്ള അധരങ്ങൾകൊണ്ടും ഇരുമനസ്സു
കൊണ്ടും അവർ സംസാരിക്കുന്നു.

൩ യഹോവാ മുഖസ്തുതിയുള്ള അധരങ്ങ
ളെ ഒക്കെയും വമ്പുകളെ പറയുന്ന നാവി
നെയും ഛേദിച്ചുകളയും.

൪ അവർ ഞങ്ങളുടെ നാവുകൊണ്ടു ഞ
ങ്ങൾ ജയിക്കും എന്നും, ഞങ്ങളുടെ അധര
ങ്ങൾ ഞങ്ങൾക്കുള്ളവ [ആകുന്നു] എന്നും;

ഞങ്ങളുടെ മേൽ കൎത്താവു ആർ? എന്നും പ
റഞ്ഞിരിക്കുന്നു.

൫ ദുഃഖിക്കപ്പെടുന്നവരുടെ നാശത്തി
ന്റെ നിമിത്തവും, ദരിദ്രന്മാരുടെ ദീൎഘനി
ശ്വാസത്തിന്റെ നിമിത്തവും, ഇപ്പോൾ ഞാ
ൻ എഴുനീറ്റു അവന്റെ നേരെ ചീറുന്നവ
നിൽനിന്നു [അവനെ] രക്ഷയിലാക്കുമെ
ന്നു യഹോവാ പറയുന്നു.

൬ യഹോവായുടെ വചനങ്ങൾ നിൎമ്മല
വചനങ്ങൾ [ആകുന്നു]; മണ്മൂശയിൽ ഉരു
ക്കി ഏഴുപ്രാവശ്യം ശുദ്ധി ചെയ്യപ്പെട്ട വെ
ള്ളിപോലെ.

൭ യഹോവായെ, നീ അവരെ കാക്കും,
ഈ തലമുറയിൽനിന്നു നീ അവരെ എന്നേ
ക്കും പരിപാലിക്കും.

൮ മനുഷ്യപുത്രന്മാരിൽ വഷളന്മാർ ശ്രേ
ഷ്ഠതപ്പെടുമ്പോൾ ദുഷ്ടന്മാർ എല്ലാടവും സ
ഞ്ചരിക്കുന്നു.

## Ps. XIII.   ൧൩ാം സങ്കീൎത്തനം.

യഹോവായെ നീ എത്രത്തോളം എന്നെ
മറന്നിരിക്കും? എന്നേക്കുമൊ? നീ എത്ര
ത്തോളം എന്നിൽനിന്നു നിന്റെ മുഖത്തെ
മറെക്കും?

൨ എത്രത്തോളം ഞാൻ എന്റെ ഹൃദയ
ത്തിൽ ദിവസേന ദുഃഖമുണ്ടായിട്ടു എന്റെ
ആത്മാവിൽ ആലോചന ചെയ്യും? എത്ര
ത്തോളം എന്റെ ശത്രു എന്റെ മേൽ ഉയ
ൎന്നിരിക്കും?

൩ എന്റെ ദൈവമായ യഹോവായെ,
വിചാരിച്ചു, എന്നെ ചെവിക്കൊള്ളെണമെ;
ഞാൻ മരണനിദ്രയെ പ്രാപിക്കാതെ ഇരി
പ്പാൻ എന്റെ കണ്ണുകളെ പ്രകാശിപ്പിക്കെ
ണമെ.

൪ ഞാൻ അവനു വിരോധമായി പ്രബ
ലപ്പെട്ടു എന്നു എന്റെ ശത്രു പറയാതെയും
ഞാൻ ചഞ്ചലപ്പെട്ടപ്പോൾ എന്റെ വൈ
രികൾ സന്തോഷിക്കാതെയും ഇരിക്കേണ്ടു
ന്നതിനു ആകുന്നു.
൫ എന്നാൽ ഞാൻ നിന്റെ കരുണയി
ൽ ആശ്രയിച്ചു; എന്റെ ഹൃദയം നിന്റെ
രക്ഷയിൽ ആനന്ദിക്കും.
൬ യഹോവാ എനിക്കു നന്മ ചെയ്തതു
കൊണ്ടു ഞാൻ അവനെ കുറിച്ചു പാടും.

## Ps. XIV. ൧൪ാം സങ്കീൎത്തനം.

ദൈവം ഇല്ല എന്നു മൂഢൻ തന്റെ ഹൃ
ദയത്തിൽ പറഞ്ഞു; അവർ വഷളതയുള്ള
വരാകുന്നു, അവർ വെറുപ്പുള്ള പ്രവൃത്തിക
ളെ ചെയ്യു; ഗുണം ചെയ്യുന്നവൻ ആരുമില്ല.
൨ തിരിച്ചറിഞ്ഞു ദൈവത്തെ അന്വേ
ഷിക്കുന്നവൻ ഉണ്ടൊ എന്നു കാണ്മാനായി
ട്ടു യഹോവാ സ്വൎഗ്ഗത്തിൽനിന്നു മനുഷ്യപു
ത്രന്മാരുടെ മേൽ നോക്കി.

൩ എല്ലാവരും വഴിതെറ്റി, ഒരുപോലെ
വഷളന്മാരായി തീൎന്നു; ഗുണം ചെയ്യുന്നവ
ൻ ഇല്ല, ഒരുത്തൻ പോലുമില്ല.
൪ അപ്പം ഭക്ഷിക്കുന്നതു പോലെ എ

ഞങ്ങളുടെ മേൽ കർത്താവു ആരു? എന്നും പറഞ്ഞിരിക്കുന്നു.

൫ ദുഃഖിക്കപ്പെടുന്നവരുടെ നാശത്തിന്റെ നിമിത്തവും, ദരിദ്രന്മാരുടെ ദീർഘനിശ്വാസത്തിന്റെ നിമിത്തവും, ഇപ്പോൾ ഞാൻ എഴുനീറ്റു അവന്റെ നേരെ ചീറുന്നവനിൽനിന്നു [അവനെ] രക്ഷയിലാക്കുമെന്നു യഹോവാ പറയുന്നു.

൬ യഹോവായുടെ വചനങ്ങൾ നിർമ്മല വചനങ്ങൾ [ആകുന്നു]; മൺമൂശയിൽ ഉരുക്കി ഏഴുപ്രാവശ്യം ശുദ്ധി ചെയ്യപ്പെട്ട വെള്ളിപോലെ.

൭ യഹോവായെ, നീ അവരെ കാക്കും, ൟ തലമുറയിൽനിന്നു നീ അവരെ എന്നേക്കും പരിപാലിക്കും.

൮ മനുഷ്യപുത്രന്മാരിൽ വഷളന്മാർ ശ്രേഷ്ഠതപ്പെടുമ്പോൾ ദുഷ്ടന്മാർ എല്ലാടവും സഞ്ചരിക്കുന്നു.

## Ps. XIII. ൧൩ാം സങ്കീർത്തനം.

യഹോവായെ നീ എത്രത്തോളം എന്നെ മറന്നിരിക്കും? എന്നേക്കുമൊ? നീ എത്രത്തോളം എന്നിൽനിന്നു നിന്റെ മുഖത്തെ മറെക്കും?

൨ എത്രത്തോളം ഞാൻ എന്റെ ഹൃദയത്തിൽ ദിവസേന ദുഃഖമുണ്ടായിട്ടു എന്റെ ആത്മാവിൽ ആലോചന ചെയ്യും? എത്രത്തോളം എന്റെ ശത്രു എന്റെ മേൽ ഉയന്നിരിക്കും?

൩ എന്റെ ദൈവമായ യഹോവായെ, വിചാരിച്ചു, എന്നെ ചെവിക്കൊള്ളെണമെ; ഞാൻ മരണ നിദ്രയെ പ്രാപിക്കാതെ ഇരിപ്പാൻ എന്റെ കണ്ണുകളെ പ്രകാശിപ്പിക്കെണമെ.

൪ ഞാൻ അവനു വിരോധമായി പ്രബലപ്പെട്ടു 'എന്നു എന്റെ ശത്രു പറയാതെയും ഞാൻ ചഞ്ചലപ്പെടുമ്പോൾ എന്റെ വൈരികൾ സന്തോഷിക്കാതെയും ഇരിക്കെണ്ടുന്നതിന്നു ആകുന്നു.

൫ എന്നാൽ ഞാൻ നിന്റെ കരുണയിൽ ആശ്രയിച്ചു; എന്റെ ഹൃദയം നിന്റെ രക്ഷയിൽ ആനന്ദിക്കും.

൬ യഹോവാ എനിക്കു നന്മ ചെയ്യുകകൊണ്ടു ഞാൻ അവനെ കുറിച്ചു പാടും.

## Ps. XIV. ൧൪ാം സങ്കീൎത്തനം.

ദൈവം ഇല്ല എന്നു മൂഢൻ തന്റെ ഹൃദയത്തിൽ പറഞ്ഞു; അവർ വഷളത്വമുള്ളവരാകുന്നു, അവർ വെറുപ്പുള്ള പ്രവൃത്തികളെ ചെയ്തു; ഗുണം ചെയ്യുന്നവൻ ആരുമില്ല.

൨ തിരിച്ചറിഞ്ഞു ദൈവത്തെ അന്വെഷിക്കുന്നവൻ ഉണ്ടൊ എന്നു കാണ്മാനായിട്ടു യഹോവാ സ്വൎഗ്ഗത്തിൽനിന്നു മനുഷ്യപുത്രന്മാരുടെ മെൽ നോക്കി.

൩ എല്ലാവരും വഴിതെറ്റി, ഒരുപോലെ വഷളന്മാരായി തീൎന്നു; ഗുണം ചെയ്യുന്നവൻ ഇല്ല, ഒരുത്തൻ പോലുമില്ല.

൪ അപ്പം ഭക്ഷിക്കുന്നതു പോലെ എ

ന്റെ ജനത്തെ ഭക്ഷിച്ചുകൊണ്ടു അക്കൃത്യം
ചെയ്യുന്നവർ എല്ലാവരും അറിയുന്നില്ലയൊ?
അവർ യഹോവായെ നോക്കി വിളിക്കു
ന്നില്ല.
൫ അവിടെ അവർ വളരെ ഭയപ്പെട്ടു;
എന്തെന്നാൽ ദൈവം നീതിമാന്റെ തലമു
റയിൽ [ഉണ്ടു].
൬ നിങ്ങൾ ദരിദ്രന്റെ ആലോചനയെ
ലജ്ജിപ്പിച്ചു; എന്തെന്നാൽ യഹോവാ അ
വന്റെ ശരണം [ആകുന്നു].
൭ സീയോനിൽനിന്നു ഇസ്രായേലിനു
രക്ഷയെ ആര തരും? യഹോവാ തന്റെ
ജനത്തിന്റെ അടിമയെ തിരിക്കുമ്പോൾ യാ
ക്കോബു സന്തോഷിക്കും, ഇസ്രായേൽ ആ
നന്ദിക്കയും ചെയ്യും.



THE THIRD DAY.

## MORNING PRAYER.

മൂന്നാം തിയ്യതി.

## കാലത്തെ പ്രാർത്ഥന.

**Ps. XV.**   ൧൫ാം സങ്കീർത്തനം.

യഹോവായെ, നിന്റെ കൂടാരത്തിൽ ആ
ര പാർക്കും? നിന്റെ ശുദ്ധമുള്ള മലയിൽ
ആര വസിക്കും?
൨ നേരായിട്ടു നടന്നു നീതിയെ പ്രവൃ
ത്തിച്ചു തന്റെ ഹൃദയംകൊണ്ടു സത്യം സം
സാരിക്കുന്നവൻ.

൩ തന്റെ നാവുകൊണ്ടു കുരള പറയാതെയും, തന്റെ അയല്ക്കാരനോടു ദോഷം ചെയ്യാതെയും, തനിക്കടുത്തവന്റെ നേരെ നിന്ദയെ പ്രമാണിക്കാതെയും ഇരിക്കുന്നവൻ.

൪ നികൃഷ്ടനെ തന്റെ കണ്ണുകളിൽ നിസ്സാരനാക്കുന്നവൻ; എന്നാൽ യഹോവായെ ഭയപ്പെടുന്നവരെ ബഹുമാനിക്കുന്നവൻ; തന്റെ ചേതത്തിന്നു ആണയിട്ടിട്ടു മാറാത്തവൻ.

൫ തന്റെ മുതലിനെ പലിശെക്കു കൊടുക്കാതെയും, കുററമില്ലാത്തവനു വിരോധമായി കൈക്കൂലി വാങ്ങാതെയും ഇരിക്കുന്നവൻ; ഇവയെ ചെയ്യുന്നവൻ ഒരുനാളും ഇളകപ്പെടുകയില്ല.

Ps. XVI. ൧൬ാം സങ്കീൎത്തനം.

ദൈവമേ, ഞാൻ നിങ്കൽ ആശ്രയിക്കകൊണ്ടു എന്നെ കാക്കേണമെ.

൨ [എന്റെ ആത്മാവേ], നീ യഹോവായോടു പറഞ്ഞതു നീ എന്റെ കൎത്താവു [ആകുന്നു], എന്റെ നന്മ നിങ്കലേക്കു [എത്തുന്നില്ല].

൩ ഭൂമിയിലെ ശുദ്ധിമാന്മാൎക്കും ശ്രേഷ്ഠതയുള്ളവൎക്കും അത്രെ; ഇവരിൽ എന്റെ ഇഷ്ടം എല്ലാം [ആകുന്നു].

൪ മറെറാരു [ദൈവത്തിന്റെ] പിന്നാലെ ബദ്ധപ്പെടുന്നവരുടെ ദുഃഖങ്ങൾ വൎദ്ധിക്കും; അവരുടെ രക്തപാനീയ ബലികളെ

ളെ ഞാൻ കഴിക്കയില്ല; അവരുടെ നാമങ്ങ
ളെ എന്റെ അധരങ്ങളിൽ എടുക്കയുമില്ല.

൫ എന്റെ അവകാശത്തിന്റെയും എ
ന്റെ പാത്രത്തിന്റെയും അംശം യഹോ
വാ [ആകുന്നു]; നീ ഇനിക്കുള്ള ഓഹരിയെ
രക്ഷിക്കുന്നു.

൬ ചരടുകൾ ഇനിക്കു ഇമ്പമുള്ള സ്ഥല
ങ്ങളിൽ വീണിരിക്കുന്നു; അത്രയുമല്ല, ഇനി
ക്കു ഒരു നല്ല അവകാശം ഉണ്ടു.

൭ ഇനിക്കു ബുദ്ധിചൊല്ലി തന്നിട്ടുള്ള യ
ഹോവായെ ഞാൻ സ്തുതിക്കും; രാത്രികാല
ങ്ങളിൽ എന്റെ അന്തരിന്ദ്രിയങ്ങളും എ
ന്നോടു ഉപദേശിക്കുന്നു.

൮ ഞാൻ യഹോവായെ എല്ലാപ്പോഴും
എന്റെ മുമ്പിൽ വെച്ചിരിക്കുന്നു; [അവൻ]
എന്റെ വലത്തുഭാഗത്തു ഇരിക്കകൊണ്ടു
ഞാൻ ചഞ്ചലപ്പെടുകയില്ല.

൯ അതുകൊണ്ടു എന്റെ ഹൃദയം സ
ന്തോഷിക്കുന്നു; എന്റെ മഹത്വവും ആന
ന്ദിക്കുന്നു; എന്റെ ജഡവും ആശ്രയത്തോ
ടെ വസിക്കും.

൧൦ എന്തെന്നാൽ നീ എന്റെ ആത്മാ
വിനെ പാതാളത്തിൽ വിടുകയുമില്ല; നിന്റെ
പരിശുദ്ധനെ നാശം കാണ്മാൻ സമ്മതിക്ക
യുമില്ല.

൧൧ നീ ജീവന്റെ വഴിയെ എന്നോടു
അറിയിക്കും; നിന്റെ സന്നിധാനത്തിൽ
സന്തോഷത്തിന്റെ പരിപൂൎണ്ണത ഉണ്ടു; നി

ന്റെ വലത്തുഭാഗത്തു എന്നും പ്രമോദങ്ങ
ളും [ഉണ്ടു].

## Ps. XVII. ൧൭ാം സങ്കീൎത്തനം.

യഹോവായെ, ന്യായത്തെ കേൾക്കേണ
മെ; എന്റെ സങ്കടത്തെ വിചാരിച്ചു വ്യാ
ജമില്ലാത്ത അധരങ്ങളിൽനിന്നുള്ള എന്റെ
പ്രാൎത്ഥനയെ ചെവിക്കൊള്ളേണമെ.
൨ എനിക്കുള്ള ന്യായവിധി നിന്റെ സ
ന്നിധാനത്തിൽനിന്നു പുറപ്പെടട്ടെ; നി
ന്റെ കണ്ണുകൾ നേരുള്ള കാൎയ്യങ്ങളെ കാണേ
മാറാകട്ടെ.
൩ നീ എന്റെ ഹൃദയത്തെ ശോധന
ചെയ്തു: നീ രാത്രിയിൽ എന്നെ ദൎശിച്ചു; നീ
എന്നെ പരീക്ഷിച്ചിരിക്കുന്നു; ഒന്നിനെയും
കണ്ടെത്തുകയുമില്ല; എന്റെ വാ ലംഘിക്കാ
തെ ഇരിക്കേണമെന്നു ഞാൻ നിശ്ചയിച്ചി
രിക്കുന്നു.
൪ മനുഷ്യരുടെ പ്രവൃത്തികളെ സംബ
ന്ധിച്ചോ, നിന്റെ അധരങ്ങളുടെ വചന
ത്താൽ ഞാൻ നാശകന്റെ ഊടുവഴികളിൽ
നിന്നു എന്നെ കാത്തിരിക്കുന്നു.
൫ എന്റെ കാലടികൾ തെറ്റാതെ, നി
ന്റെ വഴികളിൽ എന്റെ നടപ്പുകളെ താ
ങ്ങേണമെ.
൬ ഞാൻ നിന്നോടു അപേക്ഷിച്ചിരിക്കു
ന്നു: എന്തെന്നാൽ ദൈവമെ, നീ എന്നെ
ചെവിക്കൊള്ളും; നിന്റെ ചെവിയെ എങ്ക
ലേക്കു ചായിച്ചു എന്റെ വാക്കിനെ [കേൾ
ക്കേണമെ].

൭ നിന്റെ വലത്തുകൈക്കു വിരോധമായി എഴുനീല്ക്കുന്നവരിൽനിന്നു നിന്നിൽ ആശ്രയിക്കുന്നവരെ രക്ഷിക്കുന്നവനായുള്ളോവെ, നിന്റെ കരുണകളെ അത്ഭുതമുള്ളവയാക്കേണമെ.

൮ കണ്ണിന്റെ കൃഷ്ണമണിയെ പോലെ എന്നെ കാക്കേണമെ; എന്നെ നിന്റെ ചിറകുകളുടെ നിഴലിൻകീഴിൽ,

൯ എന്നെ ഉപദ്രവിക്കുന്ന ദുഷ്ടന്മാരിൽനിന്നും, എന്നെ വളഞ്ഞുകൊള്ളുന്നവരായ [എന്റെ] ആത്മാവിന്റെ ശത്രുക്കളിൽനിന്നും മറെക്കേണമെ.

൧൦ അവർ തങ്ങളുടെ പുഷ്ടിയിൽതന്നെ അടെക്കപ്പെട്ടിരിക്കുന്നു; തങ്ങളുടെ വാകൊണ്ടു ഡംഭം സംസാരിക്കുന്നു.

൧൧ അവർ ഇപ്പോൾ തങ്ങളുടെ ഗതികളിൽ ഞങ്ങളെ വളഞ്ഞിരിക്കുന്നു; അവർ തങ്ങളുടെ കണ്ണുകളെ കീഴോട്ടു നിലത്തേക്കു വെച്ചിരിക്കുന്നു.

൧൨ ഇരെക്കായിട്ടു കൊതിക്കുന്ന സിംഹം പോലെയും, രഹസ്യസ്ഥലങ്ങളിൽ പതിയിരിക്കുന്ന സിംഹകുട്ടി പോലെയും തന്നെ.

൧൩ യഹോവായെ, എഴുനീറ്റു അവനു മുമ്പിട്ടു അവനെ താഴെ തള്ളിയിടേണമെ; യഹോവായെ, എന്റെ ആത്മാവിനെ നിന്റെ വാളാകുന്ന ദുഷ്ടനിൽനിന്നും,

൧൪ നിന്റെ കയ്യാകുന്ന മനുഷ്യരിൽനിന്നു ലോകത്തിലെ മനുഷ്യരിൽനിന്നും തന്നെ രക്ഷിക്കേണമെ; അവൎക്കു ഈ ആ

യ്യസ്സിൽ അവരുടെ ഓഹരി ഉണ്ടു; നിന്റെ
നിക്ഷേപംകൊണ്ടു അവരുടെ വയറിനെ
നീ നിറെക്കുന്നു; തൃപ്തിയോളം മക്കളുണ്ടു; അ
വർ തങ്ങളുടെ സമ്പത്തിന്റെ ശിഷ്ടം തങ്ങ
ളുടെ ശിശുക്കൾക്കുശേഷിപ്പിക്കയും ചെ
യ്യുന്നു.

൧൫ ഞാനൊ, ഞാൻ നീതിയിൽ നി
ന്റെ മുഖത്തെ കാണും; ഞാൻ നിന്റെ
സാദൃശ്യത്തിൽ ഉണൎന്നപ്പോൾ, തൃപ്തിപ്പെടു
കയും ചെയ്യും.



THE THIRD DAY.

## EVENING PRAYER.

മൂന്നാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. XVIII. ൧൮ാം സങ്കീൎത്തനം.

൧ എന്റെ ബലമായ യഹോവായെ, ഞാ
ൻ നിന്നെ സ്നേഹിക്കും.

൨ യഹോവാ എന്റെ പാറയും, എന്റെ
കോട്ടയും, എന്നെ വിടുവിക്കുന്നവനും, എ
ന്റെ ദൈവവും, ഞാൻ ആശ്രയിച്ചിരിക്കു
ന്ന എന്റെ ബലവും, എന്റെ പരിചയും,
എന്റെ രക്ഷയുടെ കൊമ്പും, എന്റെ ഉയ
ൎന്ന സങ്കേതസ്ഥലവും ആകുന്നു.

൩ സ്തുതിക്കു യോഗ്യമുള്ള യഹോവായെ
ഞാൻ വിളിക്കും; എന്നാൽ ഞാൻ
എന്റെ ശത്രുക്കളിൽനിന്നു രക്ഷപെടും.

൨൦ യഹോവാ എന്റെ നീതിപ്രകാരം
ഇനിക്ക പ്രതിഫലം നല്കി: എന്റെ കൈ
കളുടെ വെടിപ്പിൻ പ്രകാരം അവൻ ഇനി
ക്ക പകരം തന്നു.

൨൧ എന്തെന്നാൽ ഞാൻ യഹോവായു
ടെ വഴികളെ പ്രമാണിച്ചു: ഞാൻ എന്റെ
ദൈവത്തോട ദ്രോഹിച്ചിട്ടുമില്ല.

൨൨ എന്തെന്നാൽ അവന്റെ വിധിക
ൾ ഒക്കെയും എന്റെ മുമ്പാകെ [ഉണ്ടായിരു
ന്നു]. അവന്റെ കല്പനകളെ ഞാൻ എന്നി
ൽനിന്ന അകററികളഞ്ഞതുമില്ല.

൨൩ വിശേഷിച്ച ഞാൻ അവന്റെ മു
മ്പാകെ നേരുള്ളവൻ ആയിരുന്നു; എന്റെ
അകൃത്യത്തിൽനിന്ന ഞാൻ എന്നെ തന്നെ
കാത്തു.

൨൪ ആയതുകൊണ്ട യഹോവാ ഇനി
ക്ക എന്റെ നീതിപ്രകാരവും, തന്റെ കണ്ണു
കൾക്ക മുമ്പാകെ എന്റെ കൈകളുടെ വെ
ടിപ്പിൻപ്രകാരവും പകരം നല്കി.

൨൫ കരുണയുള്ളവനോട നീ കരുണയു
ള്ളവനാകും; നേരുള്ളവനോട നീ നേരുള്ള
വനാകും.

൨൬ ശുദ്ധമുള്ളവനോട നീ ശുദ്ധമുള്ളവ
നാകും; വികടനോട വികടം കാട്ടും.

൨൭ എന്തെന്നാൽ സങ്കടപ്പെടുന്ന ജ
നത്തെ നീ രക്ഷിക്കും; എന്നാൽ ഉയൎന്ന ക
ണ്ണുകളെ നീ താഴ്ത്തും.

൨൮ എന്തെന്നാൽ നീ എന്റെ വിളക്കി
നെ കത്തിക്കും; എന്റെ ദൈവമായ യ

യഹോവാ എന്റെ അന്ധകാരത്തെ പ്രകാശ
മാക്കും.

൨൯ എന്തെന്നാൽ നിന്നാൽ ഞാൻ ഒരു
സൈന്യത്തിൽ കൂടി പാഞ്ഞുപോയി; എ
ന്റെ ദൈവത്താൽ ഞാൻ ഒരു മതിലിന്മേ
ൽ കൂടി ചാടുകയും ചെയ്യു.

൩൦ ദൈവത്തിന്റെ വഴി തികവുള്ളതു
[ആകുന്നു]. യഹോവായുടെ വചനം ശോ
ധന ചെയ്യപ്പെട്ടതാകുന്നു: തങ്കൽ ആശ്ര
യിക്കുന്ന എല്ലാവൎക്കും അവൻ ഒരു പരിച
[ആകുന്നു].

൩൧ എന്തെന്നാൽ യഹോവാ അല്ലാതെ
ദൈവം ആരുള്ളു? നമ്മുടെ ദൈവം ഒഴികെ
പാറ ആരുള്ളു?

൩൨ എന്നെ ശക്തികൊണ്ടു ധരിപ്പിക്കു
ന്നവനും, എന്റെ വഴിയെ നേരെ ആക്കു
ന്നവനും ദൈവം [ആകുന്നു].

൩൩ അവൻ എന്റെ കാലുകളെ മാനു
കളുടെ [കാലുകളെ] പോലെ ആക്കി, എ
ന്റെ ഉയൎന്ന സ്ഥലങ്ങളിൽ എന്നെ നിറു
ത്തുന്നു.

൩൪ അവൻ എന്റെ കൈകളെ യുദ്ധ
ത്തിനായിട്ടു അഭ്യസിപ്പിക്കുന്നു; പിച്ചളവി
ല്ലു എന്റെ ഭുജങ്ങളാൽ ഒടിക്കപ്പെടുന്നു.

൩൫ നീ നിന്റെ രക്ഷയുടെ പരിചയെ
യും എനിക്കു തന്നിരിക്കുന്നു; നിന്റെ വല
ത്തുകൈ എന്നെ താങ്ങി, നിന്റെ സൌമ്യ
ത എന്നെ വലിയവനാക്കുകയും ചെയ്യു.

൩൬ എന്റെ കീഴിൽ എന്റെ കാലടികളെ

നീ വിശാലതപ്പെടുത്തി: അതുകൊണ്ടു എ
ന്റെ നരിയാണികൾ ഉലഞ്ഞതുമില്ല.
൩൭ ഞാൻ എന്റെ ശത്രുക്കളുടെ പിന്നാ
ലെ ചെന്നു അവരെ പിടിച്ചു: അവർ ന
ശിച്ചുപോയതു വരെക്കും ഞാൻ പിന്തിരി
ഞ്ഞതുമില്ല.
൩൮ ഞാൻ അവരെ മുറിപ്പെടുത്തി, അവ
ൎക്കു എഴുനീല്പാൻ വഹിയാ; അവർ എന്റെ
പാദങ്ങളുടെ കീഴിൽ വീണിരിക്കുന്നു.
൩൯ എന്തെന്നാൽ നീ എന്നെ യുദ്ധ
ത്തിന്നു ശക്തികൊണ്ടു അരകെട്ടി, എനിക്കു
വിരോധമായി എഴുനീറ്റവരെ നീ എന്റെ
കീഴിൽ അടക്കി.
൪൦ ഞാൻ എന്നെ പകെക്കുന്നവരെ സം
ഹരിക്കേണ്ടുന്നതിന്നു നീ എന്റെ ശത്രുക്കളു
ടെ കഴുത്തുകളെയും എനിക്കു തന്നു.
൪൧ അവർ നിലവിളിച്ചു, എങ്കിലും ര
ക്ഷിക്കുന്നവൻ ഉണ്ടായിരുന്നില്ല; യഹോ
വായോടു തന്നെ [നിലവിളിച്ചു], എങ്കിലും
അവൻ അവരെ ചെവിക്കൊണ്ടില്ല.
൪൨ അപ്പോൾ ഞാൻ അവരെ കാററി
ന്റെ മുമ്പിലുള്ള പൊടിയെ പോലെ പൊടി
ച്ചു: വീഥികളിലെ ചെളിയെപോലെ ഞാൻ
അവരെ കളഞ്ഞു.
൪൩ ജനങ്ങളുടെ കലഹങ്ങളിൽനിന്നു
നീ എന്നെ വിടുവിച്ചു; നീ എന്നെ പുറജാ
തികൾക്കു പ്രമാണിയാക്കിയിരിക്കുന്നു; ഞാ
ൻ അറിഞ്ഞിട്ടില്ലാത്ത ജനം എന്നെ സേ
വിക്കും.

൪൪ അവർ എന്നെ കുറിച്ചു കേൾക്കുന്ന
ഉടനെ അവർ എന്നെ അനുസരിക്കും; അ
ന്യന്മാരും എനിക്കു കീഴടങ്ങും.

൪൫ അന്യന്മാർ ക്ഷയിക്കും, തങ്ങളുടെ ഉ
റപ്പുള്ള സ്ഥലങ്ങളിൽനിന്നു പേടിച്ചുപോക
യും ചെയ്യും.

൪൬ യഹോവാ ജീവിച്ചിരിക്കുന്നു; എ
ന്റെ പാറ വാഴ്ത്തപ്പെട്ടതു [ആകട്ടെ]: എ
ന്റെ രക്ഷയുടെ ദൈവവും ഉന്നതപ്പെടട്ടെ.

൪൭ എനിക്കായിട്ടു പകരം ചെയ്യുകയും ജന
ങ്ങളെ എനിക്കു കീഴാക്കുകയും ചെയ്യുന്നവ
ൻ ദൈവം [ആകുന്നു].

൪൮ അവൻ എന്റെ ശത്രുക്കളിൽനി
ന്നു എന്നെ വിടുവിക്കുന്നു: അത്രയുമല്ല, ഇ
നിക്കു വിരോധമായി എഴുനീല്ക്കുന്നവരുടെ
മീതെ നീ എന്നെ ഉയൎത്തുന്നു: ക്രൂരതയുള്ള
മനുഷ്യനിൽനിന്നു നീ എന്നെ വിടുവിച്ചി
രിക്കുന്നു.

൪൯ ഇതുകൊണ്ടു യഹോവായെ, പുറ
ജാതികളുടെ ഇടയിൽ ഞാൻ നിന്നെ അറി
യിച്ചു നിന്റെ നാമത്തിനു സ്തുതി പാടും.

൫൦ അവൻ തന്റെ രാജാവിനു വലി
യ രക്ഷയെ നല്കുന്നു: താൻ അഭിഷേകം
ചെയ്യുവനായ ദാവീദിനോടും, അവന്റെ
സന്തതിയോടും എന്നേക്കും കരുണ ചെ
യ്യുന്നു.

---

THE FOURTH DAY.

# MORNING PRAYER.

നാലാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

Ps. XIX. ൧൯ാം സങ്കീൎത്തനം.

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വ
ത്തെ അറിയിക്കുന്നു: ആകാശതട്ടു അവ
ന്റെ കൈവേലയെ കാണിക്കുന്നു.

൨ ഒരു പകൽ മറുപകലിന്നു വാക്കിനെ
ഉച്ചരിക്കുന്നു; ഒരു രാത്രി മറുരാത്രിക്കു അറി
വിനെ അറിയിക്കയും ചെയ്യുന്നു.

൩ അവയുടെ ശബ്ദം കേൾക്കപ്പെടാത്ത
ഭാഷയുമില്ല, വാക്കുകളുമില്ല.

൪ ഭൂമിയിൽ എല്ലാടവും അവയുടെ രേഖ
യും ഭൂലോകത്തിന്റെ അവസാനത്തോളം
അവയുടെ വചനങ്ങളും പുറപ്പെട്ടിരിക്കുന്നു;
അവയിൽ അവൻ സൂൎയ്യന്നു ഒരു കൂടാരം
ഇട്ടു.

൫ അതു തന്റെ അറയിൽനിന്നു പുറ
പ്പെടുന്ന മണവാളൻ എന്നപോലെ [ആ
കുന്നു], പരാക്രമമുള്ളവൻ എന്നപോലെ ഓ
ട്ടം ഓടുവാൻ സന്തോഷിക്കുന്നു.

൬ ആകാശത്തിന്റെ അററത്തുനിന്നു
അതിന്റെ പുറപ്പാടും, അതിന്റെ അറുതി
കൾ വരെയും അതിന്റെ ചുററി സഞ്ചാര
വും [ആകുന്നു]: അതിന്റെ ഉഷ്ണത്തിൽനി
ന്നു മറവായിരിക്കുന്നതു ഒന്നുമില്ല.

൭ യഹോവായുടെ വേദപ്രമാണം പരിപൂൎണ്ണമായി ആത്മാവിനെ തിരിക്കുന്നതാകുന്നു; യഹോവായുടെ സാക്ഷി സത്യമുള്ളതായി, അജ്ഞനെ ജ്ഞാനിയാക്കുന്നതാകുന്നു.

൮ യഹോവായുടെ ന്യായപ്രമാണങ്ങളും നേരുള്ളവയായി ഹൃദയത്തെ സന്തോഷിപ്പിക്കുന്നവയാകുന്നു; യഹോവായുടെ കല്പന നിൎമ്മലമുള്ളതായി, കണ്ണുകളെ പ്രകാശിപ്പിക്കുന്നതാകുന്നു.

൯ യഹോവായോടുള്ള ഭയം വെടിപ്പുള്ളതായി, എന്നേക്കും നിലനില്ക്കുന്നതാകുന്നു: യഹോവായുടെ ന്യായവിധികൾ സത്യവും മുഴുവനും നീതിയുമുള്ളവ [ആകുന്നു.]

൧൦ അവ പൊന്നിനെക്കാളും, വളരെ തങ്കത്തെക്കാളും അധികം ആഗ്രഹിക്കപ്പെടത്തക്കവയും, തേനിനെക്കാളും തേങ്കട്ടയെക്കാളും അധികം മധുരമുള്ളവയും [ആകുന്നു].

൧൧ അത്രയുമല്ലാ, അവയാൽ നിന്റെ ഭൃത്യനു ബുദ്ധിഉപദേശിക്കപ്പെട്ടിരിക്കുന്നു, അവയെ പ്രമാണിക്കുന്നതിനാൽ വളരെ പ്രതിഫലവും [ഉണ്ടു].

൧൨ [തന്റെ] പിഴകളെ തിരിച്ചറിയുന്നവൻ ആർ? രഹസ്യമായുള്ള [കുററങ്ങളിൽ നിന്നു] നീ എന്നെ വെടിപ്പാക്കേണമേ.

൧൩ അഹമ്മതിയായുള്ള [പാപങ്ങളിൽ നിന്നും] നിന്റെ ദാസനെ തടുക്കേണമേ; അവെക്കു എന്റെ മേൽ അധികാരമുണ്ടാകരുതെ; അപ്പോൾ ഞാൻ നേരുള്ളവനാ

കും, മഹാ ദ്രോഹത്തിൽനിന്നു കുററമില്ലാത്ത
വനായിരിക്കയും ചെയ്യും.

൧൪ എന്റെ ബലവും എന്നെ വീണ്ടെ
ടുത്തവനുമായ യഹോവായെ, എന്റെ വാ
യിലെ വചനങ്ങളും എന്റെ ഹൃദയത്തി
ലെ ധ്യാനവും നിന്റെ മുമ്പാകെ ഇഷ്ടമുള്ളു
വയായിരിക്കുമാറാകട്ടെ.

## Ps. XX.    ൨൦ാം സങ്കീൎത്തനം.

യഹോവാ ഉപദ്രവദിവസത്തിൽ നിന്നെ
ചെവിക്കൊള്ളുമാറാകട്ടെ, യാക്കോബിന്റെ
ദൈവത്തിന്റെ നാമം നിന്നെ ഉയൎത്തുമാ
റാകട്ടെ.

൨ ശുദ്ധമുള്ള സ്ഥലത്തുനിന്നു നിനക്കു
സഹായത്തെ അയച്ചു സീയോനിൽനിന്നു
നിനക്കു സഹായിക്കുമാറാകട്ടെ.

൩ നിന്റെ കാഴ്ചകളെ ഒക്കെയും ഓൎത്തു
നിന്റെ ഹോമബലിയെ കൈക്കൊള്ളുമാ
റാകട്ടെ.

൪ അവൻ നിന്റെ ഹൃദയപ്രകാരം നി
നക്കു നല്കി, നിന്റെ വിചാരത്തെ ഒക്കെ
യും നിവൃത്തിക്കുമാറാകട്ടെ.

൫ ഞങ്ങൾ നിന്റെ രക്ഷയിൽ സ
ന്തോഷിച്ചു ഞങ്ങളുടെ ദൈവത്തിന്റെ നാ
മത്തിൽ [ഞങ്ങളുടെ] കൊടിയെ ഉയൎത്തും;
യഹോവാ നിന്റെ പ്രാൎത്ഥനകളെ നിവൃ
ത്തിക്കുമാറാകട്ടെ.

൬ യഹോവാ താൻ അഭിഷേകം ചെ
യ്യുവനെ രക്ഷിക്കുന്നു എന്നു ഞാൻ ഇപ്പോ

ഠം അറിയുന്നു; അവൻ തന്റെ ശുദ്ധമുള്ള
സ്വൎഗ്ഗത്തിൽനിന്നു തന്റെ വലത്തുകയ്യു
ടെ രക്ഷാശക്തികൊണ്ടു അവനെ ചെ
വിക്കൊള്ളും.

൭ ചിലർ രഥങ്ങളിലും, ചിലർ കുതിരക
ളിലും [ആശ്രയിക്കുന്നു]: എന്നാൽ ഞങ്ങ
ഠം ഞങ്ങളുടെ ദൈവമായ യഹോവായുടെ
നാമത്തെ ഓൎക്കും.

൮ അവർ താണു വീണുപോയി; എന്നാ
ൽ ഞങ്ങഠം എഴുനീറ്റു നേരെ നില്ക്കുന്നു.

൯ യഹോവായേ, രക്ഷിക്കേണമെ; ഞ
ങ്ങഠം അപേക്ഷിക്കുമ്പോഠം രാജാവു ഞങ്ങ
ളെ ചെവിക്കൊള്ളുമാറാകട്ടെ.

## Ps. XXI. ൨൧ാം സങ്കീൎത്തനം.

൧ യഹോവായേ, രാജാവു നിന്റെ ബല
ത്തിൽ സന്തോഷിക്കും; നിന്റെ രക്ഷയിൽ
അവൻ എത്ര വളരെ ആനന്ദിക്കും!

൨ അവന്റെ ഹൃദയത്തിലെ ആഗ്രഹ
ത്തിൻപ്രകാരം നീ അവനു നല്കി: അവ
ന്റെ അധരങ്ങളുടെ അപേക്ഷയെ നീ വി
രോധിച്ചിട്ടുമില്ല.

൩ എന്തെന്നാൽ നീ നന്മയുടെ അനുഗ്ര
ഹങ്ങഠംകൊണ്ടു അവനെ മുമ്പിടുന്നു: നീ
അവന്റെ തലയിൽ ഒരു തങ്കകിരീടത്തെ
വെക്കുന്നു.

൪ അവൻ നിന്നിൽനിന്നു ജീവനെ അ
പേക്ഷിച്ചു, എന്നാൽ നീ അവനു എന്നേ
ക്കും ദീൎഘദിവസങ്ങളെ കൊടുത്തു.

൫ നിന്റെ രക്ഷയാൽ അവന്റെ മഹത്വം വലിയതു [ആകുന്നു]; മഹത്വത്തെയും, പ്രഭാവത്തെയും നീ അവന്റെ മേൽ ആക്കിയിരിക്കുന്നു.

൬ എന്തെന്നാൽ അവൻ എന്നേക്കും അനുഗ്രഹങ്ങൾക്കായിട്ടു അവനെ ആക്കി; നിന്റെ മുഖപ്രസാദംകൊണ്ടു അവനെ സന്തോഷിപ്പിച്ചിരിക്കുന്നു.

൭ എന്തെന്നാൽ രാജാവു യഹോവായിൽ ആശ്രയിക്കുന്നു; അത്യുന്നതനായവന്റെ കരുണകൊണ്ടു അവൻ ഇളക്കപ്പെടാതെയും ഇരിക്കും.

൮ നിന്റെ കൈ നിന്റെ സകല ശത്രുക്കളെയും കണ്ടെത്തും; നിന്റെ വലത്തു കൈ നിന്നെ പകെക്കുന്നവരെ കണ്ടെത്തും.

൯ നിന്റെ കോപത്തിന്റെ സമയത്തു നീ അവരെ ഒരു തീച്ചൂളയെ പോലെ ആക്കും; യഹോവാ തന്റെ കോപത്തിൽ അവരെ വിഴുങ്ങും, അഗ്നി അവരെ ദഹിപ്പിക്കയും ചെയ്യും.

൧൦ നീ അവരുടെ ഫലത്തെ ഭൂമിയിൽനിന്നും അവരുടെ സന്തതിയെ മനുഷ്യപുത്രന്മാരുടെ ഇടയിൽനിന്നും നശിപ്പിക്കും.

൧൧ എന്തെന്നാൽ അവർ നിനക്കു വിരോധമായി ദോഷം വിചാരിച്ചു; തങ്ങളാൽ സാധിക്കാത്തതായൊരു ദുൎവ്വിചാരം അവർ വിചാരിച്ചു.

൧൨ അതുകൊണ്ടു നീ അവരെ ഒരു ലക്ഷ്യമായിട്ടു വെച്ചു അവരുടെ മുഖത്തിനു

ദ്ധന്മാരെ [നിന്റെ അസ്ത്രങ്ങളെ] ഞാണിന്മേൽ തൊടുക്കും.

൧൩ യഹോവായെ, നീ നിന്റെ ശക്തിയിൽ തന്നെ ഉന്നതപ്പെട്ടിരുന്നാലും: അപ്പൊഴം ഞാൻ നിന്റെ ബലത്തെ സ്തുതിച്ചു പാടും.



THE FOURTH DAY.

## EVENING PRAYER.

നാലാം തിയ്യതി.

## വൈകുന്നേരത്തെ പ്രാർത്ഥന.

### Ps. XXII. ൨൨ാം സങ്കീർത്തനം.

എന്റെ ദൈവമെ, എന്റെ ദൈവമെ, നീ എന്നെ കൈവെടിഞ്ഞതു എന്തു? എന്റെ രക്ഷയിൽ നിന്നും, എന്റെ അലച്ചയുടെ വചനങ്ങളിൽ നിന്നും ദൂരമായിരിക്കുന്നതു എന്തു?

൨ എന്റെ ദൈവമെ, ഞാൻ പകൽ സമയത്തു നിലവിളിക്കുന്നു, എങ്കിലും നീ കേൾക്കുന്നില്ല, രാത്രികാലത്തും എനിക്കു ഒട്ടും മൌനമില്ല.

൩ എന്നാൽ ഇസ്രായെലിന്റെ സ്തുതികളിൽ വസിക്കുന്നവനെ, നീ പരിശുദ്ധൻ [ആകുന്നു].

൪ ഞങ്ങളുടെ പിതാക്കന്മാർ നിങ്കൽ ആശ്രയിച്ചു: അവർ ആശ്രയിച്ചു, നീ അവരെ വിടുവിക്കയും ചെയ്തു.

൫ അവർ നിന്നോടു നിലവിളിച്ചു, വിടു
വിക്കപ്പെട്ടു, അവർ നിങ്കൽ ആശ്രയിച്ചു,
ലജ്ജിക്കപ്പെട്ടതുമില്ല.

൬ എങ്കിലും ഞാൻ പുരുഷനല്ല, ഒരു കൃ
മിയും, മനുഷ്യരുടെ നിന്ദയും, ജനത്താൽ ധി
ക്കരിക്കപ്പെട്ടവനും [ആകുന്നു].

൭ എന്നെ കാണുന്ന എല്ലാവരും എന്നെ
പരിഹസിക്കുന്നു; അവർ അധരം മലൎത്തി,
തല കുലുക്കിക്കൊണ്ടു,

൮ അവൻ, യഹോവാ തന്നെ രക്ഷിക്കു
മെന്നു വെച്ചു അവനിൽ ആശ്രയിച്ചു; അ
വൻ അവനിൽ ഇഷ്ടപ്പെടുന്നു എങ്കിൽ അ
വനെ വിടുവിക്കട്ടെ [എന്നു പറയുന്നു].

൯ നീയല്ലൊ എന്നെ ഗൎഭപാത്രത്തിൽനി
ന്നു പുറപ്പെടുവിച്ചവൻ; ഞാൻ എന്റെ മാ
താവിന്റെ മുലകളിന്മേൽ [ആയിരുന്നപ്പോ
ൾ] നീ എന്നെ ശരണപ്പെടുമാറാക്കി.

൧൦ ഗൎഭപാത്രത്തിൽനിന്നു ഞാൻ നിങ്ക
ലേക്കു എല്പിക്കപ്പെട്ടു; എന്റെ മാതാവി
ന്റെ ഗൎഭംമുതൽ നീ എന്റെ ദൈവം [ആ
കുന്നു].

൧൧ ദുഃഖം സമീപമാകകൊണ്ടും, സഹാ
യിപ്പാൻ ആരും ഇല്ലായ്കകൊണ്ടും എന്നിൽ
നിന്നു ദൂരമായിരിക്കരുതെ.

൧൨ അനേകം കാളകൾ എന്നെ ചുററി;
ബാശാനിലെ ബലമുള്ള [കാളകൾ] എന്നെ
വളഞ്ഞു.

൧൩ പറിച്ചു അലറുന്ന സിംഹം പോ

ലെ, അവർ എന്റെ നേരെ തങ്ങളുടെ വാ
തുറന്നു.

൧൪ ഞാൻ വെള്ളം പോലെ ഒഴിക്കപ്പെ
ടുന്നു, എന്റെ അസ്ഥികൾ എല്ലാം ബന്ധം
വിട്ടിരിക്കുന്നു: എന്റെ ഹൃദയം മെഴുകുപോ
ലെ ആകുന്നു; അതു എന്റെ കുടലുകളുടെ
നടുവെ ഉരുകിയിരിക്കുന്നു.

൧൫ എന്റെ ശക്തി മൺകട്ട പോലെ
ഉണങ്ങിയിരിക്കുന്നു: എന്റെ നാവു എ
ന്റെ അണ്ണാക്കിനു പററിയിരിക്കുന്നു; നീ
എന്നെ മരണത്തിന്റെ പൊടിയിലെക്കു
ഇട്ടും ഇരിക്കുന്നു.

൧൬ എന്തെന്നാൽ നായ്ക്കൾ എന്നെ വ
ളഞ്ഞു, ദുഷ്ടന്മാരുടെ കൂട്ടം എന്നെ ചുററി
ക്കൊണ്ടു; അവർ എന്റെ കൈകളെയും കാ
ലുകളെയും തുളച്ചു.

൧൭ എന്റെ അസ്ഥികളെ ഒക്കെയും ഇ
നിക്കു എണ്ണാം, അവർ എന്റെ മേൽ സൂ
ക്ഷിച്ചുനോക്കുന്നു.

൧൮ അവർ എന്റെ വസ്ത്രങ്ങളെ തങ്ങ
ളുടെ ഇടയിൽ പകുക്കുന്നു എന്റെ ഉടുപ്പിന്മേൽ
ചീട്ടിയിടുന്നു.

൧൯ എന്നാലും യഹോവായെ, എന്നിൽ
നിന്നു ദൂരമായിരിക്കരുതെ: എന്റെ ശക്തി
യായുള്ളോവെ, ഇനിക്കു സഹായിക്കുന്നതി
നു വേഗം വരേണമെ.

൨൦ വാളിൽനിന്നു എന്റെ ആത്മാവി
നെയും, നായുടെ ശക്തിയിൽനിന്നു എന്റെ
ഏകനെയും വിടുവിക്കേണമെ.

൨൧ സിംഹത്തിന്റെ വായിൽനിന്ന എന്നെ രക്ഷിക്കേണമെ; എന്തെന്നാൽ കാണ്ടാമൃഗങ്ങളുടെ കൊമ്പുകളുടെ ഇടയിൽനിന്ന നീ എന്നെ ചെവിക്കൊണ്ടിരിക്കുന്നു.

൨൨ ഞാൻ നിന്റെ നാമത്തെ എന്റെ സഹോദരന്മാരോടു അറിയിക്കും; സഭയുടെ നടുവിൽ ഞാൻ നിന്നെ സ്തുതിക്കും.

൨൩ യഹോവായെ ഭയപ്പെടുന്നവരേ, അവനെ സ്തുതിപ്പിൻ; യാക്കോബിന്റെ സകല സന്തതിയുമായുള്ളോരേ, അവനെ മഹത്വപ്പെടുത്തുവിൻ; ഇസ്രായെലിന്റെ സകല സന്തതിയുമായുള്ളോരേ, അവനെ ഭയപ്പെടുവിൻ.

൨൪ എന്തെന്നാൽ ദുഃഖിതന്റെ ദുഃഖത്തെ അവൻ ധിക്കരിച്ചിട്ടുമില്ല, വെറുത്തിട്ടുമില്ല, തന്റെ മുഖത്തെ അവനിൽനിന്ന മറച്ചിട്ടുമില്ല; എന്നാൽ അവൻ തന്നെ നോക്കി വിളിച്ചപ്പോൾ താൻ ചെവിക്കൊണ്ടു.

൨൫ വലിയ സഭയിൽ എന്റെ സ്തുതി നിന്നെ കുറിച്ചു [ആകും], അവനെ ഭയപ്പെടുന്നവരുടെ മുമ്പാകെ ഞാൻ എന്റെ നേൎച്ചകളെ കഴിക്കും.

൨൬ സൌമ്യതയുള്ളവർ ഭക്ഷിച്ചു തൃപ്തന്മാരാകും, യഹോവായെ അന്വേഷിക്കുന്നവർ അവനെ സ്തുതിക്കും; നിങ്ങളുടെ ഹൃദയം എന്നേക്കും ജീവിക്കും.

൨൭ ഭൂമിയുടെ അറുതികൾ ഒക്കെയും ഓൎത്തുകൊണ്ടു യഹോവായുടെ അടുക്കലേക്കു തിരിയും; ദേശങ്ങളിലെ വംശങ്ങൾ ഒക്കെ

യും നിന്റെ മുമ്പാകെ വന്ദിക്കയും ചെ
യ്യും.
൨൮ എന്തെന്നാൽ രാജ്യം യഹോവായി
ക്കുള്ളതു [ആകുന്നു]; അവൻ ജാതികളുടെ
ഇടയിൽ രാജ്യാധിപതിയും [ആകുന്നു].
൨൯ ഭൂമിയിൽ പുഷ്ടിയുള്ളവർ എല്ലാവ
രും ഭക്ഷിച്ചു വന്ദിക്കും; പൊടിയിലേക്ക ഇ
റങ്ങുന്നവർ എല്ലാവരും അവന്റെ മുമ്പാ
കെ കുമ്പിടും; തന്റെ ആത്മാവിനെ ജീവി
പ്പിപ്പാൻ ആൎക്കും കഴികയില്ല.
൩൦ ഒരു സന്തതി അവനെ സേവിക്കും;
അതു യഹോവായിക്ക തലമുറയായിട്ടു എ
ണ്ണപ്പെടും.
൩൧ അവർ വന്നു, ജനിപ്പാനുള്ള ജന
ത്തോടു അവൻ [ഇതിനെ] ചെയ്തു എന്നു
അവന്റെ നീതിയെ അറിയിക്കും.

## Ps. XXIII ൨൩ാം സങ്കീൎത്തനം.

യഹോവാ എന്റെ ഇടയൻ [ആകുന്നു];
ഇനിക്ക മുട്ടുണ്ടാകയില്ല.
൨ അവൻ എന്നെ പച്ച മേച്ചിൽ സ്ഥല
ങ്ങളിൽ കിടത്തുന്നു; ശാന്തതയുള്ള വെള്ള
ങ്ങളുടെ അരികിലേക്ക അവൻ എന്നെ
കൊണ്ടുപോകുന്നു.
൩ അവൻ എന്റെ ആത്മാവിനെ തി
രിപ്പിച്ചു തന്റെ നാമം നിമിത്തം എന്നെ
നീതിവഴികളിൽ നടത്തുന്നു.
൪ ഞാൻ മരണത്തിന്റെ നിഴലിൽ താ
ഴ്വരയിൽ നടന്നാലും, ഞാൻ ഒരു ദോഷ
ത്തെയും ഭയപ്പെടുകയില്ല; എന്തെന്നാ

ൽ നീ എന്നോടു കൂടെ [ഉണ്ടു]; നിന്റെ
കോലും, നിന്റെ വടിയും ഇവ എന്നെ ആ
ശ്വസിപ്പിക്കുന്നു.
൫ എന്റെ ശത്രുക്കളുടെ സന്നിധിയി
ൽ നീ എന്റെ മുമ്പിൽ ഒരു മേശയെ ഒരു
ക്കുന്നു, എന്റെ തലയെ നീ എണ്ണകൊണ്ടു
അഭിഷേകം ചെയ്യുന്നു, എന്റെ പാനപാ
ത്രവും നിറഞ്ഞു കവിയുന്നു.
൬ നന്മയും കരുണയും എന്റെ ആയു
സ്സുള്ള നാൾ ഒക്കെയും എന്നെ പിന്തുടരും
നിശ്ചയം; ഞാൻ യഹോവായുടെ ഭവന
ത്തിൽ എന്നേക്കും വസിക്കയും ചെയ്യും.



THE FIFTH DAY.

## MORNING PRAYER.

അഞ്ചാം തിയ്യതി

## കാലത്തെ പ്രാൎത്ഥന.

**Ps. XXIV.** ൨൪ാം സങ്കീൎത്തനം.

ഭൂമിയും അതിലെ നിറെവും, ഭൂചക്രവും അ
തിൽ വസിക്കുന്നവരും യഹോവായിക്കുള്ള
വ [ആകുന്നു].
൨ എന്തെന്നാൽ അവൻ അതിനെ സ
മുദ്രങ്ങളുടെ മേൽ സ്ഥാപിച്ചു അതിനെ നദി
കളുടെ മേൽ ഉറപ്പിച്ചിരിക്കുന്നു.
൩ യഹോവായുടെ പൎവ്വതത്തിലേക്കു
ആര കരേറും? അവന്റെ ശുദ്ധമുള്ള സ്ഥ
ലത്തു ആര നില്ക്കും?

൪ വെടിപ്പുള്ള കൈകളും, ശുദ്ധഹൃദയ
വും ഉള്ളവനായി തന്റെ ആത്മാവിനെ മാ
യയിലെക്ക കരെറ്റാതെയും, വഞ്ചനയായി
ആണയിടാതെയും ഇരിക്കുന്നവൻ തന്നെ.

൫ അവന്ന യഹോവായിൽനിന്ന അ
നുഗ്രഹവും, തന്റെ രക്ഷയുടെ ദൈവത്തി
ൽനിന്ന നീതിയും ലഭിക്കും.

൬ അവനെ അന്വെഷിക്കുന്നവരായി,
യാക്കോബിന്റെ [ദൈവമെ], നിന്റെ മു
ഖത്തെ അന്വെഷിക്കുന്നവരുടെ തലമുറ
ഇതു [ആകുന്നു].

൭ വാതിലുകളെ, നിങ്ങളുടെ തലകളെ ഉ
യൎത്തുവിൻ, എന്നേക്കുമുള്ള കതകുകളെ, ഉയ
ൎന്നിരിപ്പിൻ; എന്നാൽ മഹത്വത്തിന്റെ രാ
ജാവു പ്രവെശിക്കും.

൮ മഹത്വത്തിന്റെ ഈ രാജാവു ആർ?
ബലവും ശക്തിയുമുള്ള യഹോവാ, യുദ്ധത്തി
ൽ പരാക്രമമുള്ള യഹോവാ തന്നെ.

൯ വാതിലുകളെ, നിങ്ങളുടെ തലകളെ ഉ
യൎത്തുവിൻ, എന്നേക്കുമുള്ള കതകുകളെ, ഉ
യൎന്നിരിപ്പിൻ; എന്നാൽ മഹത്വത്തിന്റെ
രാജാവു പ്രവെശിക്കും.

൧൦ മഹത്വത്തിന്റെ ഈ രാജാവു ആർ?
സൈന്യങ്ങളുടെ യഹോവാ, അവൻ ത
ന്നെ മഹത്വത്തിന്റെ രാജാവു [ആകുന്നു].

## Ps. XXV. ൨൫ാം സങ്കീൎത്തനം.

യഹോവായെ, നിങ്കലെക്ക ഞാൻ എന്റെ
ആത്മാവിനെ ഉയൎത്തുന്നു.

൨ എന്റെ ദൈവമെ, ഞാൻ നിന്നിൽ ആശ്രയിക്കുന്നു; ഞാൻ ലജ്ജിക്കപ്പെടരുതെ, എന്റെ ശത്രുക്കൾ എന്റെ നേരെ ജയസന്തോഷപ്പെടരുതെ.

൩ അത്രയുമല്ല, നിന്നെ കാത്തിരിക്കുന്നവരിൽ ഒരുത്തനും ലജ്ജിക്കപ്പെടുകയില്ല, കാരണംകൂടാതെ ലംഘിക്കുന്നവർ ലജ്ജിക്കപ്പെടും.

൪ യഹോവായെ, നിന്റെ വഴികളെ എന്നോടു അറിയിക്കേണമെ; നിന്റെ ഊടുവഴികളെ എനിക്കു ഉപദേശിക്കേണമെ.

൫ നിന്റെ സത്യത്തിൽ എന്നെ നടത്തി, എന്നെ പഠിപ്പിക്കേണമെ; എന്തെന്നാൽ നീ എന്റെ രക്ഷയുടെ ദൈവം [ആകുന്നു]; ദിവസംമുഴുവനും ഞാൻ നിന്നെ കാത്തിരിക്കുന്നു.

൬ യഹോവായെ, നിന്റെ മനസ്സലിവുകളെയും, നിന്റെ കരുണകളെയും ഓൎക്കേണമെ: എന്തെന്നാൽ അവ പണ്ടുപണ്ടെ [ഉള്ളവയാകുന്നു].

൭ എന്റെ ബാല്യത്തിലെ പാപങ്ങളെയും എന്റെ അതിക്രമങ്ങളെയും ഓൎക്കരുതെ; യഹോവായെ, നിന്റെ കരുണയിൻപ്രകാരം നിന്റെ നന്മ നിമിത്തം എന്നെ ഓൎക്കേണമെ.

൮ യഹോവാ നല്ലവനും, നേരുള്ളവനും [ആകുന്നു]: അതുകൊണ്ടു അവൻ പാപികളെ വഴിയിൽ പഠിപ്പിക്കും.

൯ സൌമ്യതയുള്ളവരെ അവൻ ന്യായ

ത്തിൽ നടത്തും; സൌമ്യതയുള്ളവരോട തന്റെ വഴിയെ ഉപദേശിക്കയും ചെയ്യും.

൧൦ യഹോവായുടെ നിയമത്തെയും അവന്റെ സാക്ഷികളെയും ആചരിക്കുന്നവൎക്ക അവന്റെ ഊടുവഴികൾ ഒക്കെയും കരുണെയും, സത്യവും [ആകുന്നു].

൧൧ യഹോവായെ, നിന്റെ നാമം നിമിത്തമായിട്ടു എന്റെ അക്രത്യത്തെ മോചിക്കേണമെ; എന്തെന്നാൽ അതു വലിയതു [ആകുന്നു].

൧൨ യഹോവായെ ഭയപ്പെടുന്ന മനുഷ്യൻ ആര? അവൻ തെരിഞ്ഞെടുക്കേണ്ടുന്ന വഴിയിൽ അവൻ അവനോടു ഉപദേശിക്കും.

൧൩ അവന്റെ ആത്മാവു നന്മയോടെ വസിക്കും; അവന്റെ സന്തതി ഭൂമിയെ അവകാശമായനുഭവിക്കയും ചെയ്യും.

൧൪ യഹോവായുടെ രഹസ്യം അവനെ ഭയപ്പെടുന്നവരോടു കൂടെ ഉണ്ടു; അവരോടു അവൻ തന്റെ നിയമത്തെ അറിയിക്കയും ചെയ്യും.

൧൫ എന്റെ കണ്ണുകൾ എപ്പോഴും യഹോവായിലേക്കു [ആകുന്നു]; എന്തെന്നാൽ അവൻ എന്റെ കാലുകളെ വലയിൽനിന്നു വിടുവിക്കും.

൧൬ എങ്കലേക്കു നോക്കി, എന്നോടു കരുണെയുണ്ടാകേണമെ; എന്തെന്നാൽ ഞാൻ ഏകാകിയും ദുഃഖിതനും [ആയിരിക്കുന്നു].

൧൭ എന്റെ ഹൃദയത്തിലെ സങ്കടങ്ങൾ

വൎദ്ധിച്ചിരിക്കുന്നു; എന്റെ ഞെരുക്കങ്ങളിൽ
നിന്നു എന്നെ പുറപ്പെടുവിക്കേണമെ.
൧൮ എന്റെ ദുഃഖത്തെയും എന്റെ വേ
ദനയെയും നോക്കി, എന്റെ പാപങ്ങളെ ഒ
ക്കെയും നീക്കിക്കളയേണമെ.
൧൯ എന്റെ ശത്രുക്കളെ നോക്കേണമെ;
എന്തെന്നാൽ അവർ പെരുകിയിരിക്കുന്നു;
അവർ ക്രൂരതയുള്ള ദ്വേഷത്തോടെ എന്നെ
ദ്വേഷിക്കുന്നു.
൨൦ എന്റെ ആത്മാവിനെ കാത്തു എ
ന്നെ വിടുവിക്കേണമെ; ഞാൻ ലജ്ജിക്കപ്പെ
ടരുതെ; എന്തെന്നാൽ ഞാൻ നിന്നിൽ ആ
ശ്രയിക്കുന്നു.
൨൧ പരമാൎത്ഥതയും നേരും എന്നെ ര
ക്ഷിക്കുമാറാകട്ടെ; എന്തെന്നാൽ ഞാൻ നി
ന്നെ കാത്തിരിക്കുന്നു.
൨൨ ദൈവമേ, ഇസ്രായേലിനെ അവ
ന്റെ സകല സങ്കടങ്ങളിൽനിന്നും വീണ്ടെ
ടുക്കേണമെ.

## Ps. XXVI. ൨൬ാം സങ്കീൎത്തനം.

യഹോവായേ, എന്നെ വിധിക്കേണമെ;
എന്തെന്നാൽ ഞാൻ എന്റെ പരമാൎത്ഥത
യിൽ നടന്നു; ഞാൻ യഹോവായിൽ ത
ന്നെ ആശ്രയിച്ചിരിക്കുന്നു അതുകൊണ്ടു
ഞാൻ ചഞ്ചലപ്പെടുകയില്ല.
൨ യഹോവായേ, എന്നെ പരിക്ഷിച്ചു
എന്നെ ശോധന ചെയ്യേണമെ; എന്റെ
ഇന്ദ്രിയങ്ങളെയും, എന്റെ ഹൃദയത്തെയും
ശോധന നോക്കേണമെ.

൩ എന്തെന്നാൽ നിന്റെ ആൎദ്രകരുണ
എന്റെ കണ്ണുകൾക്കു മുമ്പാകെ [ഇരിക്കു
ന്നു]; ഞാൻ നിന്റെ സത്യത്തിൽ നടന്നുമി
രിക്കുന്നു.

൪ വ്യൎത്ഥന്മാരോടു കൂടെ ഞാൻ ഇരുന്നിട്ടു
മില്ല; വ്യാപ്തിയുള്ളവരോടു കൂടെ ഞാൻ പ്ര
വേശിക്കയുമില്ല.

൫ ദോഷം ചെയ്യുന്നവരുടെ കൂട്ടത്തെ
ഞാൻ പകെച്ചിരിക്കുന്നു; ദുഷ്ടന്മാരോടുകൂടെ
ഞാൻ ഇരിക്കയുമില്ല.

൬ ഞാൻ കുററമില്ലായ്മയിൽ എന്റെ
കൈകളെ കഴുകും; അങ്ങിനെ യഹോവാ
യെ, ഞാൻ നിന്റെ പീഠത്തെ ചുററിവരും.

൭ ഞാൻ സ്തോത്രത്തിന്റെ ശബ്ദത്തോ
ടെ കേൾവിപ്പെടുത്തുവാനും, നിന്റെ അത്ഭു
തപ്രവൃത്തികളെ ഒക്കെയും അറിയിപ്പാനുമാ
യിട്ടു ആകുന്നു.

൮ യഹോവായെ, നിന്റെ ഭവനത്തി
ന്റെ വാസസ്ഥലത്തെയും, നിന്റെ മഹ
ത്വത്തിന്റെ കൂടാരസ്ഥലത്തെയും ഞാൻ
സ്നേഹിച്ചിരിക്കുന്നു.

൯ പാപികളോടു കൂടെ എന്റെ ആത്മാ
വിനെയും; രക്തപ്രിയമുള്ളവരോടു കൂടെ എ
ന്റെ ജീവനെയും കൂട്ടരുതെ.

൰ അവരുടെ കൈകളിൽ ദുഷ്ടത [ഇരി
ക്കുന്നു]; അവരുടെ വലത്തു കൈ കോഴക
ൾകൊണ്ടു നിറഞ്ഞിരിക്കുന്നു.

൰൧ എന്നാൽ ഞാനോ, ഞാൻ എന്റെ

പരമാൎത്ഥതയിൽ നടക്കും; എന്നെ വീണ്ടെടു
ത്തു; എന്നോടു കരുണയുണ്ടാകേണമെ.

൧൨ എന്റെ കാലടി നേരെയുള്ള സ്ഥല
ത്തു നില്ക്കുന്നു: സംഘങ്ങളിൽ ഞാൻ യ
ഹോവായെ വാഴ്ത്തും.



THE FIFTH DAY.

# EVENING PRAYER.

അഞ്ചാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

Ps. XXVII. ൨൭ാം സങ്കീൎത്തനം.

യഹോവാ എന്റെ വെളിച്ചവും, എന്റെ
രക്ഷയും [ആകുന്നു]; ഞാൻ ആരെ ഭയപ്പെ
ടും? യഹോവാ എന്റെ ജീവന്റെ ബലം
[ആകുന്നു]; ഞാൻ ആരെ പേടിക്കും?

൨ എന്റെ ശത്രുക്കളും എന്റെ വൈരി
കളുമായ ദുഷ്ടന്മാർ എന്റെ മാംസത്തെ ഭ
ക്ഷിപ്പാൻ എന്റെ നേരെ വന്നപ്പോൾ,
അവർ തെററിവീണു.

൩ ഇനിക്കു വിരോധമായി ഒരു സൈ
ന്യം പാളയമിറങ്ങിയാലും എന്റെ ഹൃദയം
ഭയപ്പെടുകയില്ലാ: എന്റെ നേരെ യുദ്ധം ഉ
ണ്ടായാലും ഇതിൽ ഞാൻ ധൈൎയ്യപ്പെടും.

൪ ഒരു കാൎയ്യത്തെ ഞാൻ യഹോവായോ
ടു അപേക്ഷിച്ചിട്ടുണ്ടു; ആയതിനെ ഞാൻ
അന്വേഷിക്കും: ഞാൻ യഹോവായുടെ

സൌന്ദൎയ്യത്തെ കാണ്മാനും, അവന്റെ ആ
ലയത്തിൽ അന്വേഷിപ്പാനും ഞാൻ എ
ന്റെ ആയുസ്സിൻ നാൾ ഒക്കെയും യഹോ
വായുടെ ഭവനത്തിൽ വസിക്കെണ്ടുന്നതിന
തന്നെ.
൫ എന്തെന്നാൽ അനൎത്ഥനാളിൽ അവ
ൻ തന്റെ കൂടാരത്തിൽ എന്നെ ഒളിപ്പിക്കും;
തന്റെ കൂടാരമറവിൽ അവൻ എന്നെ മ
റെക്കും, പാറയിന്മേൽ എന്നെ ഉയൎത്തും.
൬ ഇപ്പോഴും എന്റെ ചുറ്റും ഇരിക്കുന്ന
എന്റെ ശത്രുക്കളുടെ മേൽ എന്റെ തല ഉ
യൎത്തപ്പെടും; അതുകൊണ്ടു ഞാൻ അവ
ന്റെ കൂടാരത്തിൽ സന്തോഷബലികളെ
കഴിക്കും; ഞാൻ പാടും, യഹോവായിക്ക ത
ന്നെ സ്തുതികളെ പാടും.
൭ യഹോവായേ, ഞാൻ എന്റെ ശബ്ദ
ത്തോടെ നിലവിളിക്കുമ്പോൾ കേൾക്കേണ
മെ; എന്നോടു കരുണയുണ്ടായി, എന്നെ
ചെവിക്കൊണ്ടരുളേണമെ.
൮ എന്റെ മുഖത്തെ അന്വേഷിപ്പിൻ
[എന്നു നീ കല്പിച്ചപ്പോൾ] യഹോവായേ,
ഞാൻ നിന്റെ മുഖത്തെ അന്വേഷിക്കും
എന്നു എന്റെ ഹൃദയം നിന്നോടു പറഞ്ഞു.
൯ നിന്റെ മുഖത്തെ എന്നിൽനിന്നു മ
റെക്കരുതെ: നിന്റെ ദാസനെ കോപത്തോ
ടെ ദൂരത്താക്കരുതെ; നീ എന്റെ സഹായ
മായി തീൎന്നു എന്റെ രക്ഷയുടെ ദൈവമേ,
എന്നെ കൈവിടരുതെ, എന്നെ ഉപേക്ഷി
ക്കയും അരുതെ.

൧൦ എന്തെന്നാൽ എന്റെ പിതാവും, എന്റെ മാതാവും എന്നെ ഉപേക്ഷിക്കുമ്പോൾ, യഹോവാ എന്നെ ചേൎത്തുകൊള്ളും.

൧൧ യഹോവായേ, എന്റെ ശത്രുക്കളുടെ നിമിത്തം നിന്റെ വഴിയെ എനിക്ക ഉപദേശിച്ച നേരുള്ള വഴിയിൽ എന്നെ നടത്തെണമെ.

൧൨ എന്റെ ശത്രുക്കളുടെ ഇഷ്ടത്തിന എന്നെ ഒപ്പിക്കരുതെ; എന്തെന്നാൽ കള്ളസ്സാക്ഷികളും, ക്രൂരം നിശ്വസിക്കുന്നവരും എനിക്ക വിരോധമായി എഴുനീറ്റിരിക്കുന്നു.

൧൩ എന്നാൽ ഞാൻ ജീവനുള്ളവരുടെ ദേശത്തു യഹോവായുടെ നന്മയെ കാണുമെന്ന വിശ്വസിച്ചിരുന്നില്ല എങ്കിൽ, [ഞാൻ ക്ഷീണിച്ചുപോകുമായിരുന്നു].

൧൪ യഹോവായെ കാത്തിരിക്ക, ധൈൎയ്യപ്പെട്ടിരിക്ക; എന്നാൽ അവൻ നിന്റെ ഹൃദയത്തെ ബലപ്പെടുത്തും: യഹോവായെ കാത്തിരിക്ക, എന്ന ഞാൻ പറയുന്നു:

## Ps. XXVIII. ൨൮ാം സങ്കീൎത്തനം.

എന്റെ പാറയായുള്ള യഹോവായേ, ഞാൻ നിന്നെ നോക്കി വിളിക്കും; നീ എന്നോട മൌനമായിരിക്കരുതെ; നീ എന്നോട മൌനമായിരുന്നാൽ ഞാൻ കുഴിയിൽ ഇറങ്ങുന്നവരെന്നപോലെ ആകാതെ ഇരിപ്പാൻ തന്നെ.

൨ ഞാൻ നിന്നോട അപേക്ഷിച്ച എന്റെ കൈകളെ നിന്റെ ശുദ്ധമുള്ള രഹ

സ്വസ്ഥലത്തിന്റെ നേരെ ഉയൎത്തുമ്പോൾ, എ
ന്റെ പ്രാൎത്ഥനയുടെ ശബ്ദത്തെ കേൾക്കേ
ണമെ.

൩ ദുഷ്ടന്മാരോടും, അകൃത്യം ചെയ്യുന്നവ
രോടും കൂടെ എന്നെ വലിക്കരുതെ; അവർ
തങ്ങളുടെ അയല്ക്കാരോടു സമാധാനം സം
സാരിക്കുന്നു, എങ്കിലും തങ്ങളുടെ ഹൃദയ
ത്തിൽ ദോഷം [ഇരിക്കുന്നു].

൪ അവരുടെ ക്രിയകളിൻപ്രകാരവും അ
വരുടെ ശ്രമങ്ങളുടെ ദോഷത്തിൻ പ്രകാര
വും അവൎക്കു കൊടുക്കേണമെ; അവരുടെ
കൈകളുടെ പ്രവൃത്തിപ്രകാരം അവൎക്കു
കൊടുക്കേണമെ; അവരോടു അവരുടെ പ്ര
തിഫലം ചെയ്യേണമെ.

൫ അവർ യഹോവായുടെ ക്രിയകളെ
യും, അവന്റെ കൈകളുടെ പ്രവൃത്തിയെ
യും വിചാരിക്കായ്കകൊണ്ടു അവൻ അവ
രെ പണിയാതെ, അവരെ നശിപ്പിക്കും.

൬ യഹോവാ സ്തുതിക്കപ്പെട്ടവനാകട്ടെ;
എന്തെന്നാൽ അവൻ എന്റെ പ്രാൎത്ഥനക
ളുടെ ശബ്ദത്തെ കേട്ടിരിക്കുന്നു.

൭ യഹോവാ എന്റെ ബലവും, എന്റെ
പരിചയും [ആകുന്നു], എന്റെ ഹൃദയം അ
വനിൽ ആശ്രയിച്ചു, ഇനിക്കു സഹായം
ഉണ്ടാകയും ചെയ്തു; അതുകൊണ്ടു എന്റെ
ഹൃദയം വളരെ സന്തോഷിക്കുന്നു; എന്റെ
പാട്ടുകൊണ്ടു ഞാൻ അവനെ സ്തുതിക്കും.

൮ യഹോവാ അവരുടെ ബലം [ആകു

ന്നു], തന്റെ അഭിഷിക്തന്നു രക്ഷാബല
വും അവൻ [ആകുന്നു].
൯ നിന്റെ ജനത്തെ രക്ഷിച്ചു നിന്റെ
അവകാശത്തെ അനുഗ്രഹിക്കേണമെ; അ
വരെ മെയിച്ചു അവരെ എന്നേക്കും ഉയ
ൎത്തുകയും ചെയ്യേണമെ.

## Ps. XXIX. ൨൯ാം സങ്കീൎത്തനം.

ബലവാന്മാരുടെ പുത്രന്മാരേ, യഹോവാ
യിക്കു കൊടുപ്പിൻ; യഹോവായിക്കു മഹ
ത്വത്തെയും, ശക്തിയെയും കൊടുപ്പിൻ.
൨ യഹോവായിക്കു അവന്റെ നാമത്തി
ന്നു തക്ക മഹത്വത്തെ കൊടുപ്പിൻ; ശുദ്ധത
യുടെ അലങ്കാരത്തിൽ യഹോവായെ വന്ദി
പ്പിൻ.
൩ യഹോവായുടെ ശബ്ദം വെള്ളങ്ങളു
ടെ മീതെ [ഉണ്ടു]; മഹത്വത്തിന്റെ ദൈവം
ഇടി മുഴക്കുന്നു; യഹോവാ പെരുത്ത വെള്ള
ങ്ങളുടെ മീതെ [ഇരിക്കുന്നു].
൪ യഹോവായുടെ ശബ്ദം ശക്തിയുള്ളതു
[ആകുന്നു]; യഹോവായുടെ ശബ്ദം മഹത്വ
ത്തോടെ ഉള്ളതു [ആകുന്നു].
൫ യഹോവായുടെ ശബ്ദം കാരകിൽ വൃ
ക്ഷങ്ങളെ തകൎക്കുന്നു; യഹോവാ ലബാ
നോനിലെ കാരകിൽ വൃക്ഷങ്ങളെ തന്നെ ത
കൎക്കുന്നു.
൬ അവൻ അവയെ കാളക്കുട്ടിയെ പോ
ലെയും, ലബാനോനെയും ശിറിയോനെ
യും, കാണ്ടാമൃഗക്കുട്ടിയെ പോലെയും തുള്ളി
ക്കുന്നു.

൭ യഹോവായുടെ ശബ്ദം അഗ്നിജ്വാല
കളെ വേറുതിരിക്കുന്നു.
൮ യഹോവായുടെ ശബ്ദം വനത്തെ ഇ
ളക്കുന്നു; യഹോവാ കാദേശ വനത്തെ ഇ
ളക്കുന്നു.
൯ യഹോവായുടെ ശബ്ദം മാനുകളെ
പ്രസവിക്കുമാറാക്കുന്നു, കാടുകളെയും വെളി
യാക്കുന്നു; എന്നാൽ അവന്റെ ആലയ
ത്തിൽ ഓരോരുത്തൻ അവന്റെ മഹത്വ
ത്തെ കുറിച്ചു സംസാരിക്കുന്നു.
൧൦ യഹോവാ ജലപ്രളയത്തിന്മേൽ ഇ
രിക്കുന്നു; അത്രയുമല്ല, യഹോവാ എന്നേ
ക്കും രാജാവായിരിക്കുന്നു.
൧൧ യഹോവാ തന്റെ ജനത്തിന്നു ശ
ക്തിയെ കൊടുക്കും; യഹോവാ തന്റെ ജന
ത്തെ സമാധാനംകൊണ്ടു അനുഗ്രഹിക്കും.



THE SIXTH DAY.

## MORNING PRAYER.

### ആറാം തിയ്യതി

### കാലത്തെ പ്രാൎത്ഥന.

Ps. XXX. ൩൦ാം സങ്കീൎത്തനം.

യഹോവായെ, ഞാൻ നിന്നെ പുകഴ്ത്തും; എന്തെന്നാൽ നീ എന്നെ ഉയൎത്തി; എന്റെ ശത്രുക്കളെ എന്റെമേൽ സന്തോഷിപ്പിച്ചിട്ടുമില്ല.

൨ എന്റെ ദൈവമായ യഹോവായെ, ഞാൻ നിന്നെ നോക്കിവിളിച്ചു; നീ എന്നെ സൌഖ്യമാക്കുകയും ചെയ്തു.
൩ യഹോവായെ, നീ എന്റെ ആത്മാവിനെ പാതാളത്തിൽനിന്നു കരേററി; ഞാൻ കുഴിയിലെക്കു ഇറങ്ങിപ്പോകാതെയിരിപ്പാൻ നീ എന്നെ ജീവനോടെ രക്ഷിച്ചിരിക്കുന്നു.
൪ യഹോവായുടെ ശുദ്ധിമാന്മാരേ, അവന്നു പാടി, അവന്റെ ശുദ്ധതയുടെ ഓൎമ്മക്കായിട്ടു സ്തോത്രം ചെയ്യിൻ.

൫ എന്തെന്നാൽ അവന്റെ കോപം ഒരു ക്ഷണനേരം മാത്രമെ ഉള്ളു; അവന്റെ ഇഷ്ടത്തിൽ ജീവൻ [ഉണ്ടു]; സന്ധ്യയിങ്കൽ കരച്ചിൽ ഉണ്ടാകും; എങ്കിലും ഉഷസ്സിങ്കൽ സന്തോഷം [വരുന്നു].

൬ ഞാൻ ഒരുനാളും ഇളകപ്പെടുകയില്ല എന്നു ഞാൻ എന്റെ സുഖത്തിൽ പറഞ്ഞു.

൭ യഹോവായെ, നീ നിന്റെ ദയകൊണ്ടു എന്റെ പൎവ്വതത്തെ ബലമായി നില്ക്കുമാറാക്കി; നീ നിന്റെ മുഖത്തെ മറച്ചു, ഞാൻ വിഷാദപ്പെട്ടു.

൮ യഹോവായേ, ഞാൻ നിന്നെ നോക്കിവിളിച്ചു; ഞാൻ യഹോവായോടു പ്രാൎത്ഥിക്കയും ചെയ്തു.
൯ ഞാൻ കുഴിയിലേക്കു ഇറങ്ങിപ്പോകുമ്പോൾ, എന്റെ രക്തത്തിൽ എന്തു ലാഭമുള്ളു? ധൂളി നിന്നെ സ്തുതിക്കുമോ? അതു നിന്റെ സത്യത്തെ അറിയിക്കുമോ?
൧൦ യഹോവായേ, ചെവികൊണ്ടു എ

ന്നോട കരുണയുണ്ടാകേണമെ; യഹോവാ
യെ, എന്റെ സഹായക്കാരനായിരിക്കേണ
മെ.

൧൧ നീ എന്റെ വിലാപത്തെ എനിക്കു
ആട്ടമാക്കി തീൎത്തു; നീ എന്റെ രട്ടവസ്ത്ര
ത്തെ നീക്കി, എന്നെ സന്തോഷംകൊണ്ടു
ധരിപ്പിച്ചു.

൧൨ എന്റെ മഹത്വം മൌനമായിരിക്കാ
തെ, നിനക്കു സ്തുതി പാടേണ്ടുന്നതിന്നു ആ
കുന്നു; എന്റെ ദൈവമായ യഹോവായെ,
ഞാൻ നിനക്കു എന്നേക്കും സ്തോത്രം ചെ
യ്യും.

Ps. XXXI. ൩൧ാം സങ്കീൎത്തനം.

യഹോവായെ, ഞാൻ നിന്നിൽ ആശ്രയി
ക്കുന്നു; ഞാൻ എന്നേക്കും ലജ്ജിക്കപ്പെടുക
യില്ല; നിന്റെ നീതിയിൽ എന്നെ വിടുവി
ക്കേണമെ.

൨ എങ്കലേക്കു നിന്റെ ചെവി ചായി
ച്ചു എന്നെ വേഗം വിടുവിക്കേണമെ; നീ
എനിക്കു ബലമുള്ള പാറയായിട്ടും എന്നെ ര
ക്ഷിപ്പാനുള്ള കോട്ടഭവനമായിട്ടും ഇരിക്കേ
ണമെ.

൩ എന്തെന്നാൽ നീ എന്റെ പാറയും,
എന്റെ കോട്ടയും [ആകുന്നു]; അതുകൊണ്ടു
നിന്റെ നാമത്തിൻനിമിത്തം എന്നെ നട
ത്തിക്കൊണ്ടുപോകേണമെ.

൪ അവർ എനിക്കു രഹസ്യമായി വെച്ചി
രിക്കുന്ന വലയിൽനിന്നു എന്നെ നീക്കേ

ണമെ; എന്തെന്നാൽ നീ എന്റെ ബലം [ആകുന്നു].

൫ നിന്റെ കൈയ്യിൽ ഞാൻ എന്റെ ആത്മാവിനെ ഭരമെല്പിക്കുന്നു; സത്യത്തിന്റെ ദൈവമായ യഹോവായെ, നീ എന്നെ വീണ്ടെടുത്തിരിക്കുന്നു.

൬ വ്യാജമായുള്ള മായകളെ പ്രമാണിക്കുന്നവരെ ഞാൻ പകച്ചിരിക്കുന്നു; എന്നാൽ ഞാൻ യഹോവായിൽ ആശ്രയിക്കുന്നു.

൭ ഞാൻ നിന്റെ കരുണയിൽ ആനന്ദിച്ച സന്തോഷിക്കും; എന്തെന്നാൽ നീ എന്റെ സങ്കടത്തെ വിചാരിച്ചിരിക്കുന്നു; ദുഃഖങ്ങളിൽ എന്റെ ആത്മാവിനെ അറിഞ്ഞിരിക്കുന്നു.

൮ ശത്രുവിന്റെ കൈയ്യിൽ നീ എന്നെ അടച്ചിട്ടുമില്ല; നീ എന്റെ പാദങ്ങളെ ഒരു വിശാലസ്ഥലത്തു നിൎത്തിയിരിക്കുന്നു.

൯ യഹോവായെ, എന്നോട കരുണയുണ്ടാകേണമെ; എന്തെന്നാൽ ഞാൻ ദുഃഖത്തോടെ ഇരിക്കുന്നു; സങ്കടംകൊണ്ട എന്റെ കണ്ണും, എന്റെ ആത്മാവും, എന്റെ ഉദരവും ക്ഷയിച്ചിരിക്കുന്നു.

൧൦ എന്തെന്നാൽ എന്റെ പ്രാണൻ ദുഃഖംകൊണ്ടും, എന്റെ സംവത്സരങ്ങൾ ഞരക്കംകൊണ്ടും കഴിഞ്ഞുപോയിരിക്കുന്നു; എന്റെ അകൃത്യംകൊണ്ട എന്റെ ബലം ക്ഷീണിക്കുന്നു; എന്റെ അസ്ഥികളും ക്ഷയിച്ചിരിക്കുന്നു.

൧൧ എന്റെ സകല ശത്രുക്കളുടെ ഇട

യിലും, വിശേഷാൽ എന്റെ അയല്ക്കാരു
ടെ ഇടയിലും ഞാൻ ധിക്കാരവും, എനിക്കു
മുഖപരിചയമുള്ളവൎക്കു ഭയവുമായി തീൎന്നു;
എന്നെ പുറത്തു കണ്ടവർ എന്നിൽനിന്നു
ഓടിപ്പോയി.

൰൨ ഓൎക്കപ്പെടാത്ത മരിച്ചവനെപ്പോ
ലെ ഞാൻ മറക്കപ്പെട്ടു; ഞാൻ ഒരു ഉടഞ്ഞ
പാത്രംപോലെ ആയി തീൎന്നു.

൰൩ എന്തെന്നാൽ ഞാൻ പലരുടെയും
ദൂഷണത്തെ കേട്ടിരിക്കുന്നു; ഭയം എല്ലാട
വും [ഉണ്ടായി]; അവർ എനിക്കു വിരോധ
മായി കൂടിയാലോചന ചെയ്യുമ്പോൾ, അ
വർ എന്റെ ജീവനെ എടുത്തുകളവാൻ വി
ചാരിച്ചു.

൰൪ എന്നാൽ യഹോവായെ, ഞാൻ നി
ന്നിൽ ആശ്രയിച്ചു; നീ എന്റെ ദൈവം
[ആകുന്നു] എന്നു ഞാൻ പറഞ്ഞു.

൰൫ എന്റെ സമയങ്ങൾ നിന്റെ കൈ
യ്യിൽ [ഇരിക്കുന്നു]; എന്റെ ശത്രുക്കളുടെ
കൈയ്യിൽനിന്നും, എന്നെ പീഡിപ്പിക്കുന്ന
വരിൽനിന്നും എന്നെ വിടുവിക്കേണമെ.

൰൬ നിന്റെ മുഖത്തെ നിന്റെ ദാസ
ന്റെ മേൽ പ്രകാശിക്കുമാറാക്കേണമെ; നി
ന്റെ കരുണയുടെ നിമിത്തം എന്നെ രക്ഷി
ക്കേണമെ.

൰൭ യഹോവായെ, ഞാൻ ലജ്ജിക്കപ്പെ
ടുകയില്ല; എന്തെന്നാൽ ഞാൻ നിന്നെ നോ
ക്കിവിളിച്ചു; ദുഷ്ടന്മാർ ലജ്ജിക്കപ്പെട്ടു പാതാ
ളത്തിൽ മൌനമായിരിക്കും.

൧൮ നീതിമാനു വിരോധമായി ഡംഭത്തൊടും നിന്ദയൊടും കഠിനമായി സംസാരിക്കുന്ന വ്യാജമുള്ള അധരങ്ങൾ മൌനമായിരിക്കട്ടെ.

൧൯ നിന്നെ ഭയപ്പെടുന്നവൎക്കു വേണ്ടി നീ സംഗ്രഹിച്ചതും, നീ മനുഷ്യപുത്രന്മാരുടെ മുമ്പാകെ നിന്നിൽ ആശ്രയിക്കുന്നവൎക്കു വേണ്ടി സമ്പാദിച്ചതുമായുള്ള നിന്റെ നന്മ എത്ര വലുതായി [ആകുന്നു] ?

൨൦ നീ അവരെ മനുഷ്യരുടെ അഹങ്കാരത്തിൽ നിന്നു നിന്റെ മുഖത്തിന്റെ മറയിൽ മറെക്കും; നീ അവരെ നാവുകളുടെ വിവാദങ്ങളിൽനിന്നു ഒരു കൂടാരത്തിൽ ഒളിപ്പിക്കും.

൨൧ യഹോവാ സ്തുതിക്കപ്പെട്ടവൻ [ആകട്ടെ]; എന്തെന്നാൽ അവൻ പ്രബലമുള്ള പട്ടണത്തിൽ എനിക്കു തന്റെ ദയയെ അത്ഭുതമായി കാണിച്ചിരിക്കുന്നു.

൨൨ എന്തെന്നാൽ ഞാൻ നിന്റെ കണ്ണുകളുടെ മുൻപിൽനിന്നു ഛെദിക്കപ്പെടുന്നു എന്നു ഞാൻ എന്റെ ബദ്ധപ്പാടിൽ പറഞ്ഞു; എങ്കിലും ഞാൻ നിന്നെ നോക്കിവിളിച്ചപ്പോൾ, നീ എന്റെ പ്രാൎത്ഥനകളുടെ ശബ്ദത്തെ കേട്ടു.

൨൩ യഹോവായുടെ സകല ശുദ്ധിമാന്മാരേ, അവനെ സ്നേഹിപ്പിൻ; യഹോവാ വിശ്വാസമുള്ളവരെ കാക്കുകയും, അഹങ്കാരം പ്രവൃത്തിക്കുന്നവനു പൂൎണ്ണമായി പകരം കൊടുക്കയും ചെയ്യുന്നു.

൰൪ യഹോവായിൽ ആശ്രയിക്കുന്ന നിങ്ങൾ എല്ലാവരും ധൈൎയ്യപ്പെട്ടിരിപ്പിൻ, എന്നാൽ അവൻ നിങ്ങളുടെ ഹൃദയത്തെ ബലപ്പെടുത്തും.



THE SIXTH DAY.

# EVENING PRAYER.

ആറാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

Ps. XXXII. ൩൨ാം സങ്കീൎത്തനം.

അതിക്രമം ക്ഷമിക്കപ്പെട്ട പാപം മറെക്കപ്പെട്ടിരിക്കുന്നവൻ ഭാഗ്യവാൻ.

൨ യഹോവാ അകൃത്യം കണക്കിടാതെയും, തന്റെ ആത്മാവിൽ വ്യാജം ഇല്ലാതെയുമിരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ.

൩ ഞാൻ മിണ്ടാതെയിരുന്നപ്പോൾ എന്റെ അസ്ഥികൾ എന്റെ അലച്ചകൊണ്ടു ദിവസംതോറും ക്ഷയിച്ചുപോയി.

൪ എന്തെന്നാൽ പകലും, രാവും നിന്റെ കൈ എന്റെ മേൽ ഭാരമായിരുന്നു; എന്റെ ആൎദ്രത വേനല്ക്കാലത്തിലെ ഉണക്കമായി തീൎന്നു.

൫ ഞാൻ എന്റെ പാപത്തെ നിന്നോടു അറിയിച്ചു; എന്റെ അകൃത്യത്തെ മറച്ചതുമില്ല; ഞാൻ എന്റെ അതിക്രമങ്ങളെ യഹോവായോടു അറിയിക്കും എന്നു ഞാൻ പറ

ഞ്ഞു; അപ്പോൾ നീ എന്റെ പാപത്തി
ന്റെ അകൃത്യത്തെ നീക്കികളഞ്ഞു.
൬ ഇതു ഹേതുവായിട്ടു നിന്നെ കണ്ടെ
ത്തുന്ന കാലത്തു ദൈവഭക്തിയുള്ളവനെല്ലാം
നിന്നോടു പ്രാൎത്ഥിക്കും; ജലപ്രളയങ്ങളോ,
അവ അവന്റെ അടുക്കൽ ചേരുകയില്ല
നിശ്ചയം.
൭ നീ ഇനിക്കു മറ [ആകുന്നു]; നീ എ
ന്നെ അനൎത്ഥത്തിൽനിന്നു കാക്കും; നീ ര
ക്ഷയുടെ കീൎത്തനങ്ങൾകൊണ്ടു എന്നെ ചു
റ്റികൊള്ളും.
൮ ഞാൻ നിനക്കു ഉപദേശിച്ചു നീ ന
ടക്കേണ്ടുന്ന വഴി നിന്നെ പഠിപ്പിക്കും; ഞാ
ൻ എന്റെ കണ്ണുകൊണ്ടു നിന്നെ നടത്തും.
൯ നിന്റെ അടുക്കൽ ചേരാതിരിപ്പാൻ
വാറാലും, കടിഞ്ഞാണിനാലും വായ കെട്ട
പ്പെടേണ്ടുന്ന അറിവില്ലാത്ത കുതിരപോലെ
എങ്കിലും, കോവർകഴുതപോലെ എങ്കിലും
നിങ്ങൾ ആകരുതു.
൰ ദുഷ്ടന്നു വളരെ വേദനകൾ [ഉണ്ടാ
കും]; എന്നാൽ യഹോവായിൽ ആശ്രയി
ക്കുന്നവനോ, കരുണ അവനെ ചുറ്റി
ക്കൊള്ളും.
൰൧ നീതിമാന്മാരേ, യഹോവായിൽ സ
ന്തോഷിച്ചു ആനന്ദിപ്പിൻ; ഹൃദയത്തിൽ
നേരുള്ളവരായ നിങ്ങൾ എല്ലാവരും ഘോ
ഷിപ്പിൻ.

## Ps. XXXIII. ൩൩ാം സങ്കീൎത്തനം.

നീതിമാന്മാരേ, യഹോവായിൽ ആനന്ദി

പ്പിൻ; സ്തുതിക്കുന്നതു നേരുള്ളവൎക്കു യോഗ്യ
മാകുന്നു.

൨ വീണകൊണ്ടു യഹോവായെ സ്തുതി
പ്പിൻ; തംബുരുകൊണ്ടും പത്തു കമ്പിയുള്ള
വീണകൊണ്ടും അവന്നു പാടുവിൻ.

൩ അവന്നു ഒരു പുതിയ പാട്ടു പാടുവി
ൻ; സന്തോഷസ്വരത്തോടെ നന്നായി വാ
ദ്യം വായിപ്പിൻ.

൪ എന്തെന്നാൽ യഹോവായുടെ വച
നം നേരുള്ളതു [ആകുന്നു]; അവന്റെ സ
കല പ്രവൃത്തികളും സത്യത്തോടെ [ചെയ്യ
പ്പെട്ടിരിക്കുന്നു].

൫ അവൻ നീതിയിലും ന്യായത്തിലും
ഇഷ്ടപ്പെടുന്നു; ഭൂമി യഹോവായുടെ നന്മ
കൊണ്ടു നിറഞ്ഞിരിക്കുന്നു.

൬ യഹോവായുടെ വചനത്താൽ ആകാ
ശങ്ങളും, അവന്റെ വായിലെ ആത്മാവി
നാൽ അവയുടെ സകല സൈന്യവും ഉ
ണ്ടാക്കപ്പെട്ടു.

൭ അവൻ സമുദ്രത്തിലെ വെള്ളങ്ങളെ കൂ
മ്പാരംപോലെ ഒന്നിച്ചു കൂട്ടുന്നു; അവൻ
ആഴങ്ങളെ ഭണ്ഡാരപ്പുരകളിൽ സംഗ്രഹി
ക്കുന്നു.

൮ സകല ഭൂമിയും യഹോവായെ ഭയ
പ്പെടട്ടെ; ഭൂലോകത്തിലെ എല്ലാ കുടിയാ
ന്മാരും അവനെ ശങ്കിക്കട്ടെ.

൯ എന്തെന്നാൽ അവൻ പറഞ്ഞു,
അപ്രകാരം ഉണ്ടായി; അവൻ കല്പിച്ചു,
അപ്രകാരം സ്ഥിരമാകയും ചെയ്തു.

൧൦ യഹോവാ പുറജാതികളുടെ ആലോചനയെ അബദ്ധമാക്കുകയും, ജനങ്ങളുടെ വിചാരങ്ങളെ നിഷ്ഫലമാക്കുകയും ചെയ്യുന്നു.

൧൧ യഹോവായുടെ ആലോചന എന്നേക്കും, അവന്റെ ഹൃദയത്തിലെ വിചാരങ്ങൾ തലമുറതലമുറയായിട്ടും നില്ക്കുന്നു.

൧൨ ഏതു ജാതിക്കു ദൈവം യഹോവാ [ആകുന്നുവോ], ആ ജാതിയും, അവൻ തനിക്കു സ്വന്ത അവകാശമായിട്ടു തെരിഞ്ഞെടുത്ത ജനവും ഭാഗ്യമുള്ളതു.

൧൩ യഹോവാ സ്വൎഗ്ഗത്തിൽ നിന്നു നോക്കുന്നു; അവൻ മനുഷ്യപുത്രന്മാരെ എല്ലാവരെയും കാണുന്നു.

൧൪ അവൻ തന്റെ വാസസ്ഥലത്തുനിന്നു ഭൂമിയിൽ വസിക്കുന്ന എല്ലാവരെയും നോക്കുന്നു.

൧൫ അവൻ അവരുടെ ഹൃദയങ്ങളെ ഒരുപോലെ ആകൃതിപ്പെടുത്തുന്നു; അവരുടെ പ്രവൃത്തികളെ ഒക്കെയും അവൻ വിചാരിക്കുന്നു.

൧൬ സൈന്യത്തിന്റെ പുരുഷാരത്താൽ വിടുവിക്കപ്പെടുന്ന രാജാവു ഇല്ല; ശക്തിമാൻ വളരെ ശക്തികൊണ്ടു വിടുവിക്കപ്പെടുന്നതുമില്ല.

൧൭ രക്ഷെക്കു ഒരു കുതിര വ്യൎത്ഥം [ആകുന്നു]; അതു തന്റെ വലിയ ശക്തികൊണ്ടു [ഒരുത്തനെ] വിടുവിക്കയുമില്ല.

൧൮ കണ്ടാലും, യഹോവായുടെ കണ്ണു തന്നെ ഭയപ്പെടുന്നവരുടെ മേലും, തന്റെ

കരുണെയിൽ ആശ്രയിക്കുന്നവരുടെ മേ
ലും,

൧൯ അവരുടെ ആത്മാക്കളെ മരണത്തി
ൽനിന്നു വിടുവിപ്പാനും, അവരെ ക്ഷാമ
ത്തിൽ ജീവനോടെ രക്ഷിപ്പാനും [ഇരിക്കു
ന്നു].

൨൦ നമ്മുടെ ആത്മാവു യഹോവായിക്കാ
യിട്ടു കാത്തിരിക്കുന്നു; അവൻ നമ്മുടെ സ
ഹായവും നമ്മുടെ പരിചയും [ആകുന്നു].

൨൧ എന്തെന്നാൽ അവന്റെ ശുദ്ധമുള്ള
നാമത്തിൽ നാം ആശ്രയിക്കകൊണ്ടു നമ്മു
ടെ ഹൃദയം അവനിൽ സന്തോഷിക്കും.

൨൨ യഹോവായേ, ഞങ്ങൾ നിന്നിൽ
ആശ്രയിക്കുന്നപ്രകാരം, നിന്റെ കരുണെ
ഞങ്ങളുടെമേൽ ഉണ്ടാകട്ടെ.

## Ps. XXXIV. ൩൪ാം സങ്കീൎത്തനം.

ഞാൻ യഹോവായെ എല്ലാ കാലത്തും
വാഴ്ത്തും; അവനെക്കുറിച്ചുള്ള സ്തുതി എപ്പോ
ഴും എന്റെ വായിൽ [ഇരിക്കും].

൨ എന്റെ ആത്മാവു യഹോവായിൽ
പ്രശംസിക്കും; വിനയമുള്ളവർ [അതിനെ]
കേട്ടു സന്തോഷിക്കും.

൩ എന്നോടുകൂടെ യഹോവായെ മഹത്വ
പ്പെടുത്തുവിൻ; നാം ഒന്നിച്ചു അവന്റെ
നാമത്തെ ഉന്നതപ്പെടുത്തുക.

൪ ഞാൻ യഹോവായെ അന്വേഷിച്ചു;
അപ്പോൾ അവൻ എന്നെ ചെവിക്കൊണ്ടു,

എന്റെ സകല ഭയങ്ങളിൽനിന്നും എന്നെ
വിടുവിച്ചു.

൫ അവർ അവങ്കലേക്ക നോക്കി, പ്ര
കാശിക്കപ്പെട്ടു; അവരുടെ മുഖങ്ങൾ ലജ്ജി
ക്കപ്പെട്ടതുമില്ല.

൬ ഈ ദരിദ്രൻ അപേക്ഷിച്ചു; യഹോ
വാ [അവനെ] ചെവിക്കൊണ്ടു അവനെ
അവന്റെ സകല ഞെരുക്കങ്ങളിൽനിന്നും
രക്ഷിക്കയും ചെയ്തു.

൭ യഹോവായുടെ ദൂതൻ അവനെ ഭ
യപ്പെടുന്നവരുടെ ചുററും പാളയമിട്ടു അവ
രെ വിടുവിക്കുന്നു.

൮ യഹോവാ നല്ലവൻ [ആകുന്നു] എ
ന്നു രുചി നോക്കുവിൻ; അവനിൽ ആശ്ര
യിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ.

൯ യഹോവായുടെ ശുദ്ധിമാന്മാരെ, അ
വനെ ഭയപ്പെടുവിൻ; എന്തെന്നാൽ അവ
നെ ഭയപ്പെടുന്നവൎക്ക ഒട്ടും മുട്ടില്ല.

൧൦ സിംഹക്കുട്ടികൾ മുട്ടി വിശന്നിരിക്കു
ന്നു; എങ്കിലും യഹോവായെ അന്വേഷി
ക്കുന്നവൎക്ക ഒരു നന്മെക്കും കുറവില്ല.

൧൧ മക്കളേ, വന്നു എന്നെ ചെവിക്കൊ
ൾവിൻ; യഹോവായോടുള്ള ഭയത്തെ ഞാ
ൻ നിങ്ങളോടു ഉപദേശിക്കും.

൧൨ ജീവനെ ആഗ്രഹിച്ചു നന്മയെ കാ
ണ്മാനായി ദിവസങ്ങളെ സ്നേഹിക്കുന്ന മനു
ഷ്യൻ ആർ?

൧൩ ദോഷത്തിൽനിന്നു നിന്റെ നാവി
നെയും വ്യാജംപറയുന്നതിൽനിന്നു നിന്റെ
അധരങ്ങളെയും കാത്തുകൊൾക.

൧൪ ദോഷത്തെ വിട്ടകന്നു ഗുണംചെയ്ക; സമാധാനത്തെ അന്വേഷിച്ചു അതിനെ പിന്തുടരുക.

൧൫ യഹോവായുടെ കണ്ണുകൾ നീതിമാന്മാരുടെ മേൽ [ഉണ്ടു]; അവന്റെ ചെവികളും അവരുടെ അപേക്ഷയിൽ [തുറന്നിരിക്കുന്നു].

൧൬ ദോഷം ചെയ്യുന്നവരുടെ ഓൎമ്മയെ ഭൂമിയിൽനിന്നു നീക്കിക്കളെവാനായിട്ടു യഹോവായുടെ മുഖം അവൎക്കു വിരോധമായിരിക്കുന്നു.

൧൭ [നീതിമാന്മാർ] നിലവിളിക്കുന്നു; യഹോവാ ചെവിക്കൊണ്ടു അവരെ അവരുടെ സകല ഞെരുക്കങ്ങളിൽനിന്നും വിടുവിക്കയും ചെയ്യുന്നു.

൧൮ യഹോവാ ഹൃദയത്തിൽ നുറുങ്ങപ്പെട്ടവൎക്കു സമീപമായിരിക്കുന്നു; ആത്മാവിൽ ദുഃഖിക്കപ്പെട്ടവരെ രക്ഷിക്കയും ചെയ്യുന്നു.

൧൯ നീതിമാനുള്ള തിന്മകൾ പലതു [ആകുന്നു]; എങ്കിലും യഹോവാ അവയിൽ എല്ലാററിൽനിന്നും അവനെ വിടുവിക്കുന്നു.

൨൦ അവൻ അവന്റെ അസ്ഥികളെ എല്ലാം സൂക്ഷിക്കുന്നു; ഇവയിൽ ഒന്നും ഒടിക്കപ്പെടുന്നില്ല.

൨൧ ദോഷം ദുഷ്ടനെ കൊല്ലും; നീതിമാനെ ദ്വേഷിക്കുന്നവൻ നശിച്ചുപോകും.

൨൨ യഹോവാ തന്റെ ഭൃത്യന്മാരുടെ ആത്മാവിനെ വീണ്ടുകൊള്ളുന്നു; അവനിൽ ആശ്രയിക്കുന്നവരാരും കുററക്കാരാകയില്ല.

THE SEVENTH DAY.

# MORNING PRAYER.

## ഏഴാം തിയ്യതി
## കാലത്തെ പ്രാൎത്ഥന.

Ps. XXXV.   ൩൫ാം സങ്കീൎത്തനം.

യഹോവായെ, എന്നോടു തൎക്കിക്കുന്നവ
രോടു തൎക്കിച്ചു എന്നോടു യുദ്ധം ചെയ്യുന്ന
വരോടു യുദ്ധം ചെയ്യേണമെ.
൨ നീ ഖേടത്തെയും പരിചയെയും പി
ടിച്ചു ഇനിക്കു സഹായത്തിന്നായിട്ടു എഴു
ന്നേല്ക്കേണമെ.
൩ നീ കുന്തത്തെയും ഊരി എന്നെ പീ
ഡിപ്പിക്കുന്നവരുടെ നേരെ [വഴി] അടച്ചു
കളയേണമെ; എന്റെ ആത്മാവിനോടു ഞാ
ൻ നിന്റെ രക്ഷ [ആകുന്നു] എന്നു പറ
യേണമെ.
൪ എന്റെ ആത്മാവിനെ അന്വെഷി
ക്കുന്നവർ പരിഭ്രമിച്ചു ലജ്ജിക്കപ്പെടും; ഇ
നിക്കു ദോഷം വിചാരിക്കുന്നവർ പിന്തി
രിഞ്ഞു നാണിക്കപ്പെടും.
൫ അവർ കാററിന്നു മുമ്പിൽ പതിരു
പോലെ ആകും; യഹോവായുടെ ദൂതൻ അ
വരെ ഓടിക്കയും ചെയ്യും.
൬ അവരുടെ വഴി ഇരുട്ടും വഴുവഴുപ്പുമാ
കും; യഹോവായുടെ ദൂതൻ അവരെ പീഡി
പ്പിക്കയും ചെയ്യും.
൭ എന്തെന്നാൽ കാരണം കൂടാതെ അവ
ർ ഇനിക്കായിട്ടു തങ്ങളുടെ വലയെ കുഴിയി

ൽ ഒളിച്ചു; [അതിനെ] കാരണം കൂടാതെ അ
വർ എന്റെ ആത്മാവിന്നായിട്ടു കുഴിച്ചിരി
ക്കുന്നു.
൮ അവൻ അറിയാത്ത നാശം അവന്നു
ഭവിക്കും; അവൻ ഒളിപ്പിച്ചിട്ടുള്ള അവന്റെ
വല അവനെത്തന്നെ പിടിക്കും; ആ നാ
ശത്തിൽ തന്നെ അവൻ വീഴും.
൯ എന്നെന്നാൽ എന്റെ ആത്മാവു യ
ഹോവായിൽ ആനന്ദിക്കും; അതു അവ
ന്റെ രക്ഷയിൽ സന്തോഷിക്കും.
൧൦ യഹോവായെ, ദരിദ്രനെ, തന്നെക്കാ
ൾ ബലവാനിൽനിന്നും, ദരിദ്രനെയും അ
ഗതിയെയും അവനെ കവൎച്ചചെയ്യുന്നവ
നിൽനിന്നും വിടുവിക്കുന്ന നിന്നെപ്പോലെ
ആരുള്ളു? എന്നു എന്റെ അസ്ഥികൾ ഒക്കെ
യും പറയും.
൧൧ കള്ളസ്സാക്ഷിക്കാർ എഴുനീറ്റു; ഞാ
ൻ അറിയാത്ത കാൎയ്യങ്ങളെ അവർ എന്നോ
ടു ചോദ്യം ചെയ്യു.
൧൨ എന്റെ ആത്മാവിന്നു നാശമായിട്ടു
അവർ ഇനിക്കു നന്മെക്കു പകരം തിന്മ
ചെയ്യു.
൧൩ എന്നാൽ ഞാനോ, അവർ രോഗ
പ്പെട്ടിരുന്നപ്പോൾ, രട്ടുശീല എന്റെ ഉടുപ്പു
[ആയിരുന്നു]; ഞാൻ ഉപവാസംകൊണ്ടു എ
ന്റെ ആത്മാവിനെ ദുഃഖിപ്പിച്ചു; എന്റെ
പ്രാൎത്ഥന എന്റെ മാൎവ്വിടത്തിലേക്കു തന്നേ
തിരികയും ചെയ്യു.
൧൪ അവൻ ഇനിക്കു സ്നേഹിതനെന്നും
സഹോദരനെന്നും വെച്ചു ഞാൻ നടന്നു;

മാതാവിനെക്കുറിച്ച ദുഃഖിക്കുന്നവൻ എന്ന പോലെ ഞാൻ ദുഃഖത്തോടെ കുനിഞ്ഞു നടന്നു.

൧൫ എങ്കിലും എന്റെ അനൎത്ഥത്തിൽ അവർ സന്തോഷിച്ച കൂട്ടംകൂടി: [ആശ്ചൎയ്യമല്ല], നിന്ദക്കാരും ഞാൻ അറിയാതെ ഇനിക്ക വിരോധമായി കൂട്ടം കൂടി, അവർ [എന്നെ] ചീന്തി, അമൎന്നതുമില്ല.

൧൬ ദുഷ്ട വിരുന്നുകളിൽ കപടഭക്തിക്കാരായ പരിഹാസക്കാരോടു കൂടെ അവർ എന്റെ നേരെ അവരുടെ പല്ലുകൾ കടിച്ചു.

൧൭ കൎത്താവെ, നീ എത്രത്തോളം നോക്കിയിരിക്കും? അവരുടെ നാശങ്ങളിൽനിന്ന എന്റെ ആത്മാവിനെയും, സിംഹങ്ങളിൽ നിന്ന എന്റെ ഏകനെയും വിടുവിക്കേണമെ.

൧൮ ഞാൻ വലിയ സഭയിൽ നിനക്ക സ്തോത്രംചെയ്യും; വളരെ ജനത്തിന്റെ ഇടയിൽ ഞാൻ നിന്നെ സ്തുതിക്കും.

൧൯ വൃഥാ ഇനിക്ക ശത്രുക്കളായവർ എന്റെ നേരെ സന്തോഷിക്കയും, കാരണം കൂടാതെ എന്നെ പകെക്കുന്നവർ കണ്ണുകൊണ്ടു ഇമെക്കയും അരുതെ.

൨൦ എന്തെന്നാൽ അവർ സമാധാനം സംസാരിക്കാതെ, ദേശത്തു സമാധാനമുള്ളവൎക്ക വിരോധമായി വ്യാജമുള്ള കാൎയ്യങ്ങളെ വിചാരിക്കുന്നു.

൨൧ അത്രയുമല്ല, അവർ ഇനിക്ക വിരോധമായി തങ്ങളുടെ വാ പിളൎന്നു ആഹാ,

ആഹാ, ഞങ്ങളുടെ കണ്ണു കണ്ടു എന്നു പറ
ഞ്ഞു.
൨൨ യഹോവായെ, നീ [ഇതിനെ] ക
ണ്ടു; മൌനമായിരിക്കരുതേ; കൎത്താവെ, എ
ന്നിൽനിന്നു ദൂരമായിരിക്കരുതേ.
൨൩ എന്റെ ദൈവവും, എന്റെ കൎത്താ
വുമായുള്ളോവെ, എന്റെ ന്യായത്തിന്നും, എ
ന്റെ വ്യവഹാരത്തിന്നും ഉണൎന്നുകൊണ്ടു
ജാഗരണമായിരിക്കണമെ.
൨൪ എന്റെ ദൈവമായ യഹോവായെ,
നിന്റെ നീതിപ്രകാരം എന്നോടു ന്യായം
വിസ്തരിക്കേണമെ; എന്നാൽ അവർ എ
ന്റെ മേൽ സന്തോഷിക്കാതെ ഇരിക്കും.
൨൫ അവർ തങ്ങളുടെ ഹൃദയത്തിൽ, ആ
ഹാ, അങ്ങിനെ തന്നെ വേണം എന്നു പ
റയരുതേ, ഞങ്ങൾ അവനെ വിഴുങ്ങിക്കള
ഞ്ഞു എന്നു അവർ പറയരുതേ.
൨൬ എന്റെ ഉപദ്രവത്തിൽ സന്തോഷി
ക്കുന്നവർ ഒന്നിച്ചു നാണിച്ചു ലജ്ജിക്ക
പ്പെടും; എനിക്കു വിരോധമായി പ്രതാപിക്കു
ന്നവർ ലജ്ജകൊണ്ടും, അവമാനം കൊണ്ടും
ധരിക്കപ്പെടും.
൨൭ എന്റെ നീതിയിൽ ഇഷ്ടമുള്ളവർ
ആൎത്തു ആനന്ദിക്കും; അത്രയുമല്ല, തന്റെ
ശുശ്രൂഷക്കാരന്റെ സുഖത്തിൽ ഇഷ്ടമുള്ള
യഹോവാ മഹത്വപ്പെട്ടവനാകട്ടെ എന്നു
അവർ എപ്പോഴും പറയും.
൨൮ എന്റെ നാവു ദിനംപ്രതി നിന്റെ
നീതിയെയും, നിന്റെ സ്തുതിയെയും കുറിച്ചു
സംസാരിക്കയും ചെയ്യും.

പുല്ലുപോലെ അറുക്കപ്പെട്ടു പച്ചസസ്യം പോലെ വാടിപ്പോകും.

൩ യഹോവായിൽ ആശ്രയിച്ചു നന്മ ചെയ്ക; എന്നാൽ നീ ദേശത്തിൽ വസിച്ചു മേയിക്കപ്പെടും നിശ്ചയം.

൪ യഹോവായിൽ തന്നേ സന്തോഷി ച്ചിരിക്ക; എന്നാൽ അവൻ നിന്റെ ഹൃദയ ത്തിലെ അപേക്ഷകളെ നിനക്കു തരും.

൫ നിന്റെ വഴിയെ യഹോവായിക്കു ഏല്പിക്ക; അവനിൽ തന്നേ ആശ്രയിക്ക; എന്നാൽ അവൻ [അതിനെ] നടത്തും.

൬ അവൻ നിന്റെ നീതിയെ വെളിച്ച ത്തെപ്പോലെയും നിന്റെ ന്യായത്തെ മ ദ്ധ്യാഹ്നത്തെ പോലെയും പുറപ്പെടുവിക്കും.

൭ യഹോവായിൽ മിണ്ടാതെയിരുന്നു അവന്നായിട്ടു ക്ഷമയോടെ കാത്തിരിക്ക; ത ന്റെ വഴിയിൽ സുഖമായിരിക്കുന്നവനെ കുറിച്ചും ദുഷ്ടകാൎയ്യങ്ങളെ നടത്തുന്നവനെ കുറിച്ചും നീ വ്യസനപ്പെടരുതു.

൮ കോപത്തിൽനിന്നു ഒഴിഞ്ഞു ക്രോധ ത്തെ ഉപേക്ഷിക്ക; ദോഷംചെയ്വാൻ ഒരു പ്രകാരത്തിലും പ്രയാസപ്പെടരുതു.

൯ എന്തെന്നാൽ ദുഷ്പ്രവൃത്തിക്കാർ ഛേ ദിക്കപ്പെടും; എന്നാൽ യഹോവായിക്കു കാ ത്തിരിക്കുന്നവർ ഭൂമിയെ അവകാശമായ നുഭവിക്കും.

൧൦ എന്തെന്നാൽ ഇനി അല്പകാലംകൊ ണ്ടു ദുഷ്ടൻ ഇല്ലാതെ [ആകും]; നീ അവ

ന്റെ സ്ഥലത്തെ താല്പൎയ്യമായി വിചാരിക്കും,
എന്നാൽ അതു ഇല്ലാതെ [ആകും].
൧൧ എന്നാൽ സൌമ്യതയുള്ളവർ ഭൂമി
യെ അവകാശമായനുഭവിച്ചു സമാധാന
ത്തിന്റെ സമൃദ്ധിയിൽ സന്തോഷപ്പെടും.
൧൨ ദുഷ്ടൻ നീതിമാനു വിരോധമായി
ദോഷം വിചാരിച്ചു അവന്റെ നേരെ ത
ന്റെ പല്ലു കടിക്കുന്നു.
൧൩ കൎത്താവു അവനെ നോക്കി ചിരി
ക്കും; എന്തെന്നാൽ അവന്റെ ദിവസം വ
രുന്നു എന്നു അവൻ കാണുന്നു.
൧൪ ദരിദ്രനെയും, അഗതിയായുള്ളവ
നെയും വീഴുമാറാക്കുവാനും, സന്മാൎഗ്ഗക്കാരെ
കൊല്ലുവാനും ദുഷ്ടന്മാർ വാളിനെ ഊരി ത
ങ്ങളുടെ വില്ലിനെ കുലച്ചിരിക്കുന്നു.
൧൫ തങ്ങളുടെ വാൾ തങ്ങളുടെ ഹൃദയ
ത്തിലേക്കു തന്നെ കടക്കും; തങ്ങളുടെ വില്ലു
കളും ഒടിഞ്ഞുപോകും.
൧൬ അനേകം ദുഷ്ടന്മാരുടെ സമ്പത്തുക
ളെക്കാൾ നീതിമാനുള്ള അല്പം ഏററം നല്ലതു.
൧൭ എന്തെന്നാൽ ദുഷ്ടന്മാരുടെ ഭുജങ്ങൾ
ഒടിഞ്ഞുപോകും.; എന്നാൽ യഹോവാ നീതി
മാന്മാരെ താങ്ങും.
൧൮ യഹോവാ നേരുള്ളവരുടെ ദിവസ
ങ്ങളെ അറിയുന്നു; അവരുടെ അവകാശം
എന്നേക്കും [ഇരിക്കും].
൧൯ അവർ ദുഷ്കാലത്തിൽ ലജ്ജിക്കപ്പെ
ടുകയില്ല; ക്ഷാമകാലത്തിലും അവർ തൃപ്തി
പ്പെട്ടിരിക്കും.
൨൦ എങ്കിലും ദുഷ്ടന്മാർ നശിച്ചുപോകും;

യഹോവായുടെ ശത്രുക്കളും കുഞ്ഞാടുകളുടെ മേദസ്സുപോലെ [ആകും]; അവർ ക്ഷയിക്കും; പുകയിൽ തന്നെ അവർ ക്ഷയിച്ചു പോകും.

൨൧ ദുഷ്ടൻ കടം വാങ്ങിക്കുന്നു, തിരികെ വീട്ടുന്നതുമില്ല; എങ്കിലും നീതിമാൻ ദയതോന്നി കൊടുക്കുന്നു.

൨൨ എന്തെന്നാൽ അവനാൽ അനുഗ്രഹിക്കപ്പെട്ടവർ ഭൂമിയെ അവകാശമായനുഭവിക്കും; എന്നാൽ അവനാൽ ശപിക്കപ്പെട്ടവർ ഛേദിക്കപ്പെടും.

൨൩ ഒരു [നല്ല] മനുഷ്യന്റെ കാലടികൾ യഹോവായാൽ സ്ഥിരമാക്കപ്പെടുന്നു; അവൻ അവന്റെ വഴിയിൽ ഇഷ്ടപ്പെടുകയും ചെയ്യുന്നു.

൨൪ അവൻ വീണാലും താഴെ തള്ളപ്പെടുകയില്ല; എന്തെന്നാൽ യഹോവാ [അവനെ] തന്റെ കൈകൊണ്ടു താങ്ങുന്നു.

൨൫ ഞാൻ ബാലൻ ആയിരുന്നു, ഇപ്പോൾ വൃദ്ധനുമാകുന്നു; എങ്കിലും നീതിമാൻ കൈവിടപ്പെടുകയൊ, അവന്റെ സന്തതി അപ്പം യാചിക്കയൊ ചെയ്യുന്നതിനെ ഞാൻ കണ്ടിട്ടില്ല.

൨൬ അവൻ എല്ലായ്പോഴും ദയചെയ്തു കടം കൊടുക്കുന്നു; അവന്റെ സന്തതിയും അനുഗ്രഹിക്കപ്പെട്ടതു [ആകുന്നു].

൨൭ ദോഷത്തെ വിട്ടൊഴിഞ്ഞു നന്മ ചെയ്തു എന്നേക്കും പാൎക്ക.

൨൮ എന്തെന്നാൽ യഹോവാ ന്യായത്തെ സ്നേഹിക്കുന്നു; തന്റെ ശുദ്ധിമാന്മാരെ ഉ

പേക്ഷിക്കുന്നതുമില്ല; അവർ എന്നേക്കും
കാക്കപ്പെടുന്നു; എങ്കിലും ദുഷ്ടന്മാരുടെ സന്ത
തി ഛേദിക്കപ്പെടും.

൨൯ നീതിമാന്മാർ ഭൂമിയെ അവകാശമാ
യനുഭവിച്ചു അതിൽ എന്നേക്കും വസിക്കും.

൩൦ നീതിമാന്റെ വായ ജ്ഞാനം സം
സാരിക്കുന്നു; അവന്റെ നാവു ന്യായം പറ
കയും ചെയ്യുന്നു.

൩൧ അവന്റെ ദൈവത്തിന്റെ വേദ
പ്രമാണം അവന്റെ ഹൃദയത്തിൽ [ഉണ്ടു];
അവന്റെ കാലടികൾ വഴുതുകയില്ല.

൩൨ ദുഷ്ടൻ നീതിമാനായി പതിയിരുന്നു
അവനെ കൊല്ലുവാൻ അന്വേഷിക്കുന്നു.

൩൩ യഹോവാ അവനെ അവന്റെ
കൈയ്യിലേക്കു വിടുകയില്ല; അവൻ വിധി
ക്കപ്പെടുമ്പോൾ അവന്നു കുററം വിധിക്ക
യുമില്ല.

൩൪ യഹോവായിക്കു കാത്തിരുന്നു അവ
ന്റെ വഴിയെ പ്രമാണിക്ക; എന്നാൽ ഭൂമി
യെ അവകാശമായനുഭവിപ്പാൻ അവൻ
നിന്നെ ഉയൎത്തും; ദുഷ്ടന്മാർ ഛേദിക്കപ്പെടു
മ്പോൾ നീ [അതിനെ] കാണും.

൩൫ ദുഷ്ടൻ ബലപ്പെട്ടു തന്റെ സ്വന്ത
സ്ഥലത്തു നില്ക്കുന്ന പച്ച വൃക്ഷംപോലെ
തഴെക്കുന്നതിനെ ഞാൻ കണ്ടിട്ടുണ്ടു.

൩൬ എങ്കിലും അവൻ കടന്നുപോയി,
കണ്ടാലും, അവനില്ലാതെ [ആയി]; അന്വേഷിച്ചു
മല്ല, ഞാൻ അവനെ അന്വേഷിച്ചു, എന്നാ
ൽ അവൻ കണ്ടെത്തപ്പെട്ടില്ല.

൩൭ ഉത്തമനെ വിചാരിച്ചു നോക്ക; നേ

ത്തുള്ളവനെ കണ്ടുകൊൾക; എന്തെന്നാൽ [ആ] മനുഷ്യന്റെ അവസാനം സമാധാനം [ആകുന്നു].

൩൮ എന്നാലും അതിക്രമക്കാർ ഒന്നിച്ചു മുടിയും; ദുഷ്ടന്മാരുടെ അവസാനം ഛേദിക്കപ്പെടും.

൩൯ എന്നാൽ നീതിമാന്മാരുടെ രക്ഷ യഹോവായിൽനിന്നു [ആകുന്നു]; ആപത്തുകാലത്തിൽ അവൻ അവരുടെ ബലം [ആകുന്നു].

൪൦ യഹോവാ അവൎക്കു സഹായിച്ചു അവരെ വിടുവിക്കും; അവർ അവനിൽ ആശ്രയിച്ചിരിക്കകൊണ്ടു അവൻ അവരെ ദുഷ്ടന്മാരിൽനിന്നു വിടുവിച്ചു അവരെ രക്ഷിക്കും.



THE EIGHTH DAY.

## MORNING PRAYER.

എട്ടാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

**Ps. XXXVIII.** ൩൮ാം സങ്കീൎത്തനം.

യഹോവായെ, നിന്റെ കോപത്തോടെ എന്നെ ശാസിക്കരുതെ; നിന്റെ അധിക്രോധത്തോടെ എന്നെ ശിക്ഷിക്കയും അരുതെ.

൨ എന്തെന്നാൽ നിന്റെ അസ്ത്രങ്ങൾ എന്നിൽ തറെച്ചിരിക്കുന്നു; നിന്റെ കൈ എന്റെ മേൽ ഇറങ്ങുന്നു.

൩ നിന്റെ കോപം ഹേതുവായിട്ടു എ

ൻെറ മാംസത്തിൽ സൌഖ്യമില്ല; എൻെറ
പാപം ഹേതുവായിട്ടു എൻെറ അസ്ഥികളി
ൽ സുഖവുമില്ല.
൪ എന്തെന്നാൽ എൻെറ അകൃത്യങ്ങൾ
എൻെറ തലെക്കു മേൽ കടന്നു; ഭാരമുള്ള
ചുമട്ടുപോലെ അവ എനിക്കു അതിഭാരമുള്ള
വയാകുന്നു.
൫ എൻെറ ഭോഷത്വം ഹേതുവായിട്ടു എ
ൻെറ വ്രണങ്ങൾ ചീഞ്ഞു നാറി.
൬ ഞാൻ വലഞ്ഞു, ഞാൻ ഏററവും ഇ
ടിഞ്ഞിരിക്കുന്നു; ദിവസംപ്രതിയും ഞാൻ
വിലാപത്തോടെ നടക്കുന്നു.
൭ എന്തെന്നാൽ എൻെറ അരകൾ ഒരു
ദുർവ്യാധികൊണ്ടു നിറഞ്ഞിരിക്കുന്നു; എൻെറ
മാംസത്തിൽ സൌഖ്യവുമില്ല.
൮ ഞാൻ ബലഹീനനായി, ഏററവും നു
റുങ്ങിപ്പോയി, എൻെറ ഹൃദയത്തിലെ വി
ന്മിഷ്ടംകൊണ്ടു ഞാൻ അലറി.
൯ കൎത്താവെ, എൻെറ ആഗ്രഹമൊക്കെ
യും നിൻെറ മുൻപാകെ [ഇരിക്കുന്നു]; എ
ൻെറ ഞരക്കം നിന്നിൽനിന്നു മറെക്കപ്പെട്ടി
ട്ടുമില്ല.
൰ എൻെറ ഹൃദയം നടുങ്ങുന്നു; എൻെറ
ശക്തി എന്നെ വിട്ടു; എൻെറ കണ്ണുകളുടെ
പ്രകാശം എന്നിൽ ഇല്ലാതെപോയി താനും.
൰൧ എൻെറ സ്നേഹിതന്മാരും, എൻെറ
സഖിമാരും എൻെറ വേദനയിൽനിന്നു മാ
റി നില്ക്കുന്നു; എൻെറ ചാൎച്ചക്കാരും ദൂരത്തു
നില്ക്കുന്നു.
൰൨ എൻെറ പ്രാണനെ അന്വേഷിക്കു

നാവതു [ഇനിക്കു] കണികളെ വെക്കുന്നു; ഇനിക്കു ദോഷം അന്വേഷിക്കുന്നവർ ദുഷ്ടകാൎയ്യങ്ങളെ സംസാരിച്ചു ദിവസവും വഞ്ചനകളെ വിചാരിക്കുന്നു.

൧൩ എങ്കിലും ഞാൻ ഒരു ചെകിടൻ എന്നപോലെ കേൾക്കാതെയിരുന്നു; തന്റെ വായെ തുറക്കാത്ത ഊമൻ എന്നപോലെയും ആയിരുന്നു.

൧൪ കേൾക്കാതെയും, തന്റെ വായിൽ പ്രതിവാദങ്ങൾ ഇല്ലാതെയും ഇരിക്കുന്ന മനുഷ്യൻ എന്നപോലെ ഞാൻ ആയിരുന്നു.

൧൫ എന്തെന്നാൽ യഹോവായെ, ഞാൻ നിന്നിൽ ആശ്രയിക്കുന്നു; എന്റെ ദൈവമായ കൎത്താവെ, നീ കേട്ടരുളും.

൧൬ എന്തെന്നാൽ അവർ എന്റെ മേൽ സന്തോഷിക്കാതെയും, എന്റെ കാലു വഴുതുമ്പോൾ, അവർ ഇനിക്കു വിരോധമായിട്ടു പ്രശംസിക്കാതെയും ഇരിക്കേണ്ടുന്നതിന്നു [എന്നെ ചെവിക്കൊള്ളേണമെ] എന്നു ഞാൻ പറഞ്ഞു.

൧൭ എന്തെന്നാൽ ഞാൻ ക്ഷീണിക്കുമാറായിരിക്കുന്നു; എന്റെ ദുഃഖം എപ്പോഴും എന്റെ മുമ്പാകെ [ഇരിക്കുന്നു].

൧൮ എന്തെന്നാൽ ഞാൻ എന്റെ അകൃത്യത്തെ അറിയിക്കും; ഞാൻ എന്റെ പാപത്തെ കുറിച്ചു സങ്കടപ്പെടും.

൧൯ എന്നാലും എന്റെ ശത്രുക്കൾ ജീവിച്ചു ബലപ്പെട്ടിരിക്കുന്നു; എന്നെ അ

ന്യായമായി ദ്വേഷിക്കുന്നവർ പെരുകിയിരിക്കുന്നു.

൨൦ ഞാൻ ഗുണത്തെ പിന്തുടരുന്നതിനാൽ ഗുണത്തിന്നു പകരം ദോഷം ചെയ്യുന്നവർ എനിക്കു വിരോധികളും ആകുന്നു.

൨൧ യഹോവായെ, എന്നെ കൈവിടരുതെ; എന്റെ ദൈവമെ, എന്നിൽനിന്നു ദൂരമായിരിക്കരുതെ.

൨൨ എന്റെ രക്ഷയാകുന്ന കൎത്താവെ, എന്റെ സഹായത്തിന്നു വേഗം വരേണമെ.

Ps. XXXIX. ൩൯ാം സങ്കീൎത്തനം.

ഞാൻ എന്റെ നാവുകൊണ്ടു പാപം ചെയ്യാതെയിരിപ്പാനായിട്ടു ഞാൻ എന്റെ വഴികളെ കാക്കും; ദുഷ്ടൻ എന്റെ മുമ്പാകെ ഇരിക്കുമ്പോൾ ഞാൻ എന്റെ വായെ ഒരു കടിഞ്ഞാണുകൊണ്ടു കാക്കും എന്നു ഞാൻ പറഞ്ഞു.

൨ ഞാൻ മൌനത്തോടെ ഊമനായിരുന്നു; നന്മയിൽനിന്നു തന്നെ മിണ്ടാതെയും ഇരുന്നു; എന്റെ ദുഃഖവും കലക്കപ്പെട്ടിരുന്നു.

൩ എന്റെ ഹൃദയം എന്റെ ഉള്ളിൽ കത്തി, എന്റെ ധ്യാനത്തിങ്കൽ തീ കത്തുന്നതായിരുന്നു; [അപ്പോൾ] ഞാൻ എന്റെ നാവുകൊണ്ടു സംസാരിച്ചു.

൪ യഹോവായെ, ഞാൻ എത്രനാൾ ഇരിക്കുമെന്നു ഞാൻ അറിയേണ്ടുന്നതിന്നു

എന്റെ അവസാനത്തെയും എന്റെ ദിവ
സങ്ങളുടെ കണക്ക ഇത്ര എന്നുള്ളതിനെ
യും എന്നോട അറിയിക്കേണമെ.

൫ കണ്ടാലും, നീ എന്റെ ദിവസങ്ങളെ
നാലുവിരൽ നീളം [പോലെ] ആക്കി; എ
ന്റെ ആയുസ്സും നിന്റെ മുൻപാകെ ഒന്നു
മില്ലാത്തതുപോലെ [ഇരിക്കുന്നു]; നിലനി
ല്ക്കുന്ന മനുഷ്യനെല്ലാം മായ [ആകുന്നു]
സത്യം.

൬ മനുഷ്യൻ വേഷനിഴലിൽ നടക്കു
ന്നു സത്യം; അവർ വ്യൎത്ഥമായി ചഞ്ചല
പ്പെടുന്നു സത്യം; അവൻ [സമ്പത്തുകളെ]ക്കൂ
ട്ടുന്നു; എങ്കിലും ആര അവയെ ചേൎത്തുകൊ
ള്ളുമെന്നു അറിയുന്നില്ല.

൭ എന്നാൽ കൎത്താവെ, ഞാൻ എതിന്നാ
യി കാത്തിരിക്കുന്നു? എന്റെ ആശ്രയം നി
ന്നിൽ [ആകുന്നു].

൮ എന്റെ സകല ലംഘനങ്ങളിൽ നി
ന്നും എന്നെ വിടുവിക്കേണമെ; എന്നെ മൂ
ഢന്റെ നിന്ദയാക്കി വെക്കരുതെ.

൯ എന്റെ വായെ തുറക്കാതെ, ഞാൻ
മൌനമായിരുന്നു; എന്തെന്നാൽ നീ [അതി
നെ] ചെയ്തു.

൧൦ നിന്റെ ബാധയെ എന്നിൽനിന്നു
നീക്കിക്കളയേണമെ; നിന്റെ കൈയ്യുടെ
അടിയാൽ ഞാൻ ക്ഷയിച്ചിരിക്കുന്നു.

൧൧ അകൃത്യത്തിന്റെ നിമിത്തം നീ മനു
ഷ്യനെ ശാസനകൾകൊണ്ട ശിക്ഷിക്കു
മ്പോൾ നീ ഒരു പുഴപോലെ അവന്റെ

സൌന്ദൎയ്യത്തെ ക്ഷയിപ്പിക്കുന്നു; സകല മ
നുഷ്യനും മായ [ആകുന്നു], സത്യം.

൧൨ യഹോവായേ, എന്റെ പ്രാൎത്ഥന
യെ കേട്ടു എന്റെ അപേക്ഷയെ ചെവി
ക്കൊള്ളേണമെ; എന്റെ കണ്ണുനീരുകളിൽ
മൌനമായിരിക്കരുതെ; എന്തെന്നാൽ ഞാ
ൻ നിന്നോടു കൂടെ, എന്റെ സകല പി
താക്കന്മാരും [ഇരുന്നതു] പോലെ അന്യനും
പരദേശിയും [ആകുന്നു].

൧൩ ഞാൻ ഇവിടെനിന്നു പോയി, ഇ
നി ഇല്ലാതെയാകുന്നതിന്നു മുൻപെ, ഞാൻ
ആരോഗ്യപ്പെടേണ്ടുന്നതിന്നു എന്നോടു ക്ഷ
മിക്കേണമെ.

Ps. XL. ൪൦ാം സങ്കീൎത്തനം.

ഞാൻ യഹോവായിക്കായിട്ടു ക്ഷമയോ
ടെ കാത്തു; അപ്പോൾ അവൻ എങ്കലേ
ക്ക ചാഞ്ഞു എന്റെ അപേക്ഷയെ കേട്ടു.

൨ അവൻ ഭയങ്കരമുള്ള കുഴിയിൽനിന്നും
കുഴഞ്ഞ ചേററിൽനിന്നും എന്നെ കരേററി;
എന്റെ കാലുകളെയും ഒരു പാറയിന്മേൽ
നിൎത്തി; എന്റെ കാലടികളെയും ഉറപ്പിച്ചു.

൩ അവൻ എന്റെ വായിൽ ഞങ്ങളുടെ
ദൈവത്തിന്നു സ്തുതിയാകുന്ന ഒരു പുതിയ
പാട്ടിനെയും തന്നു; പലരും [അതിനെ] ക
ണ്ടു ഭയപ്പെട്ടു യഹോവായിൽ ആശ്രയി
ക്കും.

൪ യഹോവായെ തന്റെ ആശ്രയമായി
ട്ടു ആക്കുകയും, അഹങ്കാരികളെയും ദ്രോഷ്ഠി

ന്നു ചായുന്നവരെയും ആദരിക്കാതെയിരിക്കയും ചെയ്യുന്ന മനുഷ്യൻ ഭാഗ്യവാൻ.

൫ എന്റെ ദൈവമായ യഹോവായെ, നീ ചെയ്തിട്ടുള്ള നിന്റെ അത്ഭുതപ്രവൃത്തികളും, ഞങ്ങളിലേക്കുള്ള നിന്റെ വിചാരങ്ങളും വളരെ [ആകുന്നു]; അവയെ നിന്നോടു ക്രമപ്പെടുത്താകുന്നതല്ല; ഞാൻ [അവയെ കുറിച്ചു] വിസ്തരിച്ചു പറയുന്നു [എങ്കിൽ], അവ എണ്ണുവാൻ കഴിയുന്നതിൽ അധികമാകുന്നു.

൬ ബലിയെയും കാഴ്ചയെയും നീ ഇച്ഛിച്ചില്ല; നീ എന്റെ ചെവികളെ തുറന്നു; ഹോമബലിയെയും പാപത്തിന്നു ബലിയെയും നീ ചോദിച്ചിട്ടില്ല.

൭ അപ്പോൾ ഞാൻ പറഞ്ഞു: ഇതാ ഞാൻ വരുന്നു; പുസ്തകച്ചുരുളിൽ എന്നെക്കുറിച്ചു എഴുതപ്പെട്ടിരിക്കുന്നു.

൮ എന്റെ ദൈവമേ, നിന്റെ ഇഷ്ടം ചെയ്വാൻ ഞാൻ ആഗ്രഹിക്കുന്നു; നിന്റെ ന്യായപ്രമാണവും എന്റെ ഹൃദയത്തിൽ [ഉണ്ടു].

൯ ഞാൻ വലിയ സഭയിൽ നീതിയെ പ്രസംഗിച്ചു; ഇതാ, യഹോവായെ, ഞാൻ എന്റെ അധരങ്ങളെ അടക്കീട്ടില്ല എന്നു നീ അറിയുന്നു.

൧൦ ഞാൻ നിന്റെ നീതിയെ എന്റെ ഹൃദയത്തിൽ മറെച്ചിട്ടില്ല; നിന്റെ സത്യത്തെയും നിന്റെ രക്ഷയെയും ഞാൻ അറിയിച്ചു; ഞാൻ നിന്റെ കാരുണ്യത്തെയും, നി

ന്റെ സത്യത്തെയും വലിയ സഭയിൽനിന്ന മറെച്ചിട്ടില്ല.

൧൧ യഹോവായെ, നിന്റെ ആൎദ്രകരുണകളെ എന്നിൽനിന്ന വിരോധിക്കരുതേ; നിന്റെ കാരുണ്യവും, നിന്റെ സത്യവും എന്നെ എപ്പോഴും പരിപാലിക്കുമാറാകട്ടെ.

൧൨ എന്തെന്നാൽ സംഖ്യയില്ലാത്ത ദോഷങ്ങൾ എന്നെ ചുററി; എന്റെ അകൃത്യങ്ങൾ എന്നെ പിടിച്ചു; അതുകൊണ്ടു മെല്പോട്ടു നോക്കുവാൻ ഇനിക്കു കഴികയില്ല; അവ എന്റെ തലയിലെ രോമങ്ങളിലും അധികമായിരിക്കുന്നു; അതുകൊണ്ടു എന്റെ ഹൃദയം എന്നെ വിട്ടുപോകുന്നു.

൧൩ യഹോവായെ, എന്നേ വിടുവിപ്പാൻ ഇഷ്ടമുണ്ടാകെണമെ; യഹോവായെ, ഇനിക്കു സഹായിപ്പാൻ വേഗം വരേണമെ.

൧൪ എന്റെ ആത്മാവിനെ നശിപ്പിപ്പാൻ അതിനെ അന്വേഷിക്കുന്നവർ ഒന്നിച്ചു നാണിച്ചു ലജ്ജിക്കപ്പെടും; ഇനിക്കു ദോഷം ആഗ്രഹിക്കുന്നവർ പിന്തിരിഞ്ഞു ലജ്ജിക്കപ്പെടും.

൧൫ ആഹാ, ആഹാ, എന്ന എന്നോടു പറയുന്നവർ തങ്ങളുടെ നാണത്തിന്ന പ്രതിഫലമായിട്ടു നശിച്ചുപോകും.

൧൬ നിന്നെ അന്വേഷിക്കുന്ന എല്ലാവരും നിന്നിൽ ആനന്ദിച്ചു സന്തോഷിക്കും; നിന്റെ രക്ഷയെ സ്നേഹിക്കുന്നവർ യഹോവാ മഹത്വപ്പെട്ടിരിക്കട്ടെ എന്ന എപ്പോഴും പറയും.

൧൭ എന്നാൽ ഞാൻ ദരിദ്രനും, എളിയവ
നും [ആകുന്നു]: എങ്കിലും കൎത്താവു എന്നെ
കുറിച്ചു വിചാരിക്കുന്നു; നീ തന്നേ എന്റെ
സഹായവും എന്നെ വിടുവിക്കുന്നവനും
[ആകുന്നു]; എന്റെ ദൈവമേ, താമസിക്ക
രുതെ.



THE EIGHTH DAY.

# EVENING PRAYER.

എട്ടാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

Ps. XLI. ൪൧ാം സങ്കീൎത്തനം.

ദരിദ്രനെക്കുറിച്ചു വിചാരിക്കുന്നവൻ ഭാ
ഗ്യവാൻ; യഹോവാ അനൎത്ഥമുള്ള നാളിൽ
അവനെ വിടുവിക്കും.

൨ യഹോവാ അവനെ കാത്തു അവനെ
ജീവനോടെ രക്ഷിക്കും; അവൻ ഭൂമിയിൽ
ഭാഗ്യവാനാകും; നീ അവനെ അവന്റെ ശ
ത്രുക്കളുടെ ഇഷ്ടത്തിന്നു ഏല്പിക്കയുമില്ല.

൩ യഹോവാ ക്ഷീണതയുടെ കട്ടിലിൽ
അവനെ ശക്തിപ്പെടുത്തും; നീ അവന്റെ
വ്യാധിയിൽ അവന്റെ കിടക്കയെ എല്ലാം
വിരിക്കും.

൪ ഞാൻ പറഞ്ഞു: യഹോവായേ, എ
ന്നോടു കരുണയുണ്ടായി, എന്റെ ആത്മാ
വിനെ സൌഖ്യമാക്കേണമെ; എന്തെന്നാ

ൽ ഞാൻ നിനക്കു വിരോധമായി പാപം
ചെയ്തിരിക്കുന്നു.
൫ അവൻ എപ്പൊൾ മരിക്കയും അവ
ന്റെ നാമം നശിക്കയും ചെയ്യും? എന്നു എ
ന്റെ ശത്രുക്കൾ എന്നെ കുറിച്ചു ദോഷം
പറയുന്നു.

൬ അവൻ [എന്നെ] കാണ്മാൻ വന്നാ
ലും അവൻ മായയെ പറയുന്നു; അവന്റെ
ഹൃദയം തനിക്കു തന്നെ അകൃത്യം കൂട്ടുന്നു;
അവൻ പുറത്തു പോകുമ്പോൾ [അതിനെ]
പറയുന്നു.

൭ എന്നെ പകെക്കുന്ന എല്ലാവരും ഇനി
ക്കു വിരോധമായി തമ്മിൽ മന്ത്രിക്കുന്നു; അ
വർ ഇനിക്കു വിരോധമായി ദോഷം വി
ചാരിക്കുന്നു.
൮ ഒരു ദുർവ്യാധി അവന്നു പറ്റിയിരി
ക്കുന്നു എന്നും, അവൻ കിടക്കുന്നതുകൊ
ണ്ടു ഇനി എഴുനീല്ക്കയില്ല എന്നും [അവർ
പറയുന്നു].

൯ അത്രയുമല്ല, ഞാൻ ആശ്രയിച്ചിട്ടുള്ള
വനും, എന്റെ അപ്പം ഭക്ഷിച്ചിട്ടുള്ളവനുമാ
യി, എന്റെ സഖിയായ മനുഷ്യൻ എ
ന്റെ നേരെ തന്റെ കുതികാലിനെ ഉയ
ൎത്തിയിരിക്കുന്നു.

൰ എങ്കിലും, യഹോവായെ, എന്നൊടു
കരുണയുണ്ടായി, ഞാൻ അവൎക്കു പ്രതിക്രി
യ ചെയ്യേണ്ടുന്നതിന്നു എന്നെ എഴുനീല്പി
ക്കേണമെ.
൰൧ എന്റെ ശത്രു എന്റെ മേൽ ജയ

സന്തോഷമായിരിക്കായ്കകൊണ്ടു നീ എ
ന്നോടു പക്ഷമായിരിക്കുന്നു എന്നു ഇതിനാ
ൽ ഞാൻ അറിയുന്നു.

൧൨ എന്നാൽ എന്റെ അവസ്ഥയോ,
നീ എന്റെ നേരിൽ എന്നെ താങ്ങുന്നു, നി
ന്റെ മുഖത്തിന്നു മുൻപാകെ എന്നേക്കും എ
ന്നെ നിൎത്തുകയും ചെയ്യുന്നു.

൧൩ ഇസ്രായേലിന്റെ ദൈവമായ യ
ഹോവാ അനാദിയായി എന്നേക്കും വാഴ്ത്ത
പ്പെട്ടിരിക്കട്ടെ. ആമെൻ, ആമെൻ.

Ps. XLII. ൪൨-ാം സങ്കീൎത്തനം.

ദൈവമേ, മാൻ നീൎപ്പുഴകളെ വാഞ്ഛി
ക്കുന്നതുപോലെ തന്നെ, എന്റെ ആത്മാവു
നിന്നെക്കുറിച്ചു വാഞ്ഛിക്കുന്നു.

൨ എന്റെ ആത്മാവു ദൈവത്തെക്കുറി
ച്ചു ജീവനുള്ള ദൈവത്തെക്കുറിച്ചു ദാഹിച്ചി
രിക്കുന്നു; ഞാൻ എപ്പോൾ ദൈവത്തിന്റെ
മുൻപാകെ വന്നു കാണപ്പെടും?

൩ നിന്റെ ദൈവം എവിടെ? എന്നു
അവർ എന്നോടു ഇടവിടാതെ പറയുമ്പൊ
ൾ, എന്റെ കണ്ണുനീരുകൾ രാവും, പകലും
എന്റെ ഭക്ഷണം ആയിരുന്നു.

൪ ഞാൻ ഇവയെ ഓൎക്കുമ്പോൾ, എന്നി
ൽ എന്റെ ആത്മാവിനെ ഞാൻ പകരുന്നു;
എന്തെന്നാൽ ഞാൻ പുരുഷാരത്തോടു കൂ
ടെ പോയി; ഞാൻ അവരോടുകൂടെ ഉത്സവ
ത്തെ ആചരിച്ചിട്ടുള്ള ജനസംഘത്തോടും കൂ
ടെ, ദൈവത്തിന്റെ ഭവനത്തിലേക്കു സ

ന്തോഷവും, സ്തുതിയുമായുള്ള ശബ്ദത്തോടെ
കടന്നു.

൫ എന്റെ ആത്മാവെ, നീ ഇടിഞ്ഞിരി
ക്കുന്നതു എന്തിനു? നീ എന്നിൽ ചഞ്ചല
പ്പെടുന്നതു [എന്തിനു]? ദൈവത്തിൽ ശര
ണമായിരിക്ക; എന്തെന്നാൽ ഞാൻ ഇനി
യും അവനെ സ്തുതിക്കും; അവന്റെ പ്രത്യ
ക്ഷത രക്ഷ [ആകുന്നു].

൬ എന്റെ ദൈവമെ, എന്നിൽ എന്റെ
ആത്മാവു ഇടിഞ്ഞിരിക്കുന്നു; ആയതുകൊ
ണ്ടു യോൎദ്ദാന്റെയും, ഹെൎമ്മോനിക്കാരുടെ
യും ദേശത്തുനിന്നും, മിസാർ എന്ന മലയി
ൽനിന്നും ഞാൻ നിന്നെ ഓൎക്കും.

൭ നിന്റെ ജലവാച്ചുകളുടെ ഇരച്ചിലി
ൽ അഗാധം അഗാധത്തെ വിളിക്കുന്നു;
നിന്റെ ഓളങ്ങളും, നിന്റെ തിരമാലകളു
മൊക്കെയും എന്റെ മീതെ കടന്നുപോയി.

൮ എന്നാൽ യഹോവാ തന്റെ പ്രീതി
വാത്സല്യത്തെ പകൽനേരത്തു കല്പിക്കും; രാ
ത്രിസമയത്തു അവനെക്കുറിച്ചുള്ള പാട്ടു എ
ന്നോടു കൂടെയും, എന്റെ പ്രാൎത്ഥന എന്റെ
ജീവന്റെ ദൈവത്തോടു കൂടെയും [ഇരി
ക്കും.]

൯ ഞാൻ എന്റെ പാറയാകുന്ന ദൈവ
ത്തോടു പറയും, നീ എന്നെ മറന്നതു എന്തി
നു? എന്റെ ശത്രുവിന്റെ ഞെരുക്കം ഹേതു
വായിട്ടു ഞാൻ എന്തിനു ദുഃഖിച്ചു നടക്കുന്നു?

൰ നിന്റെ ദൈവം എവിടെ? എന്നു എ
ന്റെ ശത്രുക്കൾ ദിവസംപ്രതി എന്നോടു

പറയുമ്പോൾ, അവർ എന്റെ അസ്ഥികളിൽ ഒരു വാളുകൊണ്ടു എന്ന [പോലെ] എന്നെ നിന്ദിക്കുന്നു.

൧൧ എന്റെ ആത്മാവെ, നീ ഇടിഞ്ഞിരിക്കുന്നതു എന്തിനു? നീ എന്റെ ഉള്ളിൽ ചഞ്ചലപ്പെടുന്നതു എന്തിനു? ദൈവത്തിൽ ശരണമായിരിക്ക; എന്തെന്നാൽ എന്റെ മുഖരക്ഷയും, എന്റെ ദൈവവുമാകുന്നവനെ ഞാൻ ഇനിയും സ്തുതിക്കും.

Ps. XLIII. ൪൩ാം സങ്കീൎത്തനം

ദൈവമെ, എന്നെ വിധിച്ചു ഭക്തിയില്ലാത്ത ജാതിയോടു എന്റെ വഴക്കിനെ വ്യവഹരിക്കേണമെ; വഞ്ചനയും, അന്യായവുമുള്ള മനുഷ്യനിൽനിന്നു എന്നെ വിടുവിക്കേണമെ.

൨ എന്തെന്നാൽ നീ എന്റെ ബലത്തിന്റെ ദൈവം [ആകുന്നു]; നീ എന്നെ തള്ളിക്കളയുന്നതു എന്തിനു? ഞാൻ ശത്രുവിന്റെ ഞെരുക്കം ഹേതുവായിട്ടു എന്തിനു ദുഃഖിച്ചു നടക്കുന്നു?

൩ നിന്റെ പ്രകാശത്തെയും, സത്യത്തെയും അയെക്കേണമെ: അവ എന്നെ നടത്തട്ടെ; അവ നിന്റെ ശുദ്ധമുള്ള പൎവ്വതത്തിലേക്കും, നിന്റെ കൂടാരങ്ങളിലേക്കും എന്നെ കൊണ്ടുപോകട്ടെ.

൪ അപ്പോൾ ഞാൻ ദൈവത്തിന്റെ പീഠത്തിങ്കലേക്കു, എന്റെ അത്യാനന്ദമാകുന്ന ദൈവത്തിങ്കലേക്കു ചെല്ലും; അത്രയുമല്ല, എ

ന്റെ ദൈവമായ ദൈവമേ, വീണയിൽ ഞാൻ നിന്നെ സ്തുതിക്കും.

൫ എന്റെ ആത്മാവേ, നീ ഇടിഞ്ഞിരിക്കുന്നതു എന്തിനു? നീ എന്റെ ഉള്ളിൽ ചഞ്ചലപ്പെടുന്നതു എന്തിനു? ദൈവത്തിൽ ശരണമായിരിക്ക; എന്തെന്നാൽ എന്റെ മുഖരക്ഷയും, എന്റെ ദൈവവുമാകുന്നവനെ ഞാൻ ഇനിയും സ്തുതിക്കും.



THE NINTH DAY.

## MORNING PRAYER.

ഒമ്പതാം തിയ്യതി

## കാലത്തെ പ്രാൎത്ഥന.

Ps. XLIV. ൪൪ാം സങ്കീൎത്തനം.

ദൈവമേ, പൂൎവ്വകാലത്തു ഞങ്ങളുടെ പിതാക്കന്മാരുടെ നാളുകളിൽ നീ ചെയ്ത പ്രവൃത്തിയെ അവർ ഞങ്ങളോടു അറിയിച്ചിരിക്കുന്നു; ഞങ്ങളുടെ ചെവികൾകൊണ്ടു ഞങ്ങൾ കേട്ടുമിരിക്കുന്നു.

൨ നീ നിന്റെ കൈകൊണ്ടു പുറജാതികളെ പുറത്താക്കി, ഇവരെ നട്ടു; നീ ജനങ്ങളെ ഉപദ്രവിച്ചു അവരെ തള്ളിക്കളഞ്ഞു.

൩ എന്തെന്നാൽ അവർ തങ്ങളുടെ വാളുകൊണ്ടു തന്നേ ദേശത്തെ അവകാശപ്പെടുത്തീട്ടില്ല; അവരെ രക്ഷിച്ചതു അവരുടെ സ്വന്ത ഭുജവുമല്ല, നിന്റെ വലത്തുകൈയ്യും, നിന്റെ ഭുജവും, നിന്റെ മുഖപ്രകാശവും

തന്നെ; എന്തെന്നാൽ നിനക്ക അവരിൽ പ്രിയമുണ്ടായിരുന്നു.

൪ ദൈവമെ, നീ എന്റെ രാജാവു ആകുന്നു; യാക്കോബിന്നു രക്ഷകളെ കല്പിക്കേണമെ.

൫ നിന്നാൽ ഞങ്ങൾ ഞങ്ങളുടെ ശത്രുക്കളെ തള്ളിയിടും; ഞങ്ങൾക്ക വിരോധമായി എഴുനീല്ക്കുന്നവരെ നിന്റെ നാമത്താൽ ഞങ്ങൾ ചവിട്ടിക്കളെയും.

൬ എന്തെന്നാൽ ഞാൻ എന്റെ വില്ലിൽ ആശ്രയിക്കയില്ല, എന്റെ വാൾ എന്നെ രക്ഷിക്കയുമില്ല.

൭ എന്നാലും നീ ഞങ്ങളെ ഞങ്ങളുടെ ശത്രുക്കളിൽനിന്നു രക്ഷിച്ചു, ഞങ്ങളെ പകച്ചവരെ ലജ്ജിപ്പിച്ചിരിക്കുന്നു.

൮ ദൈവത്തിൽ ഞങ്ങൾ നാൾതോറും പ്രശംസിക്കുന്നു; നിന്റെ നാമത്തെ എന്നും സ്തുതിക്കയും ചെയ്യുന്നു.

൯ എന്നാൽ നീ ഞങ്ങളെ തള്ളിക്കളഞ്ഞു ലജ്ജിപ്പിച്ചിരിക്കുന്നു; ഞങ്ങളുടെ സൈന്യങ്ങളോട കൂടെ പുറപ്പെടുന്നതുമില്ല.

൧൦ നീ ശത്രുവിൽനിന്നു ഞങ്ങളെ പിന്തിരിയുമാറാക്കുന്നു; ഞങ്ങളെ പകെക്കുന്നവരും തങ്ങൾക്കായിട്ടു ഞങ്ങളെ കൊള്ളയിടുന്നു.

൧൧ ഭക്ഷണത്തിന്നുള്ള ആടുകളെപ്പോലെ നീ ഞങ്ങളെ കൊടുത്തു, പുറജാതികളുടെ ഇടയിൽ ഞങ്ങളെ ചിന്നിച്ചിരിക്കുന്നു.

൧൨ നീ നിന്റെ ജനത്തെ വില വാങ്ങാ

തെ വില്ക്കുന്നു; അവരുടെ വിലകൊണ്ടു [നിന്റെ ദ്രവ്യത്തെ] വൎദ്ധിപ്പിക്കുന്നതുമില്ല.

൰൩ നീ ഞങ്ങളെ ഞങ്ങളുടെ അയല്ക്കാൎക്കു നിന്ദയും, ഞങ്ങളുടെ ചുററുമുള്ളവൎക്കു പരിഹാസവും, ഹാസ്യവും ആക്കുന്നു.

൰൪ നീ പുറജാതികളുടെ ഇടയിൽ ഞങ്ങളെ പഴഞ്ചൊല്ലായും ജനത്തിന്റെ നടുവിൽ തലകുലുക്കമായും ആക്കുന്നു.

൰൫ ശത്രുവിന്റെയും, പ്രതിക്കാരന്റെയും കാരണത്താൽ നിന്ദിച്ചു ദൂഷിക്കുന്നവന്റെ വാക്കു ഹേതുവായിട്ടു,

൰൬ എന്റെ പരിഭ്രമം എല്ലാ ദിവസവും എന്റെ മുൻപാകെ [ഇരിക്കുന്നു]; എന്റെ മുഖത്തെ ലജ്ജ എന്നെ മറെച്ചിരിക്കുന്നു.

൰൭ ഇതൊക്കെയും ഞങ്ങൾക്കു വന്നു എങ്കിലും ഞങ്ങൾ നിന്നെ മറന്നില്ല; നിന്റെ നിയമത്തിൽ വഞ്ചനയായി നടന്നതുമില്ല.

൰൮ വലിയ സൎപ്പങ്ങളുള്ള സ്ഥലത്തിൽ നീ ഞങ്ങളെ ഏററവും ചതച്ചു മരണനിഴൽകൊണ്ടു ഞങ്ങളെ മൂടി എങ്കിലും,

൰൯ ഞങ്ങളുടെ ഹൃദയം പിന്തിരിഞ്ഞില്ല; ഞങ്ങളുടെ കാലടികൾ നിന്റെ വഴിയിൽനിന്നു മാറിയതുമില്ല.

൨൰ ഞങ്ങൾ ഞങ്ങളുടെ ദൈവത്തിന്റെ നാമത്തെ മറക്കയൊ, ഞങ്ങളുടെ കൈകളെ അന്യദൈവത്തിങ്കലേക്കു നീട്ടുകയോ ചെയ്തിട്ടുണ്ടെങ്കിൽ,

൨൰൧ ദൈവം അതിനെ ശോധനചെയ്യാ

ത്തെ ഇരിക്കുമൊ? എന്തെന്നാൽ അവൻ ഹൃദയത്തിലെ രഹസ്യങ്ങളെ അറിയുന്നു.

൨൨ അത്രയുമല്ല, നിന്റെ നിമിത്തം ഞങ്ങൾ ദിവസംപ്രതി കൊല്ലപ്പെടുന്നു; കുലയ്ക്കുള്ള ആടുകൾ എന്നപൊലെ ഞങ്ങൾ കണക്കിടപ്പെട്ടിരിക്കുന്നു.

൨൩ കൎത്താവെ, ഉണൎന്നെണമെ; നീ എന്തിന്നു ഉറങ്ങുന്നു? എഴുനീറ്റു [ഞങ്ങളെ] എന്നും തള്ളിക്കളയാതെ.

൨൪ നീ നിന്റെ മുഖത്തെ മറെച്ചു ഞങ്ങളുടെ ദുഃഖത്തെയും ഞങ്ങളുടെ ഞെരുക്കങ്ങളെയും മറന്നുകളയുന്നതു എന്തിന്നു?

൨൫ എന്തെന്നാൽ ഞങ്ങളുടെ ആത്മാവു പൂഴിവരെയും താഴപ്പെടുന്നു; ഞങ്ങളുടെ വയറു ഭൂമിയോടു പറ്റുന്നു.

൨൬ ഞങ്ങളുടെ സഹായത്തിന്നായിട്ടു എഴുനീറ്റു നിന്റെ കരുണയുടെ നിമിത്തം ഞങ്ങളെ വീണ്ടെടുക്കേണമെ.

## Ps. XLV. ൪൫ാം സങ്കീൎത്തനം.

൧ എന്റെ ഹൃദയം ഒരു നല്ല സംഗതിയെ ചിന്തിക്കുന്നു; ഞാൻ രാജാവിനെക്കുറിച്ചു ഉണ്ടാക്കീട്ടുള്ള കാൎയ്യങ്ങളെ പറയുന്നു; എന്റെ നാവു സാമൎത്ഥ്യമുള്ള എഴുത്തുകാരന്റെ എഴുത്തുകോൽ [ആകുന്നു].

൨ നീ മനുഷ്യപുത്രന്മാരെക്കാൾ അതിസൌന്ദൎയ്യമുള്ളവൻ ആകുന്നു; കൃപ നിന്റെ അധരങ്ങളിൽ പകൎന്നിരിക്കുന്നു; അതുകൊണ്ടു ദൈവം നിന്നെ എന്നേക്കും അനുഗ്രഹിച്ചിരിക്കുന്നു.

൩ ശക്തിമാനായുള്ളോവെ, നിന്റെ മഹ
ത്വത്തോടും പ്രഭാവത്തോടും കൂടെ നിന്റെ
വാളിനെ [നിന്റെ] തുടയിന്മേൽ കെട്ടുക.

൪ എന്നാൽ സത്യവും, സൌമ്യതയും, നീ
തിയും നിമിത്തമായി നിന്റെ മഹത്വത്തോ
ടു പ്രബലപ്പെട്ടു വാഹനമേറേണമെ; എ
ന്നാൽ നിന്റെ വലത്തുകൈ ഭയങ്കരകാൎയ്യ
ങ്ങളെ നിന്നോടു ഉപദേശിക്കും.

൫ നിന്റെ അസ്ത്രങ്ങൾ രാജാവിന്റെ
ശത്രുക്കളുടെ ഹൃദയത്തിൽ മൂൎച്ചയുള്ളവ ആ
കുന്നു; [അവയാൽ] ജനങ്ങൾ നിന്റെ കീ
ഴിൽ വീഴും.

൬ ദൈവമെ, നിന്റെ സിംഹാസനം
എന്നേക്കുമുള്ളതു [ആകുന്നു]; നിന്റെ രാജ്യ
ത്തിന്റെ ചെങ്കോൽ നീതിയുള്ള ചെങ്കോൽ
[ആകുന്നു].

൭ നീ നീതിയെ സ്നേഹിച്ചു അന്യായ
ത്തെ പകെക്കുന്നു; അതുകൊണ്ടു നിന്റെ
ദൈവമായ ദൈവം നിന്റെ കൂട്ടുകാരെക്കാ
ൾ അധികം നിന്നെ ആനന്ദതൈലംകൊ
ണ്ടു അഭിഷേകം ചെയ്തിരിക്കുന്നു.

൮ ആനക്കൊമ്പുകൊണ്ടുള്ള രാജധാനി
കളിൽ നിന്നു നിന്റെ വസ്ത്രങ്ങൾ ഒക്കെ
യും മൂറും, ചെന്നിനായകവും, ഏലവംഗ
ത്തൊലിയും കൊണ്ടു [പരിമളപ്പെടുന്നു]; അ
വയാൽ അവർ നിന്നെ സന്തോഷിപ്പിച്ചി
രിക്കുന്നു.

൯ രാജപുത്രിമാർ നിന്റെ ബഹുമാന
സ്ത്രീകളുടെ ഇടയിൽ [ഉണ്ടായിരുന്നു]; നി

ന്റെ വലത്തുഭാഗത്തു രാജസ്ത്രീ ഒഫീറിലെ തങ്കം [ധരിച്ചവളായി] നിന്നു.

൧൦ ഹേ പുത്രീ, ചെവികൊണ്ടു വിചാരിക്ക; നിന്റെ ചെവി ചായിക്ക; നിന്റെ സ്വജനത്തെയും, നിന്റെ പിതാവിന്റെ ഭവനത്തെയും മറക്കയും ചെയ്ക.

൧൧ അപ്പോൾ രാജാവു നിന്റെ സൌന്ദൎയ്യത്തെ ഏററവും ആഗ്രഹിക്കും; എന്തെന്നാൽ അവൻ നിന്റെ കൎത്താവു [ആകുന്നു]; നീ അവനെ വന്ദിക്കയും ചെയ്ക.

൧൨ അപ്പോൾ തൂരിന്റെ പുത്രി സമ്മാനത്തോടെ [അവിടെ ഉണ്ടാകും]; ജനങ്ങളിൽ ധനവാന്മാരും കൂടെ നിന്റെ കൃപയെ യാചിക്കും.

൧൩ രാജാവിന്റെ പുത്രി ഉള്ളിൽ മുഴുവനും മഹത്വമുള്ളവൾ [ആകുന്നു]; അവളുടെ വസ്ത്രം പൊൻകസവു കൊണ്ടുള്ളതു [ആകുന്നു].

൧൪ അവൾ ചിത്രത്തയ്യലുള്ള വസ്ത്രം ധരിച്ചു രാജാവിന്റെ അടുക്കൽ കൊണ്ടുവരപ്പെടും; അവളുടെ തോഴിമാരായി, അവളുടെ പിന്നാലെ നടക്കുന്ന കന്യകമാർ നിന്റെ അടുക്കൽ കൊണ്ടുവരപ്പെടും.

൧൫ സന്തോഷത്തോടും, ആനന്ദത്തോടുംകൂടെ അവർ കൊണ്ടുവരപ്പെടും; അവർ രാജാവിന്റെ രാജധാനിയിലേക്കു പ്രവേശിക്കും.

൧൬ നിന്റെ പിതാക്കന്മാൎക്കു പകരമാ

യി നിന്റെ മക്കൾ ഇരിക്കും; നീ അവരെ സകല ഭൂമിയിലും പ്രഭുക്കന്മാരാക്കും.

൧൭ ഞാൻ നിന്റെ നാമത്തെ എല്ലാ തലമുറകളിലും ഓൎമ്മപ്പെടുത്തും; അതുകൊണ്ടു ജനങ്ങൾ നിന്നെ എന്നേക്കും സ്തുതിക്കും.

## Ps. XLVI. ൪൬ാം സങ്കീൎത്തനം.

ദൈവം നമ്മുടെ അഭയസ്ഥാനവും, ശക്തിയും, ആപത്തുകളിൽ ഏറ്റവും നന്നായി ഒരുങ്ങിയിരിക്കുന്ന സഹായവും [ആകുന്നു].

൨ അതുകൊണ്ടു ഭൂമി നീക്കപ്പെട്ടാലും, പൎവ്വതങ്ങൾ സമുദ്രത്തിന്റെ ഉള്ളിലേക്കു കൊണ്ടുപോകപ്പെട്ടാലും,

൩ അതിലെ വെള്ളങ്ങൾ ഇരച്ചു കലങ്ങിയാലും, അതിന്റെ ഏറ്റംകൊണ്ടു പൎവ്വതങ്ങൾ കുലുങ്ങിയാലും ഞങ്ങൾ ഭയപ്പെടുകയില്ല.

൪ ഒരു നദി [ഉണ്ടു], അതിലെ ഒഴുക്കുകൾ അത്യുന്നതനായവന്റെ കൂടാരങ്ങളുടെ ശുദ്ധമുള്ള സ്ഥലമായ ദൈവത്തിൻനഗരത്തെ സന്തോഷിപ്പിക്കും.

൫ ദൈവം അതിന്റെ മദ്ധ്യേ ഉണ്ടു; അതു ഇളകപ്പെടുകയില്ല; ദൈവം അതികാലത്തു അതിന്നു സഹായിക്കും.

൬ പുറജാതികൾ മദിച്ചു, രാജ്യങ്ങൾ ഇളകപ്പെട്ടു, അവൻ തന്റെ ശബ്ദമിട്ടു, ഭൂമി ഉരുകി.

൭ സൈന്യങ്ങളുടെ യഹോവാ നമ്മോടു

കൂടെ [ഉണ്ടു]; യാക്കോബിന്റെ ദൈവം നമ്മുടെ അഭയസ്ഥാനം [ആകുന്നു].

൮ വരുവിൻ, യഹോവായുടെ ക്രിയകളെ നോക്കുവിൻ, അവൻ എത്ര നാശങ്ങളെ ഭൂമിയിൽ ചെയ്തിരിക്കുന്നു.

൯ അവൻ ഭൂമിയുടെ അറുതിയോളവും യുദ്ധങ്ങളെ അവസാനിപ്പിക്കുന്നു; അവൻ വില്ലിനെ മുറിച്ചു കുന്തത്തെ രണ്ടായി ഒടിക്കുന്നു; അവൻ രഥങ്ങളെ അഗ്നിയിൽ ചുട്ടുകളയുന്നു.

൧൦ മിണ്ടാതെയിരുന്നു ഞാൻ ദൈവം [ആകുന്നു] എന്നു അറിഞ്ഞുകൊൾവിൻ; ഞാൻ പുറജാതികളുടെ ഇടയിൽ ഉന്നതപ്പെട്ടും, ഞാൻ ഭൂമിയിൽ ഉന്നതപ്പെട്ടും.

൧൧ സൈന്യങ്ങളുടെ യഹോവാ നമ്മോടുകൂടെ [ഉണ്ടു], യാക്കോബിന്റെ ദൈവം നമ്മുടെ അഭയസ്ഥാനം [ആകുന്നു].



THE NINTH DAY.

## EVENING PRAYER.

ഒമ്പതാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

**Ps. XLVII.**   ൪൭ാം സങ്കീൎത്തനം.

സകല ജനങ്ങളുമായുള്ളോരേ, നിങ്ങളുടെ കൈകളെ കൊട്ടി, ജയസന്തോഷത്തിന്റെ

ശബ്ദത്തോടു ദൈവത്തിങ്കലേക്കു ഘോഷി
പ്പിൻ.
൨ എന്തെന്നാൽ അത്യുന്നതനായ യ
ഹോവാ ഭയപ്പെടത്തക്കവൻ; [അവൻ] സ
കല ഭൂമിയുടെയും മീതെ മഹാരാജാവു [ആ
കുന്നു].
൩ അവൻ നമുക്കു കീഴെ ജനങ്ങളെയും,
നമ്മുടെ പാദങ്ങൾക്കു കീഴെ ജാതികളെയും
ആക്കും.
൪ അവൻ സ്നേഹിച്ചിട്ടുള്ള യാക്കോബി
ന്റെ മുഖ്യതയായ നമ്മുടെ അവകാശത്തെ
അവൻ നമുക്കുവേണ്ടി തെരിഞ്ഞെടുക്കും.
൫ ദൈവം ഘോഷത്തോടും, യഹോവാ
കാഹളത്തിന്റെ ശബ്ദത്തോടും കൂടെ ക
രേറി.
൬ ദൈവത്തിന്നു സ്തുതി പാടുവിൻ, സ്തു
തി പാടുവിൻ; നമ്മുടെ രാജാവിന്നു സ്തുതി
പാടുവിൻ, സ്തുതിപാടുവിൻ.
൭ എന്തെന്നാൽ ദൈവം സകല ഭൂമി
ക്കും രാജാവു [ആകുന്നു]; ബുദ്ധിയോടെ സ്തു
തി പാടുവിൻ.
൮ ദൈവം പുറജാതികളുടെ മേൽ വാഴു
ന്നു; ദൈവം തന്റെ ശുദ്ധതയുടെ സിംഹാ
സനത്തിന്മേൽ ഇരിക്കുന്നു.
൯ ജനങ്ങളുടെ പ്രഭുക്കന്മാർ, അബ്രഹാ
മിന്റെ ദൈവത്തിന്റെ ജനങ്ങൾ തന്നേ
ഒന്നിച്ചു കൂടിയിരിക്കുന്നു; എന്തെന്നാൽ ഭൂ
മിയുടെ പരിചകൾ ദൈവത്തിന്നുള്ളവ [ആ
കുന്നു]; അവൻ ഏററവും ഉന്നതപ്പെട്ടിരി
ക്കുന്നു.

Ps. XLVIII. ൪൮ാം സങ്കീൎത്തനം.

യഹോവാ വലിയവനും, അവന്റെ ശു
ദ്ധമുള്ള പൎവ്വതമായ നമ്മുടെ ദൈവത്തി
ന്റെ നഗരത്തിൽ ഏറ്റം സ്തുതിക്കപ്പെടു
വാനുള്ളവനും [ആകുന്നു].

൨ മഹാരാജാവിന്റെ പട്ടണമാകുന്ന
വടക്കഭാഗങ്ങളിലുള്ള സീയോൻപൎവ്വതം ഇ
രിപ്പിൽ ഭംഗിയുള്ളതും സകല ഭൂമിയുടെയും
സന്തോഷവുമാകുന്നു.

൩ ദൈവം അതിന്റെ രാജധാനികളിൽ
ഒരു അഭയസ്ഥാനമായിട്ടു അറിയപ്പെട്ടിരി
ക്കുന്നു.

൪ എന്തെന്നാൽ, കണ്ടാലും, രാജാക്കന്മാർ
കൂട്ടം കൂടി അവർ ഒന്നിച്ചു കടന്നുപോയി.

൫ അവർ അതിനെ കണ്ടു, അങ്ങിനെ
ആശ്ചൎയ്യപ്പെട്ടു; അവർ പരിഭ്രമിച്ചു ബദ്ധ
പ്പെട്ടുപോയി.

൬ അവിടെ വിറയലും, പ്രസവവേദ
നപ്പെടുന്നവൾക്കു ഉള്ളപോലെ വേദനയും
അവൎക്കു പിടിച്ചു.

൭ നീ ഒരു കിഴക്കൻകാറ്റുകൊണ്ടു തൎശീ
ശിലെ കപ്പലുകളെ ഉടെക്കുന്നു.

൮ നാം കേട്ടിട്ടുള്ളപ്രകാരം തന്നെ, സൈ
ന്യങ്ങളുടെ യഹോവായുടെ പട്ടണത്തിൽ,
നമ്മുടെ ദൈവത്തിന്റെ പട്ടണത്തിൽ ക
ണ്ടു; ദൈവം അതിനെ എന്നേക്കുമായിട്ടു
സ്ഥിരപ്പെടുത്തും.

൯ ദൈവമേ, നിന്റെ ആലയത്തിന്റെ

നടുവിൽ ഞങ്ങൾ നിന്റെ കാരുണ്യത്തെ കുറിച്ചു ചിന്തിച്ചു.

൧൦ ദൈവമേ, നിന്റെ നാമം ഏതുപ്രകാരമോ, അപ്രകാരം തന്നേ നിന്റെ സ്തുതി ഭൂമിയുടെ അറുതികൾവരെയും [ഇരിക്കുന്നു]; നിന്റെ വലത്തുകൈ നീതികൊണ്ടു നിറഞ്ഞിരിക്കുന്നു.

൧൧ നിന്റെ ന്യായവിധികളുടെ നിമിത്തം സീയോൻപൎവ്വതം സന്തോഷിക്കും; യഹൂദായുടെ പുത്രിമാർ ആനന്ദിക്കും.

൧൨ സീയോന്നു ചുററും നടന്നു അതിനെ പ്രദക്ഷിണം ചെയ്യിൻ; അതിന്റെ ഗോപുരങ്ങളെ എണ്ണുവിൻ.

൧൩ പിൻവരുന്ന സന്തതിയോടു നിങ്ങൾ അറിയിക്കേണ്ടുന്നതിന്നു അതിന്റെ കൊത്തളങ്ങളെ സൂക്ഷ്മമായറിഞ്ഞു അതിന്റെ രാജധാനികളെ കുറിച്ചു വിചാരിപ്പിൻ.

൧൪ എന്തെന്നാൽ ഈ ദൈവം എന്നും എന്നേക്കും നമ്മുടെ. ദൈവം [ആകുന്നു]; അവൻ നമ്മെ മരണംവരെയും വഴി നടത്തുന്നവൻ ആകും.

Ps. XLIX. ൪൯ാം സങ്കീൎത്തനം.

സകല ജനങ്ങളേ, ഇതിനെ കേൾപ്പിൻ; ലോകത്തിലെ സകല കുടിയാന്മാരേ, ഒന്നിച്ചു ചെവിക്കൊൾവിൻ.

൨ ചെറിയവരും, വലിയവരും, ധനവാന്മാരും, ദരിദ്രന്മാരും കൂടെ തന്നെ.

൩ എന്റെ വായ ജ്ഞാനം സംസാരി

ക്കും; എന്റെ ഹൃദയത്തിലെ ധ്യാനം അറി
വു തന്നെ [ആയിരിക്കും].

൪ ഞാൻ ഒരു ഉപമെക്കു എന്റെ ചെ
വിയെ ചായിക്കും; എന്റെ കടങ്കഥ ഞാൻ
വീണയിൽ ശബ്ദിക്കും.

൫ ഇനിക്കായിട്ടു പതിയിരിക്കുന്നവരു
ടെ അകൃത്യം എന്നെ ചുററുന്ന ദുൎന്നാളുകളി
ൽ ഞാൻ എന്തിനു ഭയപ്പെടുന്നു?

൬ തങ്ങളുടെ സമ്പത്തിൽ ആശ്രയിച്ചു
തങ്ങളുടെ ഐശ്വൎയ്യത്തിന്റെ വൎദ്ധനയിൽ
പ്രശംസിക്കുന്നവരിൽ ഒരുത്തനും,

൭ ഒരുപ്രകാരത്തിലും തന്റെ സഹോദ
രനെ അവൻ നാശം കാണാതെ ഇനി എ
ന്നും ജീവിക്കേണ്ടുന്നതിന്നു വീണ്ടുകൊൾക
യോ,

൮ അവന്നു വേണ്ടി ദൈവത്തിന്നു ഒരു
പരിഹാരത്തെ കൊടുക്കയോ ചെയ്യാൻ ക
ഴികയില്ല.

൯ എന്തെന്നാൽ അവരുടെ ആത്മാവി
ന്റെ വീണ്ടെടുപ്പു വിലയേറിയതു [ആകു
ന്നു]; അതു എന്നേക്കും ഒഴിഞ്ഞുമിരിക്കു
ന്നു.

൧൦ എന്തെന്നാൽ ജ്ഞാനികൾ മരിക്കയും
അപ്രകാരം തന്നെ മൂഢനും, മൃഗപ്രായനും ന
ശിക്കയും, തങ്ങളുടെ സമ്പാദ്യം മററുള്ളവൎക്കു
ശേഷിപ്പിക്കയും ചെയ്യുന്നതിനെ അവൻ
കാണുന്നു.

൧൧ അവരുടെ ഉള്ളിലെ വിചാരം തങ്ങ
ളുടെ ഭവനങ്ങൾ എന്നേക്കും തങ്ങളുടെ വാ

സ്ഥലങ്ങൾ എല്ലാ തലമുറവരെക്കും ഇ
രിക്കും എന്നു [ആകുന്നു]; അവർ തങ്ങളുടെ
നിലങ്ങൾക്കു തങ്ങളുടെ സ്വന്തപേരുകളിൻ
പ്രകാരം തന്നെ പേർ ഇടുന്നു.
൧൨ എങ്കിലും ബഹുമാനത്തോടെ [ഇരി
ക്കുന്ന] മനുഷ്യൻ നിലനില്ക്കുന്നില്ല; അവ
ൻ നശിച്ചുപോകുന്ന മൃഗങ്ങൾ എന്നപോ
ലെ ഇരിക്കുന്നു.
൧൩ അവരുടെ ഈ വഴി അവരുടെ ഭോ
ഷത്വം [ആകുന്നു]; അവരുടെ അനന്തിര
വരും അവരുടെ വാക്കുകളിൽ ഇഷ്ടപ്പെടു
ന്നു.
൧൪ അവർ ആടുകൾ എന്നപോലെ ശ
വക്കുഴിയിൽ ഇടപ്പെടുന്നു; മരണം അവ
രെ തിന്നുകളയും; എന്നാൽ ഉഷഃകാലത്തു
അവരുടെ മേൽ നേരുള്ളവൎക്കു അധികാരം
ഉണ്ടാകും; അവരുടെ വാസസ്ഥലത്തുനി
ന്നു അവരുടെ സൌന്ദൎയ്യവും പാതാളത്തിൽ
അഴിയും.
൧൫ എങ്കിലും ദൈവം എന്റെ ആത്മാ
വിനെ പാതാളത്തിന്റെ ശക്തിയിൽനിന്നു
വീണ്ടെടുക്കും; എന്തെന്നാൽ അവൻ എ
ന്നെ കൈക്കൊള്ളും.
൧൬ ഒരുത്തൻ ധനവാനായി തീരുമ്പോ
ൾ, അവന്റെ ഭവനത്തിന്റെ മഹത്വം വ
ൎദ്ധിക്കുമ്പോൾ, നീ ഭയപ്പെടരുതു.
൧൭ എന്തെന്നാൽ അവൻ മരിക്കുമ്പോ
ൾ അവൻ ഒന്നിനെയും കൊണ്ടുപോകയി
ല്ല; അവന്റെ മഹത്വം അവന്റെ പിന്നാ
ലെ ഇറങ്ങിപ്പോകയുമില്ല.

൰൮ എങ്കിലും അവൻ ജീവനോടിരുന്ന പ്പോൾ, അവൻ തന്റെ ആത്മാവിനെ അനുഗ്രഹിച്ചു; നിനക്കു തന്നെ നീ നന്മ ചെയ്യുമ്പോൾ [മനുഷ്യർ] നിന്നെ പുകഴ്ത്തുകയും ചെയ്യും.

൰൯ അവൻ തന്റെ പിതാക്കന്മാരുടെ തലമുറെക്കു പോകും; അവർ ഒരുനാളും പ്ര കാശത്തെ കാണുകയില്ല.

൨൰ ബഹുമാനത്തോടിരുന്നിട്ടും ബുദ്ധി ഹീനനായ മനുഷ്യൻ നശിച്ചുപോകുന്ന മൃ ഗങ്ങൾ എന്നപോലെ ആകുന്നു.



THE TENTH DAY.

# MORNING PRAYER.

പത്താം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

Ps. L. ൫൦ാം സങ്കീൎത്തനം.

യഹോവായാകുന്ന മഹാ ശക്തിയുള്ള ദൈ വം പറഞ്ഞു; സൂൎയ്യന്റെ ഉദയംമുതൽ അ തിന്റെ അസ്തമനംവരെയും ഭൂമിയെ വിളി ക്കയും ചെയ്തു.

൨ സൌന്ദൎയ്യത്തിന്റെ പൂൎണ്ണതയായ സീയോനിൽനിന്നു ദൈവം പ്രകാശിച്ചു.

൩ നമ്മുടെ ദൈവം വരും, മൌനമായി രിക്കയുമില്ല; അവന്റെ മുൻപാകെ ഒരു അ ഗ്നി ദഹിപ്പിക്കും; അവന്റെ ചുററും മഹാ കൊടുങ്കാററു ഉണ്ടാകയും ചെയ്യും.

൪ അവൻ തന്റെ ജനത്തോടു ന്യായം
വിസ്തരിക്കേണ്ടുന്നതിന്നു മേൽനിന്നു ആകാ
ശങ്ങളെയും ഭൂമിയെയും വിളിക്കും.

൫ ബലികൊണ്ടു എന്നോടു ഉഭയസമ്മ
തം ചെയ്തിട്ടുള്ളവരായ എന്റെ ശുദ്ധിമാന്മാ
രെ എന്റെ അടുക്കൽ ഒന്നിച്ചു കൂട്ടുവിൻ.

൬ എന്നാൽ സ്വൎഗ്ഗങ്ങൾ അവന്റെ നീ
തിയെ അറിയിക്കും; എന്തെന്നാൽ ദൈവം
തന്നെ ന്യായാധിപതി [ആകുന്നു].

൭ എന്റെ ജനമേ, കേൾക്ക; എന്നാൽ
ഞാൻ സംസാരിക്കും; ഇസ്രായേലേ, എ
ന്നാൽ ഞാൻ നിനക്കു വിരോധമായി സാ
ക്ഷിപ്പെടുത്തും; ദൈവമായ ഞാൻ നിന്റെ
ദൈവം തന്നേ [ആകുന്നു].

൮ ഇടവിടാതെ എന്റെ മുൻപാകെയുള്ള
നിന്റെ ബലികളും ഹോമങ്ങളും ഹേതു
വായിട്ടു ഞാൻ നിന്നെ ശാസിക്കയില്ല.

൯ നിന്റെ ഭവനത്തിൽനിന്നു കാളയെ
യോ, നിന്റെ തൊഴുത്തുകളിൽനിന്നു മുട്ടാ
ടുകളെയോ ഞാൻ എടുക്കയില്ല.

൧൦ എന്തെന്നാൽ സകല കാട്ടുമൃഗവും
ആയിരം പൎവ്വതങ്ങളിലെ മൃഗങ്ങളും ഇനി
ക്കുള്ളതു [ആകുന്നു].

൧൧ മലകളിലെ പക്ഷികളെ ഒക്കെയും
ഞാൻ അറിയുന്നു; വയലിലെ കാട്ടുമൃഗങ്ങ
ളും ഇനിക്കുള്ളതു [ആകുന്നു].

൧൨ ഇനിക്കു വിശന്നാൽ നിന്നോടു പറ
കയില്ല; എന്തെന്നാൽ ഭൂലോകവും അതി
ന്റെ പൂൎണ്ണതയും എന്റെ [ആകുന്നു].

൧൩ ഞാൻ കാളകളുടെ മാംസത്തെ ഭക്ഷിക്കുമോ? കോലാടുകളുടെ രക്തത്തെ കുടിക്കുമോ?

൧൪ ദൈവത്തിന്നു സ്തോത്രബലി കഴിക്ക; അത്യുന്നതനായവന്നു നിന്റെ നേൎച്ചകളെ കഴിക്ക.

൧൫ ആപത്തുനാളിലും എന്നെ നോക്കി വിളിക്ക; എന്നാൽ ഞാൻ നിന്നെ വിടുവിക്കും; നീ എന്നെ മഹത്വപ്പെടുത്തുകയും ചെയ്യും.

൧൬ എന്നാൽ ദുഷ്ടനോടു ദൈവം പറയുന്നു; നീ എന്റെ പ്രമാണങ്ങളെ അറിയിപ്പാൻ എങ്കിലും, എന്റെ നിയമത്തെ നിന്റെ വായിൽ എടുപ്പാൻ എങ്കിലും നിനക്കു എന്തു സംഗതി?

൧൭ എന്തെന്നാൽ നീ ഉപദേശത്തെ വെറുത്തു എന്റെ വചനങ്ങളെ നിന്റെ പിറകിൽ ഇട്ടുകളയുന്നു.

൧൮ നീ ഒരു കള്ളനെ കണ്ടാൽ, നീ അവനെ സമ്മതിക്കുന്നു; നിന്റെ പങ്കു വ്യഭിചാരികളോടും കൂടെ ആയിരുന്നു.

൧൯ നീ നിന്റെ വായെ ദോഷത്തിന്നു വിട്ടുകൊടുക്കുന്നു; നിന്റെ നാവു വഞ്ചന പിണെക്കുകയും ചെയ്യുന്നു.

൨൦ നീ ഇരുന്നു നിന്റെ സഹോദരന്നു വിരോധമായി സംസാരിക്കുന്നു; നീ നിന്റെ മാതാവിന്റെ പുത്രനെക്കുറിച്ചു ദൂഷ്യം പറയുന്നു.

൨൧ നീ ഇവയെ ചെയ്തു, എന്നാൽ ഞാൻ മൌനമായിരുന്നു; ഞാൻ അശേഷം നി

ന്നെപ്പോലെയുള്ളവനായിരുന്നു എന്നു നീ
നിരൂപിച്ചു; [എങ്കിലും] ഞാൻ നിന്നെ ശാ
സിച്ചു നിന്റെ കണ്ണുകൾക്കു മുൻപാകെ
അവയെ ക്രമപ്പെടുത്തും.

൨൨ ദൈവത്തെ മറക്കുന്നവരേ, ഞാൻ
[നിങ്ങളെ] ചീന്തിക്കളകയും, രക്ഷിപ്പാൻ
ആരുമില്ലാതെ വരികയും ചെയ്യാതെയിരി
പ്പാനായിട്ടു ഇപ്പോൾ ഇതിനെ വിചാരിപ്പി
ൻ.

൨൩ സ്തോത്രം കഴിക്കുന്നവൻ എന്നെ മ
ഹത്വപ്പെടുത്തുന്നു; തന്റെ നടപ്പിനെ ക്രമ
പ്പെടുത്തുന്നവന്നു ഞാൻ ദൈവത്തിന്റെ
രക്ഷയെ കാണിക്കയും ചെയ്യും.

## Ps. LI. ൫൧ാം സങ്കീൎത്തനം.

ദൈവമേ, നിന്റെ ദയയിൻപ്രകാരം
എന്നോടു കരുണയുണ്ടാകേണമെ; നിന്റെ
ആൎദ്രകരുണകളുടെ ബഹുത്വത്തിൻപ്രകാരം
എന്റെ അതിക്രമങ്ങളെ മായിച്ചുകളയേണ
മെ.

൨ എന്റെ അകൃത്യത്തിൽനിന്നു എന്നെ
നന്നായി കഴുകി, എന്റെ പാപത്തിൽനി
ന്നു എന്നെ വെടിപ്പാക്കേണമെ.

൩ എന്തെന്നാൽ ഞാൻ എന്റെ അതിക്ര
മങ്ങളെ അറിയുന്നു; എന്റെ പാപവും എ
പ്പോഴും എന്റെ മുൻപാകെ [ഇരിക്കുന്നു].

൪ നിന്നോടു, നിന്നോടു മാത്രം തന്നേ
ഞാൻ പിഴെച്ചു നിന്റെ കണ്ണുകൾക്കു മുൻ
പാകെ ഒരു ദോഷം ചെയ്തു; അതു നീ സം
സാരിക്കുമ്പോൾ നീ നീതിമാനായും, നീ വി

ധിക്കുമ്പോൾ നിൎമ്മലനായും ഇരിക്കേണ്ടുന്നതിന്നു ആകുന്നു.

൫ കണ്ടാലും, ഞാൻ അകൃത്യത്തിൽ ആകൃതിപ്പെട്ടു; പാപത്തിൽ എന്റെ മാതാവു എന്നെ ഗൎഭം ധരിക്കയും ചെയ്തു.

൬ കണ്ടാലും, അന്തൎഭാഗങ്ങളിൽ സത്യം [ഇരിക്കേണമെന്നു] നീ ആഗ്രഹിക്കുന്നു; നീ രഹസ്യത്തിൽ എന്നെ ജ്ഞാനം അറിയുമാറാക്കും.

൭ ഈസോപ്പുകൊണ്ടു എന്നെ വെടിപ്പാക്കേണമെ, എന്നാൽ ഞാൻ സ്വച്ഛനാകും; എന്നെ കഴുകേണമെ, എന്നാൽ ഞാൻ ഹിമത്തെക്കാൾ വെണ്മയുള്ളവനാകും.

൮ നീ സന്തോഷവും ആനന്ദവും എന്നെ കേൾക്കുമാറാക്കേണമെ; അപ്പോൾ നീ ഒടിച്ചിട്ടുള്ള അസ്ഥികൾ ആനന്ദിക്കും.

൯ എന്റെ പാപങ്ങളിൽനിന്നു നിന്റെ മുഖത്തെ മറെച്ചു എന്റെ അകൃത്യങ്ങളെ എല്ലാം മായിച്ചുകളയേണമെ.

൰ ദൈവമേ, ഒരു ശുദ്ധഹൃദയത്തെ എന്നിൽ സൃഷ്ടിച്ചു സ്ഥിരമുള്ള ആത്മാവിനെ എന്നിൽ പുതുതാക്കേണമെ.

൰൧ നിന്റെ സന്നിധാനത്തിൽ നിന്നു എന്നെ തള്ളിക്കളയരുതേ; നിന്റെ പരിശുദ്ധാത്മാവിനെ എന്നിൽനിന്നു എടുക്കയും അരുതേ.

൰൨ നിന്റെ രക്ഷയുടെ സന്തോഷത്തെ എനിക്കു തിരിച്ചു തരേണമെ; നിന്റെ സൌജന്യാത്മാവും എന്നെ താങ്ങുമാറാകേണമെ.

൧൩ [അപ്പോൾ] ഞാൻ അതിക്രമക്കാ
രോട നിന്റെ വഴികളെ ഉപദേശിക്കും; പാ
പികളും നിങ്കലേക്ക മനസ്സുതിരിയപ്പെടും.

൧൪ എന്റെ രക്ഷയുടെ ദൈവമായ
ദൈവമേ, രക്തങ്ങളിൽനിന്ന എന്നെ വിട
വിക്കേണമെ; എന്റെ നാവു നിന്റെ നീ
തിയെക്കുറിച്ചു പാടും.

൧൫ കൎത്താവെ, എന്റെ അധരങ്ങളെ
തുറക്കേണമെ; എന്നാൽ എന്റെ വായ നി
ന്റെ സ്തുതിയെ അറിയിക്കും.

൧൬ എന്തെന്നാൽ നീ ബലിയെ ആഗ്ര
ഹിക്കുന്നില്ല, അപ്രകാരമായാൽ ഞാൻ [അ
തിനെ] കഴിക്കുമായിരുന്നു; ഹോമബലിയി
ൽ നിനക്ക ഇഷ്ടമില്ല.

൧൭ ദൈവത്തിന്റെ ബലികൾ ഉടഞ്ഞ
ആത്മാവു [ആകുന്നു]; ദൈവമേ, ഉടഞ്ഞും
ചതഞ്ഞുമുള്ള ഹൃദയത്തെ നീ നിരസിക്കു
യില്ല.

൧൮ നിന്റെ ഇഷ്ടപ്രകാരം സീയോ
നോട നന്മ ചെയ്യേണമെ; യെറുശലേമി
ന്റെ മതിലുകളെ പണിയിക്കേണമെ.

൧൯ അപ്പോൾ നീതിയുടെ ബലികളി
ലും, ഹോമങ്ങളിലും സൎവാംഗഹോമങ്ങളിലും
നിനക്ക ഇഷ്ടം ഉണ്ടാകും; അപ്പോൾ അവ
ർ നിന്റെ ബലിപീഠത്തിന്മേൽ കാളകളെ
ബലികഴിക്കും.

## Ps. LII. ൫൨ാം സങ്കീൎത്തനം.

ബലവാനെ, നീ ദോഷത്തിൽ എന്തിന

പ്രശംസിക്കുന്നു? ദൈവത്തിന്റെ നന്മ നി
ത്യമുള്ളതു [ആകുന്നു].
൨ മൂൎച്ചയുള്ള ക്ഷൌരക്കത്തി ചതിവു ചെ
യ്യുന്നതുപോലെ, നിന്റെ നാവു ദോഷങ്ങ
ളെ വിചാരിക്കുന്നു.
൩ നീ നന്മയെക്കാൾ അധികം തിന്മ
യെയും, നീതിയെ സംസാരിക്കുന്നതിനെ
ക്കാൾ വ്യാജത്തെയും സ്നേഹിക്കുന്നു.
൪ വഞ്ചനയുള്ള നാവേ, വിഴുങ്ങുന്ന സ
കല വാക്കുകളെയും നീ സ്നേഹിക്കുന്നു.
൫ ദൈവം നിന്നെയും എന്നേക്കും ന
ശിപ്പിക്കും; അവൻ നിന്നെ നീക്കുകയും,
[നിന്റെ] കൂടാരത്തിൽനിന്നു നിന്നെ പറി
ക്കയും, ജീവനുള്ളവരുടെ ദേശത്തുനിന്നു നി
ന്നെ നിൎമ്മൂലമാക്കുകയും ചെയ്യും.
൬ നീതിമാന്മാരും കണ്ടു ഭയപ്പെട്ടു അവ
ന്റെ മേൽ ചിരിക്കും.
൭ കണ്ടാലും, ദൈവത്തെ തന്റെ ബല
മാക്കി വെക്കാതെ, തന്റെ ദ്രവ്യസമൃദ്ധിയി
ൽ ആശ്രയിച്ചു തന്റെ വഷളത്വത്തിൽ ത
ന്നെത്താൻ ബലപ്പെടുത്തിയ മനുഷ്യൻ
[ഇവനാകുന്നു].
൮ എന്നാലും ഞാൻ ദൈവത്തിന്റെ ഭ
വനത്തിൽ പച്ച ഒലിവുവൃക്ഷംപോലെ [ഇ
രിക്കുന്നു]; ഞാൻ ദൈവത്തിന്റെ കരുണ
യിൽ എന്നും എന്നേക്കും ആശ്രയിക്കുന്നു.
൯ നീ [അതിനെ] ചെയ്തിരിക്കകൊണ്ടു
ഞാൻ നിന്നെ എന്നും സ്തുതിക്കും; ഞാൻ
നിന്റെ നാമത്തിന്നായിട്ടും കാത്തിരിക്കും;

എന്തെന്നാൽ [അതു] നിന്റെ ശുദ്ധമുള്ളവ
രുടെ മുൻപാകെ നല്ലതു [ആകുന്നു].



THE TENTH DAY.

# EVENING PRAYER.

പത്താം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

Ps. LIII. ൫൩ാം സങ്കീൎത്തനം.

ദൈവമില്ല എന്നു മൂഢൻ തന്റെ ഹൃദ
യത്തിൽ പറഞ്ഞു; അവർ വഷളത്വമുള്ള
വരാകുന്നു; അവർ വെറുപ്പുള്ള അകൃത്യം
ചെയ്തു; ഗുണം ചെയ്യുന്നവൻ ആരുമില്ല.

൨ തിരിച്ചറിഞ്ഞു ദൈവത്തെ അന്വേഷി
ക്കുന്നവൻ ഉണ്ടോ എന്നു കാണ്മാനായിട്ടു
ദൈവം സ്വൎഗ്ഗത്തിൽനിന്നു മനുഷ്യപുത്ര
ന്മാരുടെ മേൽ നോക്കി.

൩ എല്ലാവരും പിൻവാങ്ങി; അവർ ഒ
രുപോലെ വഷളത്വമുള്ളവരായി തീൎന്നു; ഗു
ണം ചെയ്യുന്നവൻ ഇല്ല, ഒരുത്തൻ പോ
ലുമില്ല.

൪ അപ്പം ഭക്ഷിക്കുന്നതു [പോലെ] എ
ന്റെ ജനത്തെ ഭക്ഷിച്ചുകൊണ്ടു അകൃത്യം
ചെയ്യുന്നവർ അറിയുന്നില്ലയോ? അവർ
ദൈവത്തെ നോക്കി വിളിച്ചിട്ടില്ല.

൫ ഭയമില്ലാതിരുന്നേടത്തു അവൎക്കു അ
തിഭയം ഉണ്ടായി; എന്തെന്നാൽ നിനക്കു

വിരോധമായി പാളയമിറങ്ങുന്നവന്റെ അ
സ്ഥികളെ ദൈവം ചിതറിച്ചു; നീ അവരെ
ലജ്ജിപ്പിച്ചു; എന്തെന്നാൽ ദൈവം അവ
രെ നിരസിച്ചു.
൬ സീയോനിൽനിന്ന ഇസ്രായേലിന്ന
രക്ഷയെ ആര തരും? ദൈവം തന്റെ ജ
നത്തിന്റെ അടിമയെ തിരിച്ചുവരുത്തുമ്പൊ
ൾ, യാക്കോബ സന്തോഷിക്കും, ഇസ്രാ
യേൽ ആനന്ദിക്കയും ചെയ്യും.

Ps. LIV. ൫൪ാം സങ്കീൎത്തനം.

൧ ദൈവമെ, നിന്റെ നാമത്താൽ എ
ന്നെ രക്ഷിച്ചു നിന്റെ ശക്തിയാൽ എ
ന്നെ ന്യായം വിധിക്കേണമെ.
൨ ദൈവമെ, എന്റെ പ്രാൎത്ഥനയെ കേ
ൾക്കേണമെ; എന്റെ വായിലെ വചനങ്ങ
ൾക്ക ചെവി തരേണമെ.
൩ എന്തെന്നാൽ അന്യന്മാർ എനിക്ക വി
രോധമായി എഴുന്നേറ്റിരിക്കുന്നു; ക്രൂരന്മാ
രും എന്റെ ആത്മാവിനെ അന്വേഷിക്കു
ന്നു; അവർ തങ്ങളുടെ മുൻപാകെ ദൈവ
ത്തെ വെച്ചിട്ടില്ല.
൪ കണ്ടാലും, ദൈവം എന്റെ സഹാ
യക്കാരൻ [ആകുന്നു]; കൎത്താവ എന്റെ
ആത്മാവിനെ താങ്ങുന്നവരോട കൂടെ [ഉ
ണ്ട].
൫ അവൻ എന്റെ ശത്രുക്കളോട തിന്മ
യെ പകരം ചെയ്യും; നിന്റെ സത്യത്തിൽ
അവരെ ഛേദിച്ചുകളയേണമെ.
൬ ഞാൻ മനസ്സോടെ നിനക്ക ബലി

കഴിക്കും; യഹോവായെ, ഞാൻ നിന്റെ നാ
മത്തെ സ്തുതിക്കും; എന്തെന്നാൽ അതു ന
ല്ലതു.
൭ എന്തെന്നാൽ അവൻ എന്നെ സക
ല അനൎത്ഥത്തിൽനിന്നും വിടുവിച്ചു; എ
ന്റെ കണ്ണു എന്റെ ശത്രുക്കളുടെ മേൽ നോ
ക്കുകയും ചെയ്യും.

## Ps. LV. ൫൫ാം സങ്കീൎത്തനം

ദൈവമെ, എന്റെ പ്രാൎത്ഥനയെ ചെ
വിക്കൊള്ളെണമെ; എന്റെ അപെക്ഷയിൽ
നിന്നു മറഞ്ഞിരിക്കയും അരുതെ.

൨ എന്നോടു ശ്രദ്ധയായിരുന്നു എന്നെ
ചെവിക്കൊണ്ടരുളെണമെ; ശത്രുവിന്റെ
ശബ്ദം ഹെതുവായിട്ടും, ദുഷ്ടന്റെ ഞെരുക്കം
ഹെതുവായിട്ടും ഞാൻ എന്റെ വിലാപത്തി
ൽ സങ്കടപ്പെട്ടു നിലവിളിക്കുന്നു.

൩ എന്തെന്നാൽ അവർ എന്റെ നെരെ
അതിക്രമം ചെയ്തു കോപത്തോടെ എന്നെ
പകെക്കുന്നു.

൪ എന്റെ ഹൃദയം എന്റെ ഉള്ളിൽ അ
തിവെദനപ്പെട്ടിരിക്കുന്നു; മരണഭീതികളും
എന്റെ മേൽ വീണിരിക്കുന്നു.

൫ ഭയവും വിറയലും എനിക്കു വന്നിരി
ക്കുന്നു; പരിഭ്രമവും എന്നെ മൂടിയിരിക്കുന്നു.

൬ അതുകൊണ്ടു ഞാൻ പറഞ്ഞു; ഒരു
പ്രാവിനുള്ളതുപോലെ എനിക്കു ചിറകുകളെ
ആര തരും? [അപ്പോൾ] ഞാൻ പറന്നു
പോയി സ്വസ്ഥമായിരിക്കും.

൯ കണ്ടാലും, [അപ്പോൾ] ഞാൻ ദൂരത്തു വലഞ്ഞു നടന്നു വനപ്രദേശത്തു പാൎക്കും.

൮ കൊടുങ്കാററിൽനിന്നും, ഉഗ്രക്കാററിൽ നിന്നും ഓടിപ്പോകുവാൻ ഞാൻ ബദ്ധപ്പെട്ടും.

൯ കൎത്താവേ, നശിപ്പിച്ചു അവരുടെ നാവുകളെ ഖണ്ഡിക്കേണമെ; എന്തെന്നാൽ ഞാൻ അതിക്രമത്തെയും കലഹത്തെയും നഗരത്തിൽ കണ്ടിരിക്കുന്നു.

൧൦ അവർ രാവും പകലും അതിന്റെ മതിലുകളിന്മേൽ അതിനെ ചുററുന്നു; അകൃത്യവും ദുഃഖവും അതിന്റെ നടുവിൽ [ഉണ്ടു].

൧൧ ദുഷ്ടത അതിന്റെ നടുവിൽ [ഉണ്ടു]; ചതിവും വഞ്ചനയും അതിന്റെ വീഥികളിൽനിന്നു വിട്ടുമാറുന്നില്ല.

൧൨ എന്തെന്നാൽ എന്നെ നിന്ദിച്ചവൻ ഒരു ശത്രു ആയിരുന്നില്ല; എന്നാൽ എനിക്കു സഹിക്കാമായിരുന്നു; എനിക്കു വിരോധമായി തന്നെത്താൻ പുകഴ്ത്തിയവൻ എന്നെ പകെച്ചവനുമായിരുന്നില്ല; എന്നാൽ അവങ്കൽനിന്നു ഞാൻ മറഞ്ഞിരിക്കുമായിരുന്നു.

൧൩ എന്നാൽ എന്നോടു സമനായ മനുഷ്യനും എന്റെ വഴികാട്ടിയും, എനിക്കു മുഖപരിചയമുള്ളവനുമായ നീ [തന്നെ ആയിരുന്നു].

൧൪ നാം ഒന്നിച്ചു സന്തോഷത്തോടെ

ആലോചിച്ചു ദൈവത്തിന്റെ ഭവനത്തി
ലെക്ക ഒരുമിച്ചു നടന്നു.
൧൫ മരണം അവരെ പിടിക്കും; അവ
ർ ജീവനോടെ പാതാളത്തിലെക്ക ഇറങ്ങും;
എന്തെന്നാൽ ദുഷ്ടത അവരുടെ വാസസ്ഥ
ലങ്ങളിലും അവരുടെ ഇടയിലും [ഉണ്ടു].
൧൬ എന്റെ അവസ്ഥയൊ, ഞാൻ ദൈ
വത്തെ നോക്കിവിളിക്കും; യഹോവാ എന്നെ
രക്ഷിക്കയും ചെയ്യും.
൧൭ ഞാൻ വൈകുന്നേരത്തും, കാലത്തും,
ഉച്ചെക്കും പ്രാൎത്ഥിച്ചു ഉറക്കെ വിളിക്കും; അ
വൻ എന്റെ ശബ്ദത്തെ കേൾക്കയും ചെ
യ്യും.
൧൮ എന്നോടുള്ള യുദ്ധത്തിൽനിന്നു അ
വൻ എന്റെ ആത്മാവിനെ സമാധാന
ത്തോടെ വീണ്ടെടുത്തു; എന്തെന്നാൽ പല
രും എന്നോടുകൂടെ ഉണ്ടായിരുന്നു.
൧൯ ആദിമുതലായി ഇരിക്കുന്നവനായ
ദൈവം തന്നെ കേട്ടു അവരെ ദുഃഖിപ്പിക്കും;
എന്തെന്നാൽ അവൎക്ക മനോമാറ്റമില്ല, അ
വർ ദൈവത്തെ ഭയപ്പെടുന്നതുമില്ല.
൨൦ അവൻ തന്നോടു സമാധാനമായി
രിക്കുന്നവരുടെ നേരെ തന്റെ കൈകളെ
നീട്ടി, അവൻ തന്റെ ഉഭയസമ്മതത്തെ
ലംഘിച്ചിരിക്കുന്നു.
൨൧ അവന്റെ വായിലെ [വചനങ്ങൾ]
വെണ്ണയെക്കാൾ മൃദുത്വമുള്ളവയായിരുന്നു;
എങ്കിലും അവന്റെ ഹൃദയത്തിൽ യുദ്ധം [ഉ
ണ്ടായിരുന്നു]; അവന്റെ വാക്കുകൾ എ
ണ്ണയെക്കാൾ മൃദുത്വമുള്ളവ ആയിരുന്നു; എ

ങ്കിലും അവ തന്നെ ഊരിയ വാളുകൾ [ആ
യിരുന്നു].

൨൨ നിന്റെ ചുമടിനെ യഹോവായുടെ
മേൽ വെച്ചുകൊൾക; എന്നാൽ അവൻ നി
ന്നെ താങ്ങും; നീതിമാൻ ഇളകപ്പെടുന്നതി
ന്നു അവൻ ഒരുനാളും സമ്മതിക്കയില്ല.

൨൩ എങ്കിലും, ദൈവമേ, നീ അവരെ
നാശത്തിന്റെ കുഴിയിലേക്കു ഇറക്കും; ര
ക്തപ്രിയവും വഞ്ചനയുമുള്ള മനുഷ്യർ ത
ങ്ങളുടെ ആയുസ്സിൽ പാതിയോളവും ജീവി
ക്കയില്ല; എന്നാൽ ഞാൻ നിന്നിൽ ആശ്ര
യിക്കും.



THE ELEVENTH DAY.

## MORNING PRAYER.

പതിനൊന്നാം തിയ്യതി

## കാലത്തെ പ്രാൎത്ഥന.

PS. LVI. ൫൬ാം സങ്കീൎത്തനം.

ദൈവമേ, എന്നോടു കരുണ ഉണ്ടാകേ
ണമേ; എന്തെന്നാൽ മനുഷ്യൻ എന്നെ വി
ഴുങ്ങുമാറായിരിക്കുന്നു; അവൻ നാൾതോറും
പൊരുതു എന്നെ ഞെരുക്കുന്നു.

൨ എന്റെ ശത്രുക്കൾ ദിനംപ്രതി എന്നെ
വിഴുങ്ങുമാറായിരിക്കുന്നു; എന്തെന്നാൽ അ
ത്യുന്നതനായുള്ളോവേ, എന്റെ നേരെ പൊ
രുതുന്നവർ പലർ [ആകുന്നു].

൩ ഞാൻ ഭയപ്പെടുന്ന നാളിൽ ഞാൻ
നിന്നിൽ ആശ്രയിക്കും.

൪ ഞാൻ ദൈവത്തിൽ അവന്റെ വ
ചനത്തെ സ്തുതിക്കും; ഞാൻ ദൈവത്തിൽ
ആശ്രയിച്ചു; ജഡം എന്നോടു ചെയ്യുന്നതി
നെ ഞാൻ ഭയപ്പെടുകയില്ല.

൫ എല്ലാ ദിവസവും അവർ എന്റെ വാ
ക്കുകളെ മറിക്കുന്നു; അവരുടെ വിചാരങ്ങ
ളൊക്കെയും എന്റെ നേരെ തിന്മെക്കായിട്ടു
[ആകുന്നു].

൬ അവർ ഒന്നിച്ചു കൂടി ഒളിച്ചിരിക്കുന്നു;
അവർ എന്റെ ആത്മാവിന്നായിട്ടു പതിയി
രിക്കുമ്പോൾ, അവർ എന്റെ കാലടികളെ
സൂക്ഷിക്കുന്നു.

൭ അവർ അകൃത്യത്താൽ ഒഴിഞ്ഞുപോകു
മോ? ദൈവമേ, [നിന്റെ] കോപത്തോടെ
ജനങ്ങളെ താഴെ തള്ളിക്കളെയേണമെ.

൮ നി എന്റെ അലച്ചിലുകളെ എണ്ണു
ന്നു; എന്റെ കണ്ണുനീരുകളെ നിന്റെ തോ
ല്ക്കുടത്തിൽ വെക്കേണമെ; [അവ] നിന്റെ
പുസ്തകത്തിൽ അല്ലയൊ?

൯ ഞാൻ നിന്നെ നോക്കിവിളിക്കുമ്പോൾ
തന്നെ എന്റെ ശത്രുക്കൾ പിന്തിരിയും; ഇ
തിനെ ഞാൻ അറിയുന്നു; എന്തെന്നാൽ ഇ
നിക്കായിട്ടു ദൈവം ഉണ്ടു.

൧൦ ഞാൻ ദൈവത്തിൽ അവന്റെ വ
ചനത്തെ സ്തുതിക്കും; ഞാൻ യഹോവായി
ൽ അവന്റെ വചനത്തെ സ്തുതിക്കും.

൧൧ ഞാൻ ദൈവത്തിൽ ആശ്രയിച്ചിരി

ക്കുന്നു; മനുഷ്യൻ എന്നോട ചെയ്യുന്നതിനെ ഞാൻ ഭയപ്പെടുകയില്ല.

൧൨ ദൈവമെ, നിനക്കുള്ള നേൎച്ചകൾ എന്റെ മേൽ [ഉണ്ടു]; ഞാൻ നിനക്ക സ്തുതികളെ ചെയ്യും.

൧൩ എന്തെന്നാൽ നീ എന്റെ ആത്മാവിനെ മരണത്തിൽനിന്ന വിടുവിച്ചിരിക്കുന്നു; ദൈവത്തിന്റെ മുൻപാകെ ജീവനുള്ളവരുടെ പ്രകാശത്തിൽ ഞാൻ നടക്കേണ്ടുന്നതിന്ന നീ എന്റെ പാദങ്ങളെ വീഴ്ചയിൽനിന്ന വിടുവിക്കയില്ലയോ?

## Ps. LVII.    ൫൭ാം സങ്കീൎത്തനം.

ദൈവമെ, എന്നോട കരുണയുണ്ടാകേണമെ; എന്നോട കരുണയുണ്ടാകേണമെ; എന്തെന്നാൽ എന്റെ ആത്മാവു നിന്നിൽ ആശ്രയിക്കുന്നു; അത്രയുമല്ല, ൟ ആപത്തുകൾ ഒഴിഞ്ഞുപോകുവോളം ഞാൻ നിന്റെ ചിറകുകളുടെ നിഴലിൽ ആശ്രയിക്കും.

൨ ഞാൻ അത്യുന്നതനായ ദൈവത്തെ, ഇനിക്കായിട്ട സകലത്തെയും നിവൃത്തിയാക്കുന്ന ദൈവത്തെ തന്നെ നോക്കി വിളിക്കും.

൩ അവൻ സ്വൎഗ്ഗത്തിൽനിന്നും അയെച്ച എന്നെ വിഴുങ്ങുവാനിരിക്കുന്നവന്റെ ധിക്കാരത്തിൽ നിന്ന എന്നെ രക്ഷിക്കും; ദൈവം തന്റെ കരുണയെയും തന്റെ സത്യത്തെയും അയെക്കും.

൪ എന്റെ ആത്മാവു സിംഹങ്ങളുടെ ഇ

ടയിൽ [ഇരിക്കുന്നു]; മനുഷ്യപുത്രന്മാരായി
ത്തീ കത്തിയിരിക്കുന്നവരുടെ [ഇടയിൽ] ഞാ
ൻ കിടക്കുന്നു; അവരുടെ പല്ലുകൾ കുന്ത
ങ്ങളും അസ്ത്രങ്ങളും, അവരുടെ നാവു മൂൎച്ച
യുള്ള വാളും [ആകുന്നു].

൫ ദൈവമേ, നീ സ്വൎഗ്ഗങ്ങൾക്കു മീതെ
ഉയൎന്നിരിക്കേണമെ; നിന്റെ മഹത്വം സ
കല ഭൂമിയുടെ മീതെയും [തന്നെ].

൬ അവർ എന്റെ കാലടികൾക്കു ഒരു
വലയെ ഒരുക്കി; എന്റെ ആത്മാവു ഇടി
ഞ്ഞിരിക്കുന്നു; അവർ എന്റെ മുൻപാകെ
ഒരു കുഴി വെട്ടി, അതിന്റെ നടുവിൽ അവ
ർ തന്നെ വീണിരിക്കുന്നു.

൭ എന്റെ ഹൃദയം സ്ഥിരമായിരിക്കുന്നു;
ദൈവമേ, എന്റെ ഹൃദയം സ്ഥിരമായിരി
ക്കുന്നു; ഞാൻ പാടി സ്തുതിക്കും.

൮ എന്റെ മഹത്വമേ, ഉണരുക; തംബു
രുവും വീണയുമായുള്ളോവേ, ഉണരുക; ഞാ
ൻ അതികാലത്തെ ഉണരും.

൯ കൎത്താവേ, ജനങ്ങളുടെ ഇടയിൽ ഞാ
ൻ നിന്നെ സ്തുതിക്കും; ജാതികളുടെ ഇടയി
ൽ ഞാൻ നിനക്കു പാടും.

൧൦ എന്തെന്നാൽ നിന്റെ കരുണ സ്വ
ൎഗ്ഗങ്ങളോളവും, നിന്റെ സത്യം മേഘങ്ങ
ളോളവും വലിയതു [ആകുന്നു].

൧൧ ദൈവമേ, നീ സ്വൎഗ്ഗങ്ങൾക്കു മീതെ
ഉയൎന്നിരിക്കേണമെ; നിന്റെ മഹത്വം സ
കല ഭൂമിയുടെ മീതെയും തന്നെ.

## Ps. LVIII. ൫൮ാം സങ്കീൎത്തനം.

സഭയേ, നിങ്ങൾ സത്യമായിട്ട നീതി
യെ സംസാരിക്കുന്നുവൊ? മനുഷ്യപുത്രന്മാ
രെ, നിങ്ങൾ നേരോടെ വിധിക്കുന്നുവൊ?

൨ നിങ്ങൾ ഹൃദയത്തിൽ അകൃത്യം പ്ര
വൃത്തിക്കുന്നു നിശ്ചയം; നിങ്ങൾ ഭൂമിയിൽ
നിങ്ങളുടെ കൈകളുടെ ക്രൂരതയെ തൂക്കികൊ
ടുക്കുന്നു.

൩ ദുഷ്ടന്മാർ ഗൎഭംമുതൽ അന്യന്മാരായി
രിക്കുന്നു; അവർ ജനിച്ചതു മുതൽ കള്ളം പ
റഞ്ഞുകൊണ്ട തെറ്റിപ്പോകുന്നു.

൪ അവരുടെ വിഷം സൎപ്പത്തിന്റെ വി
ഷംപോലെ [ആകുന്നു; അവർ] തന്റെ
ചെവി അടെച്ചിരിക്കുന്നതായി, ചെവി കേ
ൾക്കാത്ത അണലിപോലെ [ആകുന്നു].

൫ എത്രയും സാമൎത്ഥ്യത്തോടെ മോഹിപ്പി
ച്ചാലും മോഹിപ്പിക്കുന്നവരുടെ ശബ്ദത്തെ
അതു കേൾക്കയില്ല.

൬ ദൈവമേ, അവരുടെ വായിൽ അവ
രുടെ പല്ലുകളെ തകൎക്കേണമെ; യഹോവാ
യേ, സിംഹക്കുട്ടികളുടെ അണപ്പല്ലുകളെ ഒ
ടിച്ചുകളയേണമെ.

൭ ഒഴുകിപ്പോകുന്ന വെള്ളംപോലെ അ
വർ ഉരുകിപ്പോകുമാറാകട്ടെ; അവൻ ത
ന്റെ അസ്ത്രങ്ങളെ [എയ്യുവാനായിട്ട തന്റെ
വില്ലിനെ] കുലെക്കുമ്പോൾ, അവ ഖണ്ഡി
ക്കപ്പെട്ട പോലെ ആകട്ടെ.

൮ ഒരു അച്ചു ഉരുകിപ്പോകുന്നതു പോ
ലെ [അവരിൽ ഓരോരുത്തൻ] കടന്നുപോ

കട്ടെ; ഗർഭം അലസിപ്പോയ സ്ത്രീയുടെ പ്ര
ജാപിണ്ഡം [പോലെ] അവർ സൂൎയ്യനെ
കാണാതിരിക്കട്ടെ.

൯ നിങ്ങളുടെ കലങ്ങൾക്കു മുള്ളുകൾ
കൊള്ളുന്നതിന്നു മുമ്പെ അവൻ ചുഴലിക്കാ
റ്റുകൊണ്ടു എന്നപോലെ, തന്റെ കോപ
ത്തോടെ അവരെ ജീവനുള്ളവരായി നീക്കി
ക്കളെയും.

൧൦ നീതിമാൻ, താൻ ആ പ്രതിക്രിയ
യെ കാണുമ്പോൾ ആനന്ദിക്കും; അവൻ
തന്റെ പാദങ്ങളെ ദുഷ്ടന്മാരുടെ രക്തത്തി
ൽ കഴുകും.

൧൧ ആകയാൽ നീതിമാന്നു പ്രതിഫലം
[ഉണ്ടു] സത്യം എന്നും, ഭൂമിയിൽ ന്യായം
വിധിക്കുന്നവൻ ദൈവം ആകുന്നു സത്യം
എന്നും ഒരു മനുഷ്യൻ പറയും.



THE ELEVENTH DAY.

## EVENING PRAYER.

പതിനൊന്നാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. LIX. ൫൯ാം സങ്കീൎത്തനം.

൧ എന്റെ ദൈവമേ, എന്റെ ശത്രുക്കളി
ൽനിന്നു എന്നെ വിടുവിക്കേണമെ; എനി
ക്കു വിരോധമായി എഴുന്നേല്ക്കുന്നവരിൽ
നിന്നു എന്നെ ഉയൎത്തേണമെ.

൨ അകൃത്യം ചെയ്യുന്നവരിൽനിന്ന എന്നെ വിടുവിച്ച രക്തപ്രിയമുള്ള മനുഷ്യരിൽനിന്ന എന്നെ രക്ഷിക്കേണമെ.

൩ എന്തെന്നാൽ, കണ്ടാലും, അവർ എന്റെ ആത്മാവിന്ന വേണ്ടി പതിയിരിക്കുന്നു; യഹോവായെ, ബലവാന്മാർ എനിക്ക വിരോധമായി കൂട്ടം കൂടുന്നു എന്റെ അതിക്രമം [ഹേതുവായിട്ട അല്ല] എന്റെ പാപം [ഹേതുവായിട്ടും] അല്ല.

൪ എന്നിൽ അകൃത്യം ഇല്ലാതെയും അവർ ഓടി ഒരുങ്ങുന്നു; എനിക്ക സഹായിപ്പാനായിട്ട ഉണൎന്ന നോക്കേണമെ.

൫ ആയതുകൊണ്ട സൈന്യങ്ങളുടെ ദൈവമായ യഹോവായെ, ഇസ്രായെലിന്റെ ദൈവമെ, സകല പുറജാതിക്കാരെയും വിചാരിക്കുന്നതിന്ന ഉണരേണമെ; അഹമ്മതിയുള്ള അതിക്രമക്കാരിൽ യാതൊരുത്തനോടും കരുണ ഉണ്ടാകരുതെ.

൬ അവർ സന്ധ്യനേരത്ത തിരിച്ചുവരുന്നു; അവർ ഒരു നായെന്നപോലെ കുരച്ചുംകൊണ്ട നഗരത്തിന്ന ചുറ്റും നടക്കുന്നു.

൭ കണ്ടാലും, അവർ തങ്ങളുടെ വായ്കൊണ്ട ഏമ്പക്കമിടുന്നു; വാളുകൾ അവരുടെ അധരങ്ങളിൽ [ഉണ്ട]; എന്തെന്നാൽ ആര കേൾക്കുന്നു? എന്ന [അവർ പറയുന്നു].

൮ എങ്കിലും യഹോവായെ, നീ അവരെ

കുറിച്ചു ചിരിക്കും; നീ സകല പുറജാതിക്കാ
രെയും പരിഹസിക്കും.

൯ അവന്റെ ബലം [ഹേതുവായിട്ടു]
ഞാൻ നിന്നെ കാത്തിരിക്കും; എന്തെന്നാൽ
ദൈവം എന്റെ സങ്കേതസ്ഥലം [ആകു
ന്നു].

൧൦ എന്റെ കരുണയുടെ ദൈവം എ
ന്നെ മുൻപിടും; ദൈവം എന്നെ എന്റെ
ശത്രുക്കളുടെ മേൽ നോക്കുമാറാക്കും.

൧൧ ഞങ്ങളുടെ പരിചയാകുന്ന കൎത്താ
വേ, എന്റെ ജനം മറക്കാതെയിരിക്കേണ്ടു
ന്നതിന്നു അവരെ കൊല്ലരുതേ; നിന്റെ
ശക്തികൊണ്ടു അവരെ ഭിന്നിപ്പിച്ചു അവ
രെ താഴ്ത്തേണമെ.

൧൨ അവരുടെ വായിലെ പാപവും, അ
വരുടെ അധരങ്ങളിലെ വചനങ്ങളും [ഹേ
തുവായിട്ടും], അവർ പറയുന്ന ശാപവും,
അസത്യവും, [ഹേതുവായിട്ടും], അവരുടെ
അഹങ്കാരത്തിൽ തന്നെ അവർ പിടിപെടും.

൧൩ കോപത്തിൽ [അവരെ] നശിപ്പി
ക്കേണമെ; അവർ ഇല്ലാതെയാകത്തക്കവ
ണ്ണം [അവരെ] നശിപ്പിക്കേണമെ; ഭൂമിയു
ടെ അറ്റത്തികൾവരെയും ദൈവം യാക്കോ
ബിൽ വാഴുന്നു എന്നു [മനുഷ്യർ] അറിയു
മാറാകട്ടെ.

൧൪ അവർ സന്ധ്യാനേരത്തു തിരിച്ചുവ
രും; അവർ ഒരു നായെന്നപോലെ കുര
ച്ചും കൊണ്ടു നഗരത്തിന്നു ചുററും നടക്കും.

൧൫ അവർ ഭക്ഷണത്തിന്നായിട്ടു അല

ഞ്ഞു നടക്കും; അവൎക്കു തൃപ്തിയായില്ലെങ്കിൽ അവർ പിറുപിറുക്കയും ചെയ്യും.

൧൬ എന്നാൽ ഞാൻ നിന്റെ ശക്തിയെ കുറിച്ചു പാടും; അത്രയുമല്ല, അതികാലത്തു ഞാൻ നിന്റെ കരുണയെ കുറിച്ചു ഉച്ചത്തിൽ പാടും; എന്തെന്നാൽ നീ എന്റെ ആപത്തു നാളിൽ എനിക്കു സങ്കേതസ്ഥലവും ശരണവും ആയിരുന്നു.

൧൭ എന്റെ ബലമായുള്ളോവെ, ഞാൻ നിനക്കു പാടും; എന്തെന്നാൽ ദൈവം എന്റെ സങ്കേതസ്ഥലവും എന്റെ കരുണയുടെ ദൈവവും [ആകുന്നു].

## PS. LX. ൬൦ാം സങ്കീൎത്തനം.

ദൈവമെ, നീ ഞങ്ങളെ തള്ളിക്കളഞ്ഞു ഞങ്ങളെ ഭിന്നിപ്പിച്ചു കോപിച്ചിരുന്നു; ഞങ്ങളുടെ അടുക്കലേക്കു തിരികെ വരേണമെ.

൨ നീ ഭൂമിയെ നടുക്കി, നീ അതിനെ തകൎത്തിരിക്കുന്നു; അതിന്റെ ഭിന്നങ്ങളെ നന്നാക്കേണമെ; എന്തെന്നാൽ അതു ഇളകുന്നു.

൩ നീ നിന്റെ ജനത്തെ കഠിനമായുള്ള കാൎയ്യങ്ങളെ കാണുമാറാക്കി; പരിഭ്രമമാകുന്ന വീഞ്ഞിനെ നീ ഞങ്ങളെ കുടിക്കുമാറാക്കി.

൪ സത്യത്തിൻ നിമിത്തം ഉയൎത്തപ്പെടേണ്ടുന്നതിനു നിന്നെ ഭയപ്പെടുന്നവൎക്കു നീ ഒരു കൊടിയെ കൊടുത്തു.

൫ നിനക്കു പ്രിയമുള്ളവർ വിടുവിക്കപ്പെ

ടെണ്ടുന്നതിന്നു നിന്റെ വലത്തു കൈകൊ
ണ്ടു രക്ഷിച്ചു എന്നെ ചെവിക്കൊള്ളെണമെ.

൬ ദൈവം തന്റെ വിശുദ്ധികൊണ്ടു പ
റഞ്ഞു: ഞാൻ ആനന്ദിക്കും; ഞാൻ ശെഖെ
മിനെ വിഭാഗിച്ചു സുഖൊത്തിന്റെ താഴ്വ
രയെ അളക്കും.

൭ ഗിലെയാദ് എനിക്കുള്ള [ആകുന്നു]; മ
നശ്ശെയും എനിക്കുള്ളതു [ആകുന്നു]; എഫ്രാ
യിം എന്റെ തലയുടെ ബലവും, യെഹൂ
ദാ എന്റെ ന്യായദാതാവും [ആകുന്നു].

൮ മൊവാബ് എന്റെ കഴുകൽ പാത്രം
[ആകുന്നു]; എദൊമിന്മെൽ ഞാൻ എന്റെ
ചെരിപ്പിനെ എറിഞ്ഞുകളയും; ഫലിസ്ത്യാ
ദെശമെ, എന്റെ നിമിത്തം ജയസന്തൊഷം
കൊൾക.

൯ ബലമുള്ള നഗരത്തിലെക്ക എന്നെ
ആരു കൊണ്ടുപൊകും? എദൊമിലെക്ക എ
ന്നെ ആരു കൂട്ടികൊണ്ടുപൊകും?

൧൦ ഞങ്ങളെ തള്ളിക്കളഞ്ഞവനായ ദൈ
വമെ, ഞങ്ങളുടെ സൈന്യത്തൊടു കൂടെ പു
റപ്പെടാതെ ഇരുന്ന ദൈവമെ, നീ ചെയ്യു
കയില്ലയൊ?

൧൧ ആപത്തിൽനിന്ന ഞങ്ങൾക്ക
സഹായം ചെയ്യെണമെ; എന്തെന്നാൽ മ
നുഷ്യന്റെ സഹായം വ്യർത്ഥം [ആകുന്നു].

൧൨ ദൈവം മൂലമായിട്ടു നാം ബലം ചെ
യ്യും; എന്തെന്നാൽ അവൻ തന്നെ നമ്മു
ടെ ശത്രുക്കളെ ചവിട്ടിക്കളയും.

## Ps. LXI. ൬൧ാം സങ്കീൎത്തനം.

ദൈവമേ, എന്റെ നിലവിളിയെ കേട്ടു എന്റെ പ്രാൎത്ഥനയെ ചെവിക്കൊള്ളേണമേ.

൨ എന്റെ ഹൃദയം ഞെരുങ്ങപ്പെട്ടപ്പോൾ, ഞാൻ ഭൂമിയുടെ അററത്തുനിന്നു നിന്നെ നോക്കിവിളിക്കും; എന്നെക്കാൾ ഉന്നതമായുള്ള പാറയുടെ അടുക്കലേക്കു എന്നെ കൊണ്ടുപോകേണമേ.

൩ എന്തെന്നാൽ നീ എനിക്കു ഒരു ശരണവും, ശത്രുവിൽനിന്നു ബലമുള്ള ഒരു കോട്ടയും ആയി തീൎന്നു.

൪ ഞാൻ നിന്റെ കൂടാരത്തിൽ എന്നേക്കും വസിക്കും; നിന്റെ ചിറകുകളുടെ മറവിൽ ഞാൻ ആശ്രയിക്കും.

൫ എന്തെന്നാൽ ദൈവമേ, എന്റെ നേൎച്ചകളെ നീ കേട്ടു; നിന്റെ നാമത്തെ ഭയപ്പെടുന്നവരുടെ അവകാശത്തെ നീ എനിക്കു തന്നിരിക്കുന്നു.

൬ നീ രാജാവിന്റെ നാളുകളോടു നാളുകളെ കൂട്ടും; അവന്റെ സംവത്സരങ്ങളും തലമുറതലമുറയായിട്ടു [ഇരിക്കും].

൭ അവൻ ദൈവത്തിന്റെ മുമ്പാകെ എന്നേക്കും വസിക്കും; അവനെ പരിപാലിക്കേണ്ടുന്നതിന്നു കരുണയെയും സത്യത്തെയും ഒരുക്കേണമേ.

൮ എന്നാൽ ഞാൻ എന്റെ നേൎച്ചകളെ നാൾതോറും കഴിക്കേണ്ടുന്നതിന്നു ഞാൻ നിന്റെ നാമത്തിന്നു എന്നേക്കും സ്തുതി പാടും.

## THE TWELFTH DAY.

# MORNING PRAYER.

## പന്ത്രണ്ടാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

**Ps. LXII.** ൬൨ാം സങ്കീൎത്തനം.

൧ എന്റെ ആത്മാവു സത്യമായിട്ടു ദൈവ
ത്തെ കാത്തിരിക്കുന്നു; അവനിൽനിന്നു എ
ന്റെ രക്ഷ [ഉണ്ടാകുന്നു].
൨ അവൻ തന്നെ എന്റെ പാറയും, എ
ന്റെ രക്ഷയും, എന്റെ സങ്കേതസ്ഥലവും
[ആകുന്നു]; ഞാൻ ഏറെ ഇളകപ്പെടുകയില്ല.
൩ നിങ്ങൾ ഒരു മനുഷ്യന്റെ നേരെ
എത്രത്തോളം ദോഷം വിചാരിക്കും? നിങ്ങ
ൾ എല്ലാവരും കൊല്ലപ്പെടും; നിങ്ങൾ ചാ
ഞ്ഞ മതിലിനും, ഇടിഞ്ഞ ചുവരിനും സമമാ
യി [ഇരിക്കും].
൪ അവർ [അവനെ] അവന്റെ ശ്രേ
ഷ്ഠതയിൽനിന്നു താഴെ തള്ളുന്നതിനു തന്നെ
കൂടി വിചാരിക്കുന്നു, അവർ കുരളുകളിൽ ഇ
ഷ്ടപ്പെടുന്നു; അവർ തങ്ങളുടെ വായകൊണ്ടു
അനുഗ്രഹിക്കുന്നു; എങ്കിലും തങ്ങളുടെ ഉള്ളം
കൊണ്ടു ശപിക്കുന്നു.
൫ എന്റെ ആത്മാവേ, ദൈവത്തെ ത
ന്നെ കാത്തിരിക്ക; എന്തെന്നാൽ എന്റെ
പ്രത്യാശ അവനിൽനിന്നു ആകുന്നു.
൬ അവൻ തന്നെ എന്റെ പാറയും, എ
ന്റെ രക്ഷയും, എന്റെ സങ്കേതസ്ഥലവും
[ആകുന്നു]; ഞാൻ ഇളകപ്പെടുകയില്ല.

൭ ദൈവത്തിൽ എന്റെ രക്ഷയും എന്റെ മഹത്വവും [ആകുന്നു]; എന്റെ ബലത്തിന്റെ പാറയും, എന്റെ ശരണവും ദൈവത്തിൽ [ആകുന്നു].

൮ ജനങ്ങളേ, എല്ലാ സമയത്തും അവനിൽ ആശ്രയിപ്പിൻ; നിങ്ങളുടെ ഹൃദയത്തെ അവന്റെ മുമ്പാകെ പകരുവിൻ; ദൈവം നമുക്കു ശരണം [ആകുന്നു].

൯ മനുഷ്യപുത്രന്മാർ മായയും പൌരുഷമുള്ള മനുഷ്യർ ഭോഷ്കും തന്നെ നിശ്ചയം; ത്രാസിൽ തൂക്കിനോക്കിയാൽ അവർ മായയെക്കാളും ലഘു [ആകുന്നു].

൧൦ ഞെരുക്കത്തിൽ ആശ്രയിക്കരുതു; മോഷണത്തിൽ മായയുള്ളവരായി തീരുകയുമരുതു; സമ്പത്തു വൎദ്ധിച്ചാൽ നിങ്ങളുടെ ഹൃദയത്തെ [അതിന്മേൽ] വെക്കരുതു.

൧൧ ദൈവം ഒരിക്കൽ പറഞ്ഞു: ശക്തി ദൈവത്തിന്നുള്ളതു [ആകുന്നു]; എന്നുള്ളതിനെ ഞാൻ രണ്ടു പ്രാവശ്യം കേട്ടിരിക്കുന്നു.

൧൨ കൎത്താവേ, കരുണയും നിനക്കുള്ളതു [ആകുന്നു]; എന്തെന്നാൽ നീ ഓരോരുത്തന്നു അവനവന്റെ പ്രവൃത്തിപ്രകാരം പകരം ചെയ്യുന്നു.

## Ps. LXIII. ൬൩ാം സങ്കീൎത്തനം

ദൈവമേ, നീ എന്റെ ദൈവം [ആകുന്നു]; അതികാലത്തെ ഞാൻ നിന്നെ അന്വേഷിക്കും; ഞാൻ വിശുദ്ധസ്ഥലത്തിൽ നിന്നെ കണ്ടിട്ടുള്ളപ്രകാരം തന്നേ, നിന്റെ ശ

ക്തിയെയും നിന്റെ മഹത്വത്തെയും കാണ്മാ
നായിട്ടു,
൨ വെള്ളമില്ലാതെ ഉണങ്ങി വരണ്ട ഭൂമി
യിൽ എന്റെ ആത്മാവു നിന്നെക്കുറിച്ചു
ദാഹിച്ചിരിക്കുന്നു; എന്റെ ജഡം നിന്നെ
ക്കുറിച്ചു വാഞ്ഛിക്കുന്നു.
൩ നിന്റെ പ്രീതിവാത്സല്യം ജീവനെ
ക്കാൾ ഏററം നല്ലതാകകൊണ്ടു എന്റെ അ
ധരങ്ങൾ നിന്നെ സ്തുതിക്കും.
൪ ഞാൻ ജീവനോടിരിക്കുമ്പോൾ ഒക്കെ
യും ഞാൻ ഇപ്രകാരം നിന്നെ സ്തുതിക്കും;
നിന്റെ നാമത്തിൽ ഞാൻ എന്റെ കൈക
ളെ ഉയൎത്തും.
൫ ഞാൻ എന്റെ കിടക്കയിൽ നിന്നെ
ഓൎത്തു, രാത്രിയാമങ്ങളിൽ നിന്നെക്കുറിച്ചു
ധ്യാനിക്കുമ്പോൾ,
൬ എന്റെ ആത്മാവു മേദസ്സും പുഷ്ടിയും
കൊണ്ടു എന്നപോലെ തൃപ്തിയാകും; എ
ന്റെ വായ് സന്തോഷമുള്ള അധരങ്ങൾ
കൊണ്ടു നിന്നെ സ്തുതിക്കയും ചെയ്യും.
൭ എന്തെന്നാൽ നീ ഇനിക്കു സഹായ
മായിരുന്നു; ആയതുകൊണ്ടു നിന്റെ ചിറ
കുകളുടെ നിഴലിൽ ഞാൻ ആനന്ദിക്കും.
൮ എന്റെ ആത്മാവു ശുഷ്കാന്തിയായി
നിന്നെ പിന്തുടരുന്നു; നിന്റെ വലത്തുകൈ
എന്നെ താങ്ങുന്നു.
൯ എന്നാൽ എന്റെ ആത്മാവിനെ ന
ശിപ്പിപ്പാൻ അന്വേഷിക്കുന്നവർ ഭൂമിയു
ടെ അഗാധങ്ങളിലേക്കു പോകും.

൧൦ അവർ വാളിനാൽ വീഴും; അവർ കുറുനരികൾക്ക ഓഹരി ആകും.
൧൧ എന്നാൽ രാജാവു ദൈവത്തിൽ സന്തോഷിക്കും; അവനെക്കൊണ്ടു ആണയിടുന്നവനെല്ലാം സന്തോഷിക്കും; എങ്കിലും അസത്യംപറയുന്നവരുടെ വായ് അടെക്കപ്പെടും.

Ps. LXIV. ൬൪ാം സങ്കീൎത്തനം.

൧ ദൈവമേ, എന്റെ പ്രാൎത്ഥനയിൽ എന്റെ ശബ്ദത്തെ കേൾക്കേണമെ; ശത്രുവിനെക്കുറിച്ചുള്ള ഭയത്തിൽനിന്നു എന്റെ ജീവനെ പരിപാലിക്കേണമെ.
൨ ദുഷ്ടന്മാരുടെ രഹസ്യമായുള്ള ആലോചനയിൽനിന്നു അകൃത്യം പ്രവൃത്തിക്കുന്നവരുടെ കലഹത്തിൽനിന്നു എന്നെ മറെക്കേണമെ.
൩ ഉത്തമനിൽ രഹസ്യമായി എയ്യേണ്ടുന്നതിന്നായിട്ടു അവർ ഒരു വാളിനെപ്പോലെ തങ്ങളുടെ നാവിനെ മൂൎച്ചയാക്കി; കൈപ്പുള്ള വചനങ്ങളാകുന്ന അസ്ത്രങ്ങളെ തൊടുക്കുന്നു.
൪ പെട്ടെന്നു അവർ അവനിൽ എയ്യുന്നു, ഭയപ്പെടുന്നതുമില്ല.
൫ അവർ ഒരു ദുഷ്കാൎയ്യത്തിൽ തങ്ങളെത്തന്നെ ധൈൎയ്യപ്പെടുത്തുന്നു; അവർ കണികളെ മറവായിട്ടു ഒന്നിച്ചുവെക്കുന്നതിനെക്കുറിച്ചു സംസാരിക്കുന്നു; അവരെ ആരു കാണും? എന്നു അവർ പറയുന്നു.
൬ അവർ അകൃത്യങ്ങളെ തിരക്കുന്നു; അവർ താല്പൎയ്യമായിട്ടു തിരക്കുകയും ചെയ്യു; ഒാ

രോരുത്തൻെറ ഉള്ളവും ഹൃദയവും ആഴമു
ള്ളതു [ആകുന്നു].

൭ എന്നാൽ ദൈവം അവരുടെ നേരെ
അസ്ത്രം എയ്യും; പെട്ടന്നു അവർ മുറിവേ
ല്ക്കും.

൮ അപ്രകാരം അവർ തങ്ങളുടെ നാവി
നെ തങ്ങളുടെ മേൽ വീഴിക്കും; അവരെ കാ
ണുന്ന എല്ലാവരും ഓടിപ്പോകും.

൯ എന്നാൽ എല്ലാ മനുഷ്യരും ഭയപ്പെട്ടു
ദൈവത്തിൻെറ ക്രിയയെ അറിയിക്കും; എ
ന്തെന്നാൽ അവർ അവൻെറ ക്രിയയെ
തിരിച്ചറിയും.

൧൦ നീതിമാൻ യഹോവായിൽ ആനന്ദി
ച്ചു അവനിൽ ആശ്രയിക്കും; ഹൃദയനേരു
ള്ളവർ എല്ലാവരും പുകഴുകയും ചെയ്യും.



THE TWELFTH DAY.

# EVENING PRAYER.

പന്ത്രണ്ടാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

**Ps. LXV.** ൬൫ാം സങ്കീൎത്തനം.

ദൈവമേ, സീയോനിൽ സ്തുതി നിന
ക്കായിട്ടു കാത്തിരിക്കുന്നു; നിനക്കു തന്നെ
നേൎച്ച കഴിക്കപ്പെടും.

൨ പ്രാൎത്ഥനയെ കേൾക്കുന്നവനായു

ള്ളോവെ, സകല ജനവും നിന്റെ അടുക്ക
ലേക്കു വരും.
൩ അകൃത്യങ്ങൾ എനിക്കു വിരോധമായി
പ്രബലപ്പെടുന്നു; ഞങ്ങളുടെ അതിക്രമങ്ങ
ളെക്കൊ നീ അവെക്കു പ്രതിശാന്തിയുണ്ടാ
ക്കും.
൪ നിന്റെ മതിലകങ്ങളിൽ പാൎക്കേണ്ടു
ന്നതിന്നു നീ തെരിഞ്ഞെടുത്തു ചേൎക്കുന്നവ
ൻ ഭാഗ്യവാൻ; ഞങ്ങൾ നിന്റെ ശുദ്ധമുള്ള
ആലയമാകുന്ന നിന്റെ ഭവനത്തിലെ ന
ന്മകൊണ്ടു തൃപ്തന്മാരാകും.
൫ ഭൂമിയുടെ സകല അറുതികളുടെയും
സമുദ്രത്തിന്മേൽ ദൂരത്തുള്ളവരുടെയും ആശ്ര
യമാകുന്ന നമ്മുടെ രക്ഷയുടെ ദൈവമെ,
നീതിയോടെ ഭയങ്കരമുള്ള കാൎയ്യങ്ങളാൽ നീ
ഞങ്ങളോടു ഉത്തരം പറയും.
൬ അവൻ ബലത്തെ ധരിച്ചുകൊണ്ടു
തന്റെ ശക്തിയാൽ പൎവ്വതങ്ങളെ ഉറപ്പിക്കു
ന്നവൻ ആകുന്നു.
൭ അവൻ സമുദ്രങ്ങളുടെ ശബ്ദത്തെയും,
അവയുടെ തിരകളുടെ ശബ്ദത്തെയും ജന
ങ്ങളുടെ കലഹത്തെയും ശമിപ്പിക്കുന്നവൻ
ആകുന്നു.
൮ അറുതികളിൽ കുടിയിരിക്കുന്നവരും
നിന്റെ ലക്ഷ്യങ്ങൾ നിമിത്തം ഭയപ്പെടു
ന്നു; ഉദയത്തിന്റെയും അസ്തമനത്തിന്റെ
യും ഗതികളെ നീ സന്തോഷിപ്പിക്കുന്നു.
൯ നീ ഭൂമിയെ ദൎശിച്ചു അതിനെ നനെ
ക്കുന്നു; നീ വെള്ളം നിറഞ്ഞിരിക്കുന്നതായു
ള്ള ദൈവത്തിന്റെ നദികൊണ്ടു അതിനെ

ഏറവും സംപൂൎണ്ണമാക്കുന്നു; നീ അപ്രകാ
രം അതിനെ ഒരുക്കിയശേഷം അവൎക്ക ധാ
ന്യത്തെ ഒരുക്കുന്നു.

൧൦ നീ അതിന്റെ വാരങ്ങളെ നല്ലവ
ണ്ണം നനെക്കുന്നു; നീ അതിന്റെ ഉഴവുചാ
ലുകളിൽ [മഴ] പെയ്യിക്കുന്നു; നീ മഴകൾകൊ
ണ്ടു അതിനെ ആൎദ്രമാക്കി, നീ അതിലെ മുള
യെ അനുഗ്രഹിക്കുന്നു.

൧൧ നീ നിന്റെ നന്മകൊണ്ടു സംവത്സ
രത്തെ കിരീടം ധരിപ്പിക്കുന്നു; നിന്റെ വഴി
കൾ പുഷ്ടിയെ പൊഴിക്കയും ചെയ്യുന്നു.

൧൨ അവ വനത്തിലെ മേച്ചിൽ സ്ഥല
ങ്ങളിൻ [മേൽ] പൊഴിയുന്നു; കുന്നുകളും എ
ല്ലാടവും സന്തോഷംകൊണ്ടു ധരിച്ചിരിക്കു
ന്നു.

൧൩ മേച്ചിൽസ്ഥലങ്ങൾ ആട്ടിൻകൂട്ടങ്ങ
ൾകൊണ്ടു ധരിച്ചിരിക്കുന്നു, താഴ്വരകളും ധാ
ന്യംകൊണ്ടു മൂടിയിരിക്കുന്നു; അവ സന്തോ
ഷംകൊണ്ടു ആൎക്കുന്നു, പാട്ടുകയും കൂടെ ചെ
യ്യുന്നു.

## Ps. LXVI. ൬൬ാം സങ്കീൎത്തനം

സകല ഭൂമിയുമായുള്ളോവേ, ദൈവത്തി
ന്നു ഘോഷിപ്പിൻ.

൨ അവന്റെ നാമത്തിന്റെ മഹത്വ
ത്തെ പാടി അവന്റെ സ്തുതിയെ മഹത്വമു
ള്ളതാക്കുവിൻ.

൩ ദൈവത്തോടു: നിന്റെ പ്രവൃത്തികളി
ൽ നീ എത്ര ഭയങ്കരൻ [ആകുന്നു] എന്നു

പറവിൻ; നിന്റെ ശക്തിയുടെ വലിപ്പത്താൽ നിന്റെ ശത്രുക്കൾ നിനക്ക കീഴടങ്ങും.

൪ ഭൂമിയൊക്കെയും നിന്നെ വന്ദിച്ചു നിനക്ക പാടും; അവർ നിന്റെ നാമത്തിന്ന പാടും.

൫ വന്നു, ദൈവത്തിന്റെ ക്രിയകളെ നോക്കുവിൻ; അവൻ മനുഷ്യപുത്രന്മാരോട [തന്റെ] പ്രവൃത്തിയിൽ ഭയങ്കരൻ [ആകുന്നു].

൬ അവൻ സമുദ്രത്തെ കരയാക്കി; അവർ കാൽനടയായി പുഴയിൽ കൂടി കടന്നുപോയി; അവിടെ നാം അവനിൽ സന്തോഷിച്ചു.

൭ അവൻ തന്റെ ശക്തിയാൽ എന്നേക്കും വാഴുന്നു; അവന്റെ കണ്ണുകൾ ജാതികളെ നോക്കുന്നു; മത്സരക്കാർ തങ്ങളെത്തന്നെ ഉയൎത്തുമാറാകരുതെ.

൮ ജനങ്ങളെ, നമ്മുടെ ദൈവത്തെ വാഴ്ത്തി, അവന്റെ സ്തുതിയുടെ ശബ്ദം കേൾക്കപ്പെടുമാറാക്കുവിൻ.

൯ അവൻ നമ്മുടെ ആത്മാവിനെ ജീവനോടെ കാക്കുന്നു; നമ്മുടെ കാലടികൾ ഇളകപ്പെടുവാൻ സമ്മതിക്കുന്നതുമില്ല.

൧൦ എന്തെന്നാൽ ദൈവമേ, നീ ഞങ്ങളെ പരീക്ഷിച്ചു; വെള്ളി ശോധനചെയ്യപ്പെടുന്നതുപോലെ, നീ ഞങ്ങളെ ശോധനചെയ്തു.

൧൧ നീ ഞങ്ങളെ വലയിൽ അകപ്പെട

ത്തി; ഞങ്ങളുടെ അരകളിന്മെൽ ഞെരുക്കം
വെച്ചു.
൧൨ നീ ഞങ്ങളുടെ തലെക്ക മീതെ മനു
ഷ്യരെ എറുമാറാക്കി; ഞങ്ങൾ തീയിലും വെ
ള്ളത്തിലും കൂടി കടന്നുപോയി, എങ്കിലും നീ
ഞങ്ങളെ തണുപ്പുള്ള സ്ഥലത്തിലെക്ക കൊ
ണ്ടുവന്നു.
൧൩ ഞാൻ ഹോമബലികളോടുകൂടെ നി
ന്റെ ഭവനത്തിലെക്ക ചെല്ലും; എന്റെ നേ
ൎച്ചകളെ ഞാൻ നിനക്ക കഴിക്കും.
൧൪ അവയെ ഞാൻ ആപത്തിൽ അക
പ്പെട്ടിരുന്നപ്പോൾ, എന്റെ അധരങ്ങൾ
പറഞ്ഞു; എന്റെ വായ് സംസാരിച്ചു.
൧൫ ഞാൻ ധൂപത്തോടുകൂടെ മുട്ടാടുകളായ
തടിച്ച ജന്തുക്കളെ ഹോമബലികളായിട്ട നി
നക്ക കഴിക്കും; ഞാൻ കോലാടുകളോടുകൂടെ
കാളകളെയും കഴിക്കും.
൧൬ ദൈവത്തെ ഭയപ്പെടുന്നവരായ
നിങ്ങൾ എല്ലാവരും വന്നു കേൾപ്പിൻ; എ
ന്നാൽ അവൻ എന്റെ ആത്മാവിന്നു വേ
ണ്ടി ചെയ്യതിനെ ഞാൻ അറിയിക്കും.
൧൭ ഞാൻ എന്റെ വായകൊണ്ടു അവ
നോടു നിലവിളിച്ചു; എന്നാൽ അവൻ എ
ന്റെ നാവിനാൽ പുകഴ്ത്തപ്പെട്ടു.
൧൮ ഞാൻ എന്റെ ഹൃദയത്തിൽ അകൃ
ത്യത്തെ പ്രമാണിക്കുന്നു എങ്കിൽ, കൎത്താവു
എന്നെ ചെവിക്കൊൾകയില്ല.
൧൯ എന്നാൽ ദൈവം എന്നെ ചെവി
ക്കൊണ്ടിരിക്കുന്നു സത്യം; അവൻ എന്റെ

പ്രാൎത്ഥനയുടെ ശബ്ദത്തെ ശ്രദ്ധിച്ചിരിക്കു
ന്നു.

൨൦. എന്റെ പ്രാൎത്ഥനയെയും എന്നിൽനി
ന്നു തന്റെ കരുണയെയും നീക്കാതെയിരി
ക്കുന്ന ദൈവം സ്തുതിക്കപ്പെട്ടവൻ [ആക
ട്ടെ].

Ps. LXVII. ൬൭ാം സങ്കീൎത്തനം.

നിന്റെ വഴി ഭൂമിയിലും, നിന്റെ രക്ഷ
സകല ജാതികളുടെ ഇടയിലും അറിയപ്പെ
ടേണ്ടുന്നതിന്നു,

൧ ദൈവം ഞങ്ങളോടു കരുണയുണ്ടായി
ഞങ്ങളെ അനുഗ്രഹിച്ചു തന്റെ മുഖത്തെ
ഞങ്ങളുടെ മേൽ പ്രകാശിപ്പിക്കും.

൩ ദൈവമെ, ജനങ്ങൾ നിന്നെ സ്തുതി
ക്കും; സകല ജനങ്ങളും നിന്നെ സ്തുതിക്കും.

൪ ജാതികൾ സന്തോഷിച്ചു ആനന്ദി
ക്കും; എന്തെന്നാൽ നീ ജനങ്ങളെ നേരോ
ടെ വിധിച്ചു ഭൂമിയിലുള്ള ജാതികളെ ഭരി
ക്കും.

൫ ദൈവമെ, ജനങ്ങൾ നിന്നെ സ്തുതി
ക്കും; സകല ജനങ്ങളും നിന്നെ സ്തുതിക്കും.

൬ ഭൂമി തന്റെ ഫലം തരും; നമ്മുടെ
സ്വന്ത ദൈവമായുള്ള ദൈവം നമ്മെ അ
നുഗ്രഹിക്കും.

൭ ദൈവം നമ്മെ അനുഗ്രഹിക്കും; ഭൂമി
യുടെ അറുതികൾ ഒക്കെയും അവനെ ഭ
യപ്പെടുകയും ചെയ്യും.

THE THIRTEENTH DAY.

# MORNING PRAYER

## പതിമ്മൂന്നാം തിയ്യതി
## കാലത്തെ പ്രാൎത്ഥന.

### Ps. LXVIII. ൬൮ാം സങ്കീൎത്തനം.

ദൈവം എഴുന്നേല്ക്കും; അവന്റെ ശ
ത്രുക്കൾ ചിതറിപ്പോകും; അവനെ പകെ
ക്കുന്നവരും അവന്റെ മുൻപിൽനിന്നു ഓ
ടിപ്പോകും.

൨ പുക പതറിപ്പോകുന്നതുപോലെ, നീ
അവരെ പതറിക്കും; തീയുടെ മുൻപാകെ
മെഴുകു ഉരുകുന്നതുപോലെ ദുഷ്ടന്മാർ ദൈ
വത്തിന്റെ മുൻപാകെ നശിക്കും.

൩ എങ്കിലും നീതിമാന്മാർ സന്തോഷി
ച്ചു ദൈവത്തിന്റെ മുൻപാകെ ആനന്ദി
ക്കും; അത്രയുമല്ല, അവർ സന്തോഷത്തോ
ടെ ആനന്ദിക്കും.

൪ ദൈവത്തിന്നു പാടുവിൻ, അവന്റെ
നാമത്തിന്നു സ്തുതിപാടുവിൻ. യാ എന്ന
തന്റെ നാമംകൊണ്ടു ആകാശങ്ങളിന്മേൽ
വാഹനമേറുന്നവനെ പുകഴ്ത്തുവിൻ; അവ
ന്റെ മുൻപാകെ ആനന്ദിക്കയും ചെയ്വിൻ.

൫ ദൈവം തന്റെ ശുദ്ധമുള്ള വാസ
സ്ഥലത്തിൽ പിതാവില്ലാത്തവൎക്കു പിതാ
വും, വിധവമാൎക്കു ന്യായാധിപതിയും [ആ
കുന്നു].

൬ ദൈവം ഏകാകികളെ കുഡുംബത്തി

ൽ വസിക്കുമാറാക്കുന്നു; ചങ്ങലകളാൽ ബ
ന്ധിക്കപ്പെട്ടവരെ അവൻ വിടുവിക്കുന്നു;
എന്നാൽ മത്സരക്കാർ വരണ്ട [ദേശത്തു]
വസിക്കുന്നു.

൭ ദൈവമേ, നീ നിന്റെ ജനത്തിന്റെ
മുൻപേ പോയപ്പോഴും, വനത്തിൽ കൂടി ന
ടന്നപ്പോഴും,

൮ ഭൂമി കുലുങ്ങി, ആകാശങ്ങളും ദൈ
വത്തിന്റെ മുൻപാകെനിന്നു പൊഴിഞ്ഞു;
സീനായി തന്നെയും ഇസ്രായേലിന്റെ
ദൈവമായ ദൈവത്തിന്റെ മുൻപാകെ [ഇ
ളകി].

൯ ദൈവമേ, നീ നിന്റെ അവകാശ
ത്തിൽ സംപൂൎണ്ണമുള്ള മഴയെ പെയ്യിച്ചു;
അതു തളൎന്നപ്പോൾ, നീ അതിനെ സ്ഥിര
പ്പെടുത്തി.

൧൦ നിന്റെ സംഘം അതിൽ വസിച്ചു;
ദൈവമേ, നിന്റെ ദയയിൽ നീ ദരിദ്രന്മാ
ൎക്കുവേണ്ടി ഒരുക്കിയിരിക്കുന്നു.

൧൧ കൎത്താവു വചനത്തെ കൊടുത്തു;
[അതിനെ] അറിയിക്കുന്നവരുടെ സൈ
ന്യം വലിയതു [ആയിരുന്നു].

൧൨ സൈന്യങ്ങളുടെ രാജാക്കന്മാർ ബ
ദ്ധപ്പെട്ടു ഓടിപ്പോയി; എന്നാൽ ഭവനത്തി
ൽ പാൎത്തവൾ കവൎച്ചയെ പങ്കിട്ടു.

൧൩ നിങ്ങൾ പാത്രങ്ങളുടെ ഇടയിൽ
കിടന്നു എങ്കിലും വെള്ളികൊണ്ടു പൊതി
ഞ്ഞിരിക്കുന്ന പ്രാവുകളുടെ ചിറകുകൾ പോ

ലെയും, തങ്കനിറമുള്ള അതിന്റെ തൂവലുക
ൾ പോലെയും ഇരിക്കും.

൰൪ സൎവ്വശക്തിയുള്ളവൻ രാജാക്കന്മാ
രെ അതിൽ ചിതറിച്ചപ്പോൾ, അതു ശൽ
മോനിലെ ഹിമംപോലെ വെണ്മയുള്ളതായി
തീൎന്നു.

൰൫ ദൈവത്തിന്റെ പൎവ്വതം, ബാശാ
നിലെ പൎവ്വതം [പോലെ] ബാശാനിലെ
പൎവ്വതം [പോലെ] ഉയൎന്നപൎവ്വതം [ആകു
ന്നു].

൰൬ ഉയൎന്ന പൎവ്വതങ്ങളേ, നിങ്ങൾ എ
ന്തിന്നു കുതിക്കുന്നു? ദൈവം അതിൽ വസി
പ്പാൻ ആഗ്രഹിക്കുന്ന പൎവ്വതം [ഇതു ആ
കുന്നു]; അതേ, യഹോവാ [അതിൽ] എ
ന്നേക്കും വസിക്കും.

൰൭ ദൈവത്തിന്റെ രഥങ്ങൾ ഇരുപ
തിനായിരവും, അനേകായിരങ്ങളും തന്നേ
[ആകുന്നു]; കൎത്താവു ശുദ്ധസ്ഥലത്തു സീ
നായിൽ [എന്നപോലെ] അവരുടെ ഇടയി
ൽ [ഇരിക്കുന്നു].

൰൮ നീ ഉയരത്തിലേക്കു കരേറി, അടി
മപ്പാടിനെ അടിമയാക്കി; മനുഷ്യൎക്കുവേ
ണ്ടി, അത്രയുമല്ല, മത്സരക്കാൎക്കു വേണ്ടി ത
ന്നേ, യഹോവായായ ദൈവം [അവരുടെ
ഇടയിൽ] വസിക്കേണ്ടുന്നതിന്നു നീ ദാന
ങ്ങളെ കൈക്കൊണ്ടു.

൰൯ നമ്മുടെ രക്ഷയുടെ ദൈവമായി,
നാൾതോറും നമ്മിൽ [ഉപകാരങ്ങളെ] ചു
മത്തുന്ന കൎത്താവു സ്തുതിക്കപ്പെട്ടവൻ ആ
കട്ടെ.

൨൦ നമുക്കുള്ള ദൈവം രക്ഷയുടെ ദൈ
വം [ആകുന്നു]; മരണത്തിൽനിന്നുള്ള നീ
ക്കപോക്കുകളും കൎത്താവായ യഹോവായി
ക്കു ഉള്ളവ [ആകുന്നു].

൨൧ എന്നാൽ ദൈവം തന്റെ ശത്രുക്ക
ളുടെ തലയെയും, അവന്റെ കുററങ്ങളിൽ
തന്നേ നടക്കുന്നവന്റെ രോമമുള്ള നെറുക
യെയും മുറിക്കും.

൨൨ കൎത്താവു പറഞ്ഞു: നിന്റെ ശത്രു
ക്കളുടെ രക്തത്തിൽ നിന്റെ പാദവും, അ
തിൽ തന്നേ നിന്റെ നായ്ക്കളുടെ നാവും മു
ക്കപ്പെടുവാനായിട്ടു,

൨൩ ഞാൻ ബാശാനിൽനിന്നു തിരികെ
കൊണ്ടുവരും; ഞാൻ സമുദ്രത്തിന്റെ അ
ഗാധങ്ങളിൽനിന്നു [എന്റെ ജനത്തെ] തി
രികെ കൊണ്ടുവരും.

൨൪ ദൈവമേ, അവർ നിന്റെ ഗമന
ങ്ങളെ കണ്ടു; ശുദ്ധസ്ഥലത്തിൽ എന്റെ
ദൈവത്തിന്റെ, എന്റെ രാജാവിന്റെ ഗ
മനങ്ങളെ തന്നേ.

൨൫ പാട്ടുകാർ മുൻപിലും ഗീതവാദ്യക്കാ
ർ പിന്നിലും, മദ്ധ്യേ തപ്പുകളെ കൊട്ടുന്ന
കന്യകമാരും ചെന്നു.

൨൬ ഇസ്രായേലിന്റെ ഉറവയിൽനിന്നു
ള്ള നിങ്ങളും കൎത്താവായ ദൈവത്തെ സ
ഭകളിൽ സ്തുതിപ്പിൻ.

൨൭ അവിടെ അവരുടെ അധിപതിയാ
യ ചെറിയ ബെന്യാമിനും, അവരുടെ
സംഘമായ യെഹൂദായുടെ പ്രഭുക്കന്മാരും,

സെബുലൂന്റെ പ്രഭുക്കന്മാരും, നപ്താലിയു
ടെ പ്രഭുക്കന്മാരും [ഉണ്ടു].
൨൮ നിന്റെ ദൈവം നിന്റെ ശക്തി
യെ കല്പിച്ചിരിക്കുന്നു; ദൈവമേ, നീ ഞങ്ങ
ൾക്കവേണ്ടി പ്രവൃത്തിച്ചിട്ടുള്ളതിനെ സ്ഥി
രപ്പെടുത്തേണമെ.
൨൯ യെരുശലേമിലുള്ള നിന്റെ ആല
യത്തിന്റെ നിമിത്തം രാജാക്കന്മാർ നിന
ക്ക കാഴ്ചകളെ കൊണ്ടുവരും.
൩൦ ഞാങ്ങണകളുടെ ഇടയിലുള്ള മൃഗക്കൂട്ട
ത്തെയും, ഓരോരുത്തൻ വെള്ളിവാളങ്ങളോ
ടുകൂടെ കീഴടങ്ങുന്നതുവരെ ജനങ്ങളുടെ പ
ശുക്കിടാക്കളോടു കൂടെ കാളകളുടെ കൂട്ടത്തെയും
ശാസിക്കേണമെ; യുദ്ധത്തിൽ ഇഷ്ടമുള്ള ജ
നങ്ങളെ ചിതറിക്കേണമെ.
൩൧ പ്രഭുക്കന്മാർ മിസ്രയിമിൽനിന്നു വ
രും; കൂശ് വേഗത്തിൽ തന്റെ കൈകളെ
ദൈവത്തിങ്കലേക്ക നീട്ടും.
൩൨ ഭൂമിയിലെ രാജ്യങ്ങളേ, ദൈവത്തി
ന്നു സ്തുതി പാടുവിൻ; കൎത്താവിന്നു സ്തുതി
പാടുവിൻ.
൩൩ ആദിമുതൽ ഉള്ള ആകാശങ്ങളുടെ
ആകാശങ്ങളിന്മേൽ കരേറിയിരിക്കുന്നവ
ന്നു തന്നെ; കണ്ടാലും, അവൻ തന്റെ ശ
ക്തിയുള്ള ശബ്ദമായി തന്റെ ശബ്ദത്തെ
പുറപ്പെടുവിക്കുന്നു.
൩൪ ദൈവത്തിന്നു ശക്തി കൊടുപ്പിൻ;
അവന്റെ മഹത്വം ഇസ്രായേലിന്മേലും
അവന്റെ ശക്തി ആകാശങ്ങളിലും ആ
കുന്നു.

൩൫ ദൈവമെ, നിന്റെ ശുദ്ധസ്ഥല
ങ്ങളിൽനിന്നു നീ ഭയങ്കരൻ [ആകുന്നു];
ഇസ്രായേലിന്റെ ദൈവം തന്റെ ജന
ത്തിന്നു ശക്തിയെയും ബലത്തെയും കൊ
ടുക്കുന്നവൻ [ആകുന്നു]; ദൈവം വാഴ്ത്ത
പ്പെട്ടവൻ [ആകട്ടെ].



THE THIRTEENTH DAY.

## EVENING PRAYER.

പതിമ്മൂന്നാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

PS. LXIX. ൬൯ാം സങ്കീൎത്തനം.

ദൈവമെ, എന്നെ രക്ഷിക്കേണമെ; എ
ന്തെന്നാൽ വെള്ളങ്ങൾ [എന്റെ] ആത്മാ
വിനോളം വന്നിരിക്കുന്നു.

൨ ഞാൻ നിലയില്ലാത്ത ആഴമുള്ള ചേ
റ്റിൽ താഴുന്നു; ആഴമുള്ള വെള്ളങ്ങളിലേക്കു
ഞാൻ വന്നിരിക്കുന്നു; പ്രളയങ്ങൾ എ
ന്റെ മീതെ കവിഞ്ഞൊഴുകുന്നു.

൩ ഞാൻ എന്റെ നിലവിളികൊണ്ടു ത
ളൎന്നു; എന്റെ തൊണ്ട ഉണങ്ങിയിരിക്കു
ന്നു; ഞാൻ എന്റെ ദൈവത്തിന്നായിട്ടു കാ
ത്തിരിക്കകൊണ്ടു എന്റെ കണ്ണുകൾ മങ്ങി
പ്പോകുന്നു.

൪ കാരണംകൂടാതെ എന്നെ പകെക്കു
ന്നവർ എന്റെ തലയിലെ രോമങ്ങളിൽ
അധികം ആകുന്നു; വ്യൎത്ഥമായി എന്റെ

൧൪൨

ശത്രുക്കളായി തീൎന്ന എന്നെ സംഹരിക്കു
ന്നവർ ബലമുള്ളവർ ആകുന്നു; അപ്പോ
ൾ ഞാൻ അപഹരിക്കാത്തതിനെ തിരികെ
കൊടുത്തു.
൫ ദൈവമേ, നീ എന്റെ മൂഢതയെ
അറിയുന്നു; എന്റെ കുററങ്ങളും നിന്നിൽ
നിന്നു മറഞ്ഞിരിക്കുന്നില്ല.
൬ സൈന്യങ്ങളുടെ യഹോവായായ ക
ൎത്താവേ, നിന്നെ കാത്തിരിക്കുന്നവർ എ
ന്റെ നിമിത്തം ലജ്ജിക്കപ്പെട്ടുമാറാകരുതേ;
ഇസ്രായേലിന്റെ ദൈവമേ, നിന്നെ അ
ന്വേഷിക്കുന്നവർ എന്റെ നിമിത്തം ഭ്രമി
ക്കുമാറാകരുതേ.
൭ എന്തെന്നാൽ നിന്റെ നിമിത്തം ഞാ
ൻ നിന്ദയെ സഹിച്ചു; ലജ്ജ എന്റെ മുഖ
ത്തെ മൂടിയിരിക്കുന്നു.
൮ ഞാൻ എന്റെ സഹോദരന്മാൎക്കു പ
രദേശിയും, എന്റെ മാതാവിന്റെ മക്കൾ
ക്കു അന്യനുമായി തീൎന്നിരിക്കുന്നു.
൯ എന്തെന്നാൽ നിന്റെ ഭവനത്തെക്കു
റിച്ചുള്ള എരിവു എന്നെ ഭക്ഷിച്ചുകളഞ്ഞു;
നിന്നെ നിന്ദിച്ചവരുടെ നിന്ദകളും എന്റെ
മേൽ വീണിരിക്കുന്നു.
൧൦ ഞാൻ കരഞ്ഞു എന്റെ ആത്മാവി
നെ ഉപവാസംകൊണ്ടു ദണ്ഡിപ്പിച്ചപ്പോ
ൾ, അതു എനിക്കു നിന്ദയായിട്ടു തീൎന്നു.
൧൧ ഞാൻ ചാക്കുശീലയെ എന്റെ ഉടു
പ്പാക്കി; ഞാൻ അവൎക്കു ഒരു പഴഞ്ചൊല്ലാ
യി തീൎന്നു.
൧൨ വാതുക്കൽ ഇരിക്കുന്നവർ എനിക്കു

വിരോധമായി സംസാരിക്കുന്നു; ഞാൻ മദ്യ പാനികളുടെ പാട്ടു [ആയിരുന്നു].

൧൩ എന്നാൽ എന്റെ അവസ്ഥയോ, യഹോവായേ, ഇഷ്ടമുള്ള കാലത്തു എന്റെ പ്രാൎത്ഥന നിന്നോടു [ആകുന്നു]; ദൈവമേ, നിന്റെ കരുണയുടെ ബഹുത്വത്താലും നിന്റെ രക്ഷയുടെ സത്യത്താലും എന്നെ ചെവിക്കൊള്ളേണമെ.

൧൪ ചേററിൽനിന്നു എന്നെ വിടുവിക്കേണമെ; എന്നാൽ ഞാൻ താണുപോകയില്ല; എന്നെ പകെക്കുന്നവരിൽനിന്നും, ആഴമുള്ള വെള്ളങ്ങളിൽനിന്നും ഞാൻ വിടുവിക്കപ്പെടും.

൧൫ ജലപ്രളയം എന്റെ മീതെ കവിഞ്ഞുപോകാതെയും, അഗാധം എന്നെ വിഴുങ്ങാതെയും, കുഴി എന്റെ മേൽ തന്റെ വായെ അടെക്കാതെയും ഇരിക്കട്ടെ.

൧൬ യഹോവായേ, എന്നെ ചെവിക്കൊള്ളേണമെ; എന്തെന്നാൽ നിന്റെ കാരുണ്യം നല്ലതു [ആകുന്നു]; നിന്റെ ആൎദ്രകരുണകളുടെ ബഹുത്വത്തിൻപ്രകാരം എങ്കലേക്കു തിരിയേണമെ.

൧൭ നിന്റെ ഭൃത്യനിൽനിന്നു നിന്റെ മുഖത്തെ മറെക്കയുമരുതേ; എന്തെന്നാൽ എനിക്കു വ്യാകുലം ഉണ്ടു; വേഗത്തിൽ എന്നെ ചെവിക്കൊള്ളേണമെ.

൧൮ എന്റെ ആത്മാവിനോടു അടുത്തു വന്നു അതിനെ വീണ്ടുകൊള്ളേണമെ; എന്റെ ശത്രുക്കളുടെ നിമിത്തം എന്നെ വിടുവിക്കേണമെ.

൧൯ നീ എനിക്കുള്ള നിന്ദയെയും, എ
ന്റെ ലജ്ജയെയും, എന്റെ അപമാനത്തെ
യും അറിഞ്ഞിരിക്കുന്നു; എന്റെ വൈരികൾ
എല്ലാവരും നിന്റെ മുൻപാകെ [ഇരിക്കു
ന്നു].
൨൦ നിന്ദ എന്റെ ഹൃദയത്തെ തകൎത്തു;
ഞാൻ ഏറ്റവും വ്യസനപ്പെട്ടിരിക്കുന്നു; വ
ല്ലവനും ദയ തോന്നുമൊ എന്നു ഞാൻ കാ
ത്തിരുന്നു എങ്കിലും ഒരുത്തനുമില്ല; ആശ്വാ
സിപ്പിക്കുന്നവരെയും [ഞാൻ അന്വേഷി
ച്ചു]; എന്നാൽ ഞാൻ ഒരുത്തനെയും കണ്ടെ
ത്തിയില്ല.
൨൧ അവർ എന്റെ ഭക്ഷണത്തിന്നാ
യിട്ടു കൈപ്പു തന്നു; എന്റെ ദാഹത്തിൽ
അവർ എനിക്കു കാടിയെ കുടിപ്പാൻ തന്നു.
൨൨ അവരുടെ മേശ അവരുടെ മുൻപാ
കെ കണിയായിട്ടും, അവരുടെ സുഖത്തി
ന്നുള്ളതു കുടുക്കായിട്ടും തീരട്ടെ.
൨൩ കാണാതെയിരിക്കേണ്ടുന്നതിന്നു അ
വരുടെ കണ്ണുകൾ അന്ധതപ്പെടട്ടെ; അ
വരുടെ അരകളെ നീ എപ്പോഴും ഇളകുമാറാ
ക്കേണമെ.
൨൪ നിന്റെ കോപത്തെ അവരുടെ മേ
ൽ പകരേണമേ; നിന്റെ അധിക്രോധം
അവരെ പിടിക്കുമാറാകട്ടെ.
൨൫ അവരുടെ വാസസ്ഥലം പാഴായി
തീരട്ടെ; അവരുടെ കൂടാരങ്ങളിൽ വസിക്കു
ന്നവൻ ഉണ്ടാകാതെ ഇരിക്കട്ടെ.
൨൬ എന്തെന്നാൽ നീ അടിച്ചവനെ അ
വർ ഉപദ്രവിക്കുന്നു; നീ മുറിപ്പെടുത്തിയവ

ക്കു വ്യസനത്തിന്നായിട്ടും അവർ സംസാ
രിക്കുന്നു.

൨൭ അവരുടെ അകൃത്യത്തോടു അകൃത്യ
ത്തെ കൂട്ടേണമെ; അവർ നിന്റെ നീതി
യിലെക്കു വരികയും അരുതെ.

൨൮ അവർ ജീവന്റെ പുസ്തകത്തിൽ
നിന്നു മായിക്കപ്പെട്ടു നീതിമാന്മാരോടു കൂടെ
എഴുതപ്പെടരുതെ.

൨൯ എങ്കിലൊ ഞാൻ ദരിദ്രനും ദുഃഖിത
നും [ആകുന്നു]; ദൈവമെ, നിന്റെ രക്ഷ
എന്നെ ഉയൎത്തുമാറാകട്ടെ.

൩൦ ഞാൻ ഒരു പാട്ടോടെ ദൈവത്തി
ന്റെ നാമത്തെ സ്തുതിച്ചു സ്തോത്രത്തോടെ
അവനെ മഹത്വപ്പെടുത്തും.

൩൧ [ഇതു] തന്നെ കൊമ്പും കുളമ്പുമു
ള്ള കാളയെക്കാളും മൂരിയെക്കാളും അധികം
യഹോവായിക്കു ഇഷ്ടമുള്ളതാകുന്നു.

൩൨ താഴ്മയുള്ളവർ ഇതിനെ കണ്ടു സ
ന്തോഷിക്കും; ദൈവത്തെ അന്വേഷിക്കു
ന്ന നിങ്ങളുടെ ഹൃദയം ജീവിക്കും.

൩൩ എന്തെന്നാൽ യഹോവാ ദരിദ്രന്മാ
രെ ചെവിക്കൊള്ളുന്നു; അവന്റെ ബന്ധ
നക്കാരെ നിന്ദിക്കുന്നതുമില്ല.

൩൪ ആകാശവും ഭൂമിയും, സമുദ്രങ്ങളും,
അവയിൽ സഞ്ചരിക്കുന്ന സകലവും അ
വനെ സ്തുതിക്കട്ടെ.

൩൫ എന്തെന്നാൽ ദൈവം സീയോനെ
രക്ഷിച്ചു യെഹൂദായുടെ നഗരങ്ങളെ പ
ണിയിക്കും; എന്നാൽ അവർ അവിടെ പ

സിച്ചു അതിനെ അവകാശമായനുഭവി
ക്കും.

൩൬ അവന്റെ ദാസന്മാരുടെ സന്തതി
യും അതിനെ അനുഭവിക്കും; അവന്റെ
നാമത്തെ സ്നേഹിക്കുന്നവർ അതിൽ വ
സിക്കും.

## Ps. LXX ൭൦ാം സങ്കീർത്തനം.

ദൈവമേ, എന്നെ വിടുവിപ്പാനും, യ
ഹോവായേ, എനിക്കു സഹായിപ്പാനും വേ
ഗം വരേണമെ.

൨ എന്റെ ആത്മാവിനെ അന്വേഷി
ക്കുന്നവർ നാണിച്ചു ലജ്ജിക്കപ്പെടും; എ
നിക്കു ദോഷം ആഗ്രഹിക്കുന്നവർ പിൻ
തിരിഞ്ഞു ലജ്ജിക്കപ്പെടും.

൩ ഹാഹാ, ഹാഹാ, എന്നു പറയുന്നവ
ർ തങ്ങളുടെ നാണത്തിന്നു പ്രതിഫലമായി
പിൻതിരിയും.

൪ നിന്നെ അന്വേഷിക്കുന്ന എല്ലാവരും
നിന്നിൽ ആനന്ദിച്ചു സന്തോഷിക്കും; നി
ന്റെ രക്ഷയെ സ്നേഹിക്കുന്നവർ ദൈവം
മഹത്വപ്പെട്ടിരിക്കട്ടെ എന്നു ഇടവിടാതെ പ
റയും.

൫ എന്നാൽ ഞാൻ ദരിദ്രനും എളിയവ
നും [ആകുന്നു]; ദൈവമേ, എങ്കലേക്കു വേ
ഗം വരേണമെ; നീ തന്നെ എന്റെ സഹാ
യവും എന്നെ വിടുവിക്കുന്നവനും [ആകു
ന്നു]; യഹോവായേ, താമസിക്കരുതെ.

THE FOURTEENTH DAY

## MORNING PRAYER.

പതിന്നാലാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

PS. LXXI.   ൭൧ാം സങ്കീൎത്തനം.

യഹോവായേ, ഞാൻ നിങ്കൽ ആശ്രയി
ക്കുന്നു; ഞാൻ ഒരുനാളും ലജ്ജിക്കപ്പെടരു
തെ.

൨ നിന്റെ നീതിയിൽ എന്നെ ഉദ്ധരി
ച്ചു എന്നെ വിടുവിക്കേണമെ; എങ്കലേക്കു
നിന്റെ ചെവി ചായിച്ചു എന്നെ രക്ഷിക്കേ
ണമെ.

൩ ഞാൻ എപ്പോഴും പ്രവേശിക്കേണ്ടു
ന്നതിന്നു നീ ഇനിക്കു ബലമുള്ള വാസസ്ഥ
ലമായിരിക്കേണമെ; എന്നെ രക്ഷിപ്പാൻ
നീ കല്പിച്ചിരിക്കുന്നു; എന്തെന്നാൽ നീ എ
ന്റെ പാറയും എന്റെ കോട്ടയും [ആകുന്നു].

൪ എന്റെ ദൈവമെ, ദുഷ്ടന്റെ കൈ
യ്യിൽനിന്നും അന്ന്യായവും ക്രൂരതയും ഉള്ളവ
ന്റെ കൈയ്യിൽനിന്നും എന്നെ വിടുവിക്കേ
ണമെ.

൫ എന്തെന്നാൽ യഹോവായായ ക
ൎത്താവെ, നീ എന്റെ ആശാബന്ധം [ആ
കുന്നു]; എന്റെ ബാല്യംമുതൽ നീ എന്റെ
ആശ്രയം [ആകുന്നു].

൬ ഞാൻ ഗൎഭംമുതൽ നിന്നാൽ ആദരി
ക്കപ്പെട്ടിരിക്കുന്നു; എന്നെ എന്റെ മാതാവി

ന്റെ വയററിൽനിന്നു എടുത്തവൻ നീ ആ
കുന്നു; എന്റെ സ്തുതി എപ്പോഴും നിന്നെക്കു
റിച്ചു [ആകും].
൭ ഞാൻ പലക്കും ഒരു അത്ഭുതംപോലെ
ആയിരിക്കുന്നു; എന്നാൽ നീ എന്റെ ബല
മുള്ള ശരണം [ആകുന്നു]
൮ എന്റെ വായ് ദിവസംപ്രതി നി
ന്റെ സ്തുതി [കൊണ്ടും] നിന്റെ ബഹുമാനം
[കൊണ്ടും] നിറഞ്ഞിരിക്കുന്നു.
൯ വാൎദ്ധക്യകാലത്തു നീ എന്നെ തള്ളി
കളയരുതെ; എന്റെ ബലം ക്ഷയിക്കുമ്പൊ
ഴും എന്നെ ഉപേക്ഷിക്കയുമരുതെ.
൧൦ എന്തെന്നാൽ എന്റെ ശത്രുക്കൾ ഇ
നിക്കു വിരോധമായി സംസാരിക്കുന്നു; എ
ന്റെ ആത്മാവിനെക്കുറിച്ചു കാത്തിരിക്കുന്ന
വർ ഒന്നിച്ചു വിചാരിച്ചു,
൧൧ ദൈവം അവനെ ഉപേക്ഷിച്ചു എ
ന്നും [അവനെ] വിടുവിപ്പാൻ ആരുമില്ലാ
യ്ക്കകൊണ്ടു അവനെ പിന്തുടൎന്നു പിടിപ്പി
ൻ എന്നും പറയുന്നു.
൧൨ ദൈവമെ, എന്നിൽനിന്നു ദൂരമായി
രിക്കരുതെ; എന്റെ ദൈവമെ, ഇനിക്കു സ
ഹായിപ്പാൻ വേഗം വരെണമെ.
൧൩ എന്റെ ആത്മാവിന്നു വിരോധിക
ളായുള്ളവർ നാണിച്ചു നശിച്ചുപോകും; ഇ
നിക്കു ദോഷം വിചാരിക്കുന്നവർ നിന്ദ
കൊണ്ടും ലജ്ജകൊണ്ടും മൂടിപ്പോകയും ചെ
യ്യും.
൧൪ എന്നാൽ ഞാൻ എപ്പോഴും ആശ്ര
യിച്ചു മേല്ക്കുമേൽ നിന്നെ സ്തുതിക്കും.

൧൫ എന്റെ വായ് നിന്റെ നീതിയെയും, നിന്റെ രക്ഷയെയും ദിവസംപ്രതി അറിയിക്കും; എന്തെന്നാൽ [അവയുടെ] സംഖ്യയെ ഞാൻ അറിയുന്നില്ല.

൧൬ ഞാൻ യഹോവായായ കൎത്താവിന്റെ ശക്തിയിൽ നടന്നു നിനക്കുള്ളതായ നിന്റെ നീതിയെ മാത്രം ഓൎമ്മപ്പെടുത്തും.

൧൭ ദൈവമേ, എന്റെ ബാല്യംമുതൽ നീ എന്നോടു ഉപദേശിച്ചിരിക്കുന്നു; ഇതുവരെയും നിന്റെ അത്ഭുതപ്രവൃത്തികളെ ഞാൻ അറിയിച്ചുമിരിക്കുന്നു.

൧൮ ഇപ്പോഴും, ദൈവമേ, ഈ സന്തതിക്കു നിന്റെ ബലത്തെയും, ഇനി വരുവാനുള്ള എല്ലാവൎക്കും നിന്റെ ശക്തിയെയും ഞാൻ അറിയിക്കുവോളം, വൃദ്ധതയും നരയുമുള്ള കാലത്തു എന്നെ ഉപേക്ഷിക്കരുതേ.

൧൯ വലിയ കാൎയ്യങ്ങളെ ചെയ്തിട്ടുള്ള ദൈവമേ, നിന്റെ നീതി ഏററവും ഉന്നതമായിരിക്കുന്നു; ദൈവമേ, നിന്നോടു സദൃശനായിട്ടു ആരുള്ളു?

൨൦ വളരെയും വ്യസനവുമായുള്ള അനൎത്ഥങ്ങളെ എന്നെ കാണിച്ചവനായ [നീ] വീണ്ടും എന്നെ ജീവിപ്പിക്കും; ഭൂമിയിലെ അഗാധങ്ങളിൽനിന്നു എന്നെ തിരികെ കരേററുകയും ചെയ്യും.

൨൧ നീ എന്റെ വലിപ്പത്തെ വൎദ്ധിപ്പിച്ചു എന്നെ അശേഷം ആശ്വസിപ്പിക്കും.

൨൨ എന്നാൽ എന്റെ ദൈവമേ, ഞാ

നം തംബുരുകൊണ്ടു നിന്നെയും നിന്റെ
സത്യത്തെയും സ്തുതിക്കും; ഇസ്രായേലി
ന്റെ പരിശുദ്ധനായുള്ളോവെ, ഞാൻ കി
ന്നരംകൊണ്ടു നിനക്കു പാടും.

൨൩ ഞാൻ നിനക്കു പാടുമ്പോൾ, എ
ന്റെ അധരങ്ങളും, നീ വീണ്ടെടുത്തിട്ടുള്ള
എന്റെ ആത്മാവും ഏററവും ആനന്ദിക്കും.

൨൪ എന്റെ നാവും നാൾതോറും നി
ന്റെ നീതിയെക്കുറിച്ചു സംസാരിക്കും; എ
ന്തെന്നാൽ എനിക്കു ദോഷം വിചാരിക്കു
ന്നവർ നാണിച്ചു ലജ്ജിക്കപ്പെട്ടിരിക്കുന്നു.

## Ps. LXXII. ൭൨ാം സങ്കീർത്തനം.

ദൈവമേ, രാജാവിന്നു നിന്റെ ന്യാ
യവിധികളെയും രാജാവിന്റെ പുത്രന്നു നി
ന്റെ നീതിയെയും നല്കേണമെ.

൨ അവൻ നിന്റെ ജനത്തോടു നീതി
യായിട്ടും നിന്റെ എളിയവരോടു ന്യായമാ
യിട്ടും വിധിക്കും.

൩ പൎവ്വതങ്ങളും ചെറിയ കുന്നുകളും നീ
തിയാൽ ജനത്തിന്നു സമാധാനത്തെ കൊ
ണ്ടുവരും.

൪ അവൻ ജനത്തിൽ എളിയവരോടു
വിധിച്ചു ദരിദ്രന്മാരുടെ മക്കളെ രക്ഷിച്ചു
ഞെരുക്കുന്നവനെ നുറുക്കിക്കളയും.

൫ അവർ ആദിത്യചന്ദ്രന്മാരുള്ള കാല
ത്തോളവും തലമുറതലമുറയായിട്ടു നിന്നെ
ഭയപ്പെടും.

൬ അവൻ അരിയപ്പെട്ട പുല്ലിന്മേലുള്ള

മഴ പോലെയും, ഭൂമിയെ നനെക്കുന്ന ചാറൽമഴ പോലെയും ഇറങ്ങിവരും.

൭ അവന്റെ നാളുകളിൽ നീതിമാന്മാർ വളരും; ചന്ദ്രനുള്ളെടത്തോളം പരിപൂൎണ്ണതയായുള്ള സമാധാനവും [ഉണ്ടാകും].

൮ അവൻ സമുദ്രംമുതൽ സമുദ്രം വരെയും നദിമുതൽ ഭൂമിയുടെ അറുതികൾ വരെയും ഭരിക്കും.

൯ വനത്തിൽ വസിക്കുന്നവർ അവന്റെ മുൻപാകെ വണങ്ങും; അവന്റെ ശത്രുക്കൾ പൊടിമണ്ണിനെ നക്കും.

൧൦ തൎശീശിലെയും ദ്വീപുകളിലെയും രാജാക്കന്മാർ സമ്മാനങ്ങളെ കൊണ്ടുവരും; ശേബായിലെയും സേബായിലെയും രാജാക്കന്മാർ ദാനങ്ങളെ ചെയ്യും.

൧൧ അത്രയുമല്ല, സകല രാജാക്കന്മാരും അവന്റെ മുൻപാകെ വീഴും; സകല ജാതികളും അവനെ സേവിക്കും.

൧൨ എന്തെന്നാൽ അവൻ നിലവിളിക്കുന്ന എളിയവനെയും, ദരിദ്രനെയും, സഹായമില്ലാത്തവനെയും വിടുവിക്കും:

൧൩ അവൻ ദരിദ്രനോടും എളിയവനോടും കരുണചെയ്തു എളിയവരുടെ ആത്മാക്കളെ രക്ഷിക്കും.

൧൪ അവൻ അവരുടെ ആത്മാവിനെ വഞ്ചനയിൽനിന്നും, ക്രൂരതയിൽനിന്നും വീണ്ടെടുക്കും; അവരുടെ രക്തം തന്റെ മുൻപാകെ വിലയേറിയതായിരിക്കും.

൧൫ അവൻ ജീവിക്കും, ശേബായിലെ

പൊന്നിൽനിന്നു അവന്നു കൊടുക്കപ്പെടും; അവനെക്കുറിച്ചു പ്രാൎത്ഥനയും എല്ലായ്പോഴും ചെയ്യപ്പെടും; ദിവസംപ്രതി അവൻ സ്തുതിക്കപ്പെട്ടുമിരിക്കും.

൧൬ ഭൂമിയിൽ പൎവ്വതങ്ങളുടെ മുകളിൽ ഒരു പിടി ധാന്യം ഉണ്ടാകും; അതിന്റെ ഫലം ലബാനോനെപ്പോലെ ഇളകും; നഗരത്തിൽനിന്നുള്ളവർ ഭൂമിയിലെ പുല്ലുപോലെ പൂക്കുകയും ചെയ്യും.

൧൭ അവന്റെ നാമം എന്നേക്കും ഇരിക്കും; അവന്റെ നാമം സൂൎയ്യൻ ഉള്ളെടത്തോളം നിലനില്ക്കും; മനുഷ്യർ അവനിൽ അനുഗ്രഹിക്കപ്പെടും; സകല ജാതികളും അവനെ വാഴ്ത്തും.

൧൮ ഇസ്രായേലിന്റെ ദൈവമായി, താൻ മാത്രം അത്ഭുതമുള്ള കാൎയ്യങ്ങളെ ചെയ്യുന്നവനായി, ദൈവമായ യഹോവാ വാഴ്ത്തപ്പെട്ടവൻ [ആകട്ടെ].

൧൯ അവന്റെ മഹത്വമുള്ള നാമം എന്നേക്കും വാഴ്ത്തപ്പെട്ടിരിക്കട്ടെ; ഭൂമി മുഴുവനും അവന്റെ മഹത്വം [കൊണ്ടു] നിറഞ്ഞിരിക്കട്ടെ. ആമെൻ, ആമെൻ.

൨൦ യിശ്ശായിയുടെ പുത്രനായ ദാവീദിന്റെ പ്രാൎത്ഥനകൾ അവസാനിച്ചിരിക്കുന്നു.



## THE FOURTEENTH DAY.

# EVENING PRAYER.

## പതിന്നാലാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

Ps. LXXIII. ൭൩ാം സങ്കീൎത്തനം.

ദൈവം ഇസ്രായെലിന്നു ഹൃദയശുദ്ധി
യുള്ളവൎക്കു തന്നെ നല്ലവൻ [ആകുന്നു]
സത്യം.

൨ എന്നാൽ ഞാനോ, എന്റെ പാദങ്ങ
ൾ തെറ്റുമാറായിരുന്നു; എന്റെ കാലടിക
ൾ വഴുതുമാറായിരുന്നു.

൩ എന്തെന്നാൽ ഞാൻ ദുഷ്ടന്മാരുടെ
സൌഖ്യത്തെ കണ്ടപ്പോൾ മൂഢന്മാരോടു
ഇനിക്കു അസൂയ തോന്നി.

൪ എന്തെന്നാൽ അവരുടെ മരണത്തി
ൽ ബന്ധനങ്ങളില്ല; എന്നാൽ അവരുടെ
ബലം സ്ഥിരമുള്ളതു [ആകുന്നു].

൫ അവർ [മറ്റുള്ള] മനുഷ്യരെന്നപോ
ലെ ഉപദ്രവത്തിൽ അകപ്പെടുന്നില്ല; [മറ്റു]
മനുഷ്യരോടുകൂടെ അവർ ബാധിക്കപ്പെടു
ന്നതുമില്ല.

൬ ആയതുകൊണ്ടു ഡംഭം ഒരു മാല
പോലെ അവരെ ചുററുന്നു; ക്രൂരത ഒരു വ
സ്ത്രം [പോലെ] അവരെ മൂടുകയും ചെയ്യു
ന്നു.

൭ അവരുടെ കണ്ണുകൾ പുഷ്ടികൊണ്ടു

ഉന്തിനില്ക്കുന്നു; ഹൃദയത്തിന്ന ആഗ്രഹിക്കാകുന്നതിൽ അധികം അവക്ക ഉണ്ടു.

൮ അവർ വഷളന്മാരായി ഞെരുക്കത്തെ [കുറിച്ച] ദോഷത്തോടെ സംസാരിക്കുന്നു; അവർ നിഗളത്തോടെ പറയുന്നു.

൯ അവർ തങ്ങളുടെ വായെ സ്വൎഗ്ഗങ്ങൾക്ക നേരെ ആക്കുന്നു; അവരുടെ നാവും ഭൂമിയിൽ കൂടി നടക്കുന്നു.

൧൦ ആയതുകൊണ്ടു അവന്റെ ജനം ഇവിടെക്ക തിരിയും; പൂൎണ്ണ [പാത്രത്തിലെ] വെള്ളങ്ങളും അവക്ക പിഴിയപ്പെടും.

൧൧ എന്നാൽ ദൈവം എങ്ങിനെ അറിയുന്നു എന്നും, അത്യുന്നതനായവനിൽ അറിവുണ്ടൊ എന്നും അവർ പറയുന്നു.

൧൨ കണ്ടാലും, ഇവർ ഭക്തിഹീനന്മാരായിരുന്നിട്ടും ലോകത്തിൽ സുഖിക്കുന്നവരാകുന്നു; ഇവർ സമ്പത്തിനെ വൎദ്ധിപ്പിക്കുന്നു.

൧൩ ഞാൻ എന്റെ ഹൃദയത്തെ വെടിപ്പാക്കിയതും, എന്റെ കൈകളെ കുററമില്ലായ്മയിൽനിന്ന കഴുകിയതും വ്യൎത്ഥമാകുന്നു സത്യം.

൧൪ എന്തെന്നാൽ ഞാൻ ദിവസവും ബാധിക്കപ്പെട്ടവനും, ഉഷസ്സുതോറും ദണ്ഡിക്കപ്പെട്ടവനും ആയിരുന്നു.

൧൫ ഞാൻ ഇപ്രകാരം പറയും എന്ന പറഞ്ഞാൽ, കണ്ടാലും, ഞാൻ നിന്റെ മക്കളുടെ സന്തതിക്ക വിരോധമായി വിരുദ്ധം ചെയ്യും.

൧൬ ഇതിനെ അറിയെണമെന്നു ഞാൻ വിചാരിച്ചപ്പോൾ, ദൈവത്തിന്റെ ശുദ്ധസ്ഥലത്തിലെക്കു പ്രവെശിക്കുന്നതുവരെയും,

൧൭ അതു എനിക്കു വ്യസനമായിരുന്നു; [അപ്പോൾ] ഞാൻ അവരുടെ അവസാനത്തെ തിരിച്ചറിഞ്ഞു.

൧൮ നീ അവരെ വഴുവഴുപ്പുള്ള സ്ഥലങ്ങളിൽ നിൎത്തി; നീ അവരെ നാശത്തിലെക്കു തള്ളിയിട്ടു നിശ്ചയം.

൧൯ അവർ ഇത്ര നിമിഷം നാശത്തിൽ അകപ്പെട്ടതു എങ്ങിനെ? അവർ ഭയങ്കരങ്ങളാൽ അശെഷം ക്ഷയിക്കപ്പെട്ടിരിക്കുന്നു.

൨൦ [ഒരുത്തൻ] ഉണരുന്ന സമയത്തു ഒരു സ്വപ്നംപൊലെ തന്നെ, കൎത്താവെ, നീ ഉണരുന്ന സമയത്തു അവരുടെ രൂപത്തെ നിരസിക്കും.

൨൧ ഇങ്ങിനെ എന്റെ ഹൃദയം വ്യസനപ്പെട്ടും, ഞാൻ എന്റെ ഇന്ദ്രിയങ്ങളിൽ കുത്തു കൊള്ളപ്പെട്ടും ഇരുന്നു

൨൨ ഞാൻ മൂഢനും അറിവില്ലാത്തവനുമായി, നിന്റെ മുൻപാകെ ഒരു മൃഗം [പൊലെ] ആയിരുന്നു.

൨൩ എങ്കിലും ഞാൻ എപ്പൊഴും നിന്റെ അടുക്കൽ [ആകുന്നു]; നീ എന്റെ വലത്തു കൈകൊണ്ടു എന്നെ പിടിച്ചിരിക്കുന്നു.

൨൪ നീ നിന്റെ ആലോചനയാൽ എന്നെ നടത്തും; പിന്നത്തേതിൽ എന്നെ മഹത്വത്തിലെക്കു കൈക്കൊള്ളുകയും ചെയ്യും.

൨൫ നീ അല്ലാതെ എനിക്ക സ്വൎഗ്ഗത്തി
ൽ ആരുള്ളു? നിന്നെ ഒഴികെ ഞാൻ ആഗ്ര
ഹിക്കത്തക്കവൻ ഭൂമിയിൽ ഒരുത്തനുമില്ല.

൨൬ എന്റെ മാംസവും എന്റെ ഹൃദയ
വും ക്ഷയിക്കുന്നു; എന്നാലും ദൈവം എ
ന്റെ ഹൃദയത്തിന്റെ ബലവും, എന്നേ
ക്കും എന്റെ ഓഹരിയും [ആകുന്നു].

൨൭ എന്തെന്നാൽ, കണ്ടാലും, നിന്നിൽ
നിന്നു ദൂരമായിരിക്കുന്നവർ നശിക്കും; നി
ന്നെ വിട്ടു പരസംഗമായി പോകുന്ന എല്ലാ
വരെയും നീ സംഹരിച്ചു.

൨൮ എന്നാൽ ദൈവത്തോടു ചേൎന്നിരി
ക്കുന്നതു എനിക്കു നല്ലതു; ഞാൻ നിന്റെ
സകല പ്രവൃത്തികളെയും അറിയിക്കേണ്ടു
ന്നതിന്നു യഹോവായായ കൎത്താവിൽ എ
ന്റെ ആശ്രയം വെച്ചിരിക്കുന്നു.

Ps. LXXIV. ൭൪ാം സങ്കീൎത്തനം.

ദൈവമേ, നീ [ഞങ്ങളെ] എന്നേക്കും
തള്ളിക്കളഞ്ഞതു എന്തിന്നു? നിന്റെ കോപം
നിന്റെ മേച്ചിൽസ്ഥലത്തെ ആടുകളുടെ
നേരെ പുകയുന്നതു [എന്തിന്നു]?

൨ നീ പണ്ടേ സമ്പാദിച്ചിട്ടുള്ള നിന്റെ
സഭയെയും, നീ വീണ്ടെടുത്തിട്ടുള്ള നിന്റെ
അവകാശമായ കോലിനെയും, നീ വസി
ച്ചു വരും സീയോൻ പൎവ്വതത്തെയും ഓൎക്ക
ണമെ.

൩ ഇടവിടാതുള്ള നാശങ്ങൾക്കു നിന്റെ
ശത്രുവായവൻ ശുദ്ധസ്ഥലത്തു ദോഷമാ

യി ചെയ്തിട്ടുള്ള സകലത്തിന്നും തന്നെ, നി
ന്റെ പാദങ്ങളെ ഉയൎത്തേണമെ.

൪ നിന്റെ ശത്രുക്കൾ നിന്റെ സഭക
ളുടെ നടുവിൽ അലറുന്നു; അവർ തങ്ങളുടെ
കൊടികളെ അടയാളങ്ങളായിട്ടു തൂക്കുന്നു.

൫ ഒരുത്തൻ വണ്ണമുള്ള വൃക്ഷങ്ങളിന്മേ
ൽ കോടാലികളെ ഓങ്ങിയപ്രകാരം കീൎത്തി
പ്പെട്ടിരുന്നു.

൬ എന്നാൽ ഇപ്പോൾ, അവർ അതിലു
ള്ള ചിത്രപ്പണികളെ കോടാലികൾ കൊണ്ടും
ചുററികകൾകൊണ്ടും ഒരുമിച്ചു തകൎക്കുന്നു.

൭ അവർ നിന്റെ ശുദ്ധസ്ഥലത്തിലേ
ക്കു തീയിട്ടു; അവർ നിന്റെ നാമത്തിന്റെ
വാസസ്ഥലത്തെ നിലം വരെ അശുദ്ധ
മാക്കി.

൮ നാം അവരെ ഒരുമിച്ചു നശിപ്പിക്കേ
ണമെന്നു അവർ തങ്ങളുടെ ഹൃദയങ്ങളിൽ
പറഞ്ഞു; അവർ ദേശത്തിൽ ദൈവത്തിന്നു
ള്ള സകല പള്ളികളെയും ചുട്ടുകളഞ്ഞു.

൯ നാം നമ്മുടെ അടയാളങ്ങളെ കാണു
ന്നില്ല; ഇനി ഒരു ദീൎഘദൎശിയുമില്ല; എത്ര
ത്തോളം എന്നു അറിയുന്ന ഒരുത്തനും നമ്മു
ടെ ഇടയിൽ ഇല്ല.

൧൦ ദൈവമേ, എത്രത്തോളം വൈരി നി
ന്ദിക്കും? ശത്രു നിന്റെ നാമത്തെ എന്നേ
ക്കും ദുഷിക്കുമോ?

൧൧ നിന്റെ വലത്തു കൈയ്യാകുന്ന നി
ന്റെ കൈ നീ വലിച്ചു കൊള്ളുന്നതു എന്തി

ന്? നിന്റെ മാൎവ്വിടത്തിൽനിന്നു [അതി
നെ വലിച്ചെടുത്തു] നശിപ്പിക്കേണമെ.
൧൨ എന്തെന്നാൽ ഭൂമിയുടെ മദ്ധ്യത്തിൽ
രക്ഷ പ്രവൃത്തിക്കുന്ന ദൈവം, പൂൎവ്വം മു
തൽ എന്റെ രാജാവു [ആകുന്നു].
൧൩ നിന്റെ ശക്തികൊണ്ടു നീ സമുദ്ര
ത്തെ വിഭാഗിച്ചു; നീ വെള്ളത്തിലുള്ള തിമിം
ഗലങ്ങളുടെ തലകളെ ഉടെച്ചു.
൧൪ നീ ലിവയതാന്റെ തലകളെ ഉടെച്ചു
നുറുക്കി, വനത്തിൽ പാൎക്കുന്ന ജനത്തിന്നു
ഭക്ഷണത്തിന്നായിട്ടു അതിനെ കൊടുത്തു.
൧൫ നീ ഉറവയെയും ഒഴുക്കിനെയും വെ
റുതിരിച്ചു; നീ വലിയ നദികളെ വററിച്ചു.
൧൬ പകൽ നിനക്കുള്ളതു [ആകുന്നു];
രാവും നിനക്കുള്ളതു; വെളിച്ചത്തെയും സൂ
ൎയ്യനെയും നീ ഒരുക്കിയിരിക്കുന്നു.
൧൭ നീ ഭൂമിയുടെ അതിരുകളെ ഒക്കെയും
സ്ഥാപിച്ചു; വേനൽ കാലത്തെയും വൎഷകാ
ലത്തെയും നീ ഉണ്ടാക്കി.
൧൮ യഹോവായെ, ശത്രു നിന്ദിക്കയും
മൂഢജനം നിന്റെ നാമത്തെ ദുഷിക്കയും
ചെയ്തിരിക്കുന്നു എന്നുള്ള ഇതിനെ ഓൎക്ക
ണമെ.
൧൯ നിന്റെ ചെങ്ങാലിയുടെ ആത്മാ
വിനെ [ദുഷ്ടന്മാരുടെ] സംഘത്തിന്നു ഏല്പി
ക്കരുതെ; നിന്റെ എളിയവരുടെ സഭയെ
ഒരുനാളും മറക്കരുതെ.
൨൦ ഉഭയസമ്മതത്തെ വിചാരിച്ചുകൊ
ള്ളേണമെ; എന്തെന്നാൽ ഭൂമിയിലെ ഇരുട്ടു

ള്ള സ്ഥലങ്ങൾ ക്രൂരതയുടെ ഇരിപ്പിടങ്ങൾ കൊണ്ടു നിറഞ്ഞിരിക്കുന്നു.

൨൧ ഞെരുക്കപ്പെട്ടവർ ലജ്ജിച്ചു തിരികയില്ല; ദരിദ്രനും എളിയവനും നിന്റെ നാമത്തെ സ്തുതിക്കും.

൨൨ ദൈവമേ, എഴുനീറ്റു നിന്റെ സ്വന്തകാൎയ്യം വ്യവഹരിക്കേണമേ; മൂഢൻ നിന്നെ നാൾതോറും എങ്ങിനെ നിന്ദിക്കുന്നു എന്നു ഓൎക്കേണമേ.

൨൩ നിന്റെ ശത്രുക്കളുടെ ശബ്ദത്തെ മറക്കരുതെ; നിനക്കു വിരോധമായി എഴുനീല്ക്കുന്നവരുടെ കലഹം എപ്പോഴും വൎദ്ധിക്കുന്നു.



THE FIFTEENTH DAY.

## MORNING PRAYER.

പതിനഞ്ചാം തിയ്യതി

## കാലത്തെ പ്രാൎത്ഥന.

### Ps. LXXV. ൭൫ാം സങ്കീൎത്തനം.

ദൈവമേ, ഞങ്ങൾ നിനക്കു സ്തോത്രം ചെയ്യുന്നു; ഞങ്ങൾ [നിനക്കു] സ്തോത്രം ചെയ്യുന്നു; എന്തെന്നാൽ നിന്റെ നാമം സമീപമായിരിക്കുന്നു എന്നു നിന്റെ അതിശയപ്രവൃത്തികൾ അറിയിക്കുന്നു.

൨ ഞാൻ സഭയെ പ്രാപിക്കുമ്പോൾ ഞാൻ നേരോടെ വിധിക്കും.

൩ ഭൂമിയും അതിലുള്ള സകല കുടിയാന്മാ
രും അഴിഞ്ഞിരിക്കുന്നു; ഞാൻ അതിന്റെ
തൂണുകളെ വഹിച്ചിരിക്കുന്നു.
൪ മൂഢതയായി നടക്കരുതു എന്നു മൂഢ
ന്മാരോടും, കൊമ്പിനെ ഉയർത്തരുതു എന്നു
ദുഷ്ടന്മാരോടും ഞാൻ പറഞ്ഞു.
൫ നിങ്ങളുടെ കൊമ്പിനെ ഉയർത്തരുതു;
കഠിനകണ്ഠത്തോടെ സംസാരിക്കയുമരുതു.
൬ എന്തെന്നാൽ മേലധികാരം കിഴക്കു
നിന്നു എങ്കിലും, പടിഞ്ഞാറുനിന്നു എങ്കിലും,
തെക്കുനിന്നു എങ്കിലും അല്ല [വരുന്നതു].
൭ എന്നാൽ ദൈവം ന്യായാധിപതി [ആ
കുന്നു]; അവൻ ഒരുത്തനെ താഴ്ത്തുകയും മ
റെറാരുത്തനെ ഉയർത്തുകയും ചെയ്യുന്നു.
൮ എന്തെന്നാൽ യഹോവായുടെ കൈ
യ്യിൽ ഒരു പാത്രം [ഉണ്ടു]; വീഞ്ഞു ചുവന്നും
ഇരിക്കുന്നു; അതു കലക്കലാൽ നിറഞ്ഞിരി
ക്കുന്നു; അവനും അതിൽനിന്നു പകരുന്നു;
എന്നാൽ ഭൂമിയിലെ സകല ദുഷ്ടന്മാരും
അതിലെ മട്ടു പിഴിഞ്ഞു കുടിക്കും.
൯ എന്നാൽ ഞാൻ എന്നും അറിയിക്കും;
ഞാൻ യാക്കോബിന്റെ ദൈവത്തിന്നു സ്തു
തി പാടും.
൧൦ ദുഷ്ടന്മാരുടെ കൊമ്പുകളെ ഒക്കെയും
ഞാൻ മുറിച്ചുകളുയും; [എന്നാലും] നീതിമാ
ന്റെ കൊമ്പുകൾ ഉയർത്തപ്പെടും.

## Ps. LXXVI. ൭൬ാം സങ്കീർത്തനം.

ദൈവം യെഹൂദായിൽ അറിയപ്പെട്ടവ

ൻ [ആകുന്നു]; അവന്റെ നാമം ഇസ്രാ
യേലിൽ വലിയതു [ആകുന്നു].

൨ അവന്റെ കൂടാരം ശാലേമിലും അവ
ന്റെ വാസസ്ഥലം സീയോനിലും ഇരി
ക്കുന്നു.

൩ അവൻ അവിടെ വെച്ചു വില്ലിന്റെ
അസ്ത്രങ്ങളെയും, പരിചയെയും, വാളിനെ
യും, യുദ്ധത്തെയും തകൎത്തു.

൪ ഇരപൎവ്വതങ്ങളെക്കാൾ നീ ഏററം മ
ഹത്വമുള്ളവനും, ശ്രേഷ്ഠനും [ആകുന്നു].

൫ ഹൃദയധൈൎയ്യമുള്ളവർ കൊള്ളയിട
പ്പെട്ടു; അവർ തങ്ങളുടെ ഉറക്കം ഉറങ്ങി; ശ
ക്തിയുള്ള മനുഷ്യരിൽ ആരും അവരുടെ
കൈകളെ കണ്ടെത്തിയതുമില്ല.

൬ യാക്കോബിന്റെ ദൈവമേ, നിന്റെ
ശാസനയാൽ രഥവും കുതിരയും ഒരു ഗാഢ
നിദ്രയിലേക്കു വീണിരിക്കുന്നു.

൭ നീ, നീ തന്നെ ഭയപ്പെടത്തക്കവൻ
[ആകുന്നു]; നീ ഒരിക്കൽ കോപിക്കുമ്പോൾ,
നിന്റെ മുമ്പാകെ നില്ക്കാകുന്നവൻ ആ
ര്?

൮ നീ സ്വൎഗ്ഗത്തിൽനിന്നു വിധിയെ കേ
ൾപ്പിച്ചു.

൯ ദൈവം ഭൂമിയിലെ സൌമ്യതയുള്ള
എല്ലാവരെയും രക്ഷിപ്പാൻ ന്യായവിസ്താര
ത്തിന്നു എഴുന്നേററപ്പോൾ, ഭൂമി ഭയപ്പെട്ടു
അമൎന്നിരുന്നു.

൧൦ മനുഷ്യന്റെ കോപം നിന്നെ സ്തു

തിക്കും നിശ്ചയം; ശേഷമുള്ള കോപത്തെ
നീ അടക്കിക്കളയും.

൧൧ നിങ്ങളുടെ ദൈവമായ യഹോവാ
യിക്ക നേൎന്നു, കൊടുപ്പിൻ; അവന്റെ ചു
റ്റുമുള്ള എല്ലാവരും ഭയപ്പെടത്തക്കവന്നു
ദാനങ്ങളെ കൊണ്ടുവരട്ടെ.

൧൨ അവൻ പ്രഭുക്കന്മാരുടെ ആത്മാവി
നെ ഛേദിച്ചുകളയും; ഭൂമിയിലെ രാജാക്ക
ന്മാൎക്ക അവൻ ഭയങ്കരൻ [ആകുന്നു].

Ps. LXXVII. ൭൭ാം സങ്കീൎത്തനം.

ഞാൻ എന്റെ ശബ്ദത്തോടെ ദൈവ
ത്തോടു, എന്റെ ശബ്ദത്തോടെ ദൈവ
ത്തോടു തന്നേ നിലവിളിച്ചു; അവൻ എ
ന്നെ ചെവിക്കൊണ്ടു.

൨ ഞാൻ എന്റെ ആപത്തുനാളിൽ യ
ഹോവായെ അന്വേഷിച്ചു; എന്റെ കൈ
രാത്രിയിൽ മലൎത്തി, അടങ്ങിയിരുന്നതുമില്ല;
എന്റെ ആത്മാവു ആശ്വാസത്തെ നിര
സിച്ചു.

൩ ഞാൻ ദൈവത്തെ ഓൎത്തു വ്യാകുല
പ്പെട്ടു; ഞാൻ ധ്യാനിച്ചു; എന്റെ ആത്മാ
വു തളരുകയും ചെയ്തു.

൪ നീ എന്റെ കണ്ണുകളെ ഉണൎത്തി പി
ടിച്ചിരിക്കുന്നു; എനിക്ക സംസാരിപ്പാൻ ക
ഴിയാത്തവണ്ണം ഞാൻ ഏററവും ചഞ്ചല
പ്പെട്ടിരിക്കുന്നു.

൫ ഞാൻ പൂൎവ്വദിവസങ്ങളെയും പണ്ട
ത്തെ സംവത്സരങ്ങളെയും വിചാരിച്ചു.

൬ ഞാൻ രാത്രിയിൽ എന്റെ പാട്ടിനെ ഓൎക്കുന്നു; ഞാൻ എന്റെ ഹൃദയത്തിൽ ധ്യാനിക്കുന്നു; എന്റെ ആത്മാവും താല്പൎയ്യമായി ശോധന ചെയ്യു.

൭ കൎത്താവു എന്നേക്കും തള്ളിക്കളയുമോ? അവൻ ഇനിമേലാൽ അനുകൂലമുള്ളവനായി ഇരിക്കയില്ലയോ?

൮ അവന്റെ കരുണ എന്നേക്കുമായി പോയിരിക്കുന്നുവോ? അവന്റെ വാഗ്ദത്തം എന്നേക്കുമായി ഒഴിഞ്ഞുപോയോ?

൯ ദൈവം കൃപയുണ്ടാകുവാൻ മറന്നിരിക്കുന്നുവോ? അവൻ കോപത്തിൽ തന്റെ ആൎദ്രകരുണകളെ അടെച്ചുകളഞ്ഞിരിക്കുന്നുവോ?

൰ എന്നാൽ ഇതു എന്റെ ബലഹീനത [ആകുന്നു] എന്നു ഞാൻ പറഞ്ഞു; അത്യുന്നതന്റെ വലത്തുകൈയ്യിലെ സംവത്സരങ്ങളെ [ഞാൻ ഓൎക്കും].

൰൧ ഞാൻ യഹോവായുടെ ക്രിയകളെ ഓൎക്കും; ഞാൻ നിന്റെ പണ്ടത്തെ അത്ഭുതങ്ങളെ ഓൎക്കും നിശ്ചയം.

൰൨ ഞാൻ നിന്റെ സകല ക്രിയയെയും കുറിച്ചു ധ്യാനിച്ചു നിന്റെ പ്രവൃത്തികളെക്കുറിച്ചു സംസാരിക്കും.

൰൩ ദൈവമേ, നിന്റെ വഴി ശുദ്ധസ്ഥലത്തിൽ [ആകുന്നു]; നമ്മുടെ ദൈവത്തോളം വലിയ ദൈവം ആരുള്ളൂ?

൰൪ അത്ഭുതങ്ങളെ ചെയ്യുന്ന ദൈവം

നീ [ആകുന്നു]; നീ നിന്റെ ശക്തിയെ ജനങ്ങളുടെ ഇടയിൽ അറിയിച്ചിരിക്കുന്നു.

൧൫ നീ [നിന്റെ] ഭുജംകൊണ്ടു യാക്കോബിന്റെയും യോസേഫിന്റെയും പുത്രന്മാരായ നിന്റെ ജനത്തെ വീണ്ടെടുത്തിരിക്കുന്നു.

൧൬ ദൈവമേ, വെള്ളങ്ങൾ നിന്നെ കണ്ടു; വെള്ളങ്ങൾ നിന്നെ കണ്ടു; അവ ഭയപ്പെട്ടു; അഗാധങ്ങളും കലുങ്ങി.

൧൭ മേഘങ്ങൾ വെള്ളങ്ങളെ ചൊരിഞ്ഞു; ആകാശങ്ങൾ മുഴക്കത്തെ പുറപ്പെടുവിച്ചു; നിന്റെ അസ്ത്രങ്ങളും പുറപ്പെട്ടുപോയി.

൧൮ നിന്റെ ഇടിമുഴക്കം ആകാശത്തിൽ [ഉണ്ടായിരുന്നു]; മിന്നലുകൾ ലോകത്തെ പ്രകാശിപ്പിച്ചു; ഭൂമി കലുങ്ങി, നടുങ്ങി.

൧൯ നിന്റെ വഴി സമുദ്രത്തിലും, നിന്റെ ഊടുവഴികൾ പെരുവെള്ളങ്ങളിലും [ആകുന്നു]; നിന്റെ കാലടികൾ അറിയപ്പെടാതെയും ഇരിക്കുന്നു.

൨൦ മോശെയുടെയും അഹരോന്റെയും കൈയ്യാൽ നീ നിന്റെ ജനത്തെ ഒരു ആട്ടിൻകൂട്ടത്തെ പോലെ വഴി നടത്തി.



THE FIFTEENTH DAY.

# EVENING PRAYER.

പതിനഞ്ചാം തിയ്യതി.

# വൈകുന്നേരത്തെ പ്രാൎത്ഥന.

PS. LXXVIII. ൭൮ാം സങ്കീൎത്തനം.

൧ എന്റെ ജനമെ, എന്റെ വേദപ്രമാണ
ത്തിന്നു ചെവികൊടുപ്പിൻ; എന്റെ വായി
ലെ വചനങ്ങൾക്കു നിങ്ങളുടെ ചെവികളെ
ചായിപ്പിൻ.

൨ ഞാൻ എന്റെ വായെ ഉപമയായി
തുറക്കും; ഞാൻ പൂൎവ്വകാലംമുതൽ കടങ്കഥ
യായ വചനങ്ങളെ പറയും.

൩ ആയവയെ ഞങ്ങൾ കേട്ടു അറിക
യും, ഞങ്ങളുടെ പിതാക്കന്മാർ ഞങ്ങളോടു
അറിയിക്കയും ചെയ്തു.

൪ യഹോവായുടെ സ്തുതികളെയും, അവ
ന്റെ ശക്തിയെയും, അവൻ ചെയ്തിട്ടുള്ള
അവന്റെ അതിശയപ്രവൃത്തികളെയും നാം
വരുവാനുള്ള സന്തതിയോടു അറിയിച്ചു
അവരുടെ മക്കളിൽനിന്നു അവയെ മറെ
ക്കയുമില്ല.

൫ എന്തെന്നാൽ; അവൻ യാക്കോബി
ൽ ഒരു സാക്ഷിയെ സ്ഥിരപ്പെടുത്തി, ഇ
സ്രായേലിൽ ഒരു വേദപ്രമാണത്തെ നിയ
മിച്ചു; ആയവയെ തങ്ങളുടെ മക്കളോടു അ
റിയിക്കേണ്ടുന്നതിന്നു അവൻ നമ്മുടെ പി
താക്കന്മാരോടു കല്പിച്ചു.

൬ പിന്നത്തെ സന്തതിയായി ജനിപ്പാ
നിരിക്കുന്ന മക്കൾ തന്നെ [അവയെ] അറി
ഞ്ഞു എഴുനീറ്റു തങ്ങളുടെ മക്കളോടു [അ
വയെ] അറിയിക്കേണ്ടുന്നതിന്നും,

൭ അവർ തങ്ങളുടെ ആശ്രയത്തെ ദൈ
വത്തിങ്കൽ വെച്ചു ദൈവത്തിന്റെ പ്രവൃ
ത്തികളെ മറക്കാതെ, അവന്റെ കല്പനകളെ
പ്രമാണിക്കേണ്ടുന്നതിന്നും,

൮ തങ്ങളുടെ ഹൃദയത്തെ ഒരുക്കാതെയും,
തങ്ങളുടെ ആത്മാവു ദൈവത്തോടു സ്ഥിര
പ്പെടാതെയുമിരുന്ന സന്തതിയായി, തങ്ങളു
ടെ പിതാക്കന്മാരെന്ന പോലെ ശാഠ്യവും മ
ത്സരവുമുള്ള സന്തതി ആകാതിരിക്കേണ്ടുന്ന
തിന്നും [ആയിരുന്നു].

൯ ആയുധം ധരിച്ചു വില്ലും പിടിച്ചവ
രായ എഫ്രായിമിന്റെ പുത്രന്മാർ യുദ്ധദി
വസത്തിൽ പിന്നോക്കം പോയി.

൰ അവർ ദൈവത്തിന്റെ ഉഭയസമ്മ
തത്തെ അനുസരിച്ചില്ല; അവന്റെ വേദ
പ്രമാണപ്രകാരം നടപ്പാൻ മറുത്തു.

൰൧ അവന്റെ പ്രവൃത്തികളെയും, അ
വൻ അവൎക്കു കാണിച്ചിട്ടുള്ള അവന്റെ
അത്ഭുതങ്ങളെയും മറക്കയും ചെയ്തു.

൰൨ അവൻ മിസ്രയിംദേശത്തു സോവാ
ൻ എന്ന വയലിൽവെച്ചു അവരുടെ പി
താക്കന്മാരുടെ മുമ്പാകെ അത്ഭുതങ്ങളെ
ചെയ്തു.

൰൩ അവൻ സമുദ്രത്തെ വിഭാഗിച്ചു അ
തിൽ കൂടെ അവരെ കടക്കുമാറാക്കി; അവൻ

വെള്ളങ്ങളെ കൂമ്പാരമായിട്ടു നില്ക്കുമാറാക്കി.

൧൪ അവൻ പകൽസമയത്തു മേഘം കൊണ്ടും രാത്രിമുഴുവനും അഗ്നിയുടെ പ്രകാശംകൊണ്ടും അവരെ നടത്തി.

൧൫ അവൻ വനത്തിൽ പാറകളെ പിളൎന്നു വലിയ അഗാധങ്ങളിൽനിന്നു എന്ന പോലെ അവൎക്കു കുടിപ്പാൻ കൊടുത്തു.

൧൬ അവൻ പാറയിൽനിന്നു ഒഴുക്കുകളെയും പുറപ്പെടുവിച്ചു, വെള്ളങ്ങളെ നദികൾപോലെ ഒഴുകുമാറാക്കി.

൧൭ എന്നാറെ അവർ വനത്തിൽ അത്യുന്നതനായവനെ കോപിപ്പിക്കയിൽ അവന്നു വിരോധമായി പിന്നെയും അധികം പാപം ചെയ്തു.

൧൮ വിശേഷിച്ചും അവർ തങ്ങളുടെ കൊതിക്കു ഭക്ഷണം ചോദിക്കയിൽ, തങ്ങളുടെ ഹൃദയത്തിൽ ദൈവത്തെ പരീക്ഷിച്ചു.

൧൯ അത്രയുമല്ല, അവർ ദൈവത്തിന്നു വിരോധമായി സംസാരിച്ചു പറഞ്ഞു: വനത്തിൽ മേശ ഒരുക്കുവാൻ ദൈവത്തിന്നു കഴിയുമോ ?

൨൦ കണ്ടാലും, അവൻ പാറയെ അടിച്ചു, വെള്ളങ്ങളും പുറപ്പെട്ടു, ഒഴുക്കുകളും കവിഞ്ഞു ഒഴുകി; അപ്പംകൂടെ തരുന്നതിന്നു അവന്നു കഴിയുമോ? അവൻെറ ജനത്തിന്നു മാംസത്തെ സമ്പാദിപ്പാൻ അവന്നു കഴിയുമോ ?

൨൧ ആയതുകൊണ്ടു യഹോവാ [ഇതിനെ] കേട്ടു കോപിച്ചു; എന്നാറെ ഒരു തീ

യാക്കോബിന്റെ നേരെ ജ്വലിച്ചു; കോപ
വും ഇസ്രായേലിന്റെ നേരെ ഉണ്ടായി.
൨൨ എന്തെന്നാൽ അവർ ദൈവത്തിൽ
വിശ്വസിക്കയും അവന്റെ രക്ഷയിൽ ആ
ശ്രയിക്കയും ചെയ്തില്ല.
൨൩ എങ്കിലും അവൻ ഉയരത്തിൽനി
ന്നു മേഘങ്ങളോടു കല്പിക്കയും, ആകാശ
ത്തിന്റെ വാതിലുകളെ തുറക്കയും,
൨൪ അവൎക്കു ഭക്ഷിപ്പാനായിട്ടു മന്നാ
യെ അവരുടെ മേൽ വൎഷിപ്പിച്ചു; ആകാശ
ത്തിലെ ധാന്യത്തെ അവൎക്കു കൊടുക്കയും
ചെയ്തിരുന്നു.
൨൫ ഓരോരുത്തൻ ശക്തിമാന്മാരുടെ അ
പ്പത്തെ ഭക്ഷിച്ചു; അവൻ അവൎക്കു ഭക്ഷ
ണത്തെ തൃപ്തിയായിട്ടു അയെച്ചു.
൨൬ അവൻ ആകാശത്തിൽ കിഴക്കൻ
കാറ്റിനെ അടിക്കുമാറാക്കി; തന്റെ ശക്തി
കൊണ്ടു അവൻ തെക്കൻകാറ്റിനെയും വ
രുത്തി.
൨൭ അവൻ അവരുടെ മേൽ പൊടി
പോലെ മാംസത്തെയും സമുദ്രത്തിലെ മണ
ൽപോലെ ചിറകുള്ള പക്ഷികളെയും വൎഷി
പ്പിച്ചു.
൨൮ അവരുടെ വാസസ്ഥലങ്ങൾക്കു
ചുറ്റും അവരുടെ പാളയത്തിന്റെ നടുവി
ൽ അവൻ [അതിനെ] വീഴ്ത്തി.
൨൯ എന്നാറെ അവർ ഭക്ഷിച്ചു ഏറ്റ
വും തൃപ്തിപ്പെട്ടു; എന്തെന്നാൽ അവൻ അ
വൎക്കു അവരുടെ ആഗ്രഹത്തെ കൊടുത്തു.

൩൦ അവർ തങ്ങളുടെ മോഹത്തിൽനി
ന്നു അന്യന്മാരാക്കപ്പെട്ടില്ല; എന്നാൽ അവ
രുടെ ഭക്ഷണം അവരുടെ വായിൽ ഇരി
ക്കുമ്പോൾ തന്നെ,

൩൧ ദൈവത്തിന്റെ കോപം അവരുടെ
മേൽ വന്നു അവരിൽ തടിച്ചവരെ കൊന്നു;
ഇസ്രാഎലിൽ തെരിഞ്ഞെടുക്കപ്പെട്ടവരെ
താഴ്ത്തുകയും ചെയ്തു.

൩൨ ഇതെല്ലാം ഉണ്ടായിട്ടും അവർ പി
ന്നെയും പാപം ചെയ്തു അവന്റെ അത്ഭു
തപ്രവൃത്തികളെ കുറിച്ചു വിശ്വസിച്ചില്ല.

൩൩ അതുകൊണ്ടു അവൻ അവരുടെ
ദിവസങ്ങളെ മായയിലും, അവരുടെ സംവ
ത്സരങ്ങളെ അനൎത്ഥത്തിലും ക്ഷയിപ്പിച്ചു.

൩൪ അവൻ അവരെ കൊന്നപ്പോൾ,
അവർ അവനെ അന്വേഷിച്ചു; അവർ
തിരിഞ്ഞു അതികാലത്തു ദൈവത്തെ അ
ന്വേഷിച്ചു.

൩൫ ദൈവം തങ്ങളുടെ പാറ എന്നും
അത്യുന്നതനായവൻ തങ്ങളുടെ വീണ്ടെടു
പ്പുകാരൻ എന്നും അവർ ഓൎത്തു.

൩൬ എങ്കിലും അവർ തങ്ങളുടെ വാ കൊ
ണ്ടു അവനെക്കുറിച്ചു മുഖസ്തുതി പറഞ്ഞു;
അവരുടെ നാവുകൊണ്ടു അവനോടു കള്ള
പറഞ്ഞു.

൩൭ എന്തെന്നാൽ അവരുടെ ഹൃദയം
അവനോടു നേരായിരുന്നില്ല; അവർ അ
വന്റെ ഉഭയസമ്മതത്തിൽ സ്ഥിരമായിരു
ന്നതുമില്ല.

൩൮ എങ്കിലും അവൻ കരുണയുള്ളവ

നാകകൊണ്ടു [അവരുടെ] അന്ന്യായത്തെ
ക്ഷമിച്ചു [അവരെ] നശിപ്പിച്ചതുമില്ല; അ
ത്രയുമല്ല, പല പ്രാവശ്യവും, അവൻ ത
ന്റെ കോപത്തെ അടക്കി, തന്റെ ക്രോധ
ത്തെ മുഴുവനും ജ്വലിപ്പിച്ചില്ല.
൩൯ എന്തെന്നാൽ അവർ ജഡവും തി
രിഞ്ഞുവരാതെ കടന്നുപോകുന്ന കാററും
[ആയിരുന്നു] എന്നു അവൻ ഓൎത്തു.
൪൦ എത്ര പ്രാവശ്യം അവർ മരുഭൂമിയി
ൽ അവനു വിരോധമായി മത്സരിക്കയും,
ശൂന്യപ്രദേശത്തു അവനെ വ്യസനപ്പെടു
ത്തുകയും ചെയ്തു.
൪൧ അത്രയുമല്ല, അവർ പിന്തിരിഞ്ഞു
ദൈവത്തെ പരീക്ഷിച്ചു ഇസ്രായേലിന്റെ
പരിശുദ്ധനെ പരിഛേദിക്കയും ചെയ്തു.
൪൨ മിസ്രയിമിൽ അവൻ തന്റെ അ
ടയാളങ്ങളെയും, സോവാനിലെ വെളിയിൽ
തന്റെ അത്ഭുതങ്ങളെയും ചെയ്തു.
൪൩ അവരുടെ നദികളെയും അവരുടെ
പുഴകളെയും അവൎക്കു കുടിപ്പാൻ വഹിയാ
തവണ്ണം രക്തമാക്കി തീൎത്തപ്രകാരം,
൪൪ അവന്റെ കൈയ്യെയും, അവൻ അ
വരെ ശത്രുവിൽനിന്നു വിടുവിച്ച ദിവസ
ത്തെയും അവർ ഓൎത്തില്ല.
൪൫ അവരെ ഭക്ഷിച്ചുകളഞ്ഞിട്ടുള്ള പ
ലവിധ പറവകളെയും അവരെ നശിപ്പി
ച്ചിട്ടുള്ള തവളകളെയും അവൻ അവരുടെ
ഇടയിലേക്കു അയെച്ചു.
൪൬ അവൻ അവരുടെ വിളവിനെ പ

ച്ചപ്പുഴുവിന്നും, അവരുടെ പ്രയത്നത്തെ
വെട്ടുക്കിളിക്കും കൊടുത്തു.

൪൭ അവൻ അവരുടെ മുന്തിരിങ്ങാവ
ള്ളികളെ കല്മഴകൊണ്ടും, അവരുടെ കാട്ട
ത്തിവൃക്ഷങ്ങളെ ഹിമംകൊണ്ടും നശിപ്പിച്ചു.

൪൮ വിശേഷിച്ചും അവൻ അവരുടെ
കന്നുകാലികളെ കല്മഴെക്കും, അവരുടെ
ആട്ടിൻകൂട്ടങ്ങളെ ഇടിത്തീകൾക്കും ഏല്പി
പ്പിച്ചു.

൪൯ അവൻ [അവരുടെ ഇടയിൽ] ദുർ
ദ്ദൂതന്മാരെ അയെച്ചിട്ടു തന്റെ കോപത്തി
ന്റെ ഉഗ്രതയെയും, ക്രോധത്തെയും, അ
തികോപത്തെയും, ഞെരുക്കത്തെയും അയ
ച്ചു.

൫൦ അവൻ തന്റെ കോപത്തിന്നു ഒ
രു വഴിയെ ഒരുക്കി; അവരുടെ ആത്മാവി
നെ മരണത്തിൽനിന്നു വിടുവിക്കാതെ, അ
വരുടെ ജീവനെ പകരുന്ന വ്യാധിക്കു കൊ
ടുത്തു.

൫൧ ഹാമിന്റെ കൂടാരങ്ങളിൽ അവരു
ടെ ശക്തിയുടെ പ്രധാനന്മാരായി, മിസ്രയി
മിലെ കടിഞ്ഞൂലിനെയെല്ലാം അവൻ സം
ഹരിച്ചു.

൫൨ എങ്കിലും അവൻ തന്റെ സ്വന്ത
ജനത്തെ ആടുകളെപ്പോലെ പുറപ്പെടുവി
ച്ചു വനത്തിൽ ആട്ടിൻകൂട്ടത്തെ പോലെ
അവരെ കൂട്ടിക്കൊണ്ടുപോയി.

൫൩ താൻ അവരെ സുഖത്തോടെ ന
ടത്തിക്കയാൽ അവർ ഭയപ്പെട്ടില്ല; എന്നാ

ൽ സമുദ്രം അവരുടെ ശത്രുക്കളെ മൂടിക്കള
ഞ്ഞു.

൫൪ പിന്നെ അവൻ തന്റെ പരിശു
ദ്ധസ്ഥലത്തിന്റെ അതൃത്തിക്ക, തന്റെ വ
ലത്തുകൈ സമ്പാദിച്ചിട്ടുള്ള ഈ പൎവ്വതത്തി
ലെക്ക തന്നെ അവരെ കൊണ്ടുവന്നു.

൫൫ വിശെഷിച്ചും അവൻ അവരുടെ
മുൻപിൽനിന്ന പുറജാതിക്കാരെ പുറത്താ
ക്കി, ചരടുകൊണ്ട അവൎക്ക അവകാശത്തെ
പകുത്തുകൊടുത്തു ഇസ്രായെലിന്റെ ഗോ
ത്രങ്ങളെ അവരുടെ കൂടാരങ്ങളിൽ വസിക്ക
മാറാക്കി.

൫൬ എങ്കിലും അവർ അത്യുന്നതനായ
ദൈവത്തെ പരീക്ഷിച്ചു കോപിപ്പിച്ചു; അ
വന്റെ സാക്ഷികളെ പ്രമാണിക്കാതെ,

൫൭ അവർ തങ്ങളുടെ പിതാക്കന്മാരെ
ന്നപോലെ പിന്തിരിഞ്ഞു അവിശ്വാസ
മായി നടന്നു; വഞ്ചനയുള്ള വില്ലുപോലെ
അവർ മാറി തിരിഞ്ഞു.

൫൮ എന്തെന്നാൽ അവർ തങ്ങളുടെ ഉ
യൎന്നസ്ഥലങ്ങൾകൊണ്ട അവനെ കോപി
പ്പിക്കയും, തങ്ങളുടെ കൊത്തിയ വിഗ്രഹ
ങ്ങൾകൊണ്ട അവനെ വൈരാഗ്യപ്പെടുത്തു
കയും ചെയ്തു.

൫൯ ദൈവം [ഇതിനെ] കേട്ടപ്പോൾ,
തനിക്ക അതികോപം ഉണ്ടായി, ഇസ്രാ
യെലിനെ അവൻ ഏറ്റവും വെറുത്തു.

൬൦ ആകയാൽ അവൻ മനുഷ്യരുടെ

ഇടയിൽ അടിച്ച കൂടാരമായ ശീലോയുടെ കൂടാരത്തെ ഉപേക്ഷിച്ചു.

൬൧ തന്റെ ശക്തിയെ അടിമയിലേക്കും തന്റെ മഹത്വത്തെ ശത്രുവിന്റെ കൈയ്യിലേക്കും ഏല്പിച്ചു.

൬൨ അവൻ തന്റെ ജനത്തെയും വാളിന്ന വിട്ടുകൊടുത്തു, തന്റെ അവകാശത്തോടു കോപിച്ചു.

൬൩ അഗ്നി അവരുടെ ബാല്യക്കാരെ ഭക്ഷിച്ചു; അവരുടെ കന്യകമാർ വിവാഹത്തിന്ന കൊടുക്കപ്പെട്ടതുമില്ല.

൬൪ അവരുടെ ആചാൎയ്യന്മാർ വാളു കൊണ്ടു വീണു; അവരുടെ വിധവമാർ വിലാപിച്ചതുമില്ല.

൬൫ അപ്പോൾ കൎത്താവു ഒരുത്തൻ ഉറക്കത്തിൽനിന്ന എന്നപോലെയും വീഞ്ഞിനാൽ അട്ടഹാസിക്കുന്ന ശക്തിമാൻ എന്നപോലെയും ഉണൎന്നു.

൬൬ അവൻ തന്റെ ശത്രുക്കളെ പിൻപുറത്തു അടിച്ചു അവൎക്കു നിത്യനിന്ദയെ വരുത്തി.

൬൭ പിന്നെ അവൻ യോസേഫിന്റെ കൂടാരത്തെ ത്യജിച്ചു; എഫ്രായിമിന്റെ ഗോത്രത്തെ തെരിഞ്ഞെടുത്തതുമില്ല.

൬൮ എങ്കിലും അവൻ സ്നേഹിച്ചിട്ടുള്ള സീയോൻപൎവ്വതമായ യഹൂദായുടെ ഗോത്രത്തെ തെരിഞ്ഞെടുത്തു.

൬൯ പിന്നെ ഉയൎന്ന [രാജധാനികളെ] പോലെയും, എന്നേക്കും അവൻ അടിസ്ഥാ

നപ്പെട്ടത്തിയിരിക്കുന്ന ഭൂമിയെപ്പോലെയും
അവൻ തന്റെ ശുദ്ധസ്ഥലത്തെ പണി
യിച്ചു.

൭൦ അവൻ തന്റെ ഭൃത്യനായ ദാവീദി
നെ തെരിഞ്ഞെടുത്തു ആട്ടിൻതൊഴുത്തുകളി
ൽനിന്ന അവനെ എടുത്തു.

൭൧ ഗൎഭമുള്ള ആടുകളെ പിന്തുടരുന്നതി
ൽനിന്ന തന്റെ ജനമായ യാക്കോബിനെ
യും, തന്റെ അവകാശമായ ഇസ്രായേ
ലിനെയും മേയിപ്പാനായിട്ട അവൻ അവ
നെ കൊണ്ടുവന്നു.

൭൨ അവൻ തന്റെ ഹൃദയത്തിലെ പ
രമാൎത്ഥപ്രകാരം അവരെ മേയിച്ചു; തന്റെ
കൈകളുടെ സാമൎത്ഥ്യംകൊണ്ട അവരെ ന
ടത്തുകയും ചെയ്തു.



THE SIXTEENTH DAY.

## MORNING PRAYER.

൧൬ പതിനാറാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

**Ps. LXXIX.** ൭൯ാം സങ്കീൎത്തനം.

൧ ദൈവമേ, പുറജാതികൾ നിന്റെ അ
വകാശത്തിലേക്ക വന്നിരിക്കുന്നു; അവർ
നിന്റെ ശുദ്ധമുള്ള ആലയത്തെ അശുദ്ധ
മാക്കി; അവർ യെറുശലേമിനെ കുന്നുകളാ
ക്കി തീൎത്തു.

൨ അവർ നിന്റെ ദൃത്യന്മാരുടെ ശവ
ങ്ങളെ ആകാശത്തിലെ പക്ഷികൾക്കും, നി
ന്റെ ശുദ്ധിമാന്മാരുടെ മാംസത്തെ ഭൂമിയി
ലെ മൃഗങ്ങൾക്കും ഭക്ഷണമായി കൊടുത്തി
രിക്കുന്നു.

൩ അവർ അവരുടെ രക്തത്തെ വെള്ളം
പോലെ യെറുശലമിന്നു ചുററും ചിന്നി
[അവരെ] കഴിച്ചിടുവാൻ ആരും ഉണ്ടായി
രുന്നില്ല.

൪ ഞങ്ങൾ ഞങ്ങളുടെ അയല്ക്കാൎക്കു നി
ന്ദയും, ഞങ്ങളുടെ ചുററമുള്ളവൎക്കു പരിഹാ
സവും ഹാസ്യവുമായി തീൎന്നിരിക്കുന്നു.

൫ യഹോവായേ, എത്രത്തോളം? നീ എ
ന്നേക്കും കോപമായിരിക്കുമോ? നിന്റെ
വൈരാഗ്യം അഗ്നിപോലെ എരിയുമോ?

൬ നിന്നെ അറിയാത്ത പുറജാതികളുടെ
മേലും, നിന്റെ നാമത്തോടു അപേക്ഷി
ക്കാത്ത രാജ്യങ്ങളുടെ മേലും നിന്റെ കോപ
ത്തെ പകരേണമെ.

൭ എന്തെന്നാൽ അവർ യാക്കോബിനെ
വിഴുങ്ങിക്കളകയും, അവന്റെ വാസസ്ഥല
ത്തെ ശൂന്യമാക്കുകയും ചെയ്തു.

൮ മുമ്പിലത്തെ അകൃത്യങ്ങളെ ഞങ്ങളുടെ
നേരെ ഓൎക്കരുതെ; നിന്റെ ആൎദ്രകരുണക
ൾ വേഗത്തിൽ ഞങ്ങളെ മുമ്പിടുമാറാകട്ടെ;
എന്തെന്നാൽ ഞങ്ങൾ ഏററവും താഴ്ത്തപ്പെ
ട്ടിരിക്കുന്നു.

൯ ഞങ്ങളുടെ രക്ഷയുടെ ദൈവമെ, നി
ന്റെ നാമത്തിന്റെ മഹത്വത്തിന്നായിട്ടു ഞ
ങ്ങൾക്കു സഹായിച്ചു നിന്റെ നാമത്തിൻ

നിമിത്തം ഞങ്ങളെ വിടുവിച്ചു ഞങ്ങളുടെ
പാപങ്ങളെ നീക്കിക്കളയെണമെ.
൧൦ അവരുടെ ദൈവം എവിടെ ആകു
ന്നു എന്നു പുറജാതിക്കാർ പറയുന്നതു എ
ന്തിനു? നിന്റെ ഭൃത്യന്മാരുടെ രക്തം ചിന്നി
യതിന്റെ പ്രതിക്രിയയാൽ, ഞങ്ങളുടെ മു
മ്പാകെ പുറജാതിക്കാരുടെ ഇടയിൽ അവ
ൻ അറിയപ്പെട്ടുമാറാകട്ടെ.
൧൧ ബദ്ധിക്കപ്പെട്ടവരുടെ ദീർഘശ്വാ
സം നിന്റെ മുമ്പാകെ വരട്ടെ; മരണത്തി
നു നിശ്ചയിക്കപ്പെട്ടിരിക്കുന്നവരെ നീ നി
ന്റെ ശക്തിയുടെ വലിപ്പപ്രകാരം പാലി
ക്കേണമെ.
൧൨ കർത്താവെ, ഞങ്ങളുടെ അയല്ക്കാ
ൎക്കു അവർ നിന്നൊ നിന്ദിച്ച നിന്ദയെ ഏഴു
ഇരട്ടിയായി അവരുടെ മാർവ്വിടത്തിലെക്കു
പകരം കൊടുക്കേണമെ.
൧൩ എന്നാൽ നിന്റെ ജനവും നി
ന്റെ മേച്ചിൽ സ്ഥലത്തെ ആടുകളുമാകുന്ന
ഞങ്ങൾ എന്നേക്കും നിനക്കു സ്തോത്രം ചെ
യ്യും; എല്ലാ തലമുറകൾക്കും ഞങ്ങൾ നി
ന്റെ സ്തുതിയെ അറിയിക്കും.

## Ps. LXXX. ൮൦ാം സങ്കീർത്തനം.

ആട്ടിൻ കൂട്ടത്തെ പോലെ യോസേഫി
നെ നടത്തിക്കുന്നവനായി, ഇസ്രായേലി
ന്റെ ഇടയനായുള്ളോവെ, ചെവിക്കൊള്ളേ
ണമെ; കെരുബികളുടെ [നടുവിൽ] വസി
ക്കുന്നവനേ, പ്രകാശിക്കേണമെ.
൨ എഫ്രായിമിന്റെയും, ബെന്യാമിന്റെ

യും, മനശ്ശെയുടെയും മുമ്പാകെ നിന്റെ ശ
ക്തിയെ പ്രകാശിപ്പിച്ചു ഞങ്ങൾക്കു രക്ഷ
യായിട്ടു വരേണമെ.
൩ ദൈവമെ, ഞങ്ങളെ തിരിച്ചു നിന്റെ
മുഖം പ്രകാശിക്കുമാറാക്കേണമെ; എന്നാൽ
ഞങ്ങൾ രക്ഷപെടും.
൪ സൈന്യങ്ങളുടെ ദൈവമായ യഹോ
വായെ, എത്രത്തോളം നീ നിന്റെ ജനത്തി
ന്റെ പ്രാൎത്ഥനെക്കു വിരോധമായി കോപി
ക്കും?
൫ നീ കണ്ണുനീരിന്റെ അപ്പംകൊണ്ടു
അവരെ പോഷിപ്പിച്ചു കണ്ണുനീരിനെ വ
ലിയ അളവായിട്ടു അവൎക്കു കുടിപ്പാൻ കൊ
ടുക്കുന്നു.
൬ നീ ഞങ്ങളെ ഞങ്ങളുടെ അയല്ക്കാൎക്കു
വഴക്കാക്കി തീൎക്കുന്നു; ഞങ്ങളുടെ ശത്രുക്കളും
തങ്ങളുടെ ഇടയിൽ തന്നെ ചിരിക്കുന്നു.
൭ സൈന്യങ്ങളുടെ ദൈവമെ, ഞങ്ങളെ
തിരിച്ചു നിന്റെ മുഖം പ്രകാശിക്കുമാറാ
ക്കേണമെ; എന്നാൽ ഞങ്ങൾ രക്ഷപെടും.
൮ നീ മിസ്രയിമിൽനിന്നു ഒരു മുന്തിരി
ങ്ങാവള്ളിയെ കൊണ്ടുവന്നു, നീ പുറജാതി
ക്കാരെ പുറത്താക്കി അതിനെ നട്ടു.
൯ നീ അതിന്റെ മുമ്പിൽ സ്ഥലം ഒരു
ക്കി, അതിനെ വേരിറങ്ങുമാറാക്കി; അതു ദേ
ശത്തെ നിറച്ചു.
൧൦ പൎവ്വതങ്ങൾ അതിന്റെ നിഴലിനാ
ൽ മൂടപ്പെട്ടു; അതിന്റെ കൊമ്പുകളും നല്ല
കാരകിലുകളും [പോലെ ആയിരുന്നു].
൧൧ അതു തന്റെ കൊമ്പുകളെ സമു

ദ്രം വരെയും, തന്റെ ചില്ലികളെ നദി വരെയും നീട്ടി.

൧൨ വഴിയിൽ കൂടി കടന്നു പോകുന്ന എല്ലാവരും അതിനെ പറിക്കത്തക്കവണ്ണം നീ അതിന്റെ വേലികളെ പൊളിച്ചുകളഞ്ഞതു എന്തിനു?

൧൩ കാട്ടുപന്നി അതിനെ മാന്തിക്കളകയും, വയലിലെ കാട്ടുമൃഗം അതിനെ തിന്നുകളകയും ചെയ്യുന്നു.

൧൪ സൈന്യങ്ങളുടെ ദൈവമെ, തിരികെ വരേണമെ; സ്വർഗ്ഗത്തിൽനിന്നു നോക്കി ഈ മുന്തിരിങ്ങാവള്ളിയെയും,

൧൫ നിന്റെ വലത്തു കൈ ഉണ്ടാക്കീട്ടുള്ള മുന്തിരിങ്ങാത്തോട്ടത്തെയും, നിനക്കായിട്ടു നീ സ്ഥിരപ്പെടുത്തിയ കൊമ്പിനെയും ദർശിക്കേണമെ.

൧൬ [അതു] തീയാൽ ദഹിക്കപ്പെട്ടിരിക്കുന്നു, വെട്ടപ്പെട്ടുമിരിക്കുന്നു; അവ നിന്റെ മുഖത്തിന്റെ ശാസനയാൽ നശിക്കുന്നു.

൧൭ നിന്റെ കൈ നിന്റെ വലത്തുഭാഗത്തുള്ള മനുഷ്യന്റെ മേൽ, നിനക്കായിട്ടു നീ സ്ഥിരപ്പെടുത്തിയ മനുഷ്യപുത്രന്റെ മേൽ തന്നെ ഇരിക്കട്ടെ.

൧൮ എന്നാൽ ഞങ്ങൾ നിങ്കൽ നിന്നു പിന്മാറിപ്പോകയില്ല; ഞങ്ങളെ ജീവിപ്പിക്കേണമെ; എന്നാൽ ഞങ്ങൾ നിന്റെ നാമത്തിൽ അപേക്ഷിക്കും.

൧൯ സൈന്യങ്ങളുടെ ദൈവമായ യഹോവായെ, ഞങ്ങളെ തിരിച്ചു നിന്റെ മു

ഖം പ്രകാശിക്കുമാറാക്കേണമെ; എന്നാൽ
ഞങ്ങളും രക്ഷപ്പെടും.

Ps. LXXXI.     ൮൧ാം സങ്കീൎത്തനം.

നമ്മുടെ ബലമാകുന്ന ദൈവത്തിന്ന ആ
ൎത്തു പാടി, യാക്കോബിന്റെ ദൈവത്തിന്ന
ഘോഷിപ്പിൻ.

൨ ഒരു സങ്കീൎത്തനം എടുത്തു വീണ
യോടു കൂടെ ഇമ്പമുള്ള തംബുരുവിനെയും കി
ന്നരത്തെയും ഇവിടെക്ക കൊണ്ടുവരുവിൻ.

൩ നമ്മുടെ ഉത്സവത്തിന്ന നിശ്ചയിക്ക
പ്പെട്ട കാലത്തു പുതിയ ചന്ദ്രനിൽ കാഹളം
ഊതുവിൻ.

൪ എന്തെന്നാൽ ഇതു ഇസ്രായേലിന്ന
ഒരു കല്പനയും, യാക്കോബിന്റെ ദൈവ
ത്തിന്റെ ഒരു ന്യായവും [ആയിരുന്നു].

൫ അവൻ മിസ്രയിം ദേശത്തിന്ന നേ
രെ പുറപ്പെട്ടപ്പോൾ, യോസേഫിൽ ഒരു
സാക്ഷിയായിട്ടു അവൻ ഇതിനെ നിയമി
ച്ചു; [അവിടെ] ഞാൻ അറിയാത്ത ഒരു ഭാ
ഷയെ കേട്ടു.

൬ ഞാൻ അവന്റെ തോളിനെ ചുമടിൽ
നിന്ന നീക്കി, അവന്റെ കൈകളും പാത്ര
ങ്ങളിൽനിന്ന ഒഴിഞ്ഞുപോയി.

൭ നീ ഉപദ്രവത്തിൽ വിളിച്ചു, ഞാൻ
നിന്നെ വിടുവിക്കയും ചെയ്തു; ഇടിയുടെ
രഹസ്യസ്ഥലത്തു ഞാൻ നിന്നോടു ഉത്തരം
പറഞ്ഞു; മെറിബായുടെ വെള്ളങ്ങളിൽ ഞാ
ൻ നിന്നെ പരീക്ഷിച്ചു.

൮ എന്റെ ജനമെ കേൾക്ക, എന്നാൽ
ഞാൻ നിനക്കു സാക്ഷിപ്പെടുത്തും; ഇസ്രാ
യേലെ, നീ എന്നെ ചെവിക്കൊള്ളുമെങ്കിൽ,
൯ ഒരു അന്യദൈവം നിന്നിൽ ഉണ്ടാക
രുതു; നീ ഒരു അന്യദൈവത്തെയും വന്ദിക്ക
യും അരുതു.
൧൦ മിസ്രയിംദേശത്തുനിന്നു നിന്നെ
കൊണ്ടുവന്നിട്ടുള്ള യഹോവായായ ഞാൻ
നിന്റെ ദൈവം [ആകുന്നു]; നിന്റെ വാ
യ് വിസ്താരത്തിൽ തുറക്ക; എന്നാൽ ഞാ
ൻ അതിനെ നിറെക്കും.
൧൧ എങ്കിലും, എന്റെ ജനം എന്റെ ശ
ബ്ദത്തെ ചെവിക്കൊള്ളാതെയും ഇസ്രായേ
ൽ എന്നെ ആഗ്രഹിക്കാതെയും ഇരുന്നു.
൧൨ അതുകൊണ്ടു ഞാൻ അവരെ അവ
രുടെ ഹൃദയത്തിന്റെ മോഹങ്ങളിലെക്കു
ഏല്പിച്ചു; അവരുടെ സ്വന്ത ആലോചന
കളിൻപ്രകാരം അവർ നടക്കയും ചെയ്തു.
൧൩ ഹാ എന്റെ ജനം എന്നെ ചെവി
ക്കൊൾകയും, ഇസ്രായേൽ എന്റെ വഴിക
ളിൽ നടക്കയും ചെയ്തു എങ്കിൽ കൊള്ളായി
രുന്നു.
൧൪ ഞാൻ വേഗത്തിൽ അവരുടെ ശ
ത്രുക്കളെ അടക്കി അവരുടെ വൈരികളുടെ
നേരെ എന്റെ കൈയ്യെ തിരിക്കുമായിരു
ന്നു.
൧൫ യഹോവായെ ദ്വേഷിക്കുന്നവർ
അവനെ അനുസരിക്കുമായിരുന്നു; എങ്കി

ല്പം അവരുടെ സമയം എന്നേക്കും നില്ക്കു മായിരുന്നു.

൧൬ അവൻ പുഷ്ടിയുള്ള കോതമ്പുകൊണ്ടു അവരെ പോഷിപ്പിക്കയും, ഞാൻ പാറയിൽനിന്നു തേൻകൊണ്ടു നിന്നെ തൃപ്തിയാക്കുകയും ചെയ്യുമായിരുന്നു.



THE SIXTEENTH DAY.

# EVENING PRAYER

പതിനാറാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. LXXXII. ൮൨ാം സങ്കീൎത്തനം.

ദൈവം ബലവാന്മാരുടെ സംഘത്തിൽ നില്ക്കുന്നു; അവൻ ദൈവങ്ങളുടെ ഇടയിൽ വിധിക്കുന്നു.

൨ എത്രത്തോളം നിങ്ങൾ അന്ന്യായമായി വിധിക്കയും, ദുഷ്ടന്മാരുടെ മുഖപക്ഷം നോക്കുകയും ചെയ്യും?

൩ ദരിദ്രനും പിതാവില്ലാത്തവനും വേണ്ടി വിധിച്ചു പീഡിതനോടും എളിയവനോടും നീതി ചെയ്വിൻ.

൪ ദരിദ്രനെയും എളിയവനെയും രക്ഷിച്ചു ദുഷ്ടന്മാരുടെ കൈയ്യിൽനിന്നു [അവരെ] വിടുവിപ്പിൻ.

൫ അവർ അറിയുന്നില്ല, തിരിച്ചറികയുമില്ല; അവർ ഇരുട്ടിൽ നടക്കുന്നു; ഭൂമിയുടെ

അടിസ്ഥാനങ്ങൾ ഒക്കെയും ഇളകിയിരിക്കു
ന്നു.
൬ നിങ്ങൾ ദൈവങ്ങൾ എന്നും, നിങ്ങ
ൾ എല്ലാവരും അത്യുന്നതനായവന്റെ മക്ക
ൾ എന്നും ഞാൻ പറഞ്ഞു.
൭ എങ്കിലും നിങ്ങൾ മനുഷ്യർ എന്ന
പോലെ മരിച്ചു പ്രഭുക്കന്മാരിൽ ഒരുത്തനെ
ന്നപോലെ വീഴും.
൮ ദൈവമേ, എഴുനീറ്റു ഭൂമിയെ വി
ധിക്കേണമെ; എന്തെന്നാൽ നീ സകല ജാ
തികളെയും അവകാശമായി അനുഭവിക്കും.

## Ps. LXXXIII. ൮൩ാം സങ്കീർത്തനം.

ദൈവമേ, മിണ്ടാതെ ഇരിക്കരുതെ; ദൈ
വമേ, നീ മൌനമായും അടങ്ങിയും ഇരിക്ക
രുതെ.
൨ എന്തെന്നാൽ, കണ്ടാലും, നിന്റെ
ശത്രുക്കൾ കലഹിക്കുന്നു: നിന്നെ പകെക്കു
ന്നവർ തലയെ ഉയൎത്തിയിരിക്കുന്നു.
൩ അവർ നിന്റെ ജനത്തിനു വിരോ
ധമായിട്ടു രഹസ്യമായി വഞ്ചന വിചാരിക്ക
യും, നിന്റെ ഗുപ്തന്മാൎക്കു വിരോധമായി
ആലോചിക്കയും ചെയ്തു.
൪ വരുവിൻ, അവർ ഒരു ജാതിയാകാ
തെയും ഇസ്രായേലിന്റെ നാമം ഇനി ഓ
ൎക്കപ്പെടാതെയും ഇരിക്കേണ്ടുന്നതിനു നാം
അവരെ മുടിച്ചുകളയേണം എന്നു അവർ
പറഞ്ഞു.
൫ എന്തെന്നാൽ അവർ ഏക മനസ്സോ

ടെ വിചാരിച്ചു; അവർ നിനക്ക വിരോധ
മായി സഖ്യത ചെയ്തു.

൬ എദോമിന്റെയും ഇഷ്മാവെയൽകാരു
ടെയും, മോവാബിന്റെയും, ഹഗറിക്കാരു
ടെയും കൂടാരങ്ങളും;

൭ ഗെബാലും, അമ്മോനും, അമാലെ
ക്കും, തൂരിലെ കുടിയാന്മാരോടു കൂടെ ഫലി
സ്ത്യക്കാരും;

൮ അശ്ശൂരും കൂടെ അവരോടു കൂടി: അ
വർ ലോത്തിന്റെ പുത്രന്മാൎക്ക സഹായമാ
യിരുന്നു.

൯ മിദിയാനിക്കാരോടു എന്ന പോലെ
യും, കീശോൻ എന്ന ഒഴുക്കിങ്കൽ സിസറാ
യോടു എന്ന പോലെയും, യാബീനോടു എ
ന്നപോലെയും, അവരോടു ചെയ്യേണമെ.

൧൦ അവർ എന്തോറിൽവെച്ചു നശിച്ചു;
അവർ നിലത്തിനു വളമായി തീൎന്നു.

൧൧ അവരുടെ പ്രധാനന്മാരെ ഓറേ
ബിനെ പോലെയും, സയെബിനെ പോ
ലെയും, അത്രയുമല്ല, അവരുടെ എല്ലാ പ്ര
ഭുക്കന്മാരെയും സേബാഹിനെ പോലെയും,
സൽമുന്നായെ പോലെയും ആക്കേണമെ.

൧൨ നാം ദൈവത്തിന്റെ വാസസ്ഥല
ങ്ങളെ നമുക്ക അവകാശമാക്കികൊള്ളെണം
എന്നു അവർ പറഞ്ഞു.

൧൩ എന്റെ ദൈവമെ, അവരെ ഉരു
ളിനെ പോലെയും, കാററിനു മുമ്പെയുള്ള പ
തിരിനെ പോലെയും ആക്കേണമെ.

൧൪ തീ കാട്ടിനെ ദഹിപ്പിക്കുന്നതുപോ

ലെയും, ജ്വാല പൎവ്വതങ്ങളെ കത്തിക്കുന്ന
തു പോലെയും;
൧൫ നിന്റെ പെരുങ്കാറുകൊണ്ടു അ
വരെ പീഡിപ്പിക്കയും നിന്റെ കൊടുങ്കാ
റുകൊണ്ടു അവരെ ഭ്രമിപ്പിക്കയും ചെയ്യേ
ണമെ.
൧൬ യഹോവായെ, അവർ നിന്റെ നാ
മത്തെ അന്വേഷിക്കേണ്ടുന്നതിന്നു ലജ്ജ
കൊണ്ടു അവരുടെ മുഖത്തെ നിറെക്കേണ
മെ.
൧൭ യഹോവാ എന്നു നാമമുള്ള നീ മാ
ത്രം സകല ഭൂമിയുടെ മേലും അത്യുന്നതൻ
[ആകുന്നു] എന്നു മനുഷ്യർ അറിയേണ്ടു
ന്നതിന്നു,
൧൮ അവർ എന്നേക്കും ലജ്ജിച്ചു ഭ്രമി
ക്കയും, അത്രയുമല്ല, അവർ നാണിച്ചു ന
ശിക്കയും ചെയ്യട്ടെ.

Ps. LXXXIV. ൮൪ാം സങ്കീൎത്തനം.

സൈന്യങ്ങളുടെ യഹോവായെ, നി
ന്റെ കൂടാരങ്ങൾ എത്ര സൌന്ദൎയ്യമുള്ളവ
ആകുന്നു!
൨ എന്റെ ആത്മാവു യഹോവായുടെ
മതിലകങ്ങളെ കുറിച്ചു വാഞ്ഛിക്കുന്നു; അ
ത്രയുമല്ല, ആലസ്യപ്പെടുകയും ചെയ്യുന്നു;
എന്റെ ഹൃദയവും എന്റെ ജഡവും ജീവ
നുള്ള ദൈവത്തെക്കുറിച്ചു ഉറക്കെ ശബ്ദി
ക്കുന്നു.
൩ അത്രയുമല്ല, കുരികിൽ ഒരു വീടിനെ
യും, മീവൽപക്ഷി തന്റെ കുഞ്ഞുങ്ങളെ

വെക്കെന്നതിന്നു തനിക്കു ഒരു കൂടിനെയും കണ്ടെത്തിയിരിക്കുന്നു; എന്റെ രാജാവും എന്റെ ദൈവവുമായ സൈന്യങ്ങളുടെ യഹോവായെ, നിന്റെ പീഠങ്ങളെ തന്നെ.

൪ നിന്റെ ഭവനത്തിൽ വസിക്കുന്നവർ ഭാഗ്യവാന്മാർ; അവർ ഇനിയും നിന്നെ സ്തുതിച്ചുകൊണ്ടിരിക്കും.

൫ നിന്നിൽ തന്റെ ബലം ഇരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ; അവരുടെ ഹൃദയത്തിൽ [അവരുടെ] വഴികൾ ഉണ്ടു.

൬ അവർ ബാഖായുടെ താഴ്വരയിൽ കൂടി കടന്നു അതിനെ ഒരു ഉറവയാക്കുന്നു; എന്നാൽ മഴ കുളങ്ങളെ നിറെക്കുന്നു.

൭ അവർ ബലത്തിൽനിന്നു ബലത്തിലേക്കു പോകുന്നു; [അവരിൽ ഓരോരുത്തൻ] സീയോനിൽ ദൈവത്തിന്റെ മുൻപാകെ കാണപ്പെടുന്നു.

൮ സൈന്യങ്ങളുടെ ദൈവമായ യഹോവായെ, എന്റെ പ്രാൎത്ഥന കേൾക്കേണമെ; യാക്കോബിന്റെ ദൈവമെ, ചെവിക്കൊള്ളേണമെ.

൯ ഞങ്ങളുടെ പരിചയാകുന്ന ദൈവമെ, കടാക്ഷിച്ചു നിന്റെ അഭിഷിക്തന്റെ മുഖത്തെ നോക്കേണമെ.

൧൦ എന്തെന്നാൽ നിന്റെ മതിലകങ്ങളിലുള്ള ഒരു ദിവസം ആയിരങ്ങളെക്കാൾ നല്ലതു [ആകുന്നു]; ദുഷ്ടതയുടെ കൂടാരങ്ങളിൽ വസിക്കുന്നതിനെക്കാൾ എന്റെ ദൈവത്തിന്റെ ഭവനത്തിൽ ഒരു വാതിൽകാ

വല്ലാരനായിരിപ്പാൻ ഇനിക്ക അധികം ഇ
ഷ്ടമുണ്ടു.

൧൧ എന്തെന്നാൽ ദൈവമായ യഹോ
വാ സൂൎയ്യനും പരിചയും [ആകുന്നു]; യ
ഹോവാ കൃപയെയും മഹത്വത്തെയും നല്കും;
നേരോടെ നടക്കുന്നവരിൽനിന്നു അവൻ
ഒരു നന്മയെയും മുടക്കുകയില്ല.

൧൨ സൈന്യങ്ങളുടെ യഹോവായേ, നി
ന്നിൽ ആശ്രയിക്കുന്ന മനുഷ്യൻ ഭാഗ്യ
വാൻ.

Ps. LXXXV. ൮൫ാം സങ്കീൎത്തനം.

യഹോവായേ, നീ നിന്റെ ദേശത്തോടു
അനുകൂലനായിരിക്കുന്നു; നീ യാക്കോബി
ന്റെ അടിമയെ തിരിച്ചുവരുത്തിയിരിക്കു
ന്നു.

൨ നീ നിന്റെ ജനത്തിന്റെ അകൃത്യ
ത്തെ നീക്കിക്കളഞ്ഞു; നീ അവരുടെ സക
ല പാപത്തെയും മൂടിയിരിക്കുന്നു.

൩ നീ നിന്റെ എല്ലാ കോപത്തെയും
നീക്കിക്കളഞ്ഞു; നീ നിന്റെ കോപത്തിന്റെ
കാഠിന്യത്തിൽനിന്നു തിരിഞ്ഞിരിക്കുന്നു.

൪ ഞങ്ങളുടെ രക്ഷയുടെ ദൈവമേ, ഞ
ങ്ങളെ തിരിച്ചു ഞങ്ങളുടെ നേരെയുള്ള നി
ന്റെ കോപത്തെ ശമിപ്പിക്കേണമെ.

൫ നീ എന്നേക്കും ഞങ്ങളോടു കോപി
ച്ചിരിക്കുമോ? നീ നിന്റെ കോപത്തെ എ
ല്ലാ തലമുറകൾക്കും ദീൎഘമാക്കുമോ?

൬ നിന്റെ ജനം നിന്നിൽ ആനന്ദി

ക്കേണ്ടുന്നതിന്നു നീ ഞങ്ങളെ വീണ്ടും ജീ
വിപ്പിക്കയില്ലയൊ?

൭ യഹോവായെ, നിന്റെ കരുണയെ
ഞങ്ങൾക്കു കാണിച്ചു നിന്റെ രക്ഷയെ
ഞങ്ങൾക്കു നല്കേണമെ.

൮ ദൈവമായ യഹോവാ പറയുന്ന
തിനെ ഞാൻ കേൾക്കും; എന്തെന്നാൽ അ
വൻ തന്റെ ജനത്തോടും തന്റെ ശുദ്ധിമാ
ന്മാരോടും സമാധാനം കല്പിക്കും; എന്നാൽ
അവർ മൂഢതയിലേക്കു വീണ്ടും തിരിയ
രുതേ.

൯ മഹത്വം നമ്മുടെ ദേശത്തിൽ വസി
ക്കേണ്ടുന്നതിന്നു അവന്റെ രക്ഷ അവ
നെ ഭയപ്പെടുന്നവൎക്കു സമീപമായിരിക്കു
ന്നു നിശ്ചയം.

൧൦ കരുണയും സത്യവും ഒന്നിച്ചു എതി
രേററിരിക്കുന്നു; നീതിയും സമാധാനവും ത
മ്മിൽ ചുംബിച്ചിരിക്കുന്നു.

൧൧ സത്യം ഭൂമിയിൽനിന്നു മുളെക്കും;
നീതി സ്വൎഗ്ഗത്തിൽനിന്നു നോക്കുകയും ചെ
യ്യും.

൧൨ അത്രയുമല്ല, യഹോവാ നന്മയായു
ള്ളതിനെ നല്കും; നമ്മുടെ ദേശവും തന്റെ
വിളവിനെ തരും.

൧൩ നീതി അവന്റെ മുൻപെ നടന്നു
അവന്റെ കാലടികളുടെ വഴിയിൽ നമ്മെ
ആക്കും.



## THE SEVENTEENTH DAY.

# MORNING PRAYER.

## പതിനേഴാം തിയ്യതി.

# കാലത്തെ പ്രാൎത്ഥന.

## Ps. LXXXVI. ൮൰൬ാം സങ്കീൎത്തനം.

യഹോവായെ, നിന്റെ ചെവി ചായിച്ചു
എന്നെ ചെവിക്കൊള്ളേണമെ; എന്തെന്നാ
ൽ ഞാൻ ദരിദ്രനും എളിയവനും [ആകു
ന്നു].
൨ ഞാൻ നിന്റെ പ്രിയനാകയാൽ എ
ന്റെ ആത്മാവിനെ കാക്കേണമെ; എന്റെ
ദൈവമായുള്ളോവെ, നിന്നിൽ ആശ്രയി
ക്കുന്ന നിന്റെ ദാസനെ രക്ഷിക്കേണമെ.
൩ കൎത്താവെ, എന്നോടു കരുണയുണ്ടാ
കേണമെ; എന്തെന്നാൽ ഞാൻ നിന്നോടു
ദിവസംതോറും നിലവിളിക്കുന്നു.
൪ നിന്റെ ദാസന്റെ ആത്മാവിനെ
സന്തോഷിപ്പിക്കേണമെ; എന്തെന്നാൽ യ
ഹോവായെ, നിങ്കലേക്കു ഞാൻ എന്റെ
ആത്മാവിനെ ഉയൎത്തുന്നു.
൫ എന്തെന്നാൽ കൎത്താവെ, നീ നല്ലവ
നും, ക്ഷമിക്കുന്നവനും, നിന്നോടു അപേ
ക്ഷിക്കുന്ന എല്ലാവരോടും കരുണയിൽ സ
മൃദ്ധിയുള്ളവനും [ആകുന്നു].
൬ യഹോവായെ, എന്റെ പ്രാൎത്ഥനെ
ക്കു ചെവി തന്നു എന്റെ അപേക്ഷകളു
ടെ ശബ്ദത്തിന്നു ശ്രദ്ധയായിരിക്കേണമെ.

൭ എന്റെ ആപത്തുനാളിൽ ഞാൻ നിന്നോട അപെക്ഷിക്കും; എന്തെന്നാൽ നീ എന്നെ ചെവിക്കൊള്ളും.

൮ കൎത്താവെ, ദൈവങ്ങളിൽ നിന്നെപ്പോലെ ഒരുത്തനും ഇല്ല; നിന്റെ പ്രവൃത്തികൾ പോലെ ഒരു പ്രവൃത്തിയുമില്ല.

൯ കൎത്താവെ, നീ ഉണ്ടാക്കീട്ടുള്ള സകല ജാതിക്കാരും നിന്റെ മുൻപാകെ വന്നു വന്ദിക്കും; നിന്റെ നാമത്തെ മഹത്വപ്പെടുത്തുകയും ചെയ്യും.

൧൦ എന്തെന്നാൽ നീ വലിയവനും അത്ഭുതങ്ങളെ പ്രവൃത്തിക്കുന്നവനും [ആകുന്നു]; നീ മാത്രം ദൈവം [ആകുന്നു].

൧൧ യഹോവായെ, നിന്റെ വഴിയെ എന്നോട ഉപദെശിക്കെണമെ; ഞാൻ നിന്റെ സത്യത്തിൽ നടക്കും; നിന്റെ നാമത്തെ ഭയപ്പെടുവാൻ എന്റെ ഹൃദയത്തെ യൊജിപ്പിക്കെണമെ.

൧൨ എന്റെ ദൈവമായ കൎത്താവെ, ഞാൻ എന്റെ പൂൎണ്ണഹൃദയത്തൊടെ നിന്നെ സ്തുതിച്ച നിന്റെ നാമത്തെ എന്നെക്കും മഹത്വപ്പെടുത്തും.

൧൩ എന്തെന്നാൽ എന്റെ നെരെയുള്ള നിന്റെ കരുണ വലിയതു [ആകുന്നു]; ഏറവും ആഴമുള്ള പാതാളത്തിൽനിന്ന എന്റെ ആത്മാവിനെ നീ രക്ഷിച്ചിരിക്കുന്നു.

൧൪ ദൈവമെ, അഹങ്കാരികൾ എനിക്കു വിരോധമായി എഴുനെറ്റിരിക്കുന്നു; ക്രൂരന്മാരുടെ കൂട്ടങ്ങൾ എന്റെ ആത്മാവിനെ

അന്വേഷിച്ചു; അവർ തങ്ങളുടെ മുൻപാകെ
നിന്നെ ആക്കീട്ടുമില്ല.

൧൫ എങ്കിലും, കൎത്താവേ, നീ കാരുണ്യ
വാനും കൃപയുള്ളവനും ദീൎഘക്ഷമയുള്ളവ
നും ദയയിലും സത്യത്തിലും സമൃദ്ധിയുള്ള
വനുമായ ദൈവമാകുന്നു.

൧൬ എങ്കലേക്ക നോക്കി, എന്നോടു കരു
ണയുണ്ടാകേണമെ; നിന്റെ ശക്തിയെ
നിന്റെ ദാസന്നു തന്നു നിന്റെ ദാസിയു
ടെ പുത്രനെ രക്ഷിക്കേണമെ.

൧൭ എന്നെ പകെക്കുന്നവർ കണ്ടു ല
ജ്ജിക്കേണ്ടുന്നതിന്നു നന്മെക്കായിട്ടു ഒരു അ
ടയാളം എനിക്ക കാണിക്കേണമെ; എന്തെ
ന്നാൽ യഹോവായേ, നീ എനിക്ക സഹാ
യിച്ചു എന്നെ ആശ്വസിപ്പിച്ചിരിക്കുന്നു.

## Ps. LXXXVII. ൮൭ാം സങ്കീൎത്തനം.

അവന്റെ അടിസ്ഥാനം ശുദ്ധമുള്ള പ
ൎവ്വതങ്ങളിൽ [ആകുന്നു].

൨ യഹോവാ യാക്കോബിന്റെ എല്ലാ
വാസസ്ഥലങ്ങളെക്കാളും അധികം സീ
യോന്റെ വാതിലുകളെ സ്നേഹിക്കുന്നു.

൩ ദൈവത്തിന്റെ പട്ടണമേ, നിന്നെ
ക്കുറിച്ചു മഹത്വമുള്ള കാൎയ്യങ്ങൾ പറയപ്പെ
ടുന്നു.

൪ ഞാൻ എന്നെ അറിയുന്നവരോടു റാ
ഹാബിനെയും ബാബെലോനെയും ഓൎമ്മ
പ്പെടുത്തും; കണ്ടാലും, ഫലിശ്തോടുകൂടെ ഫ
ലിസ്ത്യായും തൂരും; ഇവൻ അവിടെ ജനിച്ചു.

൫ വിശേഷിച്ചും ഇവനും അവനും അ
വളിൽ ജനിച്ചു എന്നു സീയോനെക്കുറിച്ചു
പറയപ്പെടും; അത്യുന്നതനായവൻ തന്നേ
അവളെ സ്ഥിരപ്പെടുത്തുകയും ചെയ്യും.

൬ യഹോവാ ജനങ്ങളെ എഴുതുകയിൽ
ഇവൻ അവിടെ ജനിച്ചു എന്നു അവൻ
എണ്ണും.

൭ ഗീതവാദ്യക്കാർ എന്നപോലെ തന്നേ
പാട്ടുകാരും [അവിടെ ഉണ്ടാകും]; എന്റെ
ഉറവുകൾ ഒക്കെയും നിന്നിൽ [ഉണ്ടു].

Ps. LXXXVIII. ൮൮ാം സങ്കീൎത്തനം.

൧ എന്റെ രക്ഷയുടെ ദൈവമായ യഹോ
വായേ, ഞാൻ നിന്റെ മുൻപാകെ രാവും
പകലും നിലവിളിച്ചു.

൨ എന്റെ പ്രാൎത്ഥന നിന്റെ മുൻപാ
കെ വരട്ടെ; എന്റെ നിലവിളിക്കു നിന്റെ
ചെവി ചായിക്കേണമെ.

൩ എന്തെന്നാൽ എന്റെ ആത്മാവു ദൊ
ഷങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നു; എ
ന്റെ പ്രാണനും ശവക്കുഴിക്കു സമീപിക്കു
ന്നു.

൪ കുഴിയിൽ ഇറങ്ങുന്നവരോടു കൂടെ
ഞാൻ എണ്ണപ്പെട്ടിരിക്കുന്നു; ഞാൻ ബല
മില്ലാത്ത മനുഷ്യൻ എന്നപോലെ ആകു
ന്നു.

൫ നീ ഇനി ഓൎക്കാതിരിക്കുന്നവരായി,
ശവക്കുഴിയിൽ കിടക്കുന്ന കൊല്ലപ്പെട്ടവർ
എന്ന പോലെ മരിച്ചവരുടെ ഇടയിൽ

[ഞാൻ] ഒഴിഞ്ഞവൻ ആകുന്നു; അവരും
നിന്റെ കൈയ്യിൽനിന്നു ഛേദിക്കപ്പെട്ടിരി
ക്കുന്നു.

൬ നീ ഏററവും താണ കുഴിയിലും, ഇരു
ട്ടിലും, അഗാധങ്ങളിലും എന്നെ ഇട്ടിരി
ക്കുന്നു.

൭ നിന്റെ കോപം എന്റെ മേൽ കഠി
നമായിരിക്കുന്നു; നീ നിന്റെ സകല ഓ
ളങ്ങൾകൊണ്ടും [എന്നെ] ദുഃഖിപ്പിച്ചും ഇരി
ക്കുന്നു.

൮ നീ ഇനിക്കു മുഖപരിചയമുള്ളവരെ
എന്നിൽനിന്നു ദൂരത്താക്കി, എന്നെ അവ
ൎക്കു വെറുപ്പാക്കിയിരിക്കുന്നു; ഞാൻ അടെ
ക്കപ്പെട്ടിരിക്കുന്നു; ഇനിക്കു പുറത്തിറങ്ങുവാ
ൻ കഴികയുമില്ല.

൯ എന്റെ കണ്ണു ദുഃഖം ഹേതുവായിട്ടു
വ്യസനപ്പെടുന്നു; യഹോവായെ, ഞാൻ നി
ന്നോടു നാൾതോറും അപേക്ഷിച്ചു; ഞാൻ
എന്റെ കൈകളെ നിങ്കലേക്കു നീട്ടിയിരി
ക്കുന്നു.

൧൦ നീ മരിച്ചവൎക്കു അത്ഭുതങ്ങളെ കാ
ണിച്ചുകൊടുക്കുമോ? മരിച്ചവർ എഴുനീററു
നിന്നെ സ്തുതിക്കുമോ?

൧൧ ശവക്കുഴിയിൽ നിന്റെ കാരുണ്യ
വും, നാശത്തിൽ നിന്റെ സത്യവും അറി
യിക്കപ്പെടുമോ?

൧൨ ഇരുട്ടിൽ നിന്റെ അത്ഭുതങ്ങളും മ
റവിയുള്ള ദേശത്തു നിന്റെ നീതിയും അറി
യപ്പെടുമോ?

൧൩ എങ്കിലും യഹോവായെ, ഞാൻ നിന്നോടു നിലവിളിച്ചു; അതികാലത്തെ എന്റെ പ്രാൎത്ഥനയും നിന്നെ മുൻപിടും.

൧൪ യഹോവായെ, നീ എന്റെ ആത്മാവിനെ എന്തിനു ഉപേക്ഷിക്കുന്നു? നിന്റെ മുഖത്തെ എന്നിൽനിന്നു എന്തിനു മറെക്കുന്നു?

൧൫ ഞാൻ എന്റെ ബാല്യം മുതൽ ദുഃഖപ്പെട്ടു മരിക്കുമാറായിരിക്കുന്നു; ഞാൻ നിന്റെ ഭയങ്കരങ്ങളെ സഹിക്കയിൽ പരവശപ്പെട്ടിരിക്കുന്നു.

൧൬ നിന്റെ അതികോപം എന്റെ മീതെ കടക്കുന്നു; നിന്റെ ഭയങ്കരങ്ങളും എന്നെ ഛേദിച്ചുകളഞ്ഞിരിക്കുന്നു.

൧൭ അവ വെള്ളംപോലെ നാളംതോറും എന്നെ ചുററി, അവ ഒരുമിച്ചു എന്നെ വളഞ്ഞു.

൧൮ സ്നേഹിതനെയും സഖിയെയും നീ എന്നിൽനിന്നു ദൂരത്തും, ഇനിക്കു മുഖപരിചയമുള്ളവനെ ഇരുട്ടിലും ആക്കിയിരിക്കുന്നു.



THE SEVENTEENTH DAY.

## EVENING PRAYER.

പതിനേഴാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

**Ps. LXXXIX.** ൮൯ാം സങ്കീൎത്തനം.

ഞാൻ യഹോവായുടെ കരുണകളെക്കു

൧ൻര്

റിച്ചു എന്നേക്കും പാടും; ഞാൻ എന്റെ
വാ കൊണ്ടു നിന്റെ വിശ്വസ്തതയെ തലമു
റ തലമുറവരെക്കും അറിയിക്കും.
൨ എന്തെന്നാൽ ഞാൻ പറഞ്ഞു: കരു
ണ എന്നേക്കും പണിയപ്പെടും; നിന്റെ
വിശ്വസ്തതയെ നീ സ്വൎഗ്ഗങ്ങളിൽ തന്നെ
സ്ഥിരപ്പെടുത്തും.
൩ ഞാൻ എന്നാൽ തെരിഞ്ഞെടുക്കപ്പെ
ട്ടവനോടു ഒരു ഉഭയസമ്മതത്തെ ചെയ്തു;
എന്റെ ദാസനായ ദാവീദിനോടു ഞാൻ
ആണയിട്ടു
൪ നിന്റെ സന്തതിയെ ഞാൻ എന്നേ
ക്കും സ്ഥിരപ്പെടുത്തി, നിന്റെ സിംഹാസ
നത്തെ തലമുറ തലമുറവരെയും പണിയി
ക്കും.
൫ എന്നാൽ യഹോവായേ, സ്വൎഗ്ഗങ്ങ
ളും നിന്റെ അത്ഭുതങ്ങളെയും, ശുദ്ധിമാന്മാ
രുടെ സഭയിൽ നിന്റെ വിശ്വസ്തതയെ
യും സ്തുതിക്കും.
൬ എന്തെന്നാൽ സ്വൎഗ്ഗത്തിൽ യഹോ
വായോടു സമമാക്കപ്പെടുന്നവൻ ആർ? ബ
ലവാന്മാരുടെ പുത്രന്മാരിൽ യഹോവായോ
ടു സദൃശനായവൻ ആർ?
൭ ദൈവം ശുദ്ധിമാന്മാരുടെ സംഘത്തി
ൽ ഏററവും ഭയപ്പെടത്തക്കവനും, അവ
ന്റെ ചുററുമുള്ള എല്ലാവരാലും ശങ്കിക്കപ്പെ
ടത്തക്കവനും ആകുന്നു.
൮ സൈന്യങ്ങളുടെ ദൈവമായ യഹോ
വായേ, നിന്നെപ്പോലെ എങ്കിലും, നിനക്കു
ചുററുമുള്ള നിന്റെ വിശ്വസ്തതയെപ്പോലെ

എങ്കിലും, ശക്തിയുള്ള യഹോവാ ആരുള്ളു?

൯ നീ സമുദ്രത്തിന്റെ കോപത്തെ ഭരിക്കുന്നു; അതിലെ തിരകൾ ഉയരുമ്പോൾ നീ അവയെ അമൎത്തുന്നു.

൧൦ നീ റാഹാബിനെ ഒരു കൊല്ലപ്പെട്ടവനെന്നപോലെ കഷ്ടങ്ങളായി നുറുക്കി, നീ നിന്റെ ശക്തിയുള്ള ഭുജംകൊണ്ടു നിന്റെ ശത്രുക്കളെ ചിതറിച്ചു.

൧൧ ആകാശങ്ങൾ നിനക്കുള്ളവ [ആകുന്നു]; ഭൂമിയും നിനക്കുള്ളതു [ആകുന്നു]; ലോകവും അതിന്റെ നിറെയുമോ, നീ അവയെ അടിസ്ഥാനപ്പെടുത്തി.

൧൨ വടക്കും തെക്കുമോ, നീ അവയെ നിൎമ്മിച്ചു; താബൊറും ഹെൎമ്മോനും, നിന്റെ നാമത്തിൽ ആനന്ദിക്കും.

൧൩ നിനക്കു ബലമുള്ള ഭുജം ഉണ്ടു; നിന്റെ കൈ ബലമുള്ളതും, നിന്റെ വലത്തു കൈ ഉന്നതമുള്ളതും ആകുന്നു.

൧൪ നീതിയും ന്യായവും നിന്റെ സിംഹാസനത്തിന്റെ നില ആകുന്നു; കരുണയും സത്യവും നിന്റെ മുഖത്തിന്നു മുമ്പാകെ നടക്കും.

൧൫ സന്തോഷശബ്ദത്തെ അറിയുന്ന ജനം ഭാഗ്യമുള്ളവർ [ആകുന്നു]; യഹോവായേ, അവർ നിന്റെ മുഖപ്രകാശത്തിൽ നടക്കും.

൧൬ അവർ നിന്റെ നാമത്തിൽ നാൾതോറും ആനന്ദിച്ചു നിന്റെ നീതിയിൽ ഉയൎത്തപ്പെടും.

൧൭ എന്തെന്നാൽ നീ അവരുടെ ശക്തി
യുടെ മഹത്വം [ആകുന്നു]; നിന്റെ ദയയി
ൽ ഞങ്ങളുടെ കൊമ്പു ഉയൎത്തപ്പെടും.
൧൮ എന്തെന്നാൽ യഹോവാ നമ്മുടെ
പരിചയും, ഇസ്രായേലിന്റെ പരിശുദ്ധൻ
നമ്മുടെ രാജാവും [ആകുന്നു].
൧൯ അപ്പോൾ നീ ദൎശനത്തിൽ നി
ന്റെ ശുദ്ധിമാനോടു സംസാരിച്ചു ഞാൻ
ശക്തിയുള്ള ഒരുത്തന്റെ മേൽ സഹായം
വെക്കയും, ജനത്തിൽനിന്നു തെരിഞ്ഞെടുക്ക
പ്പെട്ട ഒരുത്തനെ ഉയൎത്തുകയും ചെയ്തു എ
ന്നു പറഞ്ഞു.
൨൦ ഞാൻ എന്റെ ദാസനായ ദാവീദി
നെ കണ്ടു; എന്റെ ശുദ്ധമുള്ള തൈലംകൊ
ണ്ടു ഞാൻ അവനെ അഭിഷേകം ചെയ്തു.
൨൧ എന്റെ കൈ അവനോടു കൂടെ
സ്ഥിരപ്പെട്ടിരിക്കും; എന്റെ ഭുജം അവനെ
ബലപ്പെടുത്തും.
൨൨ ശത്രു അവനിൽ ബലാല്ക്കാരം ചെ
യ്കയില്ല; ദുഷ്ടതയുടെ പുത്രൻ അവനെ ദുഃ
ഖിപ്പിക്കയും ഇല്ല.
൨൩ വിശേഷിച്ചും ഞാൻ അവന്റെ ശ
ത്രുക്കളെ അവന്റെ മുഖത്തിന്നു മുമ്പാ
കെ അപജയപ്പെടുത്തി, അവനെ പകെ
ക്കുന്നവരെ ബാധിക്കും.
൨൪ എങ്കിലും എന്റെ വിശ്വസ്തതയും എ
ന്റെ കരുണയും അവനോടു കൂടെ [ഇരി
ക്കും]; എന്റെ നാമത്തിൽ അവന്റെ കൊ
മ്പും ഉയൎത്തപ്പെടും.
൨൫ ഞാൻ അവന്റെ കൈയ്യെ സമുദ്ര

ത്തിലും അവൻെറ വലത്തു കൈയ്യെ നദി
കളിലും വെക്കയും ചെയ്യും.

൨൬ അവൻ എന്നോടു. നീ എൻെറ പി
താവും, എൻെറ ദൈവവും, എൻെറ രക്ഷ
യുടെ പാറയും [ആകുന്നു], എന്നു വി
ളിച്ചു പറയും.

൨൭ വിശേഷിച്ചും ഞാൻ [എൻെറ] കടി
ഞ്ഞൂലായവനെ ഭൂമിയിലെ രാജാക്കന്മാരെ
ക്കാൾ വലിയവനാക്കും.

൨൮ ഞാൻ എൻെറ കരുണയെ അവ
നായിട്ടു എന്നേക്കും കാക്കും; എൻെറ നി
യമം അവനോടുകൂടെ സ്ഥിരമായി നില്ക്ക
യും ചെയ്യും.

൨൯ ഞാൻ അവൻെറ സന്തതിയെ നി
ത്യമായിട്ടും, അവൻെറ സിംഹാസനത്തെ
ആകാശത്തിൻെറ ദിവസങ്ങൾപോലെയും
നിലനിൎത്തും.

൩൦ അവൻെറ പുത്രന്മാർ എൻെറ ന്യാ
യപ്രമാണത്തെ ഉപേക്ഷിച്ചു എൻെറ ന്യാ
യങ്ങളിൻപ്രകാരം നടക്കാതെയിരുന്നാൽ;

൩൧ അവർ എൻെറ പ്രമാണങ്ങളെ ലം
ഘിക്കയും, എൻെറ കല്പനകളെ പ്രമാണി
ക്കാതെയിരിക്കയും ചെയ്താൽ,

൩൨ അപ്പോൾ ഞാൻ അവരുടെ അതി
ക്രമത്തെ വടികൊണ്ടും, അവരുടെ അകൃത്യ
ത്തെ അടികൾകൊണ്ടും ദൎശിക്കും.

൩൩ എങ്കിലും ഞാൻ എൻെറ പ്രീതി
വാത്സല്യത്തെ അവനിൽനിന്നു അശേഷം

മാററിക്കളകയില്ല; എൻെറ സത്യത്തിന്നു ഭം
ഗം വരുത്തുകയും ഇല്ല.
൩൪ ഞാൻ എൻെറ നിയമത്തെ ലംഘി
ക്കയില്ല, എൻെറ അധരങ്ങളിൽനിന്നു പുറ
പ്പെട്ടതിനെ മാററുകയുമില്ല.
൩൫ ഞാൻ ദാവീദിനോടു ഭോഷ്കു പറക
യില്ല എന്നു ഞാൻ എൻെറ വിശുദ്ധിയാൽ
ഒരിക്കൽ ആണയിട്ടു.
൩൬ അവൻെറ സന്തതി എന്നേക്കും;
അവൻെറ സിംഹാസനം എൻെറ മുൻപാ
കെ സൂൎയ്യനെന്നപോലെ ഇരിക്കും.
൩൭ ആയതു ചന്ദ്രനെന്നപോലെയും
ആകാശത്തിൽ ഒരു സത്യമുള്ള സാക്ഷി എ
ന്ന [പോലെയും] എന്നേക്കും സ്ഥിരപ്പെടും.
൩൮ എങ്കിലും നീ ഉപേക്ഷിച്ചു നിരസി
ച്ചു; നിനക്കുള്ള അഭിഷിക്തനോടു നീ കോ
പിച്ചിരുന്നു.
൩൯ നീ നിൻെറ ദാസനോടുള്ള ഉഭയ
സമ്മതത്തെ അഴിച്ചുകളഞ്ഞു; നീ അവ
ൻെറ കിരീടത്തെ നിലത്തിട്ടു അശുദ്ധമാക്കി.
൪൦ നീ അവൻെറ വേലികളെ ഒക്കെയും
പൊളിച്ചു; നീ അവൻെറ കോട്ടകളെ ഇടി
ച്ചുകളഞ്ഞു.
൪൧ വഴിയിൽ കൂടി കടന്നുപോകുന്ന എ
ല്ലാവരും അവനെ കൊള്ളയിടുന്നു; അവൻ
തൻെറ അയല്ക്കാൎക്കു ഒരു ധിക്കാരം ആയി
തീൎന്നു.
൪൨ നീ അവൻെറ ശത്രുക്കളുടെ വലത്തു
കൈയ്യെ ഉയൎത്തി, അവൻെറ എല്ലാ വൈ
രികളെയും സന്തോഷിപ്പിച്ചു.

൪൩ നീ അവന്റെ വാളിന്റെ വായ്ത്തലയെ മടക്കി; യുദ്ധത്തിൽ അവനെ നില നില്ക്കുമാറാക്കിയില്ല.

൪൪ നീ അവന്റെ മഹത്വത്തെ ഇല്ലായ്മയാക്കി; അവന്റെ സിംഹാസനത്തെ നിലത്തു തള്ളിയിട്ടു.

൪൫ നീ അവന്റെ യൌവ്വനദിവസങ്ങളെ ചുരുക്കി; നീ അവനെ ലജ്ജകൊണ്ടു മൂടി.

൪൬ യഹോവായെ, എത്രത്തോളം? നീ എന്നേക്കും മറഞ്ഞുകളയുമോ? നിന്റെ കോപം അഗ്നിപോലെ എരിയുമോ?

൪൭ എന്റെ കാലം എത്രയും ചുരുക്കമാകുന്നു എന്നു ഓൎക്കേണമെ; നീ എല്ലാ മനുഷ്യരെയും വ്യൎത്ഥമായി സൃഷ്ടിച്ചതു എന്തിനു?

൪൮ ജീവിച്ചിരിക്കുന്ന യാതൊരു മനുഷ്യനും മരണത്തെ കാണാതെയിരിക്കുമോ? [അവൻ] തന്റെ ആത്മാവിനെ ശവക്കുഴിയുടെ കൈയ്യിൽനിന്നു വിടുവിക്കുമോ?

൪൯ കൎത്താവെ, നിന്റെ സത്യത്തിൽ നീ ദാവീദിനോടു ആണയിട്ടിട്ടുള്ള നിന്റെ പണ്ടത്തെ ആൎദ്രകരുണകൾ എവിടെ?

൫൦ കൎത്താവെ, ബലമുള്ള സകല ജനങ്ങളുടെയും [നിന്ദയെ] ഞാൻ എന്റെ മാൎവ്വിടത്തിൽ [എങ്ങിനെ] വഹിച്ചു എന്നു നിന്റെ ദാസന്മാരോടുള്ള നിന്ദയെ ഓൎക്കേണമെ.

൫൧ യഹോവായെ, അതിനാൽ നിന്റെ ശത്രുക്കൾ നിന്ദിച്ചു, അതിനാൽ അവർ നി

ന്റെ അഭിഷിക്തന്റെ പാദങ്ങളെ നിന്ദി
ച്ചു.

൫൨ യഹോവാ എന്നേക്കും വാഴ്ത്തപ്പെട്ട
വൻ [ആകട്ടെ]. ആമെൻ, ആമെൻ.



THE EIGHTEENTH DAY.

# MORNING PRAYER.

പതിനെട്ടാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

Ps. XC. ൯൦ാം സങ്കീൎത്തനം.

൧ കൎത്താവെ, നീ തലമുറ തലമുറയായിട്ടു ഞ
ങ്ങളുടെ വാസസ്ഥലമായിരിക്കുന്നു.

൨ പൎവ്വതങ്ങളും ഉണ്ടായതിന്നും, നീ ഭൂമി
യെയും ഭൂമണ്ഡലത്തെയും നിൎമ്മിച്ചതിന്നും
മുമ്പെ, അനാദിയായി എന്നേക്കും നീ
ദൈവം [ആകുന്നു].

൩ നീ മനുഷ്യനെ നാശത്തിലേക്കു തി
രിക്കുന്നു; മനുഷ്യപുത്രന്മാരെ തിരികെ വരു
വിൻ എന്നും പറയുന്നു.

൪ എന്തെന്നാൽ ആയിരം സംവത്സരം
നിന്റെ കാഴ്ചയിൽ കഴിഞ്ഞുപോയ ഇന്നല
ത്തെ ദിവസംപോലെയും, ഒരു രാത്രിയാമം
[പോലെയും ഇരിക്കുന്നു].

൫ നീ പെരുവെള്ളത്തോടെ എന്നപോ
ലെ അവരെ കൊണ്ടുപോകുന്നു; അവർ
ഉറക്കം [പോലെ] ആകുന്നു; [അവർ] കാല
ത്തു രൂപം മാറുന്ന പുല്ലു പോലെ [ആകുന്നു].

൬ അതു രാവിലെ തളിൎത്തു വളരുന്നു; വൈകുന്നേരത്തു അതു അരിയപ്പെട്ടു വാടിപ്പോകുന്നു.

൭ എന്തെന്നാൽ ഞങ്ങൾ നിന്റെ കോപത്താൽ നശിച്ചുപോകുന്നു; നിന്റെ ഉഗ്രകോപത്താൽ ഭ്രമിക്കപ്പെടുകയും ചെയ്യുന്നു.

൮ നീ ഞങ്ങളുടെ അകൃത്യങ്ങളെ നിന്റെ മുമ്പാകെയും, ഞങ്ങളുടെ രഹസ്യ [പാപങ്ങളെ] നിന്റെ മുഖപ്രകാശത്തിലും വെച്ചിരിക്കുന്നു.

൯ എന്തെന്നാൽ ഞങ്ങളുടെ ദിവസങ്ങളൊക്കെയും നിന്റെ കോപത്തിൽ കടന്നുപോയി; ഞങ്ങൾ ഞങ്ങളുടെ സംവത്സരങ്ങളെ ഒരു കഥപോലെ കഴിക്കുന്നു.

൰ ഞങ്ങളുടെ ആയുസ്സിന്റെ നാളുകൾ എഴുപതു സംവത്സരം [ആകുന്നു]; ബലം ഹേതുവായിട്ടു എണ്പതു സംവത്സരമായി തീൎന്നാലും, അവയുടെ ബലം പ്രയാസവും ദുഃഖവുമത്രെ [ആകുന്നതു]; എന്തെന്നാൽ അതു വേഗത്തിൽ അരിയപ്പെടുന്നു, ഞങ്ങളും പറന്നുപോകുന്നു.

൰൧ നിന്റെ കോപത്തിന്റെ ശക്തിയെ അറിയുന്നവൻ ആർ? നിങ്കൽനിന്നുള്ള ഭയപ്രകാരം തന്നെ നിന്റെ കോപം [ആകുന്നു].

൰൨ ഞങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളെ ജ്ഞാനത്തിൽ അഭ്യസിപ്പിക്കേണ്ടുന്നതിന്നു ഞങ്ങളുടെ ദിവസങ്ങളെ എണ്ണുവാൻ ഞങ്ങളോടു ഉപദേശിക്കേണമെ.

൰൩ യഹോവായെ, തിരിച്ചുവരേണമെ;

എത്രത്തോളം? നിന്റെ ശുശ്രൂഷക്കാരെക്കു
റിച്ച അനുതാപപ്പെടേണമെ.

൧൪ കാലത്തുതന്നെ ഞങ്ങളെ നിന്റെ
കരുണകൊണ്ടു തൃപ്തിയാക്കേണമെ; എന്നാ
ൽ ഞങ്ങൾ ഞങ്ങളുടെ എല്ലാ ദിവസങ്ങളി
ലും ആനന്ദിച്ചു സന്തോഷിക്കും.

൧൫ നീ ഞങ്ങളെ കഷ്ടപ്പെടുത്തിയ ദി
വസങ്ങൾക്കും ഞങ്ങൾ ദോഷത്തെ കണ്ട
സംവത്സരങ്ങൾക്കും തക്കവണ്ണം ഞങ്ങളെ
സന്തോഷിപ്പിക്കേണമെ.

൧൬ നിന്റെ ക്രിയ നിന്റെ ദാസന്മാ
ൎക്കും, നിന്റെ മഹത്വം അവരുടെ പുത്രന്മാ
ൎക്കും കാണപ്പെടുമാറാകട്ടെ.

൧൭ ഞങ്ങളുടെ ദൈവമായ യഹോവാ
യുടെ ഇമ്പം ഞങ്ങളുടെ മേൽ ഇരിക്കട്ടെ;
ഞങ്ങളുടെ കൈകളുടെ പ്രവൃത്തിയെ ഞങ്ങ
ളിൽ സ്ഥിരപ്പെടുത്തേണമെ; അതേ, ഞങ്ങ
ളുടെ കൈകളുടെ പ്രവൃത്തിയെത്തന്നെ സ്ഥി
രപ്പെടുത്തേണമെ.

## Ps. XCI. ൯൧ാം സങ്കീൎത്തനം.

അത്യുന്നതനായവന്റെ രഹസ്യസ്ഥല
ത്തു വസിക്കുന്നവൻ സൎവ്വശക്തന്റെ നി
ഴലിൻകീഴിൽ പാൎക്കും.

൨ ഞാൻ യഹോവായെക്കുറിച്ചു [അവ
ൻ] എന്റെ ശരണവും എന്റെ കോട്ടയും,
എന്റെ ദൈവവും [ആകുന്നു]; ഞാൻ അ
വനിൽ ആശ്രയിക്കും എന്നു പറയും.

൩ എന്തെന്നാൽ അവൻ വേട്ടക്കാര

ന്റെ കണിയിൽനിന്നും പകരുന്ന മഹാ
വ്യാധിയിൽനിന്നും നിന്നെ വിടുവിക്കും.
൪ അവൻ തന്റെ തൂവലുകൾകൊണ്ടു
നിന്നെ മറെക്കും; അവന്റെ ചിറകുകളുടെ
കീഴിൽ നീ ആശ്രയിക്കും; അവന്റെ സ
ത്യം [നിന്റെ] പരിചയും തോല്പരിചയും
[ആയിരിക്കും].
൫ നീ രാത്രിയിലെ ഭയത്തെക്കുറിച്ചും
പകൽ പറക്കുന്ന അസ്ത്രത്തെ കുറിച്ചും,
൬ ഇരുട്ടിൽ സഞ്ചരിക്കുന്ന പകരുന്ന
വ്യാധിയെ കുറിച്ചും, ഉച്ചനേരത്തു നശിപ്പി
ക്കുന്ന നാശത്തെക്കുറിച്ചും ഭയപ്പെടുകയില്ല.
൭ നിന്റെ ഭാഗത്തു ആയിരംപേരും,
നിന്റെ വലത്തുഭാഗത്തു പതിനായിരംപേ
രും വീഴും; എങ്കിലും അതു നിന്റെ അടുക്ക
ലേക്കു ചേരുകയില്ല.
൮ നീ നിന്റെ കണ്ണുകൾ കൊണ്ടു മാ
ത്രം നോക്കി, ദുഷ്ടന്മാൎക്കുള്ള പ്രതിഫലത്തെ
കാണും.
൯ എന്റെ ശരണമാകുന്ന യഹോവാ
യെ, അത്യുന്നതനായവനെ തന്നേ, നീ നി
ന്റെ വാസസ്ഥലമാക്കിയതുകൊണ്ടു,
൧൦ ഒരു ദോഷവും നിനക്കു വരികയി
ല്ല; ഒരു ബാധയും നിന്റെ വാസസ്ഥല
ത്തിന്നു അടുക്കയുമില്ല.
൧൧ എന്തെന്നാൽ അവൻ നിന്റെ സ
കല വഴികളിലും നിന്നെ കാക്കേണ്ടുന്നതി
ന്നു നിന്നെക്കുറിച്ചു തന്റെ ദൂതന്മാൎക്കു അ
വൻ കല്പന കൊടുക്കും.
൧൨ നീ നിന്റെ പാദത്തെ ഒരു കല്ലിൽ

തട്ടിക്കാതെ ഇരിക്കേണ്ടുന്നതിന്ന അവർ [ത
ങ്ങളുടെ] കൈകളിൽ നിന്നെ താങ്ങും.

൧൩ സിംഹത്തിന്മേലും അണലിയിന്മേ
ലും നീ ചവിട്ടും; സിംഹക്കുട്ടിയെയും പെരു
മ്പാമ്പിനെയും നീ പാദങ്ങളുടെ കീഴിൽ മെ
തിച്ചുകളയും.

൧൪ എന്തെന്നാൽ അവൻ എന്നിൽ പ്രി
യം വെച്ചു; അതുകൊണ്ടു ഞാൻ അവനെ
വിടുവിക്കും; അവൻ എന്റെ നാമത്തെ
അറിഞ്ഞിരിക്കകൊണ്ടു ഞാൻ അവനെ ഉ
യൎത്തും.

൧൫ അവൻ എന്നോടു അപേക്ഷിക്കും;
എന്നാൽ ഞാൻ അവനോടു ഉത്തരം പറ
യും; ഞാൻ ഉപദ്രവത്തിൽ അവനോടു കൂ
ടെ ഇരിക്കും; ഞാൻ അവനെ വിടുവിച്ചു
അവനെ മഹത്വപ്പെടുത്തും.

൧൬ ദീൎഘായുസ്സുകൊണ്ടു ഞാൻ അവ
നെ തൃപ്തിപ്പെടുത്തും; എന്റെ രക്ഷയെ അ
വനു കാണിക്കയും ചെയ്യും.

## Ps. XCII. ൯൨ാം സങ്കീൎത്തനം.

യഹോവായിക്ക സ്തോത്രം ചെയ്യുന്നതും,
അത്യുന്നതനായുള്ളോവേ, നിന്റെ നാമ
ത്തിന്നു സ്തുതി പാടുന്നതും,

൨ പത്തുകമ്പിയുള്ള വീണയിലും, തംബു
രുവിലും, മന്ദശബ്ദത്തോടെ മുഖവീണയി
ലും,

൩ കാലത്തു നിന്റെ ദയയെ

യും രാത്രിതോറും നിന്റെ സത്യത്തെയും അ
റിയിക്കുന്നതും നല്ലതു.
൪ എന്തെന്നാൽ യഹോവായെ, നീ നി
ന്റെ പ്രവൃത്തികൊണ്ടു എന്നെ സന്തോ
ഷിപ്പിച്ചു; ഞാൻ നിന്റെ കൈകളുടെ പ്ര
വൃത്തികളിൽ ജയസന്തോഷം കൊള്ളും.
൫ യഹോവായെ, നിന്റെ പ്രവൃത്തിക
ൾ എത്ര വലിയവ ആകുന്നു! നിന്റെ വി
ചാരങ്ങൾ മഹാ അഗാധമുള്ളവ ആകുന്നു.
൬ മൃഗസ്വഭാവമുള്ള മനുഷ്യൻ അറിയു
ന്നില്ല; മൂഢൻ ഇതിനെ തിരിച്ചറിയുന്നതു
മില്ല.
൭ ദുഷ്ടന്മാർ പുല്ലുപോലെ മുളെക്കുമ്പോ
ഴും, അകൃത്യം പ്രവൃത്തിക്കുന്ന എല്ലാവരും ത
ളിൎക്കുമ്പോഴും, [അതു] അവർ എന്നേക്കും
നശിച്ചുപോകേണ്ടുന്നതിന്നു [ആകുന്നു].
൮ എന്നാൽ യഹോവായെ, നീ എന്നേ
ക്കും അത്യുന്നതൻ [ആകുന്നു].
൯ എന്തെന്നാൽ യഹോവായെ, കണ്ടാ
ലും, നിന്റെ ശത്രുക്കൾ, എന്തെന്നാൽ ക
ണ്ടാലും, നിന്റെ ശത്രുക്കൾ നശിക്കും; അ
കൃത്യം പ്രവൃത്തിക്കുന്ന എല്ലാവരും ചിതറ
പ്പെടും.
൧൦ എങ്കിലും നീ എന്റെ കൊമ്പിനെ
കാണ്ടാമൃഗത്തിന്റെ [കൊമ്പിനെ] പോ
ലെ ഉയൎത്തും; പുതിയ എണ്ണയാൽ ഞാൻ
അഭിഷേകം ചെയ്യപ്പെട്ടവനാകും.
൧൧ എന്റെ കണ്ണും എന്റെ ശത്രുക്കളു
ടെ മേൽ നോക്കുകയും, എന്റെ ചെവികൾ

ഇനിക്കു വിരോധമായി എഴുനീല്ക്കുന്ന
ദുഷ്ടന്മാരെക്കുറിച്ചു കേൾക്കയും ചെയ്യും.

൧൨ നീതിമാൻ പനപോലെ തഴെക്കും;
അവൻ ലബാനോനിലെ കാരകിൽപോ
ലെ വളരും.

൧൩ യഹോവായുടെ ഭവനത്തിൽ നട
പ്പെട്ടവർ, നമ്മുടെ ദൈവത്തിന്റെ മതില
കങ്ങളിൽ തഴെക്കും.

൧൪ അവർ ഇനി വാൎദ്ധക്യത്തിൽ ഫലം
തരും; അവർ പുഷ്ടിയും പച്ചയുമുള്ളവരാ
യിരിക്കും.

൧൫ യഹോവാ നേരുള്ളവൻ എന്നു അ
റിയിപ്പാനായിട്ടു തന്നെ; [അവൻ] എന്റെ
പാറ [ആകുന്നു]; അവനിൽ ഒരു അന്യാ
യവും ഇല്ല.



THE EIGHTEENTH DAY.

## EVENING PRAYER.

പതിനെട്ടാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. XCIII. ൯൩ാം സങ്കീൎത്തനം.

യഹോവാ ഭരിക്കുന്നു, അവൻ മഹത്വം ധരിച്ചിരിക്കുന്നു, യഹോവാ ശക്തികൊണ്ടു ധരിച്ചിരിക്കുന്നു, അവൻ തന്നെത്താൻ അരകെട്ടി; ഭൂലോകവും ഇളകിക്കൂടാതവണ്ണം സ്ഥിരപ്പെട്ടിരിക്കുന്നു.

൨ നിന്റെ സിംഹാസനം മുൻപിനാലെ സ്ഥാപിക്കപ്പെട്ടിരിക്കുന്നു; നീ അനാദിയായുള്ളവൻ [ആകുന്നു].

൩ യഹോവായെ, പ്രളയങ്ങൾ ഉയൎത്തി; പ്രളയങ്ങൾ തങ്ങളുടെ ശബ്ദത്തെ ഉയൎത്തി; പ്രളയങ്ങൾ തങ്ങളുടെ തിരകളെ ഉയൎത്തുന്നു.

൪ ഉന്നതത്തിലുള്ള യഹോവാ ഏറിയ വെള്ളങ്ങളുടെ ഇരച്ചിലിനെക്കാളും, സമുദ്രത്തിലെ ശക്തിയുള്ള തിരകളെക്കാളും ശക്തിയുള്ളവൻ [ആകുന്നു].

൫ നിന്റെ സാക്ഷികൾ മഹാ സത്യമുള്ളവ ആകുന്നു; യഹോവായെ, വിശുദ്ധത നിന്റെ ഭവനത്തിന്നു എന്നേക്കും യോഗ്യമുള്ളതു ആകുന്നു.

## Ps. XCIV. ൯൪ാം സങ്കീൎത്തനം.

പ്രതിക്രിയയുടെ ദൈവമായ യഹോവായെ, പ്രതിക്രിയയുടെ ദൈവമെ, നീ പ്രകാശിക്കേണമെ.

൨ ഭൂമിയുടെ ന്യായാധിപതിയെ, നീ നിന്നെത്തന്നെ ഉയൎത്തി, ഡംഭമുള്ളവൎക്കു പ്രതികാരം ചെയ്യേണമെ.

൩ യഹോവായെ, ദുഷ്ടന്മാർ എത്രത്തോളം? ദുഷ്ടന്മാർ എത്രത്തോളം ജയസന്തോഷപ്പെടും?

൪ അവർ [എത്രത്തോളം] കഠിനമായുള്ള കാൎയ്യങ്ങൾ പറഞ്ഞു സംസാരിക്കും? എത്രത്തോളം അകൃത്യം പ്രവൃത്തിക്കുന്ന എല്ലാവരും പ്രശംസിക്കും?

൫ യഹോവായെ, അവർ നിന്റെ ജന
ത്തെ നുറുക്കി, നിന്റെ അവകാശത്തെ
ദുഃഖിപ്പിക്കുന്നു.

൬ അവർ വിധവയെയും പരദേശിയെ
യും കൊന്നു പിതാവില്ലാത്തവരെ ഹിംസി
ക്കുന്നു.

൭ എങ്കിലും, അവർ യഹോവാ കാണുക
യില്ലാ എന്നും, യാക്കോബിന്റെ ദൈവം
അതിനെ തിരിച്ചറികയില്ലെന്നും പറയുന്നു.

൮ ജനത്തിൽ മൃഗസ്വഭാവമായുള്ളവരേ
നിങ്ങൾ തിരിച്ചറിവിൻ; മൂഢന്മാരേ, നി
ങ്ങൾ എപ്പോൾ ബുദ്ധിമാന്മാരാകും?

൯ ചെവിയെ നാട്ടിയവൻ കേൾക്കയി
ല്ലയോ? കണ്ണിനെ നിർമ്മിച്ചവൻ കാണുക
യില്ലയോ?

൧൦ പുറജാതിക്കാരെ ശാസിക്കുന്നവൻ
ശിക്ഷിക്കയില്ലയോ? മനുഷ്യർക്കു ജ്ഞാനം ഉ
പദേശിക്കുന്നവൻ [അറികയില്ലയൊ]?

൧൧ യഹോവാ മനുഷ്യന്റെ വിചാര
ങ്ങളെ അവ മായ [ആകുന്നു] എന്നു അറി
യുന്നു.

൧൨ യഹോവായെ, ദുഷ്ടന്നായിട്ടു കുഴി
വെട്ടപ്പെടുന്നതുവരെ ദോഷമുള്ള നാളുകളി
ൽനിന്നു അവന്നു നീ സുഖം നല്കുണ്ടുന്ന
തിന്നു,

൧൩ നീ ശിക്ഷിക്കയും, നിന്റെ വേദ
പ്രമാണത്തിൽനിന്നു പഠിപ്പിക്കയും ചെയ്യു
ന്ന ആ മനുഷ്യൻ ഭാഗ്യവാൻ.

൧൪ എന്തെന്നാൽ യഹോവാ തന്റെ

ജനത്തെ ഉപേക്ഷിക്കയില്ല; അവൻ തന്റെ അവകാശത്തെ കൈവിടുകയുമില്ല.

൧൫ എന്നാൽ ന്യായവിധി നീതിയിങ്കലേക്ക തിരിയും; ഹൃദയത്തിൽ നേരുള്ളവർ എല്ലാവരും അതിനെ പിന്തുടരും.

൧൬ ദോഷം ചെയ്യുന്നവൎക്ക വിരോധമായി എനിക്കവേണ്ടി ആരു എഴുനേല്ക്കും? അകൃത്യം പ്രവൃത്തിക്കുന്നവൎക്ക വിരോധമായി എനിക്കുവേണ്ടി ആരു നിലനില്ക്കും?

൧൭ യഹോവാ എന്റെ സഹായകനായിരുന്നില്ല എങ്കിൽ, എന്റെ ആത്മാവു വേഗം മൌനത്തിൽ വസിക്കുമായിരുന്നു.

൧൮ എന്റെ കാലു തെറ്റുന്നു എന്നു ഞാൻ പറഞ്ഞപ്പോൾ, യഹോവായേ, നിന്റെ കരുണ എന്നെ താങ്ങി.

൧൯ എന്റെ ഉള്ളിലുള്ള എന്റെ വിചാരങ്ങളുടെ ബഹുത്വത്തിൽ നിന്റെ ആശ്വാസങ്ങൾ എന്റെ ആത്മാവിനെ ആനന്ദിപ്പിക്കുന്നു.

൨൦ ഒരു പ്രമാണത്താൽ ഉപദ്രവം ഉണ്ടാക്കുന്ന അന്യായത്തിന്റെ സിംഹാസനത്തിന്ന നിന്നോടു സഖ്യതയുണ്ടാകുമോ?

൨൧ അവർ നീതിമാന്റെ ആത്മാവിന്നു വിരോധമായി കൂട്ടം കൂടി, കുററമില്ലാത്ത രക്തത്തെ ശിക്ഷവിധിക്കുന്നു.

൨൨ എങ്കിലും യഹോവാ എന്റെ അഭയസ്ഥാനവും, എന്റെ ദൈവവും, എന്റെ ശരണത്തിന്റെ പാറയും ആകുന്നു.

൨൩ അവൻ അവരുടെ അകൃത്യത്തെ

അവരുടെമേൽ തന്നേ വരുത്തി, അവരുടെ
ദുഷ്ടതയിൽ തന്നേ അവരെ ഛേദിച്ചുകള
യും, നമ്മുടെ ദൈവമായ യഹോവാ അവ
രെ ഛേദിച്ചുകളയും.



THE NINETEENTH DAY.

## MORNING PRAYER.

പത്തൊമ്പതാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

Ps. XCV. ൯൫ാം സങ്കീൎത്തനം.

൧ വരുവിൻ, നാം യഹോവായിക്കു പാടി,
നമ്മുടെ രക്ഷയുടെ പാറെക്കു ഘോഷിക്ക.

൨ നാം അവന്റെ മുൻപാകെ സ്തോത്ര
ത്തോടെ ചെന്നു സങ്കീൎത്തനങ്ങളോടെ അ
വന്നു ഘോഷിക്ക.

൩ എന്തെന്നാൽ യഹോവാ മഹാ ദൈ
വവും, സകല ദൈവങ്ങൾക്കും മീതെ മ
ഹാ രാജാവും [ആകുന്നു].

൪ ഭൂമിയിലെ അഗാധസ്ഥലങ്ങൾ അ
വന്റെ കൈയ്യിൽ [ആകുന്നു]; പൎവ്വതങ്ങ
ളുടെ ഉന്നതങ്ങളും അവന്റെ [ആകുന്നു].

൫ സമുദ്രം അവന്നുള്ളതു [ആകുന്നു];
അവൻ അതിനെ ഉണ്ടാക്കി; കരയെയും
അവന്റെ കൈകൾ മനഞ്ഞു.

൬ വരുവിൻ, നാം കുമ്പിട്ടു വന്ദിക്ക; ന

മ്മെ നിൎമ്മിച്ച യഹോവായുടെ മുൻപാകെ മുട്ടുകുത്തുക.

൭ എന്തെന്നാൽ അവൻ നമ്മുടെ ദൈവം [ആകുന്നു]; നാം അവന്റെ മേച്ചിലിലെ ജനവും, അവന്റെ കൈയ്യിലെ ആട്ടുകളും [ആകുന്നു].

൮ ഇന്നു നിങ്ങൾ അവന്റെ സ്വരം കേൾക്കുമെങ്കിൽ, വിവാദത്തിൽ എന്നപോലെയും, വനത്തിൽ പരീക്ഷാദിവസത്തിൽ എന്നപോലെയും, നിങ്ങളുടെ ഹൃദയത്തെ കഠിനമാക്കരുതു.

൯ അന്നു നിങ്ങളുടെ പിതാക്കന്മാർ എന്നെ പരീക്ഷിച്ചു ശോധനചെയ്തു എന്റെ പ്രവൃത്തിയെ കണ്ടു.

൧൦ നാല്പതു വൎഷം എനിക്കു [ഈ] തലമുറയോടു നീരസം ഉണ്ടായി, അവർ തങ്ങളുടെ ഹൃദയത്തിൽ തെറ്റുന്ന ജനം എന്നും, എന്റെ വഴികളെ അറിഞ്ഞിട്ടില്ല എന്നും ഞാൻ പറഞ്ഞു.

൧൧ അതുകൊണ്ടു അവർ എന്റെ സ്വസ്ഥതയിലേക്കു പ്രവേശിക്കയില്ല എന്നു ഞാൻ എന്റെ ക്രോധത്തിൽ ആണയിട്ടു.

## XCVI. ൯൬ാം സങ്കീൎത്തനം.

യഹോവായിക്കു ഒരു പുതിയ പാട്ടു പാടുവിൻ, സകല ഭൂമിയുമായുള്ളോരേ, യഹോവായിക്കു പാടുവിൻ.

൨ യഹോവായിക്കു പാടി, അവന്റെ

നാമത്തെ വാഴ്ത്തുവിൻ, നാൾതോറും അവ
ന്റെ രക്ഷയെ അറിയിപ്പിൻ.
൩ അവന്റെ മഹത്വത്തെ പുറജാതിക
ളുടെ ഇടയിലും, അവന്റെ അത്ഭുതങ്ങളെ
സകല ജനങ്ങളുടെ ഇടയിലും പ്രസിദ്ധ
പ്പെടുത്തുവിൻ.
൪ എന്തെന്നാൽ യഹോവാ വലിയവ
നും, ഏററവും സ്തുത്യനും [ആകുന്നു]; അവ
ൻ എല്ലാ ദേവന്മാരെക്കാളും ഭയപ്പെടത്തക്ക
വൻ [ആകുന്നു].
൫ എന്തെന്നാൽ ജാതികളുടെ സകല
ദേവന്മാരും വിഗ്രഹങ്ങൾ [ആകുന്നു]; എ
ന്നാൽ യഹോവാ ആകാശങ്ങളെ ഉണ്ടാക്കി.
൬ ബഹുമാനവും മഹത്വവും അവന്റെ
മുൻപാകെയും, ശക്തിയും സൌന്ദൎയ്യവും
അവന്റെ ശുദ്ധസ്ഥലത്തും ഉണ്ടു.
൭ ജനങ്ങളുടെ കുഡുംബങ്ങളായുള്ളോരേ,
യഹോവായിക്ക കൊടുപ്പിൻ, മഹത്വത്തെ
യും ശക്തിയെയും യഹോവായിക്ക കൊടു
പ്പിൻ.
൮ യഹോവായിക്ക അവന്റെ നാമ
ത്തിന്നു [തക്ക] മഹത്വത്തെ കൊടുപ്പിൻ; ഒ
രു കാഴ്ച കൊണ്ടുവന്നു അവന്റെ മതിലക
ങ്ങളിൽ പ്രവേശിപ്പിൻ.
൯ വിശുദ്ധിയുടെ അലങ്കാരത്തിൽ യ
ഹോവായെ വന്ദിപ്പിൻ; സകല ഭൂമിയുമാ
യുള്ളോരേ, അവനെ ഭയപ്പെടുവിൻ.
൧൦ യഹോവാ ഭരിക്കുന്നു എന്നു പുറജാ
തികളുടെ ഇടയിൽ പറവിൻ; ഭൂലോകവും

ളകാതവണ്ണം സ്ഥാപിക്കപ്പെട്ടും; അവൻ നേരായിട്ടു ജനങ്ങളെ വിധിക്കും.

൧൧ സ്വൎഗ്ഗങ്ങൾ സന്തോഷിക്കയും, ഭൂമി ആനന്ദിക്കയും, സമുദ്രവും അതിന്റെ നിറവും മുഴങ്ങുകയും ചെയ്യട്ടെ.

൧൨ വയലും അതിലുള്ളതൊക്കെയും സന്തോഷിക്കട്ടെ; അപ്പോൾ സകല കാട്ടിലെ വൃക്ഷങ്ങളും യഹോവായുടെ മുൻപാകെ ആനന്ദിക്കും.

൧൩ എന്തെന്നാൽ അവൻ വരുന്നു; എന്തെന്നാൽ അവൻ ഭൂമിയെ വിധിപ്പാൻ വരുന്നു; അവൻ ലോകരോടു നീതിയായിട്ടും ജനങ്ങളോടു അവന്റെ സത്യത്തിൻ പ്രകാരവും വിധിക്കും.

## Ps. XCVII. ൯൭ാം സങ്കീൎത്തനം.

യഹോവാ ഭരിക്കുന്നു; ഭൂമി ആനന്ദിക്കും; ബഹു ദ്വീപുകളും സന്തോഷിക്കും.

൨ മേഘങ്ങളും അന്ധകാരവും അവന്റെ ചുററും [ഇരിക്കുന്നു]; നീതിയും ന്യായവും അവന്റെ സിംഹാസനത്തിന്റെ നില [ആകുന്നു].

൩ അഗ്നി അവന്റെ മുൻപെ നടന്നു ചുററുമുള്ള അവന്റെ ശത്രുക്കളെ ദഹിപ്പിക്കുന്നു.

൪ അവന്റെ മിന്നലുകൾ ഭൂലോകത്തെ പ്രകാശിപ്പിച്ചു; ഭൂമി കണ്ടു വിറച്ചു.

൫ പൎവ്വതങ്ങൾ യഹോവായുടെ സന്നിധിയിൽ മെഴുകുപോലെ ഉരുകി; സകല ഭൂ

മിയുടെയും കൎത്താവിന്റെ സന്നിധിയിൽ
തന്നെ.

൬ ആകാശങ്ങൾ അവന്റെ നീതിയെ
അറിയിക്കുന്നു; സകല ജനങ്ങളും അവ
ന്റെ മഹത്വത്തെ കാണുകയും ചെയ്യുന്നു.

൭ വിഗ്രഹങ്ങളെ സേവിച്ചു ബിംബങ്ങ
ളെക്കുറിച്ചു പ്രശംസിക്കുന്ന എല്ലാവരും ല
ജ്ജിക്കപ്പെടട്ടെ; സകല ദൈവങ്ങളുമായു
ള്ളോരെ, അവനെ വന്ദിപ്പിൻ.

൮ സീയോൻ കേട്ടു സന്തോഷിച്ചു; യ
ഹോവായെ, നിന്റെ വിധികൾ ഹേതുവാ
യിട്ടു യെഹൂദായുടെ പുത്രിമാരും ആനന്ദിച്ചു.

൯ എന്തെന്നാൽ യഹോവായെ, നീ സ
കല ഭൂമിക്കും മീതെ അത്യുന്നതൻ [ആകു
ന്നു]; നീ സകല ദൈവങ്ങൾക്കും മീതെ ഉ
യൎന്നവൻ ആകുന്നു.

൧൦ യഹോവായെ സ്നേഹിക്കുന്ന നിങ്ങ
ൾ ദോഷത്തെ പകെപ്പിൻ; അവൻ ത
ന്റെ ശുദ്ധിമാന്മാരുടെ ആത്മാക്കളെ കാക്കു
ന്നു; അവൻ ദുഷ്ടന്മാരുടെ കൈയ്യിൽനിന്നു
അവരെ വിടുവിക്കുന്നു.

൧൧ നീതിമാന്നായിട്ടു പ്രകാശവും, ഹൃദ
യനേരുള്ളവൎക്കായിട്ടു സന്തോഷവും വിതെ
ക്കപ്പെട്ടിരിക്കുന്നു.

൧൨ നീതിമാന്മാരെ, യഹോവായിൽ സ
ന്തോഷിച്ചു അവന്റെ വിശുദ്ധതയുടെ ഓ
ൎമ്മെക്കായിട്ടു സ്തോത്രം ചെയ്യിൻ



THE NINETEENTH DAY.

# EVENING PRAYER.

പത്തൊമ്പതാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

Ps. XCVIII. ൯൮ാം സങ്കീൎത്തനം.

യഹോവായിക്ക ഒരു പുതിയ പാട്ടു പാടു
വിൻ; എന്തെന്നാൽ അവൻ അത്ഭുതങ്ങ
ളെ ചെയ്തിരിക്കുന്നു; അവന്റെ വലത്തു
കൈയും അവന്റെ ശുദ്ധമുള്ള ഭുജവും അ
വന്നു ജയമുണ്ടാക്കിയിരിക്കുന്നു.

൨ യഹോവാ തന്റെ രക്ഷയെ അറിയി
ച്ചു; തന്റെ നീതിയെ ജാതികളുടെ മുൻപാ
കെ വെളിപ്പെടുത്തി.

൩ അവൻ ഇസ്രായേലിന്റെ കുഡുംബ
ത്തിന്നായി തന്റെ കരുണയെയും ത
ന്റെ സത്യത്തെയും ഓൎത്തിരിക്കുന്നു; ഭൂമിയു
ടെ അറുതികളൊക്കെയും നമ്മുടെ ദൈവ
ത്തിന്റെ രക്ഷയെ കണ്ടിരിക്കുന്നു.

൪ സകല ഭൂമിയുമായുള്ളോവെ, യഹോ
വായിക്ക ഘോഷിച്ചു ശബ്ദിച്ചു ആനന്ദി
ച്ചു പാടുവിൻ.

൫ വീണെകൊണ്ടു യഹോവായിക്ക പാടു
വിൻ; വീണെകൊണ്ടും സംഗീതത്തിന്റെ
ശബ്ദംകൊണ്ടും പാടുവിൻ.

൬ കാഹളങ്ങൾകൊണ്ടും, കൊമ്പിന്റെ
ശബ്ദംകൊണ്ടും രാജാവായ യഹോവായുടെ
മുൻപാകെ ഘോഷിപ്പിൻ.

൭ സമുദ്രവും അതിന്റെ നിറവും, ഭൂ

ലോകവും അതിൽ വസിക്കുന്നവരും മുഴ
ങ്ങും.

൮ നദികൾ കൈകൊട്ടും; യഹോവായു
ടെ മുൻപാകെ പൎവ്വതങ്ങളും ഒന്നിച്ചു സ
ന്തോഷിക്കും; എന്തെന്നാൽ അവൻ ഭൂമി
യെ വിധിപ്പാൻ വരുന്നു.
൯ അവൻ ഭൂലോകത്തെ നീതിയോടും,
ജനങ്ങളെ നേരോടും വിധിക്കും.

Ps. XCIX. ൯൯ാം സങ്കീൎത്തനം.

യഹോവാ ഭരിക്കുന്നു; ജനങ്ങൾ ഭ്രമിക്കും;
അവൻ കെറൂബുകളുടെ ഇടയിൽ വസിക്കു
ന്നു; ഭൂമി ഇളകും.
൨ യഹോവാ സീയോനിൽ വലിയവ
നും എല്ലാ ജനങ്ങൾക്കും മീതെ അത്യുന്നത
നും [ആകുന്നു].
൩ അവർ നിന്റെ ശ്രേഷ്ഠതയും ഭയങ്ക
രവുമുള്ള നാമത്തെ സ്തുതിക്കും; എന്തെന്നാ
ൽ അതു ശുദ്ധമുള്ളതു [ആകുന്നു].
൪ രാജാവിന്റെ ശക്തിയും വിധിയെ
സ്നേഹിക്കുന്നു, നീ നേരിനെ സ്ഥിരമാക്കു
ന്നു, നീ യാക്കോബിൽ ന്യായത്തെയും നീ
തിയെയും നടത്തുന്നു.
൫ നമ്മുടെ ദൈവമായ യഹോവായെ
ഉന്നതപ്പെടുത്തി അവന്റെ പാദപീഠത്തിങ്ക
ൽ വന്ദിപ്പിൻ; [എന്തെന്നാൽ] അവൻ പ
രിശുദ്ധൻ [ആകുന്നു].
൬ അവന്റെ ആചാൎയ്യന്മാരിൽ മോശെ
യും അഹരോനും അവന്റെ നാമത്തിൽ അ
പേക്ഷിക്കുന്നവരിൽ ശമുവേലും; അവർ

യഹോവായോടു അപേക്ഷിച്ചു; അവൻ
അവരെ ചെവിക്കൊൾകയും ചെയ്തു.
൭ അവൻ അവരോടു മേഘത്തൂണിൽനി
ന്നു സംസാരിച്ചു; അവന്റെ സാക്ഷികളെ
യും അവൻ അവൎക്കു കൊടുത്തിട്ടുള്ള ന്യായ
പ്രമാണത്തെയും അവർ പ്രമാണിച്ചു.
൮ ഞങ്ങളുടെ ദൈവമായ യഹോവാ
യേ, നീ അവരെ ചെവിക്കൊണ്ടു; നീ അവ
രുടെ പ്രവൃത്തികൾക്കു പ്രതിക്രിയ ചെയ്തു;
എങ്കിലും അവരോടു ക്ഷമിച്ചിട്ടുള്ള ദൈവം
നീ ആയിരുന്നു.
൯ നമ്മുടെ ദൈവമായ യഹോവായെ
ഉന്നതപ്പെടുത്തി, അവന്റെ ശുദ്ധമുള്ള പ
ൎവ്വതത്തിൽ വന്ദിപ്പിൻ; എന്തെന്നാൽ നമ്മു
ടെ ദൈവമായ യഹോവാ പരിശുദ്ധൻ
[ആകുന്നു].

Ps. C. ൧൦൦ാം സങ്കീൎത്തനം.

സൎവ്വ ഭൂമിയേ, യഹോവായിക്കു ഘോഷി
പ്പിൻ. ആനന്ദത്തോടെ യഹോവായെ സേ
വിപ്പിൻ; സംഗീതത്തോടെ അവന്റെ മുൻ
പാകെ വരുവിൻ.
൨ യഹോവാ തന്നെ ദൈവം എന്നറിവി
ൻ; നാം അല്ല, അവനത്രെ നമ്മെ ഉണ്ടാക്കി
യതു; നാം അവന്റെ ജനവും അവന്റെ
മേച്ചിലിന്റെ ആടുകളും ആകുന്നു.
൩ അവന്റെ വാതിലുകളിൽ സ്തോത്ര
ത്തോടും അവന്റെ മണ്ഡപങ്ങളിൽ സ്തുതി
യോടും പ്രവേശിപ്പിൻ; അവനെ സ്തുതിച്ചു
അവന്റെ നാമത്തെ വാഴ്ത്തുവിൻ.

൫ എന്തെന്നാൽ യഹോവാ നല്ലവൻ [ആകുന്നു]; അവന്റെ കരുണ എന്നേക്കും അവന്റെ സത്യം തലമുറ തലമുറെക്കും ഉള്ളതാകുന്നു.

Ps. CI. ൧൦൧ാം സങ്കീൎത്തനം.

ഞാൻ കരുണയെ കുറിച്ചും ന്യായവിധിയെ കുറിച്ചും പാടും; യഹോവായെ, നിനക്ക തന്നെ ഞാൻ പാടും.

൨ ഞാൻ നേരുള്ള വഴിയിൽ വിവേകത്തോടെ നടക്കും; നീ എപ്പോൾ എന്റെ അടുക്കൽ വരും? ഞാൻ എന്റെ ഭവനത്തിനകത്തു ഉത്തമ ഹൃദയത്തോടെ നടക്കും.

൩ ഞാൻ എന്റെ കണ്ണുകൾക്ക മുൻപാകെ ഒരു ദുഷ്കാൎയ്യത്തെ വെക്കയില്ല; തെറ്റിപ്പോകുന്നവരുടെ പ്രവൃത്തിയെ ഞാൻ പകെക്കുന്നു, അതു എന്നോടു ചേരുകയില്ല.

൪ വികടമുള്ള ഹൃദയം എന്നിൽനിന്നു അകന്നിരിക്കും; ഞാൻ ദുഷ്ടനെ അറികയില്ല.

൫ തന്റെ അയല്ക്കാരനെക്കുറിച്ചു രഹസ്യമായി ദൂഷ്യം പറയുന്നവനെ ഞാൻ ഛേദിച്ചുകളയും; ഉന്നതഭാവവും നിഗളഹൃദയവും ഉള്ളവനെ ഞാൻ സമ്മതിക്കയില്ല.

൬ ദേശത്തിൽ വിശ്വാസമുള്ളവർ എന്നോടു കൂടെ വസിക്കേണ്ടുന്നതിന്നു എന്റെ കണ്ണുകൾ അവരുടെ മേൽ ഇരിക്കും; നേരുള്ള വഴിയിൽ നടക്കുന്നവൻ തന്നെ എന്നെ സേവിക്കും.

൭ വഞ്ചന ചെയ്യുന്നവൻ എന്റെ വീട്ടി

ൽ വസിക്കയില്ല; പൊളി പറയുന്നവൻ എ
ന്റെ മുൻപാകെ നിലനില്ക്കയില്ല.

൮ ഞാൻ യഹോവായുടെ പട്ടണത്തിൽ
നിന്ന ദോഷം ചെയ്യുന്ന എല്ലാവരെയും
ഛേദിച്ചുകളയെണ്ടുന്നതിന്ന ദേശത്തുള്ള ദു
ഷ്ടന്മാരെ എല്ലാവരെയും ഞാൻ അതികാല
ത്തെ നശിപ്പിക്കും.

---

THE TWENTIETH DAY.

## MORNING PRAYER

ഇരുപതാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

**Ps. CII.** ൧൦൨ാം സങ്കീൎത്തനം.

യഹോവായെ, എന്റെ പ്രാൎത്ഥനയെ കേ
ൾക്കേണമെ; എന്റെ നിലവിളിയും നി
ന്റെ അടുക്കലേക്ക വരുമാറാകട്ടെ.

൨ എന്റെ ആപത്തുനാളിൽ നിന്റെ മു
ഖത്തെ എന്നിൽനിന്ന മറെക്കരുതെ; നി
ന്റെ ചെവിയെ എങ്കലേക്ക ചായിക്കേണ
മെ; ഞാൻ വിളിക്കുന്ന നാളിൽ വേഗത്തി
ൽ എന്നെ ചെവിക്കൊള്ളേണമെ.

൩ എന്തെന്നാൽ എന്റെ നാളുകൾ പുക
പോലെ മാഞ്ഞുപോയി; എന്റെ അസ്ഥി
കളും ഒരു അടുപ്പുപോലെ വെന്തിരിക്കുന്നു.

൪ എന്റെ ഹൃദയം അറക്കപ്പെട്ട പുല്ലു
പോലെ ഉണങ്ങിപ്പോയി; അതുകൊണ്ടു

ഞാൻ എന്റെ അപ്പത്തെ ഭക്ഷിപ്പാൻ മറ
ക്കുന്നു.

൫ എന്റെ ഞരക്കത്തിന്റെ ശബ്ദം ഹേ
തുവായിട്ടു എന്റെ അസ്ഥികൾ എന്റെ മാം
സത്തോടു പറ്റുന്നു.

൬ ഞാൻ വനത്തിലെ ഞാറപ്പക്ഷിക്കു
സദൃശൻ ആകുന്നു; ഞാൻ ശൂന്യപ്രദേശ
ത്തെ ഒരു മൂങ്ങാപോലെ ആകുന്നു.

൭ ഞാൻ ഉണൎന്നു ഭവനത്തിന്റെ മുകളി
ൽ തനിച്ചിരിക്കുന്ന കുരികിൽ പോലെ ആ
കുന്നു.

൮ എന്റെ ശത്രുക്കൾ ദിവസംപ്രതിയും
എന്നെ നിന്ദിക്കുന്നു; എന്റെ നേരെ ഭ്രാ
ന്തന്മാരായിരിക്കുന്നവർ എനിക്കു വിരോധ
മായി ആണയിടുന്നു.

൯ എന്തെന്നാൽ ഞാൻ അപ്പംപോലെ
ചാരം ഭക്ഷിച്ചു എന്റെ പാനീയത്തെ ക
ണ്ണുനീരോടു കൂടെ കലക്കി.

൧൦ നിന്റെ കോപവും നിന്റെ ക്രോധ
വും ഹേതുവായിട്ടു തന്നെ; എന്തെന്നാൽ
നീ എന്നെ ഉയൎത്തി, എന്നെ താഴെ തള്ളി
യിരിക്കുന്നു.

൧൧ എന്റെ ദിവസങ്ങൾ ചാഞ്ഞുപോ
കുന്ന നിഴൽപോലെ [ആകുന്നു]; ഞാനും
പുല്ലുപോലെ ഉണങ്ങിയിരിക്കുന്നു.

൧൨ എങ്കിലും, യഹോവായെ, നീ എന്നേ
ക്കും, നിന്നെക്കുറിച്ചുള്ള ഓൎമ്മ തലമുറ തല
മുറ വരെയും നിലനില്ക്കും.

൧൩ നീ എഴുന്നേറ്റു സീയോനോടു കരു

ന്നെയുള്ളവനാകും; എന്തെന്നാൽ അവളോടു കൃപ ചെയ്യാനുള്ള സമയം; ഉവ്വു, നിശ്ചയിക്കപ്പെട്ട സമയം വന്നിരിക്കുന്നു.

൧൪ എന്തെന്നാൽ നിന്റെ ദാസന്മാർ അവളുടെ കല്ലുകളിൽ ഇഷ്ടപ്പെട്ടു അവളുടെ പൂഴിക്കു ദയ കാണിക്കുന്നു.

൧൫ എന്നാൽ പുറജാതിക്കാർ യഹോവായുടെ നാമത്തെയും ഭൂമിയിലെ സകല രാജാക്കന്മാരും നിന്റെ മഹത്വത്തെയും ഭയപ്പെടും.

൧൬ യഹോവാ സിയോനെ പണിയുമ്പോൾ, അവൻ തന്റെ മഹത്വത്തിൽ പ്രത്യക്ഷനാകും.

൧൭ അവൻ നിരാശ്രയക്കാരുടെ പ്രാൎത്ഥനയെ വിചാരിക്കും; അവരുടെ പ്രാൎത്ഥനയെ ധിക്കരിക്കയുമില്ല.

൧൮ വരുവാനിരിക്കുന്ന സന്തതിക്കായിട്ടു ഇതു എഴുതപ്പെടും; സൃഷ്ടിക്കപ്പെട്ടുവാനിരിക്കുന്ന ജനം യഹോവായെ സ്തുതിക്കയും ചെയ്യും.

൧൯ എന്തെന്നാൽ യഹോവായെ സേവിപ്പാനായിട്ടു ജനങ്ങളും രാജ്യങ്ങളും ഒരുമിച്ചു കൂടിയപ്പോൾ,

൨൦ സീയോനിൽ യഹോവായുടെ നാമത്തെയും, യെറുശലേമിൽ അവന്റെ സ്തുതിയെയും അറിയിക്കേണ്ടുന്നതിന്നു,

൨൧ ബന്ധനക്കാരുടെ ഞരക്കത്തെ കേൾപ്പാനും, മരണത്തിന്നു നിയമിക്കപ്പെട്ടുവരെ വിടുവിപ്പാനും,

൨൨ അവൻ തന്റെ ശുദ്ധസ്ഥലത്തി
ന്റെ ഉന്നതത്തിൽനിന്ന കീഴ്പോട്ട നോക്കി
സ്വൎഗ്ഗത്തിൽനിന്ന യഹോവാ ഭൂമിയെ ക
ണ്ടു.
൨൩ അവൻ വഴിയിൽവെച്ച എന്റെ
ബലത്തെ ക്ഷയിപ്പിച്ചു, അവൻ എന്റെ
നാളുകളെ ചുരുക്കി.

൨൪ എന്റെ ദൈവമെ, എന്റെ ദിവ
സങ്ങളുടെ മദ്ധ്യത്തിൽ എന്നെ നിക്കിക്കളയ
രുതെ എന്ന ഞാൻ പറഞ്ഞു; നിന്റെ സം
വത്സരങ്ങൾ തലമുറ തലമുറയായിട്ട [ഇരി
ക്കുന്നു].
൨൫ പൂൎവ്വത്തിങ്കൽ നീ ഭൂമിയെ അടി
സ്ഥാനപ്പെടുത്തി; ആകാശങ്ങളും നിന്റെ
കൈകളുടെ ക്രിയ [ആകുന്നു].

൨൬ അവ നശിക്കും; നീയോ, നിലനി
ല്ക്കും: അത്രയുമല്ല, അവയെല്ലാം ഒരു വ
സ്ത്രംപോലെ പഴതായി പോകും; ഒരു ഉടു
പ്പുപോലെ നീ അവയെ മാററും; അവ മാ
റപ്പെടും.

൨൭ എങ്കിലും നീ യഥാപ്രകാരം [ഇരിക്കു
ന്നു]; നിന്റെ സംവത്സരങ്ങൾ അവസാ
നിക്കയുമില്ല.

൨൮ നിന്റെ ദാസന്മാരുടെ മക്കൾ നി
ലനില്ക്കും; അവരുടെ സന്തതി നിന്റെ മുൻ
പാകെ സ്ഥിരപ്പെടുകയും ചെയ്യും.

## Ps. CIII. ൧൦൩ാം സങ്കീൎത്തനം.

൧ എന്റെ ആത്മാവെ, യഹോവായെ വാ

ഴ്ത്തുക; എന്റെ ഉള്ളിലുള്ള സകലവുമേ, അ
വന്റെ ശുദ്ധമുള്ള നാമത്തെ [വാഴ്ത്തുക].
൨ എന്റെ ആത്മാവെ, യഹോവായെ
വാഴ്ത്തുക; അവന്റെ സകല ഉപകാരങ്ങളെ
യും മറക്കയുമരുതു.
൩ അവൻ നിന്റെ അകൃത്യങ്ങളെ ഒ
ക്കെയും മോചിച്ചു നിന്റെ സകല രോഗ
ങ്ങളെയും സൌഖ്യമാക്കുന്നു.
൪ അവൻ നിന്റെ ജീവനെ നാശത്തി
ൽനിന്നു വീണ്ടെടുക്കുന്നു; അവൻ പ്രീതി
വാത്സല്യവും ആൎദ്രകരുണകളുംകൊണ്ടു നി
ന്നെ കിരീടം ധരിപ്പിക്കുന്നു.
൫ അവൻ നന്മകൊണ്ടു നിന്റെ വായെ
തൃപ്തിയാക്കുന്നു; അതുകൊണ്ടു നിന്റെ
യൌവ്വനം ആനറാഞ്ചന്റെ എന്നപോ
ലെ പുതുതാക്കപ്പെട്ടിരിക്കുന്നു.
൬ യഹോവാ ഞെരുങ്ങപ്പെടുന്ന എല്ലാ
വൎക്കുമായിട്ടു നീതിയെയും ന്യായത്തെയും ന
ടത്തുന്നു.
൭ അവൻ തന്റെ വഴികളെ മോശെയോ
ടും, തന്റെ ക്രിയകളെ ഇസ്രായേല്പുത്രന്മാ
രോടും അറിയിച്ചു.
൮ യഹോവാ കരുണയും കൃപയും, കോ
പത്തിൽ സാവധാനവും, മഹാകരുണയും
ഉള്ളവൻ [ആകുന്നു].
൯ അവൻ എല്ലായ്പോഴും വിവാദിക്കയി
ല്ല; അവൻ [തന്റെ കോപത്തെ] എന്നേ
ക്കും സംഗ്രഹിക്കയുമില്ല.
൧൦ അവൻ നമ്മുടെ പാപങ്ങൾക്കു ത

ക്കവണ്ണം നമ്മോട ചെയ്തിട്ടില്ല; നമ്മുടെ അ
കൃത്യങ്ങൾക്ക തക്കവണ്ണം നമ്മോട പകരം
ചെയ്തിട്ടുമില്ല.

൧൧ എന്തെന്നാൽ ആകാശം ഭൂമിക്കു മെ
ലായി ഉന്നതമായിരിക്കുന്ന പ്രകാരം തന്നെ,
അവന്റെ കരുണ അവനെ ഭയപ്പെടുന്ന
വരുടെ നേരെ വലിയതായിരിക്കുന്നു.

൧൨ കിഴക്ക പടിഞ്ഞാറ്റിന്ന ദൂരമായി
രിക്കുന്ന പ്രകാരം തന്നെ, അവൻ നമ്മുടെ
അതിക്രമങ്ങളെ നമ്മിൽനിന്ന ദൂരത്താക്കി
യിരിക്കുന്നു.

൧൩ പിതാവിന്ന [തന്റെ] മക്കളോട ക
നിവു ഉണ്ടാകുന്ന പ്രകാരം തന്നെ, യഹോ
വായിക്ക തന്നെ ഭയപ്പെടുന്നവരോട ക
നിവുണ്ടാകുന്നു.

൧൪ എന്തെന്നാൽ അവൻ നമ്മുടെ സ്വ
ഭാവത്തെ അറിയുന്നു; നാം മണ്ണ ആകുന്നു
എന്ന അവൻ ഓൎക്കുന്നു.

൧൫ മനുഷ്യന്റെ അവസ്ഥയൊ, അവ
ന്റെ ദിവസങ്ങൾ പുല്ലു പോലെ [ആകു
ന്നു]; വയലിലെ പുഷ്പം പോലെ അവൻ
പൂക്കുന്നു.

൧൬ എന്തെന്നാൽ കാററ അതിന്മേൽ
അടിക്കുന്നു, അതും ഇല്ലാതെ പോകുന്നു;
അതിന്റെ സ്ഥലം പിന്നെ അതിനെ അ
റികയുമില്ല.

൧൭ എന്നാലും യഹോവായുടെ കരുണ
അവനെ ഭയപ്പെടുന്നവരുടെ മേലും, അ

വന്റെ നീതി മക്കളുടെ മക്കൾക്കും അനാദി
യായി എന്നേക്കും [ഇരിക്കുന്നു].

൧൮ അവന്റെ ഉടമ്പടിയെ പ്രമാണിക്കുന്നവൎക്കും, അവന്റെ കല്പനകളെ
ആചരിപ്പാനായിട്ടു അവയെ ഓൎക്കുന്നവ
ൎക്കും തന്നെ.

൧൯ യഹോവാ തന്റെ സിംഹാസന
ത്തെ സ്വൎഗ്ഗത്തിൽ ഒരുക്കിയിരിക്കുന്നു; അ
വന്റെ രാജ്യം സകലത്തിന്മേലും ഭരിക്കയും
ചെയ്യുന്നു.

൨൦ ശക്തിയിൽ ശൌൎയ്യമുള്ളവരും, അവ
ന്റെ വചനത്തിന്റെ സ്വരത്തെ കേൾക്കു
ന്നവരും, അവന്റെ കല്പനകളെ ആചരി
ക്കുന്നവരും, അവന്റെ ദൂതന്മാരുമായുള്ളോ
രേ, യഹോവായെ വാഴ്ത്തുവിൻ.

൨൧ അവന്റെ സകല സൈന്യങ്ങളുമാ
യി, അവന്റെ ഇഷ്ടത്തെ പ്രവൃത്തിക്കുന്ന
അവന്റെ ശുശ്രൂഷക്കാരായുള്ളോരേ, യ
ഹോവായെ വാഴ്ത്തുവിൻ.

൨൨ അവന്റെ അധികാരത്തിലെ എ
ല്ലാ സ്ഥലങ്ങളിലുമുള്ള അവന്റെ സകല പ്ര
വൃത്തികളുമായുള്ളോരേ, യഹോവായെ വാ
ഴ്ത്തുവിൻ; എന്റെ ആത്മാവേ, യഹോവാ
യെ വാഴ്ത്തുക.



THE TWENTIETH DAY

# EVENING PRAYER

ഇരുപതാം തിയ്യതി

## വൈകുന്നേരത്തെ പ്രാൎത്ഥന.

Ps. CIV. ൧൦൪ാം സങ്കീൎത്തനം.

എന്റെ ആത്മാവെ, യഹോവായെ വാ
ഴ്ത്തുക; എന്റെ ദൈവമായ യഹോവായെ,
നീ ഏറ്റവും വലിയവനാകുന്നു; നീ മഹ
ത്വവും പ്രഭാവവും ധരിച്ചിരിക്കുന്നു.

൨ നീ ഒരു വസ്ത്രം എന്നപോലെ പ്രകാ
ശത്താൽ നിന്നെത്തന്നെ പുതെക്കുന്നു; നീ
ഒരു തിരശ്ശീലപോലെ ആകാശങ്ങളെ വിരി
ക്കുന്നു.

൩ അവൻ തന്റെ മാളികകൾക്കു വെ
ള്ളങ്ങളിൽ തുലാം തട്ടിടുന്നു; അവൻ മേഘങ്ങളെ
തന്റെ തേരാക്കി; കാറ്റിന്റെ ചിറകുകളി
ന്മേൽ നടക്കുന്നു.

൪ അവൻ തന്റെ ദൂതന്മാരെ ആത്മാക്ക
ളായിട്ടും, തന്റെ ശുശ്രൂഷക്കാരെ അഗ്നി
ജ്വാലയായിട്ടും ആക്കുന്നു.

൫ അവൻ ഭൂമിയെ അതിന്റെ അടി
സ്ഥാനത്തിന്മേൽ അതു എന്നും ഇളകാതി
രിക്കത്തക്കവണ്ണം സ്ഥാപിച്ചു.

൬ നീ ഒരു വസ്ത്രം,[കൊണ്ടു] എന്നപോ
ലെ അഗാധംകൊണ്ടു അതിനെ മൂടി; വെ
ള്ളങ്ങൾ പൎവ്വതങ്ങൾക്കു മേലായി നിന്നു.

൭ നിന്റെ ശാസനയാൽ അവ ഓടി;

നിന്റെ ഇടിയുടെ മുഴക്കത്താൽ അവ ബദ്ധപ്പെട്ടു.

൮ അവ മലകളിൽ കയറി താഴ്വരകളിൽ ഇറങ്ങിക്കൊണ്ടു നീ അവെക്കു സ്ഥാപിച്ച സ്ഥലത്തെക്കു വാങ്ങുന്നു.

൯ അവ ഭൂമിയെ മൂടുവാൻ തിരിയാതെയിരിക്കേണ്ടുന്നതിന്നു അവെക്കു ഒരു കടക്കാത്ത അതിരിനെ നീ ഇട്ടു.

൧൦ അവൻ മലകളുടെ ഇടയിൽ ഒഴുകുന്ന ഉറവുകളെ താഴ്വരകളിലേക്കു അയക്കുന്നു.

൧൧ അവ വയലിലെ സകല കാട്ടുമൃഗങ്ങൾക്കും കുടിപ്പാൻ കൊടുക്കുന്നു; കാട്ടുകഴുതകൾ തങ്ങളുടെ ദാഹം തീൎക്കുന്നു.

൧൨ അവയുടെ അരികെ ആകാശത്തിലെ പക്ഷികൾ വസിച്ചു കൊമ്പുകളുടെ ഇടയിൽ പാടുന്നു.

൧൩ അവൻ തന്റെ മാളികകളിൽനിന്നു മലകളെ നനെക്കുന്നു; ഭൂമി നിന്റെ പ്രവൃത്തികളുടെ ഫലത്താൽ തൃപ്തിപ്പെടുന്നു.

൧൪ അവൻ മൃഗങ്ങൾക്കു പുല്ലിനെയും, മനുഷ്യന്റെ ഉപകാരത്തിന്നായിട്ടു ഭൂമിയിൽനിന്നു ഭക്ഷണം വരുത്തേണ്ടുന്നതിന്നു സസ്യങ്ങളെയും;

൧൫ മനുഷ്യന്റെ ഹൃദയത്തെ സന്തോഷിപ്പിക്കുന്ന വീഞ്ഞിനെയും, അവന്റെ മുഖത്തെ ശോഭിപ്പിപ്പാൻ എണ്ണയെയും, മനുഷ്യന്റെ ഹൃദയത്തെ ബലപ്പെടുത്തുന്ന ആഹാരത്തെയും മുളപ്പിക്കുന്നു.

൧൬ യഹോവായുടെ വൃക്ഷങ്ങളും, അവ
ൻ നട്ടിട്ടുള്ള ലബാനോനിലെ കാരകിൽവൃ
ക്ഷങ്ങളും തന്നേ തഴച്ചിരിക്കുന്നു.

൧൭ അവിടെ പക്ഷികൾ തങ്ങളുടെ കൂടു
കളെ ഉണ്ടാക്കുന്നു; കൊക്കിനോ, അതിന്റെ
ഇരിപ്പിടം ദേവതാരവൃക്ഷങ്ങൾ [ആകു
ന്നു].

൧൮ ഉയൎന്ന മലകൾ കാട്ടാടുകൾക്കു,
പാറകൾ കുഴിമുയലുകൾക്കും രക്ഷാസ്ഥലം
[ആകുന്നു].

൧൯ അവൻ കാലങ്ങൾക്കായിട്ടു ചന്ദ്ര
നെ നിയമിച്ചു; ആദിത്യൻ തന്റെ അസ്ത
മനത്തെ അറിയുന്നു.

൨൦ നീ അന്ധകാരത്തെ ഉണ്ടാക്കുന്നു,
അപ്പോൾ രാത്രി ആയി, അതിൽ കാട്ടുമൃഗ
ങ്ങൾ ഒക്കെയും വെളിയിൽ സഞ്ചരിക്കുന്നു.

൨൧ സിംഹക്കുട്ടികൾ തങ്ങളുടെ ഇരയെ
ക്കുറിച്ചു അലറി, ദൈവത്തിൽനിന്നു തങ്ങ
ളുടെ ഭക്ഷണത്തെ അന്വേഷിക്കുന്നു.

൨൨ ആദിത്യൻ ഉദിക്കുന്നു, [അപ്പോൾ]
അവ ഒരുമിച്ചു കൂടി, തങ്ങളുടെ ഗുഹകളിൽ
കിടന്നുകൊള്ളുന്നു.

൨൩ മനുഷ്യൻ സന്ധ്യവരെക്കും തന്റെ
വേലെക്കും തന്റെ അദ്ധ്വാനത്തിന്നും പുറ
പ്പെടുന്നു.

൨൪ യഹോവായേ, നിന്റെ പ്രവൃത്തി
കൾ എത്ര വിധമുള്ളവ ആകുന്നു! ജ്ഞാന
ത്തോടെ നീ അവയെ ഒക്കെയും ഉണ്ടാക്കി;

ഭൂമി നിന്റെ ഐശ്വൎയ്യംകൊണ്ടു നിറഞ്ഞി
രിക്കുന്നു.
൨൫ വലിപ്പവും വിസ്താരവുമുള്ള ഈ സ
മുദ്രവും [അപ്രകാരം തന്നേ ആകുന്നു]; അ
തിൽ ചെറിയതും വലിയതുമായ മൃഗങ്ങളാ
യി, ഇഴയുന്ന ജന്തുക്കൾ അനവധി ഉണ്ടു.
൨൬ അവിടെ കപ്പലുകൾ സഞ്ചരിക്കു
ന്നു; [അവിടെ] അതിൽ കളിപ്പാനായിട്ടു
നീ ഉണ്ടാക്കിയ തിമിംഗലം [ഉണ്ടു].
൨൭ ഇവ ഒക്കെയും നീ അവെക്കു തത്സ
മയത്തു തീൻ കൊടുക്കേണ്ടുന്നതിന്നു നി
ന്നെക്കുറിച്ചു കാത്തിരിക്കുന്നു.
൨൮ നീ അവെക്കു കൊടുക്കുന്നതിനെ
അവ കൂട്ടുന്നു; നീ നിന്റെ കൈയ്യെ തുറക്കു
ന്നു, അവ നന്മകൊണ്ടു തൃപ്തിപ്പെടുന്നു.
൨൯ നീ നിന്റെ മുഖത്തെ മറെക്കുന്നു,
അവ ഭ്രമിക്കുന്നു; നീ അവയുടെ ശ്വാസ
ത്തെ എടുത്തുകളയുന്നു, അവ ചാകയും, അ
വയുടെ മണ്ണിലേക്കു തിരികയും ചെയ്യുന്നു.
൩൦ നീ നിന്റെ ആത്മാവിനെ അയെ
ക്കുന്നു, അവ സൃഷ്ടിക്കപ്പെടുന്നു; നീ ഭൂമി
യുടെ മുഖത്തെ പുതുതാക്കുകയും ചെയ്യുന്നു.
൩൧ യഹോവായുടെ മഹത്വം എന്നേ
ക്കും നിലനില്ക്കും; യഹോവാ തന്റെ പ്ര
വൃത്തികളിൽ ആനന്ദിക്കും.
൩൨ അവൻ ഭൂമിയുടെ മേൽ നോക്കു
ന്നു, അപ്പോൾ അതു വിറെക്കുന്നു; അവൻ
മലകളെ തൊടുന്നു, അവ പുകയുകയും ചെ
യ്യുന്നു.
൩൩ ഞാൻ ജീവനോടിരിക്കുമ്പോൾ ഒ

ക്കെയ്യും യഹോവായിക്ക പാടും; ഞാൻ ഉ
ള്ളപ്പോഴൊക്കെയ്യും എന്റെ ദൈവത്തിന്ന
സ്തുതിപാടും.

൩൪ അവനെക്കുറിച്ചുള്ള എന്റെ ധ്യാ
നം മധുരമായിരിക്കും; ഞാൻ യഹോവായി
ൽ ആനന്ദിക്കും.

൩൫ പാപികൾ ഭൂമിയിൽനിന്ന മുടിഞ്ഞു
പോകും; ദുഷ്ടന്മാരും ഇനി ഇല്ലാതെ ആ
കും; എന്റെ ആത്മാവെ, യഹോവായെ
വാഴ്ത്തുക, യഹോവായെ സ്തുതിപ്പിൻ.



THE TWENTY FIRST DAY.

# MORNING PRAYER.

ഇരുപത്തൊന്നാം തിയ്യതി.

കാലത്തെ പ്രാൎത്ഥന.

## Ps. CV. ൧൦൫ാം സങ്കീൎത്തനം.

യഹോവായിക്ക സ്തോത്രം ചെയ്യിൻ, തൻ
നാമത്തെ വിളിച്ചു അപേക്ഷിപ്പിൻ, അവ
ന്റെ ക്രിയകളെ ജനങ്ങളുടെ ഇടയിൽ അ
റിയിപ്പിൻ.

൨ അവനെക്കുറിച്ചു പാടുവിൻ, അവ
നെക്കുറിച്ചു കീൎത്തനം പാടുവിൻ, അവ
ന്റെ സകല അതിശയപ്രവൃത്തികളെയ്യും
കുറിച്ചു സംസാരിപ്പിൻ.

൩ അവന്റെ ശുദ്ധമുള്ള നാമത്തിൽ

പ്രശംസിപ്പിൻ, യഹോവായെ അന്വേഷി
ക്കുന്നവരുടെ ഹൃദയം ആനന്ദിക്കും.

൪ യഹോവായെയും, അവന്റെ ശക്തി
യെയും അന്വേഷിപ്പിൻ; അവന്റെ മുഖ
ത്തെ എന്നും അന്വേഷിപ്പിൻ.

൫ അവന്റെ ഭൃത്യനായ അബ്രഹാമി
ന്റെ സന്തതിയും, അവനാൽ തെരിഞ്ഞെ
ടുക്കപ്പെട്ട യാക്കോബിന്റെ മക്കളുമായുള്ളോ
രേ,

൬ അവൻ ചെയ്തിട്ടുള്ള അതിശയ പ്രവൃ
ത്തികളെയും, അവന്റെ അത്ഭുതങ്ങളെയും,
അവന്റെ വായിലെ ന്യായവിധികളെയും
ഓൎത്തുകൊൾവിൻ.

൭ അവൻ നമ്മുടെ ദൈവമായ യഹോ
വാ [ആകുന്നു]; അവന്റെ ന്യായവിധിക
ൾ സകല ഭൂമിയിലും [ഉണ്ടു].

൮ അവൻ ആയിരം തലമുറവരെക്കും
കല്പിച്ചിട്ടുള്ള വചനമായി, അവന്റെ നി
യമത്തെ അവൻ എന്നേക്കും ഓൎത്തിരി
ക്കുന്നു.

൯ ആയതു അവൻ അബ്രഹാമിനോടു
ചെയ്ത [നിയമവും]; ഇസ്ഹാക്കിനോടുള്ള അ
വന്റെ ആണയും തന്നെ.

൧൦ അതിനെ അവൻ യാക്കോബിനു ഒ
രു പ്രമാണമായിട്ടും, ഇസ്രായേലിനു എ
ന്നേക്കുമുള്ള നിയമമായിട്ടും സ്ഥിരപ്പെടുത്തി:

൧൧ പറഞ്ഞതു എന്തെന്നാൽ, നിന്റെ
അവകാശത്തിന്റെ ഓഹരിയായി ഞാൻ
നിനക്കു കനാൻ ദേശത്തെ തരും.

൧൨ അവർ അതിൽ എണ്ണത്തിൽ കുറ
ഞ്ഞ മനുഷ്യരും, അത്രയുമല്ല, ഏറെറവും ചു
രുങ്ങിയവരും, പരദേശികളും ആയിരുന്ന
പ്പോൾ തന്നെ.

൧൩ അവർ ഒരു ജാതിയെ വിട്ടു മറെറാ
രു ജാതിയിലേക്കും ഒരു രാജ്യത്തുനിന്നു മ
റെറാരു ജനത്തിലേക്കും പോയപ്പോൾ,

൧൪ അവരെ ഞെരുക്കുവാൻ അവൻ
ഒരുത്തനെയും സമ്മതിച്ചില്ല; അത്രയുമല്ല,
അവൻ അവരുടെ നിമിത്തം രാജാക്കന്മാ
രെ ശാസിച്ചു;

൧൫ എന്റെ അഭിഷിക്തന്മാരെ തൊടരു
തു എന്നും, എന്റെ ദീർഘദർശിമാരെ ഉപദ്ര
വിക്കരുതു എന്നും [പറഞ്ഞു].

൧൬ പിന്നെയും അവൻ ദേശത്തിൽ
ക്ഷാമം വരുത്തി, അപ്പം എന്ന കോലിനെ
അശേഷം മുറിച്ചു.

൧൭ അവൻ അവൎക്കു മുൻപേ ഒരു മനു
ഷ്യനെ അയെച്ചു; അടിയാനായി വില്ക്ക
പ്പെട്ടു യോസേഫിനെ തന്നേ.

൧൮ അവന്റെ കാലുകളെ അവർ വില
ങ്ങുകൊണ്ടു വ്യസനപ്പെടുത്തി; ഇരിമ്പു അ
വന്റെ ആത്മാവിൽ പ്രവേശിച്ചു.

൧൯ അവന്റെ വചനം വന്ന കാലം
വരെ യഹോവായുടെ വാക്ക അവനെ
ശോധനചെയ്തു.

൨൦ രാജാവു അയെച്ചു അവനെ വിടുവി
ച്ചു; ജനങ്ങളുടെ അധിപതി തന്നെ അവ
നെ വിട്ടയച്ചു.

൨൨ അവന്റെ പ്രഭുക്കന്മാരെ അവ
ന്റെ ഇഷ്ടപ്രകാരം ബന്ധിച്ചുകൊൾവാ
നും അവന്റെ മൂപ്പന്മാരെ ജ്ഞാനികളാക്കു
വാനും ആയിട്ടു,

൨൩ അവൻ തന്റെ ഭവനത്തിന്നു അവ
നെ കൎത്താവായിട്ടും തന്റെ സകല സമ്പ
ത്തിന്നും അധിപതിയായിട്ടും ആക്കി.

൨൩ പിന്നെ ഇസ്രായേൽ മിസ്രയിമി
ലേക്കു ചെന്നു; യാക്കോബ് ഹാമിന്റെ ദേ
ശത്തു ഒരു പരദേശിയും ആയിരുന്നു.

൨൪ വിശേഷിച്ചും, അവൻ തന്റെ ജ
നത്തെ ഏറ്റവും വൎദ്ധിപ്പിച്ചു; അവരുടെ
ശത്രുക്കളെക്കാൾ അവരെ ബലവാന്മാരാ
ക്കുകയും ചെയ്തു.

൨൫ തന്റെ ജനത്തെ പകെപ്പാനും, ത
ന്റെ ദൃത്യന്മാരോടു വ്യാജം ചെയ്വാനും അ
വൻ അവരുടെ ഹൃദയത്തെ മറിച്ചു.

൨൬ അവൻ തന്റെ ദൃത്യനായ മോശെ
യെയും, താൻ തെരിഞ്ഞെടുത്തിട്ടുള്ള അഹ
രോനെയും അയെച്ചു.

൨൭ ഇവർ അവരുടെ ഇടയിൽ വെച്ചു
അവന്റെ അടയാളങ്ങളെയും, ഹാമിന്റെ
ദേശത്തു അത്ഭുതങ്ങളെയും കാണിച്ചു.

൨൮ അവൻ അന്ധകാരത്തെ അയെച്ചു
അന്ധകാരമാക്കി; അവർ അവന്റെ വച
നത്തിന്നു വിരോധമായി മത്സരിച്ചതും ഇല്ല.

൨൯ അവൻ അവരുടെ വെള്ളങ്ങളെ ര
ക്തമാക്കി; അവരുടെ മത്സ്യത്തെയും കൊന്നു.

൩൦ അവരുടെ ദേശം വളരെ തവളകളെ

അവരുടെ രാജാക്കന്മാരുടെ അറകളിൽ ജ
നിപ്പിച്ചു.

൩൧ അവൻ കല്പിച്ചു, അപ്പോൾ അവ
രുടെ എല്ലാ അതൃത്തികളിലും പലവിധത്തി
ലുള്ള ൟച്ചകളും പേനുകളും വന്നു.

൩൨ അവൻ അവൎക്ക മഴെക്ക പകരം
കല്മഴയെയും അവരുടെ ദേശത്തിൽ അ
ഗ്നിജ്വാലയെയും കൊടുത്തു.

൩൩ അവൻ അവരുടെ മുന്തിരിങ്ങാവ
ള്ളികളെയും, അവരുടെ അത്തിവൃക്ഷങ്ങളെ
യും അടിച്ചു അവരുടെ അതൃത്തികളിലെ
വൃക്ഷങ്ങളെയും തകൎത്തു.

൩൪ അവൻ കല്പിച്ചു, അപ്പോൾ അന
വധി വെട്ടുക്കിളികളും പുഴുക്കളും വന്നു.

൩൫ അവരുടെ ദേശത്തെ സസ്യങ്ങളെ
ഒക്കെയും ഭക്ഷിച്ചു, അവരുടെ നിലത്തി
ന്റെ ഫലത്തെ തിന്നുകളകയും ചെയ്തു.

൩൬ അവൻ അവരുടെ ദേശത്തു അ
വരുടെ സകല ബലത്തിന്റെ പ്രധാനമാ
യ കടിഞ്ഞൂലിനെ ഒക്കെയും സംഹരിച്ചു.

൩൭ അവൻ അവരെ വെള്ളിയോടും
പൊന്നിനോടും കൂടെ പുറപ്പെടുമാറാക്കി; അ
വരുടെ ഗോത്രങ്ങളിൽ ബലഹീനനായ ഒ
രുത്തനും ഉണ്ടായിരുന്നില്ല.

൩൮ അവർ പുറപ്പെട്ടപ്പോൾ മിസ്ര
യിം സന്തോഷിച്ചു; എന്തെന്നാൽ അവരെ
കുറിച്ചുള്ള ഭയം അവരുടെ മേൽ വീണി
രുന്നു.

൩൯ അവൻ മറവായിട്ടു ഒരു മേഘ

ത്തെയും, രാത്രിയിൽ വെളിച്ചം കാട്ടുവാനാ
യിട്ടു അഗ്നിയെയും വിരിച്ചു.

൪൦ [ജനം] ചോദിച്ചു; അപ്പോൾ അവ
ൻ കാടകളെ വരുത്തി, സ്വൎഗ്ഗത്തിലെ അ
പ്പം കൊണ്ടു അവരെ തൃപ്തിയാക്കി.

൪൧ അവൻ പാറയെ പിളൎന്നു, അ
പ്പോൾ വെള്ളങ്ങൾ പുറപ്പെട്ടു, അവ ഒരു
നദി [പോലെ] ഉണങ്ങിയ സ്ഥലങ്ങളിൽ
കൂടെ ഒഴുകി.

൪൨ എന്തെന്നാൽ അവൻ തന്റെ ശു
ദ്ധമുള്ള വാഗ്ദത്തത്തെയും, തന്റെ ഭൃത്യനായ
അബ്രഹാമിനെയും ഓൎത്തു.

൪൩ അവൻ തന്റെ ജനത്തെ സ
ന്തോഷത്തോടും, താൻ തെരിഞ്ഞെടുത്തിട്ടുള്ള
വരെ ആനന്ദത്തോടും കൂടെ പുറപ്പെടു
വിച്ചു.

൪൪ അവർ തന്റെ കല്പനകളെ പ്രമാ
ണിച്ചു തന്റെ ന്യായപ്രമാണങ്ങളെ ആ
ചരിക്കേണ്ടുന്നതിന്നു,

൪൫ പുറജാതിക്കാരുടെ ദേശങ്ങളെ അ
വൎക്കു കൊടുത്തു; അവർ ജനങ്ങളുടെ അ
ദ്ധ്വാനത്തെ അവകാശമായി അനുഭവിക്ക
യും ചെയ്തു. യഹോവായെ സ്തുതിപ്പിൻ.



THE TWENTY FIRST DAY.

# EVENING PRAYER

ഇരുപത്തൊന്നാം തിയ്യതി.

# വൈകുന്നേരത്തെ പ്രാൎത്ഥന.

## Ps. CVI. ൧൦൬ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ, യഹോവായി
ക്കു സ്തോത്രം ചെയ്വിൻ; എന്തെന്നാൽ അ
വൻ നല്ലവൻ [ആകുന്നു]; എന്തെന്നാൽ
അവന്റെ കരുണ എന്നേക്കുമുള്ളതു [ആ
കുന്നു].

൨ യഹോവായുടെ ശക്തിയുള്ള പ്രവൃത്തി
കളെ പറവാനും, അവന്റെ സ്തുതിയെ ഒ
ക്കെയും അറിയിപ്പാനും ആൎക്കു കഴിയും?

൩ ന്യായത്തെ പ്രമാണിക്കുന്നവരും, എ
ല്ലാ സമയത്തും നീതിയെ ചെയ്യുന്നവനും
ഭാഗ്യവാന്മാർ.

൪ യഹോവായേ, നീ തെരിഞ്ഞെടുത്തിട്ടു
ള്ളവരുടെ നന്മയെ ഞാൻ കാണേണ്ടുന്ന
തിന്നും, നിന്റെ ജാതിയുടെ സന്തോഷ
ത്തിൽ ആനന്ദിക്കേണ്ടുന്നതിന്നും, നിന്റെ
അവകാശത്തോടുകൂടെ ഞാൻ സ്തുതിക്കേണ്ടു
ന്നതിന്നും,

൫ നിന്റെ ജനത്തോടുള്ള കൃപയിൻപ്ര
കാരം എന്നെ ഓൎത്തു നിന്റെ രക്ഷകൊണ്ടു
എന്നെ ദൎശിക്കേണമെ.

൬ ഞങ്ങളും ഞങ്ങളുടെ പിതാക്കന്മാരോടു

കൂടെ പാപം ചെയ്തു; ഞങ്ങൾ അകൃത്യം ചെയ്തു, ഞങ്ങൾ ദോഷമായി പ്രവൃത്തിച്ചു.

൭ ഞങ്ങളുടെ പിതാക്കന്മാർ മിസ്രയിമിൽ വെച്ചു നിന്റെ അതിശയങ്ങളെ തിരിച്ചറിഞ്ഞില്ല, അവർ നിന്റെ കരുണയുടെ ബഹുത്വത്തെ ഓൎത്തില്ല; എന്നാൽ ചെങ്കടലാകുന്ന സമുദ്രത്തിൽവെച്ചു അവർ കലഹിച്ചു.

൮ എന്നാലും അവൻ തന്റെ മഹാ ശക്തിയെ അറിയിക്കേണ്ടുന്നതിന്നു അവൻ തന്റെ നാമത്തിൻനിമിത്തം അവരെ രക്ഷിച്ചു.

൯ ചെങ്കടലിനെയും അവൻ ശാസിച്ചു, അതു ഉണങ്ങിപ്പോയി; അങ്ങിനെ അവൻ അവരെ വനത്തിൽ എന്നപോലെ തന്നേ അഗാധങ്ങളിൽ കൂടെ നടത്തി.

൧൦ [അവരെ] പകെച്ചവന്റെ കൈയ്യിൽനിന്നും അവൻ അവരെ രക്ഷിച്ചു; ശത്രുവിന്റെ കൈയ്യിൽനിന്നു അവരെ വീണ്ടെടുക്കയും ചെയ്തു.

൧൧ എന്നാൽ വെള്ളങ്ങൾ അവരുടെ ശത്രുക്കളെ മൂടിക്കളഞ്ഞു; അവരിൽ ഒരുത്തനും ശേഷിച്ചില്ല.

൧൨ അപ്പോൾ അവർ അവന്റെ വചനങ്ങളെ വിശ്വസിച്ചു; അവർ അവന്റെ സ്തുതിപാടി.

൧൩ അവർ വേഗത്തിൽ അവന്റെ പ്രവൃത്തികളെ മറന്നു; അവർ അവന്റെ ആലോചനെക്കു കാത്തിരുന്നില്ല.

൧൪ എന്നാൽ വനത്തിൽ അവർ ഏററ
വും മോഹിച്ചു വനപ്രദേശത്തുവെച്ചു ദൈ
വത്തെ പരീക്ഷിച്ചു.

൧൫ എന്നാറെ അവൻ അവരുടെ അ
പേക്ഷപ്രകാരം അവൎക്കു നല്കി; എങ്കിലും
അവരുടെ ആത്മാവിൽ മെലിച്ചിലിനെ അ
യച്ചു.

൧൬ പിന്നെയും അവർ പാളയത്തിൽ
വെച്ചു മോശയോടും യഹോവായുടെ ശു
ദ്ധിമാനായ അഹരോനോടും അസൂയ
പ്പെട്ടു.

൧൭ ഭൂമി പിളൎന്നു ദാഥാനെ വിഴുങ്ങി, അ
ബിറാമിന്റെ കൂട്ടത്തെയും മൂടിക്കളഞ്ഞു.

൧൮ അഗ്നിയും അവരുടെ കൂട്ടത്തിൽ ക
ത്തി; അഗ്നിജ്വാല ദുഷ്ടന്മാരെ ദഹിപ്പിച്ചുക
ളഞ്ഞു.

൧൯ അവർ ഹോറേബിൽ ഒരു പശു
ക്കിടാവിനെ ഉണ്ടാക്കി, വാൎക്കപ്പെട്ട വിഗ്ര
ഹത്തെ വന്ദിച്ചു.

൨൦ ഇപ്രകാരം അവർ തങ്ങളുടെ മഹ
ത്വത്തെ പുല്ലുതിന്നുന്ന ഒരു കാളയുടെ സദൃ
ശമായിട്ടു ആക്കിത്തീൎത്തു.

൨൧ അവർ മിസ്രയിമിൽ വലിയ കാൎയ്യ
ങ്ങളെയും ഹാമിന്റെ ദേശത്തിൽ അത്ഭുത
പ്രവൃത്തികളെയും,

൨൨ ചെങ്കടലിൽ ഭയങ്കര കാൎയ്യങ്ങളെയും
ചെയ്തിട്ടുള്ളവനായി, തങ്ങളുടെ രക്ഷിതാവാ
യ ദൈവത്തെ മറന്നു.

൨൩ ആയതുകൊണ്ടു അവൻ അവരെ

നശിപ്പിക്കാതിരിക്കേണ്ടുന്നതിന്നു അവന്റെ കോപത്തെ ശമിപ്പിപ്പാൻ അവൻ തെരിഞ്ഞെടുത്തിട്ടുള്ള മോശ അവന്റെ മുൻപാകെ ഇടിവിൽ നിന്നിതന്നില്ല എങ്കിൽ, അവരെ നശിപ്പിക്കുമായിരുന്നു എന്നു അവൻ പറഞ്ഞു.

൨൪ അത്രയുമല്ല, മനോഹരദേശത്തെ അവർ നിരസിച്ചു; അവർ അവന്റെ വചനത്തെ വിശ്വസിച്ചില്ല.

൨൫ എന്നാൽ അവർ തങ്ങളുടെ കൂടാരങ്ങളിൽ പിറുപിറുത്തു യഹോവായുടെ വചനത്തെ കേൾക്കാതെയിരുന്നു.

൨൬ ആയതുകൊണ്ടു വനത്തിൽ അവരെ നശിപ്പിപ്പാനും, അവരുടെ സന്തതിയെയും ജാതികളുടെ ഇടയിൽ നശിപ്പിപ്പാനും,

൨൭ അവരെ ദേശങ്ങളിൽ ചിതറിപ്പാനുമായിട്ടു അവൻ തന്റെ കൈയ്യെ അവൎക്കു വിരോധമായി ഉയൎത്തി.

൨൮ പിന്നെ അവർ ബാൽ-പെയോറിനോടു ചേൎന്നു മരിച്ചവൎക്കുള്ള ബലികളെ ഭക്ഷിച്ചു.

൨൯ ഇപ്രകാരം അവർ തങ്ങളുടെ ക്രിയകൾകൊണ്ടു [അവനെ] കോപിപ്പിച്ചു; അതുകൊണ്ടു ബാധ അവരിൽ ശക്തിയായി പ്രവേശിച്ചു.

൩൦ അപ്പോൾ ഫിനഹാസ് എഴുന്നേററു നിന്നു ന്യായം നടത്തി; അപ്പോൾ ആ ബാധ നിൎത്തപ്പെട്ടു.

൩൧ അതു അവന്നു എന്നേക്കും തലമുറ തലമുറവരെയും നീതിക്കായിട്ടു എണ്ണപ്പെട്ടു.

൩൨ പിന്നെയും അവർ വിവാദത്തിന്റെ വെള്ളങ്ങളിൽ അവനെ കോപിപ്പിച്ചു; അതുകൊണ്ടു അവരുടെ നിമിത്തം മോശെക്കും ദോഷമായി തീൎന്നു.

൩൩ എന്തെന്നാൽ അവർ അവന്റെ ആത്മാവിനെ കോപിപ്പിച്ചതുകൊണ്ടു അവൻ തന്റെ അധരങ്ങൾകൊണ്ടു അവിവേകമായി സംസാരിച്ചു.

൩൪ യഹോവാ തങ്ങളോടു കല്പിച്ചിട്ടുള്ള ജാതികളെ അവർ നശിപ്പിക്കാതെ,

൩൫ പുറജാതിക്കാരോടുകൂടെ കലൎന്നു അവരുടെ ക്രിയകളെ പഠിച്ചു.

൩൬ അവരുടെ വിഗ്രഹങ്ങളെയും അവർ സേവിച്ചു; അവ അവൎക്കു ഒരു കണിയായി തീൎന്നു.

൩൭ അത്രയുമല്ല, അവർ തങ്ങളുടെ പുത്രന്മാരെയും, തങ്ങളുടെ പുത്രിമാരെയും പിശാചുകൾക്കു ബലികഴിച്ചു.

൩൮ കുറ്റമില്ലാത്ത രക്തത്തെ ചിന്നി; തങ്ങൾ കനാനിലെ വിഗ്രഹങ്ങൾക്കു ബലികഴിച്ചിട്ടുള്ള തങ്ങളുടെ പുത്രന്മാരുടെയും പുത്രിമാരുടെയും രക്തത്തെ തന്നെ; ദേശം രക്തത്താൽ അശുദ്ധമായി തീൎന്നു.

൩൯ ഇപ്രകാരം അവർ തങ്ങളുടെ പ്രവൃത്തികളാൽ മലിനതപ്പെട്ടു; തങ്ങളുടെ ക്രിയകൾകൊണ്ടു തന്നെ വേശ്യാസംഗം ചെയ്തു.

൪൰ ആയതുകൊണ്ടു യഹോവായുടെ
കോപം തന്റെ ജനത്തിന്നു വിരോധമാ
യി ജ്വലിച്ചു; അവൻ തന്റെ അവകാശ
ത്തെ വെറുക്കുകയും ചെയ്തു.

൪൧ പിന്നെ അവൻ അവരെ പുറജാ
തികളുടെ കൈയ്യിലേക്ക ഏല്പിച്ചു; അവരെ
പകെച്ചവർ അവരെ ഭരിക്കയും ചെയ്തു.

൪൨ അവരുടെ ശത്രുക്കളും അവരെ ഞെ
രുക്കി; അവർ അവരുടെ കൈക്കു കീഴായി
അടങ്ങി.

൪൩ പല പ്രാവശ്യവും അവൻ അവ
രെ വിടുവിച്ചു, എങ്കിലും, അവർ തങ്ങളുടെ
ആലോചനയാൽ അവന്നു വിരോധമായി
മത്സരിച്ചു തങ്ങളുടെ അകൃത്യത്താൽ ഹീന
പ്പെട്ടു.

൪൪ എന്നാലും അവൻ അവരുടെ നി
ലവിളിയെ കേട്ടപ്പോൾ അവരുടെ ഉപദ്രവ
ത്തെ വിചാരിച്ചു.

൪൫ അവൻ അവരെക്കുറിച്ചു തന്റെ
നിയമത്തെ ഓൎത്തു തന്റെ കരുണകളുടെ
ബഹുത്വത്തിൻപ്രകാരം അനുതാപപ്പെട്ടു:

൪൬ അവരെ അടിമപ്പെടുത്തിയ എല്ലാ
വൎക്കും മുൻപാകെ അവൻ അവൎക്കു കനി
വു ലഭിപ്പിച്ചു.

൪൭ ഞങ്ങളുടെ ദൈവമായ യഹോവാ
യേ, ഞങ്ങളെ രക്ഷിച്ചു നിന്റെ ശുദ്ധമുള്ള
നാമത്തിന്നു സ്തോത്രം ചെയ്യാനും, നിന്റെ
സ്തുതിയിൽ മഹത്വപ്പെടുവാനും പുറജാതിക്കാ

തടെ ഇടയിൽനിന്നു ഞങ്ങളെ ചേൎത്തുകൊ
ള്ളെണമെ.

൪൮ ഇസ്രായെലിന്റെ ദൈവമായ യ
ഹോവാ അനാദിയായി എന്നേക്കും വാഴ്ത്ത
പ്പെട്ടവൻ [ആകട്ടെ]; സകല ജനവും ആ
മെൻ എന്നു പറയട്ടെ; യഹോവായെ സ്തു
തിപ്പിൻ.



THE TWENTY SECOND DAY.

## MORNING PRAYER.

ഇരുപത്തു രണ്ടാം തിയ്യതി.

### കാലത്തെ പ്രാൎത്ഥന.

Ps. CVII. ൧൦൭ാം സങ്കീൎത്തനം.

യഹോവായിക്കു സ്തോത്രം ചെയ്യിൻ; എ
ന്തെന്നാൽ അവൻ നല്ലവൻ [ആകുന്നു];
എന്തെന്നാൽ അവന്റെ കരുണ എന്നേക്കു
മുള്ളതു [ആകുന്നു].

൨ യഹോവാ ശത്രുവിന്റെ കൈയ്യിൽ
നിന്നു വീണ്ടെടുത്തു.

൩ കിഴക്കും, പടിഞ്ഞാറും, വടക്കും തെ
ക്കുമുള്ള ദേശങ്ങളിൽനിന്നു കൂട്ടി ചേൎത്തവ
രായി, അവനാൽ വീണ്ടെടുക്കപ്പെട്ടവർ [ആ
പ്രകാരം] പറയട്ടെ.

൪ അവർ വനത്തിൽ സഞ്ചാരമില്ലാത്ത
വഴിയിൽ അലഞ്ഞു നടന്നു; അവർ വാസ

ത്തിന്നുള്ള ഒരു പട്ടണത്തെയും കണ്ടെത്തി യില്ല.

൫ വിശന്നും ദാഹിച്ചുംകൊണ്ടു അവരു ടെ ആത്മാവു അവരുടെ ഉള്ളിൽ തളൎന്നു.

൬ അപ്പോൾ അവർ തങ്ങളുടെ ആപ ത്തിൽ യഹോവായോടു നിലവിളിച്ചു; അവ ൻ അവരെ തങ്ങളുടെ ഞെരുക്കങ്ങളിൽ നി ന്നു വിടുവിച്ചു.

൭ അവർ വാസത്തിന്നുള്ള പട്ടണത്തിലേ ക്കു ചെല്ലേണ്ടുന്നതിന്നു അവൻ അവരെ നേരായുള്ള വഴിയിൽ നടത്തുകയും ചെയ്തു.

൮ [മനുഷ്യർ] യഹോവായെ അവ ന്റെ കരുണയെ കുറിച്ചും, മനുഷ്യപുത്രന്മാ രോടുള്ള അവന്റെ അത്ഭുതപ്രവൃത്തികളെ കുറിച്ചും സ്തുതിക്കുമാറാകട്ടെ.

൯ എന്തെന്നാൽ അവൻ ആഗ്രഹിക്കു ന്ന ആത്മാവിനെ തൃപ്തിയാക്കുകയും, വിശ പ്പുള്ള ആത്മാവിനെ നന്മകൊണ്ടു പൂൎണ്ണമാ ക്കുകയും ചെയ്യുന്നു.

൧൦ അന്ധകാരത്തിലും മരണനിഴലിലും ഇരുന്നവരെ ദുഃഖത്താലും, ഇരിമ്പിനാലും ബന്ധിക്കപ്പെട്ടവരെ തന്നെ.

൧൧ എന്തെന്നാൽ അവർ ദൈവത്തി ന്റെ വചനങ്ങൾക്കു വിരോധമായി മത്സ രിച്ചു അത്യുന്നതനായവന്റെ ആലോചന യെ നിരസിച്ചു.

൧൨ അതുകൊണ്ടു അവൻ അവരുടെ ഹൃ ദയത്തെ അദ്ധ്വാനംകൊണ്ടു താഴ്ത്തി; അ

വർ വീണു; സഹായിപ്പാൻ ആരും ഉണ്ടാ
യിരുന്നില്ല.
൧൩ അപ്പോൾ അവർ തങ്ങളുടെ ആപ
ത്തിൽ യഹോവായോടു നിലവിളിച്ചു; അ
വൻ അവരുടെ ഞെരുക്കങ്ങളിൽനിന്നു അ
വരെ രക്ഷിക്കയും ചെയ്തു.
൧൪ അവൻ അവരെ അന്ധകാരത്തിൽ
നിന്നും, മരണനിഴലിൽനിന്നും പുറപ്പെടു
വിച്ചു അവരുടെ കെട്ടുകളെ മുറിച്ചുകളഞ്ഞു.
൧൫ [മനുഷ്യർ] യഹോവായെ അവ
ന്റെ കരുണയെ കുറിച്ചും, മനുഷ്യപുത്രന്മാ
രോടുള്ള അവന്റെ അത്ഭുതപ്രവൃത്തികളെ
കുറിച്ചും സ്തുതിക്കുമാറാകട്ടെ.
൧൬ എന്തെന്നാൽ അവൻ പിച്ചളവാതി
ലുകളെ തകർത്തു ഇരിമ്പുകൊണ്ടുള്ള ഓടാമ്പ
ലുകളെ മുറിച്ചുകളഞ്ഞിരിക്കുന്നു.
൧൭ മൂഢന്മാർ തങ്ങളുടെ അതിക്രമം ഹേ
തുവായിട്ടും, തങ്ങളുടെ അകൃത്യങ്ങൾ ഹേതു
വായിട്ടും ദുഃഖിക്കപ്പെടുന്നു.
൧൮ അവരുടെ ആത്മാവു സകല വിധ
ഭക്ഷണത്തെയും നിരസിക്കുന്നു; അവർ മ
രണദ്വാരങ്ങളിലേക്കു സമീപിച്ചിരിക്കുന്നു.
൧൯ അപ്പോൾ അവർ തങ്ങളുടെ ആ
പത്തിൽ യഹോവായോടു നിലവിളിച്ചു;
അവൻ അവരെ അവരുടെ ഞെരുക്കങ്ങളി
ൽനിന്നു രക്ഷിക്കയും ചെയ്തു.
൨൦ അവൻ തന്റെ വചനത്തെ അയ
ച്ചു അവരെ സൌഖ്യമാക്കി; അവരുടെ നാ
ശങ്ങളിൽനിന്നു അവരെ വിടുവിച്ചു.
൨൧ [മനുഷ്യർ] യഹോവായെ അവ

ന്റെ കരുണയെ കുറിച്ചും, മനുഷ്യപുത്രന്മാരോടുള്ള അവന്റെ അത്ഭുതപ്രവൃത്തികളെ കുറിച്ചും സ്തുതിക്കുമാറാകട്ടെ.

൨൨ എന്നാൽ അവർ സ്തോത്രമാകുന്ന ബലികളെ കഴിച്ചു പാട്ടോടു കൂടെ അവന്റെ പ്രവൃത്തികളെ അറിയിക്കുമാറാകട്ടെ.

൨൩ കപ്പലുകളിൽ സമുദ്രത്തിലേക്കു ചെന്നു ഏറിയ വെള്ളങ്ങളിൽ അദ്ധ്യാനം ചെയ്യുന്നവർ,

൨൪ ഇവർ യഹോവായുടെ പ്രവൃത്തികളെയും, അഗാധത്തിൽ അവന്റെ അത്ഭുതങ്ങളെയും കാണുന്നു.

൨൫ എന്തെന്നാൽ അവൻ കല്പിച്ചു കൊടുങ്കാറ്റിനെ ഉയൎത്തുന്നു; അതു അതിലെ തിരകളെ ഉന്നതപ്പെടുത്തുന്നു.

൨൬ അവർ ആകാശത്തിലേക്കു കരേറി, അഗാധങ്ങളിലേക്കു ഇറങ്ങുന്നു; അവരുടെ ആത്മാവു ദുഃഖത്താൽ ഉരുകിപ്പോകുന്നു.

൨൭ ഒരു വെറിയൻ എന്നപോലെ അവർ അലഞ്ഞു ചാഞ്ചാടുന്നു; അവരുടെ സുബുദ്ധിയും ഇല്ലാതാകുന്നു.

൨൮ അപ്പോൾ അവർ തങ്ങളുടെ ആപത്തിൽ യഹോവായോടു നിലവിളിക്കുന്നു; അവൻ അവരെ അവരുടെ ഞെരുക്കങ്ങളിൽനിന്നു വിടുവിക്കയും ചെയ്യുന്നു.

൨൯ അവൻ കൊടുങ്കാറ്റിനെ ശമിപ്പിക്കുന്നു; അതുകൊണ്ടു അതിന്റെ തിരകളും അടങ്ങുന്നു.

൩൦ അപ്പോൾ അവർ സാവധാനമായി

രിക്കകൊണ്ടു സന്തോഷിക്കുന്നു; അവർ ആ
ഗ്രഹിച്ചിട്ടുള്ള തുറമുഖത്തേക്കു അവൻ അ
വരെ എത്തിക്കയും ചെയ്യുന്നു.

൩൧ [മനുഷ്യർ] യഹോവായെ അവ
ന്റെ കരുണയെ കുറിച്ചും, മനുഷ്യപുത്രന്മാ
രോടുള്ള അവന്റെ അത്ഭുതപ്രവൃത്തികളെ
കുറിച്ചും സ്തുതിക്കുമാറാകട്ടെ.

൩൨ അവർ ജനത്തിന്റെ സഭയിൽ അ
വനെ പുകഴ്ത്തി, മൂപ്പന്മാരുടെ കൂട്ടത്തിൽ അ
വനെ സ്തുതിക്കുമാറാകട്ടെ.

൩൩ അവൻ നദികളെ വനഭൂമിയായി
ട്ടും, വെള്ളങ്ങളുടെ ഉറവുകളെ ഉണങ്ങിയ
നിലമായിട്ടും,

൩൪ വിളവുണ്ടാകുന്ന നിലത്തെ അതിൽ
വസിക്കുന്നവരുടെ ദുഷ്ടത നിമിത്തം ഓർ
നിലമായിട്ടും ആക്കുന്നു.

൩൫ അവൻ വനപ്രദേശത്തെ വെള്ള
മുള്ള തടാകമായിട്ടും, ഉണങ്ങിയ നിലത്തെ
നീരുറവുകളായിട്ടും ആക്കുന്നു.

൩൬ അവൻ അവിടെ വിശന്നവരെ
വസിക്കുമാറാക്കുന്നു; അവർ വാസത്തിനു
ള്ള ഒരു പട്ടണത്തെ ഒരുക്കുകയും,

൩൭ നിലങ്ങളെ വിതെക്കയും, മുന്തിരി
ങ്ങാത്തോട്ടങ്ങളെ ഉണ്ടാക്കുകയും, അവ സ
മൃദ്ധിയായിട്ടു ഫലങ്ങളെ നല്കുകയും ചെ
യ്യുന്നു.

൩൮ അവർ ഏറ്റവും വർദ്ധിക്കേണ്ടുന്ന
തിന്നു അവൻ അവരെ അനുഗ്രഹിക്കുന്നു;

അവരുടെ മൃഗങ്ങൾ കുറഞ്ഞു പോകുവാൻ അവൻ സമ്മതിക്കുന്നതുമില്ല.

൩൯ പിന്നെയും അവർ ഞെരുക്കത്താലും, വ്യസനത്താലും, ദുഃഖത്താലും കുറഞ്ഞു താണു പോകുന്നു.

൪൦ അവൻ പ്രഭുക്കന്മാരുടെ മേൽ നിന്ദയെ പകൎന്നു അവരെ വഴിയില്ലാത്ത വനത്തിൽ സഞ്ചരിക്കുമാറാക്കുന്നു.

൪൧ എന്നാൽ അവൻ ദരിദ്രനെ ഞെരുക്കത്തിൽനിന്നു ഉയൎത്തി, അവനെ ഒരു ആട്ടിൻകൂട്ടം പോലെ വംശങ്ങളാക്കുന്നു.

൪൨ നീതിമാന്മാർ അതിനെ കണ്ടു സന്തോഷിക്കും; സകല അന്ന്യായവും തന്റെ വായ് പൊത്തും.

൪൩ ജ്ഞാനമുള്ളവനും, ഈ കാൎയ്യങ്ങളെ പ്രമാണിക്കുന്നവനും ആരോ, ആയവർ യഹോവായുടെ ആൎദ്രകരുണകളെ ഗ്രഹിക്കും.

---

THE TWENTY SECOND DAY

# EVENING PRAYER.

ഇരുപത്തു രണ്ടാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

PS. CVIII.   ൧൦൮ാം സങ്കീൎത്തനം.

ദൈവമേ, എന്റെ ഹൃദയം ഒരുങ്ങിയിരിക്കുന്നു; ഞാൻ പാടി എന്റെ മഹത്വം കൊണ്ടു തന്നെ സ്തുതിക്കും.

൨ തംബുരുവും വീണയുമായുള്ളോവെ, ഉണരുക; ഞാനും അതികാലത്തെ ഉണരും.

൩ യഹോവായെ, ജനങ്ങളുടെ ഇടയിൽ ഞാൻ നിന്നെ സ്തുതിക്കും; ജാതികളുടെ ഇടയിൽ ഞാൻ നിനക്ക സ്തുതി പാടും.

൪ എന്തെന്നാൽ നിന്റെ കരുണ സ്വർഗ്ഗങ്ങൾക്ക മീതെയും, നിന്റെ സത്യം മെഘങ്ങളോളവും വലിയതാകുന്നു.

൫ ദൈവമെ, നീ സ്വർഗ്ഗങ്ങൾക്ക മീതെയും നിന്റെ മഹത്വം സകല ഭൂമിക്കും മീതെയും ഉയരപ്പെടെണമെ.

൬ നിനക്ക പ്രിയമുള്ളവർ വിടുവിക്കപ്പെടേണ്ടുന്നതിന്നു നിന്റെ വലത്തുകൈ കൊണ്ടു രക്ഷിച്ചു എന്നെ ചെവിക്കൊള്ളെണമെ

൭ ദൈവം തന്റെ വിശുദ്ധതകൊണ്ടു പറഞ്ഞു ഞാൻ ആനന്ദിക്കും, ഞാൻ ശെഖെമിനെ വിഭാഗിച്ചു സുക്കോത്തിന്റെ താഴ്വരയെ അളക്കും.

൮ ഗിലെയാദ് എനിക്കുള്ളതു [ആകുന്നു]; മനശ്ശെയും എനിക്കുള്ളതു [ആകുന്നു]; എഫ്രായിമും എന്റെ തലയുടെ ബലവും, യെഹൂദാ എന്റെ ന്യായദാതാവും [ആകുന്നു].

൯ മോവാബ് എനിക്ക കഴുകുന്നതിനുള്ള പാത്രം [ആകുന്നു]; എദോമിന്മേൽ ഞാൻ എന്റെ ചെരിപ്പിനെ എറിഞ്ഞുകളയും; ഞാൻ ഫലിസ്ത്യായുടെ മേൽ ജയസന്തോഷം കൊള്ളും.

൧൦ ബലമുള്ള നഗരത്തിലെക്ക എന്നെ

ആര കൊണ്ടുപോകും? ഏദോമിലേക്ക എന്നെ ആര കൂട്ടിക്കൊണ്ടുപോകും?

൧൧ ഞങ്ങളെ തള്ളിക്കളഞ്ഞവനായ ദൈവമേ, ഞങ്ങളുടെ സൈന്യങ്ങളോടു കൂടെ പുറപ്പെടാതെയിരുന്ന ദൈവമേ, നീ ചെയ്യുകയില്ലയോ?

൧൨ ആപത്തുകളിൽനിന്ന ഞങ്ങൾക്ക സഹായം ചെയ്യണമെ; എന്തെന്നാൽ മനുഷ്യരുടെ സഹായം വ്യൎത്ഥം ആകുന്നു.

൧൩ ദൈവം മൂലമായിട്ട നാം ബലമായിട്ട ചെയ്യും; എന്തെന്നാൽ അവൻ തന്നെ നമ്മുടെ ശത്രുക്കളെ ചവിട്ടിക്കളയും.

## Ps. CIX. ൧൦൯ാം സങ്കീൎത്തനം.

എന്റെ സ്തുതിയുടെ ദൈവമേ, നീ മൌനമായിരിക്കരുതേ;

൨ എന്തെന്നാൽ ദുഷ്ടന്റെ വായും വഞ്ചനയുടെ വായും എനിക്ക വിരോധമായി തുറന്നിരിക്കുന്നു; അവർ ഭോഷ്കുള്ള നാവുകൊണ്ട എനിക്ക വിരോധമായി സംസാരിച്ചിരിക്കുന്നു.

൩ അവർ ദ്വേഷമുള്ള വാക്കുകൾകൊണ്ട എന്നെ ചുററിവളഞ്ഞു; കാരണംകൂടാതെ എന്റെ നേരെ യുദ്ധം ചെയ്തു.

൪ എന്റെ സ്നേഹത്തിന്ന പകരം അവർ എനിക്ക വിരോധികൾ ആകുന്നു; ഞാനോ, പ്രാൎത്ഥിക്കയാകുന്നു.

൫ അവർ എനിക്ക നന്മെക്ക പകരം തി

ന്മയെയും, എന്റെ സ്നേഹത്തിന്നു പകരം
ദ്വേഷത്തെയും കാണിച്ചിരിക്കുന്നു.
൬ നീ അവന്റെമേൽ ഒരു ദുഷ്ടനെ ആ
ക്കേണമെ; സാത്താൻ അവന്റെ വലത്തു
ഭാഗത്തു നില്ക്കട്ടെ.
൭ അവൻ വിസ്തരിക്കപ്പെടുമ്പോൾ അ
വൻ ശിക്ഷെക്കു വിധിക്കപ്പെടട്ടെ; അവ
ന്റെ പ്രാൎത്ഥന പാപവുമായി തീരട്ടെ.
൮ അവന്റെ നാളുകൾ ചുരുക്കമാകട്ടെ,
മറ്റൊരുത്തൻ അവന്റെ സ്ഥാനത്തെ ഏ
ല്ക്കട്ടെ.
൯ അവന്റെ മക്കൾ പിതാവില്ലാത്തവ
രായും, അവന്റെ ഭാൎയ്യ വിധവയായും ഇ
രിക്കട്ടെ.
൧൦ അവന്റെ മക്കൾ ഇടവിടാതെ അ
ലഞ്ഞു ഭിക്ഷ യാചിക്കട്ടെ; അവർ [തങ്ങളു
ടെ അപ്പം] ശൂന്യസ്ഥലങ്ങളിൽനിന്നു അ
ന്വേഷിക്കട്ടെ.
൧൧ കടം കൊടുക്കുന്നവൻ അവന്നുള്ള
തൊക്കെയും അപഹരിക്കട്ടെ; അന്യന്മാർ
അവന്റെ അദ്ധ്വാനത്തെ കൊള്ളയിടട്ടെ.
൧൨ അവന്നു കരുണചെയ്വാൻ ഒരുത്ത
നും ഉണ്ടാകരുതെ; അവന്റെ പിതാവില്ലാ
ത്ത മക്കളോടു ദയതോന്നുന്ന ഒരുത്തനും ഉ
ണ്ടാകയും അരുതേ.
൧൩ അവന്റെ സന്തതി ഛേദിക്കപ്പെട
ട്ടെ; പിന്നത്തെ തലമുറയിൽ അവരുടെ നാ
മം മായിക്കപ്പെട്ടിരിക്കട്ടെ.
൧൪ അവന്റെ പിതാക്കന്മാരുടെ അ

ന്യായം യഹോവായിങ്കൽ ഓൎക്കപ്പെടട്ടെ; അവന്റെ മാതാവിന്റെ പാപം മായിക്കപ്പെടുകയും അരുതെ.

൧൫ യഹോവാ അവരെക്കുറിച്ചുള്ള ഓൎമ്മ ഭൂമിയിൽനിന്നു പറിച്ഛേദിക്കേണ്ടുന്നതിന്നു അവ എല്ലായ്പോഴും യഹോവായുടെ മുൻപാകെ ഇരിക്കട്ടെ.

൧൬ എന്തെന്നാൽ അവൻ കരുണചെയ്വാൻ ഓൎക്കാതെ, നുറുങ്ങിയ ഹൃദയമുള്ളവരെ കൂടെ കൊല്ലേണ്ടുന്നതിന്നു എളിയവനെയും ദരിദ്രനെയും പീഡിപ്പിച്ചു.

൧൭ അവൻ ശാപത്തെ സ്നേഹിച്ചതിൻവണ്ണം, അതു അവന്നു ഭവിക്കട്ടെ; അവന്നു അനുഗ്രഹത്തിൽ ഇഷ്ടമില്ലാതിരുന്നതുകൊണ്ടു അതു അവനിൽനിന്നു ദൂരമായിരിക്കും.

൧൮ അവൻ തന്റെ വസ്ത്രത്തെ എന്നപോലെ ശാപത്തെ ധരിച്ചു; അതുകൊണ്ടു അതു വെള്ളംപോലെ അവന്റെ കുടലുകളിലും, എണ്ണപോലെ അവന്റെ അസ്ഥികളിലും വരും.

൧൯ അതു അവനെ പുതെക്കുന്ന വസ്ത്രംപോലെയും, അവൻ എല്ലായ്പോഴും കെട്ടുന്ന കച്ചവാറായിട്ടും ഇരിക്കും.

൨൦ ഇതു എന്റെ വൈരികൾക്കും, എന്റെ ആത്മാവിന്നു വിരോധമായി ദോഷം പറയുന്നവൎക്കും യഹോവായിൽനിന്നു പ്രതിഫലം [ആയിരിക്കും].

൨൧ എന്നാൽ കൎത്താവായ യഹോവാ

യേ, നിന്റെ നാമംനിമിത്തം എന്നോടു ചെയ്യേണമെ; നിന്റെ കരുണ നല്ലതാക കൊണ്ടു എന്നെ വിടുവിക്കേണമെ.

൨൨ എന്തെന്നാൽ ഞാൻ എളിയവനും ദരിദ്രനും [ആകുന്നു]; എന്റെ ഹൃദയവും എന്റെ ഉള്ളിൽ മുറിപ്പെട്ടിരിക്കുന്നു.

൨൩ ഞാൻ ചായുന്ന നിഴൽപോലെ കടന്നു പോയിരിക്കുന്നു; ഞാൻ ഒരു വെട്ടുക്കിളിപോലെ ചാടിക്കപ്പെടുന്നു.

൨൪ എന്റെ മുഴങ്കാലുകൾ ഉപവാസം കൊണ്ടു തളരുന്നു; എന്റെ മാംസവും പുഷ്ടിയിൽനിന്നു ക്ഷയിച്ചിരിക്കുന്നു.

൨൫ ഞാൻ അവൎക്കു ഒരു നിന്ദയായി തീൎന്നു; അവർ എന്നെ നോക്കി തങ്ങളുടെ തല കുലുക്കി.

൨൬ എന്റെ ദൈവമായ യഹോവായെ, എനിക്കു സഹായിക്കേണമെ; നിന്റെ കരുണയിൻപ്രകാരം എന്നെ രക്ഷിക്കേണമെ.

൨൭ ഇതു നിന്റെ കൈ ആകുന്നു എന്നും, യഹോവായെ, നീ ഇതിനെ ചെയ്തു എന്നും അവർ അറിയേണ്ടിപരികയും ചെയ്യും.

൨൮ അവർ ശപിക്കും, എങ്കിലും നീ അനുഗ്രഹിക്കും; അവർ എഴുനീറ്റു ലജ്ജിക്കപ്പെടും, എങ്കിലും നിന്റെ ദാസൻ സന്തോഷിക്കും.

൨൯ എന്റെ വൈരികൾ ലജ്ജകൊണ്ടു ധരിക്കപ്പെടും; ഒരു പുതപ്പുകൊണ്ടു എന്ന

പോലെ അവർ തങ്ങളുടെ നാണംകൊണ്ടു തങ്ങളെ പുതെക്കും.

൩൦ ഞാൻ എന്റെ വായ്കൊണ്ടു യ ഹോവായെ ഏററവും സ്തുതിക്കും; അത്രയു മല്ല, ഞാൻ സംഘത്തിന്റെ നടുവിലും അ വനെ പുകഴ്ത്തും.

൩൧ എന്തെന്നാൽ അവൻ എളിയവ ന്റെ ആത്മാവിനെ ശിക്ഷെക്കു വിധിക്കു ന്നവരിൽനിന്നു അവനെ രക്ഷിപ്പാനായി ട്ടു അവന്റെ വലത്തുഭാഗത്തു നില്ക്കും.



THE TWENTY THIRD DAY.

## MORNING PRAYER.

### ഇരുപത്തു മൂന്നാം തിയ്യതി.

### കാലത്തെ പ്രാൎത്ഥന.

Ps. CX. ൧൧൦ാം സങ്കീൎത്തനം.

യഹോവാ എന്റെ കൎത്താവിനോടു: ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാ ക്കുവോളത്തിന്നു എന്റെ വലത്തുഭാഗത്തു ഇരിക്ക, എന്നു പറഞ്ഞു.

൨ യഹോവാ നിന്റെ ശക്തിയുടെ ചെ ങ്കോലിനെ സീയോനിൽനിന്നു അയെ ക്കും; നീ നിന്റെ ശത്രുക്കളുടെ നടുവിൽ വാ ഴുക.

൩ നിന്റെ ശക്തിയുടെ നാളിൽ നിന്റെ ജനം മനഃപൂൎവ്വ കാഴ്ചകൾ വിശുദ്ധിയുടെ

അലങ്കാരങ്ങളോടു കൂടെ [ആകും]; ഉഷസ്സി
ലെ ഗൎഭത്തിൽനിന്നു നിന്റെ യൌവ്വന
ത്തിന്റെ മഞ്ഞു നിനക്ക ഉണ്ടു.

൪ നീ മെൽഖിസദേക്കിന്റെ ക്രമപ്രകാ
രം എന്നേക്കും ഒരു ആചാൎയ്യൻ [ആകുന്നു],
എന്നു യഹോവാ ആണയിട്ടു, അനുതപി
ക്കയുമില്ല.

൫ നിന്റെ വലത്തു ഭാഗത്തു [ഇരിക്കു
ന്ന] കൎത്താവു തന്റെ ക്രോധത്തിന്റെ ദി
വസത്തിൽ രാജാക്കന്മാരെ കുത്തിക്കൊ
ള്ളും.

൬ അവൻ പുറജാതിക്കാരുടെ ഇടയിൽ
വിധിക്കും, അവൻ ശവങ്ങൾകൊണ്ടു [സ്ഥ
ലങ്ങളെ] നിറക്കും; അവൻ പല ദേശങ്ങ
ൾക്കും തലവനായിരിക്കുന്നവനെ മുറിപ്പെ
ടുത്തും.

൭ അവൻ വഴിയിലുള്ള ഒഴുക്കിൽനിന്നു
കുടിക്കും; അതുകൊണ്ടു അവൻ തലയെ ഉ
യൎത്തും.

## Ps. CXI. ൧൧൧ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ; ഞാൻ നേരു
ള്ളവരുടെ സംഘത്തിലും സഭയിലും [എ
ന്റെ] പൂൎണ്ണ ഹൃദയത്തോടെ യഹോവായെ
സ്തുതിക്കും.

൨ യഹോവായുടെ ക്രിയകൾ വലിയവ
യും, അവയിൽ ഇഷ്ടമുള്ള എല്ലാവരാലും
അന്വേഷിക്കപ്പെട്ടവയും [ആകുന്നു].

൩ അവന്റെ പ്രവൃത്തി ബഹുമാനവും

മഹത്വവും ഉള്ളതു [ആകുന്നു]; അവന്റെ നീതിയും എന്നേക്കും നിലനില്ക്കുന്നു.

൪ അവൻ തന്റെ അതിശയങ്ങളെ കുറിച്ചു ഓൎമ്മയുണ്ടാക്കി: യഹോവാ കൃപയും ആൎദ്രകരുണയും ഉള്ളവൻ [ആകുന്നു].

൫ അവൻ തന്നെ ഭയപ്പെടുന്നവൎക്കു ആഹാരത്തെ കൊടുത്തു; അവൻ തന്റെ ഉഭയസമ്മതത്തെ എന്നേക്കും ഓൎത്തിരിക്കും.

൬ അവൻ പുറജാതിക്കാരുടെ അവകാശത്തെ തന്റെ ജനത്തിന്നു കൊടുക്കേണ്ടുന്നതിന്നു തന്റെ ക്രിയകളുടെ ശക്തിയെ അവൎക്കു കാണിച്ചുകൊടുത്തിരിക്കുന്നു.

൭ അവന്റെ കൈകളുടെ പ്രവൃത്തികൾ സത്യവും ന്യായവും [ആകുന്നു]; അവന്റെ കല്പനകൾ എല്ലാം നിശ്ചയമുള്ളവ [ആകുന്നു].

൮ അവ എന്നേക്കും സ്ഥിരപ്പെട്ടു, സത്യത്തോടും ന്യായത്തോടും ചെയ്യപ്പെട്ടിരിക്കുന്നു.

൯ അവൻ തന്റെ ജനത്തിന്നു വീണ്ടെടുപ്പിനെ അയച്ചു; അവൻ തന്റെ ഉഭയസമ്മതത്തെ എന്നേക്കും കല്പിച്ചു; അവന്റെ നാമം ശുദ്ധവും ഭയങ്കരവുമുള്ളതു [ആകുന്നു].

൧൦ യഹോവായെ കുറിച്ചുള്ള ഭയം ജ്ഞാനത്തിന്റെ ആരംഭം [ആകുന്നു]; ഇവയെ ആചരിക്കുന്ന എല്ലാവൎക്കും നല്ല ബുദ്ധി ഉണ്ടു; അവന്റെ സ്തുതി എന്നേക്കും നിലനില്ക്കുന്നു.

## Ps. CXII. ൧൧൨ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ, യഹോവായെ ഭയപ്പെട്ടു അവന്റെ കല്പനകളിൽ ഏററവും ഇഷ്ടപ്പെടുന്ന മനുഷ്യൻ ഭാഗ്യവാൻ.

൨ അവന്റെ സന്തതി ഭൂമിയിൽ ശക്തിപ്പെട്ടിരിക്കും; നേരുള്ളവരുടെ തലമുറ അനുഗ്രഹിക്കപ്പെടും.

൩ ഐശ്വൎയ്യവും സമ്പത്തും അവന്റെ ഭവനത്തിൽ [ഉണ്ടാകും]; അവന്റെ നീതിയും എന്നേക്കും നിലനില്ക്കുന്നു.

൪ നേരുള്ളവൎക്കു അന്ധകാരത്തിൽ പ്രകാശം ഉദിക്കുന്നു; അവൻ കൃപയും, ആൎദ്രകരുണയും നീതിയുമുള്ളവൻ [ആകുന്നു].

൫ നല്ല മനുഷ്യൻ ദയ തോന്നി കടം കൊടുക്കുന്നു; അവൻ തന്റെ കാൎയ്യങ്ങളെ വിവേകത്തോടെ നടത്തും.

൬ അവൻ എന്നേക്കും ഇളകപ്പെടുകയില്ല നിശ്ചയം; നീതിമാൻ എന്നും ഓൎമ്മയോടെ ഇരിക്കും.

൭ അവൻ ദുൎവ്വൎത്തമാനത്തെ കുറിച്ചു ഭയപ്പെടുകയില്ല; അവന്റെ ഹൃദയം യഹോവായിൽ ആശ്രയിച്ചു സ്ഥിരമായിരിക്കുന്നു.

൮ അവന്റെ ഹൃദയം സ്ഥിരപ്പെട്ടിരിക്കുന്നു; അവൻ തന്റെ ശത്രുക്കളുടെ മേൽ നോക്കുവോളം അവൻ ഭയപ്പെടുകയില്ല.

൯ അവൻ വാരി, വിതറി; അവൻ ദരിദ്രന്മാൎക്കു കൊടുത്തു; അവന്റെ നീതി എന്നേക്കും നിലനില്ക്കുന്നു; അവന്റെ കൊമ്പു ബഹുമാനത്തോടെ ഉയൎത്തപ്പെടും.

൰ ദുഷ്ടൻ [അതിനെ] കണ്ടു കോപി
ക്കും; അവൻ തന്റെ പല്ലുകളെ കടിച്ചു ഉ
രുകിപ്പോകും; ദുഷ്ടന്റെ ആഗ്രഹം നശിച്ചു
പോകും.

## Ps. CXIII. ൱൰൩ാം സങ്കീൎത്തനം.

യഹോവായെ, സ്തുതിപ്പിൻ; യഹോവായു
ടെ ഭൃത്യന്മാരേ, യഹോവായുടെ നാമത്തെ
സ്തുതിപ്പിൻ.

൨ യഹോവായുടെ നാമം ഇതുമുതൽ എ
ന്നേക്കും വാഴ്ത്തപ്പെട്ടിരിക്കട്ടെ.

൩ സൂൎയ്യന്റെ ഉദയം മുതൽ അതിന്റെ
അസ്തമനം വരെയും യഹോവായുടെ നാമം
സ്തുതിക്കപ്പെടുവാനുള്ളതാകുന്നു.

൪ യഹോവാ സകല ജാതികൾക്കും മേ
ലായി ഉന്നതനും അവന്റെ മഹത്വം സ്വ
ൎഗ്ഗങ്ങൾക്ക മീതെയും [ആകുന്നു].

൫ ഉന്നതത്തിൽ വസിക്കുന്ന നമ്മുടെ
ദൈവമായ യഹോവായോടു സദൃശൻ ആ
രുള്ളു?

൬ അവൻ സ്വൎഗ്ഗത്തിലും ഭൂമിയിലും [ഉ
ള്ളവയെ] നോക്കേണ്ടുന്നതിന്നു തന്നെത്താ
ൻ താഴ്ത്തുന്നു.

൭ അവൻ പ്രഭുക്കന്മാരോടു, തന്റെ ജന
ത്തിന്റെ പ്രഭുക്കന്മാരോടു കൂടെ, അവനെ
ഇരുത്തേണ്ടുന്നതിന്നു,

൮ ദരിദ്രനെ പൊടിയിൽനിന്നു എഴു
ന്നേല്പിക്കയും എളിയവനെ കുപ്പയിൽനിന്നു
ഉയൎത്തുകയും ചെയ്യുന്നു.

ൻ അവൻ ഭവനത്തിൽ മച്ചിയായവ
ളെ മക്കളുടെ സന്തോഷമുള്ള മാതാവായിട്ടു
വസിക്കുമാറാക്കുന്നു; യഹോവായെ സ്തുതി
പ്പിൻ.

THE TWENTY THIRD DAY.

# EVENING PRAYER.

ഇരുപത്തു മൂന്നാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. CXIV. ൧൧൪ാം സങ്കീൎത്തനം.

ഇസ്രായേൽ മിസ്രയിമിൽനിന്നും, യാ
ക്കോബിന്റെ ഭവനക്കാർ അന്യഭാഷയു
ള്ള ജനത്തിൽനിന്നും പുറപ്പെട്ടപ്പോൾ,

൨ യെഹൂദാ അവന്റെ പരിശുദ്ധ സ്ഥ
ലവും, ഇസ്രായേൽ അവന്റെ ആധിപത്യ
വും ആയിരുന്നു.

൩ സമുദ്രം കണ്ടു, ഓടി, യോൎദ്ദാൻ പിന്തി
രിഞ്ഞു.

൪ പൎവ്വതങ്ങൾ മുട്ടാടുകൾ എന്നപോലെ
യും, കുന്നുകൾ കുഞ്ഞാടുകൾ എന്നപോലെ
യും തുള്ളി.

൫ സമുദ്രമേ, നീ ഓടുന്നതിനും, യോൎദ്ദാ
നേ, നീ പിന്തിരിയുന്നതിനും;

൬ പൎവ്വതങ്ങളേ, നിങ്ങൾ മുട്ടാടുകൾ എ
ന്നപോലെയും, കുന്നുകളേ, നിങ്ങൾ കുഞ്ഞാ
ടുകൾ എന്നപോലെയും തുള്ളുന്നതിനും നി
ങ്ങൾക്കു എന്തു?

൭ ഭൂമിയേ, നീ കൎത്താവിന്റെ മുൻപാകെയും, യാക്കോബിന്റെ ദൈവത്തിന്റെ മുൻപാകെയും വിറെക്ക.

൮ അവൻ പാറയെ വെള്ളത്തടാകമായിട്ടും, തീക്കല്ലിനെ നീരുറവയായിട്ടും ആക്കി.

Ps. CXV. ൧൧൫ാം സങ്കീൎത്തനം.

ഞങ്ങൾക്കല്ല, യഹോവയേ, ഞങ്ങൾക്കല്ല, നിന്റെ കരുണയിൻ നിമിത്തവും നിന്റെ സത്യത്തിൻ നിമിത്തവും നിന്റെ നാമത്തിന്നു തന്നേ മഹത്വം നല്കേണമെ.

൨ അവരുടെ ദൈവം ഇപ്പോൾ എവിടെ [ആകുന്നു] എന്നു പുറജാതിക്കാർ പറയുന്നതു എന്തിന്നു?

൩ എന്നാൽ നമ്മുടെ ദൈവം സ്വൎഗ്ഗങ്ങളിൽ [ഉണ്ടു]; അവൻ തനിക്കു ഇഷ്ടമുള്ള സകലത്തെയും ചെയ്തിരിക്കുന്നു.

൪ അവരുടെ വിഗ്രഹങ്ങൾ മനുഷ്യരുടെ കൈവേലയാകുന്ന വെള്ളിയും പൊന്നും [ആകുന്നു].

൫ അവെക്കു വായ് ഉണ്ടു, എങ്കിലും അവ സംസാരിക്കുന്നില്ല; അവെക്കു കണ്ണുകൾ ഉണ്ടു, എങ്കിലും അവ കാണുന്നില്ല.

൬ അവെക്കു ചെവികൾ ഉണ്ടു, എങ്കിലും അവ കേൾക്കുന്നില്ല; അവെക്കു മൂക്കുകൾ ഉണ്ടു, എങ്കിലും അവ മണക്കുന്നില്ല.

൭ അവെക്കു കൈകൾ ഉണ്ടു, എങ്കിലും അവ സ്പൎശിക്കുന്നില്ല; അവെക്കു കാലുകൾ ഉണ്ടു, എങ്കിലും അവ നടക്കുന്നില്ല; അവയു

ടെ തൊണ്ടകൊണ്ടു സംസാരിക്കുന്നതുമില്ല.
൮ അവയെ ഉണ്ടാക്കുന്നവർ അവയെ
പോലെ ആകുന്നു; അവയിൽ ആശ്രയി
ക്കുന്നവനെല്ലാം [അപ്രകാരം തന്നേ ആ
കുന്നു].

൯ ഇസ്രായേലേ, യഹോവായിൽ ആ
ശ്രയിക്ക; അവൻ അവരുടെ സഹായവും
അവരുടെ പരിചയും [ആകുന്നു].

൧൦ അഹരോന്റെ ഭവനക്കാരേ, യഹോ
വായിൽ ആശ്രയിപ്പിൻ; അവൻ അവരു
ടെ സഹായവും അവരുടെ പരിചയും [ആ
കുന്നു].

൧൧ യഹോവായെ ഭയപ്പെടുന്നവരേ,
യഹോവായിൽ ആശ്രയിപ്പിൻ; അവൻ
അവരുടെ സഹായവും അവരുടെ പരിച
യും [ആകുന്നു].

൧൨ യഹോവാ നമ്മെ ഓൎത്തിരിക്കുന്നു,
അവൻ നമ്മെ അനുഗ്രഹിക്കും; അവൻ
ഇസ്രായേലിന്റെ ഭവനക്കാരെ അനുഗ്ര
ഹിക്കും; അവൻ അഹരോന്റെ ഭവനക്കാ
രെ അനുഗ്രഹിക്കും.

൧൩ യഹോവായെ ഭയപ്പെടുന്നവരായ
ചെറിയവരെയും വലിയവരെയും അവൻ
അനുഗ്രഹിക്കും.

൧൪ യഹോവാ നിങ്ങളെ ഏററവും അ
ധികമായി വൎദ്ധിപ്പിക്കും; നിങ്ങളെയും നി
ങ്ങളുടെ മക്കളെയും തന്നേ.

൧൫ ആകാശത്തെയും ഭൂമിയെയും ഉ

ണ്ടാക്കിയ യഹോവായാൽ നിങ്ങൾ അനു
ഗ്രഹിക്കപ്പെട്ടവർ [ആകുന്നു].

൧൬ ആകാശം സ്വൎഗ്ഗങ്ങൾ തന്നെ യ
ഹോവായിക്കുള്ളവ [ആകുന്നു]; എന്നാൽ
അവൻ ഭൂമിയെ മനുഷ്യപുത്രന്മാൎക്കു കൊടു
ത്തിരിക്കുന്നു.

൧൭ മരിച്ചവരും മൌനത്തിലേക്കു ഇറ
ങ്ങുന്ന എല്ലാവരും യഹോവായെ സ്തുതിക്കു
ന്നില്ല.

൧൮ എന്നാൽ നാം ഇതുമുതൽ എന്നെ
ക്കും യഹോവായെ വാഴ്ത്തും; യഹോവായെ
സ്തുതിപ്പിൻ.



THE TWENTY FOURTH DAY.

## MORNING PRAYER.

ഇരുപത്തു നാലാം തിയ്യതി

## കാലത്തെ പ്രാൎത്ഥന.

### Ps. CXVI. ൧൧൬ാം സങ്കീൎത്തനം.

യഹോവാ എന്റെ ശബ്ദത്തെയും എന്റെ
അപേക്ഷകളെയും കേട്ടതുകൊണ്ടു ഞാൻ
അവനെ സ്നേഹിക്കുന്നു.

൨ എന്തെന്നാൽ അവൻ തന്റെ ചെ
വിയെ എങ്കലേക്കു ചായിച്ചു; അതുകൊണ്ടു
ഞാൻ ജീവിക്കുന്നിടത്തോളം ഞാൻ അവ
നെ നോക്കിവിളിക്കും.

൩ മരണബന്ധനങ്ങൾ എന്നെ ചുററി,

നരകവേദനകൾ എന്നെ പിടിച്ചു; ഞാൻ
അനൎത്ഥത്തെയും ദുഃഖത്തെയും കണ്ടു.
൪ അപ്പോൾ യഹോവായെ, എന്റെ ആ
ത്മാവിനെ വിടുവിക്കേണമെന്നു ഞാൻ യ
ഹോവായുടെ നാമത്തെ വിളിച്ചു അപേ
ക്ഷിച്ചു.
൫ യഹോവാ കൃപയും നീതിയുമുള്ളവൻ
[ആകുന്നു]; അത്രയുമല്ല, നമ്മുടെ ദൈവം ക
രുണയുള്ളവൻ [ആകുന്നു].
൬ യഹോവാ പരമാൎത്ഥികളെ കാക്കുന്നു;
ഞാൻ ക്ഷീണിച്ചുപോയി, എങ്കിലും അവ
ൻ എന്നെ രക്ഷിച്ചു.
൭ എന്റെ ആത്മാവേ, നിന്റെ സൌ
ഖ്യത്തിലേക്കു തിരിഞ്ഞുകൊൾക; എന്തെന്നാ
ൽ യഹോവാ നിനക്കു ഉപകാരം ചെയ്തിരി
ക്കുന്നു.
൮ എന്തെന്നാൽ നീ എന്റെ ആത്മാവി
നെ മരണത്തിൽനിന്നും, എന്റെ കണ്ണി
നെ കണ്ണുനീരുകളിൽനിന്നും, എന്റെ കാലി
നെ വീഴ്ചയിൽനിന്നും രക്ഷിച്ചു.
൯ ഞാൻ യഹോവായുടെ മുൻപാകെ
ജീവനുള്ളവരുടെ ദേശത്തു നടക്കും.
൧൦ ഞാൻ വിശ്വസിച്ചു, ആയതുകൊണ്ടു
ഞാൻ സംസാരിച്ചു; ഞാൻ ഏറ്റവും ദുഃഖി
ക്കപ്പെട്ടിരുന്നു.
൧൧ എല്ലാ മനുഷ്യരും അസത്യവാദിക
ളെന്നു ഞാൻ എന്റെ സാഹസത്തിൽ പ
റഞ്ഞു.
൧൨ എന്നോടുള്ള യഹോവായുടെ സക

ല ഉപകാരങ്ങൾക്കു [പ്രകാരം] ഞാൻ അവന്നു എന്തു കൊടുക്കും?

൧൩ ഞാൻ രക്ഷയുടെ പാനപാത്രത്തെ എടുത്തു യഹോവായുടെ നാമത്തിൽ അപേക്ഷിക്കും.

൧൪ ഞാൻ യഹോവായിക്കു എന്റെ നേൎച്ചകളെ ഇപ്പോൾ അവന്റെ സകല ജനത്തിന്റെയും മുൻപാകെ കഴിക്കും.

൧൫ യഹോവായുടെ സന്നിധിയിൽ അവന്റെ ശുദ്ധിമാന്മാരുടെ മരണം വിലയേറിയതു [ആകുന്നു].

൧൬ യഹോവായേ, ഞാൻ നിന്റെ ദാസൻ [ആകുന്നു] സത്യം; ഞാൻ നിന്റെ ദാസനും നിന്റെ ദാസിയുടെ പുത്രനും [ആകുന്നു]; നീ എന്റെ ബന്ധനങ്ങളെ അഴിച്ചിരിക്കുന്നു.

൧൭ ഞാൻ നിനക്കു സ്തോത്രമാകുന്ന ബലിയെ കഴിച്ചു യഹോവായുടെ നാമത്തിൽ അപേക്ഷിക്കും.

൧൮ യഹോവായുടെ ഭവനത്തിന്റെ മതിലകങ്ങളിലും, യെറുശലേമേ, നിന്റെ നടുവിലും,

൧൯ ഞാൻ യഹോവായിക്കു എന്റെ നേൎച്ചകളെ ഇപ്പോൾ അവന്റെ സകല ജനത്തിന്റെയും മുൻപാകെ കഴിക്കും; യഹോവായെ സ്തുതിപ്പിൻ.

## Ps. CXVII. ൧൧൭ാം സങ്കീൎത്തനം.

സകല ജാതികളുമേ, യഹോവായെ സ്തു

തിപ്പിൻ; സകല ജനങ്ങളുമേ, അവനെ സ്തു
തിപ്പിൻ.
൨ എന്തെന്നാൽ അവന്റെ ആൎദ്രകത
ന്നെ നമ്മോടു വലിയതായിരിക്കുന്നു; യഹോ
വായുടെ സത്യവും എന്നേക്കുമുള്ളതു ആകു
ന്നു; യഹോവായെ സ്തുതിപ്പിൻ.

## Ps. CXVIII. ൧൧൮ാം സങ്കീൎത്തനം.

യഹോവായിക്കു സ്തോത്രം ചെയ്യിൻ; എ
ന്തെന്നാൽ അവൻ നല്ലവൻ [ആകുന്നു];
എന്തെന്നാൽ അവന്റെ കരുണ എന്നേ
ക്കുമുള്ളതു [ആകുന്നു].
൨ അവന്റെ കരുണ എന്നേക്കുമുള്ളതു
[ആകുന്നു], എന്നു ഇസ്രായേൽ ഇപ്പോൾ
പറയട്ടെ.
൩ അവന്റെ കരുണ എന്നേക്കുമുള്ളതു
[ആകുന്നു], എന്നു അഹരോന്റെ ഭവനക്കാ
ർ ഇപ്പോൾ പറയട്ടെ.
൪ അവന്റെ കരുണ എന്നേക്കുമുള്ളതു
[ആകുന്നു], എന്നു യഹോവായെ ഭയപ്പെട്ടു
ന്നവർ ഇപ്പോൾ പറയട്ടെ.
൫ ഉപദ്രവത്തിൽ ഞാൻ യഹോവായെ
നോക്കിവിളിച്ചു; യഹോവാ എന്നോടു ഉത്ത
രം പറഞ്ഞു; വിസ്താരമുള്ള സ്ഥലത്തു [എ
ന്നെ ആക്കി.]
൬ യഹോവാ എന്റെ പക്ഷത്തിൽ [ഉ
ണ്ടു]; മനുഷ്യൻ എന്നോടു ചെയ്യുന്നതിനെ
ഞാൻ ഭയപ്പെടുകയില്ല.
൭ എനിക്കു സഹായിക്കുന്നവരോടു കൂ
ടെ യഹോവാ എനിക്കു ഉണ്ടു; ആയതുകൊ

ണ്ടു എന്നെ പകെക്കുന്നവരുടെ മേൽ ഞാൻ
നോക്കും.

൮ മനുഷ്യനിൽ ആശ്രയിക്കുന്നതിനെ
ക്കാളും യഹോവായിൽ ആശ്രയിക്കുന്നതു
നല്ലതു.

൯ പ്രഭുക്കന്മാരിൽ ആശ്രയിക്കുന്നതി
നെക്കാളും യഹോവായിൽ ആശ്രയിക്കുന്ന
തു നല്ലതു.

൧൦ സകല ജാതികളും എന്നെ ചുററി വ
ളഞ്ഞു; എങ്കിലും യഹോവായുടെ നാമത്തിൽ
ഞാൻ അവരെ നശിപ്പിക്കും.

൧൧ അവർ എന്നെ ചുററിവളഞ്ഞു; അ
ശ്രയ്യമല്ല, അവർ എന്നെ വളഞ്ഞു; എങ്കിലും
യഹോവായുടെ നാമത്തിൽ ഞാൻ അവ
രെ നശിപ്പിക്കും.

൧൨ അവർ തേനീച്ചകൾ എന്നപോലെ
എന്നെ ചുററിവളഞ്ഞു; അവർ മുള്ളുകളിലെ
തീപോലെ കെട്ടുപോയി; എന്തെന്നാൽ യ
ഹോവായുടെ നാമത്തിൽ ഞാൻ അവരെ
നശിപ്പിക്കും.

൧൩ ഞാൻ വീഴേണ്ടുന്നതിന്നു നീ എ
ന്നെ ശക്തിയോടെ തള്ളി, എങ്കിലും യഹോ
വാ എനിക്കു സഹായിച്ചു.

൧൪ യഹോവാ എന്റെ ബലവും എ
ന്റെ പാട്ടും [ആകുന്നു]; എനിക്കു രക്ഷയും
ആയി തീൎന്നിരിക്കുന്നു.

൧൫ സന്തോഷത്തിന്റെയും രക്ഷയുടെ
യും ശബ്ദം നീതിമാന്മാരുടെ കൂടാരങ്ങളിൽ

[ഉണ്ടു]; യഹോവായുടെ വലത്തു കൈ പരാക്രമം ചെയ്യുന്നു.

൧൬ യഹോവായുടെ വലത്തുകൈ ഉയന്നിരിക്കുന്നു; യഹോവായുടെ വലത്തുകൈ പരാക്രമം ചെയ്യുന്നു.

൧൭ ഞാൻ മരിക്കയില്ല, എന്നാൽ ഞാൻ ജീവിച്ചു യഹോവായുടെ പ്രവൃത്തികളെ അറിയിക്കും.

൧൮ യഹോവാ എന്നെ ഏററവും ശിക്ഷിച്ചു; എന്നാലും അവൻ എന്നെ മരണത്തിന്നു ഏല്പിച്ചിട്ടില്ല.

൧൯ നീതിയുടെ വാതിലുകളെ എനിക്കു തുറപ്പിൻ; എന്നാൽ ഞാൻ അവയിൽ കൂടി പ്രവേശിച്ചു യഹോവായെ സ്തുതിക്കും.

൨൦ യഹോവായുടെ വാതിൽ ഇതു [ആകുന്നു]; നീതിമാന്മാർ അതിൽ കൂടി പ്രവേശിക്കും.

൨൧ ഞാൻ നിന്നെ സ്തുതിക്കും; എന്തെന്നാൽ നീ എന്നെ ചെവികൊണ്ടു എന്റെ രക്ഷയായി തീന്നിരിക്കുന്നു

൨൨ കല്പണിക്കാർ കൊള്ളരുതെന്നു തള്ളിയ കല്ലു കോണിന്നു തലക്കല്ലായി തീന്നിരിക്കുന്നു.

൨൩ ഇതു യഹോവായിൽനിന്നു ഉണ്ടായി, അതു നമ്മുടെ കണ്ണുകളിൽ ആശ്ചൎയ്യമായിട്ടുള്ളതു [ആകുന്നു].

൨൪ യഹോവാ ഉണ്ടാക്കിയ ദിവസം ഇതു [ആകുന്നു]; നാം അതിൽ സന്തോഷിച്ചു ആനന്ദിക്കും.

൨൫ യഹോവായെ, ഇപ്പോൾ രക്ഷി
ക്കേണമെ, എന്നു ഞാൻ നിന്നോടു യാചി
ക്കുന്നു; യഹോവായെ, ഇപ്പോൾ സുഖമു
ണ്ടാകുമാറാക്കേണമെന്നു ഞാൻ നിന്നോടു
യാചിക്കുന്നു.

൨൬ യഹോവായുടെ നാമത്തിൽ വരുന്ന
വൻ വാഴ്ത്തപ്പെട്ടവൻ [ആകട്ടെ]; ഞങ്ങൾ
യഹോവായുടെ ഭവനത്തിൽനിന്നു നിങ്ങ
ളെ അനുഗ്രഹിച്ചിരിക്കുന്നു.

൨൭ ദൈവം യഹോവാ [ആകുന്നു];
അവൻ നമുക്കു പ്രകാശത്തെ കാണിച്ചു;
ബലിപീഠത്തിന്റെ കൊമ്പുകളോടു കയറുക
ൾ കൊണ്ടു ബലിയെ കെട്ടുവിൻ.

൨൮ നീ എന്റെ ദൈവം [ആകുന്നു];
ഞാൻ നിന്നെ സ്തുതിക്കും; നീ എന്റെ ദൈ
വം [ആകുന്നു]; ഞാൻ നിന്നെ പുകഴ്ത്തും.

൨൯ യഹോവായിക്കു സ്തോത്രം ചെയ്യി
ൻ; എന്തെന്നാൽ അവൻ നല്ലവൻ [ആകു
ന്നു]; എന്തെന്നാൽ അവന്റെ കരുണ എ
ന്നേക്കുമുള്ളതു [ആകുന്നു].



THE TWENTY FOURTH DAY.

## EVENING PRAYER.

ഇരുപത്തു നാലാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

**Ps. CXIX.** ൧൧൯ാം സങ്കീൎത്തനം.

വഴിയിൽ പരമാൎത്ഥികളായി, യഹോവാ

യുടെ വേദപ്രമാണത്തിൻപ്രകാരം നടക്ക
ന്നവർ ഭാഗ്യവാന്മാർ.
൨ അവന്റെ സാക്ഷികളെ പ്രമാണി
ച്ച പൂൎണ്ണഹൃദയത്തോടെ അവനെ അന്വേ
ഷിക്കുന്നവർ ഭാഗ്യവാന്മാർ.
൩ അവർ അന്ന്യായം പ്രവൃത്തിക്കുന്നി
ല്ല നിശ്ചയം; അവർ അവന്റെ വഴികളിൽ
നടക്കുന്നു.
൪ നിന്റെ കല്പനകളെ താല്പൎയ്യമായി പ്ര
മാണിപ്പാൻ നീ കല്പിച്ചിരിക്കുന്നു.
൫ ഹാ നിന്റെ പ്രമാണങ്ങളെ ആചരി
പ്പാൻ എന്റെ വഴികൾ സ്ഥിരപ്പെട്ടിരിക്കട്ടെ!
൬ ഞാൻ നിന്റെ സകല കല്പനകളെ
യും ആദരിക്കുമ്പോൾ, ഞാൻ ലജ്ജിക്കപ്പെ
ടുകയില്ല.
൭ ഞാൻ നിന്റെ നീതിയായുള്ള ന്ന്യായ
ങ്ങളെ പഠിച്ചിരിക്കുമ്പോൾ, ഞാൻ ഹൃദയ
നേരോടെ നിന്നെ സ്തുതിക്കും.
൮ ഞാൻ നിന്റെ പ്രമാണങ്ങളെ ആ
ചരിക്കും; എന്നെ അശേഷം ഉപേക്ഷിക്കരു
തെ.



൯ എന്തുകൊണ്ടു ഒരു ബാലൻ തന്റെ വ
ഴിയെ വെടിപ്പാക്കും? നിന്റെ വചനപ്ര
കാരം അതിനെ സൂക്ഷിക്കുന്നതിനാൽ ത
ന്നേ.
൧൦ ഞാൻ എന്റെ പൂൎണ്ണഹൃദയത്തോടെ
നിന്നെ അന്വേഷിച്ചു; നിന്റെ കല്പനക
ളിൽനിന്നു ഞാൻ തെറ്റിപ്പോകുമാറാകരുതെ.

൧൧ ഞാൻ നിനക്ക വിരോധമായി പാപം ചെയ്യാതെയിരിക്കേണ്ടുന്നതിന്ന ഞാൻ നിന്റെ വചനത്തെ എന്റെ ഹൃദയത്തിൽ സംഗ്രഹിച്ചിരിക്കുന്നു.

൧൨ യഹോവായേ, നീ വാഴ്ത്തപ്പെട്ടവൻ [ആകുന്നു]; നിന്റെ പ്രമാണങ്ങളെ എന്നോട ഉപദേശിക്കേണമെ.

൧൩ ഞാൻ എന്റെ അധരങ്ങൾകൊണ്ട നിന്റെ വായിലെ ന്യായങ്ങളെ ഒക്കെയും അറിയിച്ചിരിക്കുന്നു.

൧൪ ഞാൻ സകല സമ്പത്തിലും എന്ന പോലെ നിന്റെ സാക്ഷികളുടെ വഴിയിൽ ആനന്ദിച്ചിരിക്കുന്നു.

൧൫ ഞാൻ നിന്റെ കല്പനകളെ ധ്യാനിച്ച നിന്റെ വഴികളിൽ താല്പൎയ്യപ്പെടും.

൧൬ ഞാൻ നിന്റെ പ്രമാണങ്ങളിൽ ഇഷ്ടപ്പെടും; ഞാൻ നിന്റെ വചനത്തെ മറക്കയില്ല.



ഞാൻ ജീവിച്ച നിന്റെ വചനത്തെ പ്രമാണിക്കേണ്ടുന്നതിന്ന നിന്റെ ഭൃത്യനോട കൃപ ചെയ്യേണമെ.

൧൮ ഞാൻ നിന്റെ വേദപ്രമാണത്തിൽനിന്ന അത്ഭുതമുള്ള കാൎയ്യങ്ങളെ കാണേണ്ടുന്നതിന്ന എന്റെ കണ്ണുകളെ തുറക്കേണമെ.

൧൯ ഞാൻ ഭൂമിയിൽ ഒരു പരദേശി [ആകുന്നു]; നിന്റെ കല്പനകളെ എന്നിൽനിന്ന മറെക്കരുതേ.

൨൦ എന്റെ ആത്മാവു എല്ലായ്പോഴും നിന്റെ ന്യായങ്ങളെ കുറിച്ചുള്ള വാഞ്ഛകൊണ്ടു തളൎന്നിരിക്കുന്നു.

൨൧ നിന്റെ കല്പനകളിൽനിന്നു തെറ്റിയവരായി, ശപിക്കപ്പെട്ട അഹങ്കാരികളെ നീ ശാസിച്ചിരിക്കുന്നു.

൨൨ നിന്ദയെയും പരിഹാസത്തെയും എന്നിൽനിന്നു അകറ്റേണമെ; എന്തെന്നാൽ ഞാൻ നിന്റെ സാക്ഷികളെ പ്രമാണിച്ചിരിക്കുന്നു.

൨൩ പ്രഭുക്കന്മാരും ഇരുന്നു എനിക്കു വിരോധമായി സംസാരിച്ചു; എങ്കിലും നിന്റെ ഭൃത്യൻ നിന്റെ പ്രമാണങ്ങളിൽ ധ്യാനിച്ചുകൊണ്ടിരുന്നു.

൨൪ നിന്റെ സാക്ഷികളും എന്റെ സന്തോഷവും എന്റെ ആലോചനക്കാരും [ആകുന്നു].



൨൫ എന്റെ ആത്മാവു മണ്ണോടു പറ്റിയിരിക്കുന്നു; നിന്റെ വചനപ്രകാരം എന്നെ ജീവിപ്പിക്കേണമെ.

൨൬ എന്റെ വഴികളെ ഞാൻ അറിയിച്ചു, എന്നാറെ നീ എന്നെ ചെവിക്കൊണ്ടു; നിന്റെ പ്രമാണങ്ങളെ എന്നോടു ഉപദേശിക്കേണമെ.

൨൭ നിന്റെ കല്പനകളുടെ വഴിയെ എന്നെ ഗ്രഹിപ്പിക്കേണമെ; എന്നാൽ ഞാൻ നിന്റെ അത്ഭുതപ്രവൃത്തികളെക്കുറിച്ചു ധ്യാനിക്കും.

൨൮ എന്റെ ആത്മാവു ദുഃഖംകൊണ്ടു ഉരുകുന്നു; നിന്റെ വചനപ്രകാരം എന്നെ ബലപ്പെടുത്തേണമെ.

൨൯ വ്യാജമുള്ള വഴിയെ എന്നിൽനിന്നു അകററി, നിന്റെ വേദപ്രമാണത്തെ ഇനിക്ക കൃപയോടെ നല്കേണമെ.

൩൦ ഞാൻ സത്യത്തിന്റെ വഴിയെ തെരിഞ്ഞെടുത്തു; നിന്റെ ന്യായങ്ങളെ [എന്റെ മുൻപാകെ] വെച്ചിരിക്കുന്നു.

൩൧ ഞാൻ നിന്റെ സാക്ഷികളോടു ചേൎന്നിരിക്കുന്നു; യഹോവായെ, എന്നെ ലജ്ജിപ്പിക്കരുതെ.

൩൨ ഞാൻ നിന്റെ കല്പനകളുടെ വഴിയിൽ ഓടും; എന്തെന്നാൽ നീ എന്റെ ഹൃദയത്തെ വിശാലമാക്കും.



THE TWENTY FIFTH DAY.

## MORNING PRAYER.

ഇരുപത്തഞ്ചാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

യഹോവായെ, നിന്റെ പ്രമാണങ്ങളുടെ വഴിയെ എന്നോടു ഉപദേശിക്കേണമെ; എന്നാൽ ഞാൻ അതിനെ അവസാനത്തോളം പ്രമാണിക്കും.

൩൪ ഇനിക്ക അറിവിനെ തരേണമെ; എന്നാൽ ഞാൻ നിന്റെ വേദപ്രമാണ

ത്തെ പ്രമാണിക്കും; അത്രയുമല്ല, ഞാൻ അതിനെ എന്റെ പൂൎണ്ണഹൃദയത്തോടെ പ്രമാണിക്കും.

൩൫ നിന്റെ കല്പനകളുടെ വഴിയിൽ എന്നെ നടക്കുമാറാക്കേണമെ; എന്തെന്നാൽ അതിൽ ഞാൻ ഇഷ്ടപ്പെടുന്നു.

൩൬ ദ്രവ്യാഗ്രഹത്തിലേക്കല്ല, നിന്റെ സാക്ഷികളിലേക്കു തന്നേ എന്റെ ഹൃദയത്തെ ചായിക്കേണമെ.

൩൭ മായയെ നോക്കാതവണ്ണം എന്റെ കണ്ണുകളെ തിരിച്ചു നിന്റെ വഴിയിൽ എന്നെ ജീവിപ്പിക്കേണമെ.

൩൮ നിന്നെ ഭയപ്പെടുന്നതിന്നു [ഏല്പെട്ടിരിക്കുന്ന] നിന്റെ ദാസന്നു നിന്റെ വചനത്തെ സ്ഥിരപ്പെടുത്തേണമെ.

൩൯ ഞാൻ ഭയപ്പെടുന്ന എന്റെ നിന്ദയെ അകറ്റേണമെ; എന്തെന്നാൽ നിന്റെ ന്യായവിധികൾ നല്ലവ [ആകുന്നു].

൪൦ കണ്ടാലും, ഞാൻ നിന്റെ കല്പനകളെക്കുറിച്ചു വാഞ്ഛിച്ചിരിക്കുന്നു; നിന്റെ നീതിയിൽ എന്നെ ജീവിപ്പിക്കേണമെ.

—♦—

വിശേഷിച്ചും യഹോവായെ, നിന്റെ വചനപ്രകാരം നിന്റെ കരുണകൾ, നിന്റെ രക്ഷ തന്നേ, എങ്കലേക്കു വരേണമെ.

൪൨ അപ്പോൾ എന്നെ നിന്ദിക്കുന്നവനോടു ഞാൻ ഉത്തരം പറയും; എന്തെന്നാൽ ഞാൻ നിന്റെ വചനത്തിൽ ആശ്രയിക്കുന്നു.

൪൩ വിശേഷിച്ചും സത്യത്തിന്റെ വചനത്തെ എന്റെ വായിൽനിന്നു അശേഷം നീക്കിക്കളയരുതെ; എന്തെന്നാൽ ഞാൻ നിന്റെ ന്യായവിധികളെക്കുറിച്ചു കാത്തിരിക്കുന്നു.

൪൪ അങ്ങിനെ ഞാൻ നിന്റെ വേദപ്രമാണത്തെ ഇടവിടാതെ എന്നേക്കും പ്രമാണിക്കും.

൪൫ വിശേഷിച്ചും ഞാൻ വിശാലതയിൽ നടക്കും; എന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ അന്വേഷിക്കുന്നു.

൪൬ ഞാൻ രാജാക്കന്മാരുടെ മുൻപാകെയും, നിന്റെ സാക്ഷികളെക്കുറിച്ചു സംസാരിക്കും, ലജ്ജിക്കപ്പെടാതെയും ഇരിക്കും.

൪൭ വിശേഷിച്ചും ഞാൻ സ്നേഹിച്ചിരിക്കുന്ന നിന്റെ കല്പനകളിൽ ഞാൻ ഇഷ്ടപ്പെടും.

൪൮ ഞാൻ സ്നേഹിച്ചിരിക്കുന്ന നിന്റെ കല്പനകളിലേക്കു ഞാൻ എന്റെ കൈകളെയും ഉയൎത്തും; നിന്റെ പ്രമാണങ്ങളെക്കുറിച്ചു ധ്യാനിക്കയും ചെയ്യും.

---

നീ എന്നെ ആശ്രയിക്കുമാറാക്കിയ വചനത്തെ നിന്റെ ഭൃത്യനുവേണ്ടി ഓൎക്കേണമെ.

൫൦ ഇതു എന്റെ ഞെരുക്കത്തിൽ എനിക്കു ആശ്വാസം [ആകുന്നു]; എന്തെന്നാൽ

നിന്റെ വചനം എന്നെ ജീവിപ്പിച്ചിരിക്കുന്നു.

൫൧ അഹങ്കാരികൾ എന്നെ ഏറ്റവും പരിഹസിച്ചു; [എന്നാലും] ഞാൻ നിന്റെ വേദപ്രമാണത്തിൽനിന്നു മാറീട്ടില്ല.

൫൨ യഹോവായേ, ഞാൻ പണ്ടേയുള്ള നിന്റെ ന്യായവിധികളെ ഓൎത്തു എന്നെ തന്നേ ആശ്വസിപ്പിച്ചു.

൫൩ നിന്റെ വേദപ്രമാണത്തെ ഉപേക്ഷിക്കുന്ന ദുഷ്ടന്മാരുടെ നിമിത്തം ഭീഷണം എന്നെ പിടിച്ചിരിക്കുന്നു.

൫൪ ഞാൻ പരദേശിയായി പാൎക്കുന്ന ഭവനത്തിൽ നിന്റെ പ്രമാണങ്ങൾ എന്റെ പാട്ടുകൾ ആയിരുന്നു.

൫൫ യഹോവായേ, രാത്രിയിൽ ഞാൻ നിന്റെ നാമത്തെ ഓൎത്തു നിന്റെ വേദപ്രമാണത്തെ പ്രമാണിച്ചിരിക്കുന്നു.

൫൬ ഞാൻ നിന്റെ കല്പനകളെ പ്രമാണിക്കകൊണ്ടു ഇതു എനിക്കു ഉണ്ടായിരുന്നു.



യഹോവായേ, [നീ] എന്റെ അംശം [ആകുന്നു]; ഞാൻ നിന്റെ വചനങ്ങളെ പ്രമാണിക്കുമെന്നു പറഞ്ഞു.

൫൮ ഞാൻ എന്റെ പൂൎണ്ണഹൃദയത്തോടെ നിന്റെ മുഖത്തെ യാചിച്ചു; നിന്റെ വചനപ്രകാരം എന്നോടു കരുണയുണ്ടാകേണമേ.

൫൯ ഞാൻ എന്റെ വഴികളെ വിചാ

രിച്ചു എന്റെ കാലുകളെ നിന്റെ സാക്ഷികളിലേക്ക തിരിച്ചു.

൬൦ ഞാൻ ബദ്ധപ്പെട്ടു, നിന്റെ കല്പനകളെ പ്രമാണിപ്പാൻ താമസിച്ചതുമില്ല.

൬൧ ദുഷ്ടന്മാരുടെ കൂട്ടങ്ങൾ എന്നെ കൊള്ളയിട്ടു; [എങ്കിലും] ഞാൻ നിന്റെ വേദപ്രമാണത്തെ മറന്നില്ല.

൬൨ നിന്റെ നീതിയായുള്ള ന്യായവിധികൾ ഹേതുവായിട്ട നിനക്ക സ്തോത്രംചെയ്യാൻ ഞാൻ അൎദ്ധരാത്രിയിൽ എഴുനീല്ക്കും.

൬൩ നിന്നെ ഭയപ്പെട്ടു നിന്റെ കല്പനകളെ പ്രമാണിക്കുന്ന എല്ലാവൎക്കും ഞാൻ ഒരു സഖി [ആകുന്നു].

൬൪ യഹോവായേ, ഭൂമി നിന്റെ കരുണകൊണ്ടു നിറഞ്ഞിരിക്കുന്നു; നിന്റെ പ്രമാണങ്ങളെ എനിക്ക ഉപദേശിക്കേണമെ.

---

യഹോവായേ, നിന്റെ വചനപ്രകാരം നീ നിന്റെ ഭൃത്യനോട നന്മ ചെയ്തിരിക്കുന്നു.

൬൬ എനിക്ക നല്ല ബുദ്ധിയെയും, അറിവിനെയും ഉപദേശിക്കേണമെ; എന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ വിശ്വസിച്ചിരിക്കുന്നു.

൬൭ ദുഃഖിക്കപ്പെടുന്നതിന്ന മുമ്പെ ഞാൻ തെറ്റിപ്പോയി; എന്നാൽ ഞാൻ ഇപ്പോൾ നിന്റെ വചനത്തെ പ്രമാണിച്ചിരിക്കുന്നു.

൬൮ നീ നല്ലവനും നന്മ ചെയ്യുന്നവ
നും [ആകുന്നു]; നിന്റെ പ്രമാണങ്ങളെ
എനിക്ക ഉപദേശിക്കേണമെ.

൬൯ അഹങ്കാരികൾ എനിക്ക വിരോധ
മായി ഒരു കുരള കെട്ടിയുണ്ടാക്കി; [എന്നാൽ]
ഞാൻ [എന്റെ] പൂൎണ്ണ ഹൃദയത്തോടെ നി
ന്റെ കല്പനകളെ പ്രമാണിക്കും.

൭൦ അവരുടെ ഹൃദയം നെയിപോലെ
പുഷ്ടിയായിരിക്കുന്നു; [എന്നാൽ] ഞാൻ നി
ന്റെ വേദപ്രമാണത്തിൽ ഇഷ്ടപ്പെടുന്നു.

൭൧ ഞാൻ നിന്റെ പ്രമാണങ്ങളെ പ
ഠിക്കേണ്ടുന്നതിന്ന ഞാൻ ദുഃഖിക്കപ്പെട്ടിരു
ന്നതു എനിക്ക നല്ലതു.

൭൨ നിന്റെ വായിലെ വേദപ്രമാണം
ആയിരം പൊന്നിനെക്കാളും, വെള്ളിയെക്കാ
ളും എനിക്ക ഏറാവും നല്ലതു [ആകുന്നു].



THE TWENTY FIFTH DAY.

## EVENING PRAYER.

ഇരുപത്തഞ്ചാം തിയ്യതി

## വൈകുന്നേരത്തെ പ്രാൎത്ഥന.

നിന്റെ കൈകൾ എന്നെ ഉണ്ടാക്കി, എ
ന്നെ ഉരുവാക്കി, ഞാൻ നിന്റെ കല്പനക
ളെ പഠിക്കേണ്ടുന്നതിന്ന എനിക്ക ബുദ്ധി
നല്കേണമെ.

൭൪ ഞാൻ നിന്റെ വചനത്തിൽ ആ

ശ്രയിച്ചിരിക്കകൊണ്ടു നിന്നെ ഭയപ്പെടുന്നവർ എന്നെ കാണുമ്പോൾ ആനന്ദിക്കും.

൭൫ യഹോവായേ, നിന്റെ ന്യായവിധികൾ നീതി [ആകുന്നു] എന്നും വിശ്വാസത്തിൽ നീ എന്നെ ദുഃഖിപ്പിച്ചു എന്നും ഞാൻ അറിയുന്നു.

൭൬ നിന്റെ ഭൃത്യനോടുള്ള നിന്റെ വചനപ്രകാരം നിന്റെ ആൎദ്രകരുണ എന്നെ ആശ്വസിപ്പിക്കുന്നതിന്നായിട്ടു ഇരിക്കട്ടെ, എന്നു ഞാൻ നിന്നോടു അപേക്ഷിക്കുന്നു.

൭൭ ഞാൻ ജീവിക്കേണ്ടുന്നതിന്നു നിന്റെ ആൎദ്രകരുണകൾ എങ്കലേക്കു വരുമാറാകട്ടെ; എന്തെന്നാൽ നിന്റെ വേദപ്രമാണം എന്റെ സന്തോഷം [ആകുന്നു].

൭൮ അഹങ്കാരികൾ ലജ്ജിക്കും; എന്തെന്നാൽ അവർ കാരണംകൂടാതെ എന്നോടു വികടമായി നടന്നു; [എന്നാൽ] ഞാൻ നിന്റെ കല്പനകളെക്കുറിച്ചു ധ്യാനിച്ചുകൊണ്ടിരിക്കും.

൭൯ നിന്നെ ഭയപ്പെടുന്നവരും, നിന്റെ സാക്ഷികളെ അറിഞ്ഞിരിക്കുന്നവരും എന്റെ അടുക്കലേക്കു തിരിയും.

൮൦ ഞാൻ ലജ്ജിക്കപ്പെടാതെയിരിക്കേണ്ടുന്നതിന്നു എന്റെ ഹൃദയം നിന്റെ പ്രമാണങ്ങളിൽ പരമാൎത്ഥമുള്ളതായിരിക്കട്ടെ.

---

൮൧ എന്റെ ആത്മാവു നിന്റെ രക്ഷയ്ക്കായിട്ടു തളരുന്നു; [എന്നാൽ] ഞാൻ നിന്റെ വചനത്തിൽ ആശ്രയിക്കുന്നു.

൮൨ നീ എപ്പോൾ എന്നെ ആശ്വസി
പ്പിക്കും എന്നു പറഞ്ഞു എന്റെ കണ്ണുകൾ
നിന്റെ വചനത്തെക്കുറിച്ചു ക്ഷീണിക്കു
ന്നു.
൮൩ എന്തെന്നാൽ ഞാൻ പുകയിൽ ഒ
രു തോല്ക്കുടം പോലെ ആയിതീൎന്നു; [എ
ന്നാൽ] ഞാൻ നിന്റെ പ്രമാണങ്ങളെ മറ
ക്കുന്നില്ല.
൮൪ നിന്റെ ദാസന്റെ നാളുകൾ എത്ര
[ആകുന്നു]? എന്നെ പീഡിപ്പിക്കുന്നവരോ
ടു നീ എപ്പോൾ ന്യായം നടത്തും?
൮൫ നിന്റെ ന്യായപ്രമാണത്തിൻപ്ര
കാരം അല്ലാത്തവരായ അഹങ്കാരികൾ ഇ
നിക്കായിട്ടു കുഴികളെ കുഴിച്ചിരിക്കുന്നു.
൮൬ നിന്റെ കല്പനകളെല്ലാം സത്യം
[ആകുന്നു]; അവർ അന്യായമായി എന്നെ
പീഡിപ്പിക്കുന്നു, എനിക്കു സഹായിക്കേ
ണമെ.
൮൭ അവർ ഭൂമിയിൽ എന്നെ മിക്കവാ
റും നശിപ്പിച്ചിരുന്നു; എങ്കിലും ഞാൻ നി
ന്റെ കല്പനകളെ ഉപേക്ഷിച്ചില്ല.
൮൮ നിന്റെ ആൎദ്രകരുണയിൻപ്രകാ
രം എന്നെ ജീവിപ്പിക്കേണമെ; എന്നാൽ
ഞാൻ നിന്റെ സാക്ഷികളെ പ്രമാണി
ക്കും.



യഹോവായേ, നിന്റെ വചനം സ്വൎഗ്ഗ
ത്തിൽ എന്നേക്കും സ്ഥിരമായിരിക്കുന്നു.
൯൦ നിന്റെ സത്യം തലമുറ തലമുറ വ

രെയും [ഇരിക്കുന്നു]; നീ ഭൂമിയെ സ്ഥിരപ്പെടുത്തി, അതു നിലനില്ക്കയും ചെയ്യുന്നു.

൯൧ ഇന്നേദിവസം വരെ അവ നിന്റെ ചട്ടങ്ങളിൻപ്രകാരം നിലനില്ക്കുന്നു; എന്തെന്നാൽ സകലവും നിന്റെ ദാസ്യങ്ങൾ [ആകുന്നു].

൯൨ നിന്റെ വേദപ്രമാണം എന്റെ സന്തോഷങ്ങൾ ആയിരുന്നില്ല എങ്കിൽ, അപ്പോൾ ഞാൻ എന്റെ ദുഃഖത്തിൽ നശിക്കുമായിരുന്നു.

൯൩ ഞാൻ ഒരുനാളും നിന്റെ പ്രമാണങ്ങളെ മറക്കയില്ല; എന്തെന്നാൽ നീ അവയെക്കൊണ്ടു എന്നെ ജീവിപ്പിച്ചിരിക്കുന്നു.

൯൪ ഞാൻ നിനക്കുള്ളവൻ [ആകുന്നു]; എന്നെ രക്ഷിക്കേണമെ; എന്തെന്നാൽ ഞാൻ നിന്റെ പ്രമാണങ്ങളെ അന്വേഷിച്ചു.

൯൫ ദുഷ്ടന്മാർ എന്നെ നശിപ്പിപ്പാൻ എന്നെക്കുറിച്ചു കാത്തിരുന്നു; [എന്നാൽ] ഞാൻ നിന്റെ സാക്ഷികളെ വിചാരിക്കും.

൯൬ ഞാൻ സകല പൂൎണ്ണതയുടെയും അവസാനം കണ്ടിരിക്കുന്നു; [എന്നാൽ] നിന്റെ കല്പന ഏറ്റവും വിസ്തീൎണ്ണമുള്ളതു [ആകുന്നു].



ഞാൻ നിന്റെ വേദപ്രമാണത്തെ എത്ര സ്നേഹിക്കുന്നു! അതു എല്ലാ ദിവസവും എന്റെ ധ്യാനം [ആകുന്നു].

൯൮ നീ നിന്റെ കല്പനകളാൽകൊണ്ടു എന്റെ ശത്രുക്കളെക്കാൾ എന്നെ ബുദ്ധിമാനാക്കി; എന്തെന്നാൽ അവ എപ്പോഴും എന്നോടുകൂടെ [ഉണ്ടു].

൯൯ എന്റെ സകല ഉപദേഷ്ടാക്കന്മാരെക്കാളും എനിക്കു അധികം ജ്ഞാനം ഉണ്ടു; എന്തെന്നാൽ നിന്റെ സാക്ഷികൾ എന്റെ ധ്യാനം [ആകുന്നു].

൧൦൦ ഞാൻ പൂർവ്വന്മാരെക്കാൾ അധികം അറിയുന്നു; എന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ പ്രമാണിക്കുന്നു.

൧൦൧ ഞാൻ നിന്റെ വചനത്തെ പ്രമാണിക്കേണ്ടുന്നതിന്നു ഞാൻ സകല ദുർമ്മാർഗ്ഗത്തിൽനിന്നും എന്റെ കാലുകളെ വിലക്കിയിരിക്കുന്നു.

൧൦൨ ഞാൻ നിന്റെ ന്യായവിധികളിൽനിന്നു മാറീട്ടില്ല; എന്തെന്നാൽ നീ എന്നെ പഠിപ്പിച്ചിരിക്കുന്നു.

൧൦൩ നിന്റെ വചനങ്ങൾ എന്റെ രുചിക്കു എത്രയും മധുരം ആകുന്നു; അവ എന്റെ വായിക്കു തേനിനെക്കാൾ അധികം തന്നെ.

൧൦൪ നിന്റെ പ്രമാണങ്ങളാൽ എനിക്കു അറിവു ഉണ്ടാകുന്നു; അതുകൊണ്ടു ഞാൻ സകല വ്യാജ വഴിയെയും വെറുക്കുന്നു.



THE TWENTY SIXTH DAY.

# MORNING PRAYER.

ഇരുപത്താറാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

നിന്റെ വചനം എന്റെ കാലുകൾക്കു ഒരു വിളക്കും, എന്റെ വഴിക്കു ഒരു പ്രകാശവും [ആകുന്നു].

൧൦൬ ഞാൻ നിന്റെ നീതിയായുള്ള ന്യായങ്ങളെ പ്രമാണിക്കുന്നതിന്നായിട്ടു ഞാൻ ആണയിട്ടു [അതിനെ] ഞാൻ നിവൃത്തിയാക്കുകയും ചെയ്യും.

൧൦൭ ഞാൻ ഏററവും ദുഃഖിക്കപ്പെട്ടുന്നു; യഹോവായേ, നിന്റെ വചനപ്രകാരം എന്നെ ജീവിപ്പിക്കേണമെ.

൧൦൮ യഹോവായേ, എന്റെ വായിലെ മനഃപൂൎവ്വമുള്ള കാഴ്ചകളെ കൈക്കൊണ്ടു നിന്റെ ന്യായങ്ങളെ എന്നോടു ഉപദേശിക്കേണമെ.

൧൦൯ എന്റെ ആത്മാവു എല്ലായ്പോഴും എന്റെ കൈയ്യിൽ [ഉണ്ടു]; എങ്കിലും ഞാൻ നിന്റെ വേദപ്രമാണത്തെ മറക്കുന്നില്ല.

൧൧൦ ദുഷ്ടന്മാർ ഇനിക്കായിട്ടു ഒരു കണി വെച്ചു; എന്നാലും ഞാൻ നിന്റെ കല്പനകളിൽനിന്നു തെററിപ്പോയില്ല.

൧൧൧ ഞാൻ നിന്റെ സാക്ഷികളെ എന്നേക്കും അവകാശമായി കൈക്കൊണ്ടു; എന്തെന്നാൽ അവ എന്റെ ഹൃദയത്തിന്റെ ആനന്ദം [ആകുന്നു].

൧൧൨ നിന്റെ പ്രമാണങ്ങളെ എല്ലാ
യ്പോഴും അവസാനത്തോളം തന്നെ ചെയ്വാ
നായിട്ട ഞാൻ എന്റെ ഹൃദയത്തെ ചാ
യിച്ചു.



ഞാൻ [വ്യൎത്ഥ] വിചാരങ്ങളെ വെറുക്കു
ന്നു: എന്നാൽ ഞാൻ നിന്റെ വേദപ്രമാ
ണത്തെ സ്നേഹിക്കുന്നു.
൧൧൪ നീ എനിക്കു മറവുസ്ഥലവും, എ
ന്റെ പരിചയും [ആകുന്നു]; ഞാൻ നി
ന്റെ വചനത്തിൽ ആശ്രയിക്കുന്നു.
൧൧൫ ദുഷ്ടന്മാരേ, എന്നിൽനിന്നു അക
ന്നു പോകുവിൻ; എന്തെന്നാൽ ഞാൻ എ
ന്റെ ദൈവത്തിന്റെ കല്പനകളെ പ്രമാ
ണിക്കും.
൧൧൬ നിന്റെ വചനപ്രകാരം എന്നെ
താങ്ങേണമെ; എന്നാൽ ഞാൻ ജീവിക്കും;
എന്റെ ആശയെക്കുറിച്ചു ഞാൻ ലജ്ജിക്കു
മാറാകയുമരുതെ.
൧൧൭ എന്നെ താങ്ങേണമെ; എന്നാൽ
ഞാൻ രക്ഷപെടും; നിന്റെ പ്രമാണങ്ങ
ളിൽ എനിക്കു എല്ലായ്പോഴും താല്പൎയ്യമുണ്ടാക
യും ചെയ്യും.
൧൧൮ നിന്റെ പ്രമാണങ്ങളിൽനിന്നു
തെറ്റിപ്പോകുന്ന എല്ലാവരെയും നീ ചവിട്ടി
ക്കളഞ്ഞു; എന്തെന്നാൽ അവരുടെ വഞ്ചന
വ്യാജം [ആകുന്നു].
൧൧൯ നീ ഭൂമിയിലുള്ള സകല ദുഷ്ടന്മാ
രെയും കീടത്തെ [പോലെ] ത്യജിച്ചുകളയുന്നു,

ആയതുകൊണ്ടു ഞാൻ നിന്റെ സാക്ഷികളെ സ്നേഹിക്കുന്നു.

൧൨൦ നിന്നെക്കുറിച്ചുള്ള ഭയം ഹേതുവായിട്ടു എന്റെ മാംസം വിറെക്കുന്നു; നിന്റെ ന്യായവിധികളെക്കുറിച്ചു ഞാൻ ഭയപ്പെടുകയും ചെയ്യുന്നു.



ഞാൻ ന്യായത്തെയും നീതിയെയും ചെയ്യു; എന്നെ ഞെരുക്കുന്നവൎക്കു എന്നെ ഏല്പിക്കരുതേ.

൧൨൨ നന്മെക്കായിട്ടു നിന്റെ ഭൃത്യന്നു വേണ്ടി ഉത്തരവാദിയായിരിക്കേണമെ; അഹങ്കാരികൾ എന്നെ ഞെരുക്കുമാറാകരുതെ.

൧൨൩ എന്റെ കണ്ണുകൾ നിന്റെ രക്ഷയെക്കുറിച്ചും, നിന്റെ നീതിയുടെ വചനത്തെക്കുറിച്ചും ക്ഷീണിക്കുന്നു.

൧൨൪ നിന്റെ കരുണയിൻപ്രകാരം നിന്റെ ഭൃത്യനോടു ചെയ്തു നിന്റെ പ്രമാണങ്ങളെ എനിക്കു ഉപദേശിക്കേണമെ.

൧൨൫ ഞാൻ നിന്റെ ഭൃത്യൻ [ആകുന്നു]; നിന്റെ സാക്ഷികളെ ഞാൻ അറിയേണ്ടുന്നതിന്നു എനിക്കു അറിവു തരേണമെ.

൧൨൬ യഹോവായെ, പ്രവൃത്തിപ്പാൻ ഇതു [നിനക്കു] സമയം [ആകുന്നു; എന്തെന്നാൽ] അവർ നിന്റെ ന്യായപ്രമാണത്തെ നിഷ്ഫലമാക്കിയിരിക്കുന്നു.

൧൨൭ അതുകൊണ്ടു ഞാൻ പൊന്നിനെ

ക്കാളും തങ്കത്തെക്കാളും നിന്റെ കല്പനകളെ സ്നേഹിക്കുന്നു.

൧൨൮ ആകയാൽ സകല കാൎയ്യങ്ങളെ കുറിച്ചും] നിന്റെ കല്പനകളെല്ലാം നേരാകുന്നു എന്നു ഞാൻ വിചാരിച്ചു സകല വ്യാജ വഴിയെയും വെറുക്കുന്നു.



നിന്റെ സാക്ഷികൾ അതിശയമുള്ളവ [ആകുന്നു]; അതുകൊണ്ടു എന്റെ ആത്മാവു അവയെ പ്രമാണിക്കുന്നു.

൧൩൦ നിന്റെ വചനങ്ങളുടെ പ്രവേശനം പ്രകാശത്തെ നല്കുന്നു; അതു പരമാൎത്ഥികളെ ജ്ഞാനമുള്ളവരാക്കുന്നു.

൧൩൧ ഞാൻ എന്റെ വാ തുറന്നു ശ്വാസമിട്ടു; എന്തെന്നാൽ നിന്റെ കല്പനകളെ കുറിച്ചു ഞാൻ വാഞ്ഛിച്ചു.

൧൩൨ നിന്റെ നാമത്തെ സ്നേഹിക്കുന്നവരോടു നീ ചെയ്യുവതിന്നപ്രകാരം എന്റെ മേൽ നോക്കി, എന്നോടു കരുണയുണ്ടാകേണമെ.

൧൩൩ എന്റെ കാലടികളെ നിന്റെ വചനത്തിൽ ക്രമപ്പെടുത്തേണമെ; യാതൊരു അന്യായത്തിന്നും എന്റെ മേൽ അധികാരമുണ്ടാകയും അരുതെ.

൧൩൪ മനുഷ്യന്റെ ഞെരുക്കത്തിൽനിന്നു എന്നെ വിടുവിക്കേണമെ; എന്നാൽ ഞാൻ നിന്റെ കല്പനകളെ പ്രമാണിക്കും.

൧൩൫ നിന്റെ ഭൃത്യന്റെ മേൽ നിന്റെ

മുഖം പ്രകാശിപ്പിച്ചു നിന്റെ പ്രമാണങ്ങളെ എനിക്ക ഉപദേശിക്കേണമെ.

൧൩൬ അവർ നിന്റെ വേദപ്രമാണത്തെ പ്രമാണിക്കായ്കകൊണ്ടു എന്റെ കണ്ണുകളിൽനിന്ന ജലനദികൾ ഒഴുകുന്നു.



യഹോവായെ, നീ നീതിമാൻ [ആകുന്നു]; നിന്റെ ന്യായവിധികളും നേരുള്ളവ [ആകുന്നു].

൧൩൮ നീ കല്പിച്ചിട്ടുള്ള നിന്റെ സാക്ഷികൾ നീതിയും മഹാ സത്യവും [ആകുന്നു].

൧൩൯ എന്റെ ശത്രുക്കൾ നിന്റെ വചനങ്ങളെ മറന്നിരിക്കകൊണ്ടു എന്റെ ഭക്തിവൈരാഗ്യം എന്നെ ഭേദിച്ചുകളഞ്ഞു.

൧൪൦ നിന്റെ വചനം മഹാ ശുദ്ധം [ആകുന്നു]; ആയതുകൊണ്ടു നിന്റെ ഭൃത്യൻ അതിനെ സ്നേഹിക്കുന്നു.

൧൪൧ ഞാൻ ചെറിയവനും നിന്ദിക്കപ്പെട്ടവനും [ആകുന്നു; എങ്കിലും] ഞാൻ നിന്റെ പ്രമാണങ്ങളെ മറക്കുന്നില്ല.

൧൪൨ നിന്റെ നീതി നിത്യമുള്ള നീതി [ആകുന്നു]; നിന്റെ വേദപ്രമാണം സത്യവും [ആകുന്നു].

൧൪൩ അനൎത്ഥവും കുണ്ഠിതവും എന്നെ പിടിച്ചിരിക്കുന്നു; എങ്കിലും നിന്റെ കല്പനകൾ എന്റെ സന്തോഷങ്ങൾ ആകുന്നു.

൧൪൪ നിന്റെ സാക്ഷികളുടെ നീതി നി

ത്വമുള്ളത [ആകുന്നു]; എനിക്ക ബുദ്ധി ത
ല്കേണമെ, എന്നാൽ ഞാൻ ജീവിക്കും.



THE TWENTY SIXTH DAY.

## EVENING PRAYER.

ഇരുപത്താറാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

൧൪൫ യഹോവായെ, ഞാൻ [എന്റെ] പൂൎണ്ണ ഹൃ
ദയത്തോടെ നിലവിളിച്ചു; എന്നെ ചെവി
ക്കൊള്ളേണമെ; ഞാൻ നിന്റെ കല്പനകളെ
പ്രമാണിക്കും.
൧൪൬ ഞാൻ നിന്നോട തന്നെ നിലവി
ളിച്ചു; എന്നെ രക്ഷിക്കേണമെ; എന്നാൽ
ഞാൻ നിന്റെ സാക്ഷികളെ പ്രമാണിക്കും.
൧൪൭ ഞാൻ പുലൎകാലത്തെ മുൻപിട്ടു
അപേക്ഷിച്ചു, ഞാൻ നിന്റെ വചനത്തി
ന്ന കാത്തിരുന്നു.
൧൪൮ ഞാൻ നിന്റെ വചനത്തെ ധ്യാ
നിക്കേണ്ടുന്നതിന്ന എന്റെ കണ്ണുകൾ രാ
ത്രിയാമങ്ങളെ മുൻപിടുന്നു.
൧൪൯ നിന്റെ കാരുണ്യപ്രകാരം എ
ന്റെ ശബ്ദത്തെ കേൾക്കേണമെ; യഹോ
വായെ, നിന്റെ ന്യായവിധിപ്രകാരം എ
ന്നെ ജീവിപ്പിക്കേണമെ.
൧൫൦ ദോഷത്തെ പിന്തുടരുന്നവർ സ
മീപിച്ചിരിക്കുന്നു; അവർ നിന്റെ വേദപ്ര
മാണത്തിൽനിന്ന ദൂരമായിരിക്കുന്നു.

൧൫൧ യഹോവായെ, നീ സമീപമായിരിക്കുന്നു; നിന്റെ കല്പനകളെല്ലാം സത്യം [ആകുന്നു].

൧൫൨ നിന്റെ സാക്ഷികളെക്കുറിച്ചു നീ അവയെ എന്നേക്കും സ്ഥിരമാക്കി എന്നു ഞാൻ മുൻപിനാലെ തന്നെ അറിഞ്ഞിരിക്കുന്നു.



൧൫൩ എന്റെ ദുഃഖത്തെ വിചാരിച്ചു എന്നെ വിടുവിക്കേണമെ; എന്തെന്നാൽ ഞാൻ നിന്റെ വേദപ്രമാണത്തെ മറക്കുന്നില്ല.

൧൫൪ എന്റെ വ്യവഹാരം തീൎത്തു എന്നെ വീണ്ടെടുക്കേണമെ; നിന്റെ വചനപ്രകാരം എന്നെ ജീവിപ്പിക്കേണമെ.

൧൫൫ രക്ഷ ദുഷ്ടന്മാരിൽനിന്നു ദൂരമായിരിക്കുന്നു; എന്തെന്നാൽ അവർ നിന്റെ പ്രമാണങ്ങളെ അന്വേഷിക്കുന്നില്ല.

൧൫൬ യഹോവായെ, നിന്റെ ആൎദ്രകരുണകൾ വളരെ [ആകുന്നു]; നിന്റെ ന്യായവിധികളിൻപ്രകാരം എന്നെ ജീവിപ്പിക്കേണമെ.

൧൫൭ എന്നെ പീഡിപ്പിക്കുന്നവരും എന്റെ ശത്രുക്കളും പലർ ആകുന്നു; [എങ്കിലും] ഞാൻ നിന്റെ സാക്ഷികളിൽനിന്നു ചായുന്നില്ല.

൧൫൮ ഞാൻ അക്രമക്കാരെ നോക്കി വ്യസനപ്പെട്ടു; എന്തെന്നാൽ അവർ നിന്റെ വചനത്തെ പ്രമാണിക്കുന്നില്ല.

൧൫൯ ഞാൻ നിന്റെ കല്പനകളെ എ

ത്രയും സ്നേഹിക്കുന്നു എന്നു വിചാരിക്കേണമെ; യഹോവായെ, നിന്റെ കാരുണ്യപ്രകാരം എന്നെ ജീവിപ്പിക്കേണമെ.

൧൬൦ നിന്റെ വചനത്തിന്റെ മൂലം സത്യം [ആകുന്നു]; നിന്റെ നീതിയുള്ള ന്യായവിധികളെല്ലാം എന്നേക്കും നില്ക്കുന്നു.



പ്രഭുക്കന്മാർ കാരണം കൂടാതെ എന്നെ പീഡിപ്പിച്ചു; എങ്കിലും എന്റെ ഹൃദയം നിന്റെ വചനത്തെക്കുറിച്ചു ഭയപ്പെടുന്നു.

൧൬൨ വലിയ കവൎച്ചയെ കണ്ടുപിടിക്കുന്ന ഒരുത്തൻ എന്നപോലെ ഞാൻ നിന്റെ വചനത്തിൽ ആനന്ദിക്കുന്നു.

൧൬൩ ഞാൻ കുരളയെ പകെച്ചു വെറുക്കുന്നു; എന്നാൽ ഞാൻ നിന്റെ വേദപ്രമാണത്തെ സ്നേഹിക്കുന്നു.

൧൬൪ നിന്റെ നീതിയുള്ള ന്യായവിധികളിൻ നിമിത്തം ഒരു ദിവസത്തിൽ ഞാൻ ഏഴുപ്രാവശ്യം നിന്നെ സ്തുതിക്കുന്നു.

൧൬൫ നിന്റെ വേദപ്രമാണത്തെ സ്നേഹിക്കുന്നവൎക്കു മഹാ സമാധാനം ഉണ്ടു; അവൎക്കു ഒരു വിരുദ്ധവും ഉണ്ടാകയില്ല.

൧൬൬ യഹോവായെ, ഞാൻ നിന്റെ രക്ഷെക്കായിട്ടു കാത്തു നിന്റെ കല്പനകളെ ആചരിച്ചു.

൧൬൭ എന്റെ ആത്മാവു നിന്റെ സാക്ഷികളെ പ്രമാണിച്ചിരിക്കുന്നു; ഞാൻ അവയെ ഏറ്റവും സ്നേഹിക്കയും ചെയ്യുന്നു.

൧൬൮ ഞാൻ നിന്റെ കല്പനകളെയും നിന്റെ സാക്ഷികളെയും പ്രമാണിച്ചിരിക്കുന്നു; എന്തെന്നാൽ എന്റെ വഴികളെല്ലാം നിന്റെ മുൻപാകെ [ആകുന്നു].



യഹോവായെ, എന്റെ നിലവിളി നിന്റെ മുൻപാകെ അടുത്തുവരുമാറാകട്ടെ; നിന്റെ വചനപ്രകാരം എനിക്ക അറിവു തരേണമെ.

൧൭൦ എന്റെ പ്രാൎത്ഥന നിന്റെ മുൻപാകെ വരുമാറാകട്ടെ; നിന്റെ വചനപ്രകാരം എന്നെ വിടുവിക്കേണമെ.

൧൭൧ എന്റെ അധരങ്ങൾ സ്തുതിയെ ഉച്ചരിക്കും; എന്തെന്നാൽ നീ നിന്റെ പ്രമാണങ്ങളെ എന്നോടു ഉപദേശിച്ചു.

൧൭൨ എന്റെ നാവു നിന്റെ വചനത്തെക്കുറിച്ചു സംസാരിക്കും; എന്തെന്നാൽ നിന്റെ കല്പനകളെല്ലാം നീതി [ആകുന്നു].

൧൭൩ നിന്റെ കൈ എനിക്ക സഹായമായിട്ടു ഇരിക്കട്ടെ; എന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ തെരിഞ്ഞെടുത്തിരിക്കുന്നു.

൧൭൪ യഹോവായെ, ഞാൻ നിന്റെ രക്ഷയെക്കുറിച്ചു വാഞ്ഛിച്ചിരിക്കുന്നു; നിന്റെ വേദപ്രമാണം എന്റെ സന്തോഷവും [ആകുന്നു].

൧൭൫ എന്റെ ആത്മാവു ജീവനോടിരുന്നു നിന്നെ സ്തുതിക്കും; നിന്റെ ന്യായവിധികൾ എനിക്ക സഹായിക്കയും ചെയ്യും.

൧൭൬ കാണാതെ പോയ ഒരു ആടു എ
ന്നപോലെ ഞാൻ തെറ്റിപ്പോയിരിക്കുന്നു;
നിന്റെ ഭൃത്യനെ അന്വേഷിക്കേണമെ; എ
ന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ മറ
ക്കുന്നില്ല.



THE TWENTY SEVENTH DAY.

## MORNING PRAYER.

ഇരുപത്തേഴാം തിയ്യതി.

### കാലത്തെ പ്രാൎത്ഥന.

**Ps. CXX.** ൧൨൦ാം സങ്കീൎത്തനം.

ഞാൻ എന്റെ ഞെരുക്കത്തിൽ യഹോ
വായോടു നിലവിളിച്ചു; എന്നാറെ അവൻ
എന്നെ ചെവിക്കൊണ്ടു.
൨ യഹോവായെ, വ്യാജമുള്ള അധരങ്ങ
ളിൽനിന്നും, വഞ്ചനയുള്ള നാവിൽനിന്നും
എന്റെ ആത്മാവിനെ വിടുവിക്കേണമെ.
൩ വഞ്ചനയുള്ള നാവെ, നിനക്കു എന്തു
നല്കപ്പെടും? അല്ലെങ്കിൽ നിനക്കു എന്തു
ചെയ്യപ്പെടും?
൪ ജ്യുനിപ്പേറിന്റെ തീക്കനലുകളോടു കൂ
ടെ ബലവാന്റെ മൂൎച്ചയുള്ള അസ്ത്രങ്ങളും
തന്നെ.
൫ ഞാൻ മേശെക്കിൽ പാൎത്തു കേദാറി
ന്റെ കൂടാരങ്ങളിൽ വസിക്കുന്നതു എനിക്കു
ഹാ കഷ്ടം!
൬ എന്റെ ആത്മാവു സമാധാനത്തെ

പകെക്കുന്നവരോടു കൂടെ ഏറിയ കാലം വ
സിച്ചിരിക്കുന്നു.

൭ ഞാൻ സമാധാനമുള്ളവൻ [ആകു
ന്നു]; എന്നാൽ ഞാൻ സംസാരിക്കുമ്പോൾ
അവർ യുദ്ധത്തിന്നു ഉള്ളവർ [ആകുന്നു].

## Ps. CXXI ൧൨൧ാം സങ്കീൎത്തനം.

എനിക്കു സഹായം വരുന്ന പൎവ്വതങ്ങളി
ലെക്കു ഞാൻ എന്റെ കണ്ണുകളെ ഉയൎത്തു
ന്നു.

൨ എന്റെ സഹായം ആകാശത്തെ
യും ഭൂമിയെയും ഉണ്ടാക്കിയ യഹോവായിൽ
നിന്നു [വരുന്നു].

൩ അവൻ നിന്റെ കാലടി ഇളകപ്പെ
ടുവാൻ സമ്മതിക്കയില്ല; നിന്നെ പരിപാ
ലിക്കുന്നവൻ ഉറങ്ങുകയുമില്ല.

൪ കണ്ടാലും, ഇസ്രായേലിനെ പരിപാ
ലിക്കുന്നവൻ ഉറക്കം തൂക്കുകയുമില്ല; ഉറങ്ങു
കയും ഇല്ല.

൫ യഹോവാ നിന്റെ പരിപാലകൻ
[ആകുന്നു]; യഹോവാ നിന്റെ വലത്തു
ഭാഗത്തു നിനക്കു നിഴൽ [ആകുന്നു].

൬ പകൽ ആദിത്യൻ എങ്കിലും, രാത്രി ച
ന്ദ്രനെങ്കിലും നിന്നെ ഉപദ്രവിക്കയില്ല.

൭ യഹോവാ സകല ദോഷത്തിൽനി
ന്നും നിന്നെ പരിപാലിക്കും; അവൻ നി
ന്റെ ആത്മാവിനെ പരിപാലിക്കും.

൮ യഹോവാ നിന്റെ ഗമനത്തെയും,

നിന്റെ ആഗമനത്തെയും ഇതുമുതൽ എ
ന്നേക്കും പരിപാലിക്കും.

Ps. CXXII. ൧൨൨ാം സങ്കീൎത്തനം.

യഹോവായുടെ ഭവനത്തിലേക്ക നമുക്ക
പോകാം എന്നു അവർ എന്നോടു പറഞ്ഞ
പ്പോൾ ഞാൻ സന്തോഷപ്പെട്ടു.
൨ യെറുശലേമെ, ഞങ്ങളുടെ കാലടികൾ
നിന്റെ വാതിലുകൾക്കകത്തു നില്ക്കും.
൩ യെറുശലേം കൂടി ഇണെക്കപ്പെട്ട പട്ട
ണമായിട്ടു പണിയപ്പെട്ടിരിക്കുന്നു.
൪ അവിടേക്ക യഹോവായുടെ ഗോത്ര
ങ്ങളാകുന്ന ഗോത്രങ്ങൾ, യഹോവായുടെ
നാമത്തിന്നു സ്തോത്രം ചെയ്യാനായിട്ടു ഇ
സ്രായേലിന്റെ സാക്ഷികളുടെ അടുക്കലേ
ക്ക കരേറി ചെല്ലുന്നു.
൫ എന്തെന്നാൽ അവിടെ ന്യായസിം
ഹാസനങ്ങൾ ഇരിക്കുന്നു; ദാവീദിന്റെ ഭ
വനത്തിലെ സിംഹാസനങ്ങൾ തന്നെ.
൬ യെറുശലേമിന്റെ സമാധാനത്തി
ന്നു വേണ്ടി പ്രാൎത്ഥിപ്പിൻ; നിന്നെ സ്നേ
ഹിക്കുന്നവർ ശുഭപ്പെടും.
൭ നിന്റെ മതിലുകങ്ങളിൽ സമാധാന
വും നിന്റെ രാജധാനികളിൽ ശുഭവും ഉ
ണ്ടാകട്ടെ.
൮ എന്റെ സഹോദരന്മാരുടെയും, സ
ഖിമാരുടെയും നിമിത്തം, നിന്നിൽ സമാധാ
നം [ഉണ്ടാകട്ടെ] എന്നു ഞാൻ ഇപ്പോൾ
പറയും.
൯ ഞങ്ങളുടെ ദൈവമായ യഹോവായു

ടെ ഭവനത്തിന്റെ നിമിത്തം ഞാൻ നി
ന്റെ നന്മയെ അന്വേഷിക്കും.

Ps. CXXIII. ൧൨൩ാം സങ്കീൎത്തനം.

സ്വൎഗ്ഗങ്ങളിൽ വസിക്കുന്നവനേ, ഞാൻ
നിങ്കലേക്കു എന്റെ കണ്ണുകളെ ഉയൎത്തുന്നു.
൨ കണ്ടാലും, ദാസന്മാരുടെ കണ്ണുകൾ ത
ങ്ങളുടെ യജമാനന്മാരുടെ കൈയ്യിലേക്കും,
ദാസിയുടെ കണ്ണുകൾ തന്റെ യജമാനസ്ത്രീ
യുടെ കൈയ്യിലേക്കും [നോക്കുന്ന] പ്രകാരം
തന്നെ, ഞങ്ങളുടെ കണ്ണുകൾ ഞങ്ങളുടെ
ദൈവമായ യഹോവായെ അവൻ ഞ
ങ്ങളോടു കരുണെയുണ്ടാകുന്നതുവരെ [കാ
ത്തിരിക്കുന്നു].
൩ യഹോവായേ, ഞങ്ങളോടു കരുണെയു
ണ്ടാകേണമെ; ഞങ്ങളോടു കരുണെയുണ്ടാ
കേണമെ; എന്തെന്നാൽ ഞങ്ങൾ നിന്ദ
കൊണ്ടു ഏററവും നിറഞ്ഞിരിക്കുന്നു.
൪ സുഖമായിരിക്കുന്നവരുടെ നിന്ദകൊ
ണ്ടും, അഹങ്കാരികളുടെ പരിഹാസം കൊ
ണ്ടും ഞങ്ങളുടെ ആത്മാവു ഏററവും നിറ
ഞ്ഞിരിക്കുന്നു.

Ps. CXXIV. ൧൨൪ാം സങ്കീൎത്തനം.

ഇപ്പോൾ ഇസ്രായേലിന്നു പറയാം: യ
ഹോവാ നമുക്കുവേണ്ടി ഇല്ലാതെയിരുന്നാ
ൽ,
൨ മനുഷ്യർ നമുക്കു വിരോധമായി എ
ഴുന്നേററപ്പോൾ, യഹോവാ നമുക്കുവേണ്ടി
ഇല്ലാതെയിരുന്നാൽ,

൩ അവരുടെ കോപം നമ്മുടെ നേരെ ജ്വലിച്ചപ്പോൾ, അവർ നമ്മെ ജീവനോടെ വിഴുങ്ങുമായിരുന്നു.

൪ അപ്പോൾ വെള്ളങ്ങൾ നമ്മെ കവികയും, നീരൊഴുക്ക നമ്മുടെ ആത്മാവിൻ മീതെ കടന്നുപോകയും ചെയ്യുമായിരുന്നു.

൫ അപ്പോൾ പൊങ്ങിയ വെള്ളങ്ങൾ നമ്മുടെ ആത്മാവിൻ മീതെ കടന്നുപോകുമായിരുന്നു.

൬ നമ്മെ അവരുടെ പല്ലുകൾക്ക ഇരയായിട്ടു കൊടുക്കാതെയിരുന്ന യഹോവാ വാഴ്ത്തപ്പെട്ടവൻ [ആകട്ടെ].

൭ നമ്മുടെ ആത്മാവു ഒരു പക്ഷിയെന്നപോലെ കാട്ടാളന്മാരുടെ കണിയിൽനിന്നു വഴുതിയിരിക്കുന്നു, കണി പൊട്ടി, നാം ഒഴിഞ്ഞുപോകയും ചെയ്തു.

൮ നമ്മുടെ സഹായം ആകാശത്തെയും ഭൂമിയെയും ഉണ്ടാക്കിയ യഹോവായുടെ നാമത്തിൽ [ആകുന്നു].

Ps. CXXV. ൧൨൫ാം സങ്കീർത്തനം.

യഹോവായിൽ ആശ്രയിക്കുന്നവർ ഇളകപ്പെടാതെ, എന്നേക്കും നിലനില്ക്കുന്ന സീയോൻ പർവ്വതം പോലെ [ആകും].

൨ പർവ്വതങ്ങൾ യെറുശലേമിനെ ചുററിയിരിക്കുന്ന പ്രകാരം തന്നെ, യഹോവാ ഇതുമുതൽ എന്നേക്കും തന്റെ ജനത്തെ ചുററിയിരിക്കുന്നു.

൩ എന്തെന്നാൽ നീതിമാന്മാർ തങ്ങളു

ടെ കൈകളെ അകൃത്യത്തിലേക്ക നീട്ടാതെ
ഇരിക്കേണ്ടുന്നതിന്ന ദുഷ്ടതയുടെ കോൽ
നീതിമാന്മാരുടെ പങ്കിന്മേൽ വസിക്കയില്ല.

൪ യഹോവായെ, നല്ലവൎക്കും, തങ്ങളു
ടെ ഹൃദയങ്ങളിൽ നേരുള്ളവൎക്കും നന്മ ചെ
യ്യേണമെ.

൫ എന്നാൽ തങ്ങളുടെ വളഞ്ഞ വഴിക
ളിലേക്ക ചായുന്നവരെയൊ, യഹോവാ
അവരെ അന്യായം ചെയ്യുന്നവരോട കൂടെ
നടത്തും: [എങ്കിലും] ഇസ്രായെലിന്റെ
മേൽ സമാധാനം [ഉണ്ടാകും].

---

THE TWENTY SEVENTH DAY.

# EVENING PRAYER

## ഇരുപത്തേഴാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. CXXVI. ൧൨൬ാം സങ്കീൎത്തനം.

യഹോവാ സീയോന്റെ അടിമയെ തി
രിച്ചപ്പോൾ, ഞങ്ങൾ സ്വപ്നം കാണുന്ന
വർ എന്നപോലെ [ആയിതന്നു].

൨ അന്ന ഞങ്ങളുടെ വായ് ചിരികൊ
ണ്ടും, ഞങ്ങളുടെ നാവ പാട്ടുകൊണ്ടും നിറ
ഞ്ഞിരുന്നു; അപ്പോൾ അവർ പുറജാതിക
ളുടെ ഇടയിൽ പറഞ്ഞു: യഹോവാ വലിയ
കാൎയ്യങ്ങളെ തങ്ങൾക്ക ചെയ്തു.

൩ യഹോവാ ഞങ്ങൾക്ക വലിയ കാ

ൎയ്യങ്ങളെ ചെയ്തിരിക്കുന്നു; അതു ഹേതുവാ
യിട്ടു ഞങ്ങൾ സന്തോഷിച്ചിരിക്കുന്നു.
൪ യഹോവായേ, തെക്കുള്ള ഒഴുക്കുകൾ
പോലെ ഞങ്ങളുടെ അടിമയെ തിരിയുമാറാ
ക്കേണമെ.
൫ കണ്ണുനീരോടെ വിതെക്കുന്നവർ സ
ന്തോഷത്തോടെ കൊയ്യും.
൬ നല്ല വിത്തിനെ ചുമന്നുംകൊണ്ടു പു
റത്തു നടന്നു ദുഃഖിക്കുന്നവൻ തന്റെ ക
റ്റകളെ ചുമന്നുംകൊണ്ടു സന്തോഷത്തോ
ടെ തിരികെ വരും, സംശയമില്ല.

## Ps. CXXVII. ൧൨൭ാം സങ്കീൎത്തനം.

യഹോവാ ഭവനത്തെ പണിയാതെയിരു
ന്നാൽ, അതിനെ പണിയുന്നവർ വൃഥാ
അദ്ധ്വാനപ്പെടുന്നു; യഹോവാ പട്ടണ
ത്തെ കാക്കാതെയിരുന്നാൽ, കാവല്ക്കാരൻ
വൃഥാ ജാഗരണം ചെയ്യുന്നു.
൨ നിങ്ങൾ അതികാലത്തു എഴുന്നേറ്റു
നന്നാ രാച്ചെന്നിട്ടു വിശ്രമിച്ചു ക്ലേശിച്ചു
അപ്പത്തെ ഭക്ഷിക്കുന്നതു വ്യൎത്ഥം [ആകു
ന്നു]; ഇപ്രകാരം അവൻ തനിക്കു പ്രിയ
മുള്ളവനു ഉറക്കം കൊടുക്കുന്നുവെല്ലോ.
൩ കണ്ടാലും, മക്കൾ യഹോവായിൽനി
ന്നുള്ള അവകാശവും ഗൎഭത്തിലെ ഫലം അ
വനിൽനിന്നുള്ള പ്രതിഫലവും [ആകുന്നു].
൪ ബലവാന്റെ കൈയ്യിലുള്ള അസ്ത്ര
ങ്ങൾ ഏതുപ്രകാരമോ, അപ്രകാരം ബാല്യ
ത്തിലെ മക്കൾ [ആകുന്നു].

൫ തന്റെ ആവനാഴികയിൽ അവ
യെക്കൊണ്ടു നിറച്ചിട്ടുള്ള മനുഷ്യൻ ഭാഗ്യ
വാൻ; അവർ ലജ്ജിക്കപ്പെടാതെ ശത്രുക്ക
ളോടു വാതില്ക്കൽവെച്ചു സംസാരിക്കും.

Ps. CXXVIII. ൧൨൮ാം സങ്കീൎത്തനം.

൧ യഹോവായെ ഭയപ്പെട്ടു അവന്റെ വഴി
കളിൽ കൂടി നടക്കുന്ന എല്ലാവനും ഭാഗ്യവാ
ൻ.

൨ എന്തെന്നാൽ നിന്റെ കൈകളുടെ
അദ്ധ്വാനത്തെ നീ ഭക്ഷിക്കും; നീ ഭാഗ്യ
വാൻ [ആകും]; നിനക്കു നന്മയും [ഉണ്ടാ
കും].

൩ നിന്റെ ഭാൎയ്യ നിന്റെ ഭവനത്തി
ന്റെ അരികുകളിൽ ഫലംതരുന്ന മുന്തി
രിങ്ങാവള്ളി എന്നപോലെയും നിന്റെ മ
ക്കൾ നിന്റെ മേശെക്കു ചുററും ഒലിവു
തൈകൾ എന്നപോലെയും [ഇരിക്കും].

൪ കണ്ടാലും, യഹോവായെ ഭയപ്പെടു
ന്ന മനുഷ്യൻ ഇപ്രകാരം ഭാഗ്യവാനാ
കും.

൫ യഹോവാ സീയോനിൽനിന്നു നി
ന്നെ അനുഗ്രഹിക്കും; നീ നിന്റെ ആയു
സ്സുള്ള എല്ലാ ദിവസങ്ങളിലും യെറുശലേ
മിന്റെ നന്മയെയും കാണുമാറാകട്ടെ.

൬ അത്രയുമല്ല, നിന്റെ മക്കളുടെ മക്ക
ളെയും ഇസ്രായേലിന്മേൽ സമാധാനത്തെ
യും നീ കാണുമാറാകട്ടെ.

## Ps. CXXIX. ൧൨൯ാം സങ്കീൎത്തനം.

അവർ എന്റെ ബാല്യംമുതൽ പലപ്രാ
വശ്യവും എന്നെ ഉപദ്രവിച്ചു.

൨ അവർ എന്റെ ബാല്യംമുതൽ പല
പ്രാവശ്യവും എന്നെ ഉപദ്രവിച്ചു; എങ്കി
ലും അവർ ഇനിക്ക വിരോധമായി പ്ര
ബലപ്പെട്ടില്ല എന്ന ഇസ്രായേലിന്ന ഇ
പ്പൊൾ പറയാം.

൩ ഉഴവുകാർ എന്റെ മുതുകിന്മേൽ ഉഴു
തു; അവർ തങ്ങളുടെ ഉഴച്ചാലുകളെ നീള
മാക്കി.

൪ യഹോവാ നീതിമാൻ [ആകുന്നു];
അവൻ ദുഷ്ടന്മാരുടെ കയറുകളെ അറുത്തു
കളഞ്ഞു.

൫ സിയോനെ പകെക്കുന്ന എല്ലാവ
രും ലജ്ജിച്ചു പിന്തിരിയുമാറാകും.

൬ അവർ വളരുന്നതിന്ന മുൻപെ ഉണ
ങ്ങിപ്പോകുന്ന പുരപ്പുറത്തെ പുല്ലുപോലെ
ആകും.

൭ അതിനാൽ പുല്ലറുക്കുന്നവൻ തന്റെ
കൈയെയും, കററകളെ കെട്ടുന്നവൻ ത
ന്റെ മടിയെയും നിറെക്കുന്നില്ല.

൮ വഴികടക്കുന്നവർ യഹോവായുടെ
അനുഗ്രഹം നിങ്ങളുടെ മേൽ ഉണ്ടാകട്ടെ
എന്നും, യഹോവായുടെ നാമത്തിൽ ഞങ്ങ
ൾ നിങ്ങളെ അനുഗ്രഹിക്കുന്നു എന്നും പ
റയുന്നതുമില്ല.

Ps. CXXX. ൧൩൦ാം സങ്കീൎത്തനം.

യഹോവായെ, അഗാധങ്ങളിൽ നിന്നു
ഞാൻ നിന്നോടു നിലവിളിച്ചു.
൨ യഹോവായെ, എന്റെ ശബ്ദത്തെ
കേൾക്കേണമെ; നിന്റെ ചെവികൾ എ
ന്റെ അപേക്ഷകളുടെ ശബ്ദത്തിൽ ശ്ര
ദ്ധിച്ചിരിക്കേണമെ.
൩ യഹോവായേ, നീ അകൃത്യങ്ങളെ
സൂക്ഷിച്ചുനോക്കുന്നു എങ്കിൽ, യഹോവാ
യെ, നിലനില്ക്കുന്നവൻ ആർ?
൪ എങ്കിലും നിന്നെ ഭയപ്പെടത്തക്കവ
ണ്ണം നിന്നോടുകൂടെ മോചനം ഉണ്ടു.
൫ ഞാൻ യഹോവായിക്കായിട്ടു കാത്തി
രിക്കുന്നു, എന്റെ ആത്മാവു കാത്തിരിക്കു
ന്നു, അവന്റെ വചനത്തിൽ ഞാൻ ആ
ശ്രയിച്ചിരിക്കുന്നു.
൬ ഉഷസ്സിന്നായിട്ടു കാത്തിരിക്കുന്നവ
രെക്കാൾ, ഉഷസ്സിന്നായിട്ടു കാത്തിരിക്കുന്ന
വരെക്കാൾ, എന്റെ ആത്മാവു യഹോവാ
യെ [കാത്തിരിക്കുന്നു].
൭ ഇസ്രായേൽ യഹോവായിൽ ശരണ
മായിരിക്കട്ടെ; എന്തെന്നാൽ യഹോവായൊ
ടുകൂടെ കരുണയും, അവനോടുകൂടെ വളരെ
വീണ്ടെടുപ്പും [ഉണ്ടു].
൮ അവൻ ഇസ്രായേലിനെ അവന്റെ
സകല അകൃത്യങ്ങളിൽനിന്നും വീണ്ടെടു
ക്കയും ചെയ്യും.

Ps. CXXXI. ൧൩൧ാം സങ്കീൎത്തനം.

യഹോവായേ, എന്റെ ഹൃദയം അഹം

ഭാവമായിരിക്കുന്നില്ല; എന്റെ കണ്ണുകൾ
ഉയൎന്നിരിക്കുന്നതുമില്ല; ഞാൻ വലിയ കാ
ൎയ്യങ്ങളിലും എനിക്കു ദുമലായ അതിശയമു
ള്ള കാൎയ്യങ്ങളിലും നടക്കുന്നതുമില്ല.

൨ തന്റെ മാതാവിങ്കൽനിന്നു മുലകുടി
മാറിയ പൈതലിനെപ്പോലെ ഞാൻ എ
ന്റെ ആത്മാവിനെ അടക്കി ശമിപ്പിച്ചു
നിശ്ചയം; എന്റെ ആത്മാവു മുലകുടി മാ
റിയ പൈതൽ എന്നപോലെ തന്നേ [ആ
കുന്നു].

൩ ഇസ്രായേൽ ഇതുമുതൽ എന്നേക്കും
യഹോവായിൽ ശരണമായിരിക്കട്ടെ.



THE TWENTY EIGHTH DAY.

## MORNING PRAYER.

ഇരുപത്തെട്ടാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

Ps. CXXXII. ൧൩൨ാം സങ്കീൎത്തനം.

യഹോവായേ, ദാവീദിനെയും അവന്റെ
സകല അനൎത്ഥങ്ങളെയും ഓൎക്കേണമെ.

൨ അവൻ യഹോവായിക്കു ആണയി
ട്ടു, യാക്കോബിന്റെ വല്ലഭനു നേൎന്നതു എ
ന്തെന്നാൽ,

൩ ഞാൻ യഹോവായിക്കു ഒരു സ്ഥല
ത്തെയും, യാക്കോബിന്റെ വല്ലഭനായ

[ദൈവത്തിന്ന] ഒരു വാസസ്ഥലത്തെയും ക
ണ്ടെത്തുന്നതുവരെ,
൩ ഞാൻ എന്റെ ഭവനത്തിലെ കൂടാ
രത്തിലേക്ക കടക്കാതെയും എന്റെ കിടക്ക
മേൽ കരേറാതെയും,
൪ ഞാൻ എന്റെ കണ്ണുകൾക്ക ഉറക്ക
ത്തെയും, എന്റെ കണ്ണോളകൾക്ക നിദ്ര
യെയും കൊടുക്കാതെയും ഇരിക്കും.
൬ കണ്ടാലും, ഞങ്ങൾ എഫ്രാത്തായിൽ
അതിനെക്കുറിച്ച കേട്ടു; ഞങ്ങൾ മരങ്ങളു
ള്ള വയലുകളിൽ അതിനെ കണ്ടെത്തി.
൭ ഞങ്ങൾ അവന്റെ കൂടാരങ്ങളിലേക്ക
പ്രവേശിച്ച അവന്റെ പാദപീഠത്തിങ്കൽ
വന്ദിക്കും.
൮ യഹോവായെ, നിന്റെ സൌഖ്യ
ത്തിലേക്ക നീയും നിന്റെ ശക്തിയുടെ പെ
ട്ടിയും എഴുന്നെള്ളേണമെ.
൯ നിന്റെ ആചാര്യന്മാർ നീതിയെ ധ
രിക്കയും, നിന്റെ ശുദ്ധിമാന്മാർ ആൎത്തു
സന്തോഷിക്കയും ചെയ്യട്ടെ.
൧൦ നിന്റെ ഭൃത്യനായ ദാവീദിൻനിമി
ത്തം നിന്റെ അഭിഷിക്തന്റെ മുഖത്തെ
തിരിച്ചുകളയരുതെ.
൧൧ ഞാൻ നിന്റെ ഉദരത്തിലെ ഫല
ത്തിൽനിന്ന നിന്റെ സിംഹാസനത്തി
ന്മേൽ ഇരുത്തുമെന്ന യഹോവാ ദാവീദി
നോട സത്യമായി ആണയിട്ടു; അവൻ അ
തിൽനിന്ന മാറുകയുമില്ല.
൧൨ നിന്റെ പുത്രന്മാർ എന്റെ ഉടമ്പ
സമ്മതത്തെയും, ഞാൻ അവരോട ഉപദേ

ശിക്കുന്ന എന്റെ സാക്ഷിയെയും പ്രമാ
ണിക്കുമെങ്കിൽ, അവരുടെ പുത്രന്മാരും നി
ന്റെ സിംഹാസനത്തിന്മേൽ എന്നേക്കും
ഇരിക്കും.

൧൩ എന്തെന്നാൽ യഹോവാ സീയോ
നെ തെരിഞ്ഞെടുത്തു [അതിനെ] തന്റെ
വാസസ്ഥലമായിട്ടു ആഗ്രഹിച്ചു.

൧൪ ഇതു എന്നേക്കും എന്റെ സൌഖ്യ
സ്ഥലം [ആകുന്നു]; ഞാൻ ഇവിടെ വ
സിക്കും; എന്തെന്നാൽ ഞാൻ ഇതിനെ
ആഗ്രഹിച്ചു.

൧൫ ഞാൻ അതിലെ ആഹാരത്തെ നി
ശ്ചയമായി അനുഗ്രഹിക്കും; ഞാൻ അതി
ലെ ദരിദ്രന്മാരെ അപ്പംകൊണ്ടു തൃപ്തി
യാക്കും.

൧൬ ഞാൻ അതിലെ ആചാൎയ്യന്മാരെ
യും രക്ഷകൊണ്ടു ധരിപ്പിക്കും; അതിലെ
ശുദ്ധിമാന്മാരും ഏററവും ഉല്ലാസിക്കും.

൧൭ അവിടെ ഞാൻ ദാവീദിന്റെ കൊ
മ്പിനെ മുളപ്പിക്കും; ഞാൻ എന്റെ അഭി
ഷിക്തനുവേണ്ടി ഒരു വിളക്കിനെ നിശ്ച
യിച്ചു.

൧൮ ഞാൻ അവന്റെ ശത്രുക്കളെ ല
ജ്ജ ധരിപ്പിക്കും; എങ്കിലും അവന്റെ കി
രീടം അവന്റെ മേൽതന്നെ പൂക്കും.

## Ps. CXXXIII. ൧൩൩-ാം സങ്കീൎത്തനം.

കണ്ടാലും, സഹോദരന്മാർ ഐകമത്യ

ത്തോടെ ഒരുമിച്ചു വസിക്കുന്നതു എത്ര ന
ന്മയും എത്ര സന്തോഷവും [ആകുന്നു]!

൨ [അതു] താടിയിലേക്ക, അഹറോ
ന്റെ താടിയിലേക്ക ഒലിച്ചതായി, അവ
ന്റെ അങ്കികളുടെ വിളുമ്പുകളിലേക്ക എ
ത്തിയതായി, തലയിന്മെലുള്ള വിലയേറിയ
തൈലം പോലെയും,

൩ ഹെൎമ്മോന്റെ മഞ്ഞുപോലെയും,
സീയോൻമലകളിന്മേൽ [പൊഴിയുന്ന മ
ഞ്ഞുപോലെയും ആകുന്നു]; എന്തെന്നാൽ
അവിടെ യഹോവാ എന്നേക്കും ജീവനാ
കുന്ന അനുഗ്രഹത്തെ കല്പിച്ചു.

Ps. CXXXIV. ൧൩൪ാം സങ്കീൎത്തനം.

രാത്രികാലങ്ങളിൽ യഹോവാ
യുടെ ഭവനത്തിൽ നില്ക്കുന്നവരായി, യ
ഹോവായുടെ സകല ശുശ്രൂഷക്കാരുമായു
ള്ളോരേ, നിങ്ങൾ യഹോവായെ വാഴ്ത്തു
വിൻ.

൨ ശുദ്ധ [സ്ഥലത്തു] നിങ്ങളുടെ കൈ
കളെ ഉയൎത്തി, യഹോവായെ വാഴ്ത്തുവിൻ.
൩ ആകാശത്തെയും ഭൂമിയെയും ഉണ്ടാ
ക്കിയ യഹോവാ സീയോനിൽനിന്നു നി
ന്നെ അനുഗ്രഹിക്കുമാറാകട്ടെ.

Ps. CXXXV. ൧൩൫ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ, യഹോവായു
ടെ നാമത്തെ സ്തുതിപ്പിൻ, യഹോവായുടെ
ശുശ്രൂഷക്കാരേ, [അവനെ] സ്തുതിപ്പിൻ.
൨ യഹോവായുടെ ഭവനത്തിലും, നമ്മു

ടെ ദൈവത്തിന്റെ ഭവനത്തിന്റെ മതി
ലകങ്ങളിലും നില്ക്കുന്നവരായുള്ളോരെ,

൩ യഹോവായെ സ്തുതിപ്പിൻ; എന്തെ
ന്നാൽ യഹോവാ നല്ലവൻ [ആകുന്നു];
അവന്റെ നാമത്തിന്നു സ്തുതി പാടുവിൻ;
എന്തെന്നാൽ അതു സന്തോഷമുള്ളതു ആ
കുന്നു.

൪ എന്തെന്നാൽ യഹോവാ തനിക്കായി
ട്ടു യാക്കോബിനെയും, തനിക്കു പ്രത്യേക
നിക്ഷേപമായിട്ടു ഇസ്രായെലിനെയും തെ
രിഞ്ഞെടുത്തിരിക്കുന്നു.

൫ എന്തെന്നാൽ യഹോവാ വലിയവ
ൻ [ആകുന്നു] എന്നും, നമ്മുടെ യഹോവാ
സകല ദൈവങ്ങളിലും മീതെ [ആകുന്നു]
എന്നും ഞാൻ അറിയുന്നു.

൬ യഹോവായിക്കു ഇഷ്ടമുള്ളതിനെ ഒ
ക്കെയും അവൻ ആകാശത്തിലും ഭൂമിയി
ലും, സമുദ്രങ്ങളിലും എല്ലാ അഗാധ സ്ഥല
ങ്ങളിലും ചെയ്തു.

൭ അവൻ ഭൂമിയുടെ അററങ്ങളിൽനി
ന്നു ആവികളെ കരേറുമാറാക്കുന്നു; അവ
ൻ മഴെക്കു മിന്നലുകളെ ഉണ്ടാക്കുന്നു; അ
വൻ തന്റെ ഭണ്ഡാരങ്ങളിൽനിന്നു കാ
ററിനെ പുറപ്പെടുമാറാക്കുന്നു.

൮ അവൻ മിസ്രയിമിലെ കടിഞ്ഞൂലുക
ളെ മനുഷ്യൻമുതൽ മൃഗം വരെയും സംഹ
രിച്ചു.

൯ അല്ലയോ, മിസ്രയിമേ, അവൻ നി
ന്റെ നടുവിൽ ഫറവോവിന്റെ മേലും അ

വന്റെ സകല ഭൃത്യന്മാരുടെ മേലും അട
യാളങ്ങളെയും അത്ഭുതങ്ങളെയും അയച്ചു.
൧൦ അവൻ വലിയ ജാതികളെ സംഹ
രിച്ചു, ശക്തിയുള്ള രാജാക്കന്മാരെ കൊന്നു.
൧൧ അമോറായക്കാരുടെ രാജാവായ സീ
ഹോനെയും, ബാശാനിലെ രാജാവായ ഓ
ഗിനെയും, കനാനിലെ സകല രാജ്യങ്ങ
ളെയും തന്നെ.
൧൨ അവരുടെ രാജ്യത്തെ അവകാശ
മായിട്ടു, തന്റെ ജനമായ ഇസ്രായേലിന്നു
അവകാശമായിട്ടു കൊടുത്തു.
൧൩ യഹോവായെ, നിന്റെ നാമം എ
ന്നേക്കും, യഹോവായെ, നിന്റെ ഓൎമ്മ
തലമുറ തലമുറയായിട്ടും [ഇരിക്കുന്നു].
൧൪ എന്തെന്നാൽ യഹോവാ തന്റെ
ജനത്തോടു വിധിക്കും; അവൻ തന്റെ
ശുശ്രൂഷക്കാരെക്കുറിച്ചു അനുതാപപ്പെടുക
യും ചെയ്യും.
൧൫ പുറജാതിക്കാരുടെ വിഗ്രഹങ്ങൾ മ
നുഷ്യരുടെ കൈവേലയായ വെള്ളിയും
പൊന്നും [ആകുന്നു].
൧൬ അവെക്കു വായുണ്ടു, എങ്കിലും അ
വ സംസാരിക്കുന്നില്ല; അവെക്കു കണ്ണുക
ൾ ഉണ്ടു, എങ്കിലും അവ കാണുന്നില്ല.
൧൭ അവെക്കു ചെവികൾ ഉണ്ടു, എ
ങ്കിലും അവ കേൾക്കുന്നില്ല; അവയുടെ
വായിൽ ശ്വാസവും ഇല്ല.
൧൮ അവയെ ഉണ്ടാക്കുന്നവർ അവ
യെ പോലെ ആകുന്നു; അവയിൽ ആ

ശ്രയിക്കുന്നവനെല്ലാം [അപ്രകാരം തന്നെ
ആകുന്നു].

൧൯ ഇസ്രായേൽ ഭവനക്കാരേ, യഹോ
വായെ വാഴ്ത്തുവിൻ; അഹരോന്റെ ഭവ
നക്കാരേ, യഹോവായെ വാഴ്ത്തുവിൻ.

൨൦ ലേവിയുടെ ഭവനക്കാരേ, യഹോ
വായെ വാഴ്ത്തുവിൻ, യഹോവായെ ഭയ
പ്പെടുന്നവരേ, യഹോവായെ വാഴ്ത്തുവിൻ.

൨൧ യെറുശലേമിൽ വസിക്കുന്ന യ
ഹോവാ സീയോനിൽനിന്നു വാഴ്ത്തപ്പെട്ട
വനാകട്ടെ. യഹോവായെ സ്തുതിപ്പിൻ.



THE TWENTY EIGHTH DAY.

## EVENING PRAYER.

ഇരുപത്തെട്ടാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps CXXXVI. ൧൩൬ാം സങ്കീൎത്തനം.

യഹോവായിക്കു സ്തോത്രം ചെയ്യിൻ; എ
ന്തെന്നാൽ അവൻ നല്ലവൻ [ആകുന്നു];
എന്തെന്നാൽ അവന്റെ കരുണ എന്നേ
ക്കുമുള്ളതു [ആകുന്നു].

൨ ദൈവങ്ങളുടെ ദൈവത്തിന്നു സ്തോ
ത്രം ചെയ്യിൻ; എന്തെന്നാൽ അവന്റെ
കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൩ കൎത്താക്കന്മാരുടെ കൎത്താവിന്നു സ്തോ

ത്രം ചെയ്യിൻ; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൪ തനിച്ചു വലിയ അത്ഭുതങ്ങളെ ചെയ്യുന്നവന്നു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൫ ജ്ഞാനത്താൽ ആകാശങ്ങളെ ഉണ്ടാക്കിയവന്നു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൬ ഭൂമിയെ വെള്ളങ്ങളിന്മേൽ വിരിച്ചവന്നു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൭ വലിയ പ്രകാശങ്ങളെ ഉണ്ടാക്കിയവന്നു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൮ പകലിൽ വാഴുവാൻ സൂൎയ്യനെയും; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൯ രാത്രിയിൽ വാഴുവാൻ ചന്ദ്രനെയും, നക്ഷത്രങ്ങളെയും; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൦ മിസ്രയിമിനെ അവരുടെ കടിഞ്ഞൂലുകളിൽ സംഹരിച്ചവന്നു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൧ അവരുടെ ഇടയിൽനിന്നു ഇസ്രായേലിനെ പുറപ്പെടുവിച്ചവന്നു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൨ ബലമുള്ള കൈകൊണ്ടും, നീട്ടിയ ഭു

ജംകൊണ്ടും; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൩ ചെങ്കടലിനെ രണ്ടായി വിഭാഗിച്ചവനു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൪ അതിന്റെ നടുവിൽ കൂടി ഇസ്രായേലിനെ കടത്തിയവനു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൫ എങ്കിലും ഫറവോവിനെയും അവന്റെ സൈന്യത്തെയും ചെങ്കടലിൽ തള്ളിയിട്ടവനു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൬ തന്റെ ജനത്തെ മരുഭൂമിയിൽ കൂടെ നടത്തിയവനു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൭ മഹാ രാജാക്കന്മാരെ സംഹരിച്ചവനു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൮ ശ്രുതിപ്പെട്ട രാജാക്കന്മാരെ കൊന്നവനു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൧൯ അമോറായക്കാരുടെ രാജാവായ സീഹോനെയും; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൨൦ ബാശാനിലെ രാജാവായ ഓഗിനെയും തന്നെ; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൨൧ അത്രയുമല്ല, അവരുടെ ദേശത്തെ

അവകാശമായിട്ടു കൊടുത്തു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൨൨ തന്റെ ഭൃത്യനായ ഇസ്രായേലിന്നു അവകാശമായിട്ടു തന്നെ; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൨൩ അവൻ നമ്മുടെ താണ അവസ്ഥയിൽ നമ്മെ ഓൎത്തു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൨൪ അവൻ നമ്മെ നമ്മുടെ ശത്രുക്കളിൽനിന്നു വീണ്ടെടുക്കയും ചെയ്തു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൨൫ അവൻ സകല ജഡത്തിന്നും ഭക്ഷണം കൊടുക്കുന്നു; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

൨൬ സ്വൎഗ്ഗത്തിന്റെ ദൈവത്തിന്നു സ്തോത്രം ചെയ്യിൻ; എന്തെന്നാൽ അവന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു].

## **Ps. CXXXVII.** ൧൩൭ാം സങ്കീൎത്തനം.

ബാബിലോന്റെ നദികളുടെ അരികെ ഞങ്ങൾ അവിടെ ഇരുന്നു; അത്രയുമല്ല, ഞങ്ങൾ സീയോനെ ഓൎത്തപ്പോൾ കരഞ്ഞു.

൨ ഞങ്ങൾ അതിന്റെ നടുവിലുള്ള അലരിവൃക്ഷങ്ങളുടെ മേൽ ഞങ്ങളുടെ വീണകളെ തൂക്കി.

൩ എന്തെന്നാൽ സീയോന്റെ പാട്ടുക

ളിൽ ഒന്നിനെ ഞങ്ങൾക്ക പാടുവിൻ എന്നു
അവിടെ ഞങ്ങളെ അടിമയായി കൊണ്ടു
പോയവർ ഞങ്ങളോട പാട്ടിന്റെ വാക്യങ്ങ
ളെയും ഞങ്ങളെ നശിപ്പിച്ചവർ സന്തോ
ഷത്തെയും ചോദിച്ചു.

൪ യഹോവായുടെ പാട്ടിനെ ഞങ്ങൾ
അന്യദേശത്തു പാടുന്നതു എങ്ങിനെ?

൫ യെറുശലേമേ, ഞാൻ നിന്നെ മറക്കു
ന്നു എങ്കിൽ, എന്റെ വലത്തുകൈ [തന്റെ
സാമൎത്ഥ്യത്തെ] മറക്കട്ടെ.

൬ ഞാൻ നിന്നെ ഓൎക്കാതെയും, യെറു
ശലേമിനെ എന്റെ വിശേഷ സന്തോഷ
ത്തിൽ പ്രധാനമാക്കാതെയും ഇരുന്നാൽ,
എന്റെ നാവു എന്റെ അണ്ണാക്കിനോടു
പററട്ടെ.

൭ യഹോവായെ, അതിനെ ഇടിച്ചുകളു
വിൻ, അതിന്റെ അടിസ്ഥാനം വരെ അ
തിനെ ഇടിച്ചുകളുവിൻ, എന്നു പറഞ്ഞിട്ടുള്ള
എദോമിൻ മക്കളെ യെറുശലേമിന്റെ നാ
ളിൽ ഓൎക്കണമെ.

൮ നശിപ്പിക്കപ്പെടുവാനിരിക്കുന്ന ബാ
ബിലോന്റെ പുത്രിയെ, നീ ഞങ്ങളോടു
ചെയ്യുപ്രകാരം നിനക്കു പകരം ചെയ്യു
ന്നവൻ ഭാഗ്യവാൻ.

൯ നിന്റെ കുട്ടികളെ പിടിച്ചു കല്ലിൽ എ
റിയുന്നവൻ ഭാഗ്യവാൻ.

Ps. CXXXVIII. ൧൩൮ാം സങ്കീൎത്തനം.

൧ എന്റെ പൂൎണ്ണ ഹൃദയത്തോടെ ഞാൻ

നിന്നെ സ്തുതിക്കും; ദൈവങ്ങളുടെ മുൻപാ
കെ ഞാൻ നിനക്കു സ്തുതിപാടും.

൨ ഞാൻ നിന്റെ ശുദ്ധമുള്ള ആലയ
ത്തിന്നു നേരെ വന്ദിച്ചു നിന്റെ കാരുണ്യ
ത്തെ കുറിച്ചും, നിന്റെ സത്യത്തെ കുറിച്ചും
നിന്റെ നാമത്തെ സ്തുതിക്കും; എന്തെന്നാൽ
നിന്റെ സകല നാമത്തിന്നും മേലായി നി
ന്റെ വചനത്തെ നീ മഹത്വപ്പെടുത്തിയിരി
ക്കുന്നു.

൩ ഞാൻ അപേക്ഷിച്ച നാളിൽ നീ എ
ന്നെ ചെവിക്കൊണ്ടു എന്റെ ആത്മാവിൽ
ശക്തികൊണ്ടു എന്നെ ബലപ്പെടുത്തി.

൪ യഹോവായെ, ഭൂമിയിലെ സകല
രാജാക്കന്മാരും നിന്റെ വായിലെ വചന
ങ്ങളെ കേൾക്കുമ്പോൾ അവർ നിന്നെ സ്തു
തിക്കും.

൫ അത്രയുമല്ല, അവർ യഹോവായുടെ
വഴികളിൽ പാടും; എന്തെന്നാൽ യഹോവാ
യുടെ മഹത്വം വലിയതു [ആകുന്നു].

൬ യഹോവാ ഉന്നതൻ [ആകുന്നു],
എങ്കിലും, അവൻ താണ്മയുള്ളവനെ നോ
ക്കി കാണുന്നു; എന്നാൽ അവൻ അഹങ്കാ
രിയെ ദൂരത്തുനിന്നു അറിയുന്നു.

൭ ഞാൻ ആപത്തിന്റെ നടുവിൽ നട
ന്നാലും നീ എന്നെ ജീവിപ്പിക്കും; നീ നി
ന്റെ കൈയ്യെ എന്റെ ശത്രുക്കളുടെ കോപ
ത്തിന്നു നേരെ നീട്ടും, നിന്റെ വലത്തുകൈ
എന്നെ രക്ഷിക്കയും ചെയ്യും.

൮ യഹോവാ എന്നെ സംബന്ധിച്ചുള്ള

തിനെ നിവൃത്തിയാക്കും; യഹോവായെ, നി
ന്റെ കരുണ എന്നേക്കുമുള്ളതു [ആകുന്നു];
നിന്റെ കൈകളുടെ പ്രവൃത്തികളെ ഉപെ
ക്ഷിക്കരുതെ



THE TWENTY NINTH DAY.

# MORNING PRAYER.

ഇരുപത്തൊമ്പതാം തിയ്യതി.

## കാലത്തെ പ്രാൎത്ഥന.

Ps. CXXXIX. ൧൩൯ാം സങ്കീൎത്തനം.

യഹോവായെ, നീ എന്നെ ശോധന ചെ
യ്തു അറിഞ്ഞിരിക്കുന്നു.

൨ നീ എന്റെ ഇരിപ്പിനെയും എന്റെ
എഴുന്നേല്പിനെയും അറിയുന്നു; നീ എന്റെ
നിരൂപണത്തെ ദൂരത്തുനിന്നു തിരിച്ചറിയു
ന്നു.

൩ നീ എന്റെ വഴിയെയും, എന്റെ
കിടപ്പിനെയും ചുററിയിരുന്നു എന്റെ വഴി
കളെ ഒക്കെയും കണ്ടറിഞ്ഞിരിക്കുന്നു.

൪ എന്തെന്നാൽ, കണ്ടാലും, യഹോവാ
യെ, നീ മുഴുവനും അറിയാത്ത ഒരു വാക്കും
എന്റെ നാവിൽ ഇല്ല.

൫ നീ എന്നെ മുൻപും പിൻപും വളു
ഞ്ഞു നിന്റെ കൈയ്യെ എന്റെ മേൽ വെ
ച്ചിരിക്കുന്നു.

൬ ഇപ്രകാരമുള്ള അറിവു ഇനിക്കു ഏ

റവും അതിശയമുള്ളതു [ആകുന്നു]; അതു എനിക്ക എത്തിക്കൂടാത്തതാകുന്നു; അതിനെ [ഗ്രഹിപ്പാൻ] എനിക്ക കഴികയില്ല.

൭ ഞാൻ നിന്റെ ആത്മാവിൽനിന്നു എവിടേക്ക പോകും? നിന്റെ സന്നിധിയിൽനിന്നു ഞാൻ എവിടേക്ക ഓടിപ്പോകും?

൮ ഞാൻ ആകാശത്തിലെക്ക കരേറുന്നു എങ്കിൽ, നീ അവിടെ [ഉണ്ടു]. ഞാൻ പാതാളത്തിൽ എന്റെ കിടക്കയെ ഉണ്ടാക്കുന്നു എങ്കിൽ, കണ്ടാലും, നീ [അവിടെ ഉണ്ടു].

൯ ഞാൻ ഉഷസ്സിന്റെ ചിറകുകളെ എടുത്തു സമുദ്രത്തിന്റെ അറുതികളിൽ വസിക്കുന്നു [എങ്കിൽ],

൧൦ അവിടെയും നിന്റെ കൈ എന്നെ നടത്തും; നിന്റെ വലത്തുകൈ എന്നെ പിടിക്കയും ചെയ്യും.

൧൧ ഇരുട്ടു എന്നെ മൂടും നിശ്ചയം എന്നു ഞാൻ പറഞ്ഞാൽ, രാത്രി തന്നെ എന്റെ ചുറ്റും പ്രകാശം ആകും.

൧൨ അത്രയുമല്ല, അന്ധകാരം നിന്നിൽനിന്നു മറെക്കുന്നില്ല; രാത്രി പകൽ എന്ന പോലെ പ്രകാശിക്കുന്നു; ഇരുട്ടും വെളിച്ചവും [നിനക്ക] ഒരുപോലെ [ആകുന്നു].

൧൩ എന്തെന്നാൽ നീ എന്റെ അന്തരിന്ദ്രിയങ്ങളെ സ്വാധീനമാക്കി, നീ എന്നെ എന്റെ മാതാവിന്റെ ഗൎഭത്തിൽ മൂടി.

൧൪ ഞാൻ നിന്നെ സ്തുതിക്കും; എന്തെന്നാൽ ഞാൻ ഭയങ്കരമായിട്ടും അതിശയമായിട്ടും ഉണ്ടാക്കപ്പെട്ടിരിക്കുന്നു; നിന്റെ പ്ര

വൃത്തികൾ അത്ഭുതമുള്ളവ [ആകുന്നു; ആ
യതിനെ] എന്റെ ആത്മാവു നല്ലവണ്ണം
അറിയുന്നു.

൧൫ ഞാൻ രഹസ്യത്തിൽ ഉണ്ടാക്കപ്പെ
ട്ടു ഭൂമിയുടെ അഗാധങ്ങളിൽ വിചിത്രമായി
രൂപമാക്കപ്പെട്ടപ്പോൾ, എന്റെ ശരീരം നി
ങ്കൽനിന്നു മറെഞ്ഞിരുന്നില്ല.

൧൬ രൂപപ്പെടാത്ത എന്റെ കരുവിനെ
നിന്റെ കണ്ണുകൾ കണ്ടു; അവയിൽ ഒ
ന്നും ഇല്ലാതിരുന്നപ്പോൾ തന്നെ, ഉരുവാ
ക്കപ്പെടുന്ന നാളുകൾ എന്റെ [അവയവ
ങ്ങൾ] എല്ലാം നിന്റെ പുസ്തകത്തിൽ എഴു
തപ്പെട്ടിരിക്കുന്നു.

൧൭ ദൈവമേ, നിന്റെ ചിന്തകൾ ഇ
നിക്കു എത്ര സാരമുള്ളവയാകുന്നു? അവയു
ടെ തുക എത്ര വലിയതു ആകുന്നു?

൧൮ ഞാൻ അവയെ എണ്ണുന്നു [എങ്കി
ൽ], അവ മണലിനെക്കാളും അധികമാകു
ന്നു; ഞാൻ ഉണരുമ്പോൾ ഞാൻ ഇനിയും
നിന്നോടു കൂടെ ഉണ്ടു.

൧൯ ദൈവമേ, നീ ദുഷ്ടനെ കൊല്ലും നി
ശ്ചയം; അതുകൊണ്ടു രക്തപ്രിയമുള്ള മനു
ഷ്യരേ, എങ്കൽനിന്നു മാറിപ്പോകുവിൻ.

൨൦ എന്തെന്നാൽ അവർ നിനക്കു വി
രോധമായി ദോഷം സംസാരിക്കുന്നു; നി
ന്റെ ശത്രുക്കൾ [നിന്റെ നാമത്തെ] വ്യ
ൎത്ഥമായി എടുക്കുന്നു.

൨൧ യഹോവായേ, നിന്നെ പകെക്കു
ന്നവരെ ഞാൻ പകെക്കുന്നില്ലയോ? നിന

ക്ക വിരോധമായി എഴുനേല്പുന്നവരോടു
ഇനിക്ക വ്യസനം തോന്നുന്നില്ലയോ?
൨൨ ഞാൻ പൂൎണ്ണ ദ്വേഷത്തോടെ അവ
രെ പകെക്കുന്നു; അവർ ഇനിക്ക ശത്രുക്ക
ളായിട്ടു ഇരുന്നു.
൨൩ ദൈവമേ, എന്നെ ശോധന ചെ
യ്തു എന്റെ ഹൃദയത്തെ അറിയേണമെ; എ
ന്നെ പരീക്ഷിച്ചു എന്റെ നിനവുകളെ അ
റിയേണമെ.
൨൪ വ്യസനമുള്ള വഴി എന്നിൽ [ഉ
ണ്ടൊ] എന്നു നോക്കി, നിത്യമായുള്ള വഴി
യിൽ എന്നെ നടത്തുകയും ചെയ്യേണമെ.

## Ps. CXL. ൧൪൰ാം സങ്കീർത്തനം.

യഹോവായേ, ദുഷ്ടമനുഷ്യനിൽനിന്നു എ
ന്നെ വിടുവിച്ചു കഠിന മനുഷ്യനിൽ നിന്നു
എന്നെ പാലിക്കേണമെ.
൨ അവർ തങ്ങളുടെ ഹൃദയത്തിൽ ദ്രോ
ഷങ്ങളെ വിചാരിക്കുന്നു; നാൾതോറും അ
വർ യുദ്ധത്തിന്നായിട്ടു കൂട്ടം കൂടുന്നു.
൩ അവർ സൎപ്പം എന്നപോലെ തങ്ങ
ളുടെ നാവുകളെ കൂൎപ്പിച്ചിരിക്കുന്നു; അണ
ലികളുടെ വിഷം അവരുടെ അധരങ്ങൾ
ക്ക കീഴെ [ഉണ്ടു].
൪ യഹോവായേ, ദുഷ്ടന്റെ കൈകളി
ൽനിന്നു എന്നെ കാക്കേണമെ; കഠിനമനു
ഷ്യനിൽനിന്നു എന്നെ പാലിക്കേണമെ; അ
വർ എന്റെ കാലടികളെ മറിച്ചിടുവാൻ വി
ചാരിച്ചിരിക്കുന്നു.
൫ അഹങ്കാരികൾ ഇനിക്കായിട്ടു ഒരു ക

ണിയെയും കയറുകളെയും മറെച്ചു വെച്ചു;
അവർ വഴിയരികെ ഒരു വലയെ വിരിച്ചു;
അവർ എനിക്കായിട്ടു കുടുക്കുകളെയും വെച്ചു.
൬ നീ എന്റെ ദൈവം [ആകുന്നു] എ
ന്നു ഞാൻ യഹോവായോടു പറഞ്ഞു; യ
ഹോവായെ, എന്റെ അപേക്ഷകളുടെ ശ
ബ്ദത്തെ കേൾക്കേണമെ.
൭ എന്റെ രക്ഷയുടെ ബലമായി ക
ൎത്താവായ യഹോവായെ, യുദ്ധദിവസത്തി
ൽ നീ എന്റെ തലയെ മൂടി.
൮ യഹോവായെ, ദുഷ്ടന്റെ ആഗ്രഹ
ങ്ങളെ നല്കുരുതെ; അവർ തങ്ങളെത്തന്നെ
ഉയൎത്താതെയിരിക്കേണ്ടുന്നതിന്നു അവ
ന്റെ ദുൎവ്വിചാരത്തെ സാധിപ്പിക്കയുമരുതെ.
൯ എന്നെ ചുറ്റിയിരിക്കുന്നവരുടെ ത
ലയോ, അവരുടെ അധരങ്ങളുടെ ദോഷം
അവരെ മൂടും.
൧൦ തീക്കനലുകൾ അവരുടെ മേൽ വീ
ഴും; അവർ പിന്നെ എഴുന്നേല്ക്കാതവണ്ണം
അഗ്നിയിലേക്കും ആഴമുള്ള കുഴികളിലേക്കും
അവൻ അവരെ വീഴുമാറാക്കും.
൧൧ ദുൎഭാഷം പറയുന്ന മനുഷ്യൻ ഭൂമിയി
ൽ സ്ഥിരപ്പെടുകയില്ല; കഠിന മനുഷ്യനെ
മറിച്ചിടുവാനായിട്ടു ദോഷം [അവനെ]
തേടും.
൧൨ യഹോവാ ദുഃഖിതന്റെ വ്യവഹാര
ത്തെയും എളിയവരുടെ ന്യായത്തെയും തീ
ൎക്കും എന്നു ഞാൻ അറിയുന്നു.
൧൩ നീതിമാന്മാർ നിന്റെ നാമത്തിന്നു

സ്തോത്രം ചെയ്യും നിശ്ചയം; നേരുള്ളവർ
നിന്റെ മുൻപാകെ വസിക്കും.

## Ps. CXLI. ൧൪൧ാം സങ്കീൎത്തനം.

൧ യഹോവായെ, ഞാൻ നിന്നോടു അപെ
ക്ഷിക്കുന്നു; എങ്കലെക്കു വെഗം വരെണ
മെ; ഞാൻ നിന്നോടു അപെക്ഷിക്കുമ്പൊ
ൾ എന്റെ ശബ്ദത്തെ ചെവിക്കൊള്ളെ
ണമെ.
൨ എന്റെ പ്രാൎത്ഥന നിന്റെ മുൻപാകെ
ധൂപവൎഗ്ഗം [പൊലെയും] എന്റെ കൈക
ളെ ഉയൎത്തുന്നതു വൈകുന്നെരത്തെ കാഴ്ച
[പൊലെയും] കഴിക്കപ്പെട്ടമാറാകട്ടെ.
൩ യഹോവായെ, എന്റെ വായിക്കു മു
ൻപാകെ ഒരു കാവലിനെ ആക്കി, എന്റെ
അധരങ്ങളുടെ വാതിലിനെ കാക്കെണമെ.
൪ അകൃത്യം ചെയ്യുന്ന മനുഷ്യരോടു കൂ
ടെ ദുഷ്ടപ്രവൃത്തികളെ ചെയ്യുന്നതിന്നു എ
ന്റെ ഹൃദയത്തെ ഒരു ദുഷ്കാൎയ്യത്തിന്നും ചാ
യിക്കരുതെ; ഞാൻ അവരുടെ രുചികരഭ
ക്ഷണത്തിൽനിന്നു തിന്നുമാറാകരുതെ.
൫ നീതിമാൻ എന്നെ അടിക്കട്ടെ; [അ
തു] ദയ [ആയിരിക്കും]; അവൻ എന്നെ
ശാസിക്കട്ടെ; [അതു] മെത്തരമായ എണ്ണ
[ആയിരിക്കും]; അതു എന്റെ തലയെ ത
കൎക്കയില്ല; എന്തെന്നാൽ ഇനിയും എന്റെ
പ്രാൎത്ഥന അവരുടെ അനൎത്ഥങ്ങളിൽ [ആ
യിരിക്കും].
൬ അവരുടെ ന്യായാധിപതിമാർ പാറ
സ്ഥലങ്ങളിൽ തള്ളപ്പെട്ടപ്പോൾ, അവർ എ

ന്റെ വചനങ്ങളെ കേൾക്കും; എന്തെന്നാ
ൽ അവ മധുരമുള്ളവ ആകുന്നു.
൭ ഒരുത്തൻ ഭൂമിയിൽ [മരം] വെട്ടിക്കീറു
ന്നതു പോലെ, ഞങ്ങളുടെ അസ്ഥികൾ ശ
വക്കുഴിയുടെ വായ്ക്കരികെ ചിതറപ്പെട്ടിരി
ക്കുന്നു.
൮ അതുകൊണ്ടു കൎത്താവായ യഹോവാ
യെ, എന്റെ കണ്ണുകൾ നിങ്കലേക്ക ആകു
ന്നു; ഞാൻ നിന്നിൽ ആശ്രയിച്ചിരിക്കുന്നു;
എന്റെ ആത്മാവിനെ വ്യൎത്ഥമാക്കി ഉപേ
ക്ഷിക്കരുതേ.
൯ അവർ എനിക്കായിട്ടു വെച്ചിരിക്കുന്ന
കണികളിൽനിന്നും അകൃത്യം ചെയ്യുന്നവരു
ടെ കുടുക്കുകളിൽനിന്നും എന്നെ കാത്തുകൊ
ള്ളേണമെ.
൧൦ ഞാൻ കടന്നുപോകുമ്പോൾ, ദുഷ്ടന്മാ
ർ തങ്ങളുടെ വലകളിൽ വീഴും.



THE TWENTY NINTH DAY.

## EVENING PRAYER.

ഇരുപത്തൊമ്പതാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. CXLII. ൧൪൨ാം സങ്കീൎത്തനം.

ഞാൻ എന്റെ ശബ്ദത്തോടെ യഹോ
വായോടു നിലവിളിച്ചു; എന്റെ ശബ്ദ
ത്തോടെ ഞാൻ യഹോവായോടു അപേ
ക്ഷിച്ചു.

൨ ഞാൻ അവന്റെ മുൻപാകെ എന്റെ സങ്കടം ബോധിപ്പിച്ചു; എന്റെ അനൎത്ഥത്തെ അവന്റെ മുൻപാകെ അറിയിച്ചു.

൩ എന്റെ ആത്മാവു എന്റെ ഉള്ളിൽ കുഴിതപ്പെട്ടപ്പോൾ നീ എന്റെ വഴിയെ അറിഞ്ഞു; ഞാൻ നടന്ന വഴിയിൽ അവർ ഇറിക്കു ഒരു കണി രഹസ്യമായി വെച്ചിരിക്കുന്നു.

൪ എന്റെ വലത്തു ഭാഗത്തു നോക്കി കാണേണമെ; എന്തെന്നാൽ എന്നെ അറിവാൻ മനസ്സുള്ളവൻ ഒരുത്തനുമില്ല; ശരണം എന്നിൽനിന്നു നശിച്ചുപോയി, ഒരുത്തനും എന്റെ ആത്മാവിനെക്കുറിച്ചു വിചാരിച്ചില്ല.

൫ യഹോവായെ, ഞാൻ നിന്നോടു നിലവിളിച്ചു; നീ എന്റെ ആശ്രയവും, ജീവനുള്ളവരുടെ ദേശത്തു എന്റെ അംശവും [ആകുന്നു] എന്നു ഞാൻ പറഞ്ഞു.

൬ എന്റെ സങ്കട വാക്കിനെ കേൾക്കേണമെ: എന്തെന്നാൽ ഞാൻ ഏറ്റവും താണപ്പെട്ടിരിക്കുന്നു; എന്നെ പീഡിപ്പിക്കുന്നവരിൽനിന്നു എന്നെ വിടുവിക്കേണമെ; എന്തെന്നാൽ അവർ എന്നെക്കാൾ ഏറ്റവും ബലമുള്ളവർ ആകുന്നു.

൭ ഞാൻ നിന്റെ നാമത്തെ സ്തുതിക്കേണ്ടുന്നതിന്നു എന്റെ ആത്മാവിനെ കാരാഗ്രഹത്തിൽനിന്നു കൊണ്ടുവരേണമെ; നീതിമാന്മാർ എന്നെ ചുററിവരുകയും, എന്തെന്നാൽ നീ എന്നോടു ദയ ചെയ്തിരിക്കുന്നു.

## Ps. CXLIII. ൧൪൩ാം സങ്കീൎത്തനം.

യഹോവായേ, എന്റെ പ്രാൎത്ഥനയെ കേ
ട്ടു എന്റെ അപേക്ഷകൾക്കു ചെവി തരേ
ണമെ; നിന്റെ സത്യത്താലും നിന്റെ നീ
തിയാലും എന്നെ ചെവിക്കൊള്ളേണമെ.

൨ നിന്റെ ഭൃത്യനോടു ന്യായവിധിയിൽ
പ്രവേശിക്കരുതേ; എന്തെന്നാൽ ജീവനുള്ള
ഒരുത്തനും നിന്റെ മുമ്പാകെ നീതിമാനാ
ക്കപ്പെടുകയില്ല.

൩ എന്തെന്നാൽ ശത്രു എന്റെ ആത്മാ
വിനെ പീഡിപ്പിച്ചിരിക്കുന്നു; അവൻ എ
ന്റെ ജീവനെ നിലത്തേക്കു അടിച്ചു താഴ്ത്തി
ഏറിയകാലമായി മരിച്ചവരെപ്പോലെ അ
വൻ എന്നെ ഇരുട്ടിൽ വസിക്കുമാറാക്കിയി
രിക്കുന്നു.

൪ ആയതുകൊണ്ടു എന്റെ ആത്മാവു
എന്റെ ഉള്ളിൽ കുഴിതപ്പെടുന്നു; എന്റെ
ഉള്ളിൽ എന്റെ ഹൃദയം വ്യസനപ്പെട്ടിരി
ക്കുന്നു.

൫ ഞാൻ പണ്ടത്തെ നാളുകളെ ഓൎക്കു
ന്നു; നിന്റെ സകല പ്രവൃത്തികളെക്കുറി
ച്ചും ഞാൻ ധ്യാനിക്കുന്നു; ഞാൻ നിന്റെ
കൈകളുടെ പ്രവൃത്തിയെക്കുറിച്ചു ചിന്തി
ക്കുന്നു.

൬ ഞാൻ എന്റെ കൈകളെ നിങ്കലേക്കു
നീട്ടുന്നു; ദാഹമുള്ള ഭൂമി എന്നപോലെ എ
ന്റെ ആത്മാവു നിന്നെക്കുറിച്ചു [ദാഹിച്ചി
രിക്കുന്നു].

൭ യഹോവായേ, വേഗത്തിൽ എന്നെ

ചെവിക്കൊള്ളേണമെ; എന്റെ ആത്മാവു തളരുന്നു; ഞാൻ കുഴിയിലേക്കു ഇറങ്ങുന്നവർ എന്നപോലെ ആകാതെയിരിപ്പാനായിട്ടു നിന്റെ മുഖത്തെ എന്നിൽനിന്നു മറെക്കരുതേ

൮ കാലത്തു നിന്റെ കാരുണ്യത്തെ എന്നെ കേൾക്കുമാറാക്കേണമെ; എന്തെന്നാൽ ഞാൻ നിന്നിൽ ആശ്രയിക്കുന്നു; ഞാൻ നടക്കേണ്ടുന്ന വഴിയെ എന്നോടു അറിയിക്കേണമെ; എന്തെന്നാൽ ഞാൻ എന്റെ ആത്മാവിനെ നിങ്കലേക്കു ഉയൎത്തുന്നു.

൯ യഹോവായെ, എന്റെ ശത്രുക്കളിൽനിന്നു എന്നെ വിടുവിച്ചു നിന്നോടു കൂടെ എന്നെ മറെച്ചുകൊള്ളേണമെ.

൧൦ നിന്റെ ഇഷ്ടം ചെയ്വാൻ എന്നോടു ഉപദേശിക്കേണമെ; എന്തെന്നാൽ നീ എന്റെ ദൈവം [ആകുന്നു]; നിന്റെ നല്ല ആത്മാവു നേരുള്ള നാട്ടിലേക്കു എന്നെ നടത്തുമാറാകട്ടെ.

൧൧ യഹോവായെ, നിന്റെ നാമത്തിൻ നിമിത്തം എന്നെ ജീവിപ്പിക്കേണമെ; നിന്റെ നീതിയുടെ നിമിത്തം എന്റെ ആത്മാവിനെ അനൎത്ഥത്തിൽനിന്നു പുറപ്പെടുവിക്കേണമെ.

൧൨ വിശേഷിച്ചും, നിന്റെ കരുണ നിമിത്തം എന്റെ ശത്രുക്കളെ സംഹരിച്ചു എന്റെ ആത്മാവിനെ ദുഃഖിപ്പിക്കുന്ന എല്ലാവരെയും നശിപ്പിക്കേണമെ; എന്തെന്നാൽ ഞാൻ നിന്റെ ഭൃത്യൻ [ആകുന്നു].

THE THIRTIETH DAY.

# MORNING PRAYER.

മുപ്പതാം തിയ്യതി.

# കാലത്തെ പ്രാൎത്ഥന.

## Ps CXLIV ൧൪൪ാം സങ്കീൎത്തനം.

യുദ്ധത്തിന്നു എന്റെ കൈകളെയും പോരിന്നു എന്റെ വിരലുകളെയും അഭ്യസിപ്പിക്കുന്നവനായി, എന്റെ ബലമാകുന്ന യഹോവാ സ്തുതിക്കപ്പെട്ടവൻ [ആകുന്നു].

൨ എന്റെ കരുണയും, എന്റെ കോട്ടയും എന്റെ ഉയൎന്ന ഗോപുരവും, എന്റെ രക്ഷകനും, എന്റെ പരിചയും, ഞാൻ ആശ്രയിക്കുന്നവനും, എന്റെ ജനത്തെ എനിക്കു കീഴാക്കി തരുന്നവനും തന്നെ.

൩ യഹോവായേ, നീ മനുഷ്യനെ അറിയേണ്ടുന്നതിന്നു അവനും, നീ മനുഷ്യപുത്രനെ വിചാരിക്കേണ്ടുന്നതിന്നു അവനും എന്തു മാത്രമുള്ളു?

൪ മനുഷ്യൻ മായെക്കു സമമാകുന്നു; അവന്റെ ദിവസങ്ങളും കടന്നുപോകുന്ന ഒരു നിഴൽ പോലെ [ആകുന്നു].

൫ യഹോവായേ, നിന്റെ ആകാശങ്ങളെ താഴ്ത്തി, ഇറങ്ങി വരേണമെ; പൎവ്വതങ്ങളെ തൊടേണമെ, എന്നാൽ അവ പുകയും.

൬ മിന്നലിനെ അയച്ചു അവരെ ചിതറിക്കേണമെ; നിന്റെ അസ്ത്രങ്ങളെ പ്രയോഗിച്ചു അവരെ നശിപ്പിക്കേണമെ.

൭ ഉയരത്തിൽനിന്നു നിന്റെ കൈയ്യെ
അയച്ച എന്നെ വിടുവിച്ച വലിയ വെള്ള
ങ്ങളിൽനിന്നും, അന്യപുത്രന്മാരുടെ കൈയ്യി
ൽനിന്നും എന്നെ രക്ഷിക്കേണമെ.

൮ അവരുടെ വായ വ്യൎത്ഥം സംസാരിക്കു
ന്നു; അവരുടെ വലത്തുകൈ വ്യാജമുള്ള വ
ലത്തുകൈ [ആകുന്നു].

൯ ദൈവമെ, ഞാൻ നിങ്കലെക്കു ഒരു പു
തിയ പാട്ടു പാടും; തംബുരുകൊണ്ടും പത്തു
കമ്പിയുള്ള വീണെകൊണ്ടും ഞാൻ നിങ്കലെ
ക്കു സ്തുതി പാടും.

൧൦ [അവൻ] രാജാക്കന്മാൎക്കു ജയം നല്കു
കയും, തന്റെ ഭൃത്യനായ ദാവീദിനെ നാശ
കരമായ വാളിൽനിന്നു രക്ഷിക്കയും ചെയ്യു
ന്നവൻ [ആകുന്നു].

൧൧ അന്യപുത്രന്മാരുടെ കൈയ്യിൽനി
ന്നു എന്നെ വിടുവിച്ച എന്നെ രക്ഷിക്കേ
ണമെ; അവരുടെ വായ വ്യൎത്ഥം സംസാരി
ക്കുന്നു; അവരുടെ വലത്തുകൈ വ്യാജമു
ള്ള വലത്തുകൈ [ആകുന്നു]

൧൨ ഞങ്ങളുടെ പുത്രന്മാർ തങ്ങളുടെ
യൌവനത്തിങ്കൽ വളൎന്ന തൈകൾപോലെ
യും, ഞങ്ങളുടെ പുത്രിമാർ രാജധാനിക്കു
സമമായിട്ടു കൊത്തപ്പെട്ട മൂലക്കല്ലുകൾ
പോലെയും [ഇരിക്കേണ്ടുന്നതിന്നും];

൧൩ ഞങ്ങളുടെ പത്തായങ്ങൾ നിറഞ്ഞു
സകല വിധ ധാന്യങ്ങളെയും നല്കുന്നവ
[ആകേണ്ടുന്നതിന്നും]; ഞങ്ങളുടെ ആടുക
ൾ ഞങ്ങളുടെ വീഥികളിൽ ആയിരങ്ങളെ

യും പതിനായിരങ്ങളെയും പ്രസവിക്കുമാ
റാകേണ്ടുന്നതിന്നും;

൧൪ ഞങ്ങളുടെ കാളകൾ അദ്ധ്വാനത്തി
ന്നു ബലമുള്ളവ [ആയിരിക്കേണ്ടുന്നതി
ന്നും]; ബലാല്കാരമായി പ്രവേശിക്കാതെ
യും പുറപ്പെടാതെയും [ഇരിക്കേണ്ടുന്നതി
ന്നും]; ഞങ്ങളുടെ വീഥികളിൽ ആവലാധി
ഇല്ലാതെ [ഇരിക്കേണ്ടുന്നതിന്നും തന്നെ].

൧൫ ഇപ്രകാരമുള്ള അവസ്ഥയിലിരിക്കു
ന്ന ജനങ്ങൾ ഭാഗ്യവാന്മാർ ആകുന്നു;
[ആശ്ചര്യമല്ല], തങ്ങളുടെ ദൈവം യഹോ
വായായിരിക്കുന്ന ജനങ്ങൾ ഭാഗ്യവാന്മാ
ർ [ആകുന്നു].

Ps. CXLV. ൧൪൫ാം സങ്കീർത്തനം.

എന്റെ ദൈവമായ രാജാവേ, ഞാൻ
നിന്നെ പുകഴ്ത്തും, ഞാൻ നിന്റെ നാമ
ത്തെയും ഇടവിടാതെ എന്നേക്കും വാഴ്ത്തും.

൨ നാൾതോറും ഞാൻ നിന്നെ വാഴ്ത്തും;
ഞാൻ നിന്റെ നാമത്തെ ഇടവിടാതെ എ
ന്നേക്കും സ്തുതിക്കയും ചെയ്യും.

൩ യഹോവാ വലിയവനും, ഏറ്റവും
സ്തുതിക്കപ്പെടത്തക്കവനും [ആകുന്നു]; അ
വന്റെ വലിപ്പം ശോധനയില്ലാത്തതും
[ആകുന്നു].

൪ ഒരു സന്തതി മറ്റൊരു സന്തതിയോ
ടു നിന്റെ ക്രിയകളെ പുകഴ്ത്തി, നിന്റെ വ
ല്ലഭപ്രവൃത്തികളെ അറിയിക്കും.

൫ ഞാൻ നിന്റെ പ്രതാപത്തിന്റെ

മഹത്വമുള്ള ബഹുമാനത്തെ കുറിച്ചും, നിന്റെ അത്ഭുതപ്രവൃത്തികളെ കുറിച്ചും സംസാരിക്കും.

൬ അത്രയുമല്ല, [മനുഷ്യർ] നിന്റെ ഭയങ്കരമായുള്ള പ്രവൃത്തികളുടെ ശക്തിയെ കുറിച്ചു സംസാരിക്കും: ഞാൻ നിന്റെ മഹത്വത്തെ അറിയിക്കയും ചെയ്യും.

൭ അവർ നിന്റെ വലിയ നന്മയുടെ ഓൎമ്മയെ പ്രസിദ്ധപ്പെടുത്തി, നിന്റെ നീതിയെ കുറിച്ചു പാടും.

൮ യഹോവാ കൃപയും, മനസ്സലിവും, കോപത്തിൽ സാവധാനവും, മഹാ കരുണയുമുള്ളവൻ [ആകുന്നു].

൯ യഹോവാ എല്ലാവൎക്കും നല്ലവൻ [ആകുന്നു]; അവന്റെ ആൎദ്രകരുണകൾ അവന്റെ സകല പ്രവൃത്തികളിന്മേലും [ഉണ്ടു].

൧൦ യഹോവായെ, നിന്റെ സകല ക്രിയകളും നിന്നെ സ്തുതിക്കും; നിന്റെ ശുദ്ധിമാന്മാരും നിന്നെ വാഴ്ത്തും.

൧൧ അവന്റെ പരാക്രമങ്ങളെയും, അവന്റെ രാജ്യത്തിന്റെ മഹത്വമുള്ള പ്രതാപത്തെയും, മനുഷ്യപുത്രന്മാരോടു അറിയിക്കേണ്ടുന്നതിന്നു,

൧൨ അവർ നിന്റെ രാജ്യത്തിന്റെ മഹത്വത്തെ പറഞ്ഞു നിന്റെ ശക്തിയെക്കുറിച്ചു സംസാരിക്കും.

൧൩ നിന്റെ രാജ്യം നിത്യമായുള്ള രാ

ജ്യം [ആകുന്നു]; നിന്റെ അധികാരം എ
ല്ലാ തലമുറകൾക്കും [ഇരിക്കുന്നു].

൧൪ യഹോവാ വീഴുന്ന എല്ലാവരെയും
താങ്ങി, കുനിഞ്ഞിരിക്കുന്ന എല്ലാവരെയും
എഴുനീല്പിക്കുന്നു.

൧൫ എല്ലാവരുടെയും കണ്ണുകൾ നിങ്ക
ലേക്കു നോക്കിയിരിക്കുന്നു; നീ തത്സമയ
ത്തു അവൎക്കു അവരുടെ ഭക്ഷണത്തെ കൊ
ടുക്കയും ചെയ്യുന്നു.

൧൬ നീ നിന്റെ കൈയ്യെ തുറന്നു ജീ
വനുള്ള എല്ലാററിന്റെയും ആഗ്രഹത്തെ തൃ
പ്തിയാക്കുന്നു.

൧൭ യഹോവാ തന്റെ സകല വഴിക
ളിലും നീതിയുള്ളവനും, തന്റെ സകല ക്രി
യകളിലും കരുണയുള്ളവനും [ആകുന്നു].

൧൮ യഹോവാ തന്നെ നോക്കി വിളി
ക്കുന്ന എല്ലാവൎക്കും, തന്നെ സത്യമായി
നോക്കിവിളിക്കുന്ന എല്ലാവൎക്കും സമീപ
സ്ഥൻ [ആകുന്നു].

൧൯ അവൻ തന്നെ ഭയപ്പെടുന്നവരു
ടെ ആഗ്രഹത്തെ സാധിപ്പിക്കും; അവൻ
അവരുടെ നിലവിളിയെ കേട്ടു അവരെ ര
ക്ഷിക്കയും ചെയ്യും.

൨൦ യഹോവാ തന്നെ സ്നേഹിക്കുന്ന എ
ല്ലാവരെയും പരിപാലിക്കുന്നു; എങ്കിലും അ
വൻ എല്ലാ ദുഷ്ടന്മാരെയും നശിപ്പിക്കും.

൨൧ എന്റെ വാ യഹോവായുടെ സ്തുതി
യെ പറയും; സകല ജഡവും അവന്റെ

ശുദ്ധമുള്ള നാമത്തെ ഇടവിടാതെ എന്നേ
ക്കും വാഴ്ത്തുമാറാകയും ചെയ്യും.

## CXLVI. ൧൪൬ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ; എന്റെ ആ
ത്മാവേ, യഹോവായെ സ്തുതിക്ക.

൨ ഞാൻ എന്റെ ജീവനുള്ള സമയത്തു
യഹോവായെ സ്തുതിക്കും; ഞാൻ ഇരിക്കു
ന്നെടത്തോളം എന്റെ ദൈവത്തിന്നു സ്തു
തി പാടും.

൩ പ്രഭുക്കന്മാരിൽ എങ്കിലും തങ്കൽ ര
ക്ഷയില്ലാത്ത മനുഷ്യപുത്രനിൽ എങ്കിലും
നിങ്ങൾ ആശ്രയിക്കരുതു.

൪ അവന്റെ ശ്വാസം പുറപ്പെടുന്നു;
അവൻ തന്റെ മണ്ണിലേക്കു തിരിയുന്നു;
ആ ദിവസത്തിൽ തന്നേ അവന്റെ വി
ചാരങ്ങൾ നശിക്കുന്നു.

൫ യാക്കോബിന്റെ ദൈവം തനിക്കു
സഹായമായിട്ടുള്ളവനായി തന്റെ ദൈവ
മായ യഹോവായിൽ ആശയുള്ളവൻ ഭാ
ഗ്യവാൻ.

൬ അവൻ ആകാശത്തെയും, ഭൂമിയെ
യും സമുദ്രത്തെയും, അവയിലുള്ള സകല
ത്തെയും ഉണ്ടാക്കി; അവൻ സത്യത്തെ എ
ന്നേക്കും രക്ഷിക്കുന്നു.

൭ അവൻ ഞെരുക്കപ്പെടുന്നവൎക്കു ന്യാ
യം നടത്തുന്നു; അവൻ വിശക്കുന്നവൎക്കു
ഭക്ഷണം കൊടുക്കുന്നു; യഹോവാ ബ
ന്ധനക്കാരെ അഴിച്ചുവിടുന്നു.

൮ യഹോവാ കുരുടന്മാരുടെ [കണ്ണുകളെ] തുറക്കുന്നു; യഹോവാ കുനിഞ്ഞിരിക്കുന്നവരെ എഴുന്നേല്പിക്കുന്നു; യഹോവാ നീതിമാന്മാരെ സ്നേഹിക്കുന്നു.

൯ യഹോവാ അന്യന്മാരെ പരിപാലിക്കുന്നു; അവൻ പിതാവില്ലാത്തവനെയും, വിധവയെയും ആശ്വസിപ്പിക്കുന്നു; എങ്കിലും, അവൻ ദുഷ്ടന്മാരുടെ വഴിയെ കീഴ്മേൽ മറിക്കുന്നു.

൧൦ യഹോവാ എന്നേക്കും, സീയോനെ നിന്റെ ദൈവം തലമുറ തലമുറയായിട്ടു ഭരിക്കും. യഹോവായെ സ്തുതിപ്പിൻ.

---

THE THIRTIETH DAY.

# EVENING PRAYER.

മുപ്പതാം തിയ്യതി.

## വൈകുന്നേരത്തെ പ്രാൎത്ഥന.

### Ps. CXLVII. ൧൪൭ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ; എന്തെന്നാൽ നമ്മുടെ ദൈവത്തിന്നു സ്തുതി പാടുന്നതു നല്ലതു; എന്തെന്നാൽ അതു ഇഷ്ടമുള്ളതും, സ്തുതി യോഗ്യമുള്ളതും [ആകുന്നു].

൨ യഹോവാ യെറുശലേമിനെ പണിയിക്കുന്നു; അവൻ ഇസ്രായേലിൽനിന്നു ഭ്രഷ്ടന്മാരായവരെ കൂട്ടിച്ചേൎക്കുന്നു.

൩ അവൻ നുറുങ്ങിയ ഹൃദയമുള്ളവരെ

സൌഖ്യമാക്കി, അവരുടെ മുറിവുകളെ കെട്ടുന്നു.

൪ അവൻ നക്ഷത്രങ്ങളുടെ സംഖ്യയെ എണ്ണുന്നു; അവൻ അവകളെ ഒക്കെയും പേരുകൾ വിളിക്കുന്നു.

൫ നമ്മുടെ കൎത്താവു വലിയവനും, മഹാ ബലമുള്ളവനും [ആകുന്നു]; അവന്റെ തിരിച്ചറിവിന്നു അവധി ഇല്ല.

൬ യഹോവാ സൌമ്യതയുള്ളവരെ ഉയൎത്തുന്നു; അവൻ ദുഷ്ടന്മാരെ നിലത്തോളം താഴ്ത്തുന്നു.

൭ സ്തോത്രത്തോടെ യഹോവായിക്കു പാടുവിൻ; നമ്മുടെ ദൈവത്തിന്നു വീണയിൽ സ്തുതി പാടുവിൻ.

൮ അവൻ ആകാശത്തെ മേഘങ്ങൾകൊണ്ടു മൂടുന്നു; ഭൂമിക്കായി മഴയെ ഒരുക്കുന്നു; അവൻ പൎവ്വതങ്ങളിൽ പുല്ലിനെ മുളപ്പിക്കുന്നു.

൯ അവൻ മൃഗത്തിന്നും കരയുന്ന കാക്കക്കുഞ്ഞുങ്ങൾക്കും അതിന്റെ തീനിനെ കൊടുക്കുന്നു.

൧൦ അവൻ കുതിരയുടെ ബലത്തിൽ ഇഷ്ടപ്പെടുന്നില്ല; അവൻ മനുഷ്യന്റെ കാലുകളിൽ പ്രിയപ്പെടുന്നതുമില്ല.

൧൧ യഹോവാ തന്നെ ഭയപ്പെടുകയും, തന്റെ കരുണയിൽ ആശ്രയിക്കയും ചെയ്യുന്നവരിൽ ഇഷ്ടപ്പെടുന്നു.

൧൨ യെരുശലേമെ, യഹോവായെ സ്തു

തിക്ക; സീയോനെ, നിന്റെ ദൈവത്തെ സ്തു
തിക്ക.
൧൩ എന്തെന്നാൽ അവൻ നിന്റെ വാ
തില്കളുടെ ഓടാമ്പലുകളെ ഉറപ്പിച്ചു; അ
വൻ നിന്റെ ഉള്ളിലുള്ള നിന്റെ മക്കളെ
അനുഗ്രഹിച്ചിരിക്കുന്നു.
൧൪ അവൻ നിന്റെ അതൃത്തികളിൽ
സമാധാനത്തെ വരുത്തുന്നു; അവൻ മഹാ
വിശേഷമായുള്ള കോതമ്പുകൊണ്ടു നിന്നെ
തൃപ്തിയാക്കും.
൧൫ അവൻ തന്റെ കല്പനയെ ഭൂമിയി
ലേക്ക അയെക്കുന്നു; അവന്റെ വചനം
അതിവേഗമായി ഓടുന്നു.
൧൬ അവൻ പഞ്ഞിപോലെ ഹിമത്തെ
കൊടുക്കുന്നു; അവൻ ചാരംപോലെ നി
ഹാരത്തെ ചിതറിക്കുന്നു.
൧൭ അവൻ തന്റെ കല്മഴയെ കഷ്ട
ണങ്ങളെ പോലെ എറിയുന്നു; അവന്റെ
കുളിരിന്നു മുൻപാകെ നില്പാൻ ആൎക്ക കഴി
യും?
൧൮ അവൻ തന്റെ വചനത്തെ അ
യച്ചു അവയെ ഉരുക്കുന്നു; അവൻ തന്റെ
കാററിനെ അടിപ്പിക്കുന്നു; വെള്ളങ്ങളും ഒഴു
കുകയും ചെയ്യുന്നു.
൧൯ അവൻ തന്റെ വചനങ്ങളെ യാ
ക്കോബിന്നും, തന്റെ പ്രമാണങ്ങളെയും
തന്റെ ന്യായങ്ങളെയും ഇസ്രായേലിന്നും
അറിയിക്കുന്നു.
൨൦ അവൻ ഇപ്രകാരം യാതൊരു ജാതി

യോടും ചെയ്തിട്ടില്ല; അവന്റെ ന്യായവി
ധികളെ അവർ അറിഞ്ഞിട്ടുമില്ല. യഹോ
വായെ സ്തുതിപ്പിൻ.

Ps. CXLVIII. ൧൪൮ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ; സ്വൎഗ്ഗങ്ങളിൽ
നിന്നു യഹോവായെ സ്തുതിപ്പിൻ; ഉന്നത
ങ്ങളിൽ അവനെ സ്തുതിപ്പിൻ.
൨ അവന്റെ സകല ദൂതന്മാരുമെ, അ
വനെ സ്തുതിപ്പിൻ; അവന്റെ സകല
സൈന്യങ്ങളുമെ, അവനെ സ്തുതിപ്പിൻ.
൩ ആദിത്യചന്ദ്രന്മാരെ, അവനെ സ്തു
തിപ്പിൻ; പ്രകാശമുള്ള സകല നക്ഷത്ര
ങ്ങളുമായുള്ളോവെ, അവനെ സ്തുതിപ്പിൻ.
൪ സ്വൎഗ്ഗങ്ങളുടെ സ്വൎഗ്ഗങ്ങളും ആകാശ
ങ്ങൾക്ക മീതെയുള്ള വെള്ളങ്ങളുമായുള്ളോ
വെ, അവനെ സ്തുതിപ്പിൻ.
൫ അവ യഹോവായുടെ നാമത്തെ സ്തു
തിക്കട്ടെ; എന്തെന്നാൽ അവൻ കല്പിച്ചു,
അപ്പോൾ അവ സൃഷ്ടിക്കപ്പെട്ടു.
൬ അത്രയുമല്ല, അവൻ അവയെ എ
ന്നേക്കും സ്ഥിരപ്പെടുത്തി; കടന്നുകൂടാത്ത
ഒരു നിയമത്തെ അവൻ നിശ്ചയിച്ചു.
൭ ഭൂമിയിൽനിന്നു മഹാ സൎപ്പങ്ങളും സ
കല അഗാധങ്ങളും;
൮ അഗ്നിയും കല്മഴയും, ഹിമവും, ആ
വികളും; അവന്റെ വചനത്തെ നിവൃത്തി
ക്കുന്ന കൊടുങ്കാററും;
൯ പൎവ്വതങ്ങളും സകല മലകളും, ഫല
വൃക്ഷങ്ങളും സകല കാരകില്കളും,

൧൦ മൃഗങ്ങളും സകല കന്നുകാലികളും, ഇഴയുന്ന ജന്തുക്കളും ചിറകുള്ള പക്ഷികളും;

൧൧ ഭൂമിയിലെ രാജാക്കന്മാരും, സകല ജനങ്ങളും, ഭൂമിയിലെ പ്രഭുക്കന്മാരും, സകല ന്യായാധിപതിമാരും;

൧൨ യൌവനമുള്ളവരും കന്യകമാരും, വൃദ്ധന്മാരും, പൈതങ്ങളുമായുള്ളോരേ, യഹോവായെ സ്തുതിപ്പിൻ.

൧൩ ഇവർ യഹോവായുടെ നാമത്തെ സ്തുതിക്കമാറാകട്ടെ; എന്തെന്നാൽ അവന്റെ നാമം മാത്രം ശ്രേഷ്ഠമുള്ളത ആകുന്നു; അവന്റെ മഹത്വം ഭൂമിക്കും ആകാശത്തിനും മേൽ [ആയിരിക്കുന്നു].

൧൪ അവൻ തന്നോട ചേൎന്ന ജനമായ ഇസ്രായെല്പുത്രന്മാരായി, തന്റെ സകല ശുദ്ധിമാന്മാരുടെയും സ്തുതിയായി, തന്റെ ജനത്തിന്റെ കൊമ്പിനെ ഉയൎത്തുന്നു. യഹോവായെ സ്തുതിപ്പിൻ.

**Ps. CXLIX.** ൧൪൯ാം സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ; യഹോവായിക്ക ഒരു പുതിയ പാട്ടിനെയും, ശുദ്ധിമാന്മാരുടെ സഭയിൽ അവന്റെ സ്തുതിയെയും പാടുവിൻ.

൨ ഇസ്രായേൽ തന്നെ ഉണ്ടാക്കിയവനിൽ സന്തോഷിക്കട്ടെ; സീയോന്റെ പുത്രന്മാർ തങ്ങളുടെ രാജാവിൽ ആനന്ദിക്കുമാറാകട്ടെ.

൩ അവർ നൃത്തത്തിൽ അവന്റെ നാ

മത്തെ സ്തുതിക്കട്ടെ; അവർ തപ്പുകൊണ്ടും വീണാകൊണ്ടും അവനെ സ്തുതി പാടട്ടെ.

൪ എന്തെന്നാൽ യഹോവാ തന്റെ ജനത്തിൽ ഇഷ്ടപ്പെടുന്നു, അവൻ സൌമ്യതയുള്ളവരെ രക്ഷകൊണ്ടു അലങ്കരിപ്പിക്കും.

൫ ശുദ്ധിമാന്മാർ മഹത്വത്തിൽ ആനന്ദിക്കട്ടെ; അവർ തങ്ങളുടെ കിടക്കകളിന്മേൽ ഉല്ലാസമായി പാടുമാറാക.

൭ പുറജാതികളോടു പ്രതിക്രിയയെയും, ജനങ്ങളോടു ശിക്ഷണയെയും ചെയ്വാനും;

൮ അവരുടെ രാജാക്കന്മാരെ ചങ്ങലകളംകൊണ്ടും, അവരുടെ പ്രധാനന്മാരെ ഇരിമ്പുവിലങ്ങുകൾ കൊണ്ടും ബന്ധിപ്പാനും;

൯ എഴുതപ്പെട്ടിരിക്കുന്ന ന്യായവിധി അവരുടെ മേൽ നടത്തുവാനും ശുദ്ധമുള്ളവരുടെ വായിൽ ദൈവത്തിന്റെ ഉന്നതമായുള്ള സ്തുതികളും, അവരുടെ കൈയ്യിൽ ഇരുമുനവാളും ഉണ്ടായിരിക്കട്ടെ.

൰ ഈ ബഹുമാനം അവന്റെ ശുദ്ധിമാന്മാർക്കു എല്ലാവർക്കും [ഉണ്ടു]. യഹോവായെ സ്തുതിപ്പിൻ.

## Ps. CL. ൧൫൦ാം സങ്കീർത്തനം.

യഹോവായെ സ്തുതിപ്പിൻ, ദൈവത്തെ അവന്റെ ശുദ്ധസ്ഥലത്തിൽ സ്തുതിപ്പിൻ; അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

൨ അവന്റെ വല്ലഭപ്രവൃത്തികളിൻനി

മിത്തം അവനെ സ്തുതിപ്പിൻ; അവന്റെ
ശ്രേഷ്ഠമായുള്ള മഹത്വത്തിൻപ്രകാരം അ
വനെ സ്തുതിപ്പിൻ.

൩ കാഹളശബ്ദം കൊണ്ടു അവനെ സ്തു
തിപ്പിൻ; തംബുരുവിനാലും വീണയാലും
അവനെ സ്തുതിപ്പിൻ.

൪ തപ്പിനാലും, നൃത്തത്താലും, അവനെ
സ്തുതിപ്പിൻ; കമ്പിയുള്ള വീണകളാലും, കി
ന്നരത്താലും അവനെ സ്തുതിപ്പിൻ.

൫ നാദമുള്ള കൈത്താളങ്ങളാലും അവ
നെ സ്തുതിപ്പിൻ; അത്യുച്ചനാദമുള്ള കൈ
ത്താളങ്ങളാലും അവനെ സ്തുതിപ്പിൻ.

൬ ശ്വാസമുള്ളതൊക്കെയും യഹോവാ
യെ സ്തുതിക്കട്ടെ. യഹോവായെ സ്തുതി
പ്പിൻ.

# THE FORM AND MANNER

OF

MAKING, ORDAINING,

AND

CONSECRATING OF

# BISHOPS, PRIESTS, AND DEACONS.

ACCORDING TO THE ORDER OF

# THE CHURCH OF ENGLAND.

---

## അംഗ്ലീയാ സഭയുടെ

നിയമപ്രകാരം,

## എപ്പിസ്കോപ്പന്മാരെ പ്രതിഷ്ഠിക്കുന്നതിനും പ്രെസ്ബിറ്റെറന്മാൎക്കു ദിയാക്കോനന്മാൎക്കു പട്ടം കൊടുക്കുന്നതിനുമുള്ള ആചാരക്രമം.

---

### അവതാരിക.

ക്രിസ്തുവിന്റെ സഭയിൽ എപ്പിസ്കോപ്പന്മാരും, പ്രെസ്ബിറ്റെറന്മാരും, ദിയാക്കോനന്മാരും എന്ന ൩ ശുശ്രൂഷ സ്ഥാനങ്ങൾ അപ്പോസ്തലന്മാരുടെ കാലംമുതൽ ഉണ്ടായിരിക്കുന്നു എന്നു ശുദ്ധമുള്ള വേദവാക്യത്തെയും പണ്ടത്തെ പുസ്തകങ്ങളെയും ജാഗ്രതയായിട്ടു വായിക്കുന്ന എല്ലാ മനുഷ്യൎക്കും സ്പഷ്ടമാകുന്നു. ഒരുത്തനും താൻ ആദ്യം വിളിക്കപ്പെട്ടു, പരീക്ഷിക്കപ്പെട്ടു, ശോധനചെയ്യപ്പെട്ടു, വേണ്ടുന്ന ഗുണങ്ങൾ ഉള്ളവനെന്നു അറിയപ്പെടുകയും; പരസ്യമായുള്ള പ്രാൎത്ഥനകൊണ്ടും, കൈവെപ്പുകൊണ്ടും ന്യായമുള്ള അധികാരത്താൽ സമ്മതപ്പെട്ടു നിയമിക്കപ്പെടുകയും ചെയ്യാതെ കണ്ടു, ൟ സ്ഥാനങ്ങളിൽ യാതൊന്നിനെയും നടത്തുവാൻ ഇനിയാതിരിക്കത്തക്കവണ്ണം, അവ എപ്പോഴും മുഖ്യമായി വിചാരിക്കപ്പെട്ടിരുന്നു. ആയതുകൊണ്ടു ൟ സ്ഥാനങ്ങൾ ഇംഗ്ലാണ്ടിലെ സഭ

യിൽ ഇടവിടാതെ നടപ്പായിരുന്ന ഭക്തിയോടെ വിചാരിക്കപ്പെടേണ്ടുന്നതിന്നായിട്ടു, ഒരുത്തനും താൻ ഇനി താഴെ വരുന്ന ക്രമപ്രകാരം വിളിക്കപ്പെട്ടു, പരീക്ഷിക്കപ്പെട്ടു, ശോധന ചെയ്യപ്പെട്ടു, നിയമിക്കപ്പെട്ടുകൊണ്ടോ, എപ്പിസ്കോപ്പായിക്കടുത്ത പ്രതിഷ്ഠ എങ്കിലും പട്ടമെങ്കിലും മുമ്പിന്നാലേ തനിക്കു ഉണ്ടായിരിക്കയോ ചെയ്യാതെകണ്ടു, ഇംഗ്ലാണ്ടിലേ സഭയിൽ മുറപ്രകാരമുള്ള എപ്പിസ്കോപ്പാ എന്നും പ്രെസ്ബിറ്റർ എന്നും ദിയാക്കോൻ എന്നും എണ്ണപ്പെടുകയും വിചാരിക്കപ്പെടുകയും, മേൽ പറഞ്ഞ സ്ഥാനങ്ങളിൽ യാതൊന്നിനെയും നടത്തുവാൻ സമ്മതിക്കപ്പെടുകയും അരുതു.

ഇരുപത്തുമൂന്നു വയസ്സുചെല്ലാത്തവന്നു ഒരുത്തനും തനിക്കു പ്രത്യേകം അവകാശമില്ലാഞ്ഞാൽ, ദിയാക്കോനായി നിയമിക്കപ്പെടരുതു. പ്രെസ്ബിറ്ററായി നിയമിക്കപ്പെടുന്ന ഓരോരുത്തൻ ഇരുപത്തുനാലു വയസ്സു തികഞ്ഞവനായിരിക്കേണം. എപ്പിസ്കോപ്പായായി പ്രതിഷ്ഠിക്കപ്പെടുന്ന എല്ലാവനും മുപ്പതു വയസ്സു തികഞ്ഞവനായിരിക്കേണം.

ഒരുത്തൻ സന്മാർഗ്ഗിയും, കുറ്റമില്ലാത്തവനും ആകുന്നു എന്നു എപ്പിസ്കോപ്പാ താൻ തന്നേ എങ്കിലും, മതിയാകുന്ന സാക്ഷികൊണ്ടു എങ്കിലും അറികയും; ശോധനയും പരിക്ഷയും കഴിച്ചശേഷം, ലത്തീൻ ഭാഷയിൽ വിദഗ്ദ്ധനും, ശുദ്ധമുള്ള വേദവാക്യത്തിൽ നല്ലവണ്ണം ഉപദേശിക്കപ്പെട്ടവനും ആകുന്നു എന്നു കാണുകയും ചെയ്താൽ, കല്പനപ്പട്ടത്തിൽ നിശ്ചയിക്കപ്പെട്ട സമയങ്ങളിലെങ്കിലും, അത്യാവശ്യം നിമിത്തം മറെറാരു ഞായറാഴ്ചയിലെങ്കിലും പെരുനാളിലെങ്കിലും യോഗത്തിന്നു മുമ്പാകെ അവനെ ഇനി താഴെ വരുന്ന വിധിയും ക്രമവും പ്രകാരം ദിയാക്കോനായിട്ടു ആക്കാം.

THE

FORM AND MANNER

OF MAKING OF

# DEACONS.

---

## ദിയാക്കൊന്മാൎക്കു

## പട്ടം കൊടുക്കുന്നതിനുള്ള ആചാരക്രമം.

---

¶ എപ്പിസ്കൊപ്പായാൽ നിശ്ചയിക്കപ്പെട്ട നാളിൽ കാലത്തെ പ്രാൎത്ഥന അവസാനിച്ചതിന്റെ ശേഷം, ദിയാക്കൊനായി ആക്കപ്പെടുവാനുള്ളവരുടെ മുറയെയും സ്ഥാനത്തെയും കുറിച്ചും, ക്രിസ്തുവിന്റെ സഭയിൽ ആ സ്ഥാനം എത്രയും ആവശ്യമുള്ളതാകുന്നു എന്നുള്ളതിനെയും, ജനങ്ങൾ അവരെ അവരുടെ സ്ഥാനത്തിൽ ഉന്നപ്രകാരം മാനിപ്പാനുള്ളതാകുന്നു എന്നുള്ളതിനെയും കുറിച്ചും പ്രസംഗം എങ്കിലും ബുദ്ധി ഉപദേശം എങ്കിലും ഉണ്ടാകെണം.

¶ ആദ്യം തന്നെ അൎക്കദിയാക്കൊൻ എങ്കിലും, അവന്റെ ആൾ എങ്കിലും ദിയാക്കൊൻ പട്ടം ഏല്പാൻ ആഗ്രഹിക്കുന്നവരെ (ഭംഗിയാകുംവണ്ണം ചമയപ്പെട്ടവരായി) ശുദ്ധമുള്ള പീഠത്തിന്നരികെ തന്റെ ആസനത്തിൽ ഇരിക്കുന്ന എപ്പിസ്കൊപ്പായുടെ അടുക്കൽ കൊണ്ടുചെന്നു, ഈ വചനങ്ങളെ പറയെണം.

ദൈവത്തിൽ വന്ദ്യപിതാവായുള്ളോവെ, ദിയാക്കൊന്മാരാക്കപ്പെടുവാനായിട്ട ഞാൻ ഈ ആളുകളെ തങ്ങളുടെ അടുക്കൽ എല്പിക്കുന്നു.

എപ്പിസ്കൊപ്പാ.

നിങ്ങൾ ഞങ്ങളെ ഏല്പിക്കുന്ന ആളുകൾ ദൈവത്തിന്റെ ബഹുമാനത്തിന്നും അവ

ന്റെ സഭയുടെ അഭിവൃദ്ധിക്കുമായി വേണ്ടപോലെ ശുശ്രൂഷ ചെയ്യുന്നതിന്നു, നിപുണതയിലും ദൈവഭക്തിക്കടുത്ത നടപ്പിലും പ്രാപ്തിയും യോഗ്യതയുമുള്ളവരാകുന്നുവോ എന്നു സൂക്ഷിച്ചുകൊൾവിൻ.

¶ അൎക്കദിയാക്കോൻ പ്രതിവാക്യം പറയേണ്ടതു,

ഞാൻ ഇവരെ കുറിച്ചു തിരക്കംചെയ്തു ഇവരെ ശോധന കഴിച്ചു, ഇവർ അപ്രകാരമുള്ളവരെന്നു ഞാൻ നിരൂപിക്കുന്നു.

¶ അപ്പോൾ എപ്പിസ്കോപ്പാ ജനങ്ങളോടു പറയേണ്ടതു,

സഹോദരന്മാരെ, ദിയാക്കോൻ പട്ടം ഏല്പാനായിട്ടു നില്ക്കുന്ന ഠരം ആളുകളിൽ യാതൊരുത്തനിലും, അവൻ ആ സ്ഥാനത്തിന്നു ആക്കപ്പെടരുതു എന്നുള്ള യാതൊരു വിരോധമോ, വലിയ കുറ്റമോ ഉണ്ടു എന്നു നിങ്ങളിൽ ആരെങ്കിലും അറിയുന്നുവെങ്കിൽ അവൻ ദൈവത്തിന്റെ നാമത്തിൽ പുറപ്പെട്ടു വന്നു, ആ കുറ്റമോ, വിരോധമോ ഇന്നതാകുന്നു എന്നു അറിയിക്കട്ടെ.

¶ യാതൊരു വലിയ കുറ്റമോ, വിരോധമോ അറിയിക്കപ്പെടുന്നു എങ്കിൽ, കുറ്റം ചുമത്തപ്പെട്ട ആൾ ആ കുറ്റത്തിൽനിന്നു ഒഴിഞ്ഞു കാണപ്പെടുന്ന കാലംവരെയും എപ്പിസ്കോപ്പാ അവന്നു പട്ടം കൊടുക്കാതെ ഇരിക്കേണം.

¶ പിന്നെ (പട്ടം ഏല്പാൻ യോഗ്യതയുള്ളവരായി കാണപ്പെടുന്നവരെ യോഗത്തിന്റെ പ്രാൎത്ഥനകൾക്കു ഏല്പിച്ചിട്ടു) എപ്പിസ്കോപ്പാ താഴെ വരുന്നപ്രകാരം, ലിത്താനിയും

പ്രാൎത്ഥനകളെയും കൂടിവന്നിരിക്കുന്ന പട്ടക്കാരോടും ജനങ്ങളോടുംകൂടെ ചൊല്ലുകയൊ പാടുകയൊ ചെയ്യേണം.

ലിത്താനിയും പ്രാൎത്ഥനകളും.

സ്വൎഗ്ഗത്തിൽ പിതാവായ ദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോട കരുണയുണ്ടാകേണമെ.

> സ്വൎഗ്ഗത്തിൽ പിതാവായ ദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോട കരുണയുണ്ടാകേണമെ.

ലോകരക്ഷകനായ പുത്രനാം ദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോട കരുണയുണ്ടാകേണമെ.

> ലോകരക്ഷകനായ പുത്രനാം ദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോട കരുണയുണ്ടാകേണമെ.

പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവാം ദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോട കരുണയുണ്ടാകേണമെ.

> പിതാവിൽനിന്നും പുത്രനിൽ നിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവാം ദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോട കരുണയുണ്ടാകേണമെ.

പരിശുദ്ധവും, പുകഴ്ചയും, മഹത്വവുമുള്ള ത്രിത്വമെ, മൂവരായ ഏകദൈവമെ, അരിഷ്ട പാപികളായ ഞങ്ങളോട കരുണയുണ്ടാകേണമെ.

പരിശുദ്ധവും, ഭാഗ്യവും, മഹത്വവുമുള്ള ത്രിത്വമേ, മൂവരായ ഏകദൈവമേ, അരിഷ്ട പാപികളായ ഞങ്ങളോടു കരുണയുണ്ടാകേണമേ.

കൎത്താവേ, ഞങ്ങളുടെ കുറ്റങ്ങളെ എങ്കിലും, ഞങ്ങളുടെ പിതാക്കന്മാരുടെ കുറ്റങ്ങളെ എങ്കിലും ഓൎക്കരുതേ; ഞങ്ങളുടെ പാപങ്ങൾക്കായിട്ടു പ്രതികാരം ചെയ്കയും അരുതേ; കൃപയുള്ള കൎത്താവേ, ഞങ്ങളോടു കനിവുണ്ടാകേണമേ; നീ നിന്റെ മഹാ വിലയേറിയ രക്തംകൊണ്ടു വീണ്ടെടുത്തിരിക്കുന്നവരായ നിന്റെ ജനങ്ങളോടു കനിവുണ്ടായി ഞങ്ങളോടു എന്നേക്കും കോപിക്കയും അരുതേ.

കൃപയുള്ള കൎത്താവേ, ഞങ്ങളോടു കനിവുണ്ടാകേണമേ.

സകല ദോഷത്തിൽ നിന്നും, ഉപദ്രവത്തിൽനിന്നും; പാപത്തിൽനിന്നും, പിശാചിന്റെ കൌശലങ്ങളിലും അതിക്രമങ്ങളിലും നിന്നും, നിന്റെ ക്രോധത്തിൽനിന്നും, നിത്യ ശിക്ഷയിൽ നിന്നും,

കൃപയുള്ള കൎത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

ഹൃദയത്തിന്റെ സകല അന്ധതയിൽ നിന്നും, അഹങ്കാരത്തിൽ നിന്നും, വൃഥാഡംഭത്തിൽനിന്നും, കപടഭക്തിയിൽ നിന്നും; അസൂയയിൽ നിന്നും, പകയിൽ നിന്നും, ഈൎഷ്യയിൽ നിന്നും, സകല സ്നേഹമില്ലായ്മയിൽ നിന്നും,

കൃപയുള്ള കൎത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

വേശ്യാദോഷത്തിൽ നിന്നും, മറ്റും മരണകരമായ സകല പാപത്തിൽ നിന്നും; ലോകത്തിന്റെയും, ജഡത്തിന്റെയും, പിശാചിന്റെയും സകല വഞ്ചനകളിൽ നിന്നും,

കൃപയുള്ള കൎത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

ഇടിത്തീയിൽ നിന്നും, കൊടുങ്കാറ്റിൽ നിന്നും; വസന്തയിൽ നിന്നും, പകൎച്ച വ്യാധിയിൽ നിന്നും, ക്ഷാമത്തിൽ നിന്നും; യുദ്ധത്തിൽ നിന്നും, കുലയിൽ നിന്നും, പെട്ടന്നുള്ള മരണത്തിൽ നിന്നും,

കൃപയുള്ള കൎത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

സകലജനകലഹത്തിൽനിന്നും, രഹസ്യമായുള്ള കൂട്ടുകെട്ടിൽനിന്നും; രാജമത്സരത്തിൽനിന്നും സകല വ്യാജ ഉപദേശത്തിൽനിന്നും, വേദ വിപരീതത്തിൽ നിന്നും, മതഭിന്നതയിൽ നിന്നും; ഹൃദയ കാഠിന്യത്തിൽനിന്നും, നിന്റെ വചനത്തോടും കല്പനയോടും ഉള്ള നിന്ദയിൽ നിന്നും,

കൃപയുള്ള കൎത്താവേ, ഞങ്ങളെ രക്ഷിക്കേണമേ.

നിന്റെ ശുദ്ധമുള്ള അവതാരമാകുന്ന രഹസ്യം കൊണ്ടും, നിന്റെ ശുദ്ധമുള്ള ജനനം കൊണ്ടും, ചേലാകൎമ്മം കൊണ്ടും, നി

ന്റെ ബപ്തീസ്മ കൊണ്ടും, ഉപവാസം കൊണ്ടും, പരീക്ഷ കൊണ്ടും,

കൃപയുള്ള കൎത്താവെ, ഞങ്ങളെ രക്ഷിക്കേണമെ.

നിന്റെ മനോവേദന കൊണ്ടും, രക്തവിയൎപ്പു കൊണ്ടും; നിന്റെ കുരിശു കൊണ്ടും, കഷ്ടപ്പാടു കൊണ്ടും; നിന്റെ വിലയേറിയ മരണം കൊണ്ടും, കവറടക്കം കൊണ്ടും; നിന്റെ മഹത്വമുള്ള ഉയിൎത്തെഴുനീല്പു കൊണ്ടും, സ്വൎഗ്ഗാരോഹണം കൊണ്ടും; പരിശുദ്ധാത്മാവിന്റെ വരവുകൊണ്ടും,

കൃപയുള്ള കൎത്താവെ, ഞങ്ങളെ രക്ഷിക്കേണമെ.

ഞങ്ങളുടെ ദുഃഖകാലത്തിൽ ഒക്കെയും; സുഖകാലത്തിൽ ഒക്കെയും; മരണ സമയത്തിലും, വിധിനാളിലും,

കൃപയുള്ള കൎത്താവെ, ഞങ്ങളെ രക്ഷിക്കേണമെ.

ദൈവമായ കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമെന്നു പാപികളായ ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു; നിന്റെ പൊതുവിലുള്ള വിശുദ്ധ സഭയെ നേർവഴിയിൽ ഭരിച്ചു നടത്തുവാൻ നിനക്കു ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

നിന്നെ നേരായി വന്ദിക്കുന്നതിലും, നീതിയും ശുദ്ധവുമുള്ള നടപ്പിലും, നിന്റെ ദാ

സിയും ഞങ്ങളുടെ മഹാ ദയയുള്ള അധിപതിയും ഇന്ത്യായുടെ ചക്രവൎത്തിനിയുമാകുന്ന വിക്ടോറിയാ രാജ്ഞിയെ ഉറപ്പിച്ചു കാപ്പാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

നിന്നെയുള്ള വിശ്വാസത്തിലും, ഭയത്തിലും സ്നേഹത്തിലും അവരുടെ ഹൃദയത്തെ ഭരിപ്പാനും, അവർ നിന്നിൽ എന്നും ആശ്രയിച്ചു, നിന്റെ ബഹുമാനത്തെയും മഹത്വത്തെയും എപ്പോഴും അന്വേഷിപ്പാനും നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

അവളെ കാത്തു പാലിപ്പാനും, അവളുടെ സകല ശത്രുക്കൾ മേലും അവൾക്ക ജയം നല്കുവാനും നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

വെയിത്സ പ്രഭുവായ ആൽബൎട്ട എഡ്വൎഡിനെയും വെയിത്സ പ്രഭുവിനിയെയും രാജകുഡുംബത്തെ ഒക്കെയും അനുഗ്രഹിച്ചു പാലിപ്പാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ ചെവിക്കൊള്ളേണമെ.

നിന്റെ വചനത്തിലെ സത്യ അറിവും

ബോധവും കൊണ്ടു സകല എപ്പിസ്കോപ്പന്മാരെയും പ്രെസ്ബിറ്റെറന്മാരെയും ദിയാക്കോന്മാരെയും പ്രകാശിപ്പിപ്പാനും അപ്രകാരം അവർ തങ്ങളുടെ പ്രസംഗംകൊണ്ടും നടപ്പുകൊണ്ടും അതിനെ തെളിയിച്ചു കാട്ടുവാനും നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ
ചെവിക്കൊള്ളേണമെ.

ഇപ്പോൾ ദിയാക്കോൻ [അല്ലെങ്കിൽ പ്രെസ്ബിറ്റെർ] പട്ടം ഏല്പാനുള്ള നിന്റെ ഈ ഭൃത്യന്മാരെ അനുഗ്രഹിപ്പാനും, നിന്റെ സഭയുടെ അഭിവൃദ്ധിക്കും, നിന്റെ വിശുദ്ധ നാമത്തിന്റെ മഹത്വത്തിന്നുമായി, ഇവർ ഇവരുടെ സ്ഥാനത്തെ യോഗ്യതയോടെ നടത്തേണ്ടുന്നതിന്നു, നിന്റെ കൃപയെ ഇവരുടെമേൽ പകരുവാനും നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ
ചെവിക്കൊള്ളേണമെ.

രാജമന്ത്രികൾക്കും സകല കൎത്താക്കന്മാൎക്കും കൃപയും, ജ്ഞാനവും, ബുദ്ധിയും കൊടുപ്പാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ
ചെവിക്കൊള്ളേണമെ.

നീതിയെ നടത്തുവാനും സത്യത്തെ പാലിപ്പാനും, ന്യായാധിപതിമാൎക്ക കൃപ കൊടുത്തു, അവരെ അനുഗ്രഹിച്ചു കാപ്പാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളെണമേ.

നിന്റെ സകല ജനങ്ങളെയും അനുഗ്രഹിച്ചു കാപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളെണമേ.

സകല രാജ്യങ്ങൾക്കം ഒരുമയും സമാധാനവും യോജ്യതയും നൽകുവാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളെണമേ.

നിന്നെ സ്നേഹിച്ചു ഭയപ്പെട്ടു, നിന്റെ കല്പനകളിൻപ്രകാരം ഉത്സാഹത്തോടെ നടപ്പാനുള്ള ഹൃദയത്തെ ഞങ്ങൾക്ക തരുവാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളെണമേ.

നിന്റെ വചനത്തെ സൌമ്യതയോടെ കേൾപ്പാനായിട്ടും, അതിനെ നല്ല പ്രിയത്തോടെ കൈക്കൊൾവാനായിട്ടും ആത്മാവിന്റെ ഫലങ്ങളെ തരുവാനായിട്ടും, നിന്റെ സകല ജനങ്ങൾക്കം കൃപ വൎദ്ധിപ്പിപ്പാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളെണമേ.

തെറ്റിയവരെയും, വഞ്ചനപ്പെട്ടവരെയും എല്ലാം സത്യ വഴിയിലെക്ക തിരിച്ചുവരുത്തുവാൻ നിനക്ക ഇഷ്ടമുണ്ടാകെണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ
ചെവിക്കൊള്ളേണമെ.

നില്ക്കുന്നവരെ ബലപ്പെടുത്തുവാനും മനസ്സുറപ്പില്ലാത്തവരെ സഹായിച്ചു ആശ്വസിപ്പിപ്പാനും, വീഴുന്നവരെ എഴുനീല്പിപ്പാനും, ഒടുക്കം സാത്താനെ ഞങ്ങളുടെ പാദങ്ങൾക്കു കീഴിൽ അമൎത്തുവാനും നിനക്കു ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ
ചെവിക്കൊള്ളേണമെ.

ആപത്തിലും ആവശ്യത്തിലും അനൎത്ഥത്തിലും ഇരിക്കുന്ന എല്ലാവൎക്കും തുണയും സഹായവും ആശ്വാസവും നല്കുവാൻ നിനക്കു ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ
ചെവിക്കൊള്ളേണമെ.

കരയിൽ കൂടെയൊ വെള്ളത്തിൽ കൂടെയൊ സഞ്ചരിക്കുന്ന എല്ലാവരെയും, പ്രസവവേദനപ്പെടുന്ന സ്ത്രീകളെ ഒക്കെയും, സകല രോഗികളെയും, ചെറുപൈതങ്ങളെയും കാത്തു രക്ഷിപ്പാനും, എല്ലാ തടവുകാരോടും അടിമപ്പെട്ടവരോടും കരുണ ചെയ്വാനും നിനക്കു ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവെ, ഞങ്ങളെ
ചെവിക്കൊള്ളേണമെ.

പിതാവില്ലാത്ത പൈതങ്ങളെയും, വിധവമാരെയും, നിരാധാരക്കാരെയും ഉപദ്രവപ്പെടുന്നവരെയും എല്ലാം കാത്തു പരിപാലിപ്പാൻ നിനക്കു ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

സകല ജനങ്ങളോടും കരുണയുണ്ടാകുവാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ഞങ്ങളുടെ ശത്രുക്കളോടും, ഉപദ്രവക്കാരോടും ദൂഷണക്കാരോടും ക്ഷമിച്ചു, അവരുടെ ഹൃദയങ്ങളെ തിരിപ്പാൻ നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ഭൂമിയിലുള്ള ഓരോരോ ഫലങ്ങളെ അതാതു സമയത്തു ഞങ്ങൾക്ക അനുഭവിപ്പാൻ തക്കവണ്ണം ഞങ്ങളുടെ ഉപകാരത്തിന്നായിട്ടു തരുവാനും സൂക്ഷിപ്പാനും നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ഞങ്ങൾക്ക സത്യ അനുതാപം തരുവാനും, ഞങ്ങളുടെ പാപങ്ങളും ഉപേക്ഷകളും അറിയായ്മകളും എല്ലാം ക്ഷമിപ്പാനും, നിന്റെ ശുദ്ധമുള്ള വചനപ്രകാരം ഞങ്ങളുടെ നടപ്പുകളെ നന്നാക്കുവാനായി നിന്റെ പരിശുദ്ധാത്മാവിന്റെ കൃപകൊണ്ടു ഞങ്ങളെ നിറെപ്പാനും നിനക്ക ഇഷ്ടമുണ്ടാകേണ്ടതിന്നു;

കൃപയുള്ള കൎത്താവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ദൈവത്തിന്റെ പുത്രാ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ദൈവത്തിന്റെ പുത്രാ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്ന ദൈവത്തിൻ കുഞ്ഞാടേ;

നിന്റെ സമാധാനം ഞങ്ങൾക്കു തരേണമേ.

ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്ന ദൈവത്തിൻ കുഞ്ഞാടേ;

ഞങ്ങളോടു കരുണ ഉണ്ടാകേണമേ.

മശിഹായേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

മശിഹായേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

കൎത്താവേ, ഞങ്ങളോടു കരുണ ഉണ്ടാകേണമേ.

കൎത്താവേ, ഞങ്ങളോടു കരുണ ഉണ്ടാകേണമേ.

മശിഹായേ, ഞങ്ങളോടു കരുണ ഉണ്ടാകേണമേ.

മശിഹായേ, ഞങ്ങളോടു കരുണ ഉണ്ടാകേണമേ.

കൎത്താവേ, ഞങ്ങളോടു കരുണ ഉണ്ടാകേണമേ.

കൎത്താവേ, ഞങ്ങളോട കരുണ ഉണ്ടാകേണമേ.

¶ അതിന്റെ ശേഷം പ്രെസ്ബിറ്ററും ജനങ്ങളും കൂടെ കൎത്താവിന്റെ പ്രാൎത്ഥന ചൊല്ലണം.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ. ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്ന ഞങ്ങൾക്ക തരേണമേ. ഞങ്ങളുടെ നേരെ കുറ്റം ചെയ്യുന്നവരോട ഞങ്ങൾ ക്ഷമിക്കുന്നതുപോലെ, ഞങ്ങളുടെ കുറ്റങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പരീക്ഷയിലേക്ക കടത്താതെ, ഞങ്ങളെ ദോഷത്തിൽനിന്ന രക്ഷിക്കേണമേ. ആമെൻ.

പ്രെസ്ബിറ്റെർ. കൎത്താവേ, ഞങ്ങളുടെ പാപങ്ങൾക്ക തക്കവണ്ണം ഞങ്ങളോട ചെയ്യരുതേ.

പ്രതിവാക്യം. ഞങ്ങളുടെ അകൃത്യങ്ങൾക്ക തക്കവണ്ണം ഞങ്ങളോട പകരം ചെയ്കയും അരുതേ.

നാം പ്രാൎത്ഥിക്ക.

ദുഃഖമുള്ള ഹൃദയത്തിലെ ദീൎഘശ്വാസത്തെയും, സങ്കടപ്പെട്ടുന്നവരുടെ ആഗ്രഹത്തെയും നിരസിക്കാത്ത കരുണയുള്ള പിതാവായ ദൈവമേ, ഉപദ്രവങ്ങളും അനൎത്ഥങ്ങളും

ഞങ്ങളെ കഷ്ടപ്പെടുത്തുമ്പോൾ ഒക്കെയും ഞ ങ്ങൾ നിന്റെ മുൻപാകെ ചെയ്യുന്ന പ്രാൎത്ഥനകൾക്ക കരുണയോടെ സഹായിക്കെണമെ; പിശാചിന്റെ എങ്കിലും, മനുഷ്യന്റെ എങ്കിലും, വഞ്ചനയാലും ഉപായത്താലും ഞങ്ങൾക്ക വിരോധമായി ഉണ്ടാകുന്ന ദോഷങ്ങൾ ഇല്ലാതെയായിതീൎന്ന, നിന്റെ നന്മയുള്ള വിചാരണയാൽ ചിന്നിപോകേണ്ടതിന്നും, നിന്റെ ദാസന്മാരായ ഞങ്ങൾ യാതൊരു പീഡകളാലും ഉപദ്രവിക്കപ്പെടാതെ നിന്റെ ശുദ്ധമുള്ള സഭയിൽ എപ്പോഴും നിനക്ക സ്തോത്രംചെയ്യേണ്ടതിന്നും, ഞങ്ങളുടെ കൎത്താവായ യെശുമശിഹാ മൂലം ഞങ്ങളുടെ പ്രാൎത്ഥന കൃപയോടെ കേൾക്കയും ചെയ്യെണമെ.

കൎത്താവെ, എഴുനീറ്റു, ഞങ്ങൾക്ക സഹായിച്ചു, നിന്റെ നാമം നിമിത്തം ഞങ്ങളെ രക്ഷിക്കെണമെ.

ദൈവമെ, ഞങ്ങളുടെ പിതാക്കന്മാരുടെ നാളിലും, അവൎക്ക മുമ്പെയുള്ള കാലത്തിലും നീ ചെയ്ത മഹത്തായ കാൎയ്യങ്ങളെ അവർ ഞങ്ങളോട അറിയിച്ചിരിക്കുന്നു; ഞങ്ങൾ ഞങ്ങളുടെ ചെവികൾകൊണ്ടു കേട്ടുമിരിക്കുന്നു,

കൎത്താവെ, എഴുനീറ്റു, ഞങ്ങൾക്ക സഹായിച്ചു, നിന്റെ ബഹുമാനം നിമിത്തം ഞങ്ങളെ രക്ഷിക്കെണമെ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധാത്മാവിന്നും മഹത്വം ഉണ്ടാകട്ടെ;

പ്രതിവാക്യം. ആദിയിങ്കലും, ഇപ്പോഴും എ
ന്നേക്കുമുള്ള പ്രകാരം തന്നേ. ആമെൻ.

മശിഹായെ, ഞങ്ങളുടെ ശത്രുക്കളിൽനി
ന്നു ഞങ്ങളെ കാത്തു രക്ഷിക്കേണമേ.

ഞങ്ങളുടെ അനൎത്ഥങ്ങളെ കൃപയോ
ടെ നോക്കേണമേ.

ഞങ്ങളുടെ ഹൃദയങ്ങളിലെ ദുഃഖങ്ങളെ
കനിവോടെ നോക്കേണമേ.

നിന്റെ ജനങ്ങളുടെ പാപങ്ങളെ
കരുണയോടെ ക്ഷമിക്കേണമേ.

കരുണയോടെ കടാക്ഷിച്ചു ഞങ്ങളുടെ
പ്രാൎത്ഥനകളെ കേൾക്കേണമേ.

ദാവീദിന്റെ പുത്രാ, ഞങ്ങളോടു കരു
ണയുണ്ടാകേണമേ.

മശിഹായെ, ഇപ്പോഴും, എപ്പോഴും ഞങ്ങ
ളെ ചെവിക്കൊള്ളേണമേ.

മശിഹായെ, ഞങ്ങളെ ചെവിക്കൊ
ള്ളേണമേ; കൃപയോടെ കൎത്താവായ
മശിഹായെ, ഞങ്ങളെ ചെവിക്കൊ
ള്ളേണമേ.

പ്രെസ്ബിറ്റെർ. കൎത്താവേ, നിന്റെ കരു
ണയെ ഞങ്ങളിൽ പ്രകാശിപ്പിക്കേണമേ.

പ്രതിവാക്യം. ഞങ്ങളും നിന്നിൽ ആശ്രയി
ക്കുന്ന പ്രകാരം തന്നേ.

നാം പ്രാൎത്ഥിക്ക.

പിതാവേ, ഞങ്ങളുടെ ബലഹീനതകളെ

കരുണയോടെ നോക്കെണമെന്നും, ഞങ്ങൾക്ക എറ്റവും ന്യായമായി വരെണ്ടതായ സകല ദോഷങ്ങളെയും ഞങ്ങളിൽനിന്നു നിന്റെ നാമത്തിന്റെ മഹത്വത്തിനായിട്ടു അകററിക്കളയെണമെന്നും ഞങ്ങൾ നിന്നോടു താഴ്മയായി അപെക്ഷിക്കുന്നു, ഞങ്ങളുടെ സകല ഉപദ്രവങ്ങളിലും ഞങ്ങൾ ഞങ്ങളുടെ പൂൎണ്ണ ആശ്രയത്തെയും, വിശ്വാസത്തെയും നിന്റെ കരുണയിൽ വെച്ചു നിനക്കു ബഹുമാനത്തിന്നും, മഹത്വത്തിന്നുമായി ശുദ്ധതയോടും നിൎമ്മലതയോടും നടന്നു എപ്പോഴും നിന്നെ സെവിക്കെണ്ടുതിന്നു, ഞങ്ങളുടെ എക മദ്ധ്യസ്ഥനും കാൎയ്യസ്ഥനും കൎത്താവുമായ യെശു മശിഹാ മൂലം കൃപ ചെയ്യെണമെ. ആമെൻ.

¶ അതിന്റെ ശെഷം സംസ്കൃതത്തിന്നുള്ള ആചാരക്രമം താഴെ വരുന്ന അപെക്ഷയോടും, ലെഖനത്തൊടും, സുവിശെഷത്തോടുംകൂടെ പാടപ്പെടുകയോ ചൊല്ലപ്പെടുകയോ ചെയ്യെണം.

അപെക്ഷ.

നിന്റെ ദിവ്യ വിചാരണയാൽ നിന്റെ സഭയിൽ പലവിധ ശുശ്രൂഷസ്ഥാനങ്ങളെ നിയമിക്കയും, ഒന്നാമത്തെ രക്തസാക്ഷിക്കാരനായ ശുദ്ധമുള്ള സ്തെഫാനൊസു മുതൽപെരെ ദിയാക്കോൻ പട്ടത്തിന്നു തെരിഞ്ഞെടുപ്പാൻ നിന്റെ അപ്പൊസ്തൊലന്മാരെ ആവെശിക്കയും ചെയ്ത സൎവ്വശക്തനായ ദൈവമെ, അപ്രകാരമുള്ള സ്ഥാനത്തിന്നും ശുശ്രൂഷെക്കും ഇപ്പോൾ വിളിക്ക

പ്പെട്ടിരിക്കുന്നവരായ നിന്റെ ൟ ഭൃത്യന്മാരെ ദയയോടെ നോക്കേണമെ; നിന്റെ നാമത്തിന്റെ മഹത്വത്തിന്നും, നിന്റെ സഭയുടെ അഭിവൃദ്ധിക്കുമായി വചനംകൊണ്ടും നല്ല ദൃഷ്ടാന്തംകൊണ്ടും ഇവർ ൟ സ്ഥാനത്തിൽ വിശ്വസ്തതയോടെ നിന്നെ സേവിക്കേണ്ടതിന്നു, ഇവരെ നിന്റെ ഉപദേശത്തിന്റെ സത്യംകൊണ്ടു നിറെച്ചു, കുറ്റമില്ലാത്ത നടപ്പുകൊണ്ടു ഇവരെ അലങ്കരിക്കേണമെന്നു, നിന്നോടും പരിശുദ്ധാത്മാവിനോടുംകൂടെ ഇപ്പോഴും എന്നേക്കും ജീവിച്ചു വാഴുന്നവനായി ഞങ്ങളുടെ രക്ഷിതാവായ യേശുമശിഹായുടെ യോഗ്യതകൾ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു.

ആമെൻ.

ലേഖനം. ൧ തിമോ. ൩: ൮.

അപ്രകാരം തന്നെ ശുശ്രൂഷക്കാർ മര്യാദക്കാരായി, രണ്ടു വാക്കില്ലാത്തവരായി ഏറെ വീഞ്ഞിൽ ഇഷ്ടപ്പെടാത്തവരായി ദുർല്ലാഭത്തെ ആഗ്രഹിക്കാത്തവരായി, വിശ്വാസത്തിന്റെ രഹസ്യത്തെ ശുദ്ധമുള്ള മനസ്സാക്ഷിയിൽ പിടിച്ചുകൊള്ളുന്നവരായിരിക്കേണം. വിശേഷിച്ചു ഇവരും മുമ്പെ ശോധന ചെയ്യപ്പെട്ടവരാകേണം; പിന്നെ അവർ കുറ്റമില്ലാത്തവരായി കാണപ്പെട്ടിട്ടു ശുശ്രൂഷ ചെയ്യട്ടെ. അപ്രകാരം തന്നെ അവരുടെ ഭാര്യമാരും അടക്കമുള്ളവരായി, ദൂഷണക്കാരല്ലാത്തവരായി, സുബോധമുള്ളവരായി, സകലത്തിലും വിശ്വസ്തമാരായി

൧ൻ

രിക്കെണം. ശുശ്രൂഷക്കാർ ഒരു ഭാൎയ്യയുടെ ഭൎത്താക്കന്മാരായി, തങ്ങളുടെ മക്കളെയും സ്വന്ത ഭവനങ്ങളെയും നന്നായി ഭരിക്കുന്നവരായിരിക്കെണം. എന്തുകൊണ്ടെന്നാൽ നല്ലവണ്ണം ശുശ്രൂഷ ചെയ്തിട്ടുള്ളവർ തങ്ങൾക്കു തന്നെ ഒരു നല്ല നിലയെയും, ക്രിസ്തു യേശുവിങ്കലുള്ള വിശ്വാസത്താൽ വളരെ ധൈൎയ്യത്തെയും സമ്പാദിക്കുന്നു.

¶ അല്ലെങ്കിൽ അപ്പൊസ്തൊലന്മാരുടെ നടപ്പുകളുടെ ൬ാം അദ്ധ്യായത്തിൽനിന്നുള്ളതു.

നടപ്പുകൾ ൬: ൧.

അപ്പോൾ പന്തിരുവർ ശിഷ്യന്മാരുടെ കൂട്ടത്തെ വിളിച്ചു പറഞ്ഞു: ഞങ്ങൾ ദൈവത്തിന്റെ വചനം വിട്ടുംകളഞ്ഞു മേശകളെ ശുശ്രൂഷചെയ്യുന്നതു യോഗ്യമല്ല. അതുകൊണ്ടു സഹോദരന്മാരേ, ഞങ്ങൾ ഈ കാൎയ്യത്തിനു ആക്കി വെക്കേണ്ടുന്നതിനു, പരിശുദ്ധാത്മാവുകൊണ്ടും ജ്ഞാനംകൊണ്ടും, നിറഞ്ഞിരിക്കുന്നവരായി നല്ല സാക്ഷിപ്പെട്ടിരിക്കുന്ന ഏഴു പേരെ നിങ്ങളിൽനിന്നു തെരിഞ്ഞെടുപ്പിൻ. എന്നാൽ ഞങ്ങൾ പ്രാൎത്ഥനയിലും വചനത്തിന്റെ ശുശ്രൂഷയിലും സ്ഥിരപ്പെട്ടിരിക്കും; എന്നാറെ ഈ വചനം സംഘത്തിനു എല്ലാം പ്രസാദമായി. അപ്പോൾ അവർ വിശ്വാസംകൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും നിറഞ്ഞ പുരുഷനായ സ്തെഫാനോസിനെയും, ഫിലിപ്പോസിനെയും പ്രൊക്കോരോസിനെയും, നിക്കാ

നോറിനെയും, തിമോനെയും പൎമ്മനാസിനെയും, അന്തിയോഖിയക്കാരനായി യെഹൂദ മാൎഗ്ഗം അനുസരിച്ചവനായ നിക്കോലാസിനെയും തെരിഞ്ഞെടുത്തു, അവരെ അവർ അപ്പൊസ്തലന്മാരുടെ മുമ്പാകെ നിറുത്തി; എന്നാറെ ഇവർ പ്രാൎത്ഥിച്ചു, അവരുടെ മേൽ കൈകളെ വെച്ചു. പിന്നെ ദൈവത്തിന്റെ വചനം വളരുകയും, ശിഷ്യന്മാരുടെ സംഖ്യ യെറുശലേമിൽ ഏററവും വൎദ്ധിക്കയും, ആചാൎയ്യന്മാരിൽ ബഹു സംഘം വിശ്വാസത്തെ അനുസരിക്കയും ചെയ്തു.

¶ സുവിശേഷം വായിക്കുന്നതിന മുമ്പെ എപ്പിസ്കോപ്പാ തന്റെ ആസനത്തിൽ ഇരുന്ന, പട്ടം ഏല്പാനുള്ള ഓരോരുത്തനെകൊണ്ടും ഈ താഴെ വരുന്നപ്രകാരം, ജനങ്ങളുടെ മുമ്പാകെ വെച്ച ശോധന ചെയ്യെണം.

ദൈവ മഹത്വത്തിന്റെ പ്രസിദ്ധിക്കും അവന്റെ ജനങ്ങളുടെ അഭിവൃദ്ധിക്കുമായിട്ടു ദൈവത്തെ സേവിക്കുന്നതിന ഈ സ്ഥാനത്തെയും, ശുശ്രൂഷയെയും ഏല്പാൻ നിങ്ങളുടെ ഉള്ളിൽ പരിശുദ്ധാത്മാവു നിങ്ങളെ ഉത്സാഹിപ്പിക്കുന്നു എന്നു നിങ്ങൾ വിശ്വസിക്കുന്നുവോ?

ഉത്തരം. ഞാൻ അങ്ങിനെ വിശ്വസിക്കുന്നു.

എപ്പിസ്കോപ്പാ.

നിങ്ങൾ സഭയിലെ ശുശ്രൂഷെക്കു നമ്മുടെ കൎത്താവായ യേശു മശിഹായുടെ ഇഷ്ടത്തിൻപ്രകാരവും, അംഗ്ലിയാ സഭയുടെ

ക്രമപ്രകാരവും സത്യമായിട്ട വിളിക്കപ്പെട്ട വരാകുന്നു എന്നു നിങ്ങൾ നിരൂപിക്കുന്നുവോ?

ഉത്തരം. ഞാൻ അങ്ങിനെ നിരൂപിക്കുന്നു.

എപ്പിസ്കോപ്പാ.

കാനോൻ പ്രകാരമുള്ളവയായി പഴയത്തും പുതിയത്തുമായ സകല വേദപുസ്തകങ്ങളെയും നിങ്ങൾ നിഷ്കപടമായി വിശ്വസിക്കുന്നുവോ?

ഉത്തരം. ഞാൻ അവയെ വിശ്വസിക്കുന്നു.

എപ്പിസ്കോപ്പാ.

ശുശ്രൂഷ ചെയ്വാൻ നിങ്ങളെ നിയമിച്ചാക്കുന്ന പള്ളിയിൽ കൂടുന്ന ജനങ്ങൾക്ക നിങ്ങൾ അവയെ ജാഗ്രതയായിട്ട വായിച്ചു കേൾപ്പിക്കുമോ?

ഉത്തരം. ഞാൻ അങ്ങിനെ ചെയ്യും.

എപ്പിസ്കോപ്പാ.

ശുശ്രൂഷ ചെയ്വാൻ നിയമിച്ചാക്കപ്പെടുന്ന പള്ളിയിൽ ദൈവശുശ്രൂഷയിങ്കൽ പ്രെസ്ബിതെറെക്ക സഹായിക്കുന്നതും പ്രത്യെകം അവൻ വിശുദ്ധസംസൎഗ്ഗം ആചരിക്കുമ്പോഴം അതിനെ ജനങ്ങൾക്ക കൊടുക്കുന്നതിലും അവനു തുണെക്കുന്നതും, പള്ളിയിൽ വിശുദ്ധ വേദവാക്യങ്ങളെയും

ഹോമിലികളെയും വായിക്കുന്നതും ബാലകരെ ചോദ്യോത്തരം പഠിപ്പിക്കുന്നതും പ്രെസ്ബിറെററ് സ്ഥലത്തു ഇല്ലാത്തപ്പോൾ ശിശുക്കളെ ബപ്തീസ്മപ്പെടുത്തുന്നതും എപ്പിസ്കോപ്പാ അനുവദിച്ചാൽ പ്രസംഗിക്കുന്നതും ദിയാക്കോൻ സ്ഥാനത്തിനു ചേരുന്നതാകുന്നു.

അത്രയുമല്ല കഴിവുള്ളെടത്തു ഇടവകയിലെ രോഗികളും ദരിദ്രന്മാരും ബലഹീനരുമായ ആളുകളെ അന്വേഷിക്കുന്നതും ഇടവകപ്പട്ടക്കാരന്റെ ബുദ്ധിയുപദേശത്താൽ ഇടവകക്കാരുടെയും മററുള്ളവരുടെയും ധൎമ്മങ്ങളെക്കൊണ്ടു സഹായിക്കപ്പെടേണ്ടതിനു അവരുടെ വസ്തുതകളെയും നാമങ്ങളെയും പാൎപ്പിടങ്ങളെയും അവനോടു അറിയിക്കുന്നതും ദിയാക്കോന്റെ മുറയാകുന്നു. നിങ്ങൾ ഇതു സന്തോഷത്തോടും മനഃപൂൎവ്വമായിട്ടും ചെയ്യുമോ?

*ഉത്തരം.* ദൈവത്തിന്റെ സഹായംകൊണ്ടു ഞാൻ ചെയ്യും.

എപ്പിസ്കോപ്പാ.

നിങ്ങളുടെ സ്വന്ത നടപ്പുകളെയും, നിങ്ങളുടെ കുഡുംബത്തിലുള്ളവരുടെ നടപ്പുകളെയും ക്രിസ്തുവിന്റെ ഉപദേശപ്രകാരം ശരിയാക്കി ക്രമപ്പെടുത്തുവാനും, നിങ്ങളാൽ കഴിയുന്നെടത്തോളവും, നിങ്ങളെ തന്നെയും അവരെയും ക്രിസ്തുവിന്റെ ആട്ടിൻ കൂട്ടത്തിനു നല്ല ദൃഷ്ടാന്തക്കാരാക്കുവാനും നിങ്ങൾ സകല ജാഗ്രതയും ചെയ്യുമോ?

ഉത്തരം. കൎത്താവു സഹായിച്ചിട്ടു ഞാൻ അങ്ങിനെ ചെയ്യും.

എപ്പിസ്കോപ്പാ.

നിങ്ങളുടെ മേലധികാരിയെയും സഭയിലെ മററുള്ള പ്രധാന ശുശ്രൂഷകന്മാരെയും നിങ്ങളുടെ മേൽവിചാരണയും ഭരണവും ഏല്പിക്കപ്പെട്ടിട്ടുള്ളവരെയും നിങ്ങൾ ആദരവോടെ അനുസരിച്ചു ദൈവഭക്തിക്കടുത്ത അവരുടെ ബുദ്ധിയുപദേശങ്ങളെ സന്തോഷമുള്ള മനസ്സോടും ഇഷ്ടത്തോടും പിന്തുടൎന്നുകൊണ്ടിരിക്കുമോ

ഉത്തരം. കൎത്താവു സഹായിച്ചിട്ടു ഞാൻ അതിന്നു ശ്രമിക്കും.

¶ ഇവിടെ എപ്പിസ്കോപ്പാ തന്റെ മുമ്പാകെ വിനയത്തോടെ മുട്ടുകുത്തിക്കൊണ്ടിരിക്കുന്നവരിൽ ഓരോരുത്തന്റെ തലമേൽ തന്റെ കൈകളെ വെച്ചു പറയെണം.

ദൈവത്തിന്റെ സഭയിൽ നിന്നെ ഏല്പിക്കുന്ന ദിയാക്കോൻ സ്ഥാനം നടത്തുവാൻ പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ നീ അധികാരം കൈക്കൊൾക. ആമെൻ.

¶ അപ്പോൾ എപ്പിസ്കോപ്പാ അവരിൽ ഓരോരുത്തന്നു പുതിയനിയമ പുസ്തകം കൊടുത്തു പറയെണം.

ദൈവത്തിന്റെ സഭയിൽ സുവിശേഷം വായിപ്പാനും, എപ്പിസ്കോപ്പാ അനുവദിച്ചാൽ അതിനെ പ്രസംഗിപ്പാനും നീ അധികാരം കൈക്കൊൾക.

¶ പിന്നെ അവരിൽ എപ്പിസ്കോപ്പായാൽ നിയമിക്കപ്പെട്ട ഒരുത്തൻ സുവിശേഷത്തെ വായിക്കെണം.

ലൂക്കോസു ൧൨: ൩൫.

നിങ്ങളുടെ അരകൾ കെട്ടപ്പെട്ടവയായും, നിങ്ങളുടെ വിളക്കുകൾ എരിയുന്നവയായും, തങ്ങളുടെ യജമാനൻ കല്യാണത്തിൽ നിന്ന തിരികെ വന്ന മുട്ടുമ്പോൾ, ഉടനെ അവന്ന തുറപ്പാനായിട്ട അവൻ വരുന്നതിനെ കാത്തിരിക്കുന്ന മനുഷ്യരോട നിങ്ങൾ സദൃശന്മാരായുമിരിപ്പിൻ. യജമാനൻ വരുമ്പോൾ ഉണൎന്നിരിക്കുന്നവരായി കാണപ്പെടുന്ന ഭൃത്യന്മാർ ഭാഗ്യവാന്മാർ; അവൻ അര കെട്ടിക്കൊണ്ടു അവരെ ഭക്ഷണത്തിന്ന ഇരുത്തി, വന്ന അവൎക്ക ശുശ്രൂഷചെയ്യും എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു. അവൻ രണ്ടാം യാമത്തിലൊ, മൂന്നാം യാമത്തിലൊ വന്നു, ഇപ്രകാരം കണ്ടാൽ ആ ഭൃത്യന്മാർ ഭാഗ്യവാന്മാരാകുന്നു.

¶ അതിന്റെ ശേഷം എപ്പിസ്കോപ്പാ തത്താഴത്തിന്റെ ആചാരക്രമം നിവൃത്തിക്കയും പട്ടം എററവർ എല്ലാവരും താമസിച്ചു, അന്ന തന്നെ എപ്പിസ്കോപ്പായോടു കൂടെ ശുദ്ധമുള്ള രാത്രിഭക്ഷണം കൈക്കൊള്ളുകയും വേണം.

¶ അത്താഴം കഴിഞ്ഞിട്ടു ഒടുക്കത്തെ അപേക്ഷ ചൊല്ലിയ ഉടനെ തന്നെ ആശീൎവ്വാദത്തിന മുമ്പെ താഴെ വരുന്ന ഈ അപേക്ഷകളെ ചൊല്ലെണം.

സകല നന്മകളെയും തരുന്നവനായ സൎവ്വശക്തിയുള്ള ദൈവമെ, നിന്റെ സഭയിൽ ദിയാക്കോൻ സ്ഥാനത്തിന നിന്റെ ഈ ഭൃത്യന്മാരെ കൈക്കൊൾവാൻ മഹാ ദയ

യോടെ ഇഷ്ടം തോന്നിയിരിക്കുന്ന കൎത്താവെ, ഇവരെ ഞങ്ങളുടെ ശുശ്രൂഷയിൽ അടക്കവും, വിനയവും, സ്ഥിരതയും, ആത്മികാഭ്യാസത്തെയും ആചരിപ്പാൻ മനസ്സൊതുക്കവുമുള്ളവരാക്കി ഇവർ എല്ലായ്പോഴും നല്ല മനോബോധത്തിന്റെ സാക്ഷ്യമുള്ളവരായിട്ടു നിന്റെ പുത്രനായ മശിഹായിൽ എന്നും സ്ഥിരതയും ബലവുമുള്ളവരായി നിലനിന്നു, നിന്റെ സഭയിൽ ഉയൎന്ന ശുശ്രൂഷകൾക്കു വിളിക്കപ്പെടുവാൻ യോഗ്യന്മാരായി കാണപ്പെടത്തക്കവണ്ണം, ഒരു താണ സ്ഥാനത്തിൽ എത്രയും നല്ലവണ്ണം നടക്കുമാറാകേണമെന്നു, നിന്റെ പുത്രനും ഞങ്ങളുടെ രക്ഷിതാവുമായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. അവനു മഹത്വവും ബഹുമാനവും കാലാവസാനം കൂടാതെ ഉണ്ടാകട്ടെ. ആമെൻ.

കൎത്താവെ, ഞങ്ങളുടെ സകല പ്രവൃത്തികളിലും ഞങ്ങൾ നിങ്കൽ ആരംഭിച്ചു, നടത്തി, അവസാനിച്ചു, ഞങ്ങൾ നിന്റെ വിശുദ്ധ നാമത്തെ മഹത്വപ്പെടുത്തുവാനും ഒടുക്കം നിന്റെ കരുണകൊണ്ടു നിത്യജീവൻ ലഭിപ്പാനും തക്കവണ്ണം ഞങ്ങൾ ചെയ്യുന്നതിലൊക്കെയും നിന്റെ മഹാ അനുപ്പുള്ള കൃപകൊണ്ടു ഞങ്ങളെ മുമ്പിടുകയും ഇടവിടാതെ ഞങ്ങൾക്കു സഹായിക്കയും ചെയ്യേണമെന്നു ഞങ്ങളുടെ കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

സകല ബുദ്ധിയെയും കവിയുന്നതായുള്ള ദൈവത്തിന്റെ സമാധാനം ദൈവത്തെയും അവന്റെ പുത്രനും നമ്മുടെ കൎത്താവുമായ യേശു മശിഹായെയും കുറിച്ചുള്ള അറിവിലും സ്നേഹത്തിലും നിങ്ങളുടെ ഹൃദയങ്ങളെയും മനസ്സുകളെയും കാക്കട്ടെ. പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായുള്ള സൎവ്വശക്തനായ ദൈവത്തിന്റെ അനുഗ്രഹവും നിങ്ങളുടെ ഇടയിൽ ഉണ്ടായി, എല്ലായ്പോഴും നിങ്ങളോടു കൂടെ ഇരിക്കട്ടെ. ആമെൻ.

¶ ഇവിടെ ദിയാക്കോൻ താൻ വേദകാൎയ്യത്തിന്നടുത്ത സംഗതികളിൽ പൂൎണ്ണനും സമൎത്ഥനും ആയിരിക്കേണ്ടുന്നതിന്ന (ന്യായമുള്ള സംഗതികൾകൊണ്ടു മാത്രം എപ്പിസ്ക്കോപ്പായിക്ക മറിച്ച തോന്നാതെയിരുന്നാൽ) ഒരു സംവത്സരം മുഴുവനും ദിയാക്കോൻസ്ഥാനത്തിൽ ഇരിക്കേണമെന്ന ദിയാക്കോനോടു അറിയിക്കപ്പെടേണം. ഈ സ്ഥാനം നടത്തുമ്പോൾ അവൻ വിശ്വാസവും ജാഗ്രതയും ഉള്ളവനായി കണ്ടെത്തപ്പെട്ടാൽ, കാനോനിൽ നിശ്ചയിക്കപ്പെട്ട സമയങ്ങളിൽ എങ്കിലും, അത്യാവശ്യം നിമിത്തം മറ്റൊരു ഞായറാഴ്ചയിൽ എങ്കിലും പെരുനാളിൽ എങ്കിലും ഈ താഴെ വരുന്ന വിധിയും ക്രമവും പ്രകാരം എപ്പിസ്ക്കോപ്പായാൽ യോഗത്തിന്ന മുമ്പാകെ വെച്ച പ്രെസ്ബിറ്ററുടെ സ്ഥാനത്തിന്ന ആക്കപ്പെടാം.

THE

FORM AND MANNER

OF ORDERING OF

# PRIESTS.

---

# പ്രെസ്ബിറ്റെറന്മാൎക്കു

## പട്ടം കൊടുക്കുന്നതിനുള്ള

## ആചാരക്രമം.

---

¶ എപ്പിസ്കൊപ്പായാൽ നിശ്ചയിക്കപ്പെട്ട നാളിൽ കാലത്തെ പ്രാൎത്ഥന അവസാനിച്ചതിന്റെ ശേഷം, പ്രെസ്ബിറ്റെറന്മാരായിട്ടു ആക്കപ്പെടുന്നവരുടെ മുറയെയും സ്ഥാനത്തെയും കുറിച്ചും, ക്രിസ്തുവിന്റെ സഭയിൽ ആ സ്ഥാനം എത്രയും ആവശ്യമുള്ളതാകുന്നു എന്നുള്ളതിനെയും ജനങ്ങൾ അവരെ അവരുടെ സ്ഥാനത്തിൽ ഇന്നപ്രകാരം മാനിപ്പാനുള്ളതാകുന്നു എന്നുള്ളതിനെയും കുറിച്ചും, പ്രസംഗം എങ്കിലും ബുദ്ധിയുപദേശം എങ്കിലും ഉണ്ടാകെണം.

¶ ആദ്യം തന്നെ അൎക്കദിയാക്കൊൻ എങ്കിലും, അവൻ ഇല്ലാത്തപ്പോൾ അവനു പകരം നിയമിക്കപ്പെട്ടവനെങ്കിലും, പ്രെസ്ബിറ്റെറരുടെ സ്ഥാനം ഏല്ക്കുന്നവരെ എല്ലാവരെയും (ചേൎച്ചയാകുംവണ്ണം ചമയപ്പെട്ടവരായി) ശുദ്ധമുള്ള പീഠത്തിനരികെ ആസനത്തിൽ ഇരിക്കുന്ന എപ്പിസ്കൊപ്പായുടെ അടുക്കൽ കൊണ്ടുചെന്നു ഈ വചനങ്ങളെ പറയെണം.

ദൈവത്തിൽ വന്ദ്യ പിതാവായുള്ളോവെ, പ്രെസ്ബിറ്റെറന്മാർ ആക്കപ്പെടുവാനായിട്ടു ഞാൻ ഈ ആളുകളെ തങ്ങളുടെ അടുക്കൽ ഏല്പിക്കുന്നു.

എപ്പിസ്കോപ്പാ.

നിങ്ങൾ ഞങ്ങളെ ഏല്പിക്കുന്ന ആളുകൾ ദൈവത്തിന്റെ ബഹുമാനത്തിനും, അവന്റെ സഭയുടെ അഭിവൃദ്ധിക്കുമായി വേണ്ടപോലെ ശുശ്രൂഷ ചെയ്യുന്നതിനു നിപുണതയിലും ദൈവഭക്തിക്കടുത്ത നടപ്പിലും പ്രാപ്തിയും യോഗ്യതയുമുള്ളവർ ആകുന്നുവോ എന്നു സൂക്ഷിച്ചുകൊൾവിൻ.

¶ അൎക്കദിയാക്കോൻ പ്രതിവാക്യം പറയേണ്ടുന്നതു.

ഞാൻ ഇവരെ കുറിച്ചു തിരക്കം ചെയ്തു: ഇവരെ ശോധനകഴിച്ചു നോക്കി, ഇവർ അപ്രകാരമുള്ളവരെന്നു ഞാൻ നിരൂപിക്കുന്നു.

¶ അപ്പോൾ എപ്പിസ്കോപ്പാ ജനത്തോടു പറയേണ്ടതു.

പ്രിയമുള്ളവരേ, ദൈവത്തിനു ഇഷ്ടം ഉണ്ടായിട്ടു ഇന്നു ശുദ്ധമുള്ള പ്രെസ്ബിറെറർ സ്ഥാനത്തിനു കൈക്കൊള്ളുവാൻ ഞങ്ങൾ നിശ്ചയിക്കുന്നവർ ഇവരാകുന്നു; എന്തുകൊണ്ടെന്നാൽ വേണ്ടുംവണ്ണം ശോധന കഴിച്ചാറെ, ഇവർ തങ്ങളുടെ സ്ഥാനത്തിനും ശുശ്രൂഷെക്കും ന്യായമായി വിളിക്കപ്പെട്ടവരാകുന്നു എന്നും, ഇവർ അതിനു യോഗ്യതയുള്ള ആളുകളാകുന്നു എന്നും അല്ലാതെ, മറിച്ചു ഞങ്ങൾ ഒന്നും കാണുന്നില്ല. എങ്കിലും ഇവരിൽ യാതൊരുത്തനിലും, അവൻ ഈ വിശുദ്ധ ശുശ്രൂഷെക്കു കൈക്കൊള്ളപ്പെടരുതു എന്നുള്ള യാതൊരു വി

രോധമോ, വലിയ കുററമോ ഉണ്ടു എന്നു നിങ്ങളിൽ ആരെങ്കിലും അറിയുന്നുവെങ്കിൽ അവൻ ദൈവത്തിന്റെ നാമത്തിൽ പുറപ്പെട്ടു വന്നു, ആ കുററമോ, വിരോധമോ, ഇന്നതാകുന്നു എന്നു അറിയിക്കട്ടെ.

¶ യാതൊരു വലിയ കുററമോ, വിരോധമൊ അറിയിക്കപ്പെടുന്നു എങ്കിൽ, കുററം ചുമത്തപ്പെട്ട ആൾ ആ കുററത്തിൽനിന്നു ഒഴിഞ്ഞു കാണപ്പെടുന്ന കാലം വരെയും എപ്പിസ്കോപ്പാ അവനു പട്ടം കൊടുക്കാതെ ഇരിക്കേണം.

¶ പിന്നെ പട്ടം ഏല്പാൻ യോഗ്യതയുള്ളവരായി കാണപ്പെടുന്നവരെ യോഗത്തിന്റെ പ്രാൎത്ഥനകൾക്കു ഏല്പിച്ചിട്ടു, പ്രെസ്ബിറെറർ ശുശ്രൂഷക്കാരെ പട്ടം ഏല്പിക്കുന്നതിനുള്ള ക്രമത്തിൽ മുൻ നിശ്ചയിച്ചിരിക്കുന്നപ്രകാരം, ലിതാനിയും, പ്രാൎത്ഥനകളും, കൂടിവന്നിരിക്കുന്ന പ്രെസ്ബിറെററന്മാരോടും ജനങ്ങളോടും കൂടെ ചൊല്ലുകയൊ പാടുകയൊ ചെയ്യേണം. അതിൽ വിശേഷാൽ കൂടിയിരിക്കുന്ന വാക്യത്തിൽ [ദിയാക്കോന്മാരുടെ] എന്നുള്ള വാക്കു വിട്ടുകളഞ്ഞു അതിനു പകരം [പ്രെസ്ബിറെററന്മാരുടെ] എന്നുള്ള വാക്കു പ്രയോഗിച്ചുകൊള്ളേണം.

¶ അതിന്റെ ശേഷം സംസ്ക്കാരത്തിനുള്ള ആചാരക്രമം താഴെ വരുന്ന അപേക്ഷയോടും, ലേഖനത്തോടും, സുവിശേഷത്തോടും കൂടെ പാടപ്പെടുകയൊ ചൊല്ലപ്പെടുകയൊ ചെയ്യേണം.

അപേക്ഷ.

സകല നന്മകളെയും തരുന്നവനായി നിന്റെ പരിശുദ്ധാത്മാവു മൂലം സഭയിൽ പലവിധ ശുശ്രൂഷസ്ഥാനങ്ങളെ നിയമിച്ചിരിക്കുന്നവനായി സൎവ്വശക്തനായ ദൈവ

മെ, ഇപ്പോൾ പ്രെസ്ബിറെററ സ്ഥാനത്തി ന വിളിക്കപ്പെട്ടവരായ നിന്റെ ഈ ഭൃത്യ ന്മാരെ ദയയോടെ നോക്കെണമെ: നി ന്റെ നാമത്തിന്റെ മഹത്വത്തിനും, നി ന്റെ സഭയുടെ അഭിവൃദ്ധിക്കുമായി വച നംകൊണ്ടും നല്ല ദൃഷ്ടാന്തംകൊണ്ടും, ഇവ ർ ഈ സ്ഥാനത്തിൽ വിശ്വസ്തതയോടെ നിന്നെ സെവിക്കെണ്ടുന്നതിന, ഇവരെ നി ന്റെ ഉപദേശത്തിന്റെ സത്യംകൊണ്ടു നിറെച്ചു കുററമില്ലാത്ത നടപ്പുകൊണ്ടു ഇവ രെ അലങ്കരിക്കെണമെന്നു, നിന്നോടും പ രിശുദ്ധാത്മാവിനോടും കൂടെ കാലാവസാ നം കൂടാതെ ജീവിച്ചു വാഴുന്നവനായി, ഞ ങ്ങളുടെ രക്ഷിതാവായ യെശുമശിഹായുടെ യോഗ്യതകൾ മൂലം, ഞങ്ങൾ നിന്നോടു അ പെക്ഷിക്കുന്നു. ആമെൻ.

ലെഖനം. എഫെസി. ൪: ൭.

നമ്മിൽ ഓരോരുത്തന്നു ക്രിസ്തുവിന്റെ ദാ നത്തിന്റെ അളവിൻപ്രകാരം കൃപ നല്കു പ്പെട്ടിരിക്കുന്നു. അതുകൊണ്ടു അവൻ പറ യുന്നു, അവൻ ഉയരത്തിലെക്ക കരെറീട്ടു, അടിമപ്പാടിനെ അടിമയാക്കുകയും മനുഷ്യ ൎക്കു ദാനങ്ങളെ കൊടുക്കുകയും ചെയ്തു. (എ ന്നാൽ അവൻ കരെറി എന്നുള്ളതു അവൻ ഭൂമിയുടെ അഗാധ സ്ഥലങ്ങളിലെക്ക ഇറ ങ്ങി എന്നുള്ളതല്ലാതെ എന്താകുന്നു? ഇറങ്ങി യവൻ സകലത്തെയും നിറെപ്പാനായി മെ ൽലോകങ്ങൾക്ക ഒക്കെയും ഉയരെ മീതെ കരെറിപ്പോകയും കൂടി ചെയ്തവൻ തന്നെ

ആകുന്നു.) അവൻ ചിലരെ അപ്പോസ്തൊലന്മാരായിട്ടും, ചിലരെ ദീൎഘദൎശിമാരായിട്ടും, ചിലരെ എവൻഗേലിസ്തന്മാരായിട്ടും, ചിലരെ ഇടയന്മാരായിട്ടും, ഉപദേഷ്ടാക്കന്മാരായിട്ടും തന്നു. അതു ശുദ്ധിമാന്മാരുടെ പൂൎത്തീകരണത്തിനു വേണ്ടി, ശുശ്രൂഷയുടെ പ്രവൃത്തിക്കായിട്ടു ക്രിസ്തുവിന്റെ ശരീരത്തിന്റെ സ്ഥിരീകരണത്തിന്നായിട്ടു തന്നെ. വിശ്വാസത്തിന്റെയും, ദൈവപുത്രനെ കുറിച്ചുള്ള ജ്ഞാനത്തിന്റെയും ഐക്യതയിൽ നാം എല്ലാവരും ക്രിസ്തുവിന്റെ പൂൎണ്ണതയുടെ വളൎച്ചയുടെ അളവിലെക്കു ഒരു തികെഞ്ഞ മനുഷ്യങ്കലെക്കു എത്തുവോളത്തിനു ആകുന്നു.

¶ അതിന്റെശേഷം സുവിശേഷമായിട്ടു വിശുദ്ധനായ മത്തായിയുടെ സുവിശേഷത്തിൽ ഒമ്പതാം അദ്ധ്യായത്തിൽ ഒരു പങ്കു വായിക്കെണം.

ശു: മത്തായി. ൯: ൩൬.

യേശു പുരുഷാരങ്ങളെ നോക്കി, അവർ ഇടയനില്ലാത്ത ആടുകളെ പോലെ തളൎന്നവരായും ചിന്നപ്പെട്ടവരായുമിരുന്നതുകൊണ്ടു, അവരെ കുറിച്ചു കനിവു തോന്നി. അപ്പോൾ അവൻ തന്റെ ശിഷ്യന്മാരോടു, കൊയിത്തു വളരെ ഉണ്ടു സത്യം, വേലക്കാർ ചുരുക്കം താനും: അതുകൊണ്ടു തന്റെ കൊയിത്തിലെക്കു വേലക്കാരെ അയക്കെണമെന്നു കൊയിത്തിന്റെ യജമാനനോടു അപേക്ഷിപ്പിൻ എന്നു പറയുന്നു.

¶ അല്ലെങ്കിൽ വിശുദ്ധനായ യോഹന്നാന്റെ സുവിശേഷത്തിൽ പത്താം അദ്ധ്യായത്തിൽനിന്നുള്ള ഒരു താഴെ വരുന്നു.

ശു: യോഹ. ൧൦: ൧.

ഞാൻ സത്യമായിട്ടു, സത്യമായിട്ടു നിങ്ങളോടു പറയുന്നു, ആട്ടിൻതൊഴുത്തിലെക്ക വാതിലിൽ കൂടി കടക്കാതെ, മറ്റൊരു വഴിയായി കരേറുന്നവൻ ആയവൻ ഒരു കള്ളനും മോഷ്ടാവും ആകുന്നു. എന്നാൽ വാതിലിൽ കൂടി കടക്കുന്നവൻ ആടുകളുടെ ഇടയൻ ആകുന്നു. അവന്നു വാതിൽ കാവല്ക്കാരൻ തുറക്കുന്നു; ആടുകളും അവന്റെ ശബ്ദം കേൾക്കുന്നു: അവനും തന്റെ സ്വന്ത ആടുകളെ പേർ പറഞ്ഞു വിളിച്ചു, അവയെ വെളിയിൽ നടത്തുന്നു. പിന്നെ അവൻ തന്റെ ആടുകളെ വെളിയിൽ നടത്തുമ്പോൾ അവയുടെ മുമ്പെ നടക്കുന്നു, ആടുകളും അവന്റെ ശബ്ദം അറിയുന്നതുകൊണ്ടു, അവ അവന്റെ പിന്നാലെ ചെല്ലുന്നു. എന്നാൽ അവ അന്യന്മാരുടെ ശബ്ദം അറിയായ്കകൊണ്ടു, അവ ഒരു അന്യനെ പിന്തുടരാതെ അവനിൽനിന്നു ഓടിപ്പോകും. ഈ ഉപമ യേശു അവരോടു പറഞ്ഞു; എന്നാൽ അവൻ തങ്ങളോടു പറഞ്ഞ കാൎയ്യങ്ങൾ ഇന്നവ എന്നു അവർ അറിഞ്ഞില്ല. അപ്പോൾ യേശു പിന്നെയും അവരോടു പറഞ്ഞു; ഞാൻ ആടുകൾക്കുള്ള വാതിൽ ആകുന്നു എന്നു ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു; എനിക്ക മുമ്പെ വന്നവർ എ

ല്ലാവരും കള്ളന്മാരും മോഷ്ടാക്കളും ആകുന്നു, എന്നാലൊ ആടുകൾ അവരെ ചെവിക്കൊണ്ടില്ല. ഞാൻ തന്നെ വാതിൽ ആകുന്നു; ഒരുത്തൻ എന്നാൽ അകത്തു കടക്കുന്നു എങ്കിൽ, അവൻ രക്ഷപ്പെടും; അത്രയുമല്ല, അവൻ അകത്തു വരികയും പുറത്തു പോകയും മേച്ചിൽ കണ്ടെത്തുകയും ചെയ്യും. കള്ളൻ മോഷ്ടിപ്പാനായിട്ടും, കൊല്ലുവാനായിട്ടും, നശിപ്പിപ്പാനായിട്ടും, അല്ലാതെ കണ്ടു വരുന്നില്ല: ഞാൻ അവൎക്കു ജീവൻ ഉണ്ടാകുവാനായിട്ടും, പരിപൂൎണ്ണമായി ഉണ്ടാകുവാനായിട്ടും വന്നു. ഞാൻ നല്ല ഇടയൻ ആകുന്നു; നല്ല ഇടയൻ തന്റെ ജീവനെ ആടുകൾക്കു വേണ്ടി നല്കുന്നു. എന്നാൽ ഇടയനല്ലാതെയും ആടുകൾ തനിക്കു സ്വന്തമല്ലാതെയും ഇരിക്കുന്ന കൂലിക്കാരൻ ചെന്നായ് വരുന്നതിനെ കണ്ടു ആടുകളെ വിട്ടു ഓടിപ്പോകുന്നു; അപ്പോൾ ചെന്നായ് ആടുകളെ പിടിച്ചു അവയെ ചിന്നിക്കയും ചെയ്യുന്നു. എന്നാൽ കൂലിക്കാരൻ, അവൻ കൂലിക്കാരനാകകൊണ്ടും, ആടുകൾക്കു വേണ്ടി വിചാരപ്പെടായ്കകൊണ്ടും ഓടിപ്പോകുന്നു: ഞാൻ നല്ല ഇടയൻ ആകുന്നു, പിതാവു എന്നെ അറിയുന്നതു പോലെയും, ഞാൻ പിതാവിനെ അറിയുന്നതു പോലെയും, ഞാൻ ഇനിക്കുള്ള ആടുകളെ അറിയുന്നവനും, ഇനിക്കുള്ളവയാൽ അറിയപ്പെട്ടവനും ആകുന്നു. ഞാൻ എന്റെ ജീവനെ ആടുകൾക്കു വേണ്ടി വെക്കുന്നു. വിശേഷിച്ചും ൟ തൊഴുത്തിലുള്ളവയല്ലാതെ, മറ്റു ആടുകൾ ഇനി

ക്കു ഉണ്ടു; അവയെയും ഞാൻ കൊണ്ടുവരേണ്ടുന്നതു ആകുന്നു: അവയും എന്റെ ശബ്ദം കേൾക്കും; ഒരു ആട്ടിൻ കൂട്ടവും ഒരു ഇടയനും ആകും.

¶ പിന്നെ എപ്പിസ്കൊപ്പാ തന്റെ ആസനത്തിൽ ഇരുന്നു, ദിയാക്കോന്മാരെ പട്ടം എല്പിക്കുന്നതിനുള്ള ക്രമത്തിൽ മുൻ നിശ്ചയിച്ചിരിക്കുന്ന പ്രകാരം രാജാവിന്റെ മുഖ്യ അധികാരത്തെ കുറിച്ചുള്ള സത്യം അവരിൽ ഓരോരുത്തനെ കൊണ്ടു ചെയ്യിക്കെണം.

¶ അതു കഴിഞ്ഞിട്ടു ഈ താഴെ വരുന്ന പ്രകാരം അവൻ അവരോടു പറയെണം.

സഹോദരന്മാരേ, നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന ഈ സ്ഥാനം എത്ര ശ്രേഷ്ഠതയും, എത്ര വലിപ്പവുമുള്ളതാകുന്നു എന്നു, ഇപ്പോൾ നിങ്ങളോടു പറഞ്ഞ പ്രസംഗത്തിലും, സുവിശേഷത്തിൽനിന്നും, അപ്പോസ്തലന്മാരുടെ എഴുത്തുകളിൽനിന്നും എടുക്കപ്പെട്ട വിശുദ്ധ പാഠങ്ങളിലും എന്നപോലെ തന്നെ, നിങ്ങളെ തനിച്ചു ശോധന കഴിച്ചപ്പോഴും നിങ്ങൾ കേട്ടുവല്ലൊ. എത്ര ഉയർന്ന അവസ്ഥെക്കും, എത്ര ഭാരമുള്ള സ്ഥാനത്തിനും, ചുമതലെക്കും നിങ്ങൾ വിളിക്കപ്പെട്ടവരാകുന്നു. ആയതു ക്രിസ്തുവിന്റെ കുഡുംബത്തിനു ഉപദേശിപ്പാനും, ബുദ്ധിചൊല്ലുവാനും അതിനെ പോഷിപ്പിപ്പാനും അതിനുവേണ്ടി കരുതുവാനും, ക്രിസ്തുവിന്റെ ചിതറപ്പെട്ട ആടുകളും, ഈ വഷളായുള്ള ലോകത്തിൽ ഇരിക്കുന്ന തന്റെ മക്കളും

ക്രിസ്തു മൂലം എന്നേക്കും രക്ഷിക്കപ്പെടുവാനായിട്ടു അവരെ അന്വേഷിപ്പാനും വേണ്ടി നിങ്ങൾ കൎത്താവിന്റെ ദൂതന്മാരും, കാവല്ക്കാരും, കലവറക്കാരുമായിരിപ്പാൻ ആകുന്നു എന്നു നിങ്ങൾക്കു ഓൎമ്മ ഉണ്ടായിരിപ്പാൻ നമ്മുടെ കൎത്താവായ യേശുവിന്റെ നാമത്തിൽ ഞങ്ങളും ഇപ്പോൾ വീണ്ടും നിങ്ങളെ പ്രബോധിപ്പിക്കുന്നു.

ആകയാൽ എത്ര വലിയ നിക്ഷേപം നിങ്ങൾക്കു ഭരമേല്പിക്കപ്പെട്ടിരിക്കുന്നു എന്നു എപ്പോഴും നിങ്ങളുടെ ഓൎമ്മയിൽ പതിഞ്ഞിരിക്കെണം. എന്തുകൊണ്ടെന്നാൽ അവർ ക്രിസ്തുവിന്റെ ആടുകളാകുന്നു; അവൻ തന്റെ മരണംകൊണ്ടു അവരെ വിലെക്കു വാങ്ങി, അവൎക്കുവേണ്ടി തന്റെ രക്തം ചൊരിഞ്ഞു. പിന്നെയും നിങ്ങൾ ശുശ്രൂഷ ചെയ്യുന്ന സഭയും സംഘവും ആയതു അവന്റെ ഭാൎയ്യയും, ശരീരവും ആകുന്നു. നിങ്ങളുടെ ഉപേക്ഷ ഹേതുവായിട്ടു ആ സഭെക്കു എങ്കിലും, അതിലെ യാതൊരു അവയവത്തിന്നു എങ്കിലും യാതൊരു കേടൊ വിരുദ്ധമൊ ഉണ്ടായാൽ ആ കുറ്റത്തിന്റെ വലിപ്പത്തെയും, അതിനാൽ സംഭവിക്കുന്ന ഭയങ്കരമായുള്ള ശിക്ഷയെയും നിങ്ങൾ അറിയുന്നുവല്ലൊ. ആയതുകൊണ്ടു നിങ്ങൾ ദൈവത്തിന്റെ മക്കളോടും ക്രിസ്തുവിന്റെ ഭാൎയ്യയോടും, ശരീരത്തോടും നിങ്ങൾക്കുള്ള ശുശ്രൂഷയുടെ ഉദ്ദേശം വിചാരിപ്പിൻ; വിശ്വാസത്തെറ്റിന്നൊ, ദുൎന്നടപ്പിന്നൊ യാതൊരു ഇടയും നിങ്ങളാൽ ഉണ്ടാകാതെ

ഇരിക്കേണ്ടുന്നതിന, നിങ്ങൾക്ക ഏല്പിക്കപ്പെട്ടിരിക്കുന്നവരെയും ഏല്പിക്കപ്പെടുവാനിരിക്കുന്നവരെയും ദൈവത്തെ കുറിച്ചുള്ള വിശ്വാസത്തിന്റെയും അറിവിന്റെയും ഐക്യതയിലേക്കും ക്രിസ്തുവിൽ തികഞ്ഞ പുരുഷപ്രായത്തിലേക്കും വരുത്തുവാൻ നിങ്ങൾക്കുള്ള ചുമതലപ്രകാരം നിങ്ങളാൽ കഴിയുന്നതിനെ ഒക്കെയും ചെയ്തുതീരുവോളം നിങ്ങളുടെ പ്രയത്നത്തെയും, സൂക്ഷ്മതയെയും, ഉത്സാഹത്തെയും, ഒരുനാളും വിടാതിരിപ്പാൻ നോക്കികൊൾകയും ചെയ്വിൻ.

എന്നാൽ നിങ്ങളുടെ സ്ഥാനം എത്രയും ശ്രേഷ്ഠതയുള്ളതും എന്നു മാത്രമല്ല എത്രയും പ്രയാസമുള്ളതും ആകകൊണ്ട നിങ്ങളെ ഇത്ര ഉയൎന്ന അവസ്ഥയിൽ ആക്കിയിരിക്കുന്ന കൎത്താവിനോട നിങ്ങൾ അനുസരണവും നന്ദിയുമുള്ളവരെന്ന കാണിപ്പാനും അപ്രകാരം തന്നെ നിങ്ങൾ ഇടറാതെയും മറ്റുള്ളവൎക്ക ഇടൎച്ചെക്ക ഹേതുവാകാതെയും ഇരിക്കേണ്ടതിന സൂക്ഷിച്ചുകൊൾവാനും നിങ്ങൾ എത്രയും ജാഗ്രതയും ഉത്സാഹവും ഉള്ളവരായിരിക്കേണ്ടതു എന്ന നിങ്ങൾ കാണുന്നുവല്ലൊ. എന്നാൽ അതിന മനസ്സും ഇച്ശയും നിങ്ങളിൽനിന്ന തന്നെ ഉണ്ടാകുവാൻ കഴിവുള്ളതല്ല. എന്തെന്നാൽ ആ മനസ്സും പ്രാപ്തിയും ദൈവത്താൽ മാത്രം നല്കപ്പെടുന്നു; ആയത്കൊണ്ട പരിശുദ്ധാത്മാവിനായിട്ട താല്പൎയ്യത്തോടെ പ്രാൎത്ഥിക്കുന്നത നിങ്ങളുടെ മുറയും അത നിങ്ങൾക്ക ആവശ്യവുമാകുന്നു. മനുഷ്യന്റെ രക്ഷെക്കടുത്ത

ഇത്ര ഘനമായുള്ള പ്രവൃത്തി ചെയ്വാൻ വിശുദ്ധ വേദവാക്യങ്ങളിൽ നിന്ന എടുക്കുന്ന പ്രബോധനം കൊണ്ടും, അതിനോടുചേരുന്ന നടപ്പുകൊണ്ടും അല്ലാതെ, വേറൊരു വഴിയാലും നിങ്ങൾക്ക കഴിയുന്നതല്ലായ്കയാൽ, വേദവാക്യങ്ങളെ വായിക്കുന്നതിനും, പഠിക്കുന്നതിനും, നിങ്ങളുടെയും, പ്രത്യേകം നിങ്ങൾക്ക അടുത്തവരുടെയും നടപടികളെ വേദവാക്യങ്ങളിൻ പ്രകാരം ക്രമപ്പെടുത്തുന്നതിനും, നിങ്ങൾ എത്ര സൂക്ഷ്മമുള്ളവരായി ഇരിക്കെണമെന്നും, ൟ സാദ്ധ്യത്തിനായിട്ട തന്നെ സകല ലൌകിക വിചാരങ്ങളെയും അന്വേഷണങ്ങളെയും നിങ്ങൾ നിങ്ങളാൽ കഴിയുന്നെടത്തോളം ഉപേക്ഷിക്കയും അവയെ ഒഴിച്ചുകളകയും ചെയ്യേണ്ടതാകുന്നു എന്നും കരുതികൊൾവിൻ.

ൟ സമയത്തിന്ന തുലോം മുമ്പെ തന്നെ നിങ്ങൾ ൟ കാൎയ്യങ്ങളെ കുറിച്ച നല്ലവണ്ണം ആലോചിച്ചിരിക്കുന്നു എന്നും, നിങ്ങളെ വിളിപ്പാൻ ദൈവത്തിന്ന ഇഷ്ടംതോന്നിയിരിക്കുന്ന ൟ വേലെക്ക നിങ്ങളെ തന്നേ മുഴുവനും ഏല്പിച്ചുകൊടുപ്പാൻ നിങ്ങൾ ദൈവകൃപകൊണ്ടു സംശയം കൂടാതെ നിശ്ചയിച്ചിരിക്കുന്നു എന്നും, ആയത്തുകൊണ്ടു നിങ്ങളാൽ കഴിയുന്നെടത്തോളം ൟ ഏക കാൎയ്യത്തിൽ നിങ്ങൾ മുററും ഏൎപ്പെട്ടിരിക്കുമെന്നും, നിങ്ങളുടെ സകല വിചാരങ്ങളും അന്വേഷണങ്ങളും ഇതിലേക്ക തന്നേ ആക്കികൊള്ളുമെന്നും, പരിശുദ്ധാത്മാവിന്റെ

സ്വൎഗ്ഗീയ സഹായം കിട്ടുന്നതിനായിട്ടു, നമ്മുടെ ഏക രക്ഷിതാവായ യേശു മശിഹായുടെ മദ്ധ്യസ്ഥത മൂലം നിങ്ങൾ പിതാവായ ദൈവത്തോടു ഇടവിടാതെ പ്രാൎത്ഥിക്കും എന്നും വേദവാക്യങ്ങളെ ദിനംപ്രതിയും വായിച്ചു ധ്യാനിക്കുന്നതിനാൽ, നിങ്ങൾ നിങ്ങളുടെ ശുശ്രൂഷയിൽ മുതിൎന്ന ബലവാന്മാരാകുവാനായിട്ടും, നിങ്ങൾ ജനങ്ങൾക്കു നല്ല ദൈവഭക്തിയുള്ള ദൃഷ്ടാന്തക്കാരും, മാതൃകകളും, ആയി തീരേണ്ടുന്നതിനു നിങ്ങളുടെയും നിങ്ങൾക്കുള്ളവരുടെയും നടപ്പുരീതികളെ ശുദ്ധമാക്കി, ക്രിസ്തുവിന്റെ പ്രമാണത്തിനും ഉപദേശത്തിനും തക്കവണ്ണം അവയെ ക്രമപ്പെടുത്തുവാൻ എപ്പോഴും നിങ്ങൾ ശ്രമിച്ചുകൊള്ളും എന്നും ഞങ്ങൾക്കു നല്ല ഉറപ്പുണ്ടു.

ഇപ്പോൾ ഇവിടെ കൂടി വന്നിരിക്കുന്നവരായ ക്രിസ്തുവിന്റെ ജനങ്ങളും ൟ സംഗതികളെ കുറിച്ചു നിങ്ങളുടെ മനസ്സും ഹിതവും അറിയേണ്ടതിനും, നിങ്ങളുടെ മുറകളെ ചെയ്വാൻ നിങ്ങളുടെ ൟ വാഗ്ദത്തം നിങ്ങളെ അധികമായി ഉത്സാഹിപ്പിക്കേണ്ടതിനുമായി, ഞങ്ങൾ ൟ സംഗതിയെപ്പററി ദൈവത്തിന്റെയും, അവന്റെ സഭയുടെയും നാമത്തിൽ നിങ്ങളോടു ചോദിക്കുന്ന ൟ കാൎയ്യങ്ങൾക്കു സ്പഷ്ടമായിട്ടു ഉത്തരം പറയെണം.

നമ്മുടെ കൎത്താവായ യേശു മശിഹായുടെ ഹിതപ്രകാരവും അംഗ്ലിയാ സഭയുടെ ക്രമ

പ്രകാരവും പ്രെസ്ബിറെററ സ്ഥാനത്തിനും ശുശ്രൂഷെക്കും നിങ്ങൾ സത്യമായിട്ട വിളിക്കപ്പെട്ടവരാകുന്നു എന്ന നിങ്ങളുടെ ഹൃദയത്തിൽ നിശ്ചയിക്കുന്നുവൊ?

ഉത്തരം. ഞാൻ നിശ്ചയിക്കുന്നു.

എപ്പിസ്കൊപ്പാ.

യെശു മശിഹായിലുള്ള വിശ്വാസം മൂലം നിത്യരക്ഷെക്ക വെണ്ടുന്ന സകല ഉപദെശവും വിശുദ്ധ വെദവാക്യങ്ങളിൽ മതിയാകുംവണ്ണം അടങ്ങിയിരിക്കുന്നു എന്ന നിങ്ങൾക്ക ബൊധം വന്നിരിക്കുന്നുവൊ? നിങ്ങളുടെ വിചാരത്തിന എല്പിക്കപ്പെടുന്ന ജനങ്ങൾക്ക ആ വെദവാക്യങ്ങളിൽനിന്ന ഉപദെശിപ്പാനും, വെദവാക്യംകൊണ്ട തിരുമാനിച്ച സാക്ഷിക്കപ്പെടാമെന്ന നിങ്ങൾക്ക ബൊധം വന്നിരിക്കുന്നതിനെ അല്ലാതെ ഒന്നിനെയും നിത്യരക്ഷെക്ക ആവശ്യമുള്ളതെന്ന ഉപദെശിക്കാതിരിപ്പാനും നിങ്ങൾ നിശ്ചയിച്ചിരിക്കുന്നുവൊ?

ഉത്തരം. അപ്രകാരം എനിക്ക ബൊധം വന്നിരിക്കുന്നു, ദൈവത്തിന്റെ കൃപകൊണ്ട ഞാൻ അങ്ങിനെ നിശ്ചയിച്ചുമിരിക്കുന്നു.

എപ്പിസ്കൊപ്പാ.

കൎത്താവു കല്പിച്ചിരിക്കുന്ന പ്രകാരവും, ദൈവത്തിന്റെ കല്പനകളെ അനുസരിച്ച അംഗ്ലിയാ സഭ കൈക്കൊണ്ടിരിക്കുന്ന പ്ര

കാരവും ക്രിസ്തുവിന്റെ ഉപദേശത്തെയും, സക്രമെന്തുകളെയും, ശിക്ഷാക്രമത്തെയും, ആചരിപ്പാനും, നിങ്ങളുടെ വിചാരത്തിലും അധികാരത്തിലും ഏല്പിക്കപ്പെടുന്ന ജനങ്ങളും അവയെ സകല ജാഗ്രതയോടും പ്രമാണിച്ചു കാക്കേണ്ടതിന്നു അവൎക്കു ഉപദേശിപ്പാനും നിങ്ങൾ എപ്പോഴും വിശ്വസ്തതയോടെ ചെയ്യുമോ?

ഉത്തരം. കൎത്താവിന്റെ സഹായംകൊണ്ടു ഞാൻ അങ്ങിനെ ചെയ്യും.

ബിശൊപ്പ.

ദൈവത്തിന്റെ വചനത്തിന്നു വിപരീതമായി സകല തെറ്റും അപൂൎവ്വവുമായുള്ള ഉപദേശങ്ങളെയും തള്ളി ദൂരത്തു കളവാനും, നിങ്ങളുടെ ഇടവകകളിലുള്ള സ്വസ്ഥമുള്ളവരോടു എന്നപോലെ രോഗികളോടും ആവശ്യം പോലെയും ഹേതു ഉണ്ടാകുന്നതു പോലെയും രഹസ്യമായും പരസ്യമായുമുള്ള ഉപദേശങ്ങളെയും ഗുണദോഷങ്ങളെയും ചെയ്യാനും, നിങ്ങൾ സകല വിശ്വസ്ത ജാഗ്രതയോടും ഒരുങ്ങിയിരിക്കുമോ?

ഉത്തരം. കൎത്താവിന്റെ സഹായംകൊണ്ടു ഞാൻ ഒരുങ്ങിയിരിക്കും.

ബിശൊപ്പ.

ലോകത്തെയും ജഡത്തെയും സംബന്ധിച്ച അന്വേഷണങ്ങളെ വിട്ടുകളഞ്ഞു, പ്രാൎത്ഥനകളിലും, വിശുദ്ധ വേദവാക്യങ്ങ

ളെ വായിക്കുന്നതിലും, അവയെ അറിയു ന്നതിന്നു സഹായമായുള്ള അദ്ധ്യയനങ്ങളി ലും നിങ്ങൾ ജാഗ്രതയായിരിക്കുമൊ?

ഉത്തരം. കൎത്താവു സഹായിച്ചിട്ടു അങ്ങി നെ ചെയ്യാൻ ഞാൻ ശ്രമിക്കും.

എപ്പിസ്കൊപ്പാ.

നിങ്ങളെ തന്നേയും, നിങ്ങളുടെ കുഡും ബത്തിലുള്ളവരെയും ക്രിസ്തുവിന്റെ ഉപ ദേശപ്രകാരം ശരിയാക്കി ക്രമപ്പെടുത്തുവാ നും നിങ്ങളാൽ കഴിയുന്നെടത്തോളം നിങ്ങ ളെ തന്നേയും അവരെയും ക്രിസ്തുവിന്റെ ആട്ടിൻകൂട്ടത്തിന്നു നല്ല ദൃഷ്ടാന്തക്കാരും മാ തൃകകളും ആക്കുവാനും നിങ്ങൾ ജാഗ്രത യായിരിക്കുമൊ?

ഉത്തരം. കൎത്താവു സഹായിച്ചിട്ടു അതിന്നു ഞാൻ ഉത്സാഹിക്കും.

എപ്പിസ്കൊപ്പാ.

നിങ്ങൾ സകല ക്രിസ്ത്യാനി ജനങ്ങളുടെ ഇടയിലും, പ്രത്യേകം നിങ്ങളുടെ വിചാര ത്തിൽ ഏല്പിക്കപ്പെടുന്നവരുടെയും ഏല്പിക്ക പ്പെടുവാനുള്ളവരുടെയും ഇടയിലും നിങ്ങ ളാൽ ആകുന്നെടത്തോളം ശാന്തതയും, സമാ ധാനവും സ്നേഹവും, പാലിച്ചു നടത്തിക്കു മോ?

ഉത്തരം. കൎത്താവു സഹായിച്ചിട്ടു ഞാൻ അങ്ങിനെ ചെയ്യും.

എപ്പിസ്കൊപ്പാ.

മേലധികാരിയെയും നിങ്ങളുടെ മേൽവിചാരണെയും ഭരണെവും എല്പിക്കപ്പെട്ടിരിക്കുന്ന മററുള്ള പ്രധാന ശുശ്രൂഷകന്മാരെയും നിങ്ങൾ ആദരവോടെ അനുസരിച്ച ദൈവഭക്തിക്കടുത്ത അവരുടെ ബുദ്ധിയുപദെശങ്ങളെ സന്തോഷമുള്ള മനസ്സോടും ഇഷ്ടത്തോടും പിന്തുടരുകയും അവരുടെ ദൈവഭക്തിക്കടുത്ത തീരമാനങ്ങൾക്ക കീഴടങ്ങുകയും ചെയ്യുമൊ?

ഉത്തരം. കർത്താവു സഹായിച്ചിട്ട ഞാൻ അങ്ങിനെ ചെയ്യും.

¶ അപ്പോൾ എപ്പിസ്കൊപ്പാ എഴുനീററുനിന്ന പറയെണ്ടതു,

ഈ കാൎയ്യങ്ങളെ ഒക്കെയും ചെയ്യാൻ നിങ്ങൾക്ക ഒരു മനസ്സ തന്നവനായ സൎവ്വശക്തിയുള്ള ദൈവം, താൻ നിങ്ങളിൽ ആരംഭിച്ച വെലയെ പൂൎത്തിയാക്കുവാൻ തക്കവണ്ണം ഇവയെ പ്രവൃത്തിപ്പാൻ നിങ്ങൾക്ക ബലവും പ്രാപ്തിയും കൂടെ നമ്മുടെ കൎത്താവായ യെശുമശിഹാ മൂലം നൽകുമാറാകട്ടെ. ആമെൻ.

¶ ഇതിന്റെ ശെഷം ഒരു കാൎയ്യങ്ങൾക്ക ഒക്കെയും വേണ്ടി ജനങ്ങൾ തങ്ങളുടെ പ്രാൎത്ഥനകളിൽ രഹസ്യമായി ദൈവത്തോട വിനയമുള്ള അപെക്ഷകൾ കഴിപ്പാൻ അവരോട വിളിച്ച പറയെണം ആ പ്രാൎത്ഥനകൾക്കവേണ്ടി കുറയനേരത്തെക്ക മൌനത ഉണ്ടാകയും വേണം.

# പ്രെസ്ബിറ്റെറന്മാൎക്ക പട്ടം കൊടുക്കുന്ന ക്രമം.

¶ പിന്നെ എപ്പിസ്കൊപ്പായാൽ (പ്രെസ്ബിറ്റെറൽസ്ഥാനം ഏല്പാനുള്ള ആളുകൾ എല്ലാവരും മുട്ടുകുത്തിക്കൊണ്ടിരിക്കെ) "വിശുദ്ധാത്മാവെ വന്നു" എന്നുള്ള പാട്ട ചൊല്ലുകയൊ, പാടുകയൊ ചെയ്യെണം. എപ്പിസ്കൊപ്പാ തുടങ്ങുകയും പ്രെസ്ബിറ്റെറന്മാരും കൂടി വന്നിരിക്കുന്ന ശെഷമുള്ളവരും മാറിമാറി വാക്യങ്ങളായിട്ട താഴെ വരുന്നപ്രകാരം, ഉത്തരം ചൊല്ലുകയും വെണം.

വിശുദ്ധാത്മാവെ വന്നാവെശിക്ക,
സ്വൎഗ്ഗാഗ്നികൊണ്ടു പ്രകാശിപ്പിക്ക.
നീ അഭിഷെക ആത്മാവു ആകുന്നു,
നിൻ ഏഴിരട്ടി ദാനങ്ങളും നല്കുന്നു.

മെൽനിന്നു നിൻ അനുഗ്രഹ തൈലം,
തണുപ്പും, ജീവനും, സ്നെഹാഗ്നിയും.
ഞങ്ങളുടെ അന്ധമായ ദൃഷ്ടിയെ
എന്നന്നെക്കും പ്രകാശിപ്പിക്കെണമെ.

ഞങ്ങളുടെ വഷളാം മുഖത്തെ
നിൻ മഹാ കൃപയാൽ തൊഷിപ്പിക്ക.
ശത്രുക്കളെ തടുത്തു, ശമിപ്പിക്ക.
നീ നടത്തുന്നെടത്തു ദൊഷമില്ല.

പിതാവിനെയും, തൻ പുത്രനെയും,
ഇരുവരൊടൊരുവൻ നിന്നെയും
അറിവാൻ ഞങ്ങളെ പഠിപ്പിക്കെണം,
ഇതെന്നും ഞങ്ങളുടെ പാട്ടാകെണം.

പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായു
[ള്ളവനായവെ,
നിന്നുടെ നിത്യയൊഗ്യതെക്ക സ്തുതിയു
[ണ്ടാകെണമെ.

¶ അതു കഴിഞ്ഞിട്ടു എപ്പിസ്കോപ്പാ ഇപ്രകാരം പ്രാൎത്ഥിച്ചു ചൊല്ലെണം.

സൎവ്വശക്തിയുള്ള ദൈവവും സ്വൎഗ്ഗസ്ഥപിതാവുമായുള്ളോവെ, ഞങ്ങളോടു നിനക്കുള്ള അളവററ സ്നേഹത്താലും നന്മയാലും നീ നിന്റെ മഹാ വാത്സല്യമുള്ള എകപുത്രനാകുന്ന യെശു മശിഹായെ ഞങ്ങളുടെ വീണ്ടെടുപ്പുകാരനും നിത്യജീവന്റെ കാരണനുമായിട്ടു നല്കിയെല്ലൊ; അവൻ തന്റെ മരണംകൊണ്ടു ഞങ്ങളുടെ വീണ്ടെടുപ്പിനെ പൂൎത്തിയാക്കി, സ്വൎഗ്ഗത്തിലെക്ക കരെറിയതിന്റെ ശെഷം, തന്റെ അപ്പൊസ്തൊലന്മാരെയും പ്രവാചകന്മാരെയും, സുവിശെഷകന്മാരെയും, ഗുരുക്കന്മാരെയും, ഇടയന്മാരെയും ഭൂലോകത്തിലെക്ക അയച്ചു നിന്റെ വിശുദ്ധ നാമത്തിന്റെ നിത്യ സ്തുതിയെ പ്രസിദ്ധപ്പെടുത്തുവാനായിട്ടു അവരുടെ പ്രയത്നംകൊണ്ടും ശുശ്രൂഷകൊണ്ടും അവൻ ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും വലിയൊരു കൂട്ടത്തെ ശെഖരിച്ചിരിക്കുന്നു. നിന്റെ നിത്യനന്മയുടെ ഈ വലിയ ഉപകാരങ്ങൾക്കായിട്ടും, ഇവിടെയുള്ള നിന്റെ ഈ ഭൃത്യന്മാരെ, മനുഷ്യജാതിയുടെ രക്ഷക്ക വെണ്ടി നിയമിക്കപ്പെട്ട ഈ സ്ഥാനത്തിനും ശുശ്രൂഷെക്കും വിളിപ്പാൻ നിനക്ക ഇഷ്ടം തൊന്നിയിരിക്കുന്നതിനായിട്ടും ഞങ്ങൾ നിനക്ക മനഃപൂൎവ്വമായുള്ള സ്തൊത്രം ചെയ്യുന്നു: ഞങ്ങൾ നിന്നെ സ്തുതിച്ചു വന്ദിക്കുന്നു: ഇവെക്കും നിന്റെ മററു എ

ല്ലാ ഉപകാരങ്ങൾക്കും വേണ്ടി ഞങ്ങൾ നി
ന്നോടു നന്ദിയുള്ളവരായി കാണപ്പെടുകയും
നിന്നെ കുറിച്ചും നിന്റെ പുത്രനെ കുറിച്ചും
ഉള്ള അറിവിലും വിശ്വാസത്തിലും ഞങ്ങൾ
ദിനംപ്രതിയും പരിശുദ്ധാത്മാവു മൂലം വ
ൎദ്ധിച്ചു മുമ്പോട്ടു പോകയും ചെയ്യേണ്ടതിനു
ഇവിടെയോ, മററു എവിടെയോ നിന്റെ
വിശുദ്ധ നാമത്തെ വിളിച്ചു അപേക്ഷിക്കു
ന്ന എല്ലാവൎക്കും നിന്റെ ആ വാഴ്ത്തപ്പെട്ട
പുത്രൻ മൂലമായി കൃപ നല്കേണമെന്നു
ഞങ്ങൾ നിന്നോടു വിനയമായി അപേ
ക്ഷിക്കയും ചെയ്യുന്നു. ഈ നിന്റെ ശുശ്രൂ
ഷകന്മാരാലും ഇങ്ങിനെ ഇവർ നിന്റെ ശു
ശ്രൂഷകന്മാരായിട്ടു ആരുടെ മേൽ നിയമി
ക്കപ്പെടുന്നുവോ അവരാലും നിന്റെ വിശു
ദ്ധ നാമം എന്നേക്കും മഹത്വപ്പെടുകയും
നിന്റെ വാഴ്ത്തപ്പെട്ട രാജ്യം വൎദ്ധിക്കപ്പെടു
കയും ചെയ്യുമാറാകേണമെന്നു, പരിശുദ്ധാ
ത്മാവിന്റെ ഐക്യതയിൽ നിന്നോടു കൂടെ
കാലാവസാനം കൂടാതെ ജീവിച്ചു വാഴുന്ന
വനായി, നിന്റെ പുത്രനായി, ഞങ്ങളുടെ
കൎത്താവായ യേശു മശിഹാ മൂലം ഞങ്ങൾ
നിന്നോടു അപേക്ഷിക്കുന്നു. ആമെൻ.

¶ ഈ പ്രാൎത്ഥന കഴിഞ്ഞതിന്റെ ശേഷം എപ്പിസ്കോപ്പാ യും കൂടി വന്നിരിക്കുന്ന പ്രെസ്ബിറെറർമാരും സ്ഥാനം ഏല്ക്കുന്ന ആരോരുത്തന്റെ തലയിന്മേൽ വെവ്വേറെ കൈകളെ വെക്കയും, സ്ഥാനം ഏല്ക്കുന്നവർ വിനയത്തോടെ മുട്ടുകുത്തി നില്ക്കുമ്പോൾ എപ്പിസ്കോപ്പാ ഇപ്രകാരം പറകയും ചെയ്യേണം.

ദൈവത്തിന്റെ സഭയിൽ ഞങ്ങളുടെ കൈവെപ്പിനാൽ ഇപ്പോൾ നിന്നെ ഏല്പിക്കുന്ന പ്രെസ്ബിറ്റെർ സ്ഥാനത്തിനും വേലെക്കുമായി പരിശുദ്ധാത്മാവിനെ കൈക്കൊൾക. നീ ആരുടെ പാപങ്ങളെ മോചിക്കുന്നുവോ അവ മോചിക്കപ്പെടുന്നു. നീ ആരുടെ മേൽ പാപങ്ങളെ നിൎത്തുന്നുവോ അവ നിൎത്തപ്പെടുന്നു. നീ ദൈവ വചനത്തിന്റെയും അവന്റെ വിശുദ്ധ സക്രമെന്തുകളുടെയും വിശ്വസ്തകലവറക്കാരനായിരിക്കയും ചെയ്ക. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ തന്നേ. ആമെൻ.

¶ അപ്പോൾ എപ്പിസ്കോപ്പാ മുട്ടുകുത്തി നില്ക്കുന്നവരിൽ ഓരോരുത്തന്റെ കൈയിൽ വേദപുസ്തകം കൊടുത്തു പറയേണം.

നീ ന്യായമായി നിയമിക്കപ്പെട്ടവനാകുന്ന ഇടവകയിൽ ദൈവത്തിന്റെ വചനത്തെ പ്രസംഗിപ്പാനും, അവന്റെ വിശുദ്ധ സക്രമെന്തുകളെ ആചരിപ്പാനും നീ അധികാരം കൈക്കൊൾക.

¶ ഇതു കഴിഞ്ഞിട്ടു നിഖ്യാവിശ്വാസപ്രമാണം പാടുകയോ ചൊല്ലുകയോ ചെയ്യേണം; അതിന്റെ ശേഷം എപ്പിസ്കോപ്പാ വിശുദ്ധസംസൎഗ്ഗത്തിന്റെ ആചാരക്രമം നിവൃത്തിക്കേണം; പട്ടം ഏല്ക്കുന്നവർ എല്ലാവരും അതിനെ കൈക്കൊള്ളുകയും അവർ കൈക്കൊണ്ടു കഴിയുന്നതുവരെയും, അവരുടെ മേൽ കൈകൾ വെക്കപ്പെട്ട സ്ഥലത്തു തന്നേ താമസിക്കയും വേണം.

¶ വിശുദ്ധസംസൎഗ്ഗം കഴിഞ്ഞിട്ട ഒടുക്കത്തെ സംക്ഷേപപ്രാൎത്ഥന ചൊല്ലിയ ഉടനെ ആശീൎവാദത്തിന മുമ്പെ ഈ സംക്ഷേപപ്രാൎത്ഥനകളെ ചൊല്ലെണം.

മഹാ കരുണയുള്ള പിതാവെ, ഈ നിന്റെ ഭൃത്യന്മാർ നീതിയെ ധരിപ്പാനായിട്ടും ഇവരുടെ വായാൽ പറയപ്പെടുന്ന നിന്റെ വചനം ഒരുനാളും വ്യൎത്ഥമായി പോകാത വണ്ണം ഫലമുള്ളതായി തീരെണ്ടതിന്നും പരമ അനുഗ്രഹത്തെ ഇവരുടെ മേൽ അയക്കെണമെന്ന ഞങ്ങൾ നിന്നോട അപെക്ഷിക്കുന്നു. ഞങ്ങൾ ഞങ്ങളുടെ വചനങ്ങളിലും ക്രിയകളിലും നിന്റെ മഹത്വത്തെയും നിന്റെ രാജ്യത്തിന്റെ വൎദ്ധനയെയും അന്വെഷിപ്പാനായിട്ട ഇവർ നിന്റെ മഹാ വിശുദ്ധ വചനത്തിൽ നിന്നൊങ്കിലും അതിനോട ചെരുന്നതായിട്ട എങ്കിലും ഞങ്ങളോട ഞങ്ങളുടെ രക്ഷെക്കുള്ള വഴിയായി അറിയിക്കുന്നതിനെ കെട്ട കൈക്കൊള്ളുവാൻ ഞങ്ങൾക്ക കൃപ നല്കേണമെന്നു ഞങ്ങളുടെ കൎത്താവായ യെശു മശിഹാ മൂലം ഞങ്ങൾ നിന്നോട അപെക്ഷിക്കുന്നു. ആമെൻ.

കൎത്താവെ, നിന്റെ മഹാ ദയയുള്ള കൃപ കൊണ്ട ഞങ്ങളുടെ സകല പ്രവൃത്തികളിലും ഞങ്ങളെ മുമ്പിടുകയും, ഞങ്ങൾ നിന്നാൽ ആരംഭിച്ചു, നടത്തി, അവസാനിച്ചു ഞങ്ങളുടെ സകല പ്രവൃത്തികളിലും ഞങ്ങൾ നിന്റെ ശുദ്ധമുള്ള നാമത്തെ മഹത്വപ്പെടു

ത്തുവാനും, ഒടുക്കത്തു നിന്റെ കരുണകൊണ്ടു നിത്യജീവൻ ലഭിപ്പാനും മേലാൽ ഞങ്ങൾക്ക ഇടവിടാതെ സഹായിക്കയും ചെയ്യണമെന്നു, ഞങ്ങളുടെ കൎത്താവായ യെശുമശിഹാ മൂലം ഞങ്ങൾ നിന്നോട അപെക്ഷിക്കുന്നു. ആമെൻ.

സകല ബുദ്ധിയെയും കവിയുന്നതായുള്ള ദൈവത്തിന്റെ സമാധാനം, ദൈവത്തെയും അവന്റെ പുത്രനും ഞങ്ങളുടെ കൎത്താവുമായ യെശു മശിഹായെയും കുറിച്ചുള്ള അറിവിലും സ്നെഹത്തിലും നിങ്ങളുടെ ഹൃദയങ്ങളെയും മനസ്സുകളെയും കാക്കട്ടെ: പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായുള്ള സൎവ്വശക്തനായ ദൈവത്തിന്റെ അനുഗ്രഹവും നിങ്ങളുടെ ഇടയിൽ ഉണ്ടായി, എല്ലായ്പൊഴും നിങ്ങളൊടു കൂടെ ഇരിക്കട്ടെ. ആമെൻ.

¶ ഒരു ദിവസം തന്നെ ചിലൎക്ക ദിയാക്കൊൻ സ്ഥാനവും ചിലൎക്ക പ്രെസ്ബിതെറൻ സ്ഥാനവും കൊടുക്കുന്നതെങ്കിൽ ആദ്യം ദിയാക്കൊന്മാരെയും പിന്നെ പ്രെസ്ബിതെറന്മാരെയും എപ്പിസ്കൊപ്പായുടെ മുമ്പാകെ കൊണ്ടുവന്നു നിൎത്തണം. രണ്ടുകൂട്ടൎക്കും കൂടെ ലിത്താനി ഒരു പ്രാവശ്യം ചൊല്ലിയാൽ മതി. അപെക്ഷകൾ രണ്ടും ചൊല്ലെണം. ആദ്യം ദിയാക്കൊന്മാൎക്ക വെണ്ടിയുള്ളതും, പിന്നെ പ്രെസ്ബിതെറന്മാൎക്കുള്ളതും. ലെഖനം ഈ ക്രമത്തിൽ മുമ്പ പറഞ്ഞിട്ടുള്ള പ്രകാരം എഫെസി. ൪: ൭—൧൩. ആയിരിക്കെണം. അതു കഴിഞ്ഞാലുടനെ ദിയാക്കൊൻ സ്ഥാനം ഏല്ക്കുന്നവരെക്കൊണ്ടു രാജാവിന്റെ മുഖ്യാധികാരത്തെ കുറിച്ചു സത്യം ചെയ്യിച്ചിട്ടു മുൻ നിശ്ചയിച്ചിട്ടുള്ള പ്രകാരം അവരൊടു ചൊ

ദ്യോത്തരങ്ങൾ കഴിച്ച സ്ഥാനം കൊടുക്കെണം. അപ്പോൾ അവനിൽ ഒരുത്തൻ സുവിശെഷം വായിക്കെണം. അതു ഒരം ക്രമത്തിൽ മുമ്പ കാണിച്ചിട്ടുള്ളതുപൊലെ ഒന്നുകിൽ വിശു: മത്തായി. ൨൮: ൧൬—൨൦. അല്ലെങ്കിൽ ഡിയാക്കൊന്മാൎക്ക പട്ടം കൊടുക്കുന്ന ക്രമത്തിൽ പറഞ്ഞിട്ടുള്ളപ്രകാരം വിശു: ലൂക്കൊസ. ൧൨: ൩൫—൩൮. ആയിരിക്കെണം. പ്രെസ്ബിറ്റെർസ്ഥാനം ഏല്ക്കുന്നവരും അപ്രകാരം തന്നെ രാജാവിന്റെ മുഖ്യാധികാരത്തെ കുറിച്ചുള്ള സത്യം കഴിഞ്ഞശെഷം ഒരം ക്രമത്തിൽ മുമ്പ നിശ്ചയിച്ചിട്ടുള്ളപ്രകാരം ചൊദ്യോത്തരം കഴിഞ്ഞു സ്ഥാനം ഏല്പിക്കയും വേണം.

THE FORM OF

ORDAINING OR CONSECRATING

OF

# AN ARCHBISHOP OR BISHOP;

WHICH IS ALWAYS TO BE PERFORMED UPON SOME SUNDAY OR HOLY-DAY.

¶ *When all things are duly prepared in the Church, and set in Order, after Morning Prayer is ended, the Archbishop (or some other Bishop appointed) shall begin the Communion Service; in which this shall be*

## *THE COLLECT.*

ALMIGHTY God, who by thy Son Jesus Christ didst give to thy holy Apostles many excellent gifts, and didst charge them to feed thy flock; Give grace, we beseech thee, to all Bishops, the Pastors of thy Church, that they may diligently preach thy Word, and duly administer the godly Discipline thereof; and grant to the people, that they may obediently follow the same; that all may receive the crown of everlasting glory; through Jesus Christ our Lord. *Amen.*

¶ *And another Bishop shall read*

## *THE EPISTLE.* 1 Tim. iii. 1.

THIS is a true saying, If a man desire the Office of a Bishop, he desireth a good work. A Bishop then must be blameless, the husband of one wife, vigilant, sober, of good behaviour, given to hospitality, apt to teach; not given to wine, no striker, not greedy of filthy lucre, but patient, not a brawler, not covetous; one that ruleth well his own house, having his children in subjection with all gravity; (For if a man know not how to rule his own house, how shall

he take care of the Church of God?) Not a novice, lest being lifted up with pride he fall into the condemnation of the devil. Moreover, he must have a good report of them which are without; lest he fall into reproach, and the snare of the devil.

*Or this:*

*FOR THE EPISTLE.* Acts. xx. 17.

FROM Miletus Paul sent to Ephesus, and called the elders of the Church. And when they were come to him, he said unto them, Ye know, from the first day that I came into Asia, after what manner I have been with you at all seasons, serving the Lord with all humility of mind, and with many tears and temptations which befel me by the lying in wait of the Jews: And how I kept back nothing that was profitable unto you, but have shewed you, and have taught you publickly, and from house to house, testifying both to the Jews, and also to the Greeks, repentance toward God, and faith toward our Lord Jesus Christ. And now behold, I go bound in the spirit unto Jerusalem, not knowing the things that shall befal me there; save that the Holy Ghost witnesseth in every city, saying, That bonds and afflictions abide me. But none of these things move me, neither count I my life dear unto myself, so that I might finish my course with joy, and the ministry which I have received of the Lord Jesus, to testify the Gospel of the grace of God. And now behold, I know that ye all, among whom I have gone preaching the kingdom of God, shall see my face no more. Wherefore I take you to record this day, that I am pure from the blood of all men. For I have not shunned to declare unto you all the counsel of God. Take heed therefore unto yourselves, and to all the flock over the which the Holy Ghost hath made you Overseers, to feed the Church of God, which he hath purchased with his own blood. For I know this, that after my departing shall grievous wolves enter in among you,

not sparing the flock. Also of your own selves shall men arise speaking perverse things, to draw away disciples after them. Therefore watch, and remember, that by the space of three years, I ceased not to warn every one night and day with tears. And now, brethren, I commend you to God, and to the word of his grace, which is able to build you up, and to give you an inheritance among all them which are sanctified. I have coveted no man's silver, or gold, or apparel; yea, ye yourselves know, that these hands have ministered unto my necessities, and to them that were with me. I have showed you all things, how that so labouring ye ought to support the weak; and to remember the words of the Lord Jesus, how he said, It is more blessed to give than to receive.

¶ *Then another Bishop shall read*

*THE GOSPEL.* St. John. xxi. 15.

JESUS saith to Simon Peter, Simon, son of Jonas, lovest thou me more than these? He saith unto him, Yea, Lord, thou knowest that I love thee. He saith unto him, Feed my lambs He saith to him again the second time, Simon, son of Jonas, lovest thou me? He saith unto him, Yea, Lord, thou knowest that I love thee. He saith unto him, Feed my sheep. He saith unto him the third time, Simon, son of Jonas, lovest thou me? Peter was grieved because he said unto him the third time, Lovest thou me? And he said unto him, Lord, thou knowest all things; thou knowest that I love thee. Jesus saith unto him, Feed my sheep.

*Or else this.*

St. John. xx. 19.

THE same day at evening, being the first day of the week, when the doors were shut where the disciples were assembled for fear of the Jews, came Jesus, and stood in the midst, and saith unto them,

Peace be unto you. And when he had so said, he shewed unto them his hands and his side. Then were the disciples glad, when they saw the Lord. Then saith Jesus to them again, Peace be unto you: as my Father hath sent me, even so send I you. And when he had said this, he breathed on them, and saith unto them, Receive ye the Holy Ghost. Whose-soever sins ye remit, they are remitted unto them; and whosesoever sins ye retain, they are retained.

*Or this.*

St. Matth. xxviii. 18.

JESUS came and spake unto them, saying, All power is given unto me in heaven and in earth. Go ye therefore and teach all nations, baptizing them In the Name of the Father, and of the Son, and of the Holy Ghost; teaching them to observe all things whatsoever I have commanded you: and lo, I am with you alway, even unto the end of the world.

¶ *After the Gospel, and the* Nicene *Creed, and the Sermon are ended, the Elected Bishop (vested with his Rochet) shall be presented by two Bishops unto the Archbishop of that province (or to some other Bishop appointed by lawful commission) the Archbishop sitting in his chair near the holy Table, and the Bishops that present him saying,*

MOST Reverend Father in God, we present unto you this godly and well-learned man to be Ordained and Consecrated Bishop.

¶ *Then shall the Archbishop demand the Queen's Mandate for the Consecration, and cause it to be read. And then shall be ministered unto them the Oath of due Obedience to the Archbishop, as followeth.*

*The Oath of due Obedience to the Archbishop.*

IN the Name of God. Amen. I *N.* chosen Bishop of the Church and See of *N.* do profess and promise all due reverence and obedience to the Archbishop and to the Metropolitical Church of *N.* and to their Successors: So help me God, through Jesus Christ.

¶ *This Oath shall not be made at the Consecration of an Archbishop.*

¶ *Then the Archbishop shall move the Congregation present to pray, saying thus to them:*

BRETHREN, it is written in the Gospel of Saint Luke, That our Saviour Christ continued the whole night in prayer, before he did choose and send forth his twelve Apostles. It is written also in the Acts of the Apostles, That the Disciples who were at Antioch did fast and pray, before they laid hands on Paul and Barnabas, and sent them forth. Let us therefore, following the example of our Saviour Christ, and his Apostles, first fall to prayer, before we admit, and send forth this person presented unto us, to the work whereunto we trust the Holy Ghost hath called him.

¶ *And then shall be said the Litany, as before in the Form of Ordering Deacons, save only, that after this place,* That it may please thee to illuminate all Bishops, *&c. the proper Suffrage there following shall be omitted, and this inserted instead of it;*

THAT it may please thee to bless this our Brother elected, and to send thy grace upon him, that he may duly execute the Office whereunto he is called, to the edifying of thy Church, and to the honour, praise and glory of thy Name;

Answer. *We beseech thee to hear us, good Lord.*

¶ *Then shall be said this Prayer following.*

ALMIGHTY God, giver of all good things, who by thy Holy Spirit hast appointed divers Orders of Ministers in thy Church; Mercifully behold this thy servant now called to the Work and Ministry of a Bishop; and replenish him so with the truth of thy doctrine, and adorn him with innocency of life, that, both by word and deed, he may faithfully serve thee in this Office, to the glory of thy Name, and the edifying and well-governing of thy Church; through

the merits of our Saviour Jesus Christ, who liveth and reigneth with thee and the Holy Ghost, world without end. *Amen.*

¶ *Then the Archbishop, sitting in his chair, shall say to him that is to be Consecrated.*

BROTHER, forasmuch as the holy Scripture and the ancient Canons command, that we should not be hasty in laying on hands, and admitting any person to Government in the Church of Christ, which he hath purchased with no less price than the effusion of his own blood; before I admit you to this Administration, I will examine you in certain Articles, to the end that the Congregation present may have a trial, and bear witness, how you be minded to behave yourself in the Church of God.

ARE you persuaded that you be truly called to this Ministration, according to the will of our Lord Jesus Christ, and the order of this Realm?

*Answer.* I am so persuaded.

*The Archbishop.*

ARE you persuaded that the holy Scriptures contain sufficiently all Doctrine required of necessity for eternal salvation through faith in Jesus Christ? And are you determined out of the same holy Scriptures to instruct the people committed to your charge; and to teach or maintain nothing as required of necessity to eternal salvation, but that which you shall be persuaded may be concluded and proved by the same?

*Answer.* I am so persuaded, and determined, by God's grace.

*The Archbishop.*

WILL you then faithfully exercise yourself in the same holy Scriptures, and call upon God by prayer, for the true understanding of the

same; so as you may be able by them to teach and exhort with wholesome Doctrine, and to withstand and convince the gainsayers?

*Answer.* I will so do, by the help of God.

*The Archbishop.*

ARE you ready, with all faithful diligence, to banish and drive away all erroneous and strange doctrine contrary to God's Word; and both privately and openly to call upon and encourage others to the same?

*Answer.* I am ready, the Lord being my helper.

*The Archbishop.*

WILL you deny all ungodliness and worldly lusts, and live soberly, righteously, and godly, in this present world; that you may shew yourself in all things an example of good works unto others, that the adversary may be ashamed having nothing to say against you?

*Answer.* I will so do, the Lord being my helper

*The Archbishop.*

WILL you maintain and set forward, as much as shall lie in you, quietness, love, and peace among all men; and such as be unquiet, disobedient, and criminous, within your Diocese, correct and punish, according to such authority as you have by God's Word, and as to you shall be committed by the Ordinance of this Realm?

*Answer.* I will so do, by the help of God.

*The Archbishop.*

WILL you be faithful in ordaining, sending or laying hands upon others?

*Answer.* I will so be, by the help of God.

*The Archbishop.*

WILL you shew yourself gentle and be merciful for Christ's sake to poor and needy people, and to all strangers destitute of help?

*Answer.* I will so shew myself, by God's help.

¶ *Then the Archbishop, standing up, shall say,*

ALMIGHTY God, our heavenly Father, who hath given you a good will to do all these things, Grant also unto you strength and power to perform the same; that, he accomplishing in you the good work which he hath begun, you may be found perfect and irreprehensible at the latter day; through Jesus Christ our Lord. *Amen.*

¶ *Then shall the Bishop elect put on the rest of the Episcopal habit; and kneeling down,* Veni, Creator Spiritus, *shall be sung or said over him, the Archbishop beginning, and the Bishops, with others that are present, answering by verses, as followeth.*

COME, Holy Ghost, our souls inspire,
*And lighten with celestial fire.*
Thou the anointing Spirit art,
*Who dost thy seven-fold gifts impart.*

Thy blessed Unction from above,
*Is comfort, life, and fire of love.*
Enable with perpetual light
*The dulness of our blinded sight.*

Anoint and cheer our soiled face
*With the abundance of thy grace.*
Keep far our foes, give peace at home:
*Where thou art guide, no ill can come.*

Teach us to know the Father, Son,
*And thee, of both, to be but One.*
That, through the ages all along,
*This may be our endless song;*

Praise to thy eternal merit,
*Father, Son, and Holy Spirit.*

*Or this:*

COME, Holy Ghost, eternal God, &c.

*As before in the Form for Ordering Priests.*

¶ *That ended, the Archbishop, shall say.*

Lord, hear our prayer.

*Answer.* And let our cry come unto thee.

Let us pray.

ALMIGHTY God, and most merciful Father, who of thine infinite goodness hast given thine only and dearly beloved Son Jesus Christ, to be our Redeemer and the Author of everlasting life; who, after that he had made perfect our Redemption by his death, and was ascended into heaven, poured down his gifts abundantly upon men, making some Apostles, some Prophets, some Evangelists, some Pastors and Doctors, to the edifying and making perfect his Church; Grant, we beseech thee, to this thy servant such grace, that he may evermore be ready to spread abroad thy Gospel, the glad tidings of reconciliation with thee; and use the authority given him, not to destruction, but to salvation; not to hurt, but to help: so that as a wise and faithful servant, giving to thy family their portion in due season, he may at last be received into everlasting joy; through Jesus Christ our Lord, who, with thee and the Holy Ghost liveth and reigneth, one God, world without end. *Amen.*

¶ *Then the Archbishop and Bishops present shall lay their hands upon the head of the elected Bishop kneeling before them upon his knees, the Archbishop saying.*

RECEIVE the Holy Ghost, for the Office and Work of a Bishop in the Church of God, now committed unto thee by the Imposition of our hands; In the Name of the Father, and of the Son,

and of the Holy Ghost. Amen. And remember that thou stir up the grace of God which is given thee by this Imposition of our hands: for God hath not given us the spirit of fear, but of power, and love, and soberness.

¶ *Then the Archbishop shall deliver him the Bible, saying,*

GIVE heed unto reading, exhortation, and Doctrine. Think upon the things contained in *this Book. Be diligent* in them, that *the increase* coming thereby may be manifest unto all men. Take heed *unto thyself, and to doctrine,* and be diligent in doing them: for by so doing *thou* shalt both save thyself and them that hear thee. Be to the flock of Christ a shepherd, not a wolf; feed them devour them not. Hold up the weak, heal the sick, bind up the broken, bring again the *out-casts,* seek the lost. Be so merciful, that you be not too remiss; so minister discipline, that you forget not mercy: that when the chief Shepherd shall appear you may receive the never-fading crown of glory; through Jesus Christ our Lord. *Amen.*

¶ *Then the Archbishop shall proceed in the Communion Service; with whom the new consecrated Bishop (with others) shall also communicate.*

¶ *And for the last collect, immediately before the Benediction, shall be said these Prayers.*

MOST merciful Father, we beseech thee to send down upon this thy servant thy heavenly blessing; and so endue him with thy Holy Spirit that he, preaching thy Word, may not only be earnest to reprove, beseech, and rebuke with all patience and doctrine; but also may be to such as believe a wholesome example, in word, in conversation, in love, in faith, in chastity, and in purity; that faithfully fulfilling his course, at the latter day he may receive the crown of righteousness laid up by the Lord the righteous Judge, who liveth and

reigneth one God with the Father and the Holy Ghost, world without end. *Amen.*

PREVENT us, O Lord, in all our doings, with thy most gracious favour, and further us with thy continual help; that in all our works begun continued, and ended in thee, we may glorify thy holy Name, and finally by thy mercy obtain everlasting life; through Jesus Christ our Lord. *Amen.*

THE peace of God, which passeth all understanding, keep your hearts and minds in the knowledge and love of God, and of his Son Jesus Christ our Lord: And the blessing of God Almighty, the Father, the Son, and the Holy Ghost be amongst you, and remain with you always. *Amen.*

# ARTICLES OF RELIGION.

## സത്യമതം സംബന്ധിച്ച അഭിപ്രായ ഭേദങ്ങളെ ഒഴിപ്പാനായിട്ടും യോജിപ്പ സ്ഥിരപ്പെടുത്തുവാനായിട്ടും,

൧൫൬൨-ൽ ലണ്ടനിൽ കൂടിയ സംഘത്തിൽ

രണ്ടു സംസ്ഥാനങ്ങളിലെയും,

ആൎക്കെപ്പിസ്കോപ്പന്മാരും എപ്പിസ്കോപ്പന്മാരും സകല പട്ടക്കാരും,

കൂടി നിശ്ചയിച്ചുണ്ടാക്കിയ

## മതസംഗതികൾ.

---

### ൧. പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസത്തെ കുറിച്ച.

നിത്യനായി, ശരീരമെ, അവയവങ്ങളെ, രാഗഭേദാദികളോ ഇല്ലാത്തവനായി, അന്തമില്ലാത്ത ശക്തിയും ജ്ഞാനവും, നന്മയും, ഉള്ളവനായി, കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായുള്ള സകലത്തിന്റെയും സ്രഷ്ടാവും പരിപാലകനുമായി ജീവനും സത്യവുമുള്ള ദൈവം ഒരുവനെയുള്ളു. വിശേഷിച്ച ഈ ദൈവത്വത്തിന്റെ ഐക്യതയിൽ തത്വവും, ശക്തിയും, നിത്യത്വവും ഒന്നായിരിക്കുന്ന പിതാവെന്നും, പുത്രനെന്നും, പരിശുദ്ധാത്മാവെന്നും മൂവർ ഉണ്ടു.

### ൨. സാക്ഷാൽ മനുഷ്യനായി തീൎന്ന വചനമാകുന്ന ദൈവപുത്രനെ കുറിച്ച.

പിതാവിന്റെ വചനമായി, സത്യവും നിത്യത്വവുമുള്ള ദൈവമാകുന്ന പിതാവിനാൽ അനാദിയിൽനിന്ന ജനിപ്പിക്കപ്പെട്ടവനായി, പിതാവിനോടുകൂടെ ഏകതത്വമുള്ള പുത്രൻ, വാഴ്ത്തപ്പെട്ട കന്യകയുടെ ഗൎഭത്തിൽ അവളുടെ

മൂൎത്തിയിൽനിന്ന മനുഷ്യസ്വഭാവം എടുത്തു; ആകയാൽ മുഴുവനായും പൂൎണ്ണമായുമുള്ള രണ്ടു സ്വഭാവങ്ങൾ, അതായത ദൈവത്വവും മനുഷ്യത്വവും ഒരിക്കലും വേൎപിരിയാതവണ്ണം ഒരു മൂൎത്തിയായി ഒന്നിച്ചു ചേൎന്നു. ഇതിൽനിന്നാകുന്നു സാക്ഷാൽ ദൈവവും സാക്ഷാൽ മനുഷ്യനുമായ ഏക ക്രിസ്തു ഉള്ളതു; അവൻ നമ്മോടു തന്റെ പിതാവിനെ യോജിപ്പിപ്പാനായിട്ടും, ആദ്യം ഉണ്ടായ കുറ്റത്തിനു മാത്രമല്ല, മനുഷ്യർ ചെയ്യുന്ന സകല പാപങ്ങൾക്കും കൂടെ ഒരു ബലിയാകുവാനായിട്ടും, നേരായി കഷ്ടപ്പെടുകയും, കുരിശിൽ തറെക്കപ്പെടുകയും, മരിക്കയും, അടക്കപ്പെടുകയും ചെയ്തു.

## ൩. ക്രിസ്തു പാതാളത്തിലേക്ക ഇറങ്ങിയതിനെ കുറിച്ച.

ക്രിസ്തു നമുക്ക വേണ്ടി മരിച്ചു അടക്കപ്പെട്ട പ്രകാരം തന്നെ, അവൻ പാതാളത്തിലേക്ക ഇറങ്ങി എന്നും വിശ്വസിക്കേണ്ടുന്നതാകുന്നു.

## ൪. ക്രിസ്തുവിന്റെ ഉയിൎപ്പിനെ കുറിച്ച.

ക്രിസ്തു നേരായിട്ടു മരണത്തിൽനിന്ന പിന്നെയും ഉയിൎത്തു മാംസത്തോടും അസ്ഥികളോടും മനുഷ്യ സ്വഭാവത്തിന്റെ പൂൎണ്ണതെക്ക ചേരുന്ന സകലത്തോടും കൂടെ തന്റെ ശരീരത്തെ പിന്നെയും എടുത്തു, അതിനോടു കൂടെ അവൻ സ്വൎഗ്ഗത്തിലേക്ക കരേറി ഒടുക്കത്തെ ദിവസം സകല മനുഷ്യരെയും ന്യായം വിധിപ്പാനായിട്ടു മടങ്ങി വരുവോളം അവിടെ ഇരിക്കയും ചെയ്യുന്നു.

## ൫. പരിശുദ്ധാത്മാവിനെ കുറിച്ച.

പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവ പിതാവിനോടും പുത്രനോടും കൂടെ ഒരെ തത്വവും, മഹത്വവും, പ്രഭാവവുമുള്ള സാക്ഷാൽ നിത്യ ദൈവം ആകുന്നു.

## ൬. വിശുദ്ധ വേദവാക്യങ്ങൾ രക്ഷെക്ക മതിയെന്നുള്ളതിനെ കുറിച്ച.

രക്ഷെക്ക ആവശ്യമുള്ളതൊക്കെയും ശുദ്ധമുള്ള വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്നു; ആകയാൽ അതിൽ

പറഞ്ഞിട്ടില്ലാതെ എതിലും അതിനാൽ തെളിയിപ്പാൻ കഴിയാത്തെ എതിലും ഉള്ളതെന്നാം വിശ്വസിക്കേണ്ടും സംഗതിയായിട്ടു സ്വീകരിക്കയോ രക്ഷെക്കു വെണ്ടിയതെന്നൊ ഏതിലും അത്യാവശ്യമുള്ളതെന്നതിലും നിരൂപിക്കയൊ വെണമെന്നു യാതൊരുത്തരൊടും കല്പിപ്പാനുള്ളതല്ല. ശുദ്ധമുള്ള വെദപുസ്തകം എന്നു പറയുന്നതിൽ പഴയതിലും പുതിയതുമായ നിയമത്തിലെ കാനോനിക പുസ്തകങ്ങൾ എന്നു അൎത്ഥമാകുന്നു; അവയുടെ പ്രാമാണ്യതയെക്കുറിച്ചു സഭയിൽ ഒരിക്കലും തൎക്കമുണ്ടായിട്ടില്ല.

## കാനോനിക പുസ്തകങ്ങളുടെ നാമങ്ങളും എണ്ണവും.

ഉല്പത്തി.
പുറപ്പാട,
ലെവിക,
സംഖ്യ,
ആവൎത്തനം,
യോശുവാ
ന്യായാധിപതിമാർ,
രൂത്.
ശമുയെലിന്റെ ഒന്നാം പുസ്തകം,
ശമുയെലിന്റെ രണ്ടാം പുസ്തകം,
രാജാക്കന്മാരുടെ ഒന്നാം പുസ്തകം,
രാജാക്കന്മാരുടെ രണ്ടാം പുസ്തകം,
നാളാഗമം ഒന്നാം പുസ്തകം,
നാളാഗമം രണ്ടാം പുസ്തകം,
എസ്രായുടെ ഒന്നാം പുസ്തകം,
എസ്രായുടെ രണ്ടാം പുസ്തകം,
എസ്തെറിന്റെ പുസ്തകം,
യോബിന്റെ പുസ്തകം,
സങ്കീൎത്തനങ്ങളുടെ പുസ്തകം,
സുഭാഷിതങ്ങൾ,
പ്രസംഗക്കാരന്റെ പുസ്തകം,
ശലൊമൊന്റെ പാട്ടുകൾ,
നാലു വലിയ ദീൎഘദൎശിമാരുടെ പുസ്തകങ്ങൾ,
പന്ത്രണ്ടു ചെറിയ ദീൎഘദൎശിമാരുടെ പുസ്തകങ്ങൾ.

എന്നാൽ (യെറോം എന്നവൻ പറയുന്ന പ്രകാരം) മറെറുള്ള പുസ്തകങ്ങളെ നടപ്പിന്റെ രീതിക്കായിട്ടും, മൎയ്യാദകളുടെ പാഠത്തിന്നായിട്ടും സഭ വായിക്കുന്നു, എങ്കിലും അവയെ യാതൊരു ഉപദേശത്തെയും സ്ഥിരപ്പെടുത്തുവാൻ ഉപയോഗിക്കുന്നില്ല: അവ ഒരം താഴെയുള്ളവയാകുന്നു.

എസ്രായുടെ മൂന്നാം പുസ്തകം,
എസ്രായുടെ നാലാം പുസ്തകം,
തൊബിയായുടെ പുസ്തകം,
യൂദിത്തിന്റെ പുസ്തകം,
എസ്തേറിന്റെ പുസ്തകത്തിലെ ശിഷ്ടം,
വിവേക പുസ്തകം,
സിറാക്കിന്റെ പുത്രനായ യേശുവിന്റെ പുസ്തകം,
ബാറൂക് ദീൎഘദൎശിയുടെ പുസ്തകം,
മൂന്നു പൈതങ്ങളുടെ പാട്ടു,
സുസന്നായുടെ കഥ,
ബേലിന്റെയും പെരുമ്പാമ്പിന്റെയും സംഗതി,
മനശ്ശെയുടെ പ്രാൎത്ഥന,
മക്കബായക്കാരുടെ ഒന്നാം പുസ്തകം,
മക്കബായക്കാരുടെ രണ്ടാം പുസ്തകം,

പുതിയ നിയമത്തിലുള്ള പുസ്തകങ്ങൾ എല്ലാം നടപ്പായി കൈക്കൊള്ളപ്പെടുന്ന പ്രകാരം തന്നെ, ഞങ്ങൾ അവയെ കൈക്കൊള്ളുകയും, കാനോനിക്കം എന്നു വിചാരിക്കയും ചെയ്യുന്നു.

## ൭. പഴയനിയമത്തെ കുറിച്ചു.

പഴയനിയമം പുതിയനിയമത്തിന്നു വിരോധമുള്ളതല്ല: എന്തെന്നാൽ അവ രണ്ടിലും ദൈവവും മനുഷ്യനുമായി, ദൈവത്തിന്നും മനുഷ്യനും ഇടയിൽ ഏക മദ്ധ്യസ്ഥനായുള്ള ക്രിസ്തു മൂലം മനുഷ്യവൎഗ്ഗത്തിന്നു, നിത്യജീവൻ കാണിച്ചു കൊടുത്തിരിക്കുന്നു. അതുകൊണ്ടു പണ്ടുള്ള പിതാക്കന്മാർ താല്ക്കാലത്തേക്കുള്ള വാഗ്ദത്തങ്ങൾക്കു മാത്രമെ നോക്കിട്ടുള്ളു എന്നു ചൊല്ലുന്നവരെ പ്രമാണിക്കേണ്ടതല്ല. കൎമ്മങ്ങളെയും ക്രിയകളെയും സംബന്ധിച്ചു ദൈവത്തിങ്കൽനിന്നു മോശെ മൂലം നല്കപ്പെട്ട ന്യായപ്രമാണം ക്രിസ്തുമതക്കാരെ നിൎബന്ധിക്കുന്നില്ല എന്നും, യാതൊരു രാജ്യത്തിലും കൈക്കൊള്ളേണ്ട കഴിവു എന്നും ഇല്ലെങ്കിലും സന്മാൎഗ്ഗസംബന്ധമായ കല്പനകളെ അനുസരിക്കുന്നതിൽനിന്നു യാതൊരു ക്രിസ്തുമതക്കാരനും ഒഴിവുള്ളവനല്ല.

## ൮. മൂന്നു വിശ്വാസപ്രമാണങ്ങളെയും കുറിച്ചു.

നിഖ്യാ വിശ്വാസപ്രമാണവും, അഥനാസ്യൊസിന്റെ വിശ്വാസപ്രമാണവും, അപ്പോസ്തലന്മാരുടെ വിശ്വാസപ്രമാണമെന്നു സാധാരണയായി പറഞ്ഞുവരുന്നതും ആയ മൂന്നു വിശ്വാസപ്രമാണങ്ങളെയും മുഴുവനായി കൈക്കൊള്ളുകയും വിശ്വസിക്കയും ചെയ്യേണ്ടുന്നതാകുന്നു: എന്തുകൊണ്ടെന്നാൽ അവ ശുദ്ധമുള്ള വേദപുസ്തകത്തിലെ അതി നിശ്ചയമായുള്ള ന്യായങ്ങളാൽ തെളിയിക്കപ്പെടുന്നവയത്രെ.

## ൯. മൂലമായിട്ടുള്ളതോ ജന്മത്തിലുള്ളതോ ആയ പാപം.

മൂലപാപം (പെലാഗ്യന്മാർ വൃഥാ സംസാരിക്കുന്ന പ്രകാരം) ആദാമിനെ പിന്തുടരുന്നതിനാൽ വരുന്നതല്ല, അതു ആദാമിന്റെ സന്തതിയിൽ ജനിക്കുന്ന സകല മനുഷ്യരുടെയും സ്വഭാവത്തിന്റെ കുറവും വഷളത്വവുമത്രെ ആകുന്നതു; ഇതിനാൽ മനുഷ്യൻ ആദ്യനീതിയിൽനിന്നു ഏറ്റവും അകലപ്പെട്ടും തന്റെ സ്വന്ത പ്രകൃതികൊണ്ടു തന്നെ ദോഷത്തിലേക്കു ചാഞ്ഞിരിക്കുന്നു, അതുകൊണ്ടാണു, ജഡം എപ്പോഴും ആത്മാവിനു വിരോധമായി മോഹിക്കുന്നു, അതുകൊണ്ടു ഈ ലോകത്തിൽ ജനിക്കുന്ന ഒരുത്തനിലും ഇതു ദൈവകോപത്തിനും ശിക്ഷാവിധിക്കും പാത്രമായിരിക്കുന്നു, അത്രയുമല്ല, ഈ സ്വഭാവദുഷ്ടത പുതുതായി ജനിച്ചവരിൽ കൂടെയുമുണ്ടു. അതുകൊണ്ടു ഗ്രെക്ക ഭാഷയിൽ "ഫ്രൊനെമ സർക്കൊസ" എന്നു പറയുന്നതും അതിനെ ജഡസംബന്ധമായ ബുദ്ധി എന്നു ചിലർ, കാമമെന്നു ചിലർ, പ്രേമമെന്നു ചിലർ, ആഗ്രഹമെന്നു ചിലർ വ്യാഖ്യാനിക്കുന്നതുമായ ജഡമോഹം ദൈവത്തിന്റെ ന്യായപ്രമാണത്തിനു കീഴ്പ്പെടുന്നില്ല. വിശ്വസിച്ചു ജ്ഞാനസ്നാനം കഴിയുന്നവർക്കു ശിക്ഷാവിധിയില്ലെങ്കിലും കാമവും മോഹവുമെന്നതിനു തന്നിൽ തന്നെ പാപപ്രകൃതിയുണ്ടെന്നു അപ്പോസ്തലൻ തീർത്തു പറഞ്ഞിരിക്കുന്നു.

## ൰. സ്വാതന്ത്ര്യ ചിത്തത്തെ കുറിച്ചു.

ആദാം പിഴച്ചതിന്റെ ശേഷം മനുഷ്യന്റെ അവസ്ഥ തന്റെ സ്വന്ത സ്വഭാവബലം കൊണ്ടും, നല്ല പ്രവൃത്തി

കൾകൊണ്ടും, വിശ്വാസത്തിലേക്കും ദൈവത്തോട അപേക്ഷിക്കുന്നതിനും തിരിവാനും ഒരുങ്ങുവാനും കഴിയാത്തപ്രകാരമാകുന്നു; അതുകൊണ്ട നമുക്ക ഒരു നല്ല മനസ്സുണ്ടാകേണ്ടുന്നതിന ദൈവകൃപ ക്രിസ്തു മൂലം നമ്മെ മുമ്പിട്ടതും ആ നല്ല മനസ്സുണ്ടാകുമ്പോൾ നമ്മോട കൂടെ വ്യാപരിക്കയും ചെയ്യാതെ കണ്ട ദൈവത്തിന പ്രസാദവും സ്വീകരമുള്ള നല്ല പ്രവൃത്തികളെ ചെയ്വാൻ നമുക്ക ഒട്ടും ശക്തിയില്ല.

## ൧൧. നീതീകരണത്തെ കുറിച്ച.

നാം ദൈവത്തിന്റെ മുമ്പാകെ നീതിമാന്മാരെന്ന എണ്ണപ്പെടുന്നത നമ്മുടെ കൎത്താവും രക്ഷിതാവുമായ യേശു ക്രിസ്തുവിന്റെ പുണ്യംകൊണ്ട വിശ്വാസത്താൽ മാത്രമാകുന്നു; നമ്മുടെ സ്വന്ത പ്രവൃത്തികൾകൊണ്ടെങ്കിലും യോഗ്യതകൾകൊണ്ടെങ്കിലും അല്ല, ആകയാൽ നാം വിശ്വാസം കൊണ്ട മാത്രം നീതീകരിക്കപ്പെടുന്നു എന്നുള്ള ഉപദേശം നീതീകരണത്തെ കുറിച്ചുള്ള ഹോമിലിയിൽ വിസ്താരമായി വിവരിച്ചിട്ടുള്ള പ്രകാരം ഏറ്റവും സുഖകരമായിട്ടുള്ളതും ആശ്വാസകരമായുള്ളതും ആകുന്നു.

## ൧൨. നല്ല പ്രവൃത്തികളെ കുറിച്ച.

വിശ്വാസത്തിന്റെ ഫലങ്ങളും നീതീകരണത്തിന്റെ ശേഷം ഉണ്ടാകുന്നവയുമായ നല്ല പ്രവൃത്തികൾക്ക നമ്മുടെ പാപങ്ങളെ നീക്കുവാനും ദൈവത്തിന്റെ ന്യായവിധിയുടെ കാഠിന്യത്തെ സഹിച്ച നില്പാനും കഴികയില്ല, എങ്കിലും, അവ ക്രിസ്തുവിൽ ദൈവത്തിന പ്രസാദവും സ്വീകാരമുള്ളവയാകുന്നു, സത്യവും ജീവനുമുള്ള വിശ്വാസത്തിൽ നിന്ന പുറപ്പെടാതിരിപ്പാൻ പാടില്ലാത്തവയുമാകുന്നു എന്തെന്നാൽ വൃക്ഷത്തെ ഫലംകൊണ്ട അറിയുന്നതുപോലെ ജീവനുള്ള വിശ്വാസം അവയാൽ സ്പഷ്ടമായി അറിയപ്പെടുന്നു.

## ൧൩. നീതീകരണത്തിന മുമ്പുള്ള പ്രവൃത്തികളെ കുറിച്ച.

ക്രിസ്തുവിന്റെ കൃപയും, അവന്റെ ആത്മാവിന്റെ ആവേശത്തിനും മുമ്പെ ചെയ്യപ്പെടുന്ന പ്രവൃത്തികൾ ദൈവത്തിന പ്രസാദമുള്ളവയല്ല; എന്തുകൊണ്ടെന്നാൽ അവ

യേശുക്രിസ്തുവിങ്കലുള്ള വിശ്വാസത്തിൽ നിന്നു ഉണ്ടാകുന്നവയല്ല, കൃപ ലഭിപ്പാൻ മനുഷ്യരെ യോഗ്യതപ്പെടുത്തുകയോ, പാഠകശാലക്കാർ പറയുന്നപ്രകാരം യോഗ്യത കൃപെക്കു പാത്രമാകയോ ചെയ്യുന്നതുമില്ല. എന്തെന്നാൽ അവ ദൈവത്തിന്റെ ഹിതവും കല്പനയും അനുസരിച്ചു ചെയ്യുന്നവയല്ലായ്കകൊണ്ടു പാപപ്രകൃതി അവെക്കു ഉണ്ടെന്നുള്ളതിന്നു സംശയമില്ല.

## ൧൪. മുറെക്ക വേണ്ടുന്നതിൽ അധികമായുള്ള പ്രവൃത്തികളുടെ സംഗതി.

മുറെക്ക വേണ്ടുന്നതിൽ അധികമായുള്ള പ്രവൃത്തികളെന്നു പറയുന്നതായി ദൈവത്തിന്റെ കല്പനകളെ കവിഞ്ഞുള്ള സ്വമേധ പ്രവൃത്തികൾ ഉണ്ടെന്നു അഹങ്കാരികളുടെ ഉപദേശമത്രെ. എന്തെന്നാൽ മനുഷ്യർ ദൈവത്തിന്നായി ചെയ്വാൻ തങ്ങൾക്കു മുറയുള്ളതിനെ ചെയ്യുന്നു എന്നു മാത്രമല്ല, അവന്റെ നിമിത്തം തങ്ങളുടെ കടമയിലും അധികമായിട്ടു ചെയ്യുന്നു എന്നു ഇതിനാൽ അവർ അറിയിക്കുന്നു. എന്നാൽ നിങ്ങൾ നിങ്ങളോടു കല്പിക്കപ്പെട്ട കാര്യങ്ങളെ ഒക്കെയും ചെയ്തതിന്റെ ശേഷം ഞങ്ങൾ പ്രയോജനമില്ലാത്ത ദാസന്മാരാകുന്നു എന്നു പറവിൻ എന്നു ക്രിസ്തു സ്പഷ്ടമായിട്ടു പറഞ്ഞിരിക്കുന്നു.

## ൧൫. ക്രിസ്തുവിന്നു മാത്രം പാപം ഇല്ല എന്നുള്ള സംഗതി.

ക്രിസ്തു നമ്മുടെ തൽസ്വഭാവത്തിൽ പാപം മാത്രം ഒഴികെ സകലത്തിലും നമ്മെപ്പോലെ ആയിത്തീർന്നു, അവൻ തന്റെ ജഡത്തിലും തന്റെ ആത്മാവിലും എന്നവ രണ്ടിലും അശേഷം പാപമില്ലാത്തവൻ ആയിരുന്നു, അവൻ തന്നെത്താൻ ഒരിക്കലായിട്ടു ബലി കഴിച്ചു ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളവാനായി കറയില്ലാത്തൊരു കുഞ്ഞാടായിട്ടു വന്നു. ശുദ്ധമുള്ള യോഹന്നാൻ പറയുന്നപ്രകാരം പാപം അവനിൽ ഉണ്ടായിരുന്നതുമില്ല. എന്നാൽ ശേഷമുള്ളവരായ നാം എല്ലാവരും ബപ്തിസ്മപ്പെട്ടു ക്രിസ്തുവിൽ വീണ്ടും ജനിച്ചവരായാലും പലതിലും പിഴെക്കുന്നു. നമുക്കു പാപമില്ലെന്നു നാം പറയുന്നു എങ്കിൽ നമ്മെ നാം വഞ്ചിക്കുന്നു, നമ്മിൽ സത്യവുമില്ല.

## ൧൬. ബപ്തിസ്മക്ക പിമ്പുള്ള പാപത്തെ കുറിച്ചു.

ബപ്തിസ്മക്ക പിമ്പു മനസ്സൊടെ ചെയ്യുന്ന മരണ പാപമെല്ലാം പരിശുദ്ധാത്മാവിന്റെ വിരൊധമായും മൊചിക്കപ്പെടാത്തതായുമുള്ള പാപമല്ല, അതുകൊണ്ടു ബപ്തിസ്മക്ക പിമ്പു പാപത്തിൽ വീഴുന്നവൎക്കു അനുതാപമെന്ന ദാനം ലഭിക്കയില്ലെന്നു പറഞ്ഞുകൂടാ. നമുക്ക പരിശുദ്ധാത്മാവു ലഭിച്ച ശെഷം നല്കപ്പെട്ട കൃപയിൽനിന്നു മാറി പാപത്തിൽ വീണെന്നു വരാം. ദൈവത്തിന്റെ കൃപകൊണ്ടു നാം വീണ്ടും എഴുനീറ്റു, നമ്മുടെ നടപ്പുകളെ നന്നാക്കുകയും ആം. അതുകൊണ്ടു അവർ ഇവിടെ ജീവിച്ചിരിക്കുന്ന കാലത്തൊളം പാപംചെയ്വാൻ കഴിയുന്നതല്ലെന്നൊ, നെരായി അനുതപിക്കുന്നവൎക്കു പാപമൊചനത്തിനുള്ള ഇട കിട്ടുകയില്ലെന്നൊ പറയുന്നവരെ കുറ്റംവിധിക്കെണ്ടതാകുന്നു.

## ൧൭. മുന്നിയമത്തെയും തെരിഞ്ഞെടുപ്പിനെയും കുറിച്ചു.

ജീവനിലെക്കുള്ള മുൻനിയമം എന്നതു ദൈവം മനുഷ്യവൎഗ്ഗത്തിൽനിന്നു ക്രിസ്തുവിൽ തെരിഞ്ഞെടുത്തിട്ടുള്ളവരെ ശാപത്തിൽനിന്നും ശിക്ഷാവിധിയിൽനിന്നും വിടുവിപ്പാനും മാനത്തിന്നായിട്ടു ഉണ്ടാക്കപ്പെട്ട പാത്രങ്ങൾപൊലെ അവരെ ക്രിസ്തു മൂലം എന്നെക്കുമുള്ള രക്ഷയിലെക്ക കൊണ്ടുവരുവാനുമായി നമുക്ക അറിഞ്ഞുകൂടാത്ത തന്റെ ആലൊചനയാൽ ലോക സ്ഥാപനത്തിനു മുമ്പെ താൻ ഉറപ്പായിട്ടു നിശ്ചയിച്ചിരിക്കുന്ന തന്റെ നിത്യ നിശ്ചയമാകുന്നു. അതുകൊണ്ടു ദൈവത്തിങ്കൽനിന്നു ഇത്ര വലിയൊരു അനുഗ്രഹം പ്രാപിച്ചിരിക്കുന്നതു ദൈവത്തിന്റെ നിശ്ചയപ്രകാരം തന്റെ ആത്മാവു വ്യാപരിക്കുന്നതിനാൽ തക്കസമയത്തു വിളിക്കപ്പെടുന്നു, അവർ കൃപ മൂലം ആ വിളിയെ അനുസരിക്കുന്നു, അവർ സൌജന്യമായി നിതീകരിക്കപ്പെടുന്നു, അവർ പുത്രസ്വീകാരത്താൽ ദൈവത്തിന്റെ പുത്രന്മാരായി തീരുന്നു, അവർ അവന്റെ ഏകജാതനായ പുത്രനാകുന്ന യേശു ക്രിസ്തുവിന്റെ പ്രതിമപൊലെ അവർ നല്ല പ്രവൃത്തികളിൽ ദൈവഭക്തിയൊടെ നടക്കുന്നു, ഒടുക്കം ദൈവത്തിന്റെ കരുണകൊണ്ടു അവൎക്കു നിത്യാനന്ദം ലഭിക്കയും ചെയ്യുന്നു.

മുൻ നിയമത്തെയും ക്രിസ്തുവിങ്കലുള്ള നമ്മുടെ തെരിഞ്ഞെടുപ്പിനെയും കുറിച്ചു ഭക്തിയോടുള്ള ധ്യാനം ദൈവഭക്തന്മാൎക്കു ക്രിസ്തുവിന്റെ ആത്മാവു തങ്ങളിൽ വ്യാപരിച്ച ബലത്തിന്റെ ക്രിയകളെയും, തങ്ങളുടെ ഭൂമിസംബന്ധ അവയവങ്ങളെയും മരിപ്പിക്കയും ഉന്നതമായുള്ള പരലോക കാൎയ്യങ്ങളിലേക്കു തങ്ങളുടെ മനസ്സിനെ ആകൎഷിക്കയും ചെയ്യുന്നതിനെന്നു ഉൾബോധമുള്ളവൎക്കു മധുരവും ഇമ്പമുള്ളതായി, പറഞ്ഞുകൂടാത്ത ആശ്വാസം നിറഞ്ഞതാകുന്നു. എന്തുകൊണ്ടെന്നാൽ അതു ക്രിസ്തുമൂലം അനുഭവിപ്പാനുള്ള നിത്യരക്ഷയെ കുറിച്ചു തങ്ങൾക്കുള്ള വിശ്വാസത്തെ ഏററവും ഉറപ്പിച്ചു സ്ഥിരപ്പെടുത്തുകയും ദൈവത്തോടു തങ്ങൾക്കുള്ള സ്നേഹത്തെ ആധിക്യമായി ജ്വലിപ്പിക്കയും ചെയ്യുന്നു. അപ്രകാരം തന്നേ ദൈവഭക്തിഹീനൎക്കും ജഡമയന്മാരുമായുള്ളവൎക്കു ക്രിസ്തുവിന്റെ ആത്മാവു ഇല്ലാത്തവരാകയാൽ തങ്ങളുടെ കണ്ണുകൾക്കു മുമ്പാകെ ദൈവത്തിന്റെ മുൻനിയമ വിധി എപ്പോഴും ഉണ്ടായിരിക്കുന്നതു എത്രയും വലിയോരു അപായമാകുന്നു. അതിനാൽ പിശാചു അവരെ കഠിന നിരാശയിലേക്കു, അല്ലെങ്കിൽ നിരാശ്രയത്തെക്കാൾ അശുദ്ധിയേറ്റം കുറവില്ലാത്ത വിചാരംകെട്ട ശ്രേഷ്ഠനടപ്പിലേക്കു തള്ളിയിടുന്നു.

അത്രയുമല്ല, ദൈവത്തിന്റെ വാഗ്ദത്തങ്ങൾ പൊതുവുള്ള വേദപുസ്തകത്തിൽ നമുക്കു വെളിപ്പെടുത്തി അറിയിച്ചു തന്നിട്ടുള്ള പ്രകാരം നാം അവയെ കൈക്കൊള്ളുകയും ദൈവത്തിന്റെ ഹിതം തന്റെ തിരുവചനത്തിൽ നമുക്കു സ്പഷ്ടമായി കല്പിച്ചിട്ടുള്ളതിനെ നമ്മുടെ നടപടിയിൽ നാം അനുസരിച്ചുകൊള്ളുകയും ചെയ്യേണ്ടതാകുന്നു.

## ൧൮. നിത്യരക്ഷ ക്രിസ്തുവിന്റെ നാമത്താൽ മാത്രം എന്നുള്ളതിനെ കുറിച്ചു.

ഓരോരുത്തൻ സ്വീകരിച്ചിരിക്കുന്ന വേദത്തിനും സ്വഭാവ വെളിച്ചത്തിനും തക്കവണ്ണം നടപ്പാൻ ഉത്സാഹിച്ചുകൊണ്ടാൽ താന്താന്റെ വേദത്താലോ, മതത്താലോ അവനവൻ രക്ഷിക്കപ്പെടുമെന്നു പറവാൻ തുനിയുന്നവരെയും ശപിക്കപ്പെട്ടവരെന്നു വിചാരിക്കേണ്ടതാകുന്നു; എന്തെന്നാൽ മനുഷ്യർ രക്ഷിക്കപ്പെടേണ്ടുന്നതിനു യേശുക്രിസ്തുവിന്റെ നാമം മാത്രമേ വിശുദ്ധവേദപുസ്തകം നമുക്കു അറിയിച്ചു തന്നിട്ടുള്ളു.

## ൧൯. സഭയെ കുറിച്ചു.

ക്രിസ്തുവിന്റെ പ്രത്യക്ഷസഭ തങ്ങളുടെ ഇടയിൽ ദൈവത്തിന്റെ നിൎമ്മല വചനം പ്രസംഗിക്കയും സക്രമെന്തുകൾ ക്രിസ്തുവിന്റെ നിയമപ്രകാരം അവെക്കു ആവശ്യപ്പെട്ട സകലത്തിലും ക്രമമായി ആചരിക്കയും ചെയ്തു നടപ്പുള്ള വിശ്വാസികളുടെ ഒരു സമൂഹം ആകുന്നു.

യെറുശലേം സഭയും അലക്സന്ത്രിയാ സഭയും അന്ത്യോഖ്യാ സഭയും പിഴെച്ചിരിക്കുന്ന പ്രകാരം, റോമ സഭയും തങ്ങളുടെ നടപ്പിലും കൎമ്മാചാരക്രമത്തിലും മാത്രമല്ല, വിശ്വാസത്തിന്റെ സംഗതികളിലും കൂടെ പിഴെച്ചിരിക്കുന്നു.

## ൨൦. സഭെക്കുള്ള അധികാരത്തെ കുറിച്ചു.

കൎമ്മാചാരങ്ങളെ നിശ്ചയിപ്പാനും വിശ്വാസത്തെ കുറിച്ചുള്ള തൎക്കങ്ങളിലും സഭെക്കു അധികാരമുണ്ടു. എങ്കിലും ദൈവത്തിന്റെ എഴുതപ്പെട്ട വചനത്തിന്നു വിരോധമായിട്ടു സഭ യാതൊന്നും നിയമിച്ചുകൂടാ. വേദവാക്യത്തിൽ ഒരു ഭാഗത്തിന്നു വിരോധമാകാത്തവണ്ണം വേറൊരു ഭാഗം വ്യാഖ്യാനിപ്പാനും അതിന്നു ന്യായമില്ല; ആകയാൽ സഭ വിശുദ്ധവേദത്തിന്നു സാക്ഷിയും കാവലാളും ആകുന്നുവെങ്കിലും ആയതിന്നു വിരോധമായി ഒന്നു യാതൊന്നും നിശ്ചയിക്കരുതാത്ത പ്രകാരം തന്നെ, അതിനെ കൂടാതെ യാതൊന്നും രക്ഷെക്കു ആവശ്യമുള്ളതായിട്ടു വിശ്വസിക്കേണമെന്നു നിൎബ്ബന്ധിക്കുന്നതും ന്യായമല്ല.

## ൨൧. പൊതു സുന്നഹദോസുകൾക്കുള്ള അധികാരത്തെ കുറിച്ചു.

പൊതു സുന്നഹദോസുകൾ രാജാക്കന്മാരുടെ കല്പനയും മനസ്സും കൂടാതെ ഒന്നിച്ചു കൂടുന്നതു ന്യായമല്ല. അവ ഒരു മനുഷ്യസമൂഹവും അതിലുൾപ്പെടുന്നവർ അത്രയും ദൈവത്തിന്റെ ആത്മാവിനാലും വചനത്താലും നടത്തപ്പെടാത്തവരുമാകകൊണ്ടു ഒരുമിച്ചു കൂടിയിരിക്കുമ്പോൾ തെറ്റിപ്പോയെന്നു വരാം. ദൈവത്തിനടുത്ത കാൎയ്യങ്ങളിൽ തന്നെയും ചിലപ്പോൾ തെറ്റീട്ടുമുണ്ടു. അതുകൊണ്ടു രക്ഷെക്കു ആവശ്യമെന്നു അവർ നിശ്ചയിക്കുന്ന കാൎയ്യങ്ങൾ വിശുദ്ധ വേദപുസ്തകത്തിൽനിന്നു എടുത്തവയെന്നു കാണിക്കാത്തവയല്ലാഞ്ഞാൽ, അവെക്കു ശക്തിയും അധികാരവുമില്ല.

## ൨൨. ബെസ്സൃഗ്ഗാന സ്ഥലത്തെ കുറിച്ചു.

ബെസ്സൃഗ്ഗാനാ പാപപൊറുതികൾ ബിംബങ്ങളെയും പുണ്യപ്പെട്ടവരുടെ അസ്ഥിമുതലായതിനെയും ഉള്ള വന്ദനം, പരിശുദ്ധന്മാരോടുള്ള അപേക്ഷ ഇവ മുതലായ റോമാ ഉപദേശം ദൈവവചനത്തിനു വിരോധമുള്ളതും അതിൽ യാതൊരു ആധാരം കാണാതെ വൃഥാ നിർമ്മിച്ചുണ്ടാക്കിയ ഭോഷത്വവുമത്രെ.

## ൨൩. സഭയിൽ ശുശ്രൂഷകൾ നടത്തുന്നതിനെ കുറിച്ചു.

സഭയിൽ പരസ്യമായി പ്രസംഗിക്കുന്നതിന്നും സക്രമെന്തുകൾ കഴിക്കുന്നതിന്നും ന്യായമായി വിളിക്കപ്പെടുകയും നിയോഗിക്കപ്പെടുകയും ചെയ്യുന്നതിനു മുമ്പെ ആ സ്ഥാനം യാതൊരുത്തനും സ്വയമായി ഏറ്റുകൊള്ളുന്നതു ന്യായമല്ല. കർത്താവിന്റെ മുന്തിരിത്തോട്ടത്തിലേക്കു ശുശ്രൂഷക്കാരെ വിളിച്ചയപ്പാൻ സഭയിൽ പരസ്യമായുള്ള അധികാരം ലഭിച്ചിട്ടുള്ള ആളുകൾ, ആ ഈ വേലെക്കു തെരിഞ്ഞെടുത്തു വിളിക്കുന്നവരാൽ ആയവർ ന്യായമായി വിളിച്ചയക്കപ്പെടുന്നവരെന്നു നാം നിരൂപിക്കേണ്ടതാകുന്നു.

## ൨൪. സഭയിൽ സംസാരിക്കുന്നതു തിരിച്ചറിയാകുന്ന ഭാഷയിൽ ആയിരിക്കേണ്ടതിനെ കുറിച്ചു.

സഭയിൽ പരസ്യമായുള്ള പ്രാർത്ഥനയെയും സക്രമെന്തുകളെയും ജനങ്ങൾ തിരിച്ചറിയാത്ത ഭാഷയിൽ കഴിക്കുന്നതു ദൈവത്തിന്റെ വചനത്തിന്നും ആദ്യസഭയിലെ മര്യാദെക്കും വിരോധമെന്നു തെളിവാകുന്നു.

## ൨൫. സക്രമെന്തുകളെ കുറിച്ചു.

ക്രിസ്തു നിയമിച്ച സക്രമെന്തുകൾ ക്രിസ്ത്യാനികളെ ആ മതക്കാരെന്നു കാണിക്കുന്ന വക്കൃങ്ങളും ഒപ്പുകളും മാത്രമല്ല, കൃപയുടെയും നമ്മോടു ദൈവത്തിനുള്ള പ്രീതിയുടെയും നിശ്ചയമുള്ള സാക്ഷികളും സഫലമായ അടയാളങ്ങളും കൂടെ ആകുന്നു. അവയാൽ നമ്മിൽ അവൻ അദൃശ്യമായി വ്യാപരിക്കയും നമ്മുടെ അവനിലുള്ള വിശ്വാസ

ത്തെ ജീവിപ്പിക്ക മാത്രമല്ല ബലപ്പെടുത്തി ഉറപ്പിക്കയും ചെയ്യുന്നു.

നമ്മുടെ കൎത്താവായ ക്രിസ്തു സുവിശേഷത്തിൽ രണ്ടു സക്രമെന്തുകളെ നിയമിച്ചിട്ടുണ്ടു. അതുയാവ ബപ്തിസ്മയും കൎത്താവിന്റെ അത്താഴവും ആകുന്നു.

സ്ഥിരീകരണം, പ്രായശ്ചിത്തം, പട്ടം, വിവാഹം, ഒടുവിലത്തെ തൈലാഭിഷേകം എന്നിങ്ങനെ സക്രമെന്തുകളെന്നു സാധാരണ പറഞ്ഞുവരുന്നവ ഒരുത്തനും സുവിശേഷപ്രകാരമുള്ള സക്രമെന്തുകൾ എന്നു വിചാരിക്കേണ്ടതല്ല. അവയിൽ ചിലതു അപ്പോസ്തലന്മാരെ തെറ്റായി പിന്തുടൎന്നതിൽനിന്നു ഉത്ഭവിച്ചതും ചിലതു വേദപുസ്തകത്തിൽ അനുവദിച്ചിട്ടുള്ള ജീവനാവസ്ഥകളും അത്രെ. അവെക്ക ദൈവം നിശ്ചയിച്ചതായ യാതൊരു കാണത്തക്ക അടയാളമെങ്കിലും കൎമ്മമെങ്കിലും ഇല്ലായ്കകൊണ്ടു ബപ്തിസ്മയും കൎത്താവിന്റെ അത്താഴവും പോലെയുള്ള സക്രമെന്തുലക്ഷണം അവെക്ക ഇല്ല.

സക്രമെന്തുകളെ ക്രിസ്തു നിയമിച്ചതു കാണ്മാനായിട്ടല്ല, കൊണ്ടുനടപ്പാനുമല്ല, നാം അവയെ ക്രമമായി ഉപയോഗിക്കേണ്ടതിനത്രെ. യോഗ്യതയോടെ കൈക്കൊള്ളുന്നവരിൽ മാത്രം അവ സുഖകരമായി ഫലംചെയ്തു വ്യാപരിക്കുന്നു. എന്നാൽ അയോഗ്യതയോടെ കൈക്കൊള്ളുന്നവർ ശ്ലീഹയായ പൌലൂസ് പറയുന്നപ്രകാരം തങ്ങൾക്കു തന്നെ ശിക്ഷാവിധി സമ്പാദിച്ചുകൊള്ളുന്നു.

## ൨൬. ശുശ്രൂഷക്കാരുടെ അയോഗ്യത സക്രമെന്തുകളുടെ ഫലത്തെ തടുക്കുന്നില്ല എന്നുള്ളതിനെ കുറിച്ചു.

പ്രത്യക്ഷമായുള്ള സഭയിൽ അസത്തുകളും നല്ലവരും എപ്പോഴും കൂടികലൎന്നിരിക്കയാൽ, തിരുവചനത്തിന്റെയും സക്രമെന്തുകളുടെയും ശുശ്രൂഷയിൽ ചിലപ്പോൾ മുഖ്യാധികാരം അസത്തുകൾക്കായിരുന്നാലും അതു അവർ ക്രിസ്തുവിന്റെ നാമത്തിലല്ലാതെ തങ്ങളുടെ സ്വന്ത നാമത്തിൽ ചെയ്യുന്നതല്ലായ്കകൊണ്ടും, അവർ ശുശ്രൂഷിക്കുന്നതു അവന്റെ കല്പനയാലും അധികാരത്താലും ആകകൊണ്ടും ദൈവവചനം കേൾക്കുന്നതിനും സക്രമെന്തുകൾ കൈക്കൊള്ളുന്നതിനും അവരുടെ ശുശ്രൂഷയെ നമുക്ക കൊള്ളിക്കാം. ക്രിസ്തുവിന്റെ നിയമങ്ങൾക്കുള്ള ഫലം അവരുടെ

ശ്വാസത്തോടും ആയതിനെ കൈക്കൊള്ളുന്നവൎക്കു നാം മുറിക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിന്റെ ഒരു കൂട്ടാംശ്യവും, അനുഗ്രഹിക്കുന്ന പാനപാത്രം ക്രിസ്തുവിന്റെ രക്തത്തിന്റെ കൂട്ടാംശ്യവും ആകുന്നു.

കൎത്താവിന്റെ അത്താഴത്തിങ്കൽ അപ്പത്തിന്നും വീഞ്ഞിന്നും മാററം ഭവിക്കുന്നു എന്നതു വിശുദ്ധവേദവാക്യം കൊണ്ടു തെളിയിക്കപ്പെടുന്നതല്ല. അതിലെ സ്പഷ്ടമായ വാക്കുകൾക്കു വിപരീതവും സക്രമെന്തിന്റെ സ്വഭാവത്തെ ഇല്ലാതാക്കുന്നതും അനേകം മൂഢഭക്തികൾക്കു ഇടവരുത്തിട്ടുള്ളതും അത്രെ.

തിരുവത്താഴത്തിൽ ക്രിസ്തുവിന്റെ ശരീരം കൊടുക്കയും വാങ്ങുകയും ഭക്ഷിക്കയും ചെയ്യുന്നതു, സ്വൎഗ്ഗീയവും ആത്മീകവുമായുള്ളൊരു പ്രകാരത്തിൽ ആകുന്നു. അങ്ങിനെ ഒരു വാങ്ങുവാനും ഭക്ഷിപ്പാനുമുള്ള വഴി വിശ്വാസം അത്രെ. തിരുവത്താഴമാകുന്ന സക്രമെന്ത് ക്രിസ്തുവിന്റെ നിയമത്താൽ ശേഷിപ്പിച്ചുവെക്കയോ കൊണ്ടുനടക്കയോ ഉയൎത്തുകയോ വന്ദിക്കയോ ചെയ്യിട്ടില്ല.

## ൨൯. ദുഷ്ടന്മാർ കൎത്താവിന്റെ അത്താഴം കൈക്കൊള്ളുമ്പോൾ ക്രിസ്തുവിന്റെ ശരീരത്തെ ഭക്ഷിക്കുന്നില്ല എന്നുള്ളതിനെ കുറിച്ചു.

ദുഷ്ടന്മാരും, ജീവനുള്ള വിശ്വാസം ഇല്ലാത്തവരും ക്രിസ്തുവിന്റെ ശരീരരക്തങ്ങളാകുന്ന സക്രമെന്ത് വിശുദ്ധ അഗുസ്തിൻ പറയുന്നതുപോലെ ജഡപ്രകാരവും കാണത്തക്കവണ്ണവും തങ്ങളുടെ പല്ലുകൾകൊണ്ടു അമൎത്താലും, അവർ ഒരുപ്രകാരത്തിലും ക്രിസ്തുവിനെ അനുഭവിക്കുന്നില്ല. അത്ര വലിയൊരു കാൎയ്യത്തിന്റെ അടയാളമാകുന്ന സക്രമെന്ത് തങ്ങളുടെ ശിക്ഷാവിധിക്കായിട്ടു അവർ ഭക്ഷിക്കയും കുടിക്കയുമത്രെ ചെയ്യുന്നു.

## ൩൦. രണ്ടായിട്ടു കൊടുക്കുന്നതിനെകുറിച്ചു.

കൎത്താവിന്റെ പാനപാത്രം ജനങ്ങൾക്കു കൊടുത്തുകൂടാ എന്നു വിരോധിക്കരുതാത്തതാകുന്നു. എന്തുകൊണ്ടെന്നാൽ തിരുവത്താഴത്തിലെ അംശങ്ങൾ രണ്ടും ക്രിസ്തുവിന്റെ നി

## ൩൪. സഭയുടെ പാരമ്പൎയ്യന്യായങ്ങളെ കുറിച്ചു.

പാരമ്പൎയ്യന്യായങ്ങളും കൎമ്മാചാരങ്ങളും എല്ലാ സ്ഥലങ്ങളിലും ഒന്നു തന്നേ ആയിട്ടും കേവലം ഒരുപോലെയും ഇരിക്കേണമെന്നു ആവശ്യമില്ല. എന്തെന്നാൽ അവ എല്ലാ കാലങ്ങളിലും പലവിധമായിട്ടത്രേ ഇരുന്നിട്ടുള്ളു. അതാതു രാജ്യങ്ങളുടെയും കാലങ്ങളുടെയും ദേശാചാരങ്ങളുടെയും അവസ്ഥപോലെ ഭേദപ്പെടുത്താകുന്നവയും ആകുന്നു. ദൈവത്തിന്റെ വചനത്തിനു വിരോധമായിയാതൊന്നും നിശ്ചയിക്കരുതെന്നു മാത്രമേയുള്ളു. ദൈവവചനത്തിനു വിരോധമല്ലാതെയും പൊതുവധികാരത്തിൽനിന്നു നിശ്ചയിച്ചതും സമ്മതിച്ചതുമായും ഉള്ള മൎയ്യാദകളെയും കൎമ്മങ്ങളെയും സ്വമേധയാൽ ആരെങ്കിലും മനഃപൂൎവ്വത്തോടെ പരസ്യമായി ലംഘിച്ചാൽ മറ്റുള്ളവർ ഭയപ്പെട്ടു അങ്ങിനെ ചെയ്യാതിരിപ്പാനായിട്ടു അവനെ പരസ്യമായി ശാസിക്കേണം. എന്തെന്നാൽ അവൻ സഭയുടെ പൊതുക്രമത്തെ ലംഘിച്ചു അധികാരിയുടെ ആജ്ഞയെ മുറിക്കുകയും ക്ഷീണതയുള്ള സഹോദരന്മാരുടെ മനസ്സാക്ഷിയെ വ്യസനിപ്പിക്കുകയും ചെയ്യുന്നു.

മനുഷ്യാധികാരത്താൽ മാത്രം സഭയിൽ നിയമിച്ചിട്ടുള്ള ആചാരങ്ങളെയും കൎമ്മങ്ങളെയും പ്രമാണിപ്പാനും ഭേദപ്പെടുത്തുവാനും നീക്കികളുവാനും എല്ലാ സഭെക്കും അധികാരം ഉണ്ടു. സകലവും ആത്മിക വൎദ്ധനെക്കായിട്ടു മാത്രം ചെയ്യപ്പെടേണ്ടതാകുന്നു.

## ൩൫. ഹോമിലികളെ കുറിച്ചു.

ഈ മതസംഗതിക്കു താഴെ പേരുകൾ ചേൎത്തിരിക്കുന്ന രണ്ടാമത്തെ ഹോമിലി പുസ്തകം ആറാം എഡ്വാൎഡ് രാജാവിന്റെ കാലത്തു പ്രസിദ്ധം ചെയ്തിട്ടുള്ള ആദ്യത്തെ ഹോമിലി പുസ്തകം പോലെ തന്നേ ദൈവഭക്തികൂടുതലും സുഖകരമായുള്ളേതും ഇക്കാലത്തേക്കു ആവശ്യപ്പെട്ടതുമായുള്ള ഉപദേശം അടങ്ങിയിരിക്കുന്നതാകുന്നു. ആയതുകൊണ്ടു ജനങ്ങൾ അവയെ അറിയേണ്ടുന്നതിനായിട്ടു ശുശ്രൂഷകന്മാർ താല്പൎയ്യത്തോടും തെളിവായിട്ടും അവയെ പള്ളികളിൽ വായിക്കേണ്ടതാകുന്നു എന്നു ഞങ്ങൾ തീൎച്ചപ്പെടുത്തുന്നു.

